# ഉള്ളടക്കം

# ആമുഖം

എന്റെ ആദ്യരചനയായ 'ഉത്തർഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര' 2003-മാർച്ച് മാസത്തിലാണ് പ്രകാശനം ചെയ്തത്. തുടർന്ന് 2005 നവംബറിൽ 'തപോഭൂമി ഉത്തരഖണ്ഡും' പുറത്തിറങ്ങി. ഇപ്പോൾ 'ആദികൈലാസയാത്ര'യും പ്രകാശനത്തിനു തയ്യാറായി. ഇക്കഴിഞ്ഞ അഞ്ചു വർഷത്തിന്നിടയിൽ മുപ്പതോളം ഹിമാലയയാത്രാവിവരണഗ്രന്ഥങ്ങൾ കേരളത്തിൽ പ്രസിദ്ധീകരിച്ചുകഴിഞ്ഞു എന്നാണറിവ്.

കേരളത്തിൽ, കൈലാസയാത്രയും മറ്റു ഹിമാലയയാത്രകളും പ്രചുര പ്രചാരമാക്കിത്തീർത്തതിൽ എനിക്കും എളിയൊരു പങ്കുണ്ട്. ഒന്നാമത്തെ പുസ്തകത്തിന്റെ ആമുഖത്തിൽ, ഹിമാലയയാത്രകളെ കേരളീയർ തികഞ്ഞ ഗൗരവത്തോടെ കാണണമെന്നും സാധിക്കുമെങ്കിൽ അവിടെപ്പോയി ദർശനം നടത്തണമെന്നും ഞാൻ ആഹ്വാനം ചെയ്തിരുന്നു. ഇന്നിപ്പോൾ ഇവിടത്തെ സ്ഥിതി ഒട്ടാകെ മാറിമറിഞ്ഞിരിക്കുന്നു. കൈലാസ്-മാനസസരസ്സ്, ചതുർധാമ യാത്രകൾ ആയിരക്കണക്കിനു മലയാളികൾ നടത്തിക്കഴിഞ്ഞു. കേരളത്തിൽനിന്നുള്ള തീർഥാടകരുടെ എണ്ണം അമ്പരപ്പിക്കുന്നവിധം ഭീമമാണെന്ന് ഗഢ്വാൾ മണ്ഡൽവികാസ് നിഗം അധികൃതരും വ്യക്തമാക്കുന്നു. തീർച്ചയായും, മനസ്സിനു ഉന്മേഷം പകരുന്ന ഒരു വസ്തുതയാണ് ഇത്.

കൈലാസ്-മാനസസരസ്സ്, അമർനാഥ്, ചതുർധാമ യാത്രകളിൽ മാത്രം ഒതുങ്ങുന്നതല്ല ഹിമാലയയാത്രകൾ എന്നുകൂടി മലയാളികൾ മനസ്സിലാക്കേണ്ടതുണ്ട്. കിഴക്കൻ ഹിമാലയത്തിലും, കുമയൂൺ ഹിമാലയത്തിലും, ഹിമാചൽപ്രദേശിലെ ഹിമഭൂമികളിലും ഭാരതീയസംസ്കാരവുമായി ബന്ധപ്പെട്ട നിരവധി പുണ്യസ്ഥലങ്ങൾ ഇന്നും സ്ഥിതിചെയ്യുന്നുണ്ട്. ഇവയിൽ ഒട്ടുമിക്ക സ്ഥലങ്ങളും ഞാൻ സന്ദർശിച്ചുകഴിഞ്ഞതാണ്. തികച്ചും കഠിനമായ യാത്രകളാണ് ഇവയിൽ ഭൂരിപക്ഷവും. യാത്രാമാർഗം അതിർത്തിപ്രദേശങ്ങളിലൂടെയായതിനാൽ സർക്കാരിന്റെ 'ഇന്നർലൈൻ പെർമിറ്റ്' ഇത്തരം യാത്രകൾക്ക് നിർബന്ധവുമാണ്. അതുകൊണ്ടുതന്നെ, ഈ യാത്രകൾ നടത്താൻ ആഹ്വാനം ചെയ്യുന്നതിൽ അർഥമില്ലെന്നും തോന്നുന്നു.

ഹിമാലയത്തിന്റെ ആധ്യാത്മികമഹത്ത്വം നമ്മുടെ ചിന്തകൾക്ക് എത്തിനോക്കാൻ കഴിയുന്നതിനേക്കാൾ എത്രയോ ഉന്നതിയിലാണ് നിലകൊള്ളുന്നത്. ലോകമെമ്പാടുമുള്ള ബുദ്ധിജീവികൾ ഈ മഹത്തായ സംസ്കാരത്തെ വാനോളം പുകഴ്ത്തുമ്പോൾ, കേരളീയരായ ഭൂരിപക്ഷം പേർക്കും ഇതേക്കുറിച്ച് ഒരു സാമാന്യജ്ഞാനംപോലും ഇല്ലെന്നുള്ളത് കഷ്ടമാണ്. 'അസ്ത്യുത്തരസ്യാം ദിശി ദേവതാത്മാ ഹിമാലയോ നാമ നഗാധിരാജഃ' എന്നൊരു

അധ്യായത്തിൽക്കൂടി ഈ ജ്ഞാനത്തിലേയ്ക്കു കടന്നുവരാൻ ഞാൻ ചെറിയൊരു ശ്രമം നടത്തിയതും ഈ ഉദ്ദേശ്യം മനസ്സിൽവച്ചുകൊണ്ടാണ്. ഈ ശ്രമം നേരിയ തോതിലെങ്കിലും വിജയിച്ചു എന്നറിഞ്ഞാൽ ഞാൻ കൃതാർഥനായി. "ധൂമേനാവ്രിയതേ വഹ്നിര്യഥാദർശോ മലേന ച, യഥോൽബേനാവൃതോ ഗർഭസ്തഥാ തേനേദമാവൃതം" – 'അഗ്നി പുകയാലും, കണ്ണാടി അഴുക്കിനാലും, വയറ്റിലുള്ള ശിശു മറുപിള്ളയാലും എപ്രകാരം മൂടപ്പെട്ടിരിക്കുന്നുവോ അപ്രകാരംതന്നെ ജ്ഞാനം ആശയാൽ മൂടപ്പെട്ടിരിക്കുന്നു' എന്ന ഭഗവദ്ഗീതാവചനത്തിലൂടെ ഭഗവാൻ അർഥമാക്കുന്നതും അജ്ഞാനം കൊണ്ടു മൂടപ്പെട്ട മനസ്സിനെ ജ്ഞാനംകൊണ്ട് നേർവഴിക്ക് നയിക്കുവാനാണ്. എന്റെ ഗ്രന്ഥങ്ങൾ വായിച്ച് ജീവിതത്തിന്റെ വിവിധമേഖലകളിൽ അഭീഷ്ട സിദ്ധി കൈവരിക്കാൻ സാധിച്ചതായി നിരവധി വായനക്കാർ അറിയിച്ചിട്ടുണ്ട്. എനിക്ക് ഇക്കാര്യത്തിൽ യാതൊരു പങ്കും ഇല്ല എന്ന യാഥാർത്ഥ്യം ഞാൻ ഇവിടെ കുറിക്കട്ടെ. അവനവന്റെ ഉള്ളിൽ കുടികൊള്ളുന്ന ആത്മാവിനെ ആധ്യാത്മികവൃത്തി വഴി ഉത്തേജിപ്പിക്കുമ്പോൾ ഇഷ്ടലബ്ധി തനിയെ വന്നുകൊള്ളും എന്നതാണ് എന്റെ അനുഭവം. സ്വാമി രാമ, ഡോ.ബ്രിയാൻ വീസ്സ്, കെറി മൊറാൻ, മാധവ്ജി, ഫ്രിജിതോഫ് കാപ്ര, മാക്സ് പ്ലാങ്ക് തുടങ്ങിയവരുടെ ഉദ്ധരണികൾ ഉപയോഗപ്പെടുത്തിയിട്ടുള്ളത് പ്രധാനമായും സാധാരണ വായനക്കാരെ ഉദ്ദേശിച്ചുകൊണ്ടാണ്. ജ്ഞാനമാർഗത്തിൽ ഈ മഹാന്മാരുടെ അനുഭവജ്ഞാനങ്ങൾ എങ്ങനെ നമ്മുടെ വിഷയവുമായി ബന്ധപ്പെട്ടുകിടക്കുന്നു എന്നു കാണിക്കാനാണ് ഇത്രയും വിശദമായി ഇവരുടെയൊക്കെ ഉദ്ധരണികൾ ഉപയോഗപ്പെടുത്തിയത്. ആദ്യത്തെ രണ്ടു പുസ്തകങ്ങളിലേയും പല അനുഭവങ്ങളും അന്നെനിക്ക് പുതുമയായിരുന്നു. 'തപോഭൂമി ഉത്തരഖണ്ഡി'ലെ അഞ്ചു ദിവ്യസംന്യാസിമാർ എന്റെ ഹിമാലയയാത്രകളിലെ ഒരു വഴിത്തിരിവായി മാറി. വിശദാംശങ്ങൾ തേടി ഹിമാലയം മുഴുവൻ അലയാൻ ഇടവന്നതും, അതൊക്കെ ശുഭമായി കലാശിച്ചതും എന്നിൽ അളവറ്റ സംതൃപ്തിക്കു ഹേതുവായി. 'തപോഭൂമി ഉത്തരഖണ്ഡി'ലെ വിസ്മയാനുഭവങ്ങൾക്ക് 'ആദികൈലാസയാത്ര' എന്ന ഗ്രന്ഥത്തിലൂടെ വ്യക്തമായ വിശദീകരണങ്ങൾ നൽകാൻ സാധിച്ചിട്ടുണ്ട് എന്നു വിശ്വസിക്കുന്നു. ഏതു യാത്രയും എനിക്കൊരു തടസ്സമല്ല എന്ന സ്ഥിതിവന്നു. അതീന്ദ്രിയധ്യാനത്തിൽക്കൂടി ഈ അഞ്ചു സംന്യാസിമാരുമായി സമ്പർക്കം പുലർത്താൻ സാധിക്കുന്നു എന്ന വസ്തുത എന്റെ വിജയങ്ങളിൽ നിർണായക പങ്കുവഹിക്കുന്നുണ്ട്. സീസൺ അല്ലാതിരുന്നിട്ടും, കടുത്ത കാലാവസ്ഥയിൽ, മണിമഹേഷ് കൈലാസത്തിന്റെ തൊട്ടടുത്ത് എത്തിച്ചേർന്ന മുഹൂർത്തം ഇന്നും എന്നെ കോരിത്തരിപ്പിക്കുന്നു. IMF-ന്റെ അംഗീകാരമുള്ള വിദേശികൾ ശ്രമം ഉപേക്ഷിച്ച് പിൻവാങ്ങിയിടത്താണ് ഞങ്ങൾ വിജയം കുറിച്ചത്. ഹിമാലയത്തിലെ ഏറ്റവും കഠിനമായ യാത്രയും ഇതുതന്നെയാണ്. നമ്മുടെയൊക്കെ ജീവിതത്തിൽ ഈശ്വരാനുഗ്രഹം ഏറ്റവും പ്രധാനപ്പെട്ട ഘടകമാണെന്ന് എല്ലാവരും ഓർക്കേണ്ടതാണ്.

ഒരിക്കൽ യാത്രചെയ്ത അതേ മാർഗത്തിലൂടെ വീണ്ടും യാത്രചെയ്ത് ഒരു യാത്രാവിവരണം എഴുതുമ്പോൾ ആവർത്തനവിരസത തോന്നുമോ

എന്നൊരു ആശങ്ക ആദ്യം മുതൽക്കേ തോന്നിയിരുന്നു. അതുകൊണ്ടുതന്നെ, അന്നു കാണാതെ പോയ ദൃശ്യങ്ങൾക്കാണ് ഈ രചനയിൽ ഊന്നൽ കൊടുത്തത്. സ്കാന്ദപുരാണം രചിയ്ക്കാൻ വ്യാസമുനിയും കുമാരസംഭവാവിഷ്ക്കാരത്തിനുവേണ്ടി മഹാകവി കാളിദാസനും ഈ ദിവ്യഭൂമിയിലൂടെ സഞ്ചരിച്ചു എന്നാണ് വിശ്വാസം. ഈ ഭൂപ്രദേശത്തിന്റെ ചാരുതയാർന്ന ഓരോ തുടിപ്പും കാളിദാസകാവ്യത്തിൽ പ്രകടമാണുതാനും. വിശ്വമഹാകവിയോട് എന്നാൽ ആവുന്ന വിധത്തിൽ നീതിപുലർത്താൻ ശ്രമിച്ചതും അതുകൊണ്ടാണ്.

എന്റെ ആദ്യത്തെ രണ്ടു രചനകളും കേരളീയർ നിറഞ്ഞ മനസ്സോടെയാണ് സ്വീകരിച്ചത്. കേരളത്തിനുപുറത്തും വിദേശമലയാളികൾക്കിടയിലും ഇതിന്റെ അലയടികൾ ഉയരുന്നുണ്ട്. ഒറ്റപ്പെട്ട വിമർശനങ്ങളും ഇല്ലാതില്ല. 'ഉണ്ടതും ഉറങ്ങി'യതും വല്ലാതെ എടുത്തുപറയുന്നു എന്നാണ് ഒരേയൊരു വിമർശനം. ഈ വിമർശനം അടിസ്ഥാനരഹിതമാണ്. സമതലങ്ങളിൽക്കൂടി യാത്രചെയ്യുകയാണെങ്കിൽ ഒരിക്കലും ഞാൻ ഭക്ഷണത്തിന്റെ വിശദാംശങ്ങൾ എഴുതില്ല എന്നുറപ്പാണ്. പ്രാണവായു കുറവുള്ള 15,000 മുതൽ 22,000 അടിവരെ ഉയരത്തിൽ സഞ്ചരിക്കുമ്പോൾ അവിടെയൊക്കെ ഒരു സഞ്ചാരി എന്തു ഭക്ഷിക്കുന്നു എന്നതിനു പ്രസക്തിയുണ്ട്. പ്രൊഫഷണൽ മലകയറ്റക്കാരെപ്പോലെ ടിന്നിലടച്ച സസ്യേതര ഭക്ഷ്യവസ്തുക്കളോ കലോറി കൂടിയ മറ്റു തയ്യാർ-ഭക്ഷണമോ ഞങ്ങൾ ഒരിക്കലും ഉപയോഗിക്കാറില്ല. ഇത്രയും ഉയരത്തിലേക്ക് താഴെനിന്ന് ഭക്ഷണവസ്തുക്കൾ എത്തിക്കാനും അതു പാകം ചെയ്യാനും ദുർഘടങ്ങൾ ഏറെയുണ്ട്. മൃഗങ്ങളുടെ പുറത്തുകയറിയോ, ഡോളിയിൽ കയറിയിരുന്നോ ഒരിയ്ക്കൽപ്പോലും ഞാൻ ഹിമാലയത്തിൽ സഞ്ചരിച്ചിട്ടില്ല. കാൽനടയായി ഇത്രയും ഉയരങ്ങളിൽ സഞ്ചരിക്കുമ്പോൾ, സഞ്ചാരി എന്തു കഴിച്ചു എന്നറിയാൻ വായനക്കാർക്ക് ജിജ്ഞാസയുണ്ടാകും. റോട്ടിയുടേയും കിഴങ്ങുകറിയുടേയും സ്വാദ് നിരവധി വായനക്കാർ അയവിറക്കുന്നു. ഉറക്കവും ഇതേപോലെയാണ്. 'മലച്ചൊരുക്ക്' മൂലം ഛർദ്ദിയും, ഉറക്കമില്ലായ്മയും യാത്രക്കിടയിൽ സാധാരണമാണ്. യാത്ര മുഴുമിപ്പിക്കാൻ സാധിക്കാതെ ക്യാമ്പുകളിൽ അഭയം തേടുന്ന സഞ്ചാരികളും നിരവധിയുണ്ട്. ഉറക്കഗുളികകൾ കഴിച്ചിട്ടാണ് പലരും രാത്രി തള്ളിനീക്കുന്നത്. യോഗസിദ്ധികളുടെ ഫലമാണെന്നു തോന്നുന്നു, ഒരിയ്ക്കൽപ്പോലും ഇത്തരം പ്രശ്നങ്ങൾ എന്നെ ബാധിച്ചിട്ടില്ല. പ്രാർഥിച്ച്, മനസ്സിനെ ഏകാഗ്രമാക്കിക്കഴിഞ്ഞാൽ പെട്ടെന്നു നിദ്രയിലേയ്ക്ക് വഴുതിപ്പോകും. പുലർച്ചെ, 4 മണിക്ക് ആദ്യം എഴുന്നേൽക്കുന്നതും, മിക്കവാറും, ഞാൻ തന്നെയായിരിക്കും. ഓരോ ദിവസത്തേയും സഞ്ചാരാനുഭവങ്ങൾ പകർത്തുമ്പോൾ ഇത്തരം വിശദാംശങ്ങൾ പകർത്തുന്നതിൽ അപാകതയുണ്ടെന്ന് തോന്നുന്നില്ല. 'ഞാൻ', 'ഞങ്ങൾ' എന്നീ പദങ്ങളുടെ പ്രയോഗവും ചിലർ തെറ്റിദ്ധരിച്ചതായി കാണുന്നു. ഒരു സംഘമായി യാത്രചെയ്യുമ്പോൾ 'ഞങ്ങൾ' എന്ന പദത്തിനാണ് പ്രസക്തി. അല്ലാത്തപ്പോൾ, ഞങ്ങളും ഞാനും മാറിമാറി പ്രയോഗിക്കുന്നതിൽ അപാകതയുണ്ടെന്നു തോന്നുന്നില്ല.

'തപോഭൂമി ഉത്തരഖണ്ഡി'ന്റെ രചനക്കുശേഷം ഞാൻ മനപ്പൂർവ്വം എഴു

ത്തിന്റെ ലോകത്തിൽനിന്ന് വിട്ടുനിന്നു. കിഴക്കൻ ഹിമാലയയാത്ര അജണ്ട യിലുണ്ടായിരുന്നുവെങ്കിലും ദുർഗ്രാഹ്യമായ പല വിഷയങ്ങൾക്കും വേണ്ടത്ര വിശദീകരണം ലഭിക്കാത്തതിനാൽ ഈ രചന മാറ്റിവച്ചു. ഞാൻ വീണ്ടും ഹിമാലയത്തിൽ അഭയം പ്രാപിച്ചു. ആദികൈലാസത്തിലേക്ക് യാത്ര നടത്തി തിരിച്ചുവന്നപ്പോൾ, മലയാളമനോരമയുടെ 'ഭാഷാപോഷിണി'യിൽനിന്ന് ഇതേ ക്കുറിച്ചൊരു ഫീച്ചർ പ്രസിദ്ധീകരിക്കാമെന്ന വാഗ്ദാനം ലഭിച്ചു. മൂന്നുപേ ജോളം വരുന്ന ഒരു ലേഖനം എഴുതിക്കൊടുക്കുകയും ചെയ്തു. ഫീച്ചർ വായിച്ചശേഷം, ഇതൊരു വിസ്തരിച്ച യാത്രാവിവരണപരമ്പരയായി എഴു തിത്തരാൻ എഡിറ്റോറിയൽ ബോർഡിൽനിന്ന് അഭ്യർഥനയുണ്ടായി. എഴു ത്തിൽനിന്ന് വിട്ടുനില്ക്കുന്നതു കാരണം ഇത്രയും ദീർഘമായ ഒരു രചനയ്ക്ക് ഞാൻ തയ്യാറായിരുന്നില്ല. പക്ഷെ, എഡിറ്റർ-ഇൻ-ചാർജ് ശ്രീ.കെ.സി.നാരാ യണൻ, എഡിറ്റോറിയൽ ബോർഡിലെ ശ്രീ.രാമാനുജൻ, ഡോ.കെ.എം. വേണുഗോപാൽ എന്നിവരുടെ സ്നേഹരൂപേണയുള്ള നിർബന്ധമാണ് ഈ രചനയ്ക്ക് പ്രചോദനം തന്നത്. കൈലാസ്-മാനസസരസ്സ് യാത്ര കേരളത്തിൽ പ്രചരിപ്പിക്കുന്നതിന്, ഫോട്ടോ-സി.ഡി.പ്രദർശനം വഴി, മലയാളമനോരമ ചെയ്ത സേവനം കേരളീയർ കൃതാർഥതയോടെ ഓർക്കുന്നുണ്ടാകും. ഭാഷാ പോഷിണിയിൽ തുടർച്ചയായി 22-മാസം ആദികൈലാസയാത്ര പ്രസിദ്ധീക രിച്ചു. ഇതിനു വായനക്കാരിൽനിന്നു ലഭിച്ച പ്രോത്സാഹനങ്ങൾ എന്നെ അമ്പ രപ്പിച്ചുകളഞ്ഞു. ഭാഷാപോഷിണിയിൽ പ്രസിദ്ധീകരിക്കാത്ത രണ്ട് അധ്യാ യങ്ങളും, മറ്റു ചില കൂട്ടിച്ചേർക്കലുകളും നടത്തിയാണ് ഇപ്പോൾ പുസ്തക രൂപത്തിൽ ആദികൈലാസയാത്ര പുറത്തിറങ്ങുന്നത്. മലയാളമനോരമ കുടും ബത്തിനോടും ഭാഷാപോഷിണിയോടും എനിക്കുള്ള കടപ്പാട് ഇവിടെ സ്മരി ക്കുന്നു.

ആദികൈലാസയാത്രക്ക് തിരഞ്ഞെടുത്തപ്പോൾ പോലീസ് അനുമതി ഒരു പ്രശ്നമാകുമോ എന്നു ഭയപ്പെട്ടിരുന്നു. അതിർത്തിപ്രദേശങ്ങളിലൂടെയുള്ള യാത്രയായതിനാൽ, ബന്ധപ്പെട്ട പോലീസ് സ്റ്റേഷനിൽനിന്ന്, ഒരു സർക്കിൾ ഇൻസ്പെക്ടറുടെ അനുമതിപത്രം അപേക്ഷയോടൊപ്പം ഹാജരാക്കണമെന്ന് നിർബന്ധമാണ്. അപേക്ഷകനെ 20 വർഷമായി അറിയുമെന്ന് ഓഫീസർ സാക്ഷ്യപ്പെടുത്തണം. തൃശൂർ ഈസ്റ്റ് പോലീസ് സ്റ്റേഷനിൽനിന്ന് അനുമ തിപത്രം എത്രയും പെട്ടെന്ന് അനുവദിച്ചുതന്ന ഓഫീസർമാർക്കും മറ്റു സ്റ്റാഫ് അംഗങ്ങൾക്കും ഞാൻ അളവറ്റ കൃതജ്ഞത രേഖപ്പെടുത്തുന്നു. എന്റെ യാത്രാവിവരണഗ്രന്ഥങ്ങൾ വായിച്ച് ആസ്വദിച്ചവരാണ് അവരൊക്കെ. കേര ളത്തിലെ മിക്ക പോലീസ് സ്റ്റേഷനുകളിൽനിന്നും എനിയ്ക്കു ലഭിക്കുന്ന അഭി നന്ദനങ്ങൾ കേൾക്കുമ്പോൾ, കാക്കിയ്ക്കുള്ളിലും വലിയൊരു വായനാഹൃദ യമുണ്ടെന്ന കാര്യം ആഹ്ളാദത്തോടെ ഓർത്തുപോകുന്നു.

ദൈർഘ്യമേറിയ യാത്രാവിവരണ ഗ്രന്ഥരചനയിൽനിന്ന് ഞാൻ ഇതോടെ വിരമിക്കാൻ ഉദ്ദേശിക്കുന്നു. ഓരോ ദിവസവും രചനയ്ക്കുമുമ്പ് ദീർഘസ മയം മെഡിറ്റേഷനിൽ മുഴുകിയിരിക്കാറുണ്ട്. അതീന്ദ്രിയമായ ഒരു ഊർജപ്ര വാഹം അന്നേരം എന്നിലേയ്ക്ക് ഒഴുകിയെത്തുന്നതായും അനുഭവപ്പെടാറുണ്ട്.

ഈ സമയത്താണ് രചന നടത്താറ്. പക്ഷെ, ഇതെനിക്കു താങ്ങാവുന്നതിലും അധികമായിക്കഴിഞ്ഞു. നിരവധി യാത്രാക്കുറിപ്പുകൾ കൈവശമുണ്ട്. അതൊക്കെ ക്രോഡീകരിച്ച് ചെറിയ യാത്രാനുഭവങ്ങളാക്കി മാറ്റണമെന്ന് ആഗ്രഹമുണ്ട്. അതോടെ സഞ്ചാരസാഹിത്യരചനയുടെ ലോകത്തുനിന്ന് ഞാൻ, പരിപൂർണമായും വിട പറയും. തപോവനസ്വാമികളും, എസ്.കെ. പൊറ്റെക്കാട്ടും, രാജൻ കാക്കനാടനും മലയാളസഞ്ചാരസാഹിത്യശാഖക്ക് നൽകിയ സംഭാവനകൾ എക്കാലവും ഓർമിക്കപ്പെടും. ആ മഹാരഥികളുടെ പുണ്യപാദങ്ങൾ പതിഞ്ഞുകിടക്കുന്ന യാത്രാമാർഗത്തിൽ എന്റെ എളിയ പാദങ്ങളും പതിഞ്ഞുകിടക്കുന്നു എന്നു മലയാളികൾ ഓർക്കുമെങ്കിൽ, ഞാൻ കൃതാർത്ഥനായി.

മലയാളി വായനക്കാരാണ് എന്നെ വളർത്തിവലുതാക്കിയത്. നിങ്ങളുടെ സഹകരണങ്ങൾ വിലമതിക്കാനാവാത്തതാണ്. എന്റെ രണ്ടു പുസ്തകങ്ങളുംകൂടി 50,000-ത്തോളം കോപ്പികൾ വിറ്റഴിഞ്ഞു എന്ന യാഥാർഥ്യം എന്നെ സന്തോഷിപ്പിക്കുന്നു. വായനക്കാർതന്നെയാണ് ഒരു പുസ്തകത്തിന്റെ യഥാർഥ വിധികർത്താക്കൾ. അതുകൊണ്ടുതന്നെയാണ് ഈ പുസ്തകം നിങ്ങൾക്കു സമർപ്പിക്കുന്നതും. ഞാനുമായുള്ള അഭിമുഖം, യാത്രാരംഗങ്ങൾ ഉൾപ്പെടെ, മൂന്ന് എപ്പിസോഡുകൾ വഴി ഇന്ത്യയിലും വിദേശത്തും നിരവധി തവണ സംപ്രേഷണം ചെയ്ത തിരുവനന്തപുരം ദൂരദർശൻ കേന്ദ്രത്തിനോടും, ഈ പുസ്തകം പ്രസിദ്ധീകരിക്കുന്ന തൃശ്ശൂർ കറന്റ് ബുക്സിനോടും ഞാൻ നന്ദിരേഖപ്പെടുത്തുന്നു. പുസ്തകരചനക്ക് സഹായസഹകരണങ്ങൾ ചെയ്ത വ്യക്തികളോടും അളവറ്റ നന്ദിയുണ്ട്. പ്രൗഢഗംഭീരമായ ഒരു അവതാരിക എഴുതിത്തന്ന് ഈ പുസ്തകത്തെ അനുഗ്രഹിച്ച ശ്രീ.എം.ടി.വാസുദേവൻനായർക്കും ഞാൻ എന്റെ കൃതജ്ഞത രേഖപ്പെടുത്തുന്നു. വായനക്കാരുടെ വിലയേറിയ അഭിപ്രായങ്ങൾ, കുറ്റങ്ങളും കുറവുകളും സഹിതം, അറിയിക്കുമല്ലോ.

സ്നേഹാശംസകളോടെ,

എം.കെ.രാമചന്ദ്രൻ

തൃശൂർ - 680 020

നവംബർ/2008

# അർത്ഥം തേടുന്ന യാത്ര

## എം. ടി. വാസുദേവൻ നായർ

വി.എസ്.നയ്പാളിന് നോബൽ സമ്മാനം നൽകുമ്പോൾ പ്രത്യേകമായി പരിഗണിച്ചത് അദ്ദേഹത്തിന്റെ നോവലുകളെക്കാൾ യാത്രാവിവരണഗ്രന്ഥങ്ങളെയായിരുന്നു. മലയാളികളുടെ വായനയിലെ അഭിരുചികളെപ്പറ്റി കുറച്ചുവർഷങ്ങൾക്കുമുമ്പ് ഒരു സംഘം ഗവേഷകർ കണക്കെടുത്തപ്പോൾ ഒന്നാം സ്ഥാനം യാത്രാവിവരണത്തിനും രണ്ടാം സ്ഥാനം ആത്മകഥകൾക്കുമായിരുന്നു. നോവൽ, കഥ, നാടകം, നിരൂപണം എന്നിവയൊക്കെ ഇതിന്റെ പിന്നിലാണ് വന്നത്. യാത്രാവിവരണത്തിന്റെ വിപണനസാധ്യതകൾ കണക്കിലെടുത്തായിരിയ്ക്കണം കേരളത്തിനു പുറത്ത് എത്തിപ്പെടുന്ന സ്ഥലങ്ങളെപ്പറ്റിയെല്ലാം, സഞ്ചാരികൾ സാഹിത്യമെഴുതുന്നത് ഒരു പതിവായിത്തീർന്നു. ധാരാളം ഗ്രന്ഥങ്ങളുടെ സഹായത്തോടെ സ്വന്തം വായനമുറിയിലിരുന്നുകൊണ്ടു തന്നെ മറുനാടുകളിൽ സഞ്ചരിച്ച പ്രതീതിനൽകി ചിലർ യാത്രാവിവരണങ്ങളെഴുതിയുണ്ടാക്കി.

ടെലിഫോണും ഇ.മെയിലും ഒന്നും ഇല്ലാത്ത കാലത്താണ് എസ്.കെ. പൊറ്റക്കാട്ട് കത്തിടപാടുകൾ നടത്തി ആതിഥേയരെ കണ്ടെത്തി ഏറ്റവും കുറഞ്ഞ സൗകര്യങ്ങളോടെ നീണ്ട അനേകം യാത്രകൾ നടത്തിയത്. ജന്മനാ കഥാകാരനായതുകൊണ്ട് വാക്കുകൾകൊണ്ട് മനോഹരദൃശ്യങ്ങൾ വരച്ചിട്ടു. മറുനാടുകളിലെ മലയാളികുടുംബങ്ങൾ പ്രത്യേകം വായനക്കാരുടെ ശ്രദ്ധയാകർഷിച്ചു. കഥകളുടെ ബീജങ്ങളും കഥാപാത്രങ്ങളുടെ ഏകദേശരൂപങ്ങളും യാത്രാവിവരണങ്ങൾക്കിടയിൽ കടന്നുവന്നു. ഓരോ യാത്രയും എസ്.കെ.യൊടൊപ്പം വായനക്കാരും അനുഭവിച്ചു.

പഴയ ചിട്ടവട്ടങ്ങളനുസരിച്ചുള്ള യാത്രാവിവരണങ്ങൾക്ക് ഇന്ന് ആവശ്യക്കാരില്ല. ആവശ്യമുള്ളതൊക്കെ അവർക്ക് ഇന്റർനെറ്റിൽനിന്ന് അടിച്ചെടുക്കാം. അപൂർവപ്രദേശങ്ങളെപ്പറ്റി വർണോജ്ജ്വലചിത്രങ്ങളോടെ തരാൻ നാഷണൽ ജ്യോഗ്രാഫിക് പോലെയുള്ള മാസികകളുമുണ്ട്. കൈയിൽ നോട്ടുപുസ്തകം, തോളിൽ ക്യാമറ, കണ്ണും കാതും തുറന്നുകൊണ്ടു നീങ്ങുന്ന സഞ്ചാരിയുടെ ഒരു ചിത്രം നമ്മുടെ മനസ്സിലുണ്ട്.

രണ്ടു പ്രശസ്തമായ സഞ്ചാരഗ്രന്ഥങ്ങളെഴുതിയ ശ്രീ.എം.കെ.രാമചന്ദ്രൻ പഠനംകൊണ്ടും മനനംകൊണ്ടും നേടിയ ഒരു മൂന്നാം കണ്ണു കൂടി തന്റെ യാത്രകളിൽ ഉപയോഗിയ്ക്കുന്നു എന്ന് നമുക്കു ബോധ്യമാവുന്നു. മറ്റു യാത്രാവിവരണങ്ങളിൽനിന്ന് രാമചന്ദ്രന്റെ കൃതികൾ വേറിട്ടു നിൽക്കുന്നതും അതുകൊണ്ടാണ്. അറിയാത്ത ഭൂഭാഗങ്ങൾ ഇവിടെ സഞ്ചാരി കീഴടക്കുന്നില്ല. അത്ഭുതാദരങ്ങളോടെ തൊട്ടടുത്ത് നിന്ന് വന്ദിയ്ക്കുന്നു, നിശ്ശബ്ദതയിലൂടെ മലകളും കാടുകളും, പുഴകളും വയലുകളുമായി സംഭാഷണം നടത്തുന്നു. പുണ്യഭൂമികളിൽ നിന്ന് വികാരപരവശനാവുന്നില്ല. അപ്പോൾ, അതികഠിനമായ കാലാവസ്ഥകളിൽ കഴിയുന്ന പരിസരവാസികളെ വിസ്മരിക്കാൻ സാധ്യതയുണ്ട്. വഴികാട്ടികളും കുതിരക്കാരും ഇടത്താവളങ്ങളൊരുക്കുന്ന കൃഷിക്കാരും അതിർത്തികാക്കുന്ന ഭടജനങ്ങളുമൊക്കെ സഞ്ചാരിയുടെ സവിശേഷമായ ശ്രദ്ധ ആകർഷിയ്ക്കുന്നുണ്ട്. അവരുടെ സുഖദുഃഖങ്ങളിലെല്ലാം സഞ്ചാരി പങ്കാളിയാവുന്നു.

ഹിലാരിയും ടെൻസിംഗും എവറസ്റ്റിലെത്തിയത് ലോകചരിത്രത്തിലെ ഒരു സംഭവമായിരുന്നു. അതിനുശേഷം പലരും ഈ സാഹസിക ദൗത്യം ഏറ്റെടുത്തു. കാളിദാസഭാവനയിലെ നഗാധിരാജൻ വിശ്വപ്രകൃതിയിലെ ഒരു മഹാത്ഭുതമാണ് എന്നും. ഹിമാലയൻകൊടുമുടികൾ എക്കാലവും സഞ്ചാരികളെ പ്രലോഭിപ്പിയ്ക്കുന്നു, വെല്ലുവിളിയ്ക്കുന്നു.

രാമചന്ദ്രന്റെ ഈ മൂന്നാം യാത്ര ഒരാധ്യാത്മികയാത്രകൂടിയാണ്. വേദങ്ങളും പുരാണങ്ങളും മഹാകാവ്യങ്ങളും മുമ്പേപോയ മഹായോഗികളുടെ ജ്ഞാനാന്വേഷണങ്ങളുമെല്ലാം ഗ്രന്ഥകാരന് വഴികാട്ടിക്കൊണ്ട് കൂടെയുണ്ട്. വേദവ്യാസൻ ഭൂർജ്ജപത്രത്തിലെഴുതിയ രേഖകൾ സൂക്ഷിയ്ക്കുന്ന 'കാക്കി' നമുക്കൊരത്ഭുതമായി തോന്നാം. ഷാൻഗ്രില ഹിൽട്ടന്റെ ഒരു സാങ്കല്പിക സൃഷ്ടിയല്ലെന്നും നാമിപ്പോൾ മനസ്സിലാക്കുന്നു. ഇന്ത്യയുടെ രഹസ്യം തിരഞ്ഞുനടന്ന പോൾ ബ്രണ്ടൻ ചില യോഗികളുടെ അത്ഭുതവിദ്യകൾ കണ്ട് അമ്പരന്നിട്ടുണ്ട്. അവരേക്കാളെല്ലാം മഹാനായ യോഗി, ഒരു പ്രകടനവും നടത്താതെ മൗനത്തിലൂടെയും വേദന ഒതുക്കിയ മന്ദഹാസത്തിലൂടെയും, ബ്രഹ്മജ്ഞാനം പകർന്നുതന്ന രമണമഹർഷിയാണെന്നും യാത്രയുടെ ലക്ഷ്യം അപ്പോൾമാത്രമാണ് കണ്ടെത്തിയതെന്നും അദ്ദേഹം ലോകത്തോട് പറയുന്നു.

"നിങ്ങളുടെ തത്ത്വശാസ്ത്രങ്ങൾകൊണ്ട് മനസ്സിലാക്കാൻ പറ്റാത്ത പലതും സ്വർഗ്ഗത്തിലും ഭൂമിയിലുമുണ്ടെന്ന്' ഹൊറേഷ്യോവിനോട് ഹാംലറ്റ് പറയുന്നുത് മഹായോഗികളുടെ കഥകൾ കേൾക്കുമ്പോൾ നാം ഓർത്തുപോവുന്നു.

ഹിമാലയമെന്ന മഹാവിസ്മയം മനസ്സിലാക്കാൻ നാം ആദികൈലാസത്തിലൂടെ കടന്നുപോകണമെന്നും ഈ പുസ്തകം നമ്മെ ഓർമി

പ്പിയ്ക്കുന്നു. വിശ്വപ്രകൃതിയുടെ അചഞ്ചലശൃംഗങ്ങളുടെയും മഹാനദികളുടെയും മുമ്പിൽ നാം മനുഷ്യർ എത്ര നിസ്സാരന്മാരാണെന്ന് രാമചന്ദ്രന്റെ ഗ്രന്ഥങ്ങൾ ഓർമിപ്പിയ്ക്കുന്നു.

ജീവിതത്തിന് ആത്യന്തികമായി ഒരർത്ഥമുണ്ടോ? ഉണ്ടെന്ന് വിശ്വസിച്ചാലും ഇല്ലെന്നും വാദിച്ചാലും ശരി, അർത്ഥം തേടുന്ന യാത്രകൾ എന്നും ചില മനുഷ്യരെ മുഗ്ധരാക്കുന്നു, ആവേശഭരിതരാക്കുന്നു. ആ ചെറിയ വിഭാഗത്തിൽ പെടുന്നു ആദികൈലാസത്തെ അറിയാൻ ശ്രമിയ്ക്കുന്ന ഈ ഗ്രന്ഥകാരൻ.

നവംബർ 2008

കോഴിക്കോട്

"അജോപി സന്നവ്യയാത്മാ ഭൂതാനാമീശ്വരോപി സൻ
പ്രകൃതിം സ്വാമധിഷ്ഠായ സംഭവാമ്യാത്മമായയാ."

*ഭഗവദ്ഗീത 4 - 6*

*(ഞാൻ ജന്മരഹിതനാണെങ്കിലും, നാശരഹിതമായ ജ്ഞാനശക്തിസ്വഭാവത്തോടുകൂടിയിരിക്കുന്നവനാണെങ്കിലും, അപ്രകാരംതന്നെ ബ്രഹ്മം മുതൽ തൃണം വരെയുള്ള പ്രാണികൾക്ക് ഈശ്വരനായിരിക്കുന്നവനാണെങ്കിലും, വൈഷ്ണവിയായും ത്രിഗുണാത്മികയായുമിരിക്കുന്ന- യാതൊന്നിന്റെ വശമായി സകല ജഗത്തും സ്ഥിതിചെയ്യുന്നുവോ, യാതൊന്നാൽ മോഹിപ്പിക്കപ്പെട്ടിട്ട് ലോകം സ്വാത്മാവായ വാസുദേവനെ അറിയുന്നില്ലയോ, അങ്ങനെയിരിക്കുന്ന- എന്റെ മായയെ വശീകരിച്ചിട്ടു ഞാൻ സ്വമായാശക്ത്യാ അവതാരം ചെയ്യുന്നു; ദേഹത്തോടുകൂടിയവനായി ജനിച്ചവനെപ്പോലെയിരിക്കുന്നു. എന്നാൽ പരമാർഥത്തിൽ ലോകംപോലെ ജനിക്കുന്നില്ല.)*

# 1

# കുമയൂൺ ഹിമാലയം

**ഹി**മാലയത്തിന്റെ മടിത്തട്ടിൽ ചക്രവാളത്തെ ചുംബിച്ചപോലെ നിലകൊള്ളുന്ന ഹിമക്കൊടുമുടികളും, താഴ്ന്നിറങ്ങിക്കിടക്കുന്ന വിശാലമായ പച്ചപ്പുൽമേടുകളും പുഷ്പപ്രപഞ്ചവും, നീലാംബരത്തിന്റെ മനോഹാരിത ഒപ്പിയെടുക്കുന്ന നിശ്ചലതടാകങ്ങളും, നീർച്ചോലകളും, ജലസസ്യങ്ങളും താമരപ്പൊയ്കകളും, ഹുങ്കാരശബ്ദത്തോടെ കുതിച്ചൊഴുകുന്ന നദികളും, പച്ചപ്പിൽപ്പൂണ്ടുകിടക്കുന്ന കനത്ത കാടുകളും കൂർമാചലം എന്ന കുമയൂണിനെ "ദൈവങ്ങളുടെ ഇരിപ്പിടം" എന്ന അതിമനോഹര ഭൂവിഭാഗമാക്കി മാറ്റുന്നു. ശുദ്ധവും പ്രസന്നവും പ്രശാന്തവുമായ ഒരനുഭവമാണ് ഇത്. കുമയൂണിന്റെ സൗന്ദര്യത്തെ വർണിക്കുമ്പോൾ വാക്കുകൾ പരാജയപ്പെട്ടുപോകുന്നു. ത്വരിതമായി, ശ്വാസമടക്കിപ്പിടിച്ചുകൊണ്ട് ഭൂമിയുടെ ഒരു സ്പർശനത്തിനായി ദേവതകൾപോലും താഴേയ്ക്കെത്തുന്ന കുമയൂൺഹിമാലയം ദർശിക്കുമ്പോൾ അവാച്യമായ ഒരനുഭൂതി നമ്മളിൽ ഉടലെടുക്കുന്നു. ഇവിടെ, മഞ്ഞുമൂടിയ താഴ്വരയും ഹിമശൃംഗങ്ങളും ചേർന്ന്, കറുത്ത പശ്ചാത്തലത്തിൽ, സ്വയംഭൂവായ ഒരു 'ഓം' തീർക്കുന്നു. ദൈവത്തേയും മനുഷ്യനേയും പ്രപഞ്ചത്തേയും സംയോജിപ്പിക്കുന്ന ധ്യാനപ്രക്രിയയിലേയ്ക്കുള്ള പ്രതീകാത്മക വഴികാട്ടിയാണ് 'ഓം.' വേദോപനിഷത്തുകളിൽ, ഏറ്റവും മഹത്തരവും ഫലവത്തായതുമായ ദൈവത്തിന്റെ പ്രതീകാത്മകചിഹ്നമായി വാഴ്ത്തപ്പെട്ടിട്ടുള്ളതും എല്ലാ ആചാരാനുഷ്ഠാനങ്ങളുടെയും ആരംഭപരിസമാപ്തികളിൽ ഉദ്ധരിക്കപ്പെടുന്നതുമായ 'ഓം' എന്ന മന്ത്രാക്ഷരിയുടെ മഹത്വത്തെപ്പറ്റി വേണ്ടത്ര വർണിക്കുന്നുണ്ട്. സതി-പാർവ്വതിദേവിമാർ ശ്രീപരമേശ്വരനോടൊപ്പം വസിച്ചിരുന്ന ആദികൈലാസമെന്ന പരമപുണ്യസ്ഥലവും കുമയൂൺഹിമാലയത്തിലെ ഇന്ത്യാ-തിബത്ത് അതിർത്തിയിലാണ് എന്നതുകൊണ്ട് ഇതിനെ ലോകത്തിലെത്തന്നെ ഏറ്റവും പരിശുദ്ധവും പരിപാവനുമായ മലനിരകളായി കണക്കാക്കുന്നു.

പാണ്ഡവമഹാരാജാവായ ധർമപുത്രർ, കള്ളച്ചൂതിൽ തോല്പിക്കപ്പെട്ട് വനവാസത്തിനായി പോകുന്ന രംഗം മഹാഭാരതത്തിലെ ഉദ്വേഗപ്രധാനമായ നിമിഷങ്ങളിലൊന്നാണ്. ദുഃഖം ഘനീഭവിച്ച അന്തരീക്ഷം. കദനഭാരം പൂണ്ട് കുനിഞ്ഞ പാഞ്ചാലി യുധിഷ്ഠിരനോട് ചോദിച്ചു-

"അല്ലയോ മഹാരാജാവേ, മനുഷ്യരിൽവച്ച് ഏറ്റവും സദ്ഗുണസമ്പന്നർപോലും ഇത്രയധികം ദുരിതങ്ങൾ അനുഭവിക്കാൻ വിധിക്കപ്പെടുന്നത് എന്തുകൊണ്ടാണ്?"

മറ്റൊന്നും ചിന്തിക്കാതെ, പ്രസന്നവദനനായി, ധർമപുത്രർ മറുപടി പറഞ്ഞു: "മഹാറാണീ, ശ്രദ്ധിച്ചാലും; ഹിമാലയപർവതനിരകൾ എത്ര മഹനീയവും മനോഹരവുമാണ്. ഞാൻ അവയെ വല്ലാതെ ഇഷ്ടപ്പെടുന്നു."

നിരവധി നൂറ്റാണ്ടുകൾ കഴിഞ്ഞിട്ടും ധർമപുത്രരുടെ ഈ മറുപടി ദശലക്ഷക്കണക്കിനു ഭാരതീയമനസ്സുകളിൽ ഇന്നും അലയടിച്ചുകൊണ്ടിരിക്കുന്നു. മഹത്തായതും മനോഹരവുമാണ് ആ ചിന്തകൾ; അത് നമ്മുടെ വിചാരധാരകൾക്ക് ചിറകുകൾ നൽകുന്നു. മനസ്സിന് സമാധാനവും പ്രശാന്തതയും കൈവരുത്തുന്നു. ഹിമാലയത്തിന്റെ മഹത്വവും അതാണ്. വനവാസക്കാലത്ത് പാണ്ഡവരുടെ യാത്ര ഭൂരിഭാഗവും ഉത്തരാഖണ്ഡിലൂടെ ആയിരുന്നു. കുമയൂൺഹിമാലയവും ഗഢ്വാൾഹിമാലയവും ഉത്തരാഖണ്ഡിന്റെ പ്രധാനഭാഗങ്ങളാണ്. കുമയൂൺ ഭാഗത്തുള്ള ചമ്പാവത് എന്ന സ്ഥലത്താണ് മഹാവിഷ്ണു കൂർമാവതാരമായി പ്രത്യക്ഷപ്പെട്ടത് എന്നു വിശ്വസിക്കുന്നു. കൂർമാചൽ എന്നു കുമയൂണിനു പേരുവരാൻ കാരണവും ഇതായിരിക്കണം.

ക്രി.മുൻപ് ഒന്നാം നൂറ്റാണ്ടുമുതൽക്ക്, മധ്യേഷ്യൻ സമതലങ്ങളിൽനിന്നും സിന്ധുഗംഗാനദീതടങ്ങളിൽനിന്നും കുമയൂൺഹിമാലയത്തിലേക്ക് വ്യാപകമായ രീതിയിൽ കുടിയേറ്റമുണ്ടായി. വിവിധ സംസ്കാരങ്ങളും, ഭാഷയും, മതവിശ്വാസങ്ങളും വർണവ്യത്യാസങ്ങളും, ഇവിടെ ഒത്തൊരുമിച്ച് ഭാരതീയ തത്ത്വചിന്തകളുടെ ഉറവിടമായ വേദോപനിഷത്തുകളിൽ അതീവ വിശ്വാസം പുലർത്തി ഒരു മഹത്തായ ജനതയായി രൂപാന്തരം പ്രാപിച്ച അദ്ഭുതചരിത്രമാണ് പിന്നീടുണ്ടായത്. മാറിമാറി വന്ന രാജവാഴ്ചകൾ കുമയൂണിന്റെ സർവതോമുഖമായ പുരോഗതിയിൽ നിർണായകമായ പങ്കാണ് വഹിച്ചത്.

ഈ പ്രദേശങ്ങളുടെ മുൻകാല ചരിത്രത്തിലേയ്ക്ക് ഒന്നെത്തിനോക്കുന്നത് രസാവഹമായിരിക്കും. ബി.സി. ആദ്യസഹസ്രാബ്ദത്തിൽ ഏഷ്യയുടെ മധ്യഭാഗത്തും പശ്ചിമഭാഗത്തുമുള്ള പർവതപ്രദേശങ്ങളത്രയും കാസൈറ്റിസുകളുടെ (Kassites) അധീനത്തിലായിരുന്നു. കശ്മീർ, കുമയൂൺ, നേപ്പാൾ തുടങ്ങിയ പ്രദേശങ്ങൾ അതിൽ ഉൾപ്പെട്ടിരുന്നു. പുരാണകാലങ്ങളിൽ ഖാസായിഷ് (Khasaesh) എന്ന പേരിലാണ് ഈ പ്രദേശങ്ങൾ അറിയപ്പെട്ടിരുന്നത്. ഏതായാലും കാസൈറ്റിസുകൾക്ക് ഏറെക്കാലം അവരുടെ അധിനിവേശവിജയം ആഘോഷിക്കാൻ തരപ്പെട്ടില്ല. അപ്പോഴേയ്ക്കും അസീറിയൻ രാജാവായ ഷംസി അദാദ് (Shamsi Adad- BC 823-811) അവരെ അവിടെനിന്നും തുരത്തി. ഇറാനിന്റെ വടക്കെ ഭാഗത്തുള്ള എൽബുസ് (Elburz) പർവതനിരകളിലേക്ക് അവർക്ക് പലായനം ചെയ്യേണ്ടിവന്നു. ഏതാണ്ട് ഒന്നര സഹസ്രാബ്ദംമുൻപ് തങ്ങളുടെ പൂർവികർക്കു നഷ്ടപ്പെട്ട സ്വദേശത്തേക്ക് അങ്ങനെ കാസൈറ്റിസുകൾ തിരിച്ചെത്തി. അന്ന്, അവർ തങ്ങളുടെ പരദേവതയായിരുന്ന ഇറക്കിലെ (Erech) നാനായുടെ പ്രതിമയും കൂടെകൊണ്ടുപോന്നു. നാനാ അഥവാ നൈനാ (Nana or Naina) നൈനിത്താളിലെ ദേവിയുടെ പേരു മാത്രമല്ല; അതേപേരുള്ള ചില സ്ഥലങ്ങളും കുമയൂൺ മേഖലയിലുണ്ട്. നൈനേർ പാതാൾ, നാനിനാർ, നൈനില്ലി, നൈനാഗാഢ് (Nainer Patal, Naninar, Nainilli, Nainagarh) എന്നിങ്ങനെ.

മഹാനായ സൈറസ് (Cyrus) രാജാവ് അസീറിയക്കാരെ അമ്പേ പരാജയപ്പെടുത്തുകയും, കിഴക്കുള്ള മെഡീസ് (Medes) ജനതയെ മുഴുവൻ ഒന്നിച്ചു ചേർക്കുകയും ചെയ്തു. പൗരാണിക ചരിത്രകാരന്മാരുടെ അഭിപ്രായത്തിൽ സൈറസ് കുരുവംശസ്ഥാപകനായ കുരുവാണ്. മെഡീസ്, മഹാഭാരതത്തിലുള്ള മേദസ്സും. പാർത്തിയൻമാരും, മെഡീസുകളും, പേർഷ്യക്കാരും നാടുകടത്തിയ ബാബിലോണിയയിലെ ജനങ്ങൾ (അസീറിയക്കാർ) കരമാർഗമായും, കടൽമാർഗമായും ഇന്ത്യയിലേക്കു തിരിച്ചു. ഇങ്ങനെ വന്നെത്തിയ അസീറിയക്കാരെയാണ് പുരാണേതിഹാസങ്ങളിൽ അസുരൻമാർ എന്നു വിളിക്കുന്നത്. അസീറിയക്കാരുടെ രാജാവായിരുന്ന അസുർ-ബാൺ-പാൽ (ബി.സി.768–726) ആണ് ഉഷയുടെ പിതാവായ ബാണാസുരൻ; ശ്രീകൃഷ്ണന്റെ പൗത്രനായ അനിരുദ്ധനെ തടവിലാക്കിയ ബാണാസുരൻ തന്നെ. ഹരിവംശപുരാണത്തിൽ ഈ സംഭവത്തിന്റെ വർണനയുണ്ട്. അസീറിയയിൽനിന്നു വന്ന ജനസമൂഹങ്ങൾ കുമയൂൺ മേഖലയിൽ പലയിടത്തും പാർപ്പുറപ്പിച്ചു എന്നതിനുള്ള തെളിവാണ് അവിടത്തെ സ്ഥലനാമങ്ങൾ പലതും, അവരുടെ ക്ഷേത്രങ്ങൾ പലതും. അവിടത്തെ ക്ഷേത്രങ്ങളായ, രാമാക്കിലെ ബേൽ ദേവൻ അഥവാ ബാൽ (God Bel or Bal at Ramak), ബാലാർ (Balar), ഭാദിത്യ (Bahditya), അസുർ (സൂര്യൻ), ബാരാദിത്യ (Baraditya), ഭൗമാദിത്യ (Bhaumaditya), ലോഹാവതി നദി (രക്തത്തിന്റെ നദി), ലോഹാഘട്ട് (രക്തത്തിന്റെ താഴ്‌വര) തുടങ്ങിയ പേരുകളൊക്കെ അസീറിയൻ ബന്ധം എടുത്തു കാട്ടുന്നു. കാസൈറ്റിസുകൾ, ശാഖൻമാർ (Saka), ഖാസകൾ (Khasa) എന്നൊക്കെയുള്ള പേരുകളിലും അറിയപ്പെട്ടിരുന്നു.

അസീറിയക്കാരായ കാസൈറ്റുകളാണ് ചമ്പാവത് താഴ്‌വരയ്ക്ക് കുമ്മു എന്ന് പേരിട്ടത്. ബി.സി.700–ൽ മധ്യധരണ്യാഴിയുടെ (Mediterranean Sea) വടക്കുകിഴക്കുഭാഗത്തായി ഒരു പർവതപ്രദേശമുണ്ടായിരുന്നു. യൂഫ്രട്ടീസ് നദിയുടെ ഉദ്ഭവസ്ഥാനത്തിന് തൊട്ടുകിടന്നിരുന്ന ഈ പ്രദേശവും കുമ്മു എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. അസീറിയക്കു കിഴക്കായിരുന്നു അതിപുരാതനമായ ഏലം എന്ന രാജ്യം. നേപ്പാളിൽ കാളീകുമയൂണിന് കിഴക്കുമാറിയുള്ള ഒരു പ്രദേശത്തിന് ഇപ്പോഴും ഏലം എന്നു പേരുണ്ട്. കുമയൂൺ ഭാഷയിൽ സെമിറ്റിക് പ്രദേശങ്ങളുമായും കിഴക്കൻ കുമയൂൺ രാജ്യങ്ങളുമായും ബന്ധപ്പെട്ട ഒട്ടനവധി വാക്കുകളുണ്ട്. പല വാക്കുകളുടേയും അർഥത്തിലും മാറ്റമില്ല. പ്രാചീനഅസീറിയൻ സാമ്രാജ്യത്തിന്റെ ഭാഗങ്ങളിൽ നടത്തിയ ഖനനത്തിന്റെ ഫലമായി കണ്ടുകിട്ടിയിട്ടുള്ള ചില ഫലകങ്ങളിൽ ഈ വാക്കുകൾ ഇതേ അർഥത്തിൽ ഉപയോഗിച്ചിട്ടുള്ളതായി കാണുകയുണ്ടായി. ഖാസാസുകളും അസീറിയക്കാരും സ്ഥിരതാമസമാക്കിയ ഹിമാലയത്തിലെ താഴ്‌വരകളിൽ ബി.സി.566 ൽ ആണ്, ശാക്യവംശത്തിലെ ഒരു നാട്ടുരാജാവായ ശുദ്ധോധനന്റെ പുത്രനായി, ഭാവിയിലെ ബുദ്ധൻ ജനിച്ചത്. ശാക്യന്മാർ ആര്യന്മാരായിരുന്നില്ല.

ബി.സി.330–ൽ ചരിത്രപ്രസിദ്ധനായ ഗ്രീക്ക് ജേതാവ് മഹാനായ അലക്സാണ്ടർ, പേർഷയിലെ ചക്രവർത്തിയായ ദാരിയസിനെ (Darius) കീഴ്പ്പെ

ടുത്തി. അന്ന് അലക്സാണ്ടർക്ക് 33 വയസ്സേ പ്രായമായിരുന്നുള്ളു. പേർഷ്യൻ സാമ്രാജ്യം മുഴുവൻ അദ്ദേഹത്തിന്റെ കാൽച്ചുവട്ടിലായി. അതൊടൊപ്പം പേർഷ്യൻ രാജാവിന്റെ ഇന്ത്യയിലെ പ്രവിശ്യകളും (Satrapy) അലക്സാണ്ട റുടെ അധീനത്തിലായി. ഇതായിരുന്നു ഇന്ത്യയും യൂറോപ്പും തമ്മിലുള്ള ആദ്യത്തെ ഏറ്റുമുട്ടൽ. പക്ഷെ, അലക്സാണ്ടറുടെ സൈന്യം ഗൃഹാതുരത്വ ത്താൽ അവശരായിരുന്നു. അതുകൊണ്ട് പുരുരാജാവുമായുള്ള യുദ്ധത്തി നുശേഷം ഇന്ത്യയുടെ ബാക്കി ഭാഗങ്ങളിലേയ്ക്കു കടക്കാതെ, അദ്ദേഹം സ്വദേശത്തേയ്ക്കു മടങ്ങുകയാണുണ്ടായത്. പുരുരാജാവിനെ അലക്സാണ്ടർ പോറസ് (Porus) എന്നാണ് വിളിച്ചിരുന്നത്. അലക്സാണ്ടറുടെ ആക്രമണ ത്തിനുശേഷമുണ്ടായ രാഷ്ട്രീയമായ അനിശ്ചിതത്വം ചന്ദ്രഗുപ്തൻ എന്ന യുവനേതാവ് തികച്ചും മുതലെടുത്തു. മഗധ വാണിരുന്ന നന്ദവംശത്തിൽ തന്നെയായിരുന്ന ചന്ദ്രഗുപ്തന്റെയും ജനനം. ഭരണാധികാരികളോട് അമർഷ വും, അതൃപ്തിയും മനസ്സിൽ കൊണ്ടുനടന്നിരുന്ന ഈ യുവാവ് സ്വന്തമായി ഒരു ദേശീയസേന രൂപീകരിച്ചു. അലക്സാണ്ടർ ഇന്ത്യയിൽ നിർത്തിപ്പോയ ഗ്രീക്കു സൈന്യത്തെ നാട്ടിൽനിന്ന് ആട്ടിപ്പായിക്കുകയായിരുന്നു അവരുടെ ലക്ഷ്യം. ചന്ദ്രഗുപ്തൻ തന്റെ സേനയുമായി ആദ്യം ഗംഗാതടത്തിലുള്ള മഗ ധയിലേക്കു (ഇന്നത്തെ പാട്ന) തിരിച്ചു; സ്വയം രാജാവായി പ്രഖ്യാപിച്ചു. അങ്ങനെ ബി.സി. 323 ൽ മൗര്യവംശത്തിന് തുടക്കം കുറിച്ചു. അലക്സാണ്ട റുടെ പ്രതിപുരുഷനായിരുന്ന സെലൂക്കസ് നികാടോറിനെ (Selecus Nikator) ചന്ദ്രഗുപ്തമൗര്യൻ പരാജയപ്പെടുത്തി. ഇന്ന് നമ്മൾ അഫ്ഗാനിസ്ഥാൻ എന്നു വിളിക്കുന്ന പ്രദേശത്തെ അദ്ദേഹം സ്വന്തം രാജ്യത്തോടു ചേർത്തു. മധ്യേ ഷ്യൻ വംശജരായ ഖാസായിലെ ശാകൻമാർ, അസീറിയക്കാർ അവരെ ബാബിലോണിയയിൽനിന്ന് നാടുകടത്തിയതിനുശേഷം, ഇന്ത്യയിൽ കഴിഞ്ഞു വരികയായിരുന്നു. അവർ കുശാനന്മാരുടെ പ്രതിപുരുഷന്മാരായി ഭരണം തുടങ്ങി. കാസൈറ്റുകളായി ഇന്ത്യയിലേക്കു പ്രവേശിച്ച ഈ കൂട്ടർ പിന്നീട് ഖാസാസുക്കളായി കുമയൂൺ, ഗഢ്വാൾ, കുല്ലു, നേപ്പാൾ തുടങ്ങിയ പ്രദേ ശങ്ങളിൽ പാർപ്പുറപ്പിച്ചു. കുറേപ്പേർ കൂട്ടം പിരിഞ്ഞ് എ.ഡി.രണ്ടാം നൂറ്റാ ണ്ടോടെ, തിബത്തിലും സ്ഥിരതാമസമാക്കുകയുണ്ടായി. ഹിമാലയത്തിനപ്പു റത്തുള്ള മഞ്ഞുമൂടിയ മലയിടുക്കുകൾ അവർ കൈയ്യേറി. പടിഞ്ഞാറൻ തിബ ത്തിലുള്ള സ്വർണ-രത്ന ഖനികളും അവർ സ്വന്തമാക്കി. ഖാസവംശത്തിന്റെ ശക്തിയും, സ്വാധീനവും പൗരാണികകാലത്ത് ഏറെ വ്യാപകമായിരുന്നു. അതുകൊണ്ടായിരിക്കണം കശ്യപൻ മനുഷ്യവംശത്തിന്റെ മാത്രമല്ല, പക്ഷി കളുടേയും ഉരഗങ്ങളുടേയും കൂടി 'പ്രജാപതി'യായിത്തീർന്നത്. പ്രജാപതി യുടെ പത്നി ഖാസയായിരുന്നു. അവരായിരുന്നു യക്ഷന്റെ അമ്മ. പുരാണ ത്തിലെ യക്ഷന്മാർ വാസ്തവത്തിൽ ഈ പർവതപ്രദേശങ്ങളിലെ ഖാസൻമാ രാണ്. കുമയൂൺ പ്രദേശത്ത് സാമാന്യമായി ഉപയോഗിച്ചുവരുന്ന 'തോക്ക്ദാർ' എന്ന സ്ഥാനപേര് മൂവ്വായിരം കൊല്ലമെങ്കിലും പഴക്കമുള്ളതാണ് 'തോക്ക്' എന്ന വാക്ക് സംസ്കൃതത്തിൽ 'സ്ഥായൂക്ക്' ആണ്.

കാസൈറ്റുകളുടെ ദേവതയായിരുന്നു നാന അഥവാ നൈന. ഏലാം (Elam) എന്ന രാജ്യത്തുനിന്നും അസീറിയക്കാർ നാടുകടത്തിയവരായിരുന്നു കാസൈ

റ്റുകൾ. നൈൻവാൾ ബ്രാഹ്മണർ അവകാശപ്പെടുന്നത്, അവർ പുരാതന പാലിയിലെ തോക്ക്ദാർമാരുടെ പരമ്പരയിൽപെട്ടവരാണ് എന്നാണ്. അൽമോറയിലെ ഒരു ഉപജില്ലയാണ് പാലി. നൈനിദേവിയുടെ പുരോഹിതൻമാരായിരുന്ന കാസൈറ്റുകളുടെ പിൻഗാമികളായിരിക്കണം ഇവർ. പൗരാണിക ദേവതമാരായിരുന്ന അൽമോറയിലെ കാസർദേവിയുടേയും ജക്മിദേവിയുടെയും (യക്ഷിണി) പുരോഹിതന്മാരും ഈ ഗോത്രത്തിൽപ്പെട്ടവരായിരിക്കണം.

അൽമോറയിൽനിന്നും ഏഴുകിലോമീറ്റർ മാറി കാസർദേവിയുടെ ഒരു ശിലാലിഖിതമുണ്ട്. ബി.സി.രണ്ടാം നൂറ്റാണ്ടിൽ ഒരു പാറയിലാണ് ഇത് കൊത്തിവച്ചിരിക്കുന്നത്. കാസർ എന്ന പേരിൽനിന്നുതന്നെ അതിന്റെ ഖാസാബന്ധം നിസ്സംശയം മനസ്സിലാക്കാം. അൽമോറയിലെ ഉപ്റേതി ഖോല (Upreti Khola) അടുത്തകാലംവരെ ഖാസിയ ടോലാ (Khasia Tola) എന്നാണ് അറിയപ്പെട്ടിരുന്നത്.

ഗംഗാസമതലത്തിലുള്ളവർ അടിക്കടി കയ്യേറ്റങ്ങൾക്കും ആക്രമണങ്ങൾക്കും വിധേയരാകാറുണ്ട്. അങ്ങനെ തോറ്റും തളർന്നും, പീഡിപ്പിക്കപ്പെട്ടും, ഹതാശരായും പ്രാണരക്ഷാർഥം പലായനം ചെയ്യുന്ന ജനങ്ങൾക്ക് പ്രൗഢഗംഭീരമായ ഹിമാലയനിരകളും അതിനിടയിലുള്ള താഴ്വരകളും വനങ്ങളുമെല്ലാം എന്നും ഒരു അഭയസങ്കേതമായിരുന്നു.

കത്യൂരി വംശം:- (The Katyuri Dynasty)

എ.ഡി. 330 ൽ ഗുപ്തസാമ്രാജ്യം സ്ഥാപിച്ച സമുദ്രഗുപ്തൻ സാമ്രാജ്യത്വം എന്ന പാരമ്പര്യം വീണ്ടും പ്രബലമാക്കി. എ.ഡി. ആദ്യത്തെ മൂന്നു നൂറ്റാണ്ടുകളിലെ വിദേശീയമായ സ്വാധീനം ഗുപ്തകാലഘട്ടം അത്രകണ്ട് ഉൾക്കൊണ്ടില്ല. ഭാരതീയകലകൾ തനതുരീതിയിൽ വികസിച്ചുവന്നു. പൊതുവെ സമൃദ്ധിയുടെയും ക്ഷേമത്തിന്റെയും കാലമായിരുന്നു. വ്യാപാരവും വളർച്ച പ്രാപിച്ചു. ഭാരതത്തിന്റെ ഏകത്വം (Unity) സമുദ്രഗുപ്തന്റെ കാലത്ത് ഒന്നുകൂടി സമ്പുഷ്ടമായി. ദക്ഷിണഭാരതത്തിൽ അദ്ദേഹം നടത്തിയ ജൈത്രയാത്ര അതിന് കൂടുതലായി ഒരു ഊന്നൽ നല്കി. രാജ്യത്തിന് പൊതുവെ കൈവന്ന ഐശ്വര്യവും സമൃദ്ധിയും മധ്യേഷ്യയിലെ ഹൂണന്മാരെ (Huns) ഇന്ത്യയിലേക്കാകർഷിച്ചു. നാടു കയ്യേറാൻ വന്ന ഹൂണന്മാരെ മൂന്നാമത്തെ ഗുപ്തരാജാവായ സ്കന്ദഗുപ്തൻ അമ്പെ പരാജയപ്പെടുത്തി.

ഹിമാലയത്തിന്റെ ഒരു ഭാഗമായിരുന്ന കുമയൂൺ ഭരിച്ചിരുന്നത് ഒരു ഖാസ് ഗോത്രമായിരുന്നു. കത്യൂരികൾ എന്ന പേരിലാണ് അവർ അറിയപ്പെട്ടിരുന്നത്. ഈ പ്രാചീനഗോത്രക്കാർ തങ്ങളുടെ ബന്ധുക്കളായിരുന്ന അരാമൈക്കുകൾക്ക് (Aramaic) സ്വായത്തമായിരുന്ന അക്ഷരമാലയുംകൊണ്ടാണ് ഇന്ത്യയിലേക്കു വന്നത്. ബി.സി.ഒന്നാം സഹസ്രാബ്ദത്തിലാണ് അവർ ആദ്യമായി ഇന്ത്യയിലെത്തിയത്. അരമായിക്, യേശുക്രിസ്തുവിന്റെ ഭാഷയായിരുന്നു. ബൈബിൾ എഴുതപ്പെട്ടിരിക്കുന്നതും ഈ ഭാഷയിൽത്തന്നെ. പിന്നീട് എ.ഡി.51-ൽ സെന്റ് തോമസ് തെക്കെ ഇന്ത്യയിലുള്ള കേരളത്തിലെത്തി. അരമായിക് ഭാഷയിലൂടെയാണ് അദ്ദേഹം ക്രിസ്തുമതം പ്രചരിപ്പിച്ചത്. തോമസ് പുണ്യവാളന്റെ അനുയായികളായ ക്രിസ്ത്യാനികൾ ഇപ്പോഴും അവരുടെ

പ്രാർഥനകളും അനുഷ്ഠാനങ്ങളും നടത്തിപ്പോരുന്നത് അരമായിക് ഭാഷയിലൂടെയാണ്. കുമയൂൺ ഭാഷ ഉരുത്തിരിഞ്ഞുവന്നിരിക്കുന്നത് മധ്യഹിമാലയത്തിലെ പ്രാകൃതിയിൽനിന്നാണ്. കല്സിയിലുള്ള (Kalsi) അശോകന്റെ ശിലാലിഖിതങ്ങളിൽ ഇതിന്റെ മൂലഭാഷ കാണാം. മൗര്യവംശം അവസാനിച്ചതിന് തൊട്ടു പിന്നാലെ ഉണ്ടായിട്ടുള്ള നാണയങ്ങളിലും ഇതേ ഭാഷ തന്നെയാണ്. അൽമോറ ജില്ലയിൽനിന്നാണ് ഈ നാണയങ്ങൾ കണ്ടെടുത്തിട്ടുള്ളത്. 600 എ.ഡിയിൽ ഗുപ്തസാമ്രാജ്യം ക്രമേണ ദുർബലമായി, ജീർണിച്ചു; കാലക്രമത്തിൽ നിശ്ശേഷം ഇല്ലാതാവുകയും ചെയ്തു. ഏതായാലും ഗുപ്തരാജ്യത്തിന്റെ പതനം കത്യൂരി രാജാക്കന്മാരെ ഒരുവിധത്തിലും ബാധിക്കുകയുണ്ടായില്ല.

മഹാഭാരതത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതുപ്രകാരം ഗംഗയുടേയും യമുനയുടേയും ഉദ്ഭവസ്ഥാനത്തിന് തൊട്ടുകിടക്കുന്നതാണ് ഖസാസുകളുടെ രാജ്യം. തുടക്കത്തിൽ ശാരദാനദിയുടെ വലതുകരയിലുള്ള പ്രദേശമായിരുന്നു അത്. അൽമോറയിൽനിന്ന് 65 കി.മി. കിഴക്കുമാറിയാണ് കുമയൂൺ. ബ്രഹ്മപുരമായിരുന്നു കത്യൂരി രാജാക്കന്മാരുടെ തലസ്ഥാനം. കലയുടേയും ശാസ്ത്രങ്ങളുടേയും ഒരു പ്രധാനകേന്ദ്രമായിരുന്നു അത്. അന്നത്തെ രാജവാഴ്ചയുടെ അവശിഷ്ടങ്ങളായി കാണുന്ന ചില ശിലാലിഖിതങ്ങളുണ്ട്. ആധുനിക കാലത്ത് കുമയൂണിലെ വരേണ്യവർഗം ഉപയോഗിച്ചുവരുന്ന കുമയൂൺ ഭാഷ, പന്ത്രണ്ടാം നൂറ്റാണ്ടിന്റെ ഉത്തരാർധത്തിൽ എഴുതപ്പെട്ടിട്ടുള്ള ശിലാലിഖിതങ്ങളിൽ കണ്ടുവരുന്ന ഭാഷതന്നെയാണ്. ബൈജ്നാഥിൽ (Baijnath) കണ്ടെത്തിയ ഈ ഭാഷ പതിമൂന്നും, പതിനാലും നൂറ്റാണ്ടുകളിൽ കത്യൂർ താഴ്വരയിൽ വളർന്ന് വികാസം പ്രാപിച്ചു. മധ്യകാലഘട്ടവുമായി ഈ ഭാഷയ്ക്കുള്ള ബന്ധം വെളിപ്പെടുത്തുന്ന നിരവധി താമ്രഫലകങ്ങൾ കത്യൂരി രാജാക്കൻമാരുടേയും വകയായി കണ്ടുകിട്ടിയിട്ടുണ്ട്. 14-ാം നൂറ്റാണ്ടിലാണ് ചാന്ദ് (Chand) രാജവംശം ഭരണമാരംഭിച്ചത്. അവരുടെ ഭരണകാലത്തു മുഴുവനും കുമയൂണിയായിരുന്നു രാജസഭയിലെ പ്രധാന ഭാഷ. 18-ാം നൂറ്റാണ്ടിന്റെ അവസാനംവരെ ഈ ഭാഷ തന്നെയാണ് ഉപയോഗിച്ചിരുന്നതെന്ന് അക്കാലത്തെ താമ്രഫലകങ്ങളിലും മറ്റും കാണപ്പെടുന്നു. ചമ്പാവത് താഴ്വരയിൽ ചാന്ദ്രാജാക്കന്മാർ സ്ഥാപിച്ച രാജധാനി 1563 വരെ നിലനിന്നുപോന്നു.

കത്യൂരിവംശം ഭരണം തുടങ്ങുന്നതിനുമുമ്പുള്ള ഉത്തരാഞ്ചലിന്റെ ചരിത്രം, വ്യക്തമായ തെളിവുകളില്ലാത്തതുകൊണ്ട് അജ്ഞാതമാണ്. ബ്രഹ്മപുരത്തിൽനിന്നും കത്യൂരി രാജാക്കന്മാരിൽനിന്നും ലഭിച്ചിട്ടുള്ള ചെമ്പുതകിടുകൾ സൂചിപ്പിക്കുന്നത്, പ്രാചീന രാജധാനിയായിരുന്ന ബ്രഹ്മപുരം അൽമോറ ജില്ലയിലുള്ള ഭാഗേശ്വറിനു സമീപത്തായിരുന്നു എന്നാണ്. തലേശ്വറിൽനിന്നാണ് ഈ താമ്രഫലകങ്ങൾ കണ്ടുകിട്ടിയത്. ഇതുപ്രകാരം അവരുടെ ഭരണത്തിനുകീഴിൽ കുറഞ്ഞത് 300 ദേശസ്ഥലങ്ങൾ ഉണ്ടായിരുന്നുവത്രെ. ഭരണകേന്ദ്രങ്ങൾ സ്ഥിതിചെയ്തിരുന്നത് കാർത്തികേയപ്പൂർ കർകോട്ട (Kartikeyapur Karkota)- പട്ടോൺ (Pataun), അൽമോറ-പൗരി അതിർത്തിക്കടുത്തുള്ള സിതോൺസിയൂൺ (Sitonseun) തുടങ്ങിയ ഇടങ്ങളിലായിരുന്നു.

തപോവനത്തിനു സമീപമുള്ള സുബേൻ (Subhein), ചമോലി മുതലായ സ്ഥലങ്ങളും ഭരണകേന്ദ്രങ്ങളിൽ ഉൾപ്പെട്ടിരുന്നു.

എ.ഡി.350 ൽ ഗുപ്തകാലഘട്ടത്തിൽ ഭാരതം സന്ദർശിച്ച ഹുയെൻ സാങ്ങ് (Huen Tsang) എന്ന ചീനസഞ്ചാരി തന്റെ യാത്രാവിവരണങ്ങളിൽ ബ്രഹ്മപുരത്തെക്കുറിച്ച് രേഖപ്പെടുത്തിയിട്ടുണ്ട്. അതിനുപുറമെ നാട്ടുകാരായ കവികളും, വരാഹമിഹിരനും, ഈ നഗരത്തെ വർണിച്ചിരിക്കുന്നതായി കാണാം.

അന്ന് ചരാന്ദ് വംശത്തിന്റെ രാജധാനി ചമ്പാവത് ആയിരുന്നു. കുമയൂൺ മേഖലയിലെ ക്ഷേത്രനിർമാണത്തിൽ വിവിധ രാജ്യങ്ങളുടെ സംസ്കാരങ്ങളും നിർമാണരീതികളും ഒത്തുചേർന്നിട്ടുള്ളതായി കാണാം. എ.ഡി. 8 മുതൽ 14 വരെയുള്ള നൂറ്റാണ്ടുകളിൽ ഭരണംനടത്തിയിരുന്ന കത്യൂരി വംശത്തിന്റെ പിൻതുണയും അനുമതിയും ഇക്കാര്യത്തിൽ അവർക്ക് ലഭിച്ചിരുന്നു. കത്യൂരികളുടെ രാജ്യം വടക്ക് ബദരീനാഥ് മുതൽ തെക്ക് കാശിപൂർവരേയും, പടിഞ്ഞാറ് ബർഹാതും (Barhat) ഉത്തരകാശിയും മുതൽ കിഴക്ക് ജാഗേശ്വറും (Jageshwar), ഗംഗോലി ഹട്ടും (Gangolihat) വരെ വ്യാപിച്ചിരുന്നു. തനതായ ഒരു സാംസ്കാരിക പാരമ്പര്യത്തിന്റെ ഉടമകളായിരുന്നു അവർ. രാജ്യത്തിന്റെ നാനാഭാഗങ്ങളിലേക്കും ഈ സാംസ്കാരികവീചികൾ ചെന്നെത്താൻ വേണ്ടതായ പ്രോത്സാഹനം അവർ നൽകുകയും ചെയ്തു. വൈവിധ്യമാർന്ന ശില്പങ്ങളും സ്തൂപങ്ങളും ഈ പ്രദേശങ്ങളിൽ ധാരാളമായി കാണാം. ഹിമാലയത്തിലെ കുമയൂൺ-ഗഢ്വാൾ ഭാഗത്തുള്ള ഉൾനാടുകളിൽപോലും ഈ ശില്പചാതുരിയുടെ ദൃഷ്ടാന്തങ്ങൾ സുലഭമാണ്.

ഈ പ്രദേശത്തിന്റെ ചരിത്രത്തിലെ സുവർണയുഗമായിരുന്നു കത്യൂരി രാജവംശത്തിന്റെ ഭരണകാലം. രാജ്യത്തിന്റെ ഭാവി രൂപപ്പെടുത്തിയതിനുപുറമെ മതപരമായും, സാംസ്കാരികമായും, രാഷ്ട്രീയപരമായുമുള്ള ഒരു നവോത്ഥാനത്തിന് അവർ വഴി തെളിയിച്ചു. ഏ.ഡി.7 മുതൽ 11 നൂറ്റാണ്ടുകൾവരെയുള്ള ഈ കാലഘട്ടം വടക്കും തെക്കും ഒരുപോലെ ആവേശഭരിതമായ ക്ഷേത്രനിർമാണത്തിന്റെ കാലംകൂടിയായിരുന്നു. ഏഴാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ചാലൂക്യരാജാക്കന്മാർ ദക്ഷിണേന്ത്യയിൽ വിസ്മയകരമായ നിരവധി ക്ഷേത്രസമുച്ചയങ്ങളും ഗോപുരങ്ങളും പടുത്തുയർത്തിയപ്പോൾ, കുമയൂൺഹിമാലയത്തിലെ അൽമോറ ജില്ലയിൽ മാത്രം 400 ക്ഷേത്രങ്ങളാണ് കത്യൂരിരാജാക്കന്മാർ നിർമ്മിച്ചത്. അവയെല്ലാം നഗര(Nagara) അഥവാ ഇന്തോ ആര്യൻ ശില്പമാതൃകയിലുള്ളതായിരുന്നു.

താമ്രഫലകങ്ങളിൽ സൂചിപ്പിച്ചിട്ടുള്ള മുന്നൂറു ദേശസ്ഥലങ്ങൾ എണ്ണായിരം ചതുരശ്ര കി.മി.നുള്ളിലായി വ്യാപിച്ചു കിടക്കുന്നു. പടിഞ്ഞാറ് ഉത്തരകാശിക്കടുത്തുള്ള കട്ഖേട് (Katkhet) മുതൽ കിഴക്ക് പിത്തോർഗാഢിനടുത്തുള്ള ബിൽവാക് (Bilwak) വരെയും, വടക്ക് കേദാർനാഥിനു സമീപമുള്ള ഗരൂരിയ (Garuria) മുതൽ തെക്ക് നൈനിത്താളിനടുത്തുള്ള കാർകോടക്ക് (Karkotak) വരെയും ഇത് വ്യാപിച്ചുകിടക്കുന്നു. അൽമോറയിലെ ബിൻസാർ മലനിരകളും (Binsar Ranges), പൗരിയിലെ (Pauri) ഡൂടാ തോലി (Dhoodhatoli) പർവതങ്ങളും പുരാതന കാലത്തിന്റെ അവശിഷ്ടങ്ങളാൽ സമൃദ്ധമാണ്.

നൈനിത്താൾ- അൽമോറ ജില്ലകളുടെ അതിർത്തിയിലായി കപാലീശ്വര എന്ന പേരിൽ അറിയപ്പെടുന്ന ഏതാനും ക്ഷേത്രങ്ങളുണ്ട്. വിരാനേശ്വർ എന്ന ദേവനാണ് ഇവിടെ ആരാധിക്കപ്പെടുന്ത്. ബ്രഹ്മപുരത്തിലെ രാജാക്കന്മാരുടെ പട്ടയങ്ങളിൽ കാണുന്ന കപിലഗർത്തവും, കപിലേശ്വരവും ഇന്നത്തെ അൽമോറയിലുള്ള ബിൻസാറും (കത്യൂരി താഴ്വര) ഗഢ്വാളിലുള്ള ദയ്റാ ബിൻസാറും ആണെന്ന് തെളിയിക്കപ്പെട്ടിരിക്കുന്നു. എ.ഡി.500 ന്റെ കാലപ്പഴക്കമുള്ള ശില്പങ്ങളും ഈ രണ്ടു സ്ഥലങ്ങളിൽനിന്ന് കണ്ടുകിട്ടിയിട്ടുണ്ട്.

നാരായണൻ ദേവകുല, താലേശ്വർ ചെമ്പുപട്ടയത്തിൽ നളിനി എന്ന അതിമനോഹരമായ ഒരു സ്ഥലത്തെക്കുറിച്ച് പരാമർശിക്കുന്നുണ്ട്. അവിടെ ഭൂമിക്കടിയിൽനിന്നു ഒരു വിഷ്ണുക്ഷേത്രത്തിന്റെ അവശിഷ്ടങ്ങളും കണ്ടെടുത്തിയിട്ടുണ്ട്. ഹർഗോരിയുടേയും, വരാഹത്തിന്റെയും സുന്ദരമായ പ്രതിമകളും നവദുർഗയുടെ ഒരു ശ്രീകോവിലും വേറെയും ചില അതുല്യമായ ശില്പമാതൃകകളും അവിടെനിന്നു ലഭിക്കുകയുണ്ടായി. കൂട്ടത്തിൽ നരസിംഹത്തിന്റെ ആകർഷകമായ ഒരു പ്രതിമയും ഉണ്ടായിരുന്നു.

കുമയൂണിലെ പഴങ്കഥകളും ജനങ്ങളുടെ സാമൂഹ്യജീവിതവും നൃത്തസമൃദ്ധമാണ്. മനുഷ്യരെ കഷ്ടപ്പെടുത്താതിരിക്കാൻ ദൈവങ്ങളെ പ്രീതിപ്പെടുത്താനുള്ള ഉപാധിയാണ് കുമയൂണികൾക്ക് നൃത്തം. നൃത്തത്തിന് പ്രചോദനമരുളുന്നത് പുരാണകഥകളിലെ മോഹിനിമാരായ അപ്സരസ്സുകളാണ്. മഞ്ഞുമൂടിയ മലനിരകളിലാണ് ഇവർ വസിക്കുന്നത്. ആഞ്ചേരികൾ (Ancheries), കേചാരികൾ (Kecharis), പരികൾ (Paries) തുടങ്ങി പല പേരുകളിൽ അവർ അറിയപ്പെടുന്നു. 'ആകാശത്തിൽ ചരിക്കുന്ന ദേവസ്ത്രീകളാണ് ഇവർ. അതിശയിപ്പിക്കുന്ന സൗന്ദര്യത്തിനുടമകൾ! ആഡംബരപൂർണമായ അലങ്കാരങ്ങളും, ആടകളും അണിഞ്ഞവർ. ഇവർ ഇന്ദ്രസഭയിലെ നർത്തകിമാരാണ്. ചിറകുകളില്ലാതെ ഇവർ ആകാശമാർഗത്തിൽ ഒഴുകി നീങ്ങുന്നു. ചിലരുടെ വിശ്വാസം, ശേഷക്രിയകൾ നിർവഹിക്കപ്പെടാത്ത അവിവാഹിതകളായ യുവതികളുടെ പരേതാത്മാക്കളാണ് ഇവർ എന്നാണ്! പരമശിവന് പരിചാരികമാരായി രാവണൻ ദാനം ചെയ്ത തന്റെ കന്യകാപുത്രികളാണ് ഇവരെന്നും പലരും വിശ്വസിക്കുന്നുണ്ട്. കൂട്ടത്തിൽ ഏറ്റവും പ്രചാരം, കൃഷ്ണനുമായി ബന്ധപ്പെട്ട ഗോപസ്ത്രീകളാണിവർ എന്നതത്രേ. ഭഗവാനുമായി ചേർന്ന് അവർ "സ്വർഗീയനർത്തന"മാടിക്കൊണ്ടിരിക്കുന്നു.'

ഉത്തരാഞ്ചൽ സംസ്ഥാനത്തിന്റെ കുമയൂൺ ഭാഗത്ത് ആറ് ജില്ലകൾ ഉണ്ട്. നൈനിത്താൾ, അൽമോറ, പിത്തോരഗഢ്, ഭാഗേശ്വർ, ചമ്പാവത്, ഉദ്ധംസിങ്ങ്നഗർ എന്നിവയാണവ. ഈ ജില്ലകൾ 13,017 ച.കി.മീറ്ററിൽ വ്യാപിച്ചു കിടക്കുന്നു. 2001-ലെ സെൻസസ് പ്രകാരം 35.63 ലക്ഷമാണ് കുമയൂണിലെ ജനസംഖ്യ. 10 ലക്ഷത്തോളം കുമയൂണികൾ മറ്റു പ്രദേശങ്ങളിലും ജീവിക്കുന്നുണ്ട്. ഈ ഭൂവിഭാഗം 28.44 & 30.49 ഉത്തരഅക്ഷാംശത്തിന്റേയും 78.45 & 81.1 പൂർവ്വരേഖാംശത്തിന്റെയും ഇടയിൽ സ്ഥിതിചെയ്യുന്നു. കിഴക്ക് നേപ്പാളും വടക്കു ഭാഗത്തുള്ള തിബത്തും അയൽരാഷ്ട്രങ്ങളാണ്. ഭാരതവും തിബത്തും തമ്മിലുണ്ടായിരുന്ന അതിപുരാതനമായ വാണിജ്യമാർഗം കുമയൂൺ ഹിമാലയത്തിലൂടെയാണ് വ്യാപിച്ചുകിടന്നിരുന്നത്.

# 2

# പാതാളഭൂമി

[1]"ബ്രഹ്മാണ്ഡമധ്യേ തിഷ്ഠന്തി ഭുവനാനി ചതുർദ്ദശ
ഭുവനേഷു വസന്ത്യേഷു പ്രാണിദേഹാ യഥായഥം."

ഉത്തരാഖണ്ഡ് സംസ്ഥാനത്തിന്റെ കുമയൂൺ ഭാഗത്തുള്ള പിത്തോരഗഢ് ജില്ലയിൽ, ഇന്ത്യാ-ചൈന അതിർത്തിയുടെ ഏറ്റവും വടക്കെ അറ്റത്താണ് ആദികൈലാസം ഉൾപ്പെടുന്ന ഹിമാലയപർവതനിരകൾ സ്ഥിതിചെയ്യുന്നത്. ഹിമാലയയാത്രകളിൽവച്ച് ഏറെ കഠിനമായ ഒന്നാണ് ആദികൈലാസയാത്ര. ഒറ്റപ്പെട്ട ചില യാത്രകൾ മാത്രമാണ് ഇതേവരെ ഇവിടേക്ക് നടന്നിട്ടുള്ളത്. സംന്യാസിസംഘങ്ങളും മലകയറ്റത്തിൽ അതീവ തല്പരരായ തീർഥാടകരും ഇവിടെ വന്നെത്താറുണ്ട്. ഇന്ത്യാ-നേപ്പാൾ അതിർത്തിയായ ധാർച്ചുലയിൽ വന്ന് താവളമടിച്ച്, അവിടത്തെ അഡീഷണൽ ജില്ലാ മജിസ്ട്രേറ്റിന്റെ അനുമതിപത്രം വാങ്ങിയാൽ മാത്രമേ യാത്ര സാധ്യമാകുകയുള്ളൂ. പട്ടാളനിയന്ത്രിതമേഖലയായതിനാൽ സ്വന്തംനിലയിൽ പോർട്ടർമാർ, കുതിരകൾ, താമസസൗകര്യങ്ങൾ എന്നിവ സംഘടിപ്പിക്കുവാൻ ഇവിടെ പ്രയാസമാണ്.

സംഘടിതമായ രീതിയിൽ, ഉത്തരാഖണ്ഡ് സംസ്ഥാനത്തിന്റെ നേതൃത്വത്തിൽ ആദികൈലാസയാത്രയ്ക്ക് തുടക്കം കുറിച്ചത് 2006 മെയ് മാസം മുതൽക്കാണ്. കഴിഞ്ഞ കുറെ വർഷങ്ങളായി ഇതിന്റെ പ്രാരംഭ നടപടികളും എഴുത്തുകുത്തുകളും ഉത്തരാഖണ്ഡ് സംസ്ഥാനത്തിന്റെ ടൂറിസം വകുപ്പായ കുമയൂൺ മണ്ഡൽ വികാസ് നിഗം നടത്തിവരികയായിരുന്നു. ഭാരതസർക്കാ

---

1. 14 ലോകങ്ങൾ: I. മേൽലോകങ്ങൾ:- 1.ഭൂലോകം, 2. ഭുവർലോകം (ആകാശഗ്രഹങ്ങളുടെ ഇരിപ്പിടം), 3.സ്വർലോകം (ദേവേന്ദ്രന്റെ ആസ്ഥാനം), 4. മഹർലോകം (മഹാവിഷ്ണുവിന്റെ ആസ്ഥാനം), 5. ജനലോകം (മനുഷ്യരുടെ ഇരിപ്പിടം), 6. തപോലോകം (ഋഷികളുടെ ഇരിപ്പിടം), 7. സത്യലോകം (ബ്രഹ്മാവിന്റെ ഇരിപ്പിടം). II. കീഴ്‌ലോകങ്ങൾ:- 1. അതലം (യമപുത്രന്റെ ഇരിപ്പിടം), 2. വിതലം (ശിവന്റെ ആസ്ഥാനം), 3. സുതലം (മഹാബലിയുടെ ഇരിപ്പിടം), 4. രസാതലം (രാക്ഷസന്മാരുടെ വാസസ്ഥലം), 5. തലാതലം (മായാമയിയുടെ വാസസ്ഥാനം), 6. മഹാതലം (സർപ്പത്തിന്റെ വാസസ്ഥാനം), 7. പാതാളം (നാഗങ്ങളുടെ ആസ്ഥാനം). മൃണ്മയമായതും നടക്കുമ്പോൾ നമ്മുടെ പാദം തട്ടുന്നതുമായ തലമാണ് ഭൂലോകം. ഭൂമിയ്ക്കും സൂര്യനും ഇടയിലുള്ളതും സിദ്ധരും മഹർഷിമാരും വാഴുന്നതുമായ ലോകമാണ് -ഭുവർലോകം. സൂര്യനും ധ്രുവനക്ഷത്രത്തിനും ഇടയിലുള്ളത് സ്വർലോകം. ഈ മൂന്നു ലോകങ്ങൾ കൃതകലോകങ്ങൾ എന്നറിയപ്പെടുന്നു. ജനർലോകം, തപോലോകം, സത്യലോകം എന്നീ മൂന്നും അകൃതങ്ങളാണെന്ന് വിശ്വസിക്കുന്നു. കൃതങ്ങളുടെയും അകൃതങ്ങളുടെയും നടുവിൽ മഹർലോകം സ്ഥിതിചെയ്യുന്നു. കല്പാവസാനം എല്ലാം നശിക്കുമ്പോഴും ഇത് നശിക്കുന്നില്ല.

തിന്റെ ആഭ്യന്തരമന്ത്രാലയം, ഇന്ത്യൻ ആർമി, ഇന്തോ-തിബത്തൻ ബോർഡർ പോലീസ് എന്നിവരുടെ അനുവാദത്തിനാണ് കാലതാമസം നേരിട്ടത്. അവ സാന അനുമതിപത്രം നൽകാനുള്ള അധികാരം എ.ഡി.എമ്മിനാണ്. ഇന്ത്യാ -ചൈനാ അതിർത്തിയിലൂടെയാണ് ഈ യാത്രയുടെ ഭൂരിഭാഗവും എന്നതു കൊണ്ടാണ് ഇത്രയും കടുത്ത നിയന്ത്രണങ്ങൾ ഏർപ്പെടുത്തുന്നത്.

തിരഞ്ഞെടുക്കപ്പെട്ട 35 പേരിൽ ഹിമാലയസഞ്ചാരസാഹിത്യകാരൻ എന്ന നിലയ്ക്കാണ് ഈ കന്നിയാത്രയിൽ എന്നെ ഉൾപ്പെടുത്തിയത്. ഭാരതത്തിന്റെ എല്ലാ സംസ്ഥാനങ്ങളിൽനിന്നും യാത്രികരെ ഉൾപ്പെടുത്താൻ സംഘാടകർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അഭിഭാഷകർ, ഡോക്ടർ, എൻജിനീയർ, ചാർട്ടേർഡ് അക്കൗണ്ടന്റ് തുടങ്ങിയ പല വിദഗ്ധരും ഈ സംഘത്തിൽ ഉണ്ടാ യിരുന്നു. മെയ് മാസം 28-ന് ദൽഹിയിലെ ഗഢ്വാൾഭവനിൽ സംഘടിപ്പിച്ച വിപുലമായ യാത്രയയപ്പ് യോഗത്തിനുശേഷം പിറ്റേന്ന് പുലർച്ചെ 3 മണിക്ക് സംഘം യാത്രതുടങ്ങി.

ഭരതസർക്കാരിന്റെ വിദേശമന്ത്രാലയം സംഘടിപ്പിക്കുന്ന കൈലാസ്-മാന സസരസ്സ് യാത്രാമാർഗത്തിൽക്കൂടിയാണ് ആദ്യത്തെ ഒമ്പതു ദിവസത്തെ യാത്ര ആസൂത്രണം ചെയ്തിരുന്നത്. 'പാതാൾ ഭുവനേശ്വർ' എന്ന പാതാള ഭൂമി സന്ദർശനംകൂടി ഈ യാത്രയിൽ ഉൾപ്പെടുത്തിയിരുന്നതിനാൽ ദൽഹി യിൽനിന്നും ഗാസിയാബാദ്-മുറാദാബാദ്-ഹൽദ്വാനി-കാത്ത്ഗോഡം അൽമോറ വഴി വൈകുന്നേരത്തോടെ യാഗേശ്വർ എന്ന കൊച്ചുപട്ടണത്തിൽ എത്തിച്ചേർന്നു. കുമയൂൺ മലനിരകളുടെ ഇടയിൽ സ്ഥിതിചെയ്യുന്ന ഈ മോഹിപ്പിക്കുന്ന സുഖവാസകേന്ദ്രത്തിൽ കുളിരാർന്ന കാലാവസ്ഥയാണ് എല്ലായ്പ്പോഴും. 400-ൽ പരം കി.മീറ്റർ യാത്രചെയ്ത ക്ഷീണം, തണുത്ത ശുദ്ധജലത്തിലെ കുളി കഴിഞ്ഞപ്പോൾ മാറിക്കിട്ടി. കുമയൂൺതേയില ചേർത്തുണ്ടാക്കിയ നറുമണം പൊന്തുന്ന ചായ കുടിച്ചപ്പോൾ ഒരു നവോ ന്മേഷം കൈവരികയുംചെയ്തു.

പിറ്റേന്ന് പുലർച്ചെ ഗംഗോളിഘട്ട് ലക്ഷ്യമാക്കി ഞങ്ങൾ യാത്ര തുടങ്ങി. ബാലസൂര്യന്റെ സുവർണരശ്മികൾ ചീർ, സാൽ, ഓക്ക് മരങ്ങളുടെ ഇട യിൽക്കൂടി നക്ഷത്രശോഭപോലെ ചിന്നിച്ചിതറുന്ന ദൃശ്യം അവിസ്മരണീയ മാണ്. താഴ്ന്നിറങ്ങിക്കിടക്കുന്ന പച്ചപ്പിൽപൂണ്ട മലനിരകളും നനുത്ത മൂടൽമഞ്ഞും ഈ പ്രദേശങ്ങളുടെ മനോഹാരിത വർധിപ്പിക്കുന്നു. ജനവാ സമുള്ള മലമടക്കുകളിൽ കൃഷിഭൂമികൾ ധാരാളമുണ്ട്. ഗ്രാമീണരുടെ കൊച്ചു കൊച്ചുവീടുകൾക്കിടയിൽ ചെറിയ കടകൾ കാണാം. പഴം പച്ചക്കറികളാണ് വില്പനച്ചരക്കുകൾ. നാടൻ കോഴി, ആട്, പശു, എരുമ, നായ്ക്കൾ എന്നിവ ഓരോ വീട്ടുമുറ്റത്തും ഉണ്ട്.

ഗംഗോളിഘട്ടിലെ മുഖ്യ ആകർഷണകേന്ദ്രം ഇവിടത്തെ മഹാകാളിക്ഷേ ത്രമാണ്. ആദിശങ്കരാചാര്യർ സ്ഥാപിച്ച 108 ശക്തിപീഠങ്ങളിൽ ഒന്നാണ് ഇത്. ആത്മീയത മുറ്റി നിൽക്കുന്ന ഈ ക്ഷേത്രാന്തരീക്ഷം എന്തെന്നില്ലാത്ത ഒരു നിർവൃതിയായി നമ്മിൽ കുളിരണിയും. ശക്തിപീഠങ്ങളിൽ ഏറ്റവും പ്രധാന പ്പെട്ടത് കലികക്ഷേത്രമാണ്. ശങ്കരാചാര്യർ സ്ഥാപിച്ച "ശ്രീ-യന്ത്രം" ഒരു

വലിയ സാളഗ്രാമംകൊണ്ട് മൂടിയിരിക്കുകയാണ്. ചെമ്പുകൊണ്ടാണ് മുകൾ ഭാഗം മേച്ചിൽ നടത്തിയിട്ടുള്ളത്. ഇതിനടുത്തായി ഒരു ത്രിശൂലവും സ്ഥാപി ച്ചിട്ടുണ്ട്. വെള്ളികൊണ്ടുനിർമ്മിച്ച വലിയ കുട ത്രിശൂലത്തെ സംരക്ഷിച്ചു നിർത്തുന്നു.

ഗംഗോളിഘട്ടിൽനിന്നും ഗുപ്താരി വഴി പാതാൾഭുവനേശ്വറിലേക്ക് മുപ്പതു കി.മീറ്ററോളം ദൂരമേയുള്ളൂ. സമുദ്രനിരപ്പിൽനിന്ന് 5300 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന മനോഹരമായ ഈ മലമ്പ്രദേശം മിക്കവാറും വിജനമാണ്. ആയിരം അടിയോളം താഴെയുള്ള മലമടക്കുകളിൽ ഏകദേശം 100 കുടുംബ ങ്ങൾ താമസിക്കുന്നുണ്ട്. മൊത്തം ജനസംഖ്യ അഞ്ഞൂറോളം മാത്രം. ഫല ഭൂയിഷ്ഠമായ കൃഷിയിടങ്ങളിൽ നെല്ല്, ഗോതമ്പ്, സോയാബീൻ, മക്ക, പച്ച ക്കറികൾ എന്നിവ കൃഷി ചെയ്തുണ്ടാക്കുന്നു. നാസ്പാണ്ടി, ഖുമാനി, ബഡാ നിമ്പു എന്നിവയാണ് പഴവർഗങ്ങൾ. ഉത്തരാഖണ്ഡ്ഭാഗത്ത് ധാരാളമായി കാണുന്ന ഉരുളക്കിഴങ്ങ് ഈ പ്രദേശങ്ങളിൽ കൃഷി ചെയ്യുന്നില്ല. ജൂൺമുതൽ സെപ്റ്റംബർവരെ കനത്ത മഴ ലഭിക്കുന്ന ഇവിടെ മറ്റു മാസങ്ങളിലും മിത മായതോതിൽ മഴ ലഭിക്കുന്നു എന്നത് ഒരു പ്രത്യേകതയാണ്. ഡിസംബർ മുതൽ ഫെബ്രുവരിവരെ കനത്ത മഞ്ഞുകാലമാണ്. സ്കൂൾവിദ്യാഭ്യാസ തലംവരെ മാത്രമെ പഠനസൗകര്യമുള്ളൂ. ലോകാത്ഭുതങ്ങളിൽപ്പെടുത്താ വുന്ന ഒരു പ്രപഞ്ചഖണ്ഡമാണ് തങ്ങളുടെ മലമുകളിൽ സ്ഥിതിചെയ്യുന്ന തെന്ന വിവരം ഇവിടത്തെ സാധുക്കളായ ഗ്രാമീണർക്ക് ഇന്നും അറിഞ്ഞു കൂടാ; അല്ലെങ്കിൽ അവർ അതിനെ അങ്ങനെ കാണുന്നില്ല.

വാഹനം നിർത്തിയ സ്ഥലത്തുനിന്നും ഏകദേശം ഒന്നര കിലോമീറ്റർ, പാറക്കെട്ടുകൾക്കിടയിൽക്കൂടി, നടന്നുവേണം പാതാൾഭുവനേശ്വറിൽ എത്താൻ. ടൂറിസം വകുപ്പിന്റെ ഒരു ചെറിയ ഹോട്ടൽ ഇവിടെയുണ്ട്. പ്രാതൽ ഇവിടെനിന്നും കഴിച്ചശേഷം ഞങ്ങൾ ലക്ഷ്യസ്ഥാനത്തേക്ക് നടന്നു. എന്താണ് ഇവിടത്തെ വിസ്മയമെന്ന് ഞങ്ങൾക്കാർക്കും അറിഞ്ഞുകൂടായിരുന്നു. കേന്ദ്ര സർക്കാരിന്റെ പുരാവസ്തുവകുപ്പിനു കീഴിൽ ആണ് ഈ പ്രദേശമെന്ന് ലക്ഷ്യത്തിൽ എത്താറായപ്പോൾ മനസ്സിലായി. കനത്ത സുരക്ഷാസംവിധാ നമാണ് ഇവിടെ ഏർപ്പെടുത്തിയിട്ടുള്ളത്. സംരക്ഷിതമേഖലയായതിനാൽ ചുറ്റും വളരെ ഭദ്രമായ രീതിയിൽ മുള്ളുകമ്പിവേലിയുണ്ട്. ദേവദാരു, ഓക്ക് മരങ്ങൾ തണൽ വിരിച്ചുനിൽക്കുന്ന വനമധ്യത്തിൽ എത്തിയപ്പോൾ ഒരു ചെറിയ ക്ഷേത്രകവാടം കണ്ടു. ഷൂസ് അഴിച്ചുവച്ചശേഷം ഞങ്ങൾ എല്ലാ വരും സെക്യൂരിറ്റി പരിശോധനയ്ക്കായി നിരന്നുനിന്നു. ക്യാമറ, മറ്റു ഇല ക്ട്രോണിക് സാമഗ്രികൾ എന്നിവയൊന്നും കൈവശം വയ്ക്കുവാൻ പാടില്ല. ഫീസ് മൊത്തമായി അടച്ചശേഷം ഞങ്ങൾ സെക്യൂരിറ്റിക്കാരുടെകൂടെ ഗുഹാ മുഖത്തേക്ക് നടന്നു.

ഗുഹാമുഖം വളരെ ചെറുതാണ്. കുനിഞ്ഞ്, ഇരുന്ന്, ഗുഹാമുഖത്തേക്ക് നോക്കിയപ്പോൾത്തന്നെ ഞങ്ങളുടെ സംഘത്തിൽനിന്ന് പകുതിയോളംപേർ പിൻവാങ്ങി. ഇരുപതുപേർ മാത്രമേ ഗുഹയ്ക്കുള്ളിലേക്ക് പോകാൻ തയ്യാ റായുള്ളൂ. ശേഷനാഗഫണരൂപമാണ് ഗുഹാമുഖത്തിന്. ഈ സർപശ്രേഷ്ഠന്റെ

അധിവാസകേന്ദ്രമായിരുന്നു ഇവിടത്തെ പാതാളലോകം എന്നാണ് വിശ്വാസം. മണിയടിച്ച് വന്ദിച്ചശേഷം ഞങ്ങൾ തയ്യാറായി. ഇരുന്ന്, നിരങ്ങി, പതിനഞ്ചടിയോളം ദൂരം പോയ ശേഷം ഭീതിപ്പെടുത്തുന്ന ഒരു തുരങ്കമാർഗമാണ് പിന്നെ മുന്നിൽ പ്രത്യക്ഷപ്പെടുക. പാമ്പ് ഇഴയുന്നപോലെ, ഒരാൾക്ക് പോകാൻ മാത്രം വ്യാസമുള്ള ഒരു കുഴലിൽക്കൂടി എന്ന പോലെയാണ് പിന്നീടുള്ള യാത്ര. വെളിച്ചത്തിന്നായി ചെറിയ ഇലക്ട്രിക് ബൾബുകൾ ഇടയ്ക്കെല്ലാം പാറയിൽ ഒളിപ്പിച്ചു നിർത്തിയിട്ടുണ്ട്. നൂറ്റമ്പതടിയോളം ദൂരത്തിൽ താഴേക്ക് ചെരിഞ്ഞു കിടക്കുന്ന ഈ ഗുഹാമാർഗത്തിന്റെ നടുവിൽ എത്തിയപ്പോൾ പലരും ഭയവിഹ്വലരായിത്തീർന്നു. അവരുടെ ഭീതികലർന്ന നിലവിളി അവിടെ മുഴങ്ങിക്കേട്ടു. തുടർന്നുള്ള യാത്ര 82 കരിങ്കൽപ്പടവുകളിൽക്കൂടി ഇഴഞ്ഞാണ് നീങ്ങിയത്. ശേഷനാഗത്തിന്റെ വാരിയെല്ലുകൾ ഗുഹയുടെ ഇരുവശത്തുമുള്ള ഭിത്തികളിൽ രൂപപ്പെട്ടുകിടക്കുന്നുണ്ട്. ഭീതിപ്പെടുത്തുന്ന ഈ ഗുഹാമാർഗത്തിൽക്കൂടി അതീവശ്രദ്ധയോടെ, മന്ത്രങ്ങൾ ഉരുവിട്ടുകൊണ്ട്, ഇഴഞ്ഞുനീങ്ങുമ്പോൾ ആത്മാവിന്റെ അജ്ഞാതമേഖലകളിലേയ്ക്ക് ഉജ്ജ്വലമായ ഊർജപ്രവാഹം പ്രസരിക്കുന്നതായി അനുഭവപ്പെട്ടു. ആശ്ചര്യജനകമായ ഒരു പ്രതിഭാസമാണ് ഇത്. എല്ലാ ശക്തിയും സംഭരിച്ച്, നാമങ്ങൾ ഉരുവിട്ട്, ആത്മസംയമനം പാലിച്ച് തുരങ്കത്തിന്റെ അവസാനപാദത്തിൽ എത്തിയപ്പോഴേക്കും വിയർപ്പിൽ മുങ്ങിക്കുളിച്ചപോലെയായിരുന്നു. ഇരുപത് അടിയോളം കുത്തനെ, താഴേക്ക്, നിരങ്ങി ഇറങ്ങിയപ്പോൾ അതിദുർഘടമായ ആ യാത്ര അവസാനിച്ചു.

അമ്പതടിയോളം നീളവും മുപ്പതടിയോളം വീതിയും ഉള്ള അതിവിസ്താരമുള്ള ഒരു ഗുഹയിലാണ് ഞങ്ങൾ എത്തിയത്. ഉയരം 20, 12, 10 (അടി) എന്നിങ്ങനെ പല വിധത്തിലാണ്. അടിഭാഗം ഏകദേശം നിരപ്പാണ്. മുകൾഭാഗത്തെ പാറക്കെട്ടുകളിൽ പ്രകൃത്യാ രൂപപ്പെട്ടുകിടക്കുന്ന പല വിധത്തിലുള്ള കൊത്തുപണികൾ കാണാം. വാതായനങ്ങളും കമാനങ്ങളുംകൊണ്ട് അലംകൃതമായ രീതിയിലാണ് ഇവ നില്ക്കുന്നത്. ഒരു രാജകൊട്ടാരത്തിന്റെ ഉള്ളിൽ നില്ക്കുന്ന പ്രതീതിയാണ് അനുഭവപ്പെട്ടത്. വടക്കേ മൂലയിലായി ബദരീനാഥ്-കേദാർനാഥ്-അമർനാഥ് പ്രതിഷ്ഠകൾ കാണാം. അതിന്റെ അടുത്തായി വായ തുറന്ന് കോപത്തോടെ നോക്കുന്ന കാലഭൈരവന്റെ ശിരസ്സാണ്. ഭൈരവന്റെ നാവിൽനിന്ന് വെള്ളം ഇറ്റിറ്റുവീഴുന്നുണ്ട്. സംഭ്രമജനകമായ ഒരു ദൃശ്യമാണിത്. ഐരാവതത്തിന്റെ തലയും കാലുകളും മുകളിൽ നിന്ന് താഴേക്ക് തൂങ്ങിനില്ക്കുന്നതുപോലെയുള്ള ദൃശ്യവും ഇവിടെക്കാണാം. ചതുർകവാടങ്ങളാണ് ഒരു ഭാഗത്ത്. ഇത് നാലുയുഗങ്ങളെ പ്രതിനിധാനം ചെയ്യുന്നു. ഒന്നാമത്തെ വാതിൽ പാപത്തിന്റേതാണ്. രാവണൻ കൊല്ലപ്പെട്ടപ്പോൾ ഇതടഞ്ഞു പോയി. രണ്ടാമത്തെ വാതിൽ യുദ്ധത്തിന്റെതാണ്. മഹാഭാരതയുദ്ധം കഴിഞ്ഞപ്പോൾ ഇതും അടഞ്ഞുപോയി. മൂന്നാമത്തെ വാതിൽ ധർമത്തിന്റേതാണ്. കലിയുഗാവസാനം ഇതും അടഞ്ഞുപോകും. നാലാമത്തെ കവാടമായ മോക്ഷമാർഗം ലോകാവസാനംവരെ നിലനിൽക്കും. ധർമവാതിലിലൂടെ ഉള്ളിൽ കടന്ന്, മോക്ഷവാതിൽ വഴി പുറത്തേയ്ക്കു വരിക എന്നതാണ് ഇവിടെ ചെയ്യാവുന്ന ഏറ്റവും ശ്രേഷ്ഠമായ കർമം. ഒന്നാമത്തെ ഗുഹയുടെ

ഇടതുഭാഗത്തുള്ള ഉയരം കുറഞ്ഞ മാർഗത്തിൽക്കൂടി കുനിഞ്ഞ് ഞങ്ങൾ അടുത്ത ഗുഹയിലേക്ക് കടന്നു. 14 അടി ഉയരമുള്ള രണ്ടാം ഗുഹ വിസ്മയങ്ങളുടെ ഒരു കലവറതന്നെയാണ്. 20 x 20 അടി വിസ്താരമുള്ള, വൃത്താകാരത്തിൽ സ്ഥിതി ചെയ്യുന്ന ഈ ഗുഹയുടെ ഇടതുഭാഗത്തുള്ള തുരങ്കം കൃത്യമായി മുറിച്ചെടുത്ത ചതുരക്കല്ലുകൾകൊണ്ട് അടച്ചിരിക്കയാണ്. ഈ ഗൂഢമാർഗത്തിൽക്കൂടിയാണത്രേ ആദിശങ്കരാചാര്യർ കൈലാസത്തിലേക്ക് പോയത്. പാണ്ഡവന്മാർ തപസ്സു ചെയ്ത ഒരു പീഠം വലത്തെ മൂലയിലും ശ്രീരാമചന്ദ്രൻ തപസ്സനുഷ്ഠിച്ച മറ്റൊരു പീഠം അതിനടുത്തും കാണാം. പാണ്ഡവന്മാരുടെ വാനപ്രസ്ഥമാർഗം പാതാൾഭുവനേശ്വർ വഴിയായിരുന്നു എന്നാണ് വിശ്വസിക്കുന്നത്. സ്വർഗാരോഹണത്തിനായി ബദരീനാഥിൽ ഇവർ എത്തിച്ചേർന്നത് ഇവിടെനിന്നുള്ള തുരങ്കമാർഗത്തിലൂടെയാണ്. രാമ-രാവണ യുദ്ധത്തിനുമുമ്പായി ശ്രീരാമചന്ദ്രൻ രാമേശ്വരത്തുനിന്ന് പാതാളമാർഗത്തിലൂടെ ഇവിടെ എത്തി തപസ്സനുഷ്ഠിച്ചു. യാഗശാലയിലെ അഗ്നികുണ്ഡത്തെപ്പോലെ, ചതുരാകൃതിയിലുള്ള കുഴിയിൽ തലനീട്ടിക്കിടക്കുന്ന വാസുകി, തക്ഷക സർപ്പങ്ങളുടെ രൂപം തികച്ചും ഭീതിജനകമാണ്. ജനമേജയ മഹാരാജാവ് നടത്തിയ സർപ്പനിഗ്രഹയജ്ഞത്തെയാണ് ഇത് അനുസ്മരിപ്പിക്കുന്നത്. ഗണപതിഭഗവാന്റെ ജനനത്തെ പ്രതിനിധാനം ചെയ്യുന്നതാണ് മറ്റൊരു വിസ്മയദൃശ്യം. മുറിച്ചെടുത്ത ആനക്കുട്ടിയുടെ തല, മനുഷ്യശരീരത്തിൽ പ്രതിഷ്ഠിക്കുന്നതാണ് ഈ രംഗം. മുകളിലെ പാറയുടെ വിതാനത്തിൽക്കൂടി, ബ്രഹ്മകമലപുഷ്പംവഴി, ഇതിൽ ഇപ്പോഴും വെള്ളം വീണുകൊണ്ടിരിക്കുന്നു. ഈ ഗുഹയിലെ മറ്റൊരു അദ്ഭുതദൃശ്യം വജ്രംപോലെ തിളങ്ങി നില്ക്കുന്ന 'ഓം' ദർശനമാണ്. 8 ഇഞ്ച് മാത്രം വ്യാസമുള്ള ഒരു ദ്വാരത്തിൽകൂടി നോക്കിയാൽ, 50 അടിയോളം നീളമുള്ള ദ്വാരത്തിന്റെ അവസാനത്തിൽ 'ഓം' തിളങ്ങി ജ്വലിച്ചുനില്ക്കുന്നതു കാണാം. മനുഷ്യനിർമ്മിതമല്ല ഈ ഗുഹാവിസ്മയങ്ങൾ എന്നു അടിവരയിട്ടു തെളിയിക്കുന്നതാണ് ഈ ദൃശ്യം. ഈ ഗുഹയുടെ ഇടത്തായി ഭൈരവരൂപവും പാറയിൽ കാണാം. മൂന്നാമത്തെ ഗുഹയിലേക്ക് കുനിയാതെ നടന്നു പ്രവേശിക്കാം. ഇതിന്റെ ഉൾഭാഗം അടഞ്ഞുകിടക്കുകയാണ്. രാവണവധം കഴിഞ്ഞപ്പോൾ തനിയെ അടഞ്ഞതാണ് ഈ മാർഗം എന്നാണ് ഗൈഡ് പറഞ്ഞത്. ഇതിന്റെ ഭിത്തിയിൽ ചെവി ചേർത്തുവച്ച് ശ്രദ്ധിച്ചാൽ, സമുദ്രത്തിലെ തിരമാലകളുടെ ഇരമ്പം വ്യക്തമായി കേൾക്കാം. രാമേശ്വരത്തുനിന്നുള്ള അലയടിയാണ് ഇതെന്ന് വിശ്വസിക്കുന്നു.

നാലാമത്തെ ഗുഹ വളരെ വലിപ്പമുള്ളതാണ്. ഇതിന്റെ വിസ്താരം നമ്മെ വിസ്മയപ്പെടുത്തും. 50 അടിയോളം ഉയരമുള്ള ഈ ഗുഹയുടെ അടിഭാഗത്തിന് ഒരറ്റത്തുനിന്നും മറ്റേ അറ്റത്തേക്ക് 60 അടിയിൽ കൂടുതൽ നീളമുണ്ട്. മധ്യഭാഗത്തായി, കറുത്തുമിന്നുന്ന വലിയൊരു കരിങ്കൽ പാരിജാതവൃക്ഷം ഈ ഗുഹയെ താങ്ങി നില്ക്കുന്നതുപോലെ കാണാം. ദേവേന്ദ്രന്റെ അമരാവതിയിൽനിന്ന് ശ്രീകൃഷ്ണൻ കൊണ്ടുവന്നതാണ് ഇല-കായ്കളോടുകൂടിയ ഈ വൃക്ഷമെന്ന് വിശ്വസിക്കുന്നു. ഈ ഗുഹയുടെ വലതുഭാഗത്തുള്ള ഗുഹാമാർഗത്തിൽക്കൂടി ശ്രീഹനുമാന്റെ കദളീവനത്തിലേക്ക് പോകാം എന്നാണ് പറയുന്നത്. ഇരുട്ടും ഉടഞ്ഞ കല്ലുകളും ഗുഹാമാർഗത്തിൽ കിടക്കുന്നുണ്ട്.

മുകൾഭാഗവും പാറച്ചുമരുകളും അതീവഭംഗിയുള്ള കൊത്തുപണികളാൽ രൂപപ്പെട്ടുകിടക്കുന്ന ഒരു ഭാഗത്താണ് സപ്തർഷികൾ തപസ്സനുഷ്ഠിച്ചതെന്ന് വിശ്വസിക്കുന്നു. ജ്യോതിശാസ്ത്രത്തിൽ പറയുന്ന ആകാശത്തിലെ ക്ഷീരപഥവും((Milkyway), സപ്തർഷി താരാപഥവും (Constellation) അനന്തകോടി നക്ഷത്രങ്ങളേയും ആയിരക്കണക്കിനു ജ്വലിക്കുന്ന ചെറിയ കല്ലുകളെകൊണ്ട് ഇവിടെ പുനരാവിഷ്കരിച്ചിരിക്കുന്നു. വിസ്മയജനകമാണ് ഈ അതുല്യ ദൃശ്യം. അതിനടുത്തായി മാർക്കണ്ഡേയമുനി തപസ്സുചെയ്ത പീഠവും കാണാം. മാർക്കണ്ഡേയപുരാണത്തിന്റെ രചന ഇവിടെവച്ചാണ് നടന്നതെന്ന് പറയുന്നു.

അഞ്ചാമത്തെ ഗുഹയിലേക്കുള്ള വഴി ഇടുങ്ങിയതും ഇരുപത് അടിയോളം നീളത്തിൽ കിടക്കുന്നതുമാണ്. മുകൾഭാഗത്തിന് 30 അടിയോളം ഉയരമുണ്ട്. സപ്തനദികളിൽനിന്നുള്ള ജലമാണത്രെ ഈ മാർഗത്തിലൂടെ, മുകളിൽനിന്ന്, ഇറ്റിറ്റു വീണുകൊണ്ടിരിക്കുന്നത്. പാലാഴിയിൽനിന്നുള്ള ജലവും ഇവിടെ വീഴുന്നു എന്നാണ് വിശ്വാസം. സുഖകരമായ ഒരു ഇരമ്പം കാതുകളെ ഉത്തേജിപ്പിക്കുന്നു എന്നത് വാസ്തവമാണ്.

അഞ്ചാമത്തെ ഗുഹയും വിസ്മയപ്രപഞ്ചമാണ്. പത്തടിയോളം ദൂരമുള്ള ഗുഹാമാർഗം കഴിഞ്ഞാൽ ചെന്നെത്തുന്നത് 40 അടി ഉയരമുള്ള വിസ്താരമേറിയ വൃത്താകാരത്തിലുള്ള മുറിയിലേക്കാണ്. മുകളിലെ പാറയിൽ ശിവജട വെഞ്ചാമരംപോലെ തൂങ്ങിക്കിടക്കുന്നു. പാറയിൽനിന്നുള്ള സപ്തനദികളുടെ നീരൊഴുക്ക് ഇവിടെയും ഉണ്ട്. പവിത്രമായ ഗംഗാജലത്താൽ ധാര ചെയ്ത്, വേർതിരിച്ച് ചീകിയിട്ടിരിക്കുന്നപോലെയാണ് പരമശിവന്റെ ജട എന്നുതോന്നും. നമ്മളൊക്കെ, ഭീമാകാരമായ ശിവജടയിലെ കേവലം ഒരു ഇഴ മാത്രമല്ലേ എന്നും ചിന്തിച്ചുപോയി. ഈ പരിശുദ്ധജലം താഴെയുള്ള ബ്രഹ്മകുണ്ഡിൽ വിഴുന്നു. 4 X 3 അടി ചതുരത്തിലാണ് ബ്രഹ്മകുണ്ഡ്. ബ്രഹ്മ-വിഷ്ണു-മഹേശ്വരൻമാരുടെ രൂപങ്ങൾ കുണ്ഡിനുമുകളിലായി രൂപപ്പെട്ടു കിടക്കുന്നത് അദ്ഭുതകരമായ ദൃശ്യമാണ്. പാൽചുരത്തുന്നതുപോലെ, മുലകളിൽനിന്നും വെള്ളം ഇറ്റിറ്റായി വീണുകൊണ്ടിരിക്കുന്ന കാമധേനുവും ഒരു വിസ്മയമാണ്. പരമശിവൻ ഛേദിച്ച ബ്രഹ്മാവിന്റെ ദക്ഷിണശിരസ്സ് ഈ തീർത്ഥകുണ്ഡത്തിന്റെ മുകൾഭാഗത്ത് ഉണ്ട്. ഇവിടെ എല്ലാവരും പിതൃക്കൾക്ക് ബലിയർപ്പിച്ചു. ബ്രഹ്മകുണ്ഡിൽനിന്നുള്ള തീർത്ഥജലം മതിവരുവോളം കുടിച്ച് ഞങ്ങൾ നീണ്ടുകിടക്കുന്ന ഒരു ഇടനാഴിയിലൂടെ അടുത്ത ഗുഹയിലേക്കു കടന്നു. 100 അടിയിൽ അധികം നീളവും 15 അടിയോളം വീതിയുമുള്ള ഈ ഗുഹയുടെ ഉയരം 50 അടിയാണ്. ഇതിന്റെ ഒരു ഭാഗത്ത് ഉയർന്ന തറയിൽ, വൃത്താകാരത്തിൽ, സ്വർണനിറത്തിൽ, ഒരു പീഠം ഉണ്ട്. വിവിധ നിറങ്ങളിലുള്ള ഈ പാറ ബ്രഹ്മസ്ഥലം ആയി സങ്കൽപ്പിക്കുന്നു. ഇവിടെ ചുറ്റും ഇരുന്ന് പ്രാർഥിക്കാം. ഒരു പൂജാരിയെ ഇവിടേക്കായി നിയമിച്ചിട്ടുണ്ട്. അർച്ചനചെയ്ത പൂവും പ്രസാദവും ഇവിടെനിന്നു തീർഥാടകർക്കു ലഭിക്കും. ബ്രഹ്മസ്ഥലത്തിന്റെ മുകൾഭാഗത്തെ പാറയിൽ, തൂങ്ങിക്കിടക്കുന്നതുപോലെ വിവിധ ദേവതാരൂപങ്ങൾ ഉണ്ട്. ഇവിടെ പത്തു മിനിറ്റോളം ധ്യാന

ത്തിൽ മുഴുകി ഇരുന്നപ്പോൾ എല്ലാ ഇന്ദ്രിയങ്ങളുടേയും പ്രവർത്തനം നില ച്ചതുപോലെ തോന്നി. ഒരു ശൂന്യലോകത്ത് എത്തിപ്പെട്ട ദിവ്യാനുഭൂതി.

ശക്തിയാരാധന നടന്നിരുന്ന സ്ഥലവും ഇതിനോട് ചേർന്നാണ് സ്ഥിതി ചെയ്യുന്നത്. ഗുഹയുടെ ഹൃദയകവാടം എന്നാണ് ഇതറിയപ്പെടുന്നത്. ഈ പവിത്രമായ സ്ഥലത്ത് അഗ്നി സ്വയംഭൂവായി ആവിർഭവിച്ചിരുന്നു എന്നും ശ്രീശങ്കരാചാര്യർ ഒരു ചെമ്പുമൂടി (Copper platc) ഉപയോഗിച്ച് ഈ ദ്വാരം അടച്ചതായും പറയുന്നു. ഈ സംഭവത്തിനുശേഷമാണ് കാളീദേവിയ്ക്കായി നടത്തിയിരുന്ന നരബലിക്ക് അന്ത്യമായത്. പ്രകൃതിശക്തിത്രയങ്ങളെ പ്രതി നിധാനം ചെയ്യുന്ന മൂന്നു ശിലകൾ ഈ ചെമ്പുതകിടിൽ പ്രതിഷ്ഠിച്ചിട്ടുണ്ട്. ഈ പ്രതിഷ്ഠകൾ മുകളിലുള്ള ശിലാമേൽക്കൂരയിൽനിന്നും ഇറ്റുവീഴുന്ന ജലത്തുള്ളികളാൽ കൃത്യമായി നീരാടിക്കൊണ്ടിരിക്കുന്നു. അഗ്നിയേയും ത്രിമൂർത്തികളെയും ഒരേപോലെ പ്രകൃതി തണുപ്പിക്കുന്നു.

ഗുഹായാത്രയിലെ ഏറ്റവും സങ്കീർണമായ നിമിഷങ്ങളായിരുന്നു അടു ത്തത്. 15 അടിയോളം ഉയരത്തിലേക്ക് കുത്തനെ കയറിയശേഷം, ഒരു തുര ങ്കത്തിൽക്കൂടി ഇഴഞ്ഞുനീന്തി 40 അടിയോളം മുന്നോട്ടുപോകണം. ഇതും കുത്തനെയുള്ള കയറ്റമാണ്. താഴെനില്ക്കുന്ന സെക്യൂരിറ്റിക്കാരുടെ ടോർച്ചിന്റെ പ്രകാശത്തിൽ വഴുവഴുപ്പുള്ള പാറയിൽ അള്ളിപ്പിടിച്ച് ഈ കയറ്റം നീന്തിക്കയറുക എന്നത് തികച്ചും സൂക്ഷ്മതയോടെ ചെയ്യേണ്ട ഒരു മഹാ പ്രയത്നംതന്നെയാണ്. ഞാനടക്കം 5 പേർ മാത്രമെ ഈ യാത്രക്ക് തയ്യാറാ യുള്ളൂ.

വിവരിക്കാനാവാത്ത മറ്റൊരു വിസ്മയപ്രപഞ്ചത്തിലേക്കാണ് ഞങ്ങൾ എത്തിച്ചേർന്നത്. 30 x 30 അടി വിസ്തീർണ്ണവും 40 അടിയോളം ഉയരവുമു ള്ളതാണ് പ്രകൃതിയുടെ ഈ അദ്ഭുതലോകം. മുകൾഭാഗം ഡോം (Domc) പോലെയാണ്. ഭൂവൈകുണ്ഠം ഇതാണെന്നു വിശ്വസിക്കപ്പെടുന്നു. എല്ലാ ചൈതന്യങ്ങളും ഇവിടെ ഒന്നിക്കുന്നു. ഗുഹയുടെ ഒരറ്റത്തായി ഉയർന്ന ഒരു പീഠമുണ്ട്. കരിങ്കല്ലിൽ രൂപപ്പെട്ട ഈ പീഠത്തിലേക്കു കയറുവാൻ ദുർഘട മായ, വളരെ വീതികുറഞ്ഞ, 18 പടികൾ ഉണ്ട്. പാറയിൽ ഉരുകിയൊലിച്ചു ചേർന്നപോലെയാണ് ഇതിന്റെ കിടപ്പ്. മുകൾഭാഗത്ത് എത്തിയാൽ, ബ്രഹ്മ വിഷ്ണു-മഹേശ്വരന്മാർ, പാർവതി, പാണ്ഡവർ, ഗണപതി, സുബ്രഹ്മണ്യൻ, ആദിത്യൻ തുടങ്ങിയ വിഗ്രഹങ്ങൾ പാറയിൽ ഉരുകി ച്ചേർന്നപോലെ നിലകൊള്ളുന്നു. കൈലാസത്തിലേക്കുള്ളതെന്ന് കരുതുന്ന ഒരു മാർഗം ഇവിടേയും, ഇതിന്റെ പിന്നിൽ, നീണ്ടുകിടക്കുന്നുണ്ട്; തൊട്ടടു ത്തായി കാശിവിശ്വനാഥക്ഷേത്രത്തിലേയ്ക്കുള്ള ഒരു പാതാളമാർഗവും.

പാതാൾഭുവനേശ്വർ എന്ന പാതാളലോകം വിസ്മയങ്ങളുടെ ഒരു ലോകം തന്നെയാണ്. നമ്മുടെ പുരാണങ്ങളിൽ പാതാളലോകത്തെക്കുറിച്ചുള്ള ധാരാളം പരാമർശങ്ങൾ കാണാനുണ്ട്. "ഈ അനശ്വരശക്തിസാന്നിധ്യം അനു ഭവിച്ചറിയാൻ ആഗ്രഹിക്കുന്നവർ രാമഗംഗ, സരയൂ, ഗുപ്തഗംഗ നദീത്രയ സംഗമസ്ഥാനമായ വിശുദ്ധഭുവനേശ്വരിൽ എത്തിച്ചേരണം"- എന്നു സ്കാന്ദ പുരാണത്തിൽ പറയുന്നു. ഈ പുരാണത്തിലെ മാനസഖണ്ഡത്തിൽ

വേറെയും പരാമർശങ്ങൾ പാതാൾഭുവനേശ്വറിനെക്കുറിച്ച് പറയുന്നുണ്ട്. അത്തരത്തിലൊരു ലോകം മനുഷ്യഭാവനമാത്രമാണെന്നാണ് മിക്കവരുടേയും ധാരണ. പക്ഷെ, ഭൂമിക്കടിയിലൊരു ലോകം ഉണ്ടായിരുന്നുവെന്നും, ഭൂചലനത്താലോ, വിഘടനത്താലോ (Geological Shift) അതെല്ലാം നാമാവശേഷമായതായിരിക്കാമെന്നും കരുതുന്നു. പാതാൾ ഭുവനേശ്വറിലെ ഗുഹാന്തർഭാഗങ്ങളും, നിഗൂഢമായ തുരങ്കങ്ങളും, മറ്റു വിസ്മയങ്ങളും കാണുമ്പോൾ ഇത്തരത്തിലുള്ള ഒരു നിഗമനം ശരിയാണെന്നു കരുതാം. ഈ ഗുഹ മനുഷ്യനിർമിതമല്ല എന്നു നിസ്സംശയം പറയാം. ഗുഹയ്ക്കുള്ളിലെ എല്ലാ വിസ്മയങ്ങളും കൊത്തുപണികളും പ്രകൃത്യാ രൂപപ്പെട്ടുവന്നതുതന്നെയാണ്. കരിങ്കല്ലിന് പ്രകൃതി കനിഞ്ഞു നിൽകിയ ചുവപ്പ്, മഞ്ഞ, വെള്ള, ഇളം നീല, കറുപ്പ് തുടങ്ങിയ നിറങ്ങളും അത്യാകർഷകമാണ്. പ്രകൃതിയിൽനിന്നും നേരിട്ട് ലഭിക്കാൻ എളുപ്പമുള്ള ചുവപ്പ്, കറുപ്പ്, തവിട്ട്, മഞ്ഞ എന്നീ വർണങ്ങളാണ് ഗുഹാചിത്രങ്ങളിൽ ഏറ്റവും കൂടുതലായി ഉപയോഗിച്ചുകാണുന്നത്. ഇത്തരം വർണങ്ങൾ ഖനിജഓക്സൈഡുകളുടേയും ഫോസിൽകാർബണിന്റെയും രൂപത്തിൽ ലഭ്യമായിരുന്നത് ഉപയോഗിച്ചായിരിക്കാം പുരാതനകാലത്ത് ഗുഹാചിത്രങ്ങൾ വരച്ചിരുന്നത്. ചുണ്ണാമ്പുകലർന്ന പാറകൾ ചായങ്ങളെ സാവധാനത്തിൽ ആഗിരണം ചെയ്യുന്നതുമൂലം നിറങ്ങൾ സ്ഥിരമായി നില നിൽക്കുന്നു. പക്ഷെ നീല, വയലറ്റ്, പിങ്ക്, സ്വർണ്ണനിറങ്ങളും പാതാൾഭുവനേശ്വരിൽ അതീവകാന്തിയോടെ തിളങ്ങിനിൽക്കുന്നതു കാണുമ്പോൾ ശാസ്ത്രസിദ്ധാന്തങ്ങൾ ഇവിടെ ബാധകമാകുന്നില്ല എന്നു കരുതേണ്ടിയിരിക്കുന്നു. ആധ്യാത്മികപ്രഭാവം മറ്റെന്തിനേക്കാളും മുന്നിലാണല്ലോ.

അയോദ്ധ്യയിലെ രാജാവായിരുന്ന ഋതുപർണനാണ് പാതാൾഭുവനേശ്വർ ആദ്യമായി കണ്ടതെന്നു വിശ്വസിക്കുന്നു. നളരാജാവുമൊന്നിച്ച് ചൂതുകളിച്ചിരുന്ന ഋതുപർണനെക്കുറിച്ച് പുരാണേതിഹാസങ്ങളിൽ പരാമർശമുണ്ട്. പിന്നീട്, ചാന്ദ് രാജാക്കന്മാരുടെ ഭരണകാലത്താണ് ഈ പാതാളലോകത്തെക്കുറിച്ചുള്ള അറിവ് പുറത്തുവന്നത്. ബ്രിട്ടീഷുകാർക്ക് ഭൂഗർഭറെയിൽവെ നിർമാണത്തിനു പ്രചോദനം കിട്ടിയതും ഈ അദ്ഭുതലോകം കണ്ടതിനു ശേഷമാണെന്നു പറയുന്നു. ശിവരാത്രിക്കും കാർത്തിക പൂർണിമക്കും ഇവിടെ ഗ്രാമീണർ ആഘോഷങ്ങൾ നടത്താറുണ്ട്. കാർഷികവിളവെടുപ്പു കഴിഞ്ഞാൽ ഉല്പന്നങ്ങളുടെ ഒരോഹരി ഇവിടെ അർപിക്കുന്നതും പതിവാണ്.

ടൂറിസം വകുപ്പിന്റെ ഉച്ചഭക്ഷണം കഴിച്ച്, ഒന്നു വിശ്രമിച്ചശേഷം, ഞങ്ങൾ ധാർച്ചുല ലക്ഷ്യമാക്കി യാത്ര തുടർന്നു.

# 3

## ഗാല

പാതാൾഭുവനേശ്വറിൽനിന്ന് ബേരിനാഗ്, ഥൽ, ഡിഡിഹട്ട് വഴി ഗാർച്ചുലയിലേക്ക് മുന്നൂറിലധികം കി.മീറ്റർ ദൂരമുണ്ട്. പ്രകൃതിസൗന്ദര്യം നിറഞ്ഞു തുളുമ്പിനിൽക്കുന്ന ഒരു കൊച്ചു പട്ടണമാണ് ബേരിനാഗ്. ബേരിനാഗിനും ചൗകോരിക്കും ഇടയിലായി നിരവധി നാഗക്ഷേത്രങ്ങൾ ഉണ്ട്. ഡൗളിനാഗ്, കാളിനാഗ്, ഫെനിനാഗ്, വാസുകിനാഗ്, പിഗ്ളെനാഗ്, ഹരിനാഗ് എന്നിങ്ങനെ പുരാണപ്രധാനമായ നാമധേയങ്ങളുള്ള ഈ ക്ഷേത്രങ്ങളിൽ നാഗപ്രതിഷ്ഠകളാണ്. ബേരിനാഗിന്റെ മനംമയക്കുന്ന പ്രകൃതിദൃശ്യങ്ങൾക്ക് മിഴിവേകുന്നത് മലഞ്ചെരുവുകളിലെ തേയിലത്തോട്ടങ്ങളാണ്. പ്രശസ്ത നായാട്ടുകാരനായിരുന്ന ജിം കോർബറ്റിന് ഇവിടെ സ്വന്തമായി തേയിലത്തോട്ടമുണ്ടായിരുന്നു. ചുണ്ണാമ്പുകല്ലുകൾ ഈ ഭാഗങ്ങളിൽ ധാരാളമായിക്കാണാം. കടകൾ വേണ്ടത്രയുണ്ടെങ്കിലും വീഥികളിൽ ആൾത്തിരക്ക് കുറവായിത്തോന്നി. റോഡിന്റെ രണ്ടു ഭാഗത്തും ധാരാളം കൃഷിഭൂമികൾ ഉണ്ട്. വൈക്കോൽ ക്കൂനയും വളർത്തുമൃഗങ്ങളും വണ്ണൻകായയും കണ്ടപ്പോൾ കേരളത്തിലെ പഴയ ഗ്രാമീണാന്തരീക്ഷത്തിന്റെ ഒരു മിന്നലാട്ടം മനസ്സിലൂടെ കടന്നുപോയി. ഇന്ന്, നമുക്കിതൊക്കെ കിനാക്കൾ മാത്രമായി മാറിക്കഴിഞ്ഞു. മണ്ണും മണ്ണിൽ കൃഷിയിറക്കുന്ന കർഷകനും ഒരു രാജ്യത്തിന്റെ സമ്പത്താണ്. 'അന്നാൽ ഭവന്തി ഭൂതാനി' എന്ന ആർഷവചനം ലോകത്തെ പഠിപ്പിച്ചത് ഭാരതമാണ്. മറ്റു സംസ്ഥാനങ്ങൾ ആ പാരമ്പര്യം കെടാതെ കാത്തുസൂക്ഷിക്കുന്നുണ്ടെങ്കിലും സാക്ഷരതയിൽ മുന്നിൽ നില്ക്കുന്ന കേരളം കൃഷിയും കൃഷിഭൂമിയും കൈവിട്ടുകളഞ്ഞതിൽ അതീവദുഃഖം തോന്നി. ബേരിനാഗ് മലകളിലൂടെ ചുറ്റി ഇറങ്ങിവരുന്ന വഴി ഥൽ എന്ന സ്ഥലത്തെത്തിയപ്പോൾ സമതലത്തിലൂടെയായി. രാംഗംഗാനദി പ്രധാനവീഥിയുടെ ഓരത്തുകൂടി കുതിച്ചൊഴുകുന്നു. കോൺക്രീറ്റിൽ പണിത മനോഹരസൗധങ്ങളും വ്യാപാരകേന്ദ്രങ്ങളും അങ്ങാടിയുടെ ഇരുവശത്തുമായി ധാരാളമുണ്ട്. രാംഗംഗാ നദിയെ ചുറ്റി വഴി വീണ്ടും മലമുകളിലേക്ക് വ്യാപിച്ചുകിടക്കുന്നു. ചായക്കു മുമ്പായി ഡിഡിഹട്ട് എന്ന സുഖവാസകേന്ദ്രത്തിൽ എത്തേണ്ടിയിരുന്നതിനാൽ വാഹനത്തിന്റെ വേഗത വർധിപ്പിച്ചത് പ്രകൃതിസൗന്ദര്യം ആസ്വദിക്കുന്നത് ക്ലേശകരമാക്കി.

കുമയൂൺഹിമാലയത്തിലെ പ്രധാന സുഖവാസകേന്ദ്രങ്ങളിൽ ഒന്നാണ് ഡിഡിഹട്ട്. തിങ്ങിയ കാടുകളാൽ ആവരണംചെയ്തപോലെയാണ് ഡിഡിഹട്ടിന്റെ കിടപ്പ്. ആൾത്തിരക്കുള്ള വലിയ അങ്ങാടി പ്രധാനവീഥിയുടെ ഓര

ത്തായി സ്ഥിതിചെയ്യുന്നു. 4500 അടി ഉയരത്തിൽക്കിടക്കുന്ന ഈ മലമ്പ്രദേശത്ത് വർഷം മുഴുവനും കുളിരണിഞ്ഞ കാലാവസ്ഥയാണ്. സഞ്ചാരികളെ ഇവിടേക്കാകർഷിക്കുന്ന പ്രധാന ഘടകവും ഇതുതന്നെയാണ്. മലമുകളിലെ പീഠഭൂമിയിൽ സമൃദ്ധമായി പച്ചക്കറികളും പഴവർഗങ്ങളും കൃഷി ചെയ്തുണ്ടാക്കുന്നു. ഗസ്റ്റ്ഹൗസിന്റെ മുറ്റത്തുനിന്നു നോക്കുമ്പോൾ താഴെ ദേവദാരു, പൈൻ വൃക്ഷത്തലപ്പുകൾ പച്ചപ്പരവതാനി വിരിച്ചപോലെ തോന്നുന്ന ദൃശ്യം വിവരണാതീതമാണ്. മലഞ്ചെരിവുകൾക്ക് കരവച്ചപോലെ റോഡോഡെൺറോൺ പുഷ്പപ്രപഞ്ചം, വിവിധ നിറങ്ങളിൽ, പൂത്തുലഞ്ഞുനില്ക്കുന്നു.

കാളീനദിയുടെ തീരത്തുകൂടിയുള്ള ഭീതിജനകമായ യാത്രയ്ക്ക് തുടക്കത്തിൽതന്നെ മഴ തുടങ്ങി. എതിർവാഹനങ്ങൾക്ക് കടന്നുപോകാൻ, പല സ്ഥലത്തും, വീതി കുറവായതിനാൽ യാത്ര തികച്ചും ദുഷ്കരമായി മാറി. അലറിക്കുതിച്ചൊഴുകുന്ന വെൺനുരകൾ കൂരിരുട്ടിലും വ്യക്തം. അതിപുരാതനമായ, ഇടുങ്ങിയ, നഗരവീഥികൾ പിന്നിട്ട് ധാർച്ചുല അതിഥിമന്ദിരത്തിന്റെ മുന്നിൽ വാഹനം നിർത്തിയപ്പോൾ സമയം എട്ടുമണികഴിഞ്ഞു.

ഏറെ വൈകിയാണ് തീർഥയാത്രാസംഘം എത്തിച്ചേർന്നതെങ്കിലും ഞങ്ങളെ സ്വീകരിച്ചാനയിക്കാൻ 'കുമയൂൺമണ്ഡൽ വികാസ് നിഗം' ഉന്നതാധികാരികളും ധാർച്ചുലയിലെ പൗരമുഖ്യരും പത്രലേഖകരും ടെലിവിഷൻ ചാനലുകാരും ഗസ്റ്റ്ഹൗസിന്റെ മുറ്റത്ത് ക്ഷമയോടെ കാത്തുനിന്നിരുന്നു. അംഗങ്ങളെ ഹാരാർപണംചെയ്ത് സ്വീകരിച്ചശേഷം മധുരപലഹാരങ്ങളും ചായയും വിതരണം ചെയ്തു. അതിഥിമന്ദിരത്തിന്റെ വരാന്തയിൽവച്ചു നടന്ന ഹ്രസ്വമായ യോഗത്തിനുശേഷം ഞങ്ങൾ യാത്രയ്ക്കാവശ്യമായ സാധനങ്ങൾ വാങ്ങിക്കാനായി പുറത്തിറങ്ങി. 2001-ലെ കൈലാസ്-മാനസസരസ്സ് യാത്രാമധ്യേ ധാർച്ചുലയിൽ രണ്ടു ദിവസം തങ്ങിയിരുന്നതിനാൽ ഈ പുരാതനനഗരത്തിന്റെ മുക്കും മൂലയും എനിക്ക് പരിചിതമായിരുന്നു.

ഗസ്റ്റ്ഹൗസ് ജീവനക്കാർ ഒരുക്കിയ ഹൃദ്യമായ അത്താഴത്തിനുശേഷം വരാന്തയുടെ ബാൽക്കണിയിൽ നിന്ന് ഞാൻ കാളീനദിയുടെ ഭീതിജനകമായ ഒഴുക്കും വീക്ഷിച്ച് കുറച്ചുനേരം ചെലവഴിച്ചു. പതിവിനു വിപരീതമായി മലമടക്കുകളിൽ കനത്ത മഴ പെയ്യുന്നുണ്ടെന്നും കാളീനദിയിലെ ഒഴുക്ക് ക്രമാതീതമായി വർധിക്കുവാനുള്ള കാരണം അതാണെന്നും തദ്ദേശവാസികളായ ചിലർ പറഞ്ഞു. മിതമായ മഴയും കോടമഞ്ഞും ഒന്നിച്ചപ്പോൾ തണുപ്പ് വല്ലാതെ വർധിച്ചു. യാത്രാക്ഷീണം നല്ലപോലെ ഉണ്ടായിരുന്നതിനാൽ ശാന്തമായൊരു നിദ്രയ്ക്കുവേണ്ടി കട്ടിലിൽ മൂടിപ്പുതച്ച് കിടന്നു.

പുലർച്ചെ നാലുമണിക്ക് മഴ നിലച്ചിരുന്നു. ബാൽക്കണിയിൽ നിന്ന് ചായ രുചിച്ച് കുടിക്കുമ്പോൾ ചുറ്റുപാടുകൾ വ്യക്തമായി കാണത്തക്കവിധത്തിൽ സൂര്യപ്രകാശം പരന്നിരുന്നു. നദിയുടെ ഒഴുക്ക് അതിശക്തമാണ്. നദിയുടെ മറുഭാഗം നേപ്പാളാണ്. കുന്നിൻചെരുവുകളിൽ നിറയെ കൊച്ചു വീടുകളുണ്ട്. കമ്പിളികൊണ്ട് മൂടിപ്പുതച്ച നേപ്പാളി ഗ്രാമീണർ നദീതടങ്ങളിൽ മലമൂത്രവിസർജനം നടത്തുന്നത് കണ്ടപ്പോൾ വിഷമം തോന്നി. ധാർച്ചുല

യിൽനിന്ന് മുന്നോട്ടു പോകുമ്പോഴൊന്നും ഇന്ത്യൻ ഭാഗത്ത് ഇത്തരം പ്രവൃത്തികൾ ആരും ചെയ്തുകണ്ടില്ല. ഭാരതസംസ്കാരവുമായി ബന്ധപ്പെട്ട പുണ്യനദികളെ ഈ ഭാഗത്തുള്ള ജനങ്ങൾ വളരെ പവിത്രതയോടെയാണ് കാണുന്നത്.

യാത്രാസംഘത്തിന്റെ ഒരു യോഗം 6 മണി കഴിഞ്ഞപ്പോൾ ലെയ്സൺ ഓഫീസർ പ്രകാശചന്ദ്രചന്ദോളയുടെ അധ്യക്ഷതയിൽ നടന്നു. നൈനിത്താൾ സ്വദേശിയായ ചന്ദോള ഉത്തരാഞ്ചൽ ടൂറിസം വകുപ്പിലെ ഒരു ഉയർന്ന ഉദ്യോഗസ്ഥനാണ്. ഈ യാത്ര വളരെ ഗൗരവമായി കാണക്കാക്കേണ്ടതാണെന്നും, ഒരുപക്ഷെ കൈലാസ്-മാനസസരസ്സ് യാത്രയേക്കാൾ കാഠിന്യമേറിയതാണെന്നും അദ്ദേഹം ഓർമിപ്പിച്ചു. യാത്രയ്ക്കുള്ള സംവിധാനങ്ങൾ ഒരുക്കുന്നതിനുവേണ്ടി അവിടെ സന്ദർശിച്ച നിരീക്ഷണസംഘത്തിന്റെ റിപ്പോർട്ടുപ്രകാരമാണ് താൻ ഈ പ്രസ്താവന നടത്തുന്നതെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. ഗുൻജി കഴിഞ്ഞാൽ പിന്നീടുള്ള യാത്ര മുഴുവനും ചൈനീസ് അതിർത്തിയുടെ തൊട്ടടുത്തുകൂടിയാണെന്നും സംഘാംഗങ്ങൾ പരമാവധി അച്ചടക്കവും ആത്മസംയമനവും പാലിക്കണമെന്നും അദ്ദേഹം നിർദ്ദേശിച്ചു. ഓരോ ദിവസവും യാത്ര തുടങ്ങുമ്പോഴും അവസാനിക്കുമ്പോഴും നടത്തുന്ന പൂജ-അർച്ചനാചടങ്ങുകളിൽ എല്ലാവരും സഹകരിക്കണമെന്നും അദ്ദേഹം അഭ്യർഥിച്ചു. നിർദ്ദേശങ്ങളും പരാതികളും അതതു ക്യാമ്പ് മാനേജർമാരെ അപ്പപ്പോൾ അറിയിക്കാനും ചന്ദോള ആവശ്യപ്പെട്ടു.

ലഗ്ഗേജ് ക്രമീകരിക്കുന്നതിനായി ഞങ്ങൾ എല്ലാവരും ചേർന്ന് രണ്ടു മണിക്കൂറോളം ഉത്സാഹിച്ചു. ഗുൻജിവരെ നേരിട്ടു പോകേണ്ട പ്രധാന ലഗ്ഗേജ് ഒരു ബാഗിൽ നിറച്ച്, പ്ലാസ്റ്റിക് ചാക്കിൽ മൂടിക്കെട്ടി, പേരും വിലാസവും എഴുതി പ്രത്യേകം മാറ്റിവച്ചു. പ്രധാന ലഗ്ഗേജ് വഹിക്കുന്ന കുതിരകൾ അതു നേരെ ഗുൻജിയിൽ എത്തിക്കും. ഗുൻജി എത്തുന്നതുവരെയുള്ള ലഗ്ഗേജ് അതതുദിവസം വൈകുന്നേരം ആവശ്യത്തിനു തുറക്കേണ്ടതാണ്. യാത്രാസംഘത്തിനെ അനുഗമിക്കുന്ന കുതിരകളാണ് ഈ ലഗ്ഗേജ് ഏറ്റുക. യാത്രക്കാരെ വഹിക്കുന്ന കുതിരകളും കുതിരക്കാരും പോർട്ടർമാരും ഈ സംഘത്തിന്റെ കൂടെയാണ് നടത്തം. 25 കിലോയിൽ കൂടുതൽ ലഗ്ഗേജ് ഉള്ളവർക്ക് അധികച്ചാർജ് കൊടുക്കണം.

എട്ടുമണിയോടെ പ്രാതൽ കഴിച്ച് തയ്യാറായെങ്കിലും ധാർച്ചുലയിലെ സബ്ഡിവിഷണൽ മജിസ്ട്രേറ്റിന്റെ വീട്ടിൽനിന്ന് എൻട്രി പെർമിറ്റുകൾ ഒപ്പിട്ടു കിട്ടുവാൻ 9 മണിയെങ്കിലും ആകുമെന്ന് അറിഞ്ഞപ്പോൾ, നേപ്പാളിലേക്ക് ഒരു ഹ്രസ്വസന്ദർശനത്തിനായി ഞങ്ങൾ പുറപ്പെട്ടു. ഗസ്റ്റ്ഹൗസിൽനിന്ന് ഒരു ഫർലോംഗ് ദൂരമേയുള്ളൂ നേപ്പാളിലേക്ക് പ്രവേശിക്കാനുള്ള പാലത്തിന്റെ അടുത്തേക്ക്. കഴിഞ്ഞ തവണത്തേക്കാൾ കർശനമായ നിയന്ത്രണങ്ങളും പരിശോധനകളും ഇന്ത്യൻഭാഗത്ത് ഏർപ്പെടുത്തിയതായിക്കണ്ടു. ആയുധധാരികളായ സശസ്ത്ര് സീമാബൽ (S.S.B) ഭടന്മാർ ഓരോരുത്തരേയും സൂക്ഷ്മപരിശോധനയ്ക്ക് വിധേയമാക്കുന്നുണ്ട്. നേപ്പാളിലെ മാവോയിസ്റ്റ് ആക്രമണങ്ങളെത്തുടർന്നുണ്ടായ സംഭവവികാസങ്ങളാണ് ഇതിനുകാരണം.

ആദികൈലാസയാത്രികരാണെന്നറിഞ്ഞപ്പോൾ ജയബീർസിങ് റാവത്ത് എന്ന ഓഫീസർ ഞങ്ങളെ പോകാൻ അനുവദിച്ചു.

നേപ്പാൾ യാത്ര മാറ്റിവച്ച് ഓഫീസറുമായി ഞാൻ കുറച്ചുനേരം സംസാരിച്ചു. അതിർത്തിപ്രദേശങ്ങളിലൂടെ ധാരാളം യാത്രകൾ നടത്തിയിട്ടുണ്ടെങ്കിലും സശസ്ത്രസീമാബൽ ആംഡ് സെക്യൂരിറ്റിഫോഴ്സ് എന്ന സൈനികവിഭാഗത്തെക്കുറിച്ച് എനിക്ക് അറിഞ്ഞുകൂടായിരുന്നു. ഇന്തോ-തിബത്തൻ ബോർഡർ പോലീസ്, സി.ആർ.പി, ബി.എസ്.എഫ്, സി.ഐ.എസ്.എഫ്, ആസാം റൈഫിൾസ് എന്നീ പാരാമിലിറ്ററി സൈനികവിഭാഗങ്ങൾ കേന്ദ്ര ആഭ്യന്തരമന്ത്രാലയത്തിന്റെ കീഴിലുള്ള അർധസൈനികവിഭാഗങ്ങളാണ്. എസ്.എസ്.ബിയും ഇതേ വിഭാഗത്തിൽപ്പെടുന്നു. ഇന്ത്യാ-ചൈന യുദ്ധത്തിനുശേഷം, 1962-ൽ ആണ് ഈ സൈനികവിഭാഗം രൂപീകരിച്ചത്. ഹെഡ്ക്വാർട്ടേഴ്സ് ദൽഹിയിൽ ആണ്. ഭാരതത്തിന്റെ നേപ്പാൾ-ഭൂട്ടാൻ അതിർത്തി സംരക്ഷണമാണ് എസ്.എസ്.ബിയുടെ ഇപ്പോഴത്തെ ജോലി. നേപ്പാൾ അതിർത്തിയിലെ 1800 കിലോമീറ്ററും ഭൂട്ടാൻ അതിർത്തിയിലെ 700 കിലോമീറ്ററുമാണ് എസ്.എസ്.ബി.യുടെ പരിധിയിലുള്ളത്. തുടക്കത്തിൽ അതിർത്തിപ്രദേശങ്ങളിലെ ഗ്രാമീണർക്ക് ആയുധാഭ്യാസം പരിശീലിപ്പിക്കലായിരുന്നു ഇവരുടെ ജോലി. അതിർത്തിഗ്രാമങ്ങളുടെ സാമൂഹ്യപുരോഗതി ലക്ഷ്യംവച്ചുള്ള പല പദ്ധതികളും ഈ അർധ-സൈനികവിഭാഗം ഏറ്റെടുത്ത് നടപ്പിലാക്കുന്നുണ്ട്. അർധ-സൈനിക വിഭാഗത്തിൽനിന്നു മാറ്റി, തങ്ങളെ ഇന്ത്യൻ സായുധസേനയുടെ കീഴിൽ കൊണ്ടുവരണമെന്ന ആവശ്യം സർക്കാർ മുമ്പാകെ നിരന്തരം ഉന്നയിക്കുന്നുണ്ടെങ്കിലും ഉന്നതകേന്ദ്രങ്ങളിൽനിന്നും അനുകൂലമായ പ്രതികരണങ്ങൾ ഉണ്ടാകുന്നില്ലെന്ന് ഇവർക്ക് പരാതിയുണ്ട്.[1]

9 മണി കഴിഞ്ഞപ്പോൾ മംഗ്തി ലക്ഷ്യമാക്കി ഞങ്ങൾ യാത്ര തുടങ്ങി. ആദികൈലാസത്തിലേക്കുള്ള പ്രഥമസംഘത്തെ യാത്ര അയയ്ക്കുവാൻ ധാർച്ചുലയിൽ തിങ്ങിക്കൂടിയ ജനാവലിയെക്കണ്ടപ്പോൾ ഞാൻ അമ്പരന്നുപോയി. മധുരപലഹാരങ്ങൾ നിറച്ച തട്ടുകളിൽ കത്തിച്ച ആരതി ഉഴിഞ്ഞ് സ്ത്രീകൾ യാത്രികരെ ആശീർവദിച്ചു. ഞങ്ങളെ തൊട്ടുവന്ദിക്കാനുള്ള തിരക്ക് അനിയന്ത്രിതമായപ്പോൾ പോലീസിന് ഇടപെടേണ്ടി വന്നു. പൂക്കൾ, പുഷ്പഹാരങ്ങൾ, മിഠായികൾ എന്നിവ ബസ്സിനു നേരെ ആശീർവദിച്ച് എറിഞ്ഞ്, ജനങ്ങൾ സംതൃപ്തരായി. വാഹനം മെല്ലെ നീങ്ങാൻ തുടങ്ങിയപ്പോൾ "ജയ് കൈലാസ്പതി", "ജയ്സതീമാ" വിളികൾകൊണ്ട് അന്തരീക്ഷം മുഖരിതമായി. തിരക്കിൽ നിന്നൊഴിഞ്ഞുനിന്ന്, തീർഥാടകരെ യാത്രയാക്കാൻ എത്തിയ ഒരു മുസ്ലീം കുടുംബത്തെക്കണ്ടപ്പോൾ ഞാൻ ഏറെ ആഹ്ളാദിച്ചു. വട്ട

1. 2007 ഡിസംബറിൽ, അതിർത്തിപ്രദേശത്ത് സേവനമനുഷ്ഠിക്കുന്ന സശസ്ത്രസീമാബല്ലിന് സായുധസേനയുടെ അംഗീകാരം നൽകുന്ന ബില്ല് പാർലിമെന്റ് പാസ്സാക്കി. ഇന്ത്യൻ സായുധസേനയുടെ വലിപ്പം ഇതോടെ വർധിക്കുകയാണെന്ന് ബിൽ അവതരിപ്പിച്ചുകൊണ്ട് അഭ്യന്തരമന്ത്രി ശ്രീ.ശിവരാജ് പട്ടീൽ പ്രസ്താവിച്ചു. (എസ്.എസ്.ബി.അധികാരികളെ ഞാൻ കണ്ടു സംസാരിച്ചത് 2006 മെയ് മാസത്തിലാണ്.)

ത്തൊപ്പിയും നനുത്ത താടിയുമുള്ള ഒരു മധ്യവയസ്കനും പർദയണിഞ്ഞ ഒരു സ്ത്രീയും ഇരുപത് വയസ്സിനുതാഴെ പ്രായമുള്ള നാലുകുട്ടികളും പുഞ്ചിരിച്ച്, കൈവീശി, നെഞ്ചത്ത് കൈവച്ച് മുകളിലോട്ടു നോക്കി 'ദൈവം രക്ഷിക്കട്ടെ' എന്ന് ആംഗ്യം കാണിച്ച് ഞങ്ങളെ യാത്രയാക്കുവാൻ കാണിച്ച ഉത്സാഹം കണ്ടപ്പോൾ എന്റെ കണ്ണുകൾ നിറഞ്ഞുപോയി. ഈ മതാതീത സൗഹൃദമാണ് ഒരു രാഷ്ട്രത്തിന്റെ സമ്പത്തും കെട്ടുറപ്പും. മറിച്ചു കാണുന്നതും കാട്ടിക്കൂട്ടുന്നതും ഈശ്വരനിന്ദയാണ്.

തെളിഞ്ഞ കാലാവസ്ഥയിൽ, കാളീനദിയുടെ തീരത്തുകൂടി വാഹനം സാവധാനം നീങ്ങുമ്പോൾ ഞാൻ ചിന്തിച്ചത് കേരളത്തെക്കുറിച്ചാണ്. ഇതുപോലെയുള്ള ഒരു തീർഥാടകസംഘത്തെ ഇത്തരത്തിൽ യാത്രയാക്കാൻ കേരളീയർ തയ്യാറാകുമോ എന്നതായിരുന്നു എന്റെ ചിന്ത. ഒരു പരിധിവരെ, ഹിമാലയത്തിന്റെ മഹത്വം ശരിയായ വിധത്തിൽ മനസ്സിലാക്കുവാൻ സാധിക്കാത്തതാണ് ഇതിന്റെ ഹേതു എന്നു തോന്നുന്നു. എന്റെ രണ്ടു ഹിമാലയ യാത്രാവിവരണഗ്രന്ഥങ്ങളോടും കേരളത്തിനകത്തും പുറത്തുമുള്ള മലയാളികൾ പ്രകടിപ്പിച്ച അമിതാവേശം കാണുമ്പോൾ ഈ ധാരണ ശരിയാണെന്നു തോന്നിപ്പോകുന്നു. എവറസ്റ്റ്, K 2, നന്ദാദേവി തുടങ്ങിയ വൻകൊടുമുടികൾ കീഴടക്കുന്ന അംഗീകൃതമലകയറ്റക്കാർ സ്വന്തം നാട്ടിലെ വീരപുത്രന്മാരാണ്. വാർത്താമാധ്യമങ്ങളിൽ അവരൊക്കെ നിറഞ്ഞുനില്ക്കുന്നു. അംഗീകൃതമലകയറ്റക്കാർ, ഇന്റർനാഷണൽ മൗണ്ടനീയറിങ് ഫൗണ്ടേഷൻ (അന്താരാഷ്ട്ര പർവതാരോഹക സംഘടന- ഐ.എം.എഫ്) അംഗീകരിച്ച സ്ഥാപനങ്ങളിൽ മലകയറ്റത്തിൽ പരിശീലനം സിദ്ധിച്ചവരാണ്. അത്യാധുനിക സാമഗ്രികൾ ഇവരുടെ സുരക്ഷയ്ക്കായി ഐ.എം.എഫ് മുഖേന നൽകുന്നു. മൈനസ് ഡിഗ്രിയിലും തണുപ്പേൽക്കാത്ത വസ്ത്രങ്ങളും പ്രത്യേകതരം ഷൂസും ഏതു പരിതഃസ്ഥിതിയിലും കഴിക്കാവുന്ന ടിന്നിലടച്ച, കലോറി സമൃദ്ധമായ സസ്യേതര ഭക്ഷ്യവസ്തുക്കൾ തുടങ്ങി എല്ലാവിധ സജ്ജീകരണങ്ങളും ഇവർക്ക് ലഭ്യമാണ്. മഞ്ഞിൽ നടക്കുമ്പോഴുണ്ടാകുന്ന 'സ്നോഫ്റോസ്റ്റ്' എന്ന രോഗം ഇവരെ ബാധിക്കാറില്ല. പരിശീലനത്തിൽക്കൂടി ലഭിക്കുന്ന നിശ്ചയദാർഢ്യവും മനക്കരുത്തും സർവോപരി ആധുനികഉപകരണങ്ങളുടെ സഹായവും കൊണ്ട് ഇവർ ഉയരങ്ങൾ കീഴടക്കുന്നു. തീർച്ചയായും അഭിനന്ദനം അർഹിക്കുന്ന ധീരകൃത്യംതന്നെയാണ് ഇവരുടേത്.

പക്ഷെ, ഞങ്ങളെപ്പോലുള്ള സാധാരണ മലകയറ്റക്കാരോ? ആധുനികമായ യാതൊരു ഉപകരണങ്ങളും ഞങ്ങൾക്ക് ലഭിക്കാൻ മാർഗമില്ല. ഇന്ത്യൻ കമ്പോളങ്ങളിൽ ലഭിക്കുന്ന കമ്പിളിവസ്ത്രങ്ങളും ട്രെക്കിങ് ഷൂസും സാധാരണ ഭക്ഷണപദാർഥങ്ങളുംകൊണ്ട് ഞങ്ങൾക്ക് സംതൃപ്തിപ്പെടേണ്ടിവരുന്നു. പ്രാണവായു കിറ്റ് ഇല്ലാതെതന്നെ 23000-ത്തിൽപ്പരം അടി ഉയരത്തിലേക്ക് നടന്നുകയറുമ്പോഴും ഗ്ലേഷിയറിൽക്കൂടി ദിവസങ്ങളോളം നടക്കുമ്പോഴും അലറിവിളിക്കുന്ന ഹിമക്കാറ്റും പേമാരിയും സഹിച്ച് മാസത്തിലധികം നീണ്ടുപോകുന്ന യാത്രാവേളകളിലും പ്രകൃതിശക്തിയുടെ ദയാവായ്പിനു വിധേയരായിട്ടാണ് ഇതൊക്കെ നർവഹിക്കുന്നത്. ആത്മീയ സാക്ഷാ

യ്കാരത്തോടൊപ്പം ഭാരതഭൂമിയുടെ മഹത്തായ പൈതൃകങ്ങൾ തേടുന്ന യാത്രയാണ് ഇതെന്ന ചിന്ത ഞങ്ങളെ ലക്ഷ്യത്തിലേക്കെത്തിക്കുന്നു.

മനസ്സിനെ കിടിലം കൊള്ളിക്കുന്ന കാളീനദീതീരത്തുകൂടിയുള്ള യാത്രയ്ക്കിടയിൽ ഇത്തരം ചിന്തകൾ മനസ്സിൽക്കൂടി മിന്നിമറഞ്ഞപ്പോൾ സമയം പോയതറിഞ്ഞില്ല. 11 മണിക്കു മുമ്പായി ഞങ്ങൾ മംഗ്തിയിൽ എത്തി. വാഹനഗതാഗതം ഇവിടെവരെ മാത്രമെയുള്ളൂ. 2001 ൽ കണ്ടതുപോലെത്തന്നെയാണ് ഇന്നും ഈ കൊച്ചുഗ്രാമം.

അമ്പതു കുതിരകളും കുതിരക്കാരും അത്രതന്നെ പോർട്ടർമാരും മംഗ്തിയിൽ തയ്യാറായി നിൽക്കുന്നുണ്ടായിരുന്നു. ആരോഗ്യവകുപ്പിന്റെ ഹെൽത്ത് കാർഡും, കുമയൂൺ മണ്ഡൽ വികാസ് നിഗമിന്റെ തിരിച്ചറിയൽ കാർഡും കൈവശമുള്ളവരെ മാത്രമെ യാത്രയ്ക്ക് അനുവദിക്കൂ. സൈനിക ക്യാമ്പുകളിലേക്ക് ചരക്കുകൾ എത്തിക്കുന്നതിനുവേണ്ടി കോവർ കഴുതകളെ മുഴുവനും ബുക്കു ചെയ്ത് കഴിഞ്ഞിരുന്നതിനാൽ കുതിരകളെയാണ് ഞങ്ങളുടെ സംഘത്തിനുവേണ്ടി ലഭ്യമാക്കിയിരുന്നത്.

കുതിരകളേയും പോർട്ടർമാരേയും യാത്രക്കാർക്ക് ഇഷ്ടാനുസരണം തിരഞ്ഞെടുക്കാം. മുഖലക്ഷണംകൊണ്ട് ദയനീയഭാവം പ്രകടിപ്പിച്ച ഒരു ചെറുപ്പക്കാരനെ ഞാൻ അടുത്തേക്കു വിളിച്ചു. വിശേഷങ്ങൾ ചോദിച്ചറിഞ്ഞപ്പോൾ ഞെട്ടിപ്പോന്നമ്പരന്നുപോയി. 1998-ലെ മാൽപ്പ ദുരന്തത്തിൽ ജീവൻ ഹോമിയ്ക്കപ്പെട്ട ഹയാത്സിംഗ് നേഗിയുടെ ഇളയമകനാണ് 19 വയസ്സുള്ള രാജേന്ദ്രസിംഗ് നേഗി. അഞ്ചാം ക്ലാസ്സിൽ പഠിക്കുമ്പോഴാണ് പിതാവിന്റെ ദാരുണമായ അന്ത്യം ഉണ്ടായത്. നാലു മക്കളും അമ്മയും അതോടെ അനാഥരായി. സർക്കാരിൽനിന്നും അനുവദിച്ച ഒന്നരലക്ഷം രൂപ, സാങ്കേതികകാരണങ്ങളാൽ, മൂന്നുവർഷം കഴിഞ്ഞാണ് ലഭിച്ചത്. ബാങ്ക് പലിശയേക്കാൾ ലാഭം ഒരു പുതിയ ജീപ്പ് വാങ്ങി വാടകയ്ക്കോടുന്നതാണെന്ന് അമ്മയെ ധരിപ്പിച്ച ജ്യേഷ്ഠസഹോദരൻ, വാഹനം വാങ്ങി ഡ്രൈവിങ്ങ് പഠിച്ചു തുടങ്ങി. പുതുമ മാറാത്ത ജീപ്പും ഡ്രൈവറും ഒരു ദിവസം കളീനദിയുടെ അഗാധ കയത്തിലേക്ക് മറിഞ്ഞ് അപ്രത്യക്ഷമായപ്പോൾ, തെറിച്ചുവീണ സഹോദരൻ മാരക പരിക്കുകളോടെ കഷ്ടി രക്ഷപ്പെട്ടു. ചലനശേഷി നഷ്ടപ്പെട്ട മകനെ ശുശ്രൂഷിച്ചുകൊണ്ട് ദേവ്കിദേവി ജീവിതം തള്ളിനീക്കുന്നു. സ്വന്തമായുള്ള ഒരേക്കർ സ്ഥലം കുത്തനെ കിടക്കുന്ന മലഞ്ചെരിവായതിനാൽ നെല്ലും ഗോതമ്പും കൃഷി ചെയ്യാൻ പറ്റില്ല. പച്ചക്കറി കൃഷിചെയ്തും ആടുമാടുകളെ വളർത്തിയും അവർ അരിഷ്ടിച്ചു ജീവിക്കുന്നു.

സഹോദരിയെ വിവാഹംചെയ്തത് ധാർച്ചുലയിലെ പഴം-പച്ചക്കറി കച്ചവടക്കാരനായ ഭൂപേന്ദർ ബിസ്റ്റ് ആണ്. 10-ാം തരം കഴിഞ്ഞപ്പോൾ രാജുവിനെ സ്യാലൻ കൊണ്ടുപോയി പ്ലസ് വൺ കോഴ്സിനു ധാർച്ചുലയിൽ ചേർത്തു. ചെറിയൊരു വരുമാനം മാത്രമുള്ള സഹോദരീഭർത്താവിനെക്കൊണ്ട് തന്റെ തുടർന്നുള്ള ബിരുദപഠനത്തിന് സാമ്പത്തികസഹായം ചെയ്യാൻ കഴിയില്ലെന്ന് രാജുവിനറിയാം. അതുകൊണ്ടാണ് അവധിക്കാലത്ത് പോർട്ടർ ജോലി നോക്കാൻ തയ്യാറായത്. ഈ ജോലിയിൽനിന്നു കിട്ടുന്ന

വരുമാനത്തിന്റെ ഓരോഹരി അമ്മയ്ക്കു കൊടുത്തശേഷം ബാക്കി പണം സ്വരൂപിച്ചുവച്ച് പഠനം തുടരാനാണ് ആഗ്രഹം. പിതാവിന്റെ ജീവൻ അപഹരിച്ച മാൽപ്പ മലയടിവാരം രാജു ഇതേവരെ കണ്ടിട്ടില്ല. അവിടെയുള്ള സ്മൃതി മണ്ഡപത്തിൽ പുഷ്പങ്ങൾ അർപ്പിച്ച് പിതാവിനെ സ്മരിക്കണമെന്ന് രാജുവിന് ആഗ്രഹമുണ്ട്.

സാധാരണ തീർഥാടകരൊന്നും രാജുവിനെപ്പോലെയുള്ള തുടക്കക്കാരനെ പോർട്ടറായി സ്വീകരിക്കില്ല. കാലാവസ്ഥയുടെ ഭാവമാറ്റങ്ങളും അചലങ്ങളിലെ ഓരോ സ്പന്ദനവും പോർട്ടർ മുൻകൂട്ടി കാണണം. ഒരു പരിധിവരെ, യാത്രക്കാരന്റെ സുരക്ഷ പോർട്ടറുടെ വിശ്വസ്തകരങ്ങളിലാണ്. അഗാധമായ താഴ്വരകളുടെ ഓരത്ത്കൂടി നടക്കുമ്പോഴും കടുത്ത മഞ്ഞുവീഴ്ചമൂലം കാഴ്ചശക്തി കുറയുമ്പോഴും ചെങ്കുത്തായ വൻകയറ്റങ്ങൾ ദിനം മുഴുവൻ നീണ്ടുനില്ക്കുന്ന കഠിനാധ്വാനത്തിലൂടെ അരിച്ചരിച്ച് നടന്നുകയറുമ്പോഴും വിശ്വസ്തനായ, പരിചയസമ്പന്നനായ, ഒരു പോർട്ടറുടെ സേവനം എത്രയും വിലപ്പെട്ടതാണ്. അതിജീവനത്തിനും വിദ്യാഭ്യാസത്തിനും വേണ്ടിയാണല്ലോ ഈ കഷ്ടപ്പാടുകൾ എന്നോർത്തപ്പോൾ മറ്റൊന്നും ചിന്തിക്കാതെ രാജുവിനെ എന്റെ പോർട്ടറായി നിശ്ചയിച്ചു. പോർട്ടർമാരുടേയും കുതിരകളുടേയും കൂലി നിരക്ക് ദിവസാടിസ്ഥാനത്തിലല്ല. പോർട്ടർക്ക് കി.മീറ്ററിന് 30 രൂപയും കുതിരയ്ക്കും കുതിരക്കാരനും കൂടി കി.മീറ്ററിന് 35 രൂപയും ആണ് സർക്കാരിന്റെ പുതിയ നിരക്ക്. ഭക്ഷണച്ചെലവൊന്നും കൊടുക്കേണ്ടതില്ല. 208 കി.മീറ്ററാണ് ഈ യാത്രയുടെ ദൂരമെന്ന് ഔദ്യോഗികമായി പ്രഖ്യാപിച്ചിട്ടുണ്ട്.

35 പേരടങ്ങുന്ന ഈ സംഘത്തിൽനിന്ന് ഞാനടക്കം 5 പേർ മാത്രമാണ് നടന്നു യാത്രചെയ്യാൻ തയ്യാറായത്. ദൽഹിയിൽവച്ചു നടന്ന യാത്രയയപ്പു യോഗത്തിൽ, കുമയൂൺ മണ്ഡൽ വികാസ് നിഗമിന്റെ ഉന്നതോദ്യോഗസ്ഥനായ ശ്രീ.എം.എം.ജോഷിയെക്കണ്ട് സഞ്ചാരസാഹിത്യരചനയ്ക്കാവശ്യമായ സഹകരണങ്ങൾ ഞാൻ അഭ്യർഥിക്കുകയുണ്ടായി. എന്റെ രണ്ടു പുസ്തകങ്ങളും ജോഷിക്ക് സമർപ്പിച്ചിട്ടുണ്ടായിരുന്നു. മലയാളി സുഹൃത്തുക്കൾ വഴി അതിന്റെ ഉള്ളടക്കം അദ്ദേഹം മനസ്സിരുത്തി ശ്രദ്ധിച്ചാസ്വദിക്കുകയും ചെയ്തു. "ഉത്തർഖണ്ഡിലൂടെ" സാഹിത്യ അക്കാദമി അവാർഡ് നേടിയ വിവരവും അദ്ദേഹത്തിനറിയാമായിരുന്നു. ലെയ്സൺ ഓഫീസറായ പ്രകാശ് ചന്ദ്രചന്ദോളയോട് എനിക്കുവേണ്ടതായ എല്ലാ സഹായങ്ങളും ചെയ്തു കൊടുക്കണമെന്ന് ജോഷി നിർദ്ദേശിക്കുകയും ചെയ്തു. ആദികൈലാസം- (ഛോട്ടാ കൈലാസ്) ഓം പർവ്വത യാത്ര ഇന്ത്യൻ മൗണ്ടനീയറിങ്ങ് ഫൗണ്ടേഷൻ അംഗീകരിച്ച (No: 3 (IE)IMF/2006-TREK) ഉയരങ്ങളിലേക്കുള്ള പർവതാരോഹണ സാഹസികസംരംഭമായാണ് (High Altitude Trekking Expedition) കണക്കാക്കുന്നത്. ചൈനീസ് അതിർത്തിയിലൂടെയുള്ള സംഘടിത മലകയറ്റയാത്രയായതിനാൽ ഒറ്റയ്ക്കു സഞ്ചരിക്കുന്നതിനു വിലക്കുണ്ട്. കുതിരക്കാരുടെ ഒച്ചയും ബഹളവും വികലമായ സംഗീതവും ഒരെഴുത്തുകാരനെ സംബന്ധിച്ചിടത്തോളം ഏകാഗ്രത ഭഞ്ജിക്കുന്ന ഘടകങ്ങളാണ്.

12 മണി കഴിഞ്ഞപ്പോൾ സംഘം മംഗ്തിയിൽനിന്നു പുറപ്പെട്ടു. ഉച്ചഭക്ഷ

ണപ്പൊതികൾ ധാർച്ചുലയിൽനിന്നു വാഹനത്തിൽ കയറ്റിയിരുന്നു. മംഗ്തിയിൽവച്ച് അതെല്ലാവരും കഴിച്ചപ്പോൾ എന്റെ പൊതി ഞാൻ തോൾബാഗിൽ സൂക്ഷിച്ചു. വഴിമധ്യേ സൗകര്യപ്രദമായൊരു സ്ഥലത്തിരുന്ന് ഭക്ഷണം ആസ്വദിച്ചുകഴിക്കാമെന്ന ഉദ്ദേശ്യത്തോടെയാണ് അങ്ങനെ ചെയ്തത്. കുതിരപ്പുറത്തു യാത്ര ചെയ്യുന്നവരും പോർട്ടർമാരും വേഗത്തിൽ നടന്നുനീങ്ങിയപ്പോൾ, സംഘത്തെ അനുഗമിക്കുന്ന ഉത്തരാഖണ്ഡ് പോലീസ് സംഘത്തോടൊപ്പം, ഞങ്ങൾ അഞ്ചു കാൽനടയാത്രക്കാരും പോർട്ടർമാരും സാവകാശത്തിൽ നടന്നുതുടങ്ങി. മംഗ്തിയിൽനിന്നു ഗാല ക്യാമ്പിലേക്ക് 9 കി.മീറ്റർ ദൂരമുണ്ട്. 4,500 അടിയിൽ നിന്നു 8,200-ൽപ്പരം അടി ഉയരത്തിലേക്കുള്ള ഈ യാത്ര കഠിനംതന്നെയാണ്.

മംഗ്തിയിൽനിന്നു ഗാലയിലേക്ക് വാഹനഗതാഗതം നടത്താവുന്ന വിധത്തിൽ പുതിയൊരു റോഡിന്റെ നിർമാണം മൂന്നുകൊല്ലംമുമ്പ് ആരംഭിച്ചതാണ്. പക്ഷെ, പണി സ്തംഭനാവസ്ഥയിൽ നില്ക്കുകയാണ്. ഇരുവശവും ശക്തമായ കരിങ്കൽ ഭിത്തികളാൽ പടുത്തുയർത്തിയ ഈ റോഡിന്റെ പണിക്കിടയിൽ പല സ്ഥലത്തും മലയിടിച്ചിൽ മൂലം കാര്യമായ നാശനഷ്ടങ്ങൾ ഉണ്ടായി. ഹെയർപിൻ വളവുകളുടെ താഴെഭാഗത്തുള്ള, 60 അടിയോളം ഉയരം വരുന്ന, കരിങ്കൽപ്പടവുകളാണ് കനത്ത മലയിടിച്ചിൽമൂലം തകർന്നു കിടക്കുന്നത്. മിക്ക കയറ്റങ്ങളുടെ മുകൾഭാഗത്തും ഇതു സംഭവിച്ചിട്ടുണ്ട്. പുതിയ റോഡിന്റെ നിർമാണം ജിപ്തി എന്ന ഗ്രാമത്തിൽക്കൂടി കടന്നുപോകുന്നില്ല. ഗർഭ, മക്ഷാതാൾ, ബുക്തിനാല വഴിയാണ് ഈ പാത ഗാലയിൽ എത്തുന്നത്. 2001-ലെ യാത്രയിൽ ജിപ്തി ഗ്രാമത്തിൽ തങ്ങിയതും അവിടത്തെ നിഷ്കളങ്കരായ ഗ്രാമീണരുമായി ഒത്തുകൂടിയതും ഞാൻ ഓർത്തുപോയി.

ആകാശം തെളിഞ്ഞതിനാൽ മിതമായ സൂര്യപ്രകാശം ഉണ്ടായിരുന്നു. ഒട്ടും ചൂടനുഭവപ്പെട്ടില്ല എന്നുതന്നെയല്ല മിതമായ കുളിർക്കാറ്റും വീശിയിരുന്നു. റോഡുപണിക്കുപയോഗിക്കുന്ന പലവിധ യന്ത്രസാമഗ്രികളും വഴിയിൽ അവിടവിടെയായി തുരുമ്പിച്ചു കിടക്കുന്നതു കണ്ടു. അഗാധമായ മലയോരത്തുകൂടി നല്ല വീതിയിൽത്തന്നെയാണ് പുതിയ റോഡിന്റെ നിർമാണം. മലകളെ ചുറ്റിക്കറങ്ങി കയറിപ്പോകുന്ന വഴി അപാരമായ ഉയരത്തിലെത്തുന്നു. കൂട്ടുകാരെല്ലാം വളരെ ദൂരെയെത്തിക്കഴിഞ്ഞിരുന്നു. വിശപ്പ് കഠിനമായപ്പോൾ ഉച്ചഭക്ഷണം കഴിക്കാനായി ഒരു ബാൻജ് വൃക്ഷത്തിന്റെ തണലിൽ ഞങ്ങൾ ഇരുന്നു. തൊട്ടടുത്ത ഗർഭഗ്രാമത്തിലെ മലമുകളിൽനിന്ന് ഒലിച്ചിറങ്ങി വരുന്ന തെളിനീർ കുടിച്ച് ദാഹമകറ്റിയപ്പോൾ നല്ല ഉന്മേഷം തോന്നി. ആറ് റോട്ടിയും കിഴങ്ങും വെള്ളക്കടലയുംകൂട്ടി വേവിച്ച കറിയുമായിരുന്നു ഭക്ഷണം. അതിന്റെ പകുതി ആദ്യംതന്നെ രാജുവിനു കൊടുത്തശേഷം മിച്ചം ഞാൻ സാവകാശം കഴിച്ചു.

ഞങ്ങൾ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ നാലു പെൺകുട്ടികൾ ആ വഴിയെ വന്നു. മംഗ്തിയിൽനിന്നു വീട്ടാവശ്യത്തിനുള്ള സാധനങ്ങൾ വാങ്ങി ഗാലയിലേക്ക് പോകുകയാണവർ. പതിനെട്ടു വയസ്സിനു താഴെ പ്രായമുള്ള അവർ സുന്ദരികളാണ്. രാജുവിനെ പരിചയമുണ്ടായിരുന്നതിനാൽ അവർ സംസാരിക്കാൻ തയ്യാറായി. ഞാൻ അവരോട് വിശേഷങ്ങൾ ചോദിച്ച

റിഞ്ഞു. ലക്ഷ്മി, ജ്യോതി, പൂജ, വിമല എന്നിവർ ധാർച്ചുലയിൽ പ്ലസ്ടു കോഴ്സിനു പഠിക്കുന്നു. ഗാലയിൽനിന്നു ധാർച്ചുലയിലേക്ക് 45 കി. മീറ്റർ ദൂരമുള്ളതിനാൽ ദിവസേന പോക്കുവരവ് ബുദ്ധിമുട്ടാണ്. ഗതാഗതസൗകര്യങ്ങൾ വളരെ കുറവായതാണ് കാരണം. ധാർച്ചുലയിലെ ഒരു തൊഴിലാളി കുടുംബത്തിന്റെ കൂടെ ചെറിയൊരു മുറിയിൽ ഒതുങ്ങിക്കൂടി കഴിയുന്നു. ഭക്ഷണം സ്വന്തമായി ഉണ്ടാക്കിക്കഴിക്കും. ഉച്ചയ്ക്ക്ശേഷം ഒഴിവായതിനാൽ കടയിൽ സെയിൽസ് ഗേളായി പാർട്ടൈം ജോലി നോക്കുന്നു. ആ വരുമാനം കൊണ്ട് ഭക്ഷണച്ചെലവും മറ്റു അത്യാവശ്യങ്ങളും കഴിഞ്ഞുപോകും. മാസത്തിൽ ഒരു തവണ മാത്രമെ ഗാലയിൽ പോകാൻ കഴിയുകയുള്ളൂ. പത്താം തരംവരെ പഠിച്ചത് മംഗ്തിയിൽ ആയിരുന്നു. അന്നൊക്കെ ദിവസവും 20 കി. മീറ്റർ നടന്നാണ് സ്കൂളിൽ പോയിരുന്നത്. കാലാവസ്ഥ പ്രതികൂലമായാൽ ദിവസങ്ങളോളം പഠിത്തം മുടങ്ങും. 10-ാം തരംവരെ സംസ്കൃതം പഠിക്കാനുണ്ട്. നാലു പേരേയും മൂവിക്യാമറയിൽ പകർത്തിയശേഷം കേരളത്തിന്റെ വിശേഷവിഭവമായ കശുവണ്ടിപ്പരിപ്പ് കഴിക്കാൻ കൊടുത്തപ്പോൾ അവർ സന്തോഷവതികളായി യാത്രപറഞ്ഞുപോയി.

രക്ഷാതാൾ ഗ്രാമത്തിനോട് അടുക്കുംതോറും കയറ്റം കഠിനമായി. പുതിയ റോഡിന്റെ നിർമ്മാണം ഗ്രാമപ്രദേശങ്ങളിലൂടെയല്ലാത്തതിനാൽ മലമടക്കുകളിലെ ഗ്രാമീണരുടെ കൊച്ചുവീടുകൾ ദൂരെനിന്നു മാത്രമെ കാണാൻ കഴിയൂ. ഈ ഗ്രാമത്തിൽ പതിനഞ്ചു വീടുകളേയുള്ളൂ. തട്ടുതട്ടായി തിരിച്ച കൃഷിഭൂമികൾ മലമുകളിൽ കാണാം. റോഡുപണി തീർന്നാൽ മാത്രമേ വൈദ്യുതി ഇവിടേക്കെത്തൂ എന്നാണ് രാജു പറഞ്ഞത്. ഹെയർപിൻ വളവുകൾപോലെ അപാരമായ ഉയരത്തിലേക്ക് കിടക്കുന്ന വഴിയുടെ മുകൾഭാഗത്ത് എത്തിയപ്പോൾ, അങ്ങുദൂരെ, മലമുകളിൽക്കിടക്കുന്ന താംകുൾ ഗ്രാമം രാജു ചൂണ്ടിക്കാട്ടിത്തന്നു. രാജുവിന്റെ ജന്മദേശമാണത്. ഉയരങ്ങളിൽ സ്ഥിതിചെയ്യുന്ന ഈ കൊച്ചുഗ്രാമം സശസ്ത്ര്സീമാബൽ (S.S.B) പട്ടാളം ദത്തെടുത്തിരിക്കയാണ്. മുപ്പതുകുടുംബങ്ങൾ മാത്രമെ ഇവിടെയുള്ളൂ. 5-ാം തരംവരെ പഠിക്കുവാനുള്ള സൗകര്യം ഇവിടെയുണ്ടാക്കിയത് എസ്.എസ്.ബി.യാണ്. വിദ്യാലയത്തിനോടനുബന്ധിച്ച് ക്രിക്കറ്റ് ഗ്രൗണ്ടും വോളീബോൾ കോർട്ടും ഇവർ നിർമിച്ചുകൊടുത്തിട്ടുണ്ട്. വൈദ്യുതിയും ടെലിഫോൺ സൗകര്യവും ഇല്ലെങ്കിലും ഗ്രാമീണരുടെ ആരോഗ്യ-കലാ-സാംസ്കാരിക പുരോഗതിക്കു വേണ്ടിയുള്ള പല പദ്ധതികളും പട്ടാളം നടപ്പിലാക്കുന്നുണ്ട്.

നാലുമണി കഴിഞ്ഞപ്പോൾ ബുക്തിനാല എന്ന ഗ്രാമത്തിന്റെ അടുത്തെത്തി. പത്തു കുടുംബങ്ങൾ മാത്രമുള്ള ഈ ഗ്രാമത്തിന്റെ ഉയർന്ന മലമ്പ്രദേശങ്ങളിൽ നെല്ല്, ഗോതമ്പ്, പരിപ്പ്, ബജ്റ, ഉരുളക്കിഴങ്ങ് എന്നിവ സമൃദ്ധമായി കൃഷിചെയ്തുണ്ടാക്കുന്നുണ്ട്. കാഫൽ, കിഡ്മോഡി എന്നീ പഴവർഗങ്ങൾ ഈ പ്രദേശത്ത് ധാരാളമുണ്ട്. നീണ്ടുകിടക്കുന്ന ഒരു കയറ്റം കയറി മുകളിലെത്തിയപ്പോൾ അങ്ങു ദൂരെ ഗാല ക്യാമ്പിലെ കൂടാരങ്ങൾ കണ്ടു.

ക്യാമ്പിലെത്തി, കടുപ്പത്തിലുള്ള ചൂടു ചായയും ബിസ്കറ്റും കഴിച്ചശേഷം ഞാൻ രാജുവിന്റെകൂടെ ഗാലാ ഗ്രാമത്തിലേക്ക് നടന്നു. കഴിഞ്ഞ യാത്രയിലും ഞാൻ ഈ ഗ്രാമത്തിൽ പോയിരുന്നു. ഈ യാത്രാസംഘത്തിലെ കുതിര

ക്കാരും കുതിരകളും പോർട്ടർമാരും തങ്ങുന്നത് ഗാലാഗ്രാമത്തിലാണ്. ഇവരിൽ പലരും ഈ ഗ്രാമക്കാരുമാണ്. കഞ്ചാവുകൃഷി ഇവിടെ ഇപ്പോഴും ധാരാളമുണ്ട്. കഞ്ചാവു ചെടികൾക്കിടയിലൂടെ മേയുന്ന കുതിരകൾ അതു തിന്നാതെ പുല്ല് മാത്രം തിരഞ്ഞുതിന്നുന്നത് കണ്ടപ്പോൾ കൗതുകം തോന്നി. ഗ്രാമത്തലവൻ അദ്ദേഹത്തിന്റെ വീട്ടുമുറ്റത്ത് പ്രൗഢിയോടെ നില്ക്കുന്നതുകണ്ടപ്പോൾ ഞാൻ അടുത്തേക്ക് ചെന്ന് അദ്ദേഹത്തെ വണങ്ങി. പ്രായമേറെയുള്ള ആ വൃദ്ധൻ എന്നെ അനുഗ്രഹിച്ചു. ഔഷധസസ്യങ്ങളുടെ വേരുകൾ ഇട്ടു തിളപ്പിച്ച കട്ടൻചായ അദ്ദേഹം എനിക്കു കഴിക്കാൻ തന്നു. ഉണ്ടശ്ശർക്കരയാണ് മധുരത്തിനായി അതിൽ ചേർത്തത്. ജലദോഷത്തിനും പനിക്കും ഇതൊരു സിദ്ധൗഷധമാണെന്ന് വൃദ്ധൻ പറഞ്ഞു. ഹിമാലയത്തിലെ ചില അമൂല്യങ്ങളായ ഔഷധങ്ങളെക്കുറിച്ചും അദ്ദേഹം പറഞ്ഞുതന്നു. 25,000 അടിക്കു മുകളിൽ കനത്തമഞ്ഞിൽ പൊട്ടിമുളയ്ക്കുന്ന ഒരു ദിവ്യഔഷധസസ്യമാണ് 'യർസഗംബു'. പരമശിവൻ തന്റെ ഭൂതഗണങ്ങൾക്ക് ഈ ഔഷധം എടുത്ത് നല്കിയെന്നാണ് ഇവരുടെ വിശ്വാസം. കനത്ത മഞ്ഞുപാളികൾ തുരന്ന് തനിയെ പുറത്തുവരുന്ന ഈ ഔഷധകാണ്ഡം വീടിനുള്ളിൽ ഭദ്രമായി സൂക്ഷിച്ചാൽ രോഗങ്ങൾ ഒന്നും വരില്ലത്രെ. ഇളം മഞ്ഞനിറത്തിൽ രണ്ടിഞ്ചോളം നീളംവരുന്ന ഈ ഔഷധമൊട്ട് രണ്ടെണ്ണം വൃദ്ധൻ എനിക്ക് ഭദ്രമായി പൊതിഞ്ഞു തന്നു. 24,000 അടിക്കുമുകളിൽ മഞ്ഞില്ലാത്ത പാറക്കെട്ടിന്റെയടിയിൽ വളരുന്ന ഒരു ചെറിയ സസ്യമാണ് 'തിൽജഡി'. എത്ര മാരകമായ പാമ്പിൻ വിഷത്തിനും ഇതൊരു സിദ്ധൗഷധമാണെന്ന് ഇവർ ഉറപ്പിച്ചു പറയുന്നു. ഒടിവ്, മുറിവ്, ചതവ് എന്നിവയ്ക്ക് അക്രൂട്ട് പഴത്തിന്റെ വൃക്ഷത്തൊലിയാണ് ഇവർ ഉപയോഗിക്കുക. വയറുവേദന, ദഹനക്കേട് എന്നീ രോഗങ്ങൾക്ക് 'ഡൻഡേലി' എന്നൊരു തരം കായ ഉണക്കി എണ്ണയെടുത്ത് ഉപയോഗിച്ചാൽ മതി. വീടിന്റെ പിൻഭാഗത്തുള്ള പാറക്കെട്ടുകൾക്കിടയിൽ സോമലത (സെറോപ്പീജിയ) പടർന്നുകിടക്കുന്നതു കണ്ടപ്പോൾ അദ്ഭുതം തോന്നി. യാഗങ്ങൾക്ക് അത്യാവശ്യമായ ഈ ദിവ്യസസ്യത്തെ ഇവർ ഔഷധമായിട്ടും ഉപയോഗിക്കുന്നുണ്ട്.

ദക്ഷിണ കൊടുത്ത്, വൃദ്ധനോട് യാത്ര പറഞ്ഞ്, അനുഗ്രഹം വാങ്ങി, ഞാൻ ക്യാമ്പിലേക്ക് നടന്നു. നാടൻ മദ്യം കഴിക്കാനും, കഞ്ചാവു പുകയ്ക്കാനുംവേണ്ടി കുതിരക്കാരും സെറ്റും അവർക്കായി കെട്ടിയുണ്ടാക്കിയ ഷെഡ്ഡിൽ ഒത്തുകൂടിയതായിക്കണ്ടു. ഇതിലൊന്നും ശ്രദ്ധിക്കാതെ രാജുവും മറ്റു രണ്ടു ചെറുപ്പക്കാരും കമ്പിളികൊണ്ട് പുതച്ച് ഒരു മൂലയിൽ ഇരിക്കുന്നതു കണ്ടപ്പോൾ എനിക്ക് സന്തോഷം തോന്നി. എന്നെക്കണ്ടയുടനെ ചാടിയെഴുന്നേറ്റ രാജുവിനോട് കൈവീശി യാത്ര പറഞ്ഞ് ഞാൻ നടന്നു നീങ്ങി.

ഏഴുമണി കഴിഞ്ഞപ്പോൾ മഞ്ഞുവീഴ്ച തുടങ്ങി. ആകാശം മൂടിക്കെട്ടി നിന്നു. ഭജനയും ആരതിയും കഴിഞ്ഞശേഷം അത്താഴം വിളമ്പി. റോട്ടി, ചോറ്, രണ്ടുതരം പച്ചക്കറികൾ, സേമിയാ പായസം എന്നിവയായിരുന്നു വിഭവങ്ങൾ. യാത്രക്കാരുടെ വക അച്ചാറും. ഗാല മലമടക്കുകളിൽ മഞ്ഞുവീഴ്ച ശക്തമായപ്പോൾ നല്ലൊരുറക്കം മോഹിച്ച് കണ്ണുകളടച്ചു.

# 4

# ബുധി

നാലരമണിക്കെഴുന്നേറ്റ് യാത്രയ്ക്കുള്ള ഒരുക്കങ്ങൾ തുടങ്ങി. ഗാലാ ക്യാമ്പിന്റെ തൊട്ടടുത്തായി തകരംകൊണ്ടു മേഞ്ഞ ഒരു കൊച്ചുക്ഷേത്രം, പുതുതായി നിർമ്മിച്ചിട്ടുണ്ട്. അവിടെ ഭജനയ്ക്കുശേഷം, ലയ്സൺ ഓഫിസർ സംഘാംഗങ്ങളെ അഭിസംബോധന ചെയ്തുകൊണ്ട് പത്തുമിനിറ്റോളം സംസാരിച്ചു. ഈ മാർഗത്തിലൂടെ കൈലാസ്-മാനസസരസ്സ് യാത്രനടത്തിയത് ഞാനും മധ്യപ്രദേശുകാരനായ അഡ്വ.ഹേമന്ത് മോഡും മാത്രമായിരുന്നു. നേപ്പാൾ വഴി കൈലാസ് യാത്രനടത്തിയവർ വേറെ അഞ്ചുപേരുണ്ട്. ലിപുലേഖ്വരെ തീർഥാടകരെ അനുഗമിച്ച കുതിരക്കാരും പോർട്ടർമാരും നിരവധിയുണ്ട്. ഈ വഴിയിലൂടെ നടന്നു യാത്രചെയ്ത വ്യക്തി എന്ന നിലയ്ക്ക്, സംഘാംഗങ്ങൾക്കുവേണ്ടി ഹ്രസ്വമായൊരു ബോധവത്കരണം നടത്താൻ ലെയ്സൺ ഓഫീസർ എന്നോട് അഭ്യർഥിച്ചപ്പോൾ ഞാൻ അപ്രകാരം ചെയ്തു.

ഗാലയിൽനിന്നു യാത്ര തുടങ്ങിയപ്പോൾത്തന്നെ സഹയാത്രികർ കുതിരപ്പുറത്ത് യാത്രചെയ്യുന്നതിലുള്ള ഒരാശങ്ക എന്റെ മനസ്സിൽ ഉടലെടുത്തിരുന്നു. കോവർ കഴുതയേക്കാൾ ഇരട്ടി ഉയരം കുതിരകൾക്കുണ്ട്. ഗാല മുതൽ ഗുൻജി വരെയുള്ള യാത്രയ്ക്കിടയിൽ, ഭീതിജനകമായ വിധത്തിൽ വഴിയിലേക്ക് തൂങ്ങിക്കിടക്കുന്ന പാറക്കെട്ടുകൾ നിരവധിയുണ്ട്. കാളീനദീതീരത്തുകൂടി യാത്ര ചെയ്യുമ്പോഴും ടണൽപോലെയുള്ള കരിങ്കൽപ്പാത കിലോമീറ്റർ കണക്കിൽ കിടക്കുന്നുണ്ട്. കുതിരപ്പുറത്തു യാത്രചെയ്യുന്നവരുടെ ശിരസ്സ് പാറക്കെട്ടുകളിൽ ഇടിക്കാനും ഗുരുതരമായ ക്ഷതങ്ങൾ സംഭവിക്കാനും സാധ്യതയുണ്ട്. എന്റെ ഈ ആശങ്ക പ്രഭാഷണത്തിന്റെ തുടക്കത്തിൽത്തന്നെ അറിയിച്ചിരുന്നു. എന്റെ സംസാരം കഴിഞ്ഞപ്പോൾ, ലെയ്സൺ ഓഫിസർ കുതിരക്കാരെ വിളിച്ച് പ്രശ്നം ചർച്ചചെയ്തു. ഇത്തരം സന്ദർഭങ്ങളിൽ കുതിരപ്പുറത്തു കുനിഞ്ഞുകിടക്കാനും, കൂടുതൽ ഭദ്രതയ്ക്കുവേണ്ടി കട്ടിയേറിയ പരുത്തിനൂൽചരടുകൊണ്ട് കെട്ടാനും തീരുമാനിച്ചു.

അഞ്ചുമണി കഴിഞ്ഞപ്പോൾ യാത്ര തുടങ്ങി. നേരം പുലർന്നുവെങ്കിലും കനത്ത മൂടൽമഞ്ഞുമൂലം പ്രകാശം കുറവായിരുന്നു. ഗാലയിൽനിന്നു ജിപ്തി വഴി ബുധിയിലേക്ക് 20 കി.മീറ്റർ ദൂരമുണ്ട്. പഴയ സർവെ പ്രകാരമുള്ള കണക്കാണ് ഇത്. മലയടിച്ചിൽമൂലം നിരവധിയിടത്ത് വഴി, തൊട്ടുകിടക്കുന്ന മലമുകളിൽക്കൂടി വെട്ടിയുണ്ടാക്കിയ ദൂരംകൂടി കണക്കാക്കുമ്പോൾ, രണ്ടു മൂന്നു

കിലോമീറ്റർകൂടി കൂടുതലാകാനാണ് സാധ്യത. ജിപ്തി ഗ്രാമത്തിന്റെ പുറം ഭാഗത്തുകൂടി ഞങ്ങൾ സാവധാനത്തിൽ നടന്നുനീങ്ങി. ജിപ്തിയിൽ ആർമിയുടെ ക്വാർട്ടേഴ്സും തൊട്ടടുത്തായിക്കണ്ടു. 2003-ൽ ആണ് ഇവിടെ പുതിയൊരു ആർമി പോസ്റ്റ് വന്നത്. ബിന്ദാക്കോട്ടിവരെ കാൽനട യാത്രക്കാർ ഒന്നിച്ചാണ് നടന്നത്. ബിന്ദാക്കോട്ടി മുതൽ ലഖൻപൂർ വരെയുള്ള യാത്രയിൽ മനസ്സിനെ കിടിലംകൊള്ളിക്കുന്ന നിരവധി ഘട്ടങ്ങൾ ഉണ്ടെന്നും 4440 പടികൾ കയറി ഇറങ്ങുക എന്ന ഭീതിജനകമായ ദൗത്യവും ഇതിനിടയിൽ നിർവഹിക്കേണ്ടതുണ്ടെന്നും ഞാൻ സഹയാത്രികരെ ഓർമിപ്പിച്ചിരുന്നു.

ബിന്ദാക്കോട്ടി കഴിഞ്ഞ് കുത്തനെയുള്ള കയറ്റം കയറിയശേഷം സംഘം ഒരു നിരപ്പിൽ കുറച്ചുനേരം വിശ്രമിച്ചു. മൂടൽമഞ്ഞിന് ഒട്ടും കുറവു കണ്ടില്ല. തണുപ്പും വർധിച്ചുതുടങ്ങി. കുതിരപ്പുറത്തു യാത്ര ചെയ്യുന്നവർ ലഖൻപൂർവരെ നടന്നു യാത്രചെയ്യണമെന്ന് ലെയ്സൺ ഓഫീസർ നിർദ്ദേശിച്ചു. വീതിയും നീളവും വളരെ കുറവായ പടികളിൽക്കൂടി ഇറങ്ങാനും കയറാനും കുതിരകൾക്ക് ഏറെ പ്രയാസമുണ്ട്. കരിങ്കൽമലകളുടെ പള്ളയിൽക്കൂടി വെട്ടിയുണ്ടാക്കിയ ഈ പടവുകൾക്ക് താഴെ അത്യഗാധമായ ഗർത്തങ്ങളാണ്. യാത്രക്കാരും പോർട്ടർമാരും മുമ്പേ നടക്കാനും കുതിരകളും കുതിരക്കാരും, സാവകാശം വന്ന്, ലഖൻപൂരിൽ ഒത്തുചേരാനും തീരുമാനിച്ചു. പടവുകളിൽ കുതിരകൾ ചാണകം വിസർജിക്കുമ്പോൾ ഉണ്ടാകാവുന്ന അപകടമാണ് ഇത്തരത്തിൽ ഒരു തീരുമാനമെടുക്കാൻ കാരണം.

ഗ്ലൂക്കോസും ബിസ്കറ്റും കഴിച്ച് ക്ഷീണമകറ്റിയശേഷം യാത്ര തുടർന്നു. ഞങ്ങളുടെ ചുമതലയിലുള്ള യാത്രക്കാരെ പ്രത്യേകം ശ്രദ്ധിക്കണമെന്നു പോർട്ടർമാർക്കു നിർദ്ദേശം നൽകിയിരുന്നു. കൈലാസ്-മാനസസരസ്സ് യാത്രയ്ക്കിടയിൽ ഈ ഭാഗത്തുവച്ച് പലപ്പോഴും അപകടങ്ങൾ സംഭവിച്ചിട്ടുണ്ട്. മഴയും മൂടൽമഞ്ഞും ഒന്നിച്ചു വരുമ്പോഴാണ് യാത്ര ദുർഘടമാകുന്നതും അപകടങ്ങൾ സംഭവിക്കുന്നതും. യാത്രക്കാരോ കുതിരകളോ എതിരെ വന്നാൽ ഒഴിഞ്ഞുമാറാൻ സ്ഥലമില്ലാത്തതുകൊണ്ടാണ് ഈ ഭാഗത്ത് വൺ-വേ സമ്പ്രദായം ഏർപ്പെടുത്തിയിരിക്കുന്നത്. മടക്കയാത്രയിൽ, ലഖൻപൂരിൽ നിന്ന് ഇടത്തോട്ടു തിരിഞ്ഞ്, കാളീനദിയുടെ തീരത്തുകൂടി, ഗാലാക്യാമ്പ് ഒഴിവാക്കി നേരെ മംഗ്തിയിൽ എത്തുകയാണ് ചെയ്യുന്നത്. മറ്റൊരു വിധത്തിൽ ആ മാർഗം ഇതിലും ദുഷ്കരമാണ്. മലയിടിച്ചിൽ സ്ഥിരം സംഭവിക്കുന്ന വഴിയാണ് അത്. ദൂരം വളരെ കൂടുതലും. സ്തുതികൾ ഉരുവിട്ട്, മനസ്സിനെ നിയന്ത്രിച്ച്, അതീവശ്രദ്ധയോടെ ഞാൻ നടന്നു. ഈ വഴിയൊന്നും പരിചയമില്ലെങ്കിലും രാജു എന്റെ സഹായിയായി തൊട്ടു പിന്നാലെ വരുന്നുണ്ടായിരുന്നു.

ഒമ്പതര മണി കഴിഞ്ഞപ്പോൾ ഞങ്ങൾ ലഖൻപൂരിലെത്തി. പ്രഭാതഭക്ഷണം ഏർപ്പാടാക്കിയിരുന്നത് ഇവിടെയാണ്. ഗാലയിൽനിന്ന് പൊതിഞ്ഞുതന്നിരുന്ന ഭക്ഷണം ഇവിടെവച്ച് കഴിക്കുകയാണ് കഴിഞ്ഞ യാത്രയിൽ ചെയ്തത്. കടക്കാരനേയും കുടുംബത്തേയും ഒറ്റ നോട്ടത്തിൽത്തന്നെ ഞാൻ തിരിച്ചറിഞ്ഞു. പൂരിയും, കിഴങ്ങും ഇലവർഗങ്ങളും കൂട്ടിക്കലർത്തിയുണ്ടാ

ക്കിയ സബ്ജിയും ആ പൊരിഞ്ഞ വിശപ്പിൽ ഏറെ രുചിയുള്ളതായിത്തോന്നി. വൃദ്ധന്റെ ചായയ്ക്ക് പക്ഷെ, രുചി തോന്നിയില്ല. നൂറിലധികം പേർക്ക് ചായയുണ്ടാക്കുവാൻ ആവശ്യത്തിനുള്ള പാൽ തന്റെ കൈവശമില്ലെന്ന ന്യായമാണ് അദ്ദേഹം ബോധിപ്പിച്ചത്. കുലംകുത്തിയൊഴുകുന്ന കാളീനദിയുടെ ഒഴുക്കും ശ്രദ്ധിച്ച് കുറച്ചുനേരം വിശ്രമിച്ചശേഷം ഞാനും രാജുവും യാത്ര തുടർന്നു.

ലഖൻപൂരിൽനിന്ന്, നദീതീരത്തുകൂടിയുള്ള യാത്ര തികച്ചും ഭീതിജനകമാണ്. അഗാധമായ മലയിടുക്കുകളിൽക്കൂടി, സർവം തകർത്തുതരിപ്പണമാക്കുന്ന ഭാവത്തിൽ, ശരവേഗത്തിൽ പാഞ്ഞുവരുന്ന നദിയുടെ ഒഴുക്ക് കണ്ടാൽത്തന്നെ തലകറങ്ങും. കരിങ്കൽമലയുടെ പള്ള തുരന്നുണ്ടാക്കിയ രണ്ടര അടി മാത്രം വീതിയുള്ള വഴി മിക്ക സ്ഥലത്തും അർധവൃത്താകൃതിയിലുള്ള ടണൽ പോലെയാണ് കിടക്കുന്നത്. ചില സ്ഥലങ്ങളിൽ കമ്പിയഴി ഉറപ്പിച്ചിട്ടുണ്ടെങ്കിലും മുകളിൽനിന്നുള്ള കല്ലുവീഴ്ചമൂലം പലതിനും സ്ഥാനഭ്രംശം സംഭവിച്ചതായിക്കണ്ടു. ചെങ്കുത്തായ കയറ്റങ്ങളും കൊടും വളവുകളും തികച്ചും ഭീതിജനകം തന്നെ! കുത്തനെയുള്ള ഇറക്കങ്ങളിലാണെങ്കിൽ ഷൂസ് ശരിയായ വിധത്തിൽ ഊന്നി ഉറപ്പിക്കാൻ സാധിക്കാത്തതിനാൽ നിരങ്ങി നദിയിലേക്ക് വീഴാനും സാധ്യതയുണ്ട്. ഓരോ അടിയും സൂക്ഷ്മതയോടെ നിലത്തുറപ്പിച്ച്, ഇടതുഭാഗത്തെ പാറക്കെട്ടുകളിൽ കൈയൂന്നി ഞങ്ങൾ ശ്രദ്ധിച്ചുനടന്നു. ഇടയ്ക്കു നിന്നു, വിശ്രമിച്ച്, നദിയുടെ ഭീകരഭാവം ശ്രദ്ധിച്ച്, അക്കരെ, നേപ്പാൾ ഭാഗത്തെ മലകളും കാനനഭംഗിയും ആസ്വദിച്ച് നടന്നപ്പോൾ സമയം പോയതറിഞ്ഞില്ല.

ദുർഘടഘട്ടങ്ങൾ ഓരോന്നായി പിന്നിട്ട് മുകളിൽ എത്തുമ്പോൾ ലഘുപാനീയങ്ങളും ബിസ്കറ്റും കഴിച്ച് അല്പസമയം ഞങ്ങൾ ചെലവഴിച്ചു. പ്രകൃതിസൗന്ദര്യം വാരിവിതറി കിടക്കുന്ന ഈ സമതലപ്രദേശങ്ങൾ കാണുമ്പോൾ, അനുഭവിച്ച എല്ലാ ക്ലേശങ്ങളും മറന്നുപോകും. ഓരോ നിരപ്പിൽ എത്തുമ്പോഴും രാജു മാൽപ്പയെക്കുറിച്ച് ചോദിക്കും. മാൽപ്പ അടുക്കാറായി എന്നു ഞാൻ പറഞ്ഞപ്പോൾ ആ കുട്ടിയുടെ മുഖം ഇരുളുന്നതുപോലെയായി. തുടർന്നുള്ള ഒന്നര കിലോമീറ്റർ രാജു മൂകനായിട്ടാണ് എന്നെ അനുഗമിച്ചത്. പിതാവിനെക്കുറിച്ചുള്ള ചിന്തകളാണ് രാജുവിന്റെ മനസ്സിലെന്ന് എനിക്കു തോന്നി.

12 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ മാൽപ്പയിൽ എത്തി. സംഘാംഗങ്ങൾ ദുരന്തഭൂമിയിൽനിന്ന് ദൂരെമാറി ഒരിടത്ത് വിശ്രമിക്കുന്നുണ്ടായിരുന്നു. ഭക്ഷണത്തിനുശേഷമുള്ള വിശ്രമത്തിലായിരുന്നു അവർ. ചിതറിക്കിടക്കുന്ന കരിങ്കൽക്കൂനകളായിരുന്നു ആ പ്രദേശമാകെ. ആകാശംമുട്ടെ ഉയർന്നുനിന്നിരുന്ന ഒരു പർവതമാണ് ഒന്നാകെ ഇടിഞ്ഞു നിലം പതിച്ചത്. തൊട്ടടുത്തു നില്ക്കുന്ന പർവതത്തിന്റെ വലുപ്പത്തിൽനിന്ന് ഇടിഞ്ഞുവീണ പർവതത്തിന്റെ ഗാംഭീര്യം മനസ്സിലാക്കാം. വലുപ്പത്തിലും ആകൃതിയിലും ഒരുപോലെയായിരുന്നു ഈ പർവതങ്ങൾ എന്നു ഗ്രാമീണർ പറയുന്നു. എന്റെ ആദ്യ രചനയായ 'ഉത്തർഖണ്ഡിലൂടെ' എന്ന ഗ്രന്ഥത്തിൽ 1998-ലെ മാൽപ്പ ദുരന്തത്തെക്കുറിച്ചുള്ള

വിവരം പൂർണമായിരുന്നില്ല. അന്ന് ഗ്രാമവാസികളോടും പട്ടാളക്കാരോടും ചോദിച്ചറിഞ്ഞ് കിട്ടിയ വിവരണങ്ങളായിരുന്നു പുസ്തകത്തിൽ എഴുതിയത്. ഇത്തവണ, ദൽഹിയിലെ കുമയൂൺ ഓഫിസിൽനിന്നു ലഭിച്ച ഔദ്യോഗിക രേഖകൾ പരിശോധിച്ചപ്പോൾ കൂടുതൽ വിവരങ്ങൾ ലഭിച്ചു. അഡ്വ.ഹേമന്ത് മോഡും ഇതു സംബന്ധിച്ച രേഖകൾ മുമ്പ് കണ്ടിരുന്നു.

മാൽപ്പ ദുരന്തം അന്വേഷിച്ച സർക്കാരിന്റെ കമ്മീഷൻ ഔദ്യോഗികമായി രേഖപ്പെടുത്തുന്ന മരണസംഖ്യ 272 ആണ്. കൈലാസ്-മാനസസരസ്സ് തീർഥാടകരായ 60 പേരും, നേതൃത്വം നൽകിയിരുന്ന 6 ഓഫീസർമാരും, 206 ഗ്രാമീണരുമാണ് ഈ മഹാദുരന്തത്തിൽ മരണമടഞ്ഞത്. ഗ്രാമീണരിൽ കുതിരക്കാരും പോർട്ടർമാരും ഉൾപ്പെടുന്നു. കുതിര, കോവർക്കഴുത, പശു, യാക്ക്, ആട് എന്നീ മൃഗങ്ങളുടെ മരണസംഖ്യ 500-നു മീതെ വരും. രക്ഷപ്പെട്ടത് രണ്ടു തീർഥാടകർ മാത്രം. 35 വയസ്സിൽ താഴെ പ്രായമുള്ള ഇവരിൽ ഒരാൾ ഇന്നും ഭ്രാന്തനാണ്. പൂട്ടിയിട്ട മുറിയിൽ ജീവിതം തള്ളിനീക്കുന്നു ഇയാൾ. രക്ഷപ്പെട്ട രണ്ടാമത്തെ വ്യക്തി എം.കോം പരീക്ഷയെഴുതി വിജയിച്ചു. പക്ഷെ, ചെറിയൊരു ശബ്ദംപോലും അയാളുടെ സമനില തെറ്റിക്കുന്നു. വാഹനങ്ങളുടെ ഹോൺ, ആൾത്തിരക്കിന്റെ ആരവങ്ങൾ, സൗണ്ട് സിസ്റ്റങ്ങളിൽ നിന്നുള്ള ശബ്ദങ്ങൾ ഇതൊക്കെ അയാളുടെ ഭയവിഹ്വലനാക്കുന്നു. സമനില തെറ്റിയ മനസ്സ് ഒരാഴ്ചകൊണ്ട് സാധാരണ നിലയിലേക്ക് മടങ്ങി വരുന്നു എന്നതു മാത്രമാണ് ആശ്വാസം. ദുരന്തത്തെക്കുറിച്ച് ചോദിച്ചപ്പോഴൊക്കെ അർധരാത്രിയിൽ നായ മോങ്ങുന്നതുപോലെ, മണിക്കൂറുകളോളം ദീനരോദനം മുഴക്കുമായിരുന്നു. അതിനുശേഷം, അതെക്കുറിച്ചുള്ള പരാമർശങ്ങൾ തീർത്തും ഒഴിവാക്കി.

ലക്ഷ്യത്തിലെത്തിയില്ലെങ്കിലും, മാൽപ്പ ദുരന്തത്തിൽ ജീവഹാനി സംഭവിച്ചവർ എന്നും കണ്ണീരോടുകൂടി ഓർമ്മിക്കപ്പെടുന്നു. [1]"ശരിയായി ഫലിച്ചില്ലെങ്കിൽപ്പോലും അസാധ്യമായ കർമം ചെയ്യാൻ ഒരുങ്ങുന്നതുതന്നെ മനുഷ്യർക്ക് യശസ്സിനു കാരണമായിത്തീരുന്നു." എന്ന കാളിദാസ വചനം എത്ര അർഥവത്താണ്.

പ്രകൃതിശക്തിയുടെ സംഹാരതാണ്ഡവത്തിനു മുമ്പിൽ ജീവജാലങ്ങൾ ഒന്നാകെ കുഴിച്ചുമൂടപ്പെടുന്ന അപകടങ്ങളിൽ ഭൂകമ്പത്തിനാണ് ഒന്നാം സ്ഥാനം. അതിവർഷം മൂലമുണ്ടാകുന്ന വെള്ളപ്പൊക്കദുരിതങ്ങളിൽ മരണസംഖ്യ താരതമ്യേന കുറവാണ്. അതനുസരിച്ച് മാൽപ്പ ദുരന്തത്തിനാണ് രണ്ടാം സ്ഥാനം. ഇവിടെ ഭൂകമ്പമുണ്ടായതിന്റെ ലക്ഷണങ്ങളൊന്നും തന്നെ അവശേഷിക്കുന്നില്ല. തൊട്ടുരുമ്മി നില്ക്കുന്ന പർവതങ്ങളിൽ ഒന്നുമാത്രം തകർന്നു വീഴുക എന്നതിന് ഒരു യുക്തിയും കാണുന്നില്ല. വിമാനാപകടങ്ങളിൽ സംഭവിക്കുന്നതുപോലെ, ഏതാനും സെക്കന്റുകൾക്കുള്ളിലാണ് മാൽപ്പയിലും കൂട്ടമരണം സംഭവിച്ചത്. ആനയേക്കാൾ വലുപ്പത്തിലുള്ള പാറകൾ പലയിടത്തും കുന്നുകൂടിക്കിടക്കുന്നു. അതിന്റെ ഇടയിലാണ് ജീവനുള്ള

---

1. അപ്യപ്രസിദ്ധം യശസേ ഹി പുംസാ-
മനന്യസാധാരണമേവ കർമ" (3-19 കുമാരസംഭവം)

ണ്ടുപേർ കുടുങ്ങിക്കിടന്നത്! മാൽപ്പ ദുരന്തത്തിന് എന്തെങ്കിലും കാരണങ്ങൾ ചൂണ്ടിക്കാണിക്കാനുണ്ടോ എന്ന ചോദ്യത്തിന്, ഗ്രാമീണരുടെ തീപാറുന്ന നോട്ടങ്ങളും ശാപവാക്കുകളും രോഷപ്രകടനങ്ങളും ഒരേയൊരു വ്യക്തിയുടെ നേർക്കാണ്. ഇവരുടെയും ലെയ്സൺ ഓഫിസറുടെയും നടപടികൾ സദാചാരവിരുദ്ധമായിരുന്നുവെന്ന് നിരവധി അനുഭവസ്ഥർ സാക്ഷ്യപ്പെടുത്തുന്നു. ഥാർച്ചുലയിൽ അത് എല്ലാ സീമകളേയും ലംഘിക്കുന്ന വിധത്തിലുമെത്തി. ഗാലായിലെ കൊച്ചു ക്യാമ്പുകളിലും ഇതാവർത്തിച്ചു. ഞങ്ങളുടെ യാത്രയിലും ഇത്തരത്തിലുള്ള ഒരനുഭവം ഉണ്ടായി. ഗുൻജിയിൽവച്ച് അത് പുറത്തറിഞ്ഞതോടെ, ബുധി മുതൽ ഗുൻജി വരെ ഞങ്ങൾ അനുഭവിച്ച ദുരിതങ്ങൾക്ക് ഉത്തരം കിട്ടി.

ദുർഘടമായ ഈ മലമടക്കുകളിലൂടെ നിരന്തരമായി യാത്രചെയ്യുമ്പോൾ ഒരു കാര്യം ആർക്കും ബോധ്യപ്പെടും. മനുഷ്യൻ തൃണതുല്യനാണ്. പ്രകൃതിശക്തിയുടെ കാരുണ്യത്തിനു വിധേയരായിട്ടാണ് ഇവിടെ മനുഷ്യർ ജീവിക്കുന്നത്. എണ്ണമറ്റ കൂറ്റൻ പർവതനിരകളും, അതിന്റെ ഓരത്തുള്ള ഒറ്റയടിപ്പാതകളും ആർത്തലച്ചൊഴുകുന്ന കാളീനദിയും അതിന്റെ തീരത്തുകൂടിയുള്ള ഭയാനകമായ ഇടുങ്ങിയ പാതകളും ഇവർ സ്ഥിരം കാണുന്ന കാഴ്ചകളാണ്. തുടർച്ചയായ മലയിടിച്ചിൽ ഈ മാർഗങ്ങളിലെ നിത്യസംഭവമാണ്. പ്രകൃതി എന്ന ഈശ്വരശക്തി ഇവരെ കാത്തു രക്ഷിക്കുന്നു. ഒറ്റപ്പെട്ട മരണങ്ങൾ, ഇക്കാരണത്താൽ, ഉണ്ടായിട്ടുണ്ടെങ്കിലും സമതലപ്രദേശങ്ങളിലെ മരണസംഖ്യയുമായി താരതമ്യം ചെയ്യുമ്പോൾ അതെത്രയോ നിസ്സാരമാണ്. തങ്ങളുടെ വിശ്വാസങ്ങൾക്കും സത്യധർമചിന്തകൾക്കും ഭംഗം വരുത്തുന്ന യാതൊരു പ്രവൃത്തികളും ചെയ്യാതെ, സാന്മാർഗികബോധത്തോടെ ഇവർ ജീവിക്കുന്നു. മാൽപ്പദുരന്തത്തിന്റെ ഓർമയ്ക്കായി മൂന്നു ചെറിയ കല്ലുകൾ ഞാൻ ശേഖരിച്ചു. വെള്ളിപോലെ തിളങ്ങുന്ന ഈ പാറക്കഷണങ്ങൾ നാട്ടിൽക്കൊണ്ടുവന്ന് ആത്മീയപ്രബുദ്ധരായ കേരളീയരുടെ ആദരാഞ്ജലികൾ ഏറ്റുവാങ്ങുന്നത് നന്നായിരിക്കുമെന്ന് തോന്നി.

ആ പ്രദേശമാകെ തകർന്നുകിടക്കുന്ന പാറക്കൂട്ടങ്ങൾക്കുനേരെ നോക്കി ഏറെനേരം ചിന്താധീനനായി നിന്ന ഞാൻ രാജുവിന്റെ കാര്യം മറന്നിരുന്നു. തിരിഞ്ഞു നോക്കിയപ്പോൾ കണ്ടത് നിരപ്പായ ഒരു കൊച്ചുപാറയുടെ മുകളിൽ കമിഴ്ന്നു കിടന്നുകൊണ്ട് ഏങ്ങലടിച്ചു കരയുന്ന രാജുവിനെയാണ്. എനിക്കു വല്ലാത്ത കുറ്റബോധം തോന്നി. ആ കുട്ടിയെ ഞാൻ എഴുന്നേല്പിച്ചിരുത്തി. ഓരോ മലയാത്ര കഴിഞ്ഞു വരുമ്പോഴും മക്കളെ അടുത്തു വിളിച്ചിരുത്തി പലഹാരങ്ങൾ തീറ്റിക്കുന്നതും പുതിയ വസ്ത്രങ്ങൾ കൊണ്ടുവരുന്നതും വിതുമ്പലിനിടയ്ക്ക് രാജു ഉരുവിട്ടുകൊണ്ടിരുന്നു.

പുറത്തു തലോടിക്കൊണ്ട് ഞാൻ രാജുവിനെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. പിതാവിന്റെ ആയുസ്സ് അദ്ദേഹം ജനിച്ചപ്പോൾത്തന്നെ നിശ്ചയിക്കപ്പെട്ടു കഴിഞ്ഞതാണ്. അതിൽ മാറ്റം വരുത്താൻ ആർക്കും കഴിയുകയില്ല. അച്ഛന്റെ ദേഹം ഇവിടെ ഞെരിഞ്ഞു തകർന്നുവെങ്കിലും അദ്ദേഹത്തിന്റെ ആത്മാവ്, ജീവൻ, ഒരു പോറൽപോലും ഏൽക്കാതെ വന്ന സ്ഥലത്തേക്കുതന്നെ തിരി

ച്ചുപോയി. പ്രകൃതിയിൽനിന്ന്, ബ്രഹ്മത്തിൽനിന്ന്, വരുന്നത് അവിടേക്കുതന്നെ തിരിച്ചെത്തണം. ഈശ്വര നിയമം അതാണ്. ആ ജീവൻ വീണ്ടും ഒരു മനുഷ്യശരീരത്തിൽ പ്രവേശിക്കും. എപ്പോൾ, എവിടെ, വീണ്ടും ജന്മം എടുക്കണമെന്നു തീരുമാനിക്കുവാൻ അതിനു കഴിവുണ്ട്. പിതാവിന്റെ ജീവൻ ഉത്തമമായ വിധത്തിൽ ഒരു പുനർജന്മമെടുക്കുവാൻ നിങ്ങൾ അമ്മയും മക്കളും പ്രാർഥിച്ചു സഹകരിക്കണം. മരണദിവസം വരുമ്പോൾ അച്ഛനെ ധ്യാനിച്ച് ശ്രാദ്ധബലികർമങ്ങൾ ചെയ്യുക. അത് നിങ്ങൾക്കും സദ്ഗതി വരുത്തും.

ഞാൻ പ്രതീക്ഷിച്ചതിലും വേഗത്തിൽ രാജു പ്രസന്നചിത്തനായി എഴുന്നേറ്റു. തൊട്ടടുത്തുള്ള മാൽപ്പ ഗ്രാമത്തിലെ സ്മൃതിമണ്ഡപത്തിൽ വിളക്കു തെളിയിച്ച് പുഷ്പാർച്ചന ചെയ്ത് പിതാവിന്റെ മോക്ഷത്തിനായി പ്രാർഥിക്കാം എന്നു പറഞ്ഞ് ഞാൻ രാജുവിനെ കൊണ്ടുപോയി. സ്മൃതിമണ്ഡപത്തിൽ വച്ച് വിങ്ങിപ്പൊട്ടിയെങ്കിലും, പിന്നീട്, ആത്മസംയമനത്തോടെ രാജു ചടങ്ങുകൾ നടത്തി സാഷ്ടാംഗം നമസ്കരിച്ചു.

ടൂറിസം വകുപ്പിന്റെ താത്കാലിക ഷെഡ്ഡിലാണ് ഉച്ചഭക്ഷണം തയ്യാറാക്കിയിരുന്നത്. രാജു കുതിരക്കാരുടെ താവളത്തിലേക്ക് പോയപ്പോൾ ഞാൻ ഷെഡ്ഡിലേക്ക് നടന്നു. രോട്ടിയും കിഴങ്ങുകറിയും ഇലത്തോരനുമായിരുന്നു വിഭവങ്ങൾ. ആവശ്യക്കാർക്ക് പച്ചരിച്ചോറും ലഭിക്കും. ഭക്ഷണം കഴിച്ചശേഷം ഞങ്ങൾ പുറപ്പെട്ടു. മാൽപ്പ മുതൽ ലമാറിവരെ വനത്തിനുള്ളിൽക്കൂടിയാണ് യാത്ര. കാളീനദി ഈ ഭാഗങ്ങളിൽ അകന്നുമാറിയാണ് ഒഴുകുന്നത്. അതിമനോഹരമായ ഭൂപ്രദേശമാണ് ഇവിടം. പർവതങ്ങളുടെ അടിവാരപ്രദേശമായതിനാൽ ചെരിഞ്ഞ് താഴ്ന്നിറങ്ങിക്കിടക്കുന്ന ഈ താഴ്വരകളെ, മരതകക്കാന്തിയുടെ വിശാലതയിൽ വർണപുഷ്പങ്ങളെക്കൊണ്ടു പ്രകൃതി മെനഞ്ഞെടുത്തിരിക്കുന്നു. അതൊരു അസുലഭമായ ദൃശ്യവിരുന്നുതന്നെയാണ്. പൂത്തുലഞ്ഞ് കുലകളായി തൂങ്ങിക്കിടക്കുന്ന കർണികാരപ്പൂക്കളുടെ കണ്ണഞ്ചിപ്പിക്കുന്ന സ്വർണനിറം ആസ്വദിക്കുമ്പോൾ ഈ പുഷ്പങ്ങളുടെ ഒരു പോരായ്മയെക്കുറിച്ചുള്ള കാളിദാസന്റെ പരാമർശം ഓർത്തുപോയി.

[1]"വർണപ്രകർഷേ സതി കർണികാരം
ദുനോതി നിർഗന്ധതയാ സ്മ ചേതഃ
പ്രായേണ സാമഗ്ര്യവിധൗ ഗുണാനാം
പരാങ്മുഖീ വിശ്വസൃജഃ പ്രവൃത്തിഃ

വഴിയോരത്തു തഴച്ചുവളർന്നു നിൽക്കുന്ന ചിലതരം കാട്ടുചെടികളെക്കുറിച്ച് രാജു വിസ്തരിച്ചു പറഞ്ഞു. 'ബിച്ചു' എന്ന പ്രാദേശിക നാമമുള്ള ഒരിനം ചെടിയിൽ തൊട്ടാൽ തുമ്പയില പോലെ ചൊറിഞ്ഞുതടിക്കും. ചൊറിച്ചിൽ ഒരു ദിവസം മുഴുവൻതന്നെ നീണ്ടുനിൽക്കും. മൂന്നടിയോളം ഉയരമുള്ള ഈ ചെടിയുടെ ചില്ലകൾക്കിടയിൽ കോവയ്ക്കയുടെ ആകൃതിയിലുള്ള പച്ചക്കായ സമൃദ്ധമായി വളർന്നുനിൽപുണ്ട്. കൈയുറകൾ ധരിച്ചിരുന്നതിനാൽ രാജു

1. (കണ്ണഞ്ചിപ്പിക്കുന്ന നിറപ്പകിട്ടുണ്ടായിട്ടും കണിക്കൊന്നപ്പൂക്കൾ സുഗന്ധമില്ലാത്തതിനാൽ ഹൃദയത്തെ കുണ്ഠിതപ്പെടുത്തുന്നു. സൃഷ്ടികർത്താവ് എല്ലാ ഗുണങ്ങളേയും തികയ്ക്കുന്ന കാര്യത്തിൽ പ്രായേണ വിമുഖനാണ്-കുമാരസംഭവം 3-19.)

കുറച്ചധികം കായ വലിയ പ്രയാസം കൂടാതെ പറിച്ചെടുത്തു തന്നു. പിഞ്ചു വെള്ളരിയുടെ സ്വാദാണ് ഇതിന്. ഭയംമൂലം കാലികൾപോലും ഇതൊഴിവാക്കാറാണ് പതിവ്. 'ജൻകര' എന്ന് ഇവർ വിളിക്കുന്ന ചെറിയ ചെടിയുടെ ഇല തോരൻ വയ്ക്കാൻ അത്യുത്തമമാണത്രെ. മൂർഖൻ പാമ്പ് ഫണം വിരിച്ചു നിൽക്കുന്നതുപോലെയുള്ള 'ദാഗ്' ചെടികൾ കണ്ടാൽ ഭയം തോന്നും. ചേനയുടെ ഇളം തണ്ടുപോലെ തോന്നിക്കുന്ന ഈ ചെടി സമൂലം അരിഞ്ഞ് തോരൻ വച്ചാൽ അതൊരു അവിസ്മരണീയ അനുഭവമായിരിക്കും എന്നാണ് രാജു പറഞ്ഞത്. കന്നുകാലികളുടെ ഇഷ്ടഭോജ്യമായതിനാൽ ഈ ചെടികൾ ലഭിക്കാൻ ബുദ്ധിമുട്ടാണ്. ഇടത്തരം വനപ്രദേശത്തെത്തിയപ്പോൾ 'മൗണ്ടൻ കാഞ്ചൻ' എന്ന വലിയ ചന്ദനമരങ്ങൾ ധാരാളം കാണുകയുണ്ടായി.

യാത്ര കാനനപ്രദേശത്തുകൂടി ആകുമ്പോൾ, പ്രധാനമായും ശ്രദ്ധിച്ചത് വനംകൊള്ളക്കാരുടെ ശല്യം ഈ പ്രദേശങ്ങളിലുണ്ടോ എന്നാണ്. അത്തരത്തിലുള്ള കള്ളത്തരം ഇവിടങ്ങളിൽ ഒട്ടും ഇല്ലെന്നാണ് അറിവ്. പൊതുവെ ഉത്തരാഖണ്ഡിൽ ഒരിടത്തും വനംകൊള്ള ഇല്ല. പ്രകൃതിക്ഷോഭംമൂലം കടപുഴകിയും ഒടിഞ്ഞും വീഴുന്ന മരങ്ങൾ വനം വകുപ്പുകാർ അപ്പപ്പോൾ മുറിച്ചു മാറ്റിയിടും. അത് ലേലം ചെയ്തു വാങ്ങിയാണ് ഗ്രാമീണർ വീട്ടാവശ്യത്തിനും മറ്റും ഉപയോഗിക്കുന്നത്. കൊഴിഞ്ഞുവീഴുന്ന ഉണക്കക്കമ്പുകൾ വനം വകുപ്പിന്റെ അനുവാദത്തോടെ മാത്രമേ ഇവർ പെറുക്കിയെടുക്കുകയുള്ളൂ. സർക്കാർനിയന്ത്രണം ഇല്ലാത്ത മരങ്ങൾ കടപുഴകി വീണാൽ വളരെ ചെറിയൊരു സംഖ്യയ്ക്ക് ഗ്രാമീണർക്ക് കൊടുക്കും. മലമുകളിൽ താമസിക്കുന്ന ഗ്രാമീണർക്ക് വീട്ടാവശ്യത്തിനും തണുപ്പിൽനിന്ന് രക്ഷനേടാനും വിറക് അത്യാവശ്യമാണല്ലോ. [1]"വിഷവൃക്ഷം തന്നെയായാലും നട്ടുവളർത്തിയിട്ട് അതിനെ സ്വയം മുറിച്ചു കളയുന്നത് ശരിയല്ലല്ലോ' എന്ന തന്റെ ധാർമിക നിലപാട് നൂറ്റാണ്ടുകൾക്കു മുമ്പുതന്നെ കാളിദാസൻ നമ്മെ ബോധവൽക്കരിച്ചതാണ്.

വഴി വീണ്ടും കാളീനദീതീരത്തെത്തിയപ്പോൾ ദുർഘടമായി. കുത്തനെയുള്ള വൻകയറ്റങ്ങളും പിന്നീടുള്ള ചെറിയ സമതലങ്ങളും മാറിമാറി വന്നുകൊണ്ടിരുന്നു. നദിയുടെ രൗദ്രഭാവവും ഒറ്റയടിപ്പാതയുടെ ശോചനീയാവസ്ഥയും മനസ്സിൽ ഭീതിയുണ്ടാക്കി. 2001-നെ അപേക്ഷിച്ച് ഈ വഴികൾ കൂടുതൽ കഠിനമായിരിക്കുന്നു എന്നു തോന്നി. സൈനികർക്ക് ആവശ്യമുള്ള സകല സാധനങ്ങളും ഈ വഴിയാണ് കൊണ്ടുപോകുന്നത്. കോവർ കഴുതകളും കുതിരകളും ചെമ്മരിയാടുകളും ഈ വഴിയിലൂടെ നിരന്തരം യാത്രചെയ്ത് സൈന്യത്തിനും ഗ്രാമീണർക്കുമുള്ള സാധനസാമഗ്രികൾ മുകളിൽ എത്തിക്കുന്നു. ഉണ്ടക്കല്ലുകൾ ഇട്ടു നിറച്ച് അറ്റകുറ്റപ്പണികൾ നടത്തി ഓരോ വർഷവും വഴി ബലപ്പെടുത്തുന്നു. തദ്വാരാ കയറ്റങ്ങളും കൂടുതൽ കാഠിന്യമേറിയതായി മാറുന്നു. ഈ വഴിയിൽക്കൂടിയുള്ള പദയാത്ര, തികച്ചും അതിദുഷ്കരമായ ഒരു ദൗത്യം തന്നെയാണ്.

ഖുമാനി പഴവൃക്ഷങ്ങളും ഉരുളക്കിഴങ്ങും പച്ചക്കറികളും ഗോതമ്പും സമൃ

1. 'വിഷവൃക്ഷോഽപി സംവർധ്യ സ്വയം ഛേത്തുമസാമ്പ്രതം.'

ദ്ധമായി വളർന്നു നിൽക്കുന്ന ലമാറിയിലെത്തിയപ്പോൾ വിശ്രമിക്കാനായി ഞങ്ങൾ യാത്ര നിർത്തി. പത്തു കുടുംബങ്ങൾ മാത്രമേ ഇവിടെ താമസിക്കുന്നുള്ളു. കഴിഞ്ഞ യാത്രയിൽ, എട്ടുപേരടങ്ങുന്ന ചെറിയൊരു സംഘം സൈനികർ ഒരു കൂടാരത്തിൽ ഇവിടെ വസിച്ചിരുന്നത് ഓർത്തു. രണ്ടു കൊല്ലംമുമ്പ് ഇതൊരു ഇടത്താവളമായി മാറ്റി. കുമയൂൺ റജിമെന്റിലേയും, ഇന്തോ-തിബത്തൻ ബോർഡർ പോലീസിലേയും പട്ടാളക്കാർ ഇവിടെയുണ്ട്. കിടപ്പുമുറികളും ഭക്ഷണശാലയും തകരംകൊണ്ടു മേഞ്ഞ ഷെഡ്ഡുകളിലാണ്. ഗർബിയാങ് ഭാഗത്ത് ഇന്ത്യൻ അതിർത്തി കടന്ന് ഒരു റോഡ് നിർമിക്കാനായി ചൈനക്കാർ ശ്രമമാരംഭിച്ചുവെങ്കിലും തക്കസമയത്തുതന്നെ ഇന്ത്യൻ ആർമി ആ ശ്രമം പരാജയപ്പെടുത്തിയതിനാൽ വലിയൊരു സംഘർഷം ഒഴിവായി. "ധാർച്ചുലയിൽ പ്രാതൽ, അൽമോറയിൽ ഉച്ചഭക്ഷണം, ദൽഹിയിൽ അത്താഴം"- ഇത്തരത്തിൽ എഴുതിയ ലഘുലേഖകൾ 3 വർഷംമുമ്പ് ചൈനക്കാർ കുമയൂൺ ഭാഗത്ത് ധാരാളം വിതരണം ചെയ്യുകയുണ്ടായി. കുതിരക്കാരുടെ താവളത്തിൽനിന്നാണ് എനിക്ക് ഈ വിവരം ലഭിച്ചത്. ഒരു ദിവസംകൊണ്ട് ഭാരതത്തെ കീഴടക്കും എന്ന് ആന്തരികാർഥം വരുന്ന ഈ ലഘുലേഖ ഇവിടെ പലരുടേയും കൈവശമുണ്ട്. എന്തായാലും കുമയൂൺ ഭാഗത്ത് ഭാരതസർക്കാർ സൈനികസന്നാഹങ്ങൾ അതിവിപുലമായി, കാര്യക്ഷമമായ രീതിയിൽ, വർധിപ്പിച്ചിട്ടുണ്ട്. കുമയൂൺഹിമാലയത്തിലൂടെയുള്ള തീർഥാടനങ്ങൾക്ക് കർശനനിയന്ത്രണങ്ങൾ ഏർപ്പെടുത്തിയത് സുരക്ഷാക്രമീകരണങ്ങളുടെ ഭാഗമായിട്ടാണ്.

ലമാറിയിലൂടെ നീണ്ടു കിടക്കുന്ന വഴിയുടെ ഇടതുഭാഗം മുഴുവനും വൻ പർവതനിരകളാണ്. ഭീതിപ്പെടുത്തുന്ന വിധത്തിലാണ് ഈ കരിങ്കൽശൈലങ്ങളുടെ കിടപ്പ്. വഴിയുടെ മറുഭാഗം വിശാലമായ കൃഷിയിടങ്ങളാണ്. ഇതിന്റെയിടയിലുള്ള കൊച്ചുവീടുകളിൽ ഗ്രാമീണർ ഒതുങ്ങിക്കഴിയുന്നു. കൃഷിഭൂമികൾ കഴിഞ്ഞാൽ ഇടത്തരം വനപ്രദേശമാണ്. അങ്ങറ്റംവരെയുള്ള മലനിരകളിലേക്ക് വനം വ്യാപിച്ചു കിടക്കുന്നു. നിരപ്പിൽ നിന്ന് നോക്കുമ്പോൾ ചന്ദ്രക്കലപോലെ കിടക്കുന്ന ഈ പ്രദേശത്തിന്റെ സൗന്ദര്യത്തിനു മാറ്റുകൂട്ടുന്നത് പൂത്തുലഞ്ഞുനിൽക്കുന്ന പുഷ്പപ്രപഞ്ചംതന്നെയാണ്. കർണികാരവും, അശോകവും, വള്ളിപ്പടർപ്പുകളും വസന്തപുഷ്പാഭരണം ചാർത്തി ഇളംതെന്നലിൽ ചാഞ്ചാടുന്ന ദൃശ്യം ആസ്വദിച്ചിട്ടാകാം മഹാകവി കാളിദാസൻ ദേവിപാർവതിയെ അണിയിച്ചൊരുക്കിയത്.

[1]"അശോകനിർഭത്സിതപദ്മരാഗ-
മാക്രൃഷ്ടഹേമദ്യുതികർണികാരം
മുക്താകലാപീകൃതസിന്ദുവാരം
വസന്തപുഷ്പാഭരണം വഹന്തീ."

ലമാറിയുടെ സൗന്ദര്യം മതിവരുവോളം ആസ്വദിച്ച്, ചായയും ബിസ്കറ്റും

1. പദ്മരാഗത്തെ നിന്ദിക്കുന്ന അശോകസുമങ്ങൾ, കാഞ്ചനശോഭയെ അധിക്ഷേപിക്കുന്ന കർണികാരപ്പൂക്കൾ, മുത്തുമാലയാക്കി നിർമ്മിച്ച കരിനൊച്ചിപ്പൂക്കൾ എന്നീ വസന്തപുഷ്പങ്ങൾകൊണ്ടുള്ള ആഭരണങ്ങൾ അണിഞ്ഞവളായിരുന്നു പാർവതി. – കുമാരസംഭവം 3-53

കഴിച്ചശേഷം ഞങ്ങൾ യാത്ര തുടർന്നു. ഗ്രാമീണർ തീർഥാടകരെ ആശീർവദിച്ച് യാത്രയാക്കുന്നത് ഇവിടെ പതിവാണ്. ലമാറി കഴിഞ്ഞാൽ യാത്രാ കാഠിന്യമുള്ള പ്രദേശങ്ങൾ താരതമ്യേന കുറവാണ്. പക്ഷേ, കനത്ത തോതിൽ മലയിടിച്ചിൽ നടക്കുന്ന പ്രദേശങ്ങൾ ഈ വഴിയിൽ ധാരാളമുണ്ട്. നേപ്പാൾ ഭൂവിഭാഗം വലത്തോട്ടും ഇന്ത്യൻ ഭാഗം ഇടത്തോട്ടും തിരിയുന്ന ഭാഗത്ത് കനത്തതോതിൽ മലയിടിച്ചിൽ ഉണ്ടായി. ഞങ്ങൾ കുറച്ചുനേരം പരിഭ്രാന്തരായി നിന്നുപോയി. ഏകദേശം രണ്ടു ഫർലോങ് അകലെയാണ് സംഭവം നടന്നത്. സമതലത്തിൽനിന്നു വീശിയടിച്ച ചുഴലിക്കാറ്റ് ശക്തിപ്രാപിച്ച് മലമുകളിലേക്ക് കറങ്ങിപ്പോകുന്നത് ഞാൻ ശ്രദ്ധിക്കാതിരുന്നില്ല. എങ്കിലും അത് ശല്യപ്പെടുത്തില്ലെന്ന് വിശ്വസിച്ച് യാത്ര തുടരാൻ ശ്രമിച്ചപ്പോൾ രാജു തടയുകയാണുണ്ടായത്. അല്പ സമയത്തിനുള്ളിൽത്തന്നെ മുകളിൽനിന്ന് പാറക്കല്ലുകൾ തുരുതുരാ വീണുതുടങ്ങി. ക്രമേണ, അതൊരു വൻ മലയിടിച്ചിലായി മാറി. വലിയ പാറക്കഷണങ്ങളും, മണ്ണും, ചെറുവൃക്ഷങ്ങളും വലിയ ശബ്ദത്തോടെ അടർന്ന് വഴിയിലേക്കും, തുടർന്ന് നദിയിലേക്കും ചിന്നിച്ചിതറി വീഴുന്നത് നടുക്കത്തോടെയാണ് വീക്ഷിച്ചത്. ഞങ്ങൾക്കു പോകേണ്ട വഴിയും ഒന്നാകെ ഇടിഞ്ഞ് നദിയോട് ചേർന്നതായി കണ്ടു. പത്തു മിനിറ്റോളം ഇതെല്ലാം തുടർന്നശേഷം, ക്രമേണ, അതു ശാന്തമായി. എങ്കിലും, ചെറിയ ഉണ്ടക്കല്ലുകൾ ഇടയ്ക്കെല്ലാം വീഴുന്നുണ്ടായിരുന്നു.

അന്തരീക്ഷം മൂടിക്കെട്ടി നിന്നു. അസ്തമയസൂര്യന്റെ നേരിയൊരു പ്രകാശംപോലും പുറത്തു കണ്ടില്ല. മഴമേഘങ്ങൾ വടക്കോട്ടു നീങ്ങിക്കൊണ്ടിരുന്നു. നേപ്പാൾ പർവതനിരകളിൽനിന്നു തണുത്ത കാറ്റും വീശുന്നുണ്ട്. ചുഴലിക്കാറ്റിൽനിന്നാണ് അന്തരീക്ഷത്തിന്റെ ഈ ഭാവമാറ്റം തുടങ്ങിയത്. മഴ ഏതു നിമിഷവും പെയ്തേക്കാം. മഴ കനത്താൽ പ്രശ്നം അതിരൂക്ഷമായിത്തീരുമെന്ന് അറിയാമായിരുന്നതിനാൽ ഞങ്ങൾ അതിവേഗം നടന്നു. മലയിടിച്ചിലുണ്ടായ സ്ഥലത്തെത്തിയപ്പോൾ കഷ്ടി ഒരടി മാത്രം വീതിയുള്ള ഒരു വഴി മാത്രമേ, മുന്നോട്ടു പോകാൻ ഉണ്ടായിരുന്നുള്ളൂ. മുകളിൽനിന്ന് കല്ലുകൾ ഉരുണ്ടുവരുന്നുണ്ടോ എന്നു നോക്കി, അതീവ ശ്രദ്ധയോടെ, ഞങ്ങൾ ആ ഭാഗങ്ങൾ പിന്നിട്ടു. താമസിയാതെ തുള്ളിയായി മഴ വീണു തുടങ്ങി.

മഴ സാരമാക്കാതെ ഞങ്ങൾ ധൃതിയിൽ നടന്നു. മഴക്കോട്ട് ധരിക്കാൻ മാത്രം ശക്തിയുള്ളതായിരുന്നില്ല മഴ. പക്ഷെ, മലമുകളിൽനിന്ന് അരിച്ചരിച്ച് താഴേക്ക് വ്യാപിച്ചുവരുന്ന കോടമഞ്ഞ് അപകടകാരിയാണ്. ഇതുമൂലം കാഴ്ചശക്തി തീർത്തും അസാധ്യമാകുന്ന ഘട്ടം വന്നാൽ യാത്ര നിർത്തിവയ്ക്കുക മാത്രമേ പോംവഴിയുള്ളൂ. അഗാധമായ കൊക്കയുടെ ഓരത്തുകൂടിയുള്ള ഇടുങ്ങിയ വഴിയും, വള്ളിപ്പടർപ്പുകൾകൊണ്ട് ഇരുളടഞ്ഞ ആരണ്യപ്രദേശവും പാറക്കെട്ടുകൾ തിങ്ങിയ കുത്തനെയുള്ള കയറ്റങ്ങളും, എല്ലാം വേഗത്തിൽ പിന്നിട്ട് 6 മണിയോടെ ബുധി ക്യാമ്പിന്റെ വിളിപ്പാടകലെ എത്തിയപ്പോഴേക്കും മഴയും കോടയും ശക്തമായി. ക്യാമ്പിന്റെ മുൻവശത്തുള്ള പൂന്തോട്ടത്തിന്റെ കവാടത്തിൽ അക്ഷമയോടെ കാത്തുനിന്നിരുന്ന ലെയ്സൺ ഓഫിസർക്ക് ഞങ്ങളെ കണ്ടപ്പോഴാണ് ആശ്വാസമായത്.

ബുധിയിൽ രണ്ടു കൂടാരങ്ങൾ പുതുതായി നിർമിച്ചിട്ടുണ്ട്. പത്തുപേർക്ക് വീതം താമസിക്കാവുന്ന ഇത് ഫൈബർകൊണ്ടാണ് നിർമിച്ചിരിക്കുന്നത്. തറയിലും ഫൈബർഷീറ്റായതിനാൽ തണുപ്പിനു കുറവുണ്ട്. പദയാത്രക്കാർക്കായി ഒഴിച്ചിട്ട കൂടാരമായതിനാൽ ഞങ്ങൾ അഞ്ചുപേർ മാത്രമേ അതിനകത്ത് ഉണ്ടായിരുന്നുള്ളൂ. ആവി പറക്കുന്ന ചായയും ബിസ്കറ്റുമായി പരിചാരകർ വന്നപ്പോൾ മനസ്സൊന്നു കുളിർത്തു. ചായ മൊത്തിക്കുടിച്ചുകൊണ്ട് വാതിൽക്കൽ നിന്ന് പുറത്തേക്കു നോക്കിയപ്പോൾ മിതമായ തോതിൽ മഴ പെയ്യുന്നുണ്ട്. കോട ആകമാനം വ്യാപിച്ചതിനാൽ ചുറ്റുപാടുകൾ ഒന്നും വ്യക്തമല്ല. മഞ്ഞും, കാറ്റും, മഴയും ഒന്നിച്ചായപ്പോൾ തണുപ്പ് അസഹനീയമായി. വിശ്രമം ആവശ്യമായതിനാൽ, മൂടിപ്പുതച്ച് നിവർന്നുകിടന്നപ്പോൾ വളരെ സുഖം തോന്നി.

സുഖകരമായ മയക്കം കഴിഞ്ഞെഴുന്നേറ്റപ്പോൾ സമയം 7 മണി കഴിഞ്ഞിരുന്നു. മഴയും കോടമഞ്ഞും അപ്രത്യക്ഷമായെങ്കിലും അന്തരീക്ഷം മൂടിക്കെട്ടി നിന്നു. തണുപ്പിനും കുറവൊന്നും തോന്നിയില്ല. പകൽവെളിച്ചം അവസാനിക്കാൻ എട്ടുമണിയെങ്കിലും ആകുമെന്നറിയാമായിരുന്നതിനാൽ ഞങ്ങൾ അഞ്ചു പേരും ബുധിഗ്രാമത്തിലേക്കു നടക്കാനിറങ്ങി. 4 ച.കി.മീറ്ററോളം വ്യാപിച്ചുകിടക്കുന്ന ബുധിഗ്രാമത്തിൽ ആകെ 65 കുടുംബങ്ങൾ താമസിക്കുന്നുണ്ട്. ഗോതമ്പാണ് പ്രധാന കൃഷി. പച്ചക്കറികളും, ഇലക്കറിവർഗങ്ങളും, ഉരുളക്കിഴങ്ങും, ചോളവും മാറിമാറി കൃഷി ചെയ്യുന്നു. മൂപ്പുകുറഞ്ഞ ഒരിനം ഗോതമ്പ്, ഇരുപ്പൂകൃഷി സമ്പ്രദായത്തിൽ ഇവിടെ കൃഷി ചെയ്യുന്നുണ്ട്. മഞ്ഞുകാലം കഴിയുന്നതോടെ ദൂരെയുള്ള ധാർച്ചുലയിൽനിന്ന് ഇവിടെവന്നു താമസിച്ച് കൃഷി തുടങ്ങുന്നു. നവംബറിൽ ദീപാവലി കഴിഞ്ഞാൽ, ആബാലവൃദ്ധം ജനങ്ങളും ധാർച്ചുലയിലേക്ക് മടങ്ങുന്നു. 'കാടാറുമാസം നാടാറുമാസം'- അക്ഷരാർഥത്തിൽ അനുഭവിക്കുകയാണിവർ. കാർഷികാദായംകൊണ്ട് മഞ്ഞുകാലത്തെ ആറുമാസം തള്ളിനീക്കുവാൻ ഇവർക്ക് ശരിക്കു പൊരുതണം. പ്രകൃതിക്ഷോഭംമൂലം കൃഷിനാശം സംഭവിച്ചാൽ ശൂന്യതയിലേക്കു നോക്കി കൈകൂപ്പാനേ ഇവർക്കറിയൂ. വിദ്യാഭ്യാസം, വൈദ്യുതി, കുടിവെള്ളം, ആരോഗ്യം എന്നീ അടിസ്ഥാനസൗകര്യങ്ങളൊന്നും ഇവർക്കു ലഭിക്കുന്നില്ല.

മഴയും മൂടൽമഞ്ഞും ഇടയ്ക്കിടെ തടസ്സങ്ങൾ ഉണ്ടാക്കുന്നുണ്ടെങ്കിലും ഗ്രാമീണർ ഗോതമ്പുവയലിൽ കൊയ്ത്തിൽ ഏർപ്പെട്ടിരിക്കുന്നതായി കണ്ടു. നമ്മുടെ നാട്ടിൽ നെല്ല് വിളവെടുക്കുന്നതുപോലെത്തന്നെയാണ് ഇവരുടേയും രീതി. കതിരുകൾ ചെറിയ കെട്ടുകളാക്കി കൂട്ടിവയ്ക്കുകയാണ് ഇവരും ചെയ്യുന്നത്. കൊഴിഞ്ഞുവീണ ഗോതമ്പുകതിരുകൾ പെറുക്കിയെടുത്ത് ചെറിയ കുട്ടികൾ അമ്മമാരെ സഹായിക്കുന്നതു കണ്ടപ്പോൾ എനിക്കു കൗതുകം തോന്നി. കൊയ്ത്തു കഴിഞ്ഞാൽ കതിർക്കറ്റകൾ പ്ളാസ്റ്റിക് ഷീറ്റുകൊണ്ട് മൂടിയിട്ട് രണ്ടുമൂന്നു ദിവസം ഉയർന്ന ഊഷ്മാവിൽ സൂക്ഷിക്കുന്നു. പിന്നീട് അത് ചെറുതായി തല്ലിയെടുത്താൽ മതി. ഉത്പന്നങ്ങൾ ഉണക്കി തയ്യാറാക്കിക്കഴിഞ്ഞാൽ അപ്പോൾത്തന്നെ ധാർച്ചുലയിലേക്ക്, കഴുതപ്പുറത്ത്, കയ

റ്റിവിടുന്നു. കമ്പിളിവസ്ത്രങ്ങൾ നെയ്തുണ്ടാക്കാൻവേണ്ട ആട്ടിൻരോമം പിരിച്ച് നൂലാക്കിയും കോവർക്കഴുതകളെ വളർത്തി കച്ചവടം ചെയ്തും ഇവർ പണം സ്വരൂപിക്കുന്നു. കുട്ടികളെ ഥാർച്ചുലയിൽ താമസിപ്പിച്ചു പഠിപ്പിക്കാനും പെൺമക്കളുടെ വിവാഹാവശ്യങ്ങൾക്കുവേണ്ടിയുള്ള ധനസമ്പാദ്യത്തിനുമാണ് ഇവർ ഈ ബുദ്ധിമുട്ടുകൾ സഹിക്കുന്നത്.

ക്യാമ്പിലേക്കു മടങ്ങുംവഴി കുതിരക്കാരുടെ താവളത്തിനടുത്തെത്തിയപ്പോൾ ഞാൻ നിന്നു. അവിടെക്കണ്ട ഒരു ദൃശ്യം എന്നെ തീർത്തും അസ്വസ്ഥനാക്കി. ബുധിഗ്രാമത്തിനേറ്റ ഒരു ശാപംപോലെ സമനില തെറ്റിയ, മധ്യവയസ്സുള്ള, രണ്ട് സ്ത്രീകൾ ഇവിടെയുണ്ട്. രാപകലില്ലാതെ ഈ മലഞ്ചെരുവുകളിൽ അലഞ്ഞുനടക്കുന്ന ഇവർക്ക് അഭയമോ ചികിൽസയോ നൽകാൻ ആരും തയ്യാറല്ല. കുതിരക്കാരെല്ലാംകൂടി നാടൻ മദ്യം കൊടുത്ത് ഇവരുടെ നില കൂടുതൽ വഷളാക്കുന്നു. ചിത്തഭ്രമം ബാധിച്ചവർക്ക് ലഹരിപദാർഥങ്ങൾ കൊടുത്താൽ അതിന്റെ പ്രത്യാഘാതങ്ങൾ അതീവ ഗുരുതരമായിരിക്കുമെന്നും, സഹായിച്ചില്ലെങ്കിലും ഉപദ്രവിക്കരുതെന്നും കുതിരക്കാരെ ഞങ്ങൾ ഉപദേശിച്ചു. മദ്യലഹരിയിലാണെങ്കിൽപ്പോലും, തങ്ങൾ ഇനി ഇതാവർത്തിക്കുകയില്ലെന്ന് അവർ ശപഥംപോലെ പറഞ്ഞപ്പോൾ അതിൽ ആത്മാർഥതയുണ്ടെന്ന് തോന്നി.

ബുധിഗ്രാമത്തിൽ പകൽ, ഇരുട്ടിന് വഴി മാറിക്കൊടുത്തു. മേഘാവൃതമായ അന്തരീക്ഷവും, മൂടൽമഞ്ഞും, തണുത്ത കാറ്റും ഒന്നിച്ചായപ്പോൾ ദേഹം വിറയ്ക്കാൻ തുടങ്ങി. തണുപ്പേറിയ കാലാവസ്ഥയാണെങ്കിലും, ജൂൺ അവസാനംവരെ ഈ മലമ്പ്രദേശങ്ങളിലൊന്നും കനത്ത മഴ ഒരിക്കലും ഉണ്ടാകാറില്ലെന്നാണ് ഗ്രാമത്തിലെ ഒരു വൃദ്ധൻ അഭിപ്രായപ്പെട്ടത്. ഹിമപർവതങ്ങളിൽനിന്നും വീശിയടിക്കുന്ന കാറ്റും ക്ഷണനേരംകൊണ്ട് പ്രത്യക്ഷപ്പെട്ട്, അപ്രത്യക്ഷമാകുന്ന കോടയും വരുംദിവസങ്ങളിൽ അതിവൃഷ്ടിക്കുള്ള ലക്ഷണമാണെന്നാണ് അദ്ദേഹത്തിന്റെ പ്രവചനം.

പ്രാർഥനയ്ക്കുശേഷം, എട്ടരമണി കഴിഞ്ഞപ്പോൾ ഭക്ഷണം കഴിച്ചു. കനലിൽ ചുട്ട റോട്ടിയും, ഉരുളക്കിഴങ്ങും പച്ചപ്പട്ടാണിക്കടല ചേർത്ത കറിയും, വെണ്ടയ്ക്കാത്തോരനും, സലാഡും, ചുട്ട പപ്പടവും, പാൽപ്പായസവും എല്ലാം ചേർന്നപ്പോൾ ഹൃദ്യമായ ഒരു സദ്യപോലെയായി. പ്രാർഥനയ്ക്കുശേഷം കിടക്കസ്സഞ്ചിയിലേക്കു കയറുമ്പോഴേക്കും ഉറക്കം കണ്ണുകളെ കീഴടക്കിത്തുടങ്ങിയിരുന്നു.

# 5
# ഗുൻജി

ഗാഢനിദ്രയിൽനിന്നുണർന്നപ്പോൾ കേട്ടത് വികലമായ സംഗീതവും ഉറക്കെയുള്ള കലപില ശബ്ദങ്ങളുമാണ്. കിടക്കസ്സഞ്ചിയിൽനിന്നു പുറത്തുവന്ന് സമയം നോക്കിയപ്പോൾ കൃത്യം 2 മണി. അഞ്ചു മണിക്കെഴുന്നേറ്റ്, അഞ്ചരയോടെ യാത്ര തുടങ്ങണമെന്നായിരുന്നു കഴിഞ്ഞ ദിവസത്തെ തീരുമാനം. വാതിൽ തുറന്ന് ഞാൻ പുറത്തേക്കു നോക്കി. മഴയും മൂടൽമഞ്ഞും കാരണം ഒന്നും ദൃശ്യമല്ല. ഭ്രാന്തികളായ ആ സ്ത്രീകളുടെ പാട്ടും കൂത്തും വ്യക്തമായി കേൾക്കാനുണ്ടായിരുന്നു.

വാതിൽ അടച്ച് കിടന്ന എന്റെ മനസ്സ് ആകെ അസ്വസ്ഥമായി. കൃത്യസമയത്ത് മാത്രം ഉണരാറുള്ള എനിക്കെന്തേ പതിവു തെറ്റിയത്? കഴിഞ്ഞ രാത്രിയിൽ കുതിരക്കാർ ഭ്രാന്തികൾക്ക് മദ്യം കൊടുക്കുന്നതു കണ്ടപ്പോൾ മനസ്സ് വല്ലാതെ നൊന്തു. കുതിരക്കാരെ ഉപദേശിക്കുകയും ചെയ്തു. ആ സംഭവം, ഒരു പക്ഷെ, മനസ്സിൽ ഉടക്കിക്കിടന്നിരിക്കാം. രാഗദ്വേഷങ്ങൾ ഉളവായിടത്തു തന്നെ മടങ്ങി വരാൻ നിർബന്ധിതമാണ്. ആരോടും ക്ഷോഭിക്കരുത് എന്നു പറയുന്നതും ഇതുകൊണ്ടാണ്. നമ്മളിൽനിന്നും പുറപ്പെടുന്ന ദേഷ്യം കാലക്രമേണ നമ്മളിലേക്കുതന്നെ തിരിച്ചുവരും എന്നു നിശ്ചയമാണ്. "നാം പരസ്പരം സ്നേഹിതന്റെ (സ്നേഹത്തിന്റെ) ദൃഷ്ടിയിലൂടെ നോക്കുമാറാകട്ടെ-മിത്രസ്യ ചക്ഷുഷാ സമീക്ഷാമഹേ"- എന്നു യജുർവേദം ഉപദേശിക്കുന്നതും ഇതുകൊണ്ടാണ്. മനുഷ്യമനസ്സിൽനിന്നു പുറപ്പെടുന്ന ഓരോ വിദ്വേഷവും ഓരോ സ്നേഹപ്രസരവും തന്നിലേക്കുതന്നെ തിരിച്ചെത്തുന്നു. അലംഘനീയമായ ഒരു പ്രകൃതിനിയമമാണ് ഇത്. ഭൗതികശാസ്ത്രം നോക്കുകയാണെങ്കിൽ, ഡൈനാമോവിൽനിന്ന് പുറപ്പെടുന്ന വൈദ്യുതോർജം ഒരു പരിവൃത്തി പൂർത്തിയാക്കി അതിലേക്കുതന്നെ തിരിച്ചെത്തുന്നു. രാഗദ്വേഷങ്ങളും ഇതുപോലെയാണ് എന്ന് 'പാതഞ്ജലയോഗസൂത്ര'ത്തിൽ മഹർഷി സ്ഥാപിക്കുന്നു.

മനുഷ്യമനസ്സ് സാഗരസമാനമായ ഒരു ദുരൂഹതയാണ്. അഞ്ച്, അഞ്ച്, നാല്, പത്ത് എന്നീ ക്രമത്തിൽ 24 എന്ന വർഗസംഖ്യയെ, തത്ത്വങ്ങളുടെ ഉത്പത്തിയേയും ലക്ഷണത്തേയും നിർവചിക്കുവാനായി ഭാഗവതത്തിൽ വിസ്തരിക്കുന്നുണ്ട്. ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളും, ഗന്ധം, രസം, രൂപം, സ്പർശം, ശബ്ദം എന്നീ തൻമാത്രകളും, മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്നിവ ചേർന്ന അന്തഃകരണവും, ഇന്ദ്രിയ

ങ്ങൾ പത്തും [കാത്, ത്വക്ക്, നേത്രം, നാവ്, നാസിക എന്നീ ജ്ഞാനേന്ദ്രിയങ്ങളും – വദനം, കൈകൾ, കാലുകൾ, മേഢ്രം (ലിംഗം), പായു (വിസർജനേന്ദ്രിയം) എന്നീ കർമ്മേന്ദ്രിയങ്ങളും] ചേർന്നതാണ് 24 എന്ന അവസ്ഥാവിശേഷം. മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്നിങ്ങനെ അന്തഃകരണത്തെ നാലായി കാണുന്നുവെങ്കിലും വാസ്തവത്തിൽ ഇത് ഏകമാണ്. വൃത്തിഭേദം നിമിത്തം നാലായി വിഭജിക്കപ്പെട്ടിരിക്കുന്നു എന്നു മാത്രം.

("മനോ ബുദ്ധിരഹംകാരശ്ചിത്തമിത്യന്തരാത്മകം
ചതുർധാ ലക്ഷ്യതേ ഭേദോ വൃത്യാ ലക്ഷണരൂപയാ"-ഭാഗവതം)

മനസ്സിന്റെ സമനില തെറ്റി ദയനീയാവസ്ഥയിലായ ആ സ്ത്രീകൾക്ക് സഹായം നൽകി അവരെ രക്ഷിച്ചെടുക്കുവാൻ എന്തെങ്കിലും ചെയ്യുക എന്നൊരു ഉൾപ്രേരണയാണോ എന്റെ അന്തഃകരണം എനിക്കു തന്നത്? എല്ലാ ജീവജാലങ്ങളും നിദ്രയിലാണ്ടുകിടക്കുന്ന പാതിരാസമയത്ത് എന്നെ ഉണർത്തിയത് അവരുടെ പരിതാപസ്ഥിതി ബോധ്യപ്പെടുത്താനാണോ? ആണെന്നുതന്നെ ഞാൻ വിശ്വസിച്ചു. അതിനുവേണ്ട നടപടികൾ മടക്കയാത്രയിൽ ചെയ്യണമെന്ന ഉറച്ച തീരുമാനത്തോടെ കിടന്നപ്പോൾ, വീണ്ടും നിദ്രയിലേക്ക് വഴുതി വീണു.

കൂട്ടുകാർ വിളിച്ചപ്പോഴാണ് ഞാൻ ഉണർന്നത്. ചൂടുള്ള ഓരോ കപ്പ് ചായ കുടിച്ചശേഷം ഞങ്ങൾ പ്രഭാതകൃത്യങ്ങളിൽ ഏർപ്പെട്ടു. യാത്ര ഒരു മണിക്കൂർ നീട്ടിവച്ചതായി അറിയിപ്പു കിട്ടിയപ്പോൾ എല്ലാവർക്കും ഉത്കണ്ഠയായി. മഴ മിതമായിട്ടാണ് പെയ്തുകൊണ്ടിരുന്നതെങ്കിലും, കറുത്തിരുണ്ട് മേഘാവൃതമായ അന്തരീക്ഷം ശുഭസൂചകമല്ല.

ഭജനയ്ക്കുശേഷം എല്ലാവരും ലെയ്സൺ ഓഫീസറുടെ മുറിയിൽ ഒത്തുചേർന്നു. ബുധിയിൽനിന്ന് ഛാലേഖ് വരെ 3 കി.മീറ്റർ കുത്തനെയുള്ള, കഠിനമായ, കയറ്റമാണ്. ഇത്രയും ദൂരം കാളീനദീതീരത്തുകൂടിയല്ല യാത്ര എന്നൊരു ആശ്വാസം മാത്രമേയുള്ളൂ. ഛാലേഖിൽ എത്തിയശേഷം അവിടെയുള്ള ടൂറിസം വകുപ്പിന്റെ ഷെഡ്ഡിൽ പ്രഭാതഭക്ഷണം കഴിക്കാമെന്നാണ് തീരുമാനിച്ചിരുന്നത്. അവിടെ പാചകക്കാരെ നിയോഗിക്കുകയും ചെയ്തിട്ടുണ്ട്. ഛാലേഖിലെ സമതലപ്രദേശങ്ങൾ കഴിഞ്ഞാൽ, തുടർന്ന് ഗുൻജിവരെ നദീതീരത്തുകൂടിയുള്ള യാത്ര ഭീതിജനകമാണെന്നും, യാത്രക്കാർ അതീവ ജാഗ്രതയോടെയിരിക്കണമെന്നും ബുധിയിലെ ക്യാമ്പ് മാനേജർ ഓർമിപ്പിച്ചു. മഴ പെയ്തതു കാരണം വഴിയിലുടനീളം ചെളിയും വഴുക്കലും കാണുമെന്നും അദ്ദേഹം മുന്നറിയിപ്പു നൽകി. യാത്ര ആറര മണിക്കു തുടങ്ങാമെന്ന തീരുമാനത്തോടെ യോഗം അവസാനിപ്പിച്ചു.

മഴക്കോട്ടു ധരിച്ച് തയ്യാറാകാനും കുതിരകളുടെ പുറത്ത് ലഗ്ഗേജ് കെട്ടി ഉറപ്പിക്കുന്നതിനും വേണ്ടി കുറച്ചുസമയം ചെലവഴിച്ചശേഷം 6.45-ന് സംഘം യാത്ര തുടങ്ങി. കുതിരസ്സവാരിക്കാർക്ക് ബുദ്ധിമുട്ടുകളൊന്നും ഉണ്ടാകാൻ ഇടയില്ല. കാൽനടക്കാരായ ഞങ്ങൾക്കായിരുന്നു പ്രശ്നങ്ങൾ. മഴ തോരാതെ പെയ്യുന്നതുകൊണ്ട് നടത്തം ഉദ്ദേശിച്ചപോലെ എളുപ്പമാവുകയില്ല. എല്ലാവരും പോയശേഷം ഏറെ പിറകിലായി ഞാനും രാജുവും നടത്തം തുടങ്ങി. ബുധി

യിലെ ഗ്രാമീണർ തങ്ങളുടെ വീടിന്റെ വരാന്തയിൽ ഒതുങ്ങിനിന്ന് യാത്രാമംഗളം നേർന്നു. വഴിയരികിലെ ഒരു ചെറിയ പാറപ്പുറത്ത് ഇരുന്ന്, താഴോട്ടു നോക്കി, എന്തൊക്കെയോ മന്ത്രിക്കുകയാണ് സമനിലതെറ്റിയ ആ സ്ത്രീകൾ. അവരുടെ അടുത്തെത്തിയപ്പോൾ ഞാൻ നിന്നു. രാത്രി മുഴുവനും ഒച്ചവച്ചതുകൊണ്ടാകാം അവരുടെ ശബ്ദം അടഞ്ഞപോലെ തോന്നി. ധാർച്ചുലയിൽ കൊണ്ടുപോയി ചികിത്സിച്ച് അസുഖം ഭേദമാക്കാം എന്നു ഞാൻ പറഞ്ഞപ്പോൾ, മനസ്സിലാക്കിയിട്ടാണോ എന്തോ, ഒരുത്തി തലയാട്ടി. തല കുനിച്ച്, മൂകമായി, അവരോട് യാത്ര പറഞ്ഞ് ഞങ്ങൾ നടന്നു.

ബുധിയിൽനിന്ന് ഗുൻജിയിലേക്ക് 18 കി. മീറ്ററോളം ദൂരമുണ്ട്. പതിനായിരത്തോളം അടി ഉയരമുള്ള ബുധിയിൽനിന്ന് ഗുൻജിയിലെത്തുമ്പോൾ ഉയരം 12,300-ൽ എത്തുന്നു. പക്ഷെ, ഗുൻജിയിലെത്തുന്നതിനുമുൻപുതന്നെ ഇത്രയും ഉയരമുള്ള പല പ്രദേശങ്ങളും ഉണ്ട്. ഉയരത്തിൽനിന്നു കുത്തനെ താഴേക്കിറങ്ങുമ്പോൾ, യാത്ര കുറച്ചു ദൂരം സമതലത്തിലൂടെയാകുന്നു. അത്ര തന്നെ ഉയരമുള്ള കയറ്റങ്ങൾ വീണ്ടും വരുന്നു. ബുധി-ഗുൻജി കാൽനട യാത്ര തീർത്തും അസാധ്യമാണെന്നു തോന്നുന്ന ഘട്ടങ്ങൾ വന്നുചേരുന്നത് ഇത്തരം സന്ദർഭങ്ങളിലാണ്. ബുധിയിൽനിന്ന് കുത്തനെയുള്ള ഇറക്കം കഴിഞ്ഞപ്പോൾ കയറ്റം തുടങ്ങി. പല സ്ഥലത്തും ഹെയർപിൻവഴിത്തിരിവുകളോടെ ഉയരത്തിലേക്കു പോകുന്ന പാത 3 കി.മീറ്റർ ദൂരെയുള്ള ഛാലേഖ് വരെ നീണ്ടു കിടക്കുന്നു. മലയോരത്തുകൂടിയുള്ള വളരെ ഇടുങ്ങിയ വഴികളും, ഇടത്തരം കുറ്റിക്കാടുകൾക്കിടയിൽക്കൂടിയുള്ള നനഞ്ഞുകുതിർന്ന കയറ്റവും പിന്നിട്ട് ഞങ്ങൾ ഒരു വിശ്രമകേന്ദ്രത്തിൽ എത്തി. തകരം മേഞ്ഞ ഈ കൊച്ചു അഭയകേന്ദ്രം കാൽനടയാത്രക്കാർക്ക് തികച്ചും ആശ്വാസപ്രദംതന്നെയാണ്. ഗ്ലൂക്കോസും ബിസ്കറ്റും കഴിച്ച് പത്തു മിനിറ്റോളം ഇവിടെ തങ്ങി.

മഴയും മൂടൽമഞ്ഞും ശക്തമായിക്കൊണ്ടിരുന്നു. പർവ്വതനിരകൾക്കു പിന്നിൽ ഭയാനകമായവിധത്തിൽ കാർമേഘക്കെട്ടുകൾ ഉരുണ്ടുകൂടി. സൂര്യന്റെ ദിശപോലും നിർണയിക്കാൻ വയ്യ. ഷൂസ് അഴിച്ച് സോക്സിനുമുകളിൽ പ്ലാസ്റ്റിക് സഞ്ചി കെട്ടി ഒരുവിധം ഭദ്രമാക്കിയശേഷം ഞങ്ങൾ യാത്ര തുടർന്നു. വഴിക്കു സാമാന്യം വീതി ഉണ്ടായിരുന്നുവെങ്കിലും ഉണ്ടക്കല്ലുകൾ ഇട്ടു നിറച്ച് ബലപ്പെടുത്തിയതിനാൽ നടക്കാൻ ബുദ്ധിമുട്ടായിരുന്നു. നാലിഞ്ചോളം ഉയരത്തിൽ, പല സ്ഥലത്തും, കല്ലിന്റെ മൂർച്ചയുള്ള അഗ്രഭാഗം പൊന്തിനിന്നിരുന്നതിനാൽ പലപ്പോഴും ഷൂസ് ശക്തിയോടെ അതിന്മേൽ തട്ടി. ബാലൻസ് തെറ്റി നിലത്തു വീഴാൻ ഇത്തരം സന്ദർഭങ്ങളിൽ സാധ്യത കൂടുതലാണ്. വടിയുടെ സഹായത്താൽ ഓരോ കാൽവയ്പും ഭദ്രതയോടെയാണെന്നുറപ്പു വരുത്തി സാവധാനത്തിൽ കയറ്റങ്ങൾ കയറി. ചെറിയ കൽമണ്ഡപങ്ങൾക്കുള്ളിൽ ശിവ-പാർവതി വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ച് ആരാധന നടത്തുന്ന രണ്ടു സ്ഥലങ്ങൾ കയറ്റങ്ങൾക്കിടയിൽ ഉണ്ട്. തീർഥാടകരും മറ്റു യാത്രക്കാരും ഇവിടെ പ്രാർഥിച്ച്, ദീപാരാധന നടത്തിയശേഷമേ യാത്ര തുടരുകയുള്ളൂ. മലമടക്കുകളിലൂടെയുള്ള സുരക്ഷിത യാത്രയ്ക്ക് ഇതത്യാവശ്യമാണെന്ന് എല്ലാവരും കരുതുന്നു.

മഴ ശക്തമായതോടെ കാറ്റും തുടങ്ങി. മൂടൽമഞ്ഞിന്റെ അകമ്പടികൂടി യായപ്പോൾ യാത്ര ദുർഘടമായിത്തുടങ്ങി. കണങ്കാൽ മുതൽ ഷൂസ് വരെ നനഞ്ഞുകുതിർന്നതിനാൽ പാദങ്ങൾ നിലത്തുറപ്പിക്കാനും വിഷമമായി. ഛാലേഖിലെത്താനുള്ള അവസാനത്തെ കയറ്റം അടുത്തു കണ്ടപ്പോൾ എല്ലാ ശക്തിയും സംഭരിച്ച് നടന്നു കയറി.

സംഘാംഗങ്ങൾ പ്രാതലിനുശേഷം ഷെഡ്ഡിൽ വിശ്രമിക്കുകയായിരുന്നു. മഴ തെല്ലൊന്നു ശമിക്കുന്നതുവരെ കാത്തിരിക്കുകയായിരുന്നു അവർ. മഴ ക്കോട്ടും തൊപ്പിയും കയ്യുറകളും ഊരി മാറ്റിയശേഷം ഞാൻ പ്രാതൽ കഴിച്ചു. റോട്ടിയും കിഴങ്ങുകറിയും സാവകാശത്തോടെ കഴിക്കുമ്പോൾ ഞാൻ ശ്രദ്ധി ച്ചത് മുന്നിൽക്കിടക്കുന്ന ഛാലേഖ് മൈതാനത്തെയാണ്. കഴിഞ്ഞ യാത്ര യിൽ ഇവിടത്തെ അവസ്മരണീയമായ പുഷ്പപ്രപഞ്ചം കൺകുളിർക്കെ ആസ്വദിച്ചത് എന്റെ സ്മൃതിയിൽ മിന്നിമറഞ്ഞു. ഇക്കുറി അതിനുള്ള സാധ്യത തീരെയില്ലെന്നുതോന്നി. ജൂൺ മാസാന്ത്യത്തോടെ മാത്രമേ പുഷ്പങ്ങൾ പൂർണമായി വിരിഞ്ഞ് തയ്യാറാകൂ. കോട്ടപോലെ നീണ്ടുകിടക്കുന്ന പർവത നിരകളും അതിന്റെ താഴ്വരകളിൽ തലയുയർത്തി നിൽക്കുന്ന പൈൻ, ദേവ ദാരു വൃക്ഷങ്ങളും അന്ന് നിറഞ്ഞ മനസ്സോടെ ആസ്വദിച്ചതാണ്. കനത്തമ ഴയും മൂടൽമഞ്ഞും കാരണം ഇത്തവണ അതൊക്കെ ഓർമകൾ മാത്രമായി അവശേഷിച്ചു.

ശക്തമായൊരു കാറ്റ് കിഴക്കുനിന്ന് വീശിയടിച്ചപ്പോൾ ഷെഡ്ഡിന്റെ തകര ഷീറ്റുകൾ ഉയർന്നുപൊങ്ങി കൂട്ടിയടിച്ച് പടപടാ ശബ്ദമുണ്ടാക്കി. ഷെഡ്ഡ് ഒന്നാകെ കുലുങ്ങുകയും ചെയ്തു. കാറ്റിന്റെ ശക്തി കാരണം മഴയുടെ കനം കുറഞ്ഞു. മൂടൽമഞ്ഞും ഏറെക്കുറെ മാറിക്കിട്ടി. കുതിരക്കാരും പോർട്ടർമാരും ഉത്സാഹത്തോടെ കൂവി വിളിച്ച് യാത്രയ്ക്ക് തയ്യാറായി. കാൽനടയാത്രക്കാ രായ ഗൗരവ് മഹാജനും അഡ്വ.സന്തോഷ് മോഡും പേശിവലിവുമൂലം അവ ശരായതിനാൽ, ലഗ്ഗേജ് വഹിക്കുന്ന രണ്ടു കുതിരകളെ അവർക്കായി വിട്ടു കൊടുത്തു. എല്ലാവരും യാത്രയായപ്പോൾ ഞാനും രാജുവും ഷെഡ്ഡിൽ തനി ച്ചായി.

ചൂടുള്ള ചായ മൊത്തിക്കുടിച്ചുകൊണ്ട് കുറച്ചുസമയംകൂടി ഷെഡ്ഡിൽ തങ്ങി. മഴക്കോട്ടിന്മേൽക്കൂടി വെള്ളം കിനിഞ്ഞിറങ്ങി അടിയിലെ കമ്പിളിവ സ്ത്രങ്ങൾക്ക് നനവു തട്ടാതിരിക്കാനായി വാട്ടർപ്രൂഫ് ജാക്കറ്റും അതിനു മീതെ മഴക്കോട്ടും ധരിച്ച് ഞാൻ പുറപ്പെട്ടു. മൈതാനം മുഴുവനും പച്ചപ്പു ല്ലാണ്. നോക്കെത്താത്ത ദൂരത്തോളം നീണ്ടു കിടക്കുന്ന മൈതാനത്തിന്റെ പല ഭാഗങ്ങളിലും, വർണപുഷ്പങ്ങൾ വിരിയിക്കാനായി, കൊച്ചുചെടികൾ പൂമൊട്ടുകളുമേന്തി നിൽക്കുന്ന കാഴ്ച തികച്ചും ആസ്വാദകരമാണ്. ചുവപ്പ്, മഞ്ഞ, വയലറ്റ്, നീല, വെള്ള, കുങ്കുമം വർണങ്ങളിലായി പൂമൊട്ടുകൾ വിരി യുമ്പോൾ ആ കാഴ്ച തീർച്ചയായും ആത്മനിർവൃതിദായകമായിരിക്കും. ഓരോ ഭാഗത്തും ഓരോ നിറം മാത്രമായതിനാൽ ഇതൊരു വർണപ്രപഞ്ചം തന്നെയായി മാറുന്നു. പച്ചപ്പുല്ലിന്റെ നിറം ഇടകലർന്നു കിടക്കുന്നതിനാൽ ഈ വർണസമന്വയം അതിന്റെ പരമോന്നതിയിൽ എത്തുന്നു.

മൈതാനത്തിൽ പല സ്ഥലത്തും വെള്ളം കെട്ടിനിന്നിരുന്നതിനാൽ യാത്ര സാവധാനത്തിലായി. മൈതാനത്തിന്റെ അവസാനഭാഗത്ത് ആർമിയുടെ ചെക്ക് പോസ്റ്റുണ്ട്. യാത്രാരേഖകൾ ഇവിടെ സൂക്ഷ്മപരിശോധനയ്ക്ക് വിധേയ മാണ്. തിരിച്ചറിയൽ കാർഡും, ഹെൽത്ത് കാർഡും ഉണ്ടായിരുന്നിട്ടും കുതി രക്കാരേയും പോർട്ടർമാരേയും ആർമി ഓഫിസർമാർ ചോദ്യം ചെയ്ത് ബുദ്ധി മുട്ടിക്കുന്നുണ്ട്. ഞാൻ ആർമി ഓഫിസറുമായി കുറച്ചുനേരം സംസാരിച്ചു. സുരക്ഷാക്രമീകരണങ്ങളുടെ ഭാഗമാണ് ഇതെന്നും നുഴഞ്ഞു കയറ്റക്കാർക്ക് യതൊരു പഴുതും അനുവദിക്കില്ലെന്നും അദ്ദേഹം വ്യക്തമാക്കി. മലമുകളിലെ ഗ്രാമീണർക്കും ഫോട്ടോ പതിച്ച തിരിച്ചറിയൽ കാർഡുകൾ വിതരണം ചെയ്തിട്ടുണ്ടെങ്കിലും അവരും കർശനമായ പരിശോധനയ്ക്ക് വിധേയരാ ണ്. തൊട്ടടുത്തു കിടക്കുന്ന നേപ്പാൾ മലമ്പ്രദേശങ്ങളിൽ മാവോയിസ്റ്റുകൾ ക്യാമ്പു ചെയ്യുന്നുണ്ടെന്നും, യാതൊരു കാരണവശാലും അത്തരം പ്രവർത്ത നങ്ങൾ ഇന്ത്യൻ മണ്ണിൽ അനുവദിക്കില്ലെന്നും അദ്ദേഹം പറഞ്ഞപ്പോൾ എനി ക്കേറെ സന്തോഷം തോന്നി.

മൈതാനവും മലനിരകളുടെ അടിവാരപ്രദേശങ്ങളും കടന്ന് യാത്ര വീണ്ടും കാളീനദീതീരത്തുകൂടിയായപ്പോൾ കനത്ത മഴ തുടങ്ങി. ആർത്തിരമ്പി, കുലം കുത്തിയൊഴുകി വരുന്ന നദി ഒരു ഭാഗത്ത്; കരിങ്കൽമലകളുടെ പാർശ്വങ്ങ ളിൽക്കൂടി വെട്ടിയുണ്ടാക്കിയ വളരെ ഇടുങ്ങിയ വഴിയും കമാനാകൃതിയിൽ വഴിയിലേക്ക് തള്ളിനിൽക്കുന്ന പാറക്കെട്ടുകളും നദിയിൽനിന്ന് 200 അടി യോളം മുകളിലും! ഓരോ കാലടിയും സൂക്ഷിച്ചു തരണം ചെയ്യേണ്ട ഈ വഴിയിൽ കനത്ത മഴ പെയ്താൽ യാത്ര എത്രത്തോളം ദുർഘടമാകുമെന്ന് ഊഹിക്കാവുന്നതേയുള്ളൂ. മഴ കനത്തതോടെ മുന്നിലെ ദൃശ്യത മങ്ങിത്തു ടങ്ങി. നദിയിലെ ജലവിതാനം ക്രമാതീതമായി ഉയർന്നപ്പോൾ വല്ലാത്ത ഭീതി തോന്നി. മുകളിൽനിന്നുള്ള കല്ലുവിഴ്ചമൂലം, പല സ്ഥലത്തും, വഴി പൊട്ടി ത്തകർന്നു കിടക്കുന്നതിനാൽ കഷ്ടി ഒരടി വീതി മാത്രമേയുള്ളൂ. ഈശ്വര സ്തുതികൾ ഉരുവിട്ട്, മനസ്സിനെ ഏകാഗ്രമാക്കി ആ ദുർഘട ഘട്ടങ്ങൾ ഞങ്ങൾ തരണം ചെയ്തു.

നദിയിലേക്ക് തള്ളിനിൽക്കുന്ന അപകടകരമായൊരു വൻകയറ്റം വളരെ ക്ലേശിച്ച് കയറിയശേഷം കർചങ് എന്ന കൊച്ചുഗ്രാമത്തിൽ എത്തിച്ചേർന്ന പ്പോൾ പിന്നെ കുറച്ചുദൂരം നിരപ്പിൽക്കൂടിയായി യാത്ര. പത്തിൽ താഴെ കുടും ബങ്ങൾ മാത്രമേ കർചങ്ങിൽ താമസമുള്ളൂ. തോരാത്ത മഴയുംകൊണ്ട് ഗ്രാമീ ണരുടെ കൃഷിയിടങ്ങളിലെ ഒറ്റയടിപ്പാതയിലൂടെ ഞങ്ങൾ നടന്നു. പശുക്കളും ചെമ്മരിയാടുകളും വൃക്ഷങ്ങളുടെ ചുവട്ടിൽ വിറങ്ങലിച്ചു നിന്ന് മഴകൊള്ളു ന്നതു കണ്ടപ്പോൾ വിഷമം തോന്നി.

തുടർച്ചയായ മഴമൂലം ഇടതുഭാഗത്തെ പർവതനിരകളിൽനിന്ന് ശക്തമായ വിധത്തിൽ വെള്ളം കുത്തയൊലിച്ചു ചാടിയപ്പോൾ, പല സ്ഥലത്തും, ഇടമു റിഞ്ഞു കടക്കുവാൻ പ്രയാസമായി. മാത്രമല്ല, ഷൂസിനുള്ളിൽ വെള്ളം കയ റുകയും ചെയ്തു. നടത്തം അതോടെ മന്ദഗതിയിലുമായി. കുത്തനെ കിട ക്കുന്ന പർവതപ്രദേശങ്ങളും, ഹെയർപിൻ വഴിത്തിരുവുകളും മാറിമാറി വന്നു.

മൂടൽമഞ്ഞ് പലപ്പോഴും തടസ്സങ്ങൾ ഉണ്ടാക്കിയെങ്കിലും കാത്തുനിൽക്കുന്നതിൽ അർഥമില്ലെന്ന് തോന്നിയതിനാൽ നടത്തം തുടർന്നു. കൂടുതൽ ഉയരങ്ങളിലേക്ക് ചെല്ലുംതോറും തണുപ്പ് വർധിക്കാനും തുടങ്ങി. ഗർബിയാങ് ഗ്രാമത്തിന്റെ മങ്ങിയ ദൃശ്യം മൂടൽ മഞ്ഞിനിടയിൽക്കൂടി കണ്ടു തുടങ്ങിയപ്പോൾ വർധിച്ച ഉത്സാഹത്തോടെ ഞങ്ങൾ നടന്നു.

ഗർബിയാങ് ഗ്രാമത്തിൽ സംഘാംഗങ്ങൾ താവളമടിച്ചിരിക്കുകയാണെന്നു മനസ്സിലായി. ഗ്രാമത്തിന്റെ ഇടുങ്ങിയ ഗല്ലികളിൽ കുതിരകൾ തലങ്ങും വിലങ്ങും നിന്നു മഴ കൊള്ളുന്നു. ഗ്രാമീണരുടെ വസതികളിൽ കയറിക്കൂടിയിരിക്കുകയാണ് എല്ലാ തീർഥാടകരും. മിക്ക വീടുകളിലും ചെറിയ കച്ചവടങ്ങൾ നടത്തുന്നുണ്ട്. ചായ, ബിസ്കറ്റ്, സിഗരറ്റ്, ലഘുപാനീയങ്ങൾ, ഷൂസ്, കമ്പിളിവസ്ത്രങ്ങൾ തുടങ്ങിയ സാധനങ്ങൾ ഇവിടെ ലഭ്യമാണ്. ചില കടകളിൽ റോട്ടിയും ചോറും പരിപ്പുകറിയും ലഭിക്കും. ഒഴിഞ്ഞ ഒരു സ്ഥലം നോക്കി ഞാനും രാജുവും കുറച്ചു ദൂരം തെരുവിൽക്കൂടി നടന്നു. അവസാനം, ഒരു കൊച്ചുവീടിന്റെ മുമ്പിലെത്തിയപ്പോൾ കടയുടമസ്ഥരായ ദമ്പതികൾ ഞങ്ങളെ അകത്തേക്കു ക്ഷണിച്ചു. മഴക്കോട്ടും ഷൂസും പുറത്ത് അഴിച്ചുവെച്ച് ഞങ്ങൾ നെരിപ്പോടിന്നരികിൽ ചടഞ്ഞുകൂടി.

മഴ തിമർത്തുപെയ്യുകയാണ്. അടുപ്പിന്നരുകിൽ ഇരുന്നതുകൊണ്ട് തണുപ്പിന് ശമനമായി. ചായ ആവശ്യപ്പെട്ട ഞാൻ അത് ലഭിക്കുന്നതുവരെ അവിടെയിരുന്ന് ചിന്തിച്ചത്, കഴിഞ്ഞ യാത്രയിൽ ഗർബിയാങ്ങിൽ ചെലവഴിച്ച നിമിഷങ്ങളാണ്. അന്ന് വിശ്രമിച്ച, അക്രൂട്ട് മരച്ചുവട്ടിലെ, ചെറിയ കടയും അവിടെ കൂനിക്കൂടി ഇരുന്നിരുന്ന കിഴവികളെയും ഒരു നിമിഷം ഞാൻ സ്മരിച്ചു. അവർ, ഒരു പക്ഷെ, മരിച്ച് മണ്ണോടു ചേർന്നിരിക്കാം. അന്നത്തെ ബാലന്മാർ കുതിരക്കാരായോ ആട്ടിടയന്മാരായോ എവിടെയെങ്കിലും മലമടക്കുകളിൽ കഴിയുന്നുണ്ടാകും. ഇവിടത്തെ ഗ്രാമീണർക്ക് അതിൽക്കവിഞ്ഞ ഒരു ജോലിയും പ്രതീക്ഷിക്കാനില്ല. നിരക്ഷരരായ ഈ പാവം ഗ്രാമീണർക്ക് മറ്റെന്താണ് പ്രത്യാശിക്കാനുള്ളത്?

കുതിരക്കാരുടെ ബഹളം കേട്ടപ്പോൾ ചിന്തയിൽ നിന്നുണർന്ന് പുറത്തേക്ക് നോക്കി. മഴ നിലച്ചിരിയ്ക്കുന്നു. സംഘം യാത്രയ്ക്ക് തയ്യാറായിക്കഴിഞ്ഞു. ചൂടുള്ള ചായ മൊത്തിക്കൊണ്ട് പുറത്തേയ്ക്കു വന്ന് ഞാൻ ഗർബിയാങ് ഗ്രാമത്തെ വിശദമായി നോക്കിക്കണ്ടു. 2001-ൽ കണ്ടതിനേക്കാളും ശോചനീയാവസ്ഥയിലാണ് ഗർബിയാങ് ഇപ്പോൾ. തെരുവിന്റെ മുകൾഭാഗത്ത്, മലയോരത്ത്, നിന്നിരുന്ന കെട്ടിടങ്ങൾ മിക്കതും നിലംപൊത്തിക്കഴിഞ്ഞു. വീഴാതെ നിൽക്കുന്ന ചില എടുപ്പുകൾക്ക് രാജകൊട്ടാരത്തിന്റെ ഗാംഭീര്യമാണ് ഇപ്പോഴും. നാനൂറിൽപ്പരം വീടുകളുണ്ടായിരുന്ന ഈ ഗ്രാമം 1962 വരെ രാജകീയ പ്രൗഢിയോടെ നിലനിന്നു. കുബേരന്മാരായ ഭോട്ടിയ വർഗക്കാരാണ് ഇന്ത്യ-തിബത്ത് കച്ചവടം ലിപുലേഖ്ചുരം വഴി ആരംഭിച്ചത്. ഒരു നൂറ്റാണ്ടിലേറെ ഇത് തുടർന്നു. തിബത്തിൽനിന്ന് ഉപ്പ്, കമ്പിളി, ബോറക്സ് (Borax) എന്നീ വസ്തുക്കൾ ഇന്ത്യയിലേക്കും, ഇവിടെനിന്ന് ചായ, കാപ്പി, ശർക്കര, പഞ്ഞി, ധാന്യങ്ങൾ തുടങ്ങിയ ചരക്കുകൾ തിബത്തിലേയ്ക്കും

വ്യാപാരം നടത്തിയിരുന്നു. വാള്, പരിച തുടങ്ങിയ ആയുധങ്ങളും ഇവിടെ നിന്നുള്ള കയറ്റുമതിയിൽ പ്രധാന പങ്കു വഹിച്ചു. അന്ന്, കുമയൂൺ മലമടക്കുകളിൽ നിരന്തരം മുഴങ്ങിക്കേട്ടത് കുതിരകളുടേയും യാക്കുകളുടേയും കോവർക്കഴുതകളുടേയും കണ്ഠമണികളുടെ നാദങ്ങളായിരുന്നു. ഗഢ്വാളിൽ നിന്ന് കുമയൂണിലേക്ക് കുടിയേറിയ ക്ഷത്രിയവർഗക്കാരായിരുന്നു മൃഗങ്ങളുടെ ഇടയന്മാർ. ഉന്നതകുലജാതരായ ഭോട്ടിയകളുടെ വിശ്വസ്ത ഭൃത്യൻമാരാണ് ഇവർ. അന്നൊക്കെ കൈ നിറയെ പണമുണ്ടായിരുന്നു ഇവർക്ക്. സമ്പന്നരായ ഭോട്ടിയകൾ ഗർബിയാങ്ങിൽ മണിമാളികകൾ പടുത്തുയർത്തിയപ്പോൾ, തങ്ങളുടെ ഭൃത്യന്മാർക്കായി താഴെ കൊച്ചു വീടുകൾ നിർമിച്ചുകൊടുത്തു. കുമയൂൺ രാജവംശവുമായി അടുത്ത ബന്ധമുണ്ടായിരുന്ന ഭോട്ടിയകൾ തങ്ങൾക്കു ലഭിച്ച ഭൂമികൾ ആശ്രിതന്മാർക്ക് പാട്ടത്തിനു കൊടുത്തു. കുമയൂൺ മലനിരകളിലെ കൃഷിഭൂമികൾ ഇവിടത്തെ ഗ്രാമീണരുടെ കൈവശം വന്നുചേർന്നത് ഇങ്ങിനെയാണ്.

ഭോടം, ഭോട്ടിയ, ഭോടാന്തം എന്നതിന് യഥാക്രമം തിബത്ത് രാജ്യം, തിബത്തിലുള്ള, ഭൂട്ടാൻ എന്നാണ് അർഥം വരുക. പതിമൂന്നാം നൂറ്റാണ്ടുമുതൽക്ക് ഭോട്ടിയകൾ ഭാരതത്തിലേക്ക് കുടിയേറ്റം തുടങ്ങി. ബ്രിട്ടീഷ് ഭരണകാലത്ത് ഭോട്ടിയകൾ സർക്കാർ ഉദ്യോഗങ്ങളിൽ ഉന്നതസ്ഥാനീയരായിരുന്നു. കാശ്മീരി ബ്രാഹ്മണരും ഭോട്ടിയകളും ബ്രിട്ടീഷുകാരുടെ പ്രത്യേക പ്രീതിക്ക് വിധേയരായിരുന്നവരാണ്. വെള്ളക്കാരെ വെല്ലുന്ന, ഇളം റോസ് കലർന്ന, ചർമകാന്തിയും രൂപസൗന്ദര്യവും ഭോട്ടിയകളുടെ പ്രത്യേകതയാണ്. ഉയർന്ന പർവതപ്രദേശങ്ങളിൽ താമസിക്കുന്നവരുടെ ചർമം കൂടുതൽ ചുവന്നരിക്കുന്നതിനു ശാസ്ത്രീയാടിസ്ഥാനമുണ്ട്. രക്തത്തിനു ചുവപ്പുനിറം കൊടുക്കുന്നത് അതിലടങ്ങിയിരിക്കുന്ന ഹീമോഗ്ളോബിനാണ്. ഉയർന്ന പർവതപ്രദേശങ്ങളിൽ താമസിക്കുന്ന ആളുകളുടെ രക്തത്തിലെ ചുവന്ന രക്താണുക്കളുടെ തോത് താഴ്ന്ന പ്രദേശങ്ങളിൽ താമസിക്കുന്നവരുടേതിനേക്കാൾ കൂടിയിരിക്കും. തൻമൂലം അവരുടെ രക്തത്തിനു ചുവപ്പുനിറവും കൂടുതലായിരിക്കും. സമുദ്രനിരപ്പിൽനിന്ന് കൂടുതൽ ഉയരത്തിലേക്ക് പോകുംതോറും വായുമർദം കുറഞ്ഞുവരുന്നു. ഇങ്ങനെ മർദം കുറയുംതോറും ശ്വാസകോശങ്ങൾക്കകത്തുവച്ച് രക്തത്തിനുൾക്കൊള്ളാൻ പറ്റുന്ന പ്രാണവായുവിന്റെ അളവും ക്രമമായി കുറയുന്നു. അതിനാൽ ശരീരപ്രവർത്തനത്തിന്, പ്രത്യേകിച്ചും തലച്ചോറിന്റെ സുഗമമായ പ്രവർത്തനത്തിന് ആവശ്യത്തിനുവേണ്ട പ്രാണവായു കിട്ടാതാവുന്നു. ഈ പ്രതിസന്ധി നേരിടാൻ ശരീരം ഏതെങ്കിലും തരത്തിൽ പ്രതികരിച്ചേ മതിയാവൂ. ശ്വാസകോശങ്ങളിൽനിന്നും ആവശ്യമായ പ്രാണവായു ഉൾക്കൊള്ളാൻ തക്കവണ്ണം ചുവന്ന രക്താണുക്കളുടെ എണ്ണം കൂട്ടുക എന്നതാണ് ഒരു പ്രതിവിധി. ഉയർന്ന പർവതപ്രദേശങ്ങളിൽ ജനിച്ചു വളരുന്ന ആളുകളുടെ ശരീരപ്രകൃതിയിൽത്തന്നെ പ്രകടമായ വ്യത്യാസം കാണാം. കൂടുതൽ പ്രാണവായു ഉൾക്കൊള്ളാൻ പാകത്തിന് അവരുടെ നെഞ്ച് കൂടുതൽ വികസിച്ചതായിരിക്കും. അവരുടെ ചർമം കൂടുതൽ ചുവന്നിരിക്കും.

കോപം എന്നൊരു വാക്ക് ഇവരുടെ ജീവിത നിഘണ്ടുവിൽ ഇല്ലെന്നു

പറയാം. "നിർമമോ നിരഹംകാരഃ സമദുഃഖസുഖഃക്ഷമീ", "സമഃശത്രൗ ച മിത്രേ ച" തുടങ്ങിയ ഭഗവദ്ഗീതാവചനങ്ങൾ അക്ഷരാർഥത്തിൽ പ്രായോഗികമാക്കുന്നവരാണ് ഭൂരിപക്ഷം ഭോട്ടിയകളും. ഞങ്ങളുടെ ലെയ്സൺ ഓഫീസർ പ്രകാശ് ചന്ദ്രചന്ദോള നൈനിറ്റാൾ സ്വദേശിയായ ഭോട്ടിയ ബ്രാഹ്മണനാണ്.

1962-ലെ ചീന അധിനിവേശത്തിനുശേഷം ലിപുലേഖ് വഴി വ്യാപാരം നിലച്ചതോടെ ഗർബിയാങ്ങിന്റെ പ്രതാപവും അസ്തമിച്ചു. കുറച്ചുകാലം പിടിച്ചുനിന്നെങ്കിലും, ക്രമേണ, ഭോട്ടിയ പ്രമാണിമാർ ഗർബിയാങ്ങിനോട് വിടപറഞ്ഞ്, താഴെ, ഥാർച്ചുലയിൽ പുതിയ താവളങ്ങൾ കണ്ടെത്തി. ഥാർച്ചുലയിലെ ഇന്ത്യാ-നേപ്പാൾ വ്യാപാരത്തിന്റെ കുത്തക ഇപ്പോഴും ഇവരുടെ നിയന്ത്രണത്തിൽത്തന്നെയാണ്. യജമാനന്മാർ ദൂരെയുള്ള ഥാർച്ചുലയിലേക്ക് കുടിയേറിയെങ്കിലും, ഗ്രാമീണർ ഇവിടെ ഒതുങ്ങിക്കൂടി. ചില്ലറ കച്ചവടങ്ങളും, കൃഷിയും കാലിവളർത്തലുമൊക്കെയായി ഇവർ ജീവിച്ചുപോകുന്നു.

ലിപുലേഖ് വഴിയുള്ള വ്യാപാരം നിലച്ചപ്പോൾ നേപ്പാളിലേക്ക് പുതിയൊരു വ്യാപാരമാർഗം വികസിപ്പിച്ചെടുക്കാൻ ഗർബിയാങ് ഗ്രാമീണർ ശ്രമിച്ചുനോക്കി. കാളീനദിക്കു കുറുകെ ഒരു മരപ്പാലം നിർമിച്ച് നേപ്പാളിലെ അതിർത്തിഗ്രാമമായ ചാങ്ങ്റുവിലേക്ക് കച്ചവടച്ചരക്കുകൾ എത്തിക്കുകയും, അവിടെനിന്ന് ടിങ്കർചുരം വഴി തക്കലക്കോട്ടിൽ എത്തിച്ചേരുകയുമാണ് ചെയ്തിരുന്നത്. നേപ്പാളികളുമായി സഹകരിച്ചാണ് ഇതു നടത്തിയിരുന്നത്. കൈലാസ്-മാനസസരസ്സ് തീർഥാടകർക്കും ടിങ്കർചുരം വഴിയുള്ള മാർഗത്തിൽക്കൂടി തക്കലക്കോട്ടിൽ എത്തിച്ചേരാം. പക്ഷെ, അതിദുർഘടമാണ് ഈ യാത്രാപഥം. ചൈനീസ് സർക്കാരിന്റെ അനുമതിയില്ലാത്തതിനാൽ ഈ മാർഗത്തിൽക്കൂടിയുള്ള കൈലാസയാത്ര ഭാരതസർക്കാരും നിരോധിച്ചിരിയ്ക്കയാണ്. തുടർച്ചയായ മലയിടിച്ചിലുകളും മറ്റു പ്രകൃതിക്ഷോഭങ്ങളും ഗാർബിയാങ്ങിനെ വിടാതെ പിൻതുടർന്നപ്പോൾ ചാങ്ങ്റുവിലേക്കുള്ള വ്യാപാരമാർഗം ഗുൻജി വഴിയാക്കി മാറ്റി. ഗാർബിയാങ്ങിലെ സാധുക്കളായ ഗ്രാമീണർ അതോടെ തീർത്തും തൊഴിൽരഹിതരായി. നേപ്പാൾ വനാന്തരങ്ങൾ കേന്ദ്രീകരിച്ച് മാവോ തീവ്രവാദിപ്രസ്ഥാനം ശക്തിപ്രാപിച്ചപ്പോൾ ചാങ്ങ്റുവിലേക്കുള്ള വ്യാപാരവും ഏതാണ്ട് നിലച്ചപോലെയായി.

ഗർബിയാങ്ങിനോടു വിടപറഞ്ഞ് ഞങ്ങൾ യാത്രതുടർന്നു. കനത്ത മഴയ്ക്ക് ശമനമുണ്ടായെങ്കിലും അത് ചാറിച്ചാറി വർഷിച്ചുകൊണ്ടിരുന്നു. സൂര്യകിരണങ്ങൾക്ക് മറ പിടിച്ച് ആകെ മൂടിക്കെട്ടിയ അന്തരീക്ഷം. വടക്കുനിന്നുള്ള കുളിർക്കാറ്റ് ഏറ്റപ്പോൾ തണുപ്പ് വർധിച്ചു തുടങ്ങി. കാളീനദീതീരത്തുകൂടിയുള്ള ഭീതിദമായ ഒറ്റയടിപ്പാതകൾ പിന്നിട്ട് ഞങ്ങൾ ശീത്തിഗ്രാമത്തിൽ എത്തിയപ്പോൾ ഉച്ചഭക്ഷണത്തിനായി യാത്ര നിർത്തി. ടൂറിസം വകുപ്പിന്റെ ഒരു താല്ക്കാലിക ഷെഡ്ഡിലാണ് ഇവിടേയും ഭക്ഷണം തയ്യാറാക്കിയിരുന്നത്. ചൂടുള്ള റോട്ടിയും, പരിപ്പുകറിയും, ഉരുളക്കിഴങ്ങും പച്ചിലകളും ചേർത്ത തോരനും സാവകാശം കഴിക്കുമ്പോൾ ഐ.ടി.ബി.പി.യിലെ രണ്ടു പട്ടാളക്കാർ അതുവഴി വന്നു. ചെളിയിൽ ഉരുണ്ടതുപോലെയായിരുന്നു അവരുടെ

യൂണിഫോറവും തോൾബാഗും ഷൂസും. കൈവശമുള്ള റൈഫിളിലും ചെളി മണ്ണ് പറ്റിപ്പിടിച്ചിരുന്നു. തൊട്ടടുത്തുള്ള കടയിൽനിന്നു വെള്ളം വാങ്ങി അവർ വസ്ത്രങ്ങളും മറ്റും വൃത്തിയാക്കുന്ന പണിയിൽ മുഴുകി. ഭക്ഷണത്തിനു ശേഷം പുറത്തിറങ്ങി ഞാൻ പട്ടാളക്കാരോട് ഇതെങ്ങനെ സംഭവിച്ചു എന്നു തിരക്കി. ശീത്തിയിൽനിന്നു സീതാഫൂൽ എത്തുന്നതിനുമുൻപ് കനത്ത തോതിൽ മലയിടിച്ചിൽ സംഭവിച്ചിട്ടുണ്ടെന്നും, ഒരു കി.മീറ്ററോളം ദൂരത്തിൽ വഴിയാകെ കുഴഞ്ഞുകിടക്കുകയാണെന്നും തെന്നിവീഴാതെ നടന്നുനീങ്ങാൻ ബുദ്ധിമുട്ടാണെന്നും പട്ടാളക്കാർ വിശദീകരിച്ചു. യാത്രയ്ക്കിടയിൽ തെന്നി വീഴുമെന്നുറപ്പായാൽ, ഉടനെ, ഭദ്രമായ ഒരു സ്ഥലത്തേക്ക് കൈയും കുത്തി കമിഴ്ന്നു കിടക്കുന്നതുപോലെ വീഴുകയാണ് വേണ്ടതെന്നും അല്ലെങ്കിൽ അഗാധമായ താഴ്‌വരയിലേക്ക് തെന്നിപ്പോകുമെന്നും അവർ ഉപദേശിച്ചു.

ശീത്തിഗ്രാമത്തിലെ തെരുവിൽവച്ച് ഒരു വയോവൃദ്ധനെ ഞാൻ പരിചയപ്പെട്ടു. ചെറിയതോതിൽ മന്ത്രവാദവും, പ്രവചനങ്ങളും, ചികിത്സയും നടത്തുന്ന ഇദ്ദേഹത്തിനു ഗ്രാമത്തലവന്റെ സ്ഥാനവുമുണ്ട്. കുതിരക്കാരിൽനിന്ന് ഈ വിവരം അറിഞ്ഞ രാജുവാണ് അതെന്നോടു പറഞ്ഞത്. വൃദ്ധന് ദക്ഷിണ കൊടുത്ത് വണങ്ങിയശേഷം ഞങ്ങൾ തമ്മിൽ അഞ്ചു മിനിറ്റോളം സമയം സംസാരിച്ചു.

അസാധാരണമായ ഈ കാലാവസ്ഥാമാറ്റത്തെക്കുറിച്ച് എന്തു തോന്നുന്നുവെന്നും, ഞങ്ങൾക്ക് ആദികൈലാസത്തിലെത്തിച്ചേരുവാൻ തടസ്സങ്ങളില്ലാത്തവിധം കാലാവസ്ഥ തെളിയുകയില്ലേ എന്നുമായിരുന്നു എന്റെ ചോദ്യം. അദ്ദേഹത്തിന്റെ മറുപടി എന്നെ അമ്പരപ്പിച്ചുകളഞ്ഞു!

'പതിത്വം ഉള്ളവർ ആരോ സംഘത്തിലുണ്ട്. സദുദ്ദേശ്യത്തോടുകൂടിയ തീർഥയാത്ര അല്ല ഇവരുടെ ലക്ഷ്യം.' ഈ മലമടക്കുകളിൽ കഴിഞ്ഞ 85 വർഷമായി ഈ വൃദ്ധന്റെ സാന്നിധ്യമുണ്ട്. എന്തൊക്കെ കണ്ടിരിക്കുന്നു, അനുഭവിച്ചിരിക്കുന്നു. ഇപ്പോഴത്തെ മഴ വടക്കുഭാഗത്തുനിന്നല്ല എന്നത് അശുഭലക്ഷണമാണ്. നഗരവാസികൾക്ക് മലമ്പ്രദേശങ്ങളെക്കുറിച്ച് എന്തറിയാം? സംഘം ആപത്തിന്റെ വക്കിലാണ്. ഗുൻജിയിൽവച്ചെങ്കിലും ഇത് പരിഹരിച്ചില്ലെങ്കിൽ ആദികൈലാസയാത്ര ബുദ്ധിമുട്ടാകും.

സംഘത്തിലുള്ള സ്ത്രീകളെക്കുറിച്ചാണോ പരാമർശിക്കുന്നതെന്ന എന്റെ ചോദ്യത്തിനു വൃദ്ധൻ ഉത്തരം തരാതെ മൗനം പാലിച്ചു. നടക്കുന്നതിനിടയിൽ ഞാൻ പലതും ചിന്തിച്ചു. സംഘത്തെ തിരഞ്ഞെടുത്തിരിക്കുന്നതു വളരെ സൂക്ഷ്മതയോടെയാണ് എന്നാണറിവ്. ദമ്പതിമാർ നാലുജോടിയുണ്ട്. ഗുജറാത്തി ദമ്പതിമാരുടെ എൻജിനീയറിങ്ങിനു പഠിക്കുന്ന രണ്ടു പെൺമക്കളും സംഘത്തിലുണ്ട്. എൻജിനീയറായ അച്ഛനും ഫ്രഞ്ച് അധ്യാപികയായ അമ്മയും തികഞ്ഞ യാഥാസ്ഥിതിക കുടുംബത്തിൽനിന്നുള്ളവരാണ്. കുതിരപ്പുറത്തു യാത്ര ചെയ്യുമ്പോൾപ്പോലും ഇവർ സ്തോത്രങ്ങൾ ഉരുവിടുന്നു. ബോംബെയിൽനിന്നുള്ള ശാസ്ത്രജ്ഞനും ഭാര്യയും, ഗുജറാത്തിൽനിന്നുള്ള ഡോക്ടർ ദമ്പതികളും വയസ്സായവരാണ്. ഐ.ടി.ബി.പിയിലെ ഫാർമസിസ്റ്റായ നരേന്ദ്രർസിങ്ങും ഭാര്യയും വാരണാസിക്കാരാണ്. പട്ടാളക്കാരനായ

തിനാൽ ഇദ്ദേഹത്തിന്റെ സേവനം സംഘത്തിനു മുതൽക്കൂട്ടാകുമെന്നാണ് വിലയിരുത്തിയത്. മധ്യവയസ്സു കഴിഞ്ഞ 5 സ്ത്രീകൾ സംഘത്തിൽ വേറെയുമുണ്ട്. ബംഗാൾ, പഞ്ചാബ്, യു.പി, ഭാഗത്തുനിന്നുള്ളവരാണ് ഇവർ. ഏതു നിലയ്ക്കു നോക്കിയാലും സ്ത്രീകളുടെ ഭാഗത്തുനിന്ന് യാതൊരു പ്രശ്നങ്ങൾക്കും സാധ്യത തീരെയില്ല. അവിവാഹിതരായ ചെറുപ്പക്കാർ സംഘത്തിലുണ്ട്. കാൽനടയാത്രക്കാരായ ഗൗരവും, ചൈതന്യയും അവിവാഹിതരാണ്. ക്യാമ്പുകളിലും, ഭക്ഷണശാലയിലും, ഭജനസമയത്തും എല്ലാവരും തികഞ്ഞ അച്ചടക്കം പാലിക്കുന്നുണ്ട്. ക്യാമ്പുകളിലും, ഭക്ഷണശാലയിലും അവസാനത്തെ വ്യക്തി ഞാനായതിനാൽ ഒരു പരിധിവരെ മാത്രമെ സംഘാംഗങ്ങളുമായി ഇടപഴകിയിരുന്നുള്ളൂ. എന്നാലും, എന്റെ നിരീക്ഷണത്തിൽ സംഘത്തിനു പ്രശ്നങ്ങൾ ഉള്ളതായി തോന്നിയില്ല. വൃദ്ധന്റെ മുന്നറിയിപ്പിനു ഇതുകൊണ്ടൊക്കെത്തന്നെ, ഞാൻ വിലയൊന്നും കല്പിച്ചില്ല.

മനസ്സും അന്തരീക്ഷവും ഒരുപോലെ മൂടിക്കെട്ടിനിന്നതിനാൽ, നിശ്ശബ്ദനായി ഞാൻ നടന്നു. മഴ ചാറിക്കൊണ്ടിരുന്നു. കാളീനദീതീരത്തുകൂടിയുള്ള വഴി വഴുക്കൽമൂലം ഏറ്റവും ദുർഘടമായിത്തീർന്നു. ഇടുങ്ങിയ വഴിയിലെ കയറ്റങ്ങളിൽ പാദങ്ങൾ തെന്നിപ്പോകുന്നത് പലപ്പോഴും അപകടാവസ്ഥവരെ ചെന്നെത്തി. രാജുവിന്റെ സഹായം ഇത്തരം ഘട്ടങ്ങളിൽ പലപ്പോഴും തുണയായി. കുതിരകളുടെ ഉറച്ച കുളമ്പടികൾപ്പോലും പല സ്ഥലത്തും തെന്നിമാറിയത് കയറ്റങ്ങളിൽ കണ്ടു. സമുദ്രത്തിലെ ഊക്കൻ തിരമാലകളെപ്പോലെ ഗർജിച്ച്, ഉയർന്ന്, ഉരുണ്ടുകൂടിയാണ് നദിയുടെ ഒഴുക്ക്. കർണകഠോരമാണ് ഒഴുക്കിന്റെ ഇരമ്പം.

സീതാഫൂൽ എത്തുന്നതിനുമുൻപായി ആർമിയുടെ ചെക്ക്പോസ്റ്റിൽ രേഖകൾ വീണ്ടും പരിശോധനയ്ക്ക് വിധേയമാക്കി. നീണ്ടുകിടക്കുന്ന വലിയൊരു കയറ്റം കയറി മുകളിലെത്തിയപ്പോൾ, താഴെ, വിശാലമായ മലഞ്ചെരുവുകൾ കണ്ടു. കാളീനദി വീണ്ടും അകന്നുമാറിക്കഴിഞ്ഞു. അങ്ങു ദൂരെ മലഞ്ചെരുവിൽ സംഘാംഗങ്ങളും കുതിരകളും കൂട്ടംകൂടി നിൽക്കുന്നതു കണ്ടപ്പോൾ എനിക്കെന്തോ പന്തികേട് തോന്നി. ദൂരദർശിനി എടുത്ത് നോക്കിയപ്പോഴാണ് സംഗതിയുടെ ഗൗരവം പിടികിട്ടിയത്. ഒരു കി.മീറ്ററോളം ദൂരത്തിൽ മലയിടിച്ചിൽമൂലം വഴി നിറയെ ചെളിമണ്ണ് കുന്നുകൂടിക്കിടക്കുകയാണ്. താഴേക്ക് വഴുതി വീണുപോയ ഒരു കുതിരയോടൊപ്പം യാത്രക്കാരനും താഴേക്ക് വീണിട്ടുണ്ട്. കുതിരക്കാരുടെ ആക്രോശങ്ങൾ, വിദൂരതയിൽ നിന്നാണെങ്കിലും, ഇടയ്ക്കെല്ലാം അലയടിച്ചു കേൾക്കുന്നുണ്ട്. ഒട്ടും സമയം പാഴാക്കാതെ ഞങ്ങളും ലക്ഷ്യസ്ഥാനത്തേക്ക് നടന്നു.

അടുത്തെത്തുംതോറും വഴിയുടെ അപകടാവസ്ഥ ബോധ്യപ്പെട്ടു. മലഞ്ചെരുവിൽക്കൂടിയുള്ള വഴിക്ക് മൂന്ന്-മൂന്നര അടിയോളം വീതിയുണ്ട്. ഇടതുഭാഗത്തെ പർവതനിരകളിൽനിന്ന് വലിയൊരു ഭാഗം ഇടിഞ്ഞ് വഴിയിലേക്ക് വീണുകിടക്കുകയാണ്. കളിമണ്ണു പോലെയുള്ള മണ്ണും ഇടത്തരം കല്ലുകളും, ഏകദേശം ഒരു കി.മീറ്റർ നീളത്തിൽ വഴിയിലേക്ക് വീണതിനാൽ യാത്ര തീർത്തും ദുഃഷ്കരമായിത്തീരുകയാണുണ്ടായത്. വഴിയുടെ വലതുഭാഗം 200

അടിയോളം താഴ്ചയിലേക്ക് ചെരിഞ്ഞിറങ്ങിക്കിടക്കുകയാണ്. അതുകഴിഞ്ഞാൽ വിശാലമായ പച്ചപ്പുൽമൈതാനവും. മഴ നനഞ്ഞ് കുഴഞ്ഞുപോയ മണ്ണിൽവയ്ക്കുന്ന ഓരോ കാലടിയും വഴുക്കൽമൂലം തെന്നിപ്പോകുന്നു. പല സ്ഥലത്തും, ഷൂസ് ഒട്ടാകെ മണ്ണിൽ ആഴ്ന്നിറങ്ങുമ്പോൾ വലിച്ച് ഊരിയെടുക്കാനും ബുദ്ധിമുട്ടാണ്. ഞങ്ങളുടെ സംഘം ഇവിടെയെത്തുന്നതിനു തൊട്ടുമുൻപാണത്രെ മലയിടിച്ചിൽ നടന്നത്. തലനാരിഴയ്ക്കാണ് സംഘം രക്ഷപ്പെട്ടത്. ഇടതുഭാഗത്തെ മലനിരകൾ ഭീതിജനകമായ വിധത്തിൽ വിണ്ടുനിൽക്കുന്നതു കണ്ടുകൊണ്ടാണ് അതിന്റെ ഭാഗത്തുകൂടി ഇഞ്ചിഞ്ചായി നടന്നുനീങ്ങുന്നത്. കുതിരകൾപ്പോലും തോറ്റു പിൻമാറുന്ന ഒരവസ്ഥ. കുതിരപ്പുറത്തുനിന്ന് ഇറങ്ങാൻ വിമുഖത പ്രകടിപ്പിച്ച ഒരു യാത്രക്കാരനാണ്, പിന്നീട് കുതിരയോടൊപ്പം താഴേക്ക് വീണുപോയത്. കുഴഞ്ഞ മണ്ണിൽ കുതിരയുടെ കൈകാലുകൾ താഴ്ന്നിറങ്ങിയതുമൂലം അപകടമായ വിധത്തിൽ താഴേക്ക് ഉരുണ്ടുപോയില്ല എന്നുമാത്രം.

കുഴഞ്ഞ മണ്ണിൽക്കൂടി ഞാനും രാജുവും കൈ കോർത്തുപിടിച്ച് സൂക്ഷ്മതയോടെ നടന്നു. ദുർഘടമേറിയ സ്ഥലങ്ങളിൽ കരിങ്കൽപ്പാളികൾ പെറുക്കിയിട്ട് രാജു വഴി ബലപ്പെടുത്തിത്തന്നു. വിലമതിക്കാനാവാത്തതായിരുന്നു രാജുവിന്റെ സേവനം. ഷൂസ് മുതൽ കണങ്കാൽ വരെ ചെളികൊണ്ടുപൊതിഞ്ഞപോലെ ആയെങ്കിലും, തെന്നിവീഴാതെ ഞങ്ങൾ ഒരുവിധം രക്ഷപ്പെട്ടു. ചെളിയിൽ ആഴ്ന്നിറങ്ങിയതുകൊണ്ട് പകുതിയോളം പേർക്ക് ഷൂസുകൾ നഷ്ടപ്പെട്ടു. മലയിടിച്ചിലിന്റെ ഭീതിമൂലം, ഭദ്രമായ ഒരു സ്ഥലത്തുവച്ച് ഞങ്ങൾ വഴിയിൽനിന്ന് മൈതാനത്തിലേക്കിറങ്ങി യാത്ര തുടർന്നു.

മഴ വീണ്ടും ശക്തി പ്രാപിച്ചു. ദുരന്തങ്ങൾ വഴിയിലുടനീളം പതിയിരിക്കുന്നുണ്ടെന്നൊരു തോന്നൽ ഈയവസരത്തിൽ എനിക്കുണ്ടായി. ശീത്തിയിലെ വൃദ്ധന്റെ പ്രവചനം എന്നെ കൂടുതൽ ആശങ്കാകുലനാക്കി. കയറ്റങ്ങളും ദുർഘടങ്ങളും ഏതാണ്ടവസാനിച്ചുവെങ്കിലും മലയിടിച്ചിലിന്റെ സാധ്യത തുടർന്നങ്ങോട്ട് ഗുൻജിവരേയും നിലനിൽക്കുന്നുണ്ട്. മൈതാനത്തിലെ തളംകെട്ടി നിൽക്കുന്ന വെള്ളത്തിൽക്കൂടി നടക്കുമ്പോൾ ഇരുവശത്തെ മലനിരകളിൽനിന്നും തണുത്തുമരവിയ്ക്കുന്ന കാറ്റ് നിരന്തരം വീശിക്കൊണ്ടിരുന്നു.

നാലുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ കാങ്ങ്ലയിൽ എത്തി. മൈതാനത്തിന്റെ ഒരു വശം ഉയർന്ന വനപ്രദേശമാണ്. പൈൻ, ചീഢ് മരങ്ങൾ ഇവിടെ ധാരാളമുണ്ട്. മഴയാണെങ്കിലും, വളർത്തുമൃഗങ്ങൾ വനത്തിനുള്ളിൽ മേയുന്നതു കണ്ടു. യാക്ക് മൃഗങ്ങളെ ധാരാളമായി കാണുന്നതും ഈ മേഖലയിലാണ്. മൈതാനത്തിലൂടെയുള്ള ഒറ്റയടിപ്പാതയുടെ ഒരു വശത്തായിക്കണ്ട ഒരു ധാബയിലേക്ക് ഞങ്ങൾ കയറിച്ചെന്നു. മഴയും തണുപ്പും മൂലം വല്ലാത്ത അവശത തോന്നിയതിനാൽ കടുപ്പത്തിലൊരു ചായ അനിവാര്യമായിത്തോന്നി. എണ്ണയിൽ ബോണ്ട പൊരിച്ചെടുക്കുകയായിരുന്ന ചെറുക്കന്റെ അരികത്തായി, അടുപ്പിന്നരികിൽ, ഞാനും രാജുവും സ്ഥലം പിടിച്ചു. ചൂടുള്ള ബോണ്ടയ്ക്ക് നല്ല രുചി തോന്നി. ഇതിനിടയിൽ, ഞാൻ ധാബക്കാരനായ മധ്യവയസ്കനുമായി പരിചയപ്പെട്ടു. ഞങ്ങൾ തമ്മിൽ കുറച്ചുനേരം സംസാരിക്കുകയും ചെയ്തു.

കുമയൂൺമലനിരകളെ ഹരംകൊള്ളിക്കുന്ന ചരിത്രപശ്ചാത്തലമുള്ള ഒരു കുടുംബത്തിലെ അംഗമാണ് ഠാക്കൂർ ലാൽസിങ്. ലാൽസിങ്ങിന്റെ അച്ഛൻ ഠാക്കൂർ കേദാർസിങ്ങ് 1925 മുതൽ 1962 വരെ ഇന്ത്യാ-തിബത്ത് വ്യാപാരത്തിലെ ഒരു പ്രധാന കണ്ണിയായിരുന്നു. വലിയൊരു പറ്റം യാക്കുകളും കോവർക്കഴുതകളും ഇദ്ദേഹത്തിന്റെ അധീനതയിൽ ഉണ്ടായിരുന്നു. ഭോട്ടിയ മുതലാളിമാരുടെ വിശ്വസ്തസേവകനായിരുന്നു ഇദ്ദേഹം. തിബത്തിൽനിന്ന് കാഞ്ചനകാന്തിയുള്ള ഭോട്ടിയ തരുണികളെ ഗർബിയാങ്ങിലേക്ക് വിവാഹം കഴിച്ചു കൊണ്ടുവരുമ്പോൾ അതിന്റെ ഒരുക്കങ്ങൾ നടത്തിയിരുന്നത് ഠാക്കൂർ കേദാർസിങ്ങായിരുന്നു. ലിപുലേഖ്ചുരം വഴി വിവാഹഘോഷയാത്ര ദുർഘടമായതിനാൽ മറ്റു ചുരങ്ങൾ വഴിയാണ് ഇത്തരം ആഘോഷയാത്രകൾ നടത്തിയിരുന്നത്. ലാംബിയ ദുറ, നുവേ ദുറ, ലോമ്പ് ദുറ, ഉൻടദുറ, ജയന്തി ദുറ, കുൻഗ്രി-ബിൻഗ്രി ദുറ എന്നീ ചുരങ്ങൾ വഴിയാണ് അന്നൊക്കെ യാത്ര ചെയ്തിരുന്നത്. പല ചുരങ്ങളിലും മഞ്ഞുവീഴ്ചയുടെ തോത് പല വിധത്തിലാണ്. ഋതുക്കളുടെ വ്യത്യാസമനുസരിച്ച് ചുരങ്ങൾ തിരഞ്ഞെടുക്കും. സൗഭാഗ്യത്തിന്റെ ദിനങ്ങളായിരുന്നു അന്നൊക്കെ. 1962-ലെ ചൈന ആക്രമണം നടക്കുമ്പോൾ കേദാർസിങ്ങ് തിബത്തിലായിരുന്നു. മാസങ്ങളോളം അവിടെ കുടുങ്ങിപ്പോയി. രക്ഷപ്പെട്ട് ഇന്ത്യയിലേക്ക് കടന്നുവെങ്കിലും വലിയൊരു പറ്റം യാക്കുകളേയും കോവർക്കഴുതകളേയും നഷ്ടമായി. താങ്ങാൻ പറ്റാത്ത വിധം ഗുരുതരമായിരുന്നു ആ ആഘാതം.

യജമാനന്മാർ ധാർച്ചുലയിലേക്ക് താവളം മാറ്റിയപ്പോൾ കേദാർസിങ്ങിനെയും ക്ഷണിച്ചതാണ്. പക്ഷെ, ഈ മലമടക്കുകളുടെ ഗന്ധം എങ്ങിനെ ഉപേക്ഷിക്കാനാകും? മഞ്ഞണിഞ്ഞ ശൃംഗങ്ങളും, കുളിരണിഞ്ഞ ഋതുക്കളും അവയൊരുക്കുന്ന പുഷ്പപ്രപഞ്ചവും, തെളിനീരും, പിറന്ന മണ്ണും വിട്ട് എവിടെപ്പോയാലാണ് ശാന്തിയും സമാധാനവും ലഭിക്കുക? നഷ്ടപ്പെട്ടുപോയ സൗഭാഗ്യദിനങ്ങൾ ഓർത്തുകൊണ്ട്, സട കൊഴിഞ്ഞ സിംഹത്തെപ്പോലെ, ഗർബിയാങ്ങിലെ തെരുവുകളിൽ കേദാർസിങ് ഒതുങ്ങിക്കൂടി. പക്ഷെ, അന്തസ്സും അഭിമാനവും ആരുടെ മുൻപിലും അടിയറവച്ചില്ല. ഇല്ലായ്മയിലും, ഗ്രാമീണരുടെ സ്നേഹാദരങ്ങൾ നേടിക്കൊണ്ട് അവരുടെ വീരപുത്രനായി കേദാർസിങ് അവിടെ കഴിഞ്ഞുകൂടി. ധനമല്ല, സ്വഭാവഗുണമാണ് ഏറ്റവും വലിയ നിധിയെന്ന് അദ്ദേഹം ഉറച്ചു വിശ്വസിച്ചു.

[1]"വൃത്തം യത്നേന സംരക്ഷേത്
വിത്തമേതി ച യാതി ച
അക്ഷീണോ വിത്തതഃ ക്ഷീണോ
വൃത്തതസ്തു ഹതോ ഹതഃ"

ചൈന അധിനിവേശത്തിനുശേഷം കുമയൂൺ ഭാഗത്ത് ഭാരതസർക്കാർ വിപുലമായ രീതിയിൽ സൈനിക സന്നാഹങ്ങൾ വർധിപ്പിച്ചപ്പോൾ ഠാക്കൂർ

1. സ്വഭാവഗുണം വളരെ പണിപ്പെട്ടുതന്നെ സംരക്ഷിക്കണം. ധനം വരുകയും പോവുകയും ചെയ്യും. ധനം ക്ഷയിച്ചതുകൊണ്ട് ഒരുവൻ ക്ഷീണിച്ചു എന്നു പറയാനാവുകയില്ല. എന്നാൽ സ്വഭാവഗുണം നശിച്ചാൽ അവൻ നശിച്ചതുതന്നെ.

ലാൽസിങ് എന്ന ചെറുപ്പക്കാരന്റെ ഭാഗ്യവും തെളിഞ്ഞു. മംഗ്തിയിൽനിന്ന് നാഭിധാങ് വരെ നീണ്ടുകിടക്കുന്ന ദീർഘമേറിയ ഈ മലമടക്കുകളിൽക്കൂടി മൃഗങ്ങളോടൊപ്പം സഞ്ചരിച്ച് ഇന്ത്യൻ ആർമിയ്ക്കുവേണ്ടി സർവവിധ നിത്യോപയോഗ സാധനങ്ങളും എത്തിക്കുന്നതിൽപ്പെട്ട ഒരു കരാറുകാരനാണ് ഇന്ന് ഠാക്കൂർ ലാൽസിങ്. സ്വന്തം അനുയായികൾക്കുവേണ്ടിയാണ്, ഒരു ഇടത്താവളം എന്ന നിലയിൽ, ഈ ഢാബ നടത്തുന്നതും.

ഞാനൊരു എഴുത്തുകാരനാണെന്നും ഈ വഴിയെ നടന്നുയാത്രചെയ്ത് കൈലാസയാത്രയുടെ പുസ്തകം പ്രസിദ്ധീകരിച്ചിട്ടുണ്ടെന്നും രാജു, ഗാഢ്വാളി ഭാഷയിൽ, ധരിപ്പിച്ചതുകൊണ്ടാണെന്നു തോന്നുന്നു, ലാൽസിങ് എന്നിൽനിന്ന് പണം വാങ്ങിച്ചില്ല. തന്റെ അച്ഛന്റെ നാമധേയം ഒരു പരാമർശം പോലെയെങ്കിലും എന്റെ രചനയിൽ വന്നാൽ, താൻ ധന്യനായി എന്നാണ് ലാൽസിങ് വിനയത്തോടെ അറിയിച്ചത്. ശീത്തിയിലെ വൃദ്ധന്റെ പ്രവചനത്തെക്കുറിച്ച് ഞാൻ അഭിപ്രായം ആരാഞ്ഞപ്പോൾ, അദ്ദേഹത്തിന്റെ പ്രവചനങ്ങൾ പലപ്പോഴും ഫലിക്കാറുണ്ടെന്നായിരുന്നു ലാൽസിങ്ങിന്റെ മറുപടി. അദ്ദേഹത്തിനോടും കുടുംബത്തിനോടും നന്ദി പറഞ്ഞ് ഞങ്ങൾ യാത്ര തുടർന്നു.

തോരാത്ത മഴയുംകൊണ്ട് ഞങ്ങൾ വേഗത്തിൽ നടന്നു. ആയാസമേറിയ കയറ്റങ്ങൾ ഇല്ലെങ്കിലും മലയിടിച്ചിൽ ഈ ഭാഗങ്ങളിൽ കൂടുതലായതിനാൽ വളരെ കരുതലോടെയാണ് നടന്നത്. കനത്ത മഴമൂലം പർവതങ്ങളിൽ വിള്ളലുകൾ കാണാനുണ്ടായിരുന്നു. ഏതു നിമിഷത്തിലാണ് അത് ഒന്നാകെ ഇടിഞ്ഞു താഴേക്ക് പതിക്കുക എന്നു പറയാൻ കഴിയില്ല. കാളീനദിയും കുടിനദിയും ഒന്നിക്കുന്ന വിശാലമായ ഭാഗത്തെത്തിയപ്പോൾ അക്കരെ, ഗുൻജിയിലെ ഗ്രാമീണരുടെ കുടിലുകൾ കണ്ടുതുടങ്ങി. നാല്പതോളം കുടുംബങ്ങൾ താമസിക്കുന്ന നപൽച്ച്യു ഗ്രാമവും പിന്നിട്ട് ഞങ്ങൾ ഗുൻജിയിലേക്കുള്ള പാലത്തിന്റെ അടുത്തെത്തിയപ്പോൾ സമയം 6 മണി കഴിഞ്ഞിരുന്നു. കുടിനദിയുടെ ഒഴുക്ക് ഉൾക്കിടലമുണ്ടാക്കുന്ന വിധത്തിലായിരുന്നു. അര മണിക്കൂർ കഴിഞ്ഞപ്പോൾ ഗുൻജിക്യാമ്പിൽ എത്തി. മഴ തോരാതെ പെയ്യുകയാണ്. നനഞ്ഞുപിണ്ടിയായ വസ്ത്രങ്ങളും ഷൂസും വിറകുപുരയിൽ ഉണക്കാനിട്ട ശേഷം ഞാൻ അടുക്കളയിൽച്ചെന്ന് ചൂടുള്ള ഒരു ഗ്ലാസ്സ് ഹോർലിക്സ് കുടിച്ചു. പിന്നെ, ലയ്സൺ ഓഫിസറുമായി കുറച്ചുനേരം സംസാരിച്ചശേഷം കൂടാരത്തിലേക്ക് നടന്നു. മഴയും മൂടൽമഞ്ഞും ഗുൻജിയെ തീർത്തും അന്ധകാരത്തിൽ ആഴ്ത്തി. ചുറ്റുപാടുകൾ ഒന്നും വ്യക്തമല്ല. പഴയ ഗുൻജിക്ക് എന്തെങ്കിലും മാറ്റമുണ്ടോ എന്നറിയണമെങ്കിൽ നേരം പുലരുകതന്നെ വേണം.

തീർഥാടകരിൽ പലരുടേയും ആരോഗ്യസ്ഥിതി അത്ര മെച്ചമായിരുന്നില്ല. കുതിരപ്പുറത്തുനിന്ന് മറിഞ്ഞുവീണ നാലുപേർക്ക് ക്ഷതങ്ങൾ സംഭവിച്ചിട്ടുണ്ട്. മലച്ചൊരുക്കിന്റെ ലക്ഷണങ്ങൾ പലർക്കുമുണ്ട്. രണ്ടു സ്ത്രീകൾക്ക് കടുത്ത പനിയാണ്. മഴ തോരാതെ പെയ്യുന്നതു കാരണം അടുത്തുള്ള ഐ.ടി.ബി.പി. ക്യാമ്പിലെ ഡോക്ടറെ കാണാൻപോകാൻപോലും സാധിക്കുന്നില്ല. ലയ്സൺ ഓഫീസർ ആകെ അസ്വസ്ഥനായി കാണപ്പെട്ടു.

നേരത്തെ അത്താഴം കഴിച്ച് കിടക്കാം എന്നൊരു നിർദേശം പലരിൽനിന്നും ഉണ്ടായപ്പോൾ അത് അംഗീകരിക്കപ്പെട്ടു. സ്വന്തം കൂടാരങ്ങളിൽ പ്രാർഥിച്ച ശേഷം എല്ലാവരും ഒന്നിച്ച് ഭക്ഷണം കഴിച്ചു.

മഴ ഇതേപോലെ വർഷിക്കുകയാണെങ്കിൽ രാത്രിയിൽ എന്തും സംഭവിച്ചേക്കാം. ക്യാമ്പിന്റെ പിൻഭാഗത്തുള്ള മൈതാനത്തിന്റെ വലിയൊരു ഭാഗം കുടിനദി ഇടിച്ചെടുത്തുകൊണ്ടുപോയതായി പാചകക്കാരിൽനിന്നും അറിഞ്ഞു. സംഭ്രമജനകമായൊരു വാർത്തയായിരുന്നു അത്. 1998 ആഗസ്റ്റിൽ മാൽപ്പ ദുരന്തം ഉണ്ടായപ്പോൾ ഇതേപോലെ തോരാത്ത മഴ രണ്ടുദിവസം മുൻപ് തുടങ്ങിയിരുന്നു. അന്ന് പക്ഷെ, മഴക്കാലമായിരുന്നു എന്നൊരു വ്യത്യാസമുണ്ട്.

ജനറേറ്ററിന്റെ പ്രവർത്തനം നേരത്തെ നിർത്തിയപ്പോൾ ഗുൻജി വീണ്ടും അന്ധകാരത്തിൽ മുങ്ങി. പ്രാർഥിച്ചശേഷം കിടക്കസ്സഞ്ചിയിൽ അഭയം തേടുമ്പോൾ അടുത്ത ദിവസം ശുഭമായിത്തീരേണമേ എന്നായിരുന്നു ജഗദീശ്വരനോടുള്ള അപേക്ഷ.




ആദികൈലാസ് – റൂട്ട്മാപ്പ്

# 6

# ഗുൻജിയിലെ മഴ

ഭീതിജനകമായ ശബ്ദകോലാഹലങ്ങളാണ് ഗാഢനിദ്രയിൽനിന്നുണർന്നപ്പോൾ ആദ്യമായി ചെവിയിൽ പതിച്ചത്. വല്ലാതെ പരിഭ്രമിച്ചുപോയി. എന്തൊക്കെയോ ഇടിഞ്ഞുപൊളിഞ്ഞുവീഴുന്നപോലെയാണ് ആദ്യം തോന്നിയത്. കൂടാരത്തിന്റെ ഫൈബർ ഷീറ്റുകളിന്മേൽ മഞ്ഞുകഷ്ണങ്ങൾ മഴയോടൊപ്പം പതിക്കുമ്പോഴാണ് ശബ്ദമുഖരിതമായ ഒരന്തരീക്ഷം ഉടലെടുക്കുന്നതെന്ന് ക്രമേണ ബോധ്യമായി. സമയം നോക്കിയപ്പോൾ കൃത്യം നാലരമണി.

കഴിഞ്ഞയാത്രയിൽ ഗുൻജിയിലെ സൂര്യോദയം ആസ്വദിച്ചത് അവിസ്മരണീയമായ ഒരനുഭവമായി മനസ്സിൽ കിടന്നിരുന്നു. സാധിക്കുമെങ്കിൽ ഇപ്രാവശ്യം മൂവിക്യാമറയിൽ ഇതൊന്നു പകർത്തണമെന്ന ഉദ്ദേശ്യവും ഉണ്ടായിരുന്നു. പക്ഷെ, കാലാവസ്ഥ എല്ലാ പദ്ധതികൾക്കും വിലങ്ങുതടിയായിനിന്നു. വാതിൽ തുറന്ന് നോക്കിയപ്പോഴാണ് കോരിച്ചൊരിയുന്ന മഴയുടെ തനിനിറം വ്യക്തമായത്. മഴയോടൊപ്പം ആലിപ്പഴവർഷവും (Hailstorm) കനത്ത തോതിൽ ഉണ്ടായിരുന്നു. പ്രകാശം മങ്ങിയതോതിൽ പരന്നിരുന്നതിനാൽ, മുറ്റത്ത് നിറയെ ചിതറിക്കിടന്നിരുന്ന ഐസു കഷ്ണങ്ങൾ പളുങ്കുമണികൾ പോലെ തിളങ്ങി. മഴ തുടരുകയാണെങ്കിൽ, യാത്ര റദ്ദാക്കേണ്ടതായ ഒരവസ്ഥയിൽ എത്തുമെന്ന് ലെയ്സൺ ഓഫീസർ തലേദിവസം സൂചിപ്പിച്ചിരുന്നു. അതുതന്നെ സംഭവിക്കാനാണ് സാധ്യതയെന്ന് എനിക്കും തോന്നി.

മറ്റൊന്നും ചെയ്യാനില്ലാത്തതുകൊണ്ട് വീണ്ടും കിടക്കയെ അഭയം പ്രാപിച്ചു. പലതും ചിന്തിച്ചുകൊണ്ട് കുറെനേരം വെറുതെ കിടന്നു. ഹിമാലയയാത്രകൾ എല്ലാം ലക്ഷ്യത്തിൽ എത്തിക്കൊള്ളണമെന്നില്ല. തടസ്സങ്ങൾ ഉണ്ടാകുന്നത് തികച്ചും സ്വാഭാവികം. പ്രവചനാതീതമാണ് ഇവിടത്തെ കാലാവസ്ഥ. ചിലപ്പോൾ പുറപ്പെട്ടതുപോലെ തിരിച്ചുപോകേണ്ടിവരും. അതിദുർഘടമായ ഹിമഭൂമിയിൽക്കൂടി നടന്നുസഞ്ചരിച്ചു ലഭിക്കുന്ന ആത്മീയസാക്ഷാൽക്കാരം, വെറും വിനോദസഞ്ചാരത്തിൽനിന്നു ഒരിക്കലും ലഭിക്കുകയില്ല. ശാരീരികമായും മാനസികമായും നിരവധി തയ്യാറെടുപ്പുകൾ ദുർഘടയാത്രകൾക്ക് അത്യാവശ്യമാണ്. പൈതൃകങ്ങൾ തേടിയുള്ള സഞ്ചാരങ്ങൾക്ക് നൂറ്റാണ്ടുകളുടെ പഴക്കമുണ്ട്. ഹിമഭൂമിയിൽക്കൂടി സഞ്ചരിച്ച് എന്തു സാക്ഷാൽക്കാരമാണ് ലഭിക്കുക എന്നു പുച്ഛിച്ചു ചോദിക്കുന്നവരുണ്ട്. ബുദ്ധഗയയിൽനിന്ന് വാരണാസിവരെ 45 ഡിഗ്രി ചൂടിൽ കാൽനടയായ് സഞ്ചരിച്ചാൽ മാത്രമേ അതൊരു സാഹസികയാത്രയാവുകയുള്ളൂ എന്നു കരുതു

ന്നവരും ഉണ്ട്. 'ഭിന്നരുചിർഹി ലോകഃ' എന്ന കാളിദാസവചനം മാത്രമാണ് ഇതിനുള്ള മറുപടി. സാഹസികതയ്ക്കുവേണ്ടി യാത്ര സംഘടിപ്പിക്കുന്നവർക്ക് മറ്റു നിരവധി മാർഗങ്ങളുണ്ട്. തുഴവഞ്ചിയിലും പായ്‌വഞ്ചിയിലും സഞ്ചരിച്ച് സമുദ്രങ്ങൾ താണ്ടുന്ന വീരസാഹസികയാത്രകളെക്കുറിച്ചൊക്കെ എത്രയെത്ര കഥകൾ നമ്മൾ വായിച്ചതാണ്. സമതലങ്ങളിൽക്കൂടിയായാലും ദുർഘടമായ യാത്രകൾ നടത്താനുള്ള നിരവധി ദേശങ്ങൾ ഓരോ ഭൂഖണ്ഡത്തിലും ഉണ്ടാകും. 45 ഡിഗ്രി ചൂടാണ് സഞ്ചാരസാഹിത്യരചന നടത്താനുള്ള മാനദണ്ഡമെങ്കിൽ, അതിനുള്ള യോഗ്യത ഗൾഫ്നാടുകളിൽ ജീവിക്കുന്ന ഭാരതീയർക്കാണ്. ഗൾഫിലെ തീക്ഷ്ണമായ ചൂട് അനുഭവിച്ചവർക്കേ അതിന്റെ ശരിയായ അർഥം അറിയുകയുള്ളൂ.

ഹിമാലയാത്രകൾക്കുള്ള പ്രസക്തി യഥാർഥത്തിൽ എന്താണ്? നാം നമ്മുടെ ഇപ്പോഴത്തെ സാപേക്ഷാവസ്ഥയ്ക്കു മുൻപുള്ള ഒരു നിരപേക്ഷാവസ്ഥയിൽ കേവലഭാവത്തിൽനിന്ന് ആവിർഭവിച്ചിട്ടുള്ളവരാണെന്നും വീണ്ടും ആ കേവലഭാവത്തിൽ എത്താൻ പ്രയാണം ചെയ്യുകയുമാണ് എന്ന് യോഗദാർശനികന്മാർ ഉറപ്പിച്ചുപറയുന്നു. മനുഷ്യൻ ആദിയിൽ ഈശ്വരനിൽനിന്നു ഉടലെടുക്കുന്നു, മധ്യത്തിൽ മനുഷ്യനായിത്തീരുന്നു, അവസാനം ഈശ്വരനിൽ തിരിച്ചെത്തുകയും ചെയ്യുന്നു എന്നതാണ്, ദ്വൈതരീതിയിലുള്ള, മനുഷ്യജന്മത്തിന്റെ നിർവചനം. മനുഷ്യൻ ഇപ്പോൾത്തന്നെ ഈശ്വരാംശമാണ്, അവനിലേക്കുതന്നെ മടങ്ങിപ്പോകുന്നു എന്നതാണ് അദ്വൈതരീതിയിലെ നിർവചനം. ജീവജാലങ്ങളുടെ അധിവാസസ്ഥലം എന്ന നിലയ്ക്കാണ് ഭൂമിക്കു പവിത്രത കല്പിച്ചിരിക്കുന്നത്. ജലത്തിന്റെ പരമാണുക്കളും പൃഥിവിയുടെ പരമാണുക്കളും ഒന്നിച്ചുചേർന്നുണ്ടായതാണ് ഭൂമി എന്നു യജുർവേദം പറയുന്നു. ഭൂമിയുടെ മാതാവാണ് ജലം എന്നു പറയുന്നതും ഇതുകൊണ്ടാണ്. ജലമാണ് ഭൂമിയെ നിലനിർത്തുന്നത്. വേദത്തിൽ ജലത്തിനു മാതൃത്വം കൽപിച്ചിട്ടുണ്ട്.

[1]'യദമോഘമപാമന്തരുപ്തം ബീജമജ! ത്വയാ
അതശ്ചരാചരം വിശ്വം പ്രഭവസ്തസ്യ ഗീയസേ'

ആദിമഭൂമിയിലെ അന്തരീക്ഷത്തിൽ പ്രാണവായുവായ ഓക്സിജൻ ഉണ്ടായിരുന്നെങ്കിൽ ജീവന്റെ ഉത്പത്തിക്ക് അത് തടസ്സമാകുമായിരുന്നു. ഓക്സിജൻ ശക്തിയായ രാസപ്രവർത്തനശേഷിയുള്ളൊരു മൂലകമാണ്. അതിന്റെ സാന്നിധ്യത്തിൽ, ആദ്യമായി ഉണ്ടായ ലളിതമായ ജൈവതന്മാത്രകളെല്ലാം വിഘടിച്ചുപോകുമായിരുന്നു. ഓക്സിഡേഷൻ എന്നു പറഞ്ഞാൽത്തന്നെ വിഘടനമാണല്ലോ. നമ്മുടെ ശരീരത്തിൽ ഗ്ലൂക്കോസിനെ വിഘടിപ്പിച്ച് ഊർജം ഉൽപാദിപ്പിക്കുമ്പോൾ, അത് കാർബൺഡൈ ഓക്സൈഡും വെള്ളവുമായിത്തീരുകയാണ് ചെയ്യുന്നത്. ലളിതമായ ജൈവതന്മാത്രകൾ സാന്ദ്രീകരിച്ച് പ്രതിപ്രവർത്തിച്ചാൽ മാത്രമേ കൂടുതൽ സങ്കീർണമായ ജൈവതന്മാത്രകളു

1. അല്ലയോ ബ്രഹ്മാവേ! അങ്ങ് ജലത്തിനുള്ളിൽ ഏതൊരു അമോഘമായ ബീജം പാകിയോ അതിൽനിന്നു ഈ ചരാചരമായ വിശ്വം ഉദ്ഭവിച്ചു. അങ്ങു പ്രപഞ്ചത്തിന്റെ ഉത്പത്തിസ്ഥാനമെന്നു സ്തുതിക്കപ്പെടുന്നു-കുമാരസംഭവം-2-5 കാളിദാസൻ.

ണ്ടാകു. അവയിൽനിന്നേ ആദിമ ജൈവകണങ്ങൾ ഉടലെടുക്കൂ. അതുകൊണ്ടാണ് ആദിഭൂമിയിലെ ആദ്യത്തെ ജീവന്റെ സ്പന്ദനം ജലത്തിലാണ് ഉടലെടുത്തതെന്നു പറയുന്നത്.

പ്രജകൾ എവിടെനിന്ന് ഉദ്ഭവിക്കുന്നുവോ അവിടം മാതാപിതാസ്ഥാനത്തിനു തുല്യമാണ്. ജലസ്രോതസ്സുകളായ സപ്തനദികളുടെ ഉദ്ഭവം ഹിമാലയപർവതനിരകളിൽനിന്നാണ്. ഈ നദികളുടെ തടങ്ങളിലാണ്, ഇന്നത്തെ നവീന സംസ്കാരത്തിന്റെ ഉറവിടം. ഇവിടത്തെ നിത്യഹിമാവൃതാവസ്ഥ നിലനിർത്തുവാൻ ഉതകുന്ന വിധത്തിലാണ് ഭാരതഭൂഖണ്ഡത്തിലെ പ്രകൃതിയെ ഈശ്വരൻ സംവിധാനം ചെയ്തിരിക്കുന്നത്. ലോകത്തിൽ മറ്റൊരിടത്തും ഇത്രയും വിസ്മയജനകമായ ഒരു കാലാവസ്ഥാനിയന്ത്രണം ഇല്ലെന്നു കാണുമ്പോഴാണ് ഇതിന്റെ മഹത്വം മനസ്സിലാക്കുക.

"സോമേനാദിത്യാ ബാലിനഃ സോമേന പൃഥിവീ മഹീ
അഥോ നക്ഷത്രാണോ മേഷാമുപസ്ഥേ സോമ ആഹിതഃ'

(അഥർവവേദം)

*സൂര്യന്റെ അയനപഥം തെക്ക് ആസ്ത്രേലിയഭാഗം മുതൽ വടക്ക് ഹിമാലയഭാഗം വരെയാണ്. ഈ ഭൂവിഭാഗത്തിൽ ഉദ്ദേശം മൂന്നിൽ ഒന്നാണ് ഇന്ത്യൻ ഭാഗം. ഇന്ത്യക്ക് തെക്കുള്ള മൂന്നിൽ രണ്ടുഭാഗത്ത് സൂര്യന്റെ ദക്ഷിണഉത്തര ദിക്കിലേക്കുള്ള അയനകാലത്ത് ഹിമാലയം വളരെ വിദൂരത്തിലായതിനാൽ അവിടം മിക്കവാറും സൂര്യതാപമുക്തമായിരിക്കും. ഈ സമയത്താണ് ഹിമാലയത്തിൽ ഹിമപാതം വർധിക്കുന്നതും, കഠിനമാകുന്നതും. ഇന്ത്യൻ ഭാഗത്ത് സൂര്യന്റെ വടക്കോട്ടും തെക്കോട്ടുമുള്ള അയനകാലത്ത് സൂര്യൻ ഹിമാലയത്തിനോട് അടുത്തുവരുന്നതിനാൽ താപശക്തി വർധിച്ചുകൊണ്ടിരിക്കുകയും അതനുസരിച്ച് മഞ്ഞുരുക്കം ശക്തിപ്പെടുകയും ചെയ്യുമായിരുന്നു. എന്നാൽ തെക്കൻ ദിശയിലെ അയനകാലത്ത് മേഘരഹിതമായ തെളിഞ്ഞ അന്തരീക്ഷത്തിനു പകരം ഇക്കാലത്ത് ഇന്ത്യൻ അന്തരീക്ഷത്തിൽ രൂപംകൊള്ളുന്നത് മഞ്ഞുവീഴ്ചയും മഴയുമാണ്. ഇത് സൂര്യതാപത്തെ തടയുന്നതിനാലാണ് ഹിമാലയത്തിലെ ഹിമാവൃതി കോട്ടമില്ലാതെ നിലനിൽക്കുന്നത്. വേനൽക്കാലത്ത് സൂര്യൻ അകന്നുപോകുന്നതിനാലും, അടുത്തു വരുമ്പോൾ വർഷക്കാലമായതിനാലും ഹിമാലയത്തിലെ ഹിമാവരണം നിത്യമായി നിലകൊള്ളുന്നു. മൺസൂൺ കാലാവസ്ഥയാണ് ഈ പ്രതിഭാസത്തിന്റെ മുഖ്യ ഹേതു.*

*ഇന്ത്യയുടെ തെക്കു പടിഞ്ഞാറുദിശയിൽ സമുദ്രത്തിൽ രൂപപ്പെട്ടുവരുന്ന കാറ്റ് അന്തരീക്ഷത്തിൽ ചിതറിക്കിടക്കുന്ന മേഘങ്ങളെ ഏകോപിപ്പിച്ച് വട*

1. ഭൂമിയുടെ മറവുകൊണ്ട് സൂര്യപ്രകാശം ശരിയായി പതിക്കാതിരിക്കുന്ന സ്ഥലങ്ങളിൽ തണുപ്പ് കൂടുതലുണ്ടാകും. വിലങ്ങനെ രശ്മികൾ പതിക്കുന്ന സ്ഥലങ്ങളിലും ചൂടു കുറയുന്നു. സൂര്യരശ്മിയുടെ അഭാവത്താൽ ചൂടു കുറയുകയും ശൈത്യം കൂടുകയും ചെയ്യുന്നതിന്റെ ഫലമായി പിണ്ഡീഭൂതമായ പദാർഥങ്ങളുടെ പരമാണുക്കൾ ഉറഞ്ഞുകൂടുന്നു. ഉറയുമ്പോൾ ബലവും പുഷ്ടിയുമേറുന്നു. അവയിൽ തേജസേറിയ സൂര്യകിരണങ്ങൾ തട്ടുമ്പോൾ ബാഷ്പം ഉണ്ടാവുകയും അവയോടു ചേരുന്ന കണങ്ങൾക്ക് ബലം വർധിക്കുകയും ചെയ്യുന്നു.

ക്കുകിഴക്കുദിശ ലക്ഷ്യംവച്ച് കുതിച്ചുപായുന്നു. ഇത് ഹിമാലയനിരകളിൽ കുറച്ചുകാലം തങ്ങിനിന്ന് പിന്നീട് അതേ ദിശയിലൂടെ തിരിച്ചുവന്ന് പ്രഭവ സ്ഥാനത്തെത്തി കെട്ടടങ്ങുന്നു. ഇതാണ് മൺസൂൺ കാലാവസ്ഥ. എത്രയോ നൂറ്റാണ്ടുകളായി വർഷംതോറും നിശ്ചിതസമയത്ത് ഇത് ആവർത്തിച്ചു കൊണ്ടിരിക്കുന്നു. ദക്ഷിണായന സൂര്യൻ ഇന്ത്യയോട് അടുക്കുന്നതോടെ, ജൂൺ ആരംഭത്തിൽ, മൺസൂൺ കേരളത്തിൽ എത്തുന്നു. സൂര്യൻ വടക്കോട്ടു നീങ്ങുംതോറും താപത്തെ തടഞ്ഞ് അന്തരീക്ഷത്തെ, മഴയോടെയുള്ള, മേഘാ വൃതമാക്കിക്കൊണ്ട് ഈ കാലാവസ്ഥയും ഒപ്പം ഉത്തരദിശയിലേക്കു നീങ്ങുന്നു. സൂര്യൻ ഹിമാലയപരിധിയിലെത്തി, മടങ്ങി, മതിയാകുന്ന ദൂര ത്തിൽ എത്തുന്നതുവരെ ഈ മേഘാവൃതി ഹിമാലയനിരകളിൽ തങ്ങിനിന്ന്, സൂര്യനെ പിൻതുടർന്ന്, പുറപ്പെട്ട ദിക്കിലേക്കുതന്നെ തിരിച്ചുപോകുകയും ചെയ്യുന്നു. ഹിമാലയത്തിന്റെ നിത്യഹിമാവൃതിയെ സംരക്ഷിച്ചുകൊണ്ട് മൺസൂൺ കാലാവസ്ഥ കൃത്യമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

മൺസൂൺകാറ്റിന്റെ ഉദ്ഭവവും കെട്ടടങ്ങലും മറ്റൊരിടത്തും ഇല്ലാത്ത വിധ ത്തിലാണ്. അന്തരീക്ഷത്തിൽ ന്യൂനമർദം രൂപം കൊള്ളുമ്പോൾ അവിടെ ചുറ്റുമുള്ള വായു തള്ളിക്കയറിവന്ന്, ശക്തിക്കനുസരിച്ച് ചുഴലിക്കാറ്റായോ അല്ലാതെയോ, പ്രവചിക്കാനാവാത്ത ദിശകളിലൂടെ ചുറ്റിക്കറങ്ങി പ്രവഹിച്ച്, ശക്തി തീരുന്നതിനനുസരിച്ച് അതതിടങ്ങളിൽ വിലയം കൊള്ളുകയാണ് പതിവ്. പ്രഭവസ്ഥാനത്തേക്ക് തിരിച്ചുപോകാറില്ല. മൺസൂൺ കാറ്റിന്റെ ഉദ്ഭവം ന്യൂനമർദം മൂലമാണെങ്കിൽ ഇങ്ങനെയാണ് സംഭവിക്കേണ്ടത്. മൺസൂൺ കാറ്റ് എങ്ങനെയോ രൂപംകൊണ്ട്, ഹിമാലയത്തിലെത്തി ദൗത്യം നിർവഹിച്ചു മടങ്ങി, പുറപ്പെട്ട സ്ഥലത്തുതന്നെ തിരിച്ചെത്തി കെട്ടടങ്ങുകയാണ് ചെയ്യു ന്നത്. വർഷംതോറും നിശ്ചിതസമയത്ത് ഇത് ആവർത്തിച്ചുകൊണ്ടിരി ക്കുന്നു. ആധ്യാത്മികപ്രഭാവം പ്രകടമാക്കുന്ന ഹിമാലയത്തിന്റെ രക്ഷയ്ക്ക് ഈശ്വരൻ സംവിധാനം ചെയ്ത പ്രകൃതി പ്രതിഭാസമാണ് മൺസൂൺ കാലാ വസ്ഥ എന്നു കരുതേണ്ടിയിരിക്കുന്നു.

മൺസൂൺ കാലാവസ്ഥ ഒഴിഞ്ഞുനിന്നാൽ എന്താണ് സംഭവിക്കുക? ഹിമാലയത്തിൽ വൻതോതിൽ മഞ്ഞുരുക്കത്തിനും അതുവഴി ഉത്തരഭാരത ത്തിൽ വലിയ പ്രളയത്തിനും അത് ഹേതുവാകും. മുപ്പതുകോടിയിൽ അധികം ജനങ്ങൾ വസിക്കുന്ന ഗംഗാനദീതടപ്രദേശങ്ങൾ അതോടെ അപ്ര ത്യക്ഷമാവുകയും ചെയ്യും. ഹിമാലയത്തിന്റെ പടിഞ്ഞാറും കിഴക്കും അറ്റ ങ്ങളെപ്പോലെ കൈലാസാധിഷ്ഠിതമായ മധ്യഭാഗവും ഹിമരഹിതമായാലുള്ള അവസ്ഥ അചിന്തനീയമാണ്. അങ്ങനെ സംഭവിച്ചാൽ ഭാരതഭൂഖണ്ഡ ത്തിന്റെ ഭൗതികമായ മാറ്റം നടുക്കമുളവാക്കുന്നതായിരിക്കും. കാലഭേദം കൂടാതെ നിറഞ്ഞൊഴുകിക്കൊണ്ടിരിക്കുന്ന നദികളും, ജലപ്രവാഹങ്ങളും, മാനസസരസ്സ് ഉൾപ്പെടെയുള്ള വൻ തടാകങ്ങളും, നൂറുകണക്കിനു ഹിമാ നികളും എല്ലാം എല്ലാം അപ്രത്യക്ഷമാകും. അതോടെ യുഗങ്ങളായി നില നിന്നിരുന്ന ഈശ്വരപ്രഭവാവസ്ഥയും, ഒരു പരിധിവരെ, നിലച്ചുപോകും. പക്ഷെ, അതൊരിക്കലും സംഭവിക്കുകയില്ല. ആറ് മന്വന്തരങ്ങൾ കഴിഞ്ഞു

പോയി. സ്വായംഭുവമനു, സ്വാരോചിഷമനു, ഔത്തമീമനു, താമസമനു, രൈവതമനു, ചാക്ഷുഷമനു, എന്നിവ. വൈവസ്വതമനുവിന്റെ ഏഴാമത്തെ മന്വന്തരമാണ് ഇപ്പോൾ നടക്കുന്നത്. സാവർണ്യമനു, ദക്ഷസാവർണി, ബ്രഹ്മസാവർണി, ധർമസാവർണി, രുദ്രസാവർണി, രൗചദേവസാവർണി, ഇന്ദ്രസാവർണി എന്നീ മന്വന്തരങ്ങൾ ഇനി വരാനുണ്ട്. ഹിമാലയത്തിന്റെ പ്രഭാവം അതുവരെയെങ്കിലും നിലനിന്നേ മതിയാകൂ.

വേദങ്ങൾ ഉണ്ടായിട്ട് നൂറ്റിത്തൊണ്ണൂറ്റാറുകോടി എൺപത്തിയഞ്ച് ലക്ഷത്തി ഇരുപത്തൊൻപതിനായിരത്തി എൺപത്തിരണ്ടു (196,85,29,082) വർഷങ്ങൾ കഴിഞ്ഞു എന്നാണ് ഭാഗവതത്തിൽ പറയുന്നത്. സൃഷ്ടി ഉണ്ടായിട്ടും ഇത്രയും വർഷമായി. ഹിമാലയസാനുക്കളിൽനിന്നാണ് ഇന്നത്തെ ഈ നവീനസംസ്കാരത്തിനു വേദം ഈശ്വരവചനം വഴി ലഭിച്ചത്. ഈ മഞ്ജുഭൂമിയിലെ നദീതടങ്ങളിലും ഗുഹകളിലും വസിച്ചിട്ടാണ് ഋഷികളും, യോഗീശ്വരന്മാരും മുനിമാരും വേദങ്ങൾക്ക് ഭാഷ്യങ്ങൾ രചിച്ചത്. ബ്രാഹ്മണങ്ങളും സംഹിതകളും ആരണ്യകങ്ങളും ഉപനിഷത്തുകളും ബ്രഹ്മസൂത്രവും ജനങ്ങളിലേക്ക് എത്തിക്കുവാൻ ഇവർ ചെയ്ത പ്രയത്നം എത്രയോ മഹത്തരമാണ്. പതിനെട്ടു പുരാണങ്ങളും, ഇതിഹാസകൃതികളായ രാമായണവും മഹാഭാരതവും പുറത്തുവന്നതോടെ അത് സാധാരണക്കാരുടെ മനസ്സിലേക്ക് ആഴ്ന്നിറങ്ങി. കാളിദാസൻ മുതലായ ശ്രേഷ്ഠകവികൾ തങ്ങളുടെ കാവ്യങ്ങളിലൂടെയും നാടകങ്ങളിലൂടെയും മനുഷ്യമനസ്സുകളിൽ സ്ഥിരപ്രതിഷ്ഠ നേടി. ഋഷികളുടെയും തപസ്വികളുടെയും ആത്മജ്ഞാനികളുടെയും നാടായ ഭാരതപുണ്യഭൂമിയിൽ ജനിച്ച ഓരോ മനുഷ്യനും സാധിക്കാവുന്ന അഞ്ചു സൗഭാഗ്യങ്ങളുണ്ട്. ഹിമാലയദർശനവും, ഗംഗാസ്നാനവും ഭാഗവതശ്രവണവും മഹാഭാരതപാരായണവും ഭഗവദ്ഗീതാ പഠനവും. പഞ്ചമഹാഭാഗ്യങ്ങളിൽപെട്ട ഇവയിലൊന്നുപോലും അനുഭവിക്കാനിടവന്നില്ലെങ്കിൽ അതിൽപരം കഷ്ടവും നഷ്ടവും മറ്റൊന്നില്ല.

പ്രജകൾ എവിടിൽനിന്ന് ഉണ്ടാകുന്നുവോ അവിടം മാതാപിതാസ്ഥാനത്തിനു തുല്യമാണ്. ഹിമാലയദർശനത്തിലൂടെ, ഹിമാലയസാനുക്കളിലൂടെയുള്ള സഞ്ചാരത്തിലൂടെ ഒരു തീർഥാടകന് സാധ്യമാകുന്നത് ഈ മാതാപിതാ ദർശനമാണ്. ഹിമാലയത്തിന്റെ മഹത്വവും ഇതുതന്നെയാണ്.

ആറുമണി കഴിഞ്ഞപ്പോൾ പരിചാരകർ ചായയും ബിസ്കറ്റുമായി എത്തി. പത്തുമണിക്കെങ്കിലും മഴ നിലച്ച് അന്തരീക്ഷം തെളിഞ്ഞാൽ മാത്രമേ യാത്ര തുടരാനാകൂ എന്ന് ഇവർ അറിയിച്ചു. പക്ഷെ, അതിനുള്ള സാധ്യത തീരെയില്ലെന്ന് എനിക്കു തോന്നി. മഴ നനഞ്ഞുകൊണ്ട് പ്രഭാതകൃത്യങ്ങൾ ഒരു വിധം നിർവഹിച്ചശേഷം ഞങ്ങൾ കൂടാരത്തിൽ വിശ്രമിച്ചു. യാത്രാപരിപാടിയനുസരിച്ച് അങ്ങോട്ടുള്ള യാത്രയിലും മടക്കയാത്രയിലും ഓരോ ദിവസം വിശ്രമത്തിനായി ഏർപ്പെടുത്തിയിട്ടുണ്ട്. കാലാവസ്ഥാവ്യതിയാനം, അപകടം, അസുഖം എന്നിങ്ങനെയുള്ള പ്രതിസന്ധികൾമൂലം യാത്രയ്ക്കു തടസ്സം നേരിടുമ്പോൾ വിശ്രമദിനംവഴി അതു നികത്തിയെടുക്കുന്നു. ഒരുദിവസം ഗുൻജിയിൽ താങ്ങിയാലും അതുകൊണ്ടുതന്നെ, യാത്രാപരിപാടിയിൽ, തടസ്സം വരാൻ

സാധ്യതയില്ല. ഞങ്ങൾക്കു പിറകേ കൈലാസ്-മാനസസരസ്സ് ഒന്നാം ബാച്ച് യാത്രികരും വന്നെത്തുമെന്നതിനാൽ ഒന്നിൽക്കൂടുതൽ ദിവസം ഗുൻജിയിൽ തങ്ങാനും സാധ്യമല്ല. യാത്രാപരിപാടി അനുസരിച്ച് കൈലാസ് യാത്രാ സംഘം ഗാലയിൽ എത്തിയിട്ടുണ്ടാകും. നാഭിധാങ്ങിൽ എത്തി ഓം ദർശനം നടത്തി ഞങ്ങൾ തിരിച്ചു ഗുൻജിയിൽ എത്തുമ്പോൾ കൈലാസ് സംഘം കാലപാനി ലക്ഷ്യമാക്കി ഇവിടെനിന്നും പുറപ്പെട്ടിരിക്കണം. മഴ തോരാതെ പെയ്യുകയാണെങ്കിൽ എല്ലാ പദ്ധതികളും അവതാളത്തിലാകും. മലയിടിച്ചിൽ വ്യാപകമായ വിധത്തിൽ സംഭവിച്ചാൽ ഗുരുതരമായ ഭവിഷ്യത്തുകൾ ഉണ്ടാകും. ഭാഗവതപാരായണം നടത്തി ഈശ്വരപ്രീതി കൈവരിക്കാം എന്ന ഉദ്ദേശ്യത്തോടെ ഞങ്ങൾ അതിനു തുടക്കം കുറിച്ചു.

ഒൻപതുമണി കഴിഞ്ഞപ്പോൾ പ്രാതൽ തയ്യാറായി എന്ന അറിയിപ്പു കിട്ടി. ഭക്ഷണം കഴിക്കുന്ന കൂടാരത്തിനുള്ളിൽ മഴവെള്ളം തളംകെട്ടി നിന്നതിനാൽ അടുക്കളയിലെ കൊച്ചുമുറിയിൽ ഒതുങ്ങിക്കൂടി പ്രാതൽ കഴിച്ചു. ഗോതമ്പു കഞ്ഞിയും കടലക്കറിയുമാണ് കഴിക്കാൻ കിട്ടിയത്. നല്ലപോലെ വിശപ്പ് അനുഭവപ്പെട്ടതുകൊണ്ടാകാം, കഞ്ഞിക്കും കറിക്കും നല്ല സ്വാദ് തോന്നി. അടുക്കളയോട് ചേർന്നുള്ള വിറകുപുരയ്ക്ക് സാമാന്യം നല്ല വലിപ്പമുണ്ട്. അവിടെ തീക്കുണ്ഠം ഒരുക്കി തീ കായാനും, കൂട്ടത്തിൽ നനഞ്ഞ വസ്ത്രങ്ങളും ഷൂസും ഉണക്കിയെടുക്കാനും സൗകര്യമേർപ്പെടുത്താമെന്ന് ക്യാമ്പ് മാനേജർ അറിയിച്ചപ്പോൾ ഞങ്ങൾ കൊച്ചു സംഘങ്ങളായി അവിടെ പറ്റിക്കൂടി. പാചകക്കാരും അവരുടെ സഹായികളും ഞങ്ങൾക്കൊപ്പം നിന്ന് വിറകുകഷ്ണങ്ങൾ വെട്ടിമുറിച്ച് പാകപ്പെടുത്തിത്തന്നു. ടൂറിസം വകുപ്പിന്റെ കുതിരക്കാരും സഹായത്തിനെത്തി. സംഭ്രമജനകമായ പല വിവരങ്ങളും ഇവരിൽനിന്ന് ലഭിക്കാനിടയായി. നദിയിലെ ജലവിതാനം ക്രമാതീതമായി ഉയർന്നു കഴിഞ്ഞുവെന്നും മൈതാനത്തിന്റെ പലഭാഗങ്ങളും ഇടിഞ്ഞ് നദിയോട് ചേർന്നു കഴിഞ്ഞുവെന്നും കുതിരക്കാർ പറഞ്ഞു. ക്യാമ്പിന്റെ തൊട്ടുമുൻവശത്തായി, കിഴക്കുഭാഗത്ത്, നിലകൊള്ളുന്ന പടുകൂറ്റൻ പർവതനിരകളിൽ നിറവ്യത്യാസം വന്നു കഴിഞ്ഞതായും കോരിച്ചൊരിയുന്ന മഴ മുഴുവനും ആവാഹിച്ചെടുത്തതുകൊണ്ടാണ് ഈ നിറമാറ്റമെന്നും ഇവർ പറഞ്ഞു. താങ്ങാനാവാത്ത വിധത്തിൽ വെള്ളം കുടിച്ചുവീർത്ത മൺമലകൾ ഒന്നാകെ ഇടിഞ്ഞുവീഴാൻ സാധ്യതയുണ്ടെന്നും കുതിരക്കാർ പറഞ്ഞപ്പോൾ വിറകുപുരയിൽ ശ്മശാനമൂകത പരന്നു. ഓരോരുത്തരും അവരവരുടെ ചിന്താലോകങ്ങളിലായിരുന്നു. ഒട്ടിച്ചേർന്നപോലെ നിലകൊള്ളുന്ന ഇവിടത്തെ പർവതനിര ഒന്നാകെ ഇടിഞ്ഞു വീണാൽ അത് മാൽപ്പ ദുരന്തത്തേക്കാൾ ഭയാനകമായിരിക്കും. ഗുൻജി എന്ന ഗ്രാമം അതോടെ അപ്രത്യക്ഷമാകും.

10 മണി കഴിഞ്ഞിട്ടും മഴയ്ക്ക് ശമനമുണ്ടായില്ല. ആകെ കറുത്തിരുണ്ട അന്തരീക്ഷം. തണുപ്പാണെങ്കിൽ അതിശക്തവും. വിറകുപുരയിലെ തീക്കുണ്ഠത്തിന്റെയരുകിൽ ചുരുണ്ടുകൂടി ഇരിക്കുമ്പോൾ, ഹിന്ദുസ്ഥാനി സംഗീതത്തിലെ 'മേഘരാഗ'ത്തിലാണ് മഴ പെയ്യുന്നത് എന്നെനിക്കു തോന്നി. മഴത്തുള്ളികൾ മേൽക്കൂരയുടെ തകരഷീറ്റുകളിന്മേൽ പതിക്കുന്ന ശബ്ദം,

സംഗീതത്തിന് അനുയോജ്യമായ പക്കമേളമായും അനുഭവപ്പെട്ടു. പ്രതീക്ഷിച്ചതുപോലെത്തന്നെ, യാത്ര നീട്ടിവച്ചതായി അറിയിപ്പു കിട്ടിയപ്പോൾ അതിൽ അസ്വാഭാവികതയൊന്നും തോന്നിയില്ല. കോരിച്ചൊരിയുന്ന ഈ മഴയത്ത് എങ്ങനെയാണ് യാത്ര ചെയ്യുക?

ഞങ്ങളുടെ സംഘത്തിൽപ്പെട്ട നരേന്ദ്രസിങ്ങിനേയും ഭാര്യയേയും കഴിഞ്ഞ ദിവസം വൈകുന്നേരംമുതൽക്കേ കാണാനില്ലെന്ന സംഭ്രമിപ്പിക്കുന്ന വാർത്ത ക്യാമ്പിൽ പരന്നത് ഉച്ചയ്ക്ക് പന്ത്രണ്ടുമണിയോടെയാണ്. ഐ.ടി.ബി.പിയിലെ പട്ടാളക്കാരനായതിനാൽ അവരുടെ ക്യാമ്പിൽ തങ്ങൾക്ക് താമസസൗകര്യമുണ്ടെന്നറിയിച്ചാണ്, ലെയ്സൺ ഓഫീസറുടെ അനുവാദത്തോടെ, നരേന്ദ്രസിങ്ങും തരുളും ഞങ്ങളുടെ ക്യാമ്പിൽനിന്നു പോയത്. പട്ടാളത്തിലെ ഫാർമസിസ്റ്റായ ഇദ്ദേഹം ഈ മേഖലയിൽ മൂന്നുവർഷം മുൻപ് ജോലി ചെയ്തിട്ടുമുണ്ട്. ഗാല മുതൽക്കുതന്നെ സംഘാംഗങ്ങളുടെ ആരോഗ്യപ്രശ്നങ്ങളിൽ നരേന്ദ്രസിങ് പ്രത്യേക താൽപര്യം കാണിച്ചിരുന്നു. ഈ മേഖലയിൽ ജോലിചെയ്ത സൈനികനായതുകൊണ്ടും വൈദ്യസഹായം യഥാസമയം ലഭിക്കുമെന്നുള്ളതുകൊണ്ടും അദ്ദേഹത്തിന് വളരെയധികം ബഹുമാനമാണ് സംഘാംഗങ്ങളിൽനിന്നും ലഭിച്ചത്. ശ്രവണസുഖമുള്ള ശബ്ദത്തിന്റെ ഉടമയായ, നരേന്ദ്രസിങ്ങിന്റെ ഭാര്യ, തരുൾ ഭജനാവേളയിൽ മുൻനിരയിലുണ്ടായിരുന്നു.

സംഘത്തിലെ രണ്ടു സ്ത്രീകൾക്ക് ബാധിച്ചിരുന്ന പനി കുറയാതെ വന്നപ്പോഴാണ് ലെയ്സൺ ഓഫീസർ പത്തുമണിയോടെ ആർമി ഡോക്ടറെ കാണാൻ പോയത്. നരേന്ദ്രസിങ് കൊടുത്തിരുന്ന മരുന്നുകളുടെ വിവരം ഡോക്ടറെ ധരിപ്പിച്ചശേഷം, അദ്ദേഹം ഇവിടെ ക്യാമ്പിലുണ്ടെന്നും രോഗികളുടെ അസുഖവിവരങ്ങൾ അദ്ദേഹത്തോടു ചോദിച്ചാൽ കൂടുതലറിയാമെന്നും ലെയ്സൺ ഓഫിസർ അറിയിച്ചു. തലേദിവസം കടുത്ത പനിയോടെ ക്യാമ്പിലെത്തിയ രോഗികളെ, ഡോക്ടറെ കാണിക്കാതെ ഫാർമസിസ്റ്റ് ചികിത്സിച്ചത് ഗുരുതരമായ വീഴ്ചയാണെന്നും ലെയ്സൺ ഓഫിസറുടെയും ഫാർമസിസ്റ്റിന്റേയും പേരിൽ നടപടിയെടുക്കാൻ താൻ ശുപാർശചെയ്യുമെന്നും ബീഹാറിൽനിന്നുള്ള ഊർജ്ജസ്വലനായ ഡോക്ടർ വി.കെ.സിങ് മുന്നറിയിപ്പു നൽകി. നരേന്ദ്രസിങ്ങിനെ തന്റെ മുന്നിൽ ഹാജരാക്കുവാൻ സെക്യൂരിറ്റിക്കാരോട് ആജ്ഞാപിച്ചപ്പോഴാണ്, അങ്ങനെ ഒരാൾ അവിടെ ഇല്ലെന്ന് അവർ മറുപടി പറഞ്ഞത്. ഇവിടെ പട്ടാളക്യാമ്പിൽ സ്ത്രീകളെ താമസിപ്പിക്കാൻ അനുവാദമില്ലെന്നിരിക്കെ, സെക്യൂരിറ്റി വിഭാഗത്തെ മറികടന്ന് ഇവർ ക്യാമ്പിലെത്തുവാൻ തീരെ സാധ്യതയില്ല. അപ്പോൾ നരേന്ദ്രസിങ്ങും ഭാര്യയും എവിടെപ്പോയി?

ഐ.ടി.ബി.പിയിലെ ഓഫിസർമാർ കനത്ത മഴക്കോട്ടും ധരിച്ച് ഞങ്ങളുടെ ക്യാമ്പിൽ വന്നു. തോരാതെ പെയ്യുന്ന മഴയെ കൂസാതെ അവർ ഓടിനടന്ന് വിവരങ്ങൾ ശേഖരിച്ചു. ഉച്ചഭക്ഷണം തയ്യാറായെന്ന അറിയിപ്പു കിട്ടിയിട്ടും ആരും ആഹാരം കഴിക്കുവാൻ പോയില്ല. എല്ലാവരും മരവിച്ചപോലെ കാണപ്പെട്ടു. ഡോക്ടറുടെ വിശദപരിശോധനയ്ക്കുശേഷം രണ്ടു സ്ത്രീകൾക്കും

മഞ്ഞപ്പിത്തമാണെന്ന് സ്ഥിരീകരിക്കപ്പെട്ടതോടെ ആശങ്ക മൂർധന്യത്തിലു മെത്തി. മഞ്ഞപ്പിത്തം പടർന്നുപിടിക്കാൻ സാധ്യതയുള്ളതിനാൽ രോഗികളെ കൂടാരത്തിന്റെ മൂലയിലേക്കു മാറ്റി. ഇവർക്ക് ഡ്രിപ്പ് കൊടുക്കുവാൻ ഒരു മല യാളി സൈനികൻ എത്തിയിട്ടുണ്ടെന്നറിഞ്ഞപ്പോൾ ഞാൻ അദ്ദേഹത്തെ പരി ചയപ്പെട്ടു. നീലേശ്വരം സ്വദേശിയായ പി.വി.ചന്ദ്രൻ, ഐ.ടി.ബി.പിയിലെ ഫാർമ സിസ്റ്റാണ്. ഗുൻജിയിലേക്ക് സ്ഥലംമാറ്റമായി വന്നിട്ട് രണ്ടു മാസമേ ആയി ട്ടുള്ളൂ. കേരളത്തിൽനിന്നും നാലായിരത്തിയഞ്ഞൂറിലധികം കി.മീറ്റർ ദൂരെ, മനുഷ്യവാസം വളരെ വിരളമായൊരു മലഞ്ചെരുവിൽവച്ച് നാട്ടുകാരനായ ഒരാളെ കണ്ടുമുട്ടുമ്പോൾ ഉളവാകുന്ന ആഹ്ളാദം അനുഭവിച്ചറിയേണ്ടതുത ന്നെയാണ്. മഴ ശമിക്കുകയാണെങ്കിൽ വൈകുന്നേരം വീണ്ടും കാണാം എന്നു പറഞ്ഞ് ഞങ്ങൾ പിരിഞ്ഞു. പച്ചിലത്തോരനും, കിഴങ്ങുകറിയും, റോട്ടിയും ഉച്ചഭക്ഷണമായി കഴിച്ചശേഷം വിശ്രമത്തിനായി ഞാൻ കിടന്നു.

തോരാതെ പെയ്യുന്ന മഴയും കഠിനമായ തണുപ്പും കാരണം കൂട്ടുകാ രെല്ലാം സുഖനിദ്രയിൽ മുഴുകിയപ്പോൾ, എനിക്കെന്തോ, ഉറങ്ങാൻ കഴിഞ്ഞില്ല. ഉച്ചയുറക്കം തീരെ പതിവില്ലെങ്കിലും ഇത്തരം അനുകൂലസാഹചര്യങ്ങളിൽ ആരും നിദ്രയിലാണ്ടുപോകും. പലതും ചിന്തിച്ചുകൊണ്ട് വെറുതെ കിടന്നു. നരേന്ദ്രസിങ്ങിന്റെയും ഭാര്യയുടെയും തിരോധാനത്തെക്കുറിച്ച് ഞാൻ ഓർത്തു നോക്കി. ക്യാമ്പിൽ മിക്കവരുടെയും ധാരണ, അവർക്കെന്തോ അപകടം പിണഞ്ഞു എന്നാണ്. അവരെ തട്ടിക്കൊണ്ടുപോയതാകാം എന്ന് ഒരു വിഭാഗം കരുതുമ്പോൾ, കുടിനദിയുടെ ഭീകരമായ ഒഴുക്കു കാണുവാൻ പോയ പ്പോൾ തീരഭാഗം ഇടിഞ്ഞ് ഒഴുക്കിൽ അപ്രത്യക്ഷമായതാകാം എന്ന് മറ്റൊരു വിഭാഗം കുരുതുന്നു. ബാലിശമായ വാദങ്ങളാണ് ഇവയെന്ന് എനിക്ക് തോന്നി. തട്ടിക്കൊണ്ടുപോകുകയാണെങ്കിൽ അതാരാണ് ചെയ്യുക? ഇവിടത്തെ നിഷ്ക ളങ്കരായ ഗ്രാമീണരോ? അതോ സൈനികരോ? കൈലാസ്-മാനസസരസ്സ് യാത്ര ഈ വഴിയെ തുടങ്ങിയിട്ട് ഇരുപത്തിയഞ്ച് വർഷം കഴിഞ്ഞിരിക്കുന്നു. എത്രയെത്ര സ്ത്രീകൾ ഈ കാലയളവിൽ ലിപുലേഖ് ചുരമാർഗം ഈ പാത യിൽക്കൂടി യാത്ര ചെയ്തിരിക്കുന്നു. ഗുൻജിയിൽവച്ച് അയോഗ്യത കല്പി ക്കപ്പെട്ട നിരവധി സ്ത്രീകൾ ഇവിടെ ക്യാമ്പുകളിൽ രണ്ടാഴ്ചയിലധികം തങ്ങിയിട്ടുമുണ്ട്. ഒരു കുഴപ്പവും ആർക്കും സംഭവിച്ചതായി ആരും പറഞ്ഞു കേട്ടിട്ടുമില്ല. സൈനികരുടെ സേവനം, പ്രത്യേകിച്ച് സ്ത്രീകളോട്, എത്രമാത്രം വിലപ്പെട്ടതും സ്തുത്യർഹവുമാണെന്ന് ഈ വഴിയെ യാത്ര ചെയ്തവർക്ക് നല്ലപോലെ അറിയാവുന്നതാണ്. കുമയൂൺ മണ്ഡൽ വികാസ് നിഗമിന്റെ ക്യാമ്പിൽനിന്ന് ഒരു ഫർലോങ് ദൂരമേ ഐ.ടി.ബി.പി. ക്യാമ്പിലേക്കുള്ളൂ. പ്രധാന കവാടത്തിന്നരികെത്തന്നെയാണ് സെക്യൂരിറ്റി ഓഫീസ്. ആയുധ ധാരികളായ ഒരുകൂട്ടം പട്ടാളക്കാർ അവിടെ കാവലുണ്ട്. നരേന്ദ്രസിങ്ങും ഭാര്യയും പട്ടാളക്യാമ്പിൽ അന്തിയുറങ്ങാം എന്നുപറഞ്ഞ് സ്ഥലം വിട്ടത് മറ്റെ വിടേക്കോ ആണ്. സന്ധ്യയ്ക്ക് ആറുമണിക്കുശേഷം കനത്ത മഴ പെയ്യു മ്പോഴാണ് അവർ പോയതെന്ന് ലയ്സൺ ഓഫിസർ പറയുന്നു. മഴക്കോട്ടും ധരിച്ച് മഴയിലും മൂടൽമഞ്ഞിൽക്കൂടിയും നടക്കുമ്പോൾ ആരും ആരെയും തിരിച്ചറിയില്ല. നദിയുടെ ഭീകരമായ ഒഴുക്കു കാണാൻ ആരും ഈ സമയത്ത്

പോകില്ലെന്നും ഉറപ്പാണ്. നരേന്ദ്രസിങ്ങിനു ഈ പ്രദേശം നല്ലപോലെ അറിയാം. ഭാര്യയേയുംകൂട്ടി അന്തിയുറങ്ങാൻ അടുത്ത ഗ്രാമത്തിലേക്ക് പോയിരിക്കാനാണ് സാധ്യത.

പക്ഷേ, ഇവിടെയാണ് നിരവധി കണ്ണികൾ ഇണങ്ങാതെ കാണപ്പെടുന്നത്. ഇത്തരം കഠിനമേറിയ തീർഥാടനവേളയിൽ ദമ്പതിമാർ ഉണ്ടെങ്കിൽപ്പോലും അവരൊക്കെ വെവ്വേറെയാണ് അന്തിയുറങ്ങുക. വ്രതശുദ്ധിയിൽ, നിഷ്കർഷയുള്ള തീർഥയാത്രയായതിനാൽ ബ്രഹ്മചര്യം അനിവാര്യമാണ്. മാസമുറയുള്ള സ്ത്രീകൾ ഇത്തരം യാത്രകൾക്കു പുറപ്പെടരുതെന്നും അഥവാ ഉണ്ടെങ്കിൽത്തന്നെ അതീവ ശ്രദ്ധാലുക്കളായിരിക്കണമെന്നുപദേശിക്കുന്നതും ഇതുകൊണ്ടാണ്. ഓരോ ക്യാമ്പിലും സ്ത്രീകൾക്കായി പ്രത്യേക കൂടാരംതന്നെ സൗകര്യപ്പെടുത്തി കൊടുക്കാറുമുണ്ട്. സംഗതികൾ ഇത്രയേറെ ഗൗരവമാണെന്നിരിക്കെ, നരേന്ദ്രസിങ്ങും ഭാര്യയും പുറത്തുപോയി താമസിച്ചിട്ടുണ്ടെങ്കിൽ, തീർച്ചയായും, അതിന്റെ കാരണം വേറെയാണ്. പരിചയമുള്ളവരെ ഗ്രാമീണർ തങ്ങളുടെ വീടുകളിൽ അന്തിയുറങ്ങാൻ അനുവദിക്കാറുണ്ട്. ഒരു പക്ഷെ, ഗാല മുതല്ക്കുതന്നെ ഇവർ ഈ 'മുങ്ങൽ' പരിപാടി സമർഥമായി നടപ്പിലാക്കിയിട്ടുമുണ്ടാകാം. കുതിരക്കാരുടെ താവളത്തിൽപ്പോയി ഒരന്വേഷണം നടത്തിയാൽ സത്യം വെളിപ്പെടുമെന്നും എനിക്കു തോന്നി. മൂന്നു മണിയായപ്പോൾ മഴ നിലച്ചു. ഇരുണ്ടു മൂടിക്കെട്ടിയ അന്തരീക്ഷം ക്രമേണ തെളിയാനും തുടങ്ങി. സൂര്യകിരണങ്ങൾ, വളരെ നാളുകൾക്കുശേഷം, പുറത്തുവന്നപ്പോൾ ഹിമപർവതശൃംഗങ്ങൾ വെട്ടിത്തിളങ്ങി. തീർഥാടകസംഘത്തെ ഗ്രസിച്ചിരുന്ന അപകടഭീതിയെക്കുറിച്ചുള്ള പൂർണവിവരവും താമസിയാതെ മറനീക്കി പുറത്തുവന്നു.

ക്ഷത്രിയവംശജനായ നരേന്ദ്രസിങ്ങിന്റെ ഭാര്യയും രണ്ടു മക്കളും വാരണാസിയിൽ സുഖമായി കഴിയുന്നു! അദ്ദേഹത്തിന്റെ ഭാര്യയാണെന്ന വ്യാജേന സംഘത്തിൽ കടന്നുപറ്റിയ തരുൾ ലഖ്നൗകാരിയാണ്. ബോംബെയിൽ ഒരു സ്വകാര്യസ്ഥാപനത്തിൽ ജോലി ചെയ്യുന്നു. എസ്.എം.എസ്, ഇ-മെയിൽ സന്ദേശങ്ങൾ വഴി ഇവർ പ്രേമബദ്ധരായി. തീർഥയാത്രാസംഘത്തിൽച്ചേർന്ന് ഇരുപത്തിയഞ്ച് ദിവസത്തോളം ഒന്നിച്ചുകഴിഞ്ഞുകൂടാം എന്ന ബുദ്ധി നരേന്ദ്രസിങ്ങിന്റേതായിരുന്നു. ധാർച്ചുലയിൽവച്ചും, ഗാലാ-ബുധി യാത്രാമധ്യേയും ഇരുവരും മണിക്കൂറുകളോളം സംഘത്തിൽനിന്നു ഒളിച്ചുമാറി ഒന്നിച്ചു ചെലവഴിച്ചു. ബുധി ക്യാമ്പിൽനിന്നു അർധരാത്രിയോടെ ഇവർ പുറത്തുകടന്ന് ഗ്രാമത്തിലെ ഒരൊഴിഞ്ഞ വസതിയുടെ വരാന്തയിലും വികാരങ്ങൾ പങ്കിട്ടു. പട്ടാളക്കാരനായതിനാൽ അദ്ദേഹത്തിന്റെ കാര്യത്തിൽ ആർക്കും സംശയവും ഇല്ലായിരുന്നു. നരേന്ദ്രസിങ്ങിന്റെ കുതിരക്കാരനായ പ്രഹ്ളാദ്സിങ്ങിന് ഇവരുടെ പെരുമാറ്റത്തിൽ സംശയം തോന്നിയിരുന്നു. ശീത്തിയിലെ മന്ത്രവാദിയായ വൃദ്ധന്റെ ശ്രദ്ധയിൽ ഇങ്ങനെയൊരു സംശയം ഉന്നയിച്ചതും പ്രഹ്ളാദ്സിങ്ങ് ആയിരുന്നു. ഇദ്ദേഹം തന്നെയാണ് ഗുൻജി ഗ്രാമത്തിൽ ഇരുവരും ഒന്നിച്ചു താമസിക്കുന്നുണ്ടെന്നുള്ള സൂചന പട്ടാളത്തിന്റെ അന്വേഷണസംഘത്തെ അറിയിച്ചതും.

നരേന്ദ്രസിങ്ങിനെ 'കൈകാര്യം' ചെയ്യണമെന്നുറച്ച് ഒരുകൂട്ടം ചെറുപ്പക്കാർ രോഷത്തോടെ മുന്നോട്ടുവന്നുവെങ്കിലും എല്ലാവരോടും ശാന്തചിത്തരായിരിക്കുവാൻ ലെയ്സൺ ഓഫിസർ അഭ്യർഥിച്ചു.

ക്ഷമ എന്ന സുകൃതത്തിന്റെ ശക്തിയും സ്വാധീനവും അപാരമാണല്ലോ. ശാരീരികമായ പല രോഗപീഡകൾക്കും ക്ഷമ ഒരു സിദ്ധൗഷധമാണ്. ഡോ. ഫ്രാൻക് ബോയാൻ (Dr. France Boyan) സമർഥിക്കുന്നു - "കോപം, വൈരാഗ്യം എന്നീ വികാരങ്ങൾ തലച്ചോറിലേക്ക് ഇരച്ചുകയറുമ്പോൾ മസ്തിഷ്കത്തിലെ നാഡീകലകൾ രണ്ടു പകുതികളെ പ്രചോദിപ്പിക്കുന്നു. ഒരു ഭാഗം നമ്മെ ഉത്തേജിപ്പിക്കുമ്പോൾ നാഡീകലകളുടെ മറ്റേഭാഗം ശാന്തമാക്കുവാൻ ശ്രമിക്കും. ഇതുമൂലം സമനില തകരാറിലാകുന്നു. ഹൃദയമിടിപ്പിനു വ്യതിചലനം സംഭവിക്കുന്നു." സമചിത്തത കൈവരിച്ച് ജീവിതം നയിക്കുവാൻ ശ്രീമദ് ഭാഗവതം നമ്മെ ഉദ്ബോധിപ്പിക്കുന്നതും ഇതുതന്നെയാണ്.

[1]"സത്യം ദയാ തപഃ ശൗചം
തിതിക്ഷേക്ഷാ ശമോ ദമഃ
അഹിംസാ ബ്രഹ്മചര്യം ച
ത്യാഗഃ സ്വാധ്യായ ആർജവം."

നരേന്ദ്രസിങ്ങിനെ ഐ.ടി.ബി.പി. ക്യാമ്പിൽ താമസിപ്പിച്ചിരിക്കുകയാണെന്നും തുടർന്നുള്ള യാത്രയിൽ അദ്ദേഹം പങ്കെടുക്കില്ലെന്നും ലെയ്സൺ ഓഫിസർ അറിയിച്ചു. തരുളിനെ തിരികെ അയയ്ക്കാൻ ഒരു മാർഗവും തൽക്കാലം കാണുന്നില്ലെന്നും അവരെ സംഘത്തോടൊപ്പം കൊണ്ടുപോകുക മാത്രമേ ചെയ്യാൻ കഴിയൂ എന്നും അദ്ദേഹം വ്യക്തമാക്കി. ഈ സ്ത്രീയുടെ പിന്നീടുള്ള ഗതി കഷ്ടമായിരുന്നു. സംഘത്തിലെ സ്ത്രീകൾപ്പോലും ഇവരെ ഒറ്റപ്പെടുത്തി. ഒരു ദുഷ്ട ജന്തുവിനോടെന്നപോലെയായിരുന്നു അവരോടുള്ള പെരുമാറ്റം.

പ്രശ്നത്തിനു പരിഹാരമുണ്ടായപ്പോൾ പ്രകൃതി കനിഞ്ഞത് തികച്ചും യാദൃച്ഛികമായിരുന്നോ? അതോ, അമാനുഷികമായ ഇടപെടലോ? എങ്ങനെ വേണമെങ്കിലും കരുതാം; ഓരോരുത്തരുടെ വിശ്വാസംപോലെ. പക്ഷെ, ഒരു കാര്യം ഉറപ്പാണ്. ഈ മലമടക്കുകളിലെ പവിത്രത ഭഞ്ജിക്കപ്പെട്ടാൽ അതിനൊരു തിരിച്ചടി ഉടനെ ഉണ്ടാകുമെന്നത് കാലാകാലങ്ങളായി അനുഭവപ്പെടുന്നതാണ്. മാൽപ്പ ദുരന്തം സംഭവിച്ചപ്പോഴും സമാനമായ ചുറ്റുപാടുകളായിരുന്നു എന്ന വസ്തുത എങ്ങനെ അവഗണിക്കാനാകും? ഒന്നോ രണ്ടോ പേർ ചെയ്യുന്ന തെറ്റിനു ഒരു സംഘം മുഴുവനും ശിക്ഷയനുഭവിക്കേണ്ടിവരുന്നത് മഹാകഷ്ടംതന്നെയാണ്. എല്ലാം ഈശ്വരഹിതം എന്നു കരുതി സമാധാനപ്പെടുക മാത്രമേ ഇതിനൊക്കെ പോംവഴിയുള്ളൂ.

നാലുമണി കഴിഞ്ഞപ്പോൾ ഐ.ടി.ബി.പി.ക്യാമ്പിൽപ്പോയി ചന്ദ്രനെ കണ്ടു.

---

1. സത്യം, ദീനദയ, തപസ്, ബാഹ്യാഭ്യന്തരശുദ്ധി, സഹനശീലം, യുക്തായുക്ത വിവേകം, മനോനിയന്ത്രണം, ബാഹ്യമായ സംയമനം, അഹിംസ, ബ്രഹ്മചര്യം, ത്യാഗം, ജപം, നേർവഴിക്കു പോകൽ, കിട്ടിയതിൽ സംതൃപ്തി

വൈദ്യപരിശോധനാമുറിയിൽ മറ്റാരും ഇല്ലാതിരുന്നതിനാൽ ഞങ്ങൾ സ്വത ന്ത്രമായി ഇരുന്ന് പലതും സംസാരിച്ചു. പിന്നീട്, ഭക്ഷണശാലയിൽപ്പോയി കടുപ്പത്തിലൊരു ചായ കുടിച്ചശേഷം വാർത്താവിനിമയസംവിധാനങ്ങൾ കാണുന്നതിനുവേണ്ടി അതു സ്ഥാപിച്ചിരുന്ന മുറിയിൽപ്പോയി. മലയാളികൾ ആരും അവിടെ ഉണ്ടായിരുന്നില്ല. അവിടെ ഡ്യൂട്ടിയിലുണ്ടായിരുന്ന ഓഫി സറും ജവാൻമാരും തികഞ്ഞ മര്യാദയോടെ എന്നെ സ്വീകരിച്ചു. ആദികൈ ലാസത്തിലേക്ക് പട്രോളിങ് നടത്തിയിട്ടുള്ള പലരേയും കൂട്ടത്തിൽ കണ്ടു. ഗുൻജിയിൽനിന്നു നോക്കിയാൽ ആദികൈലാസപർവതനിര ഒട്ടും കാണു കയില്ലെന്നു ഇവർ ഉറപ്പായി പറഞ്ഞപ്പോൾ എനിക്കു നേരിയ കുണ്ഠിതം തോന്നി. അങ്ങിനെയൊരു പരാമർശം എന്റെ ആദ്യകൃതിയിൽ എഴുതിയി രുന്നു. ഒരു സൈനികനാണ് അന്ന് ആ പർവതനിര ചൂണ്ടിക്കാട്ടിത്തന്നത്. ഗുൻജിയിൽ നിന്ന് 40 കി.മീറ്ററോളം ദൂരമുണ്ട് ആദികൈലാസത്തിലേക്കെന്നും അത്യധികം ദുർഘടം നിറഞ്ഞതാണ് ഈ യാത്രാപഥമെന്നും പട്രോളിങ് നടത്തുന്ന സംഘത്തിൽപ്പെട്ടവർ വ്യക്തമാക്കിയപ്പോൾ ആ വാർത്തയിൽ വാസ്തവമുണ്ടെന്നു തോന്നി. സൈനികരുമായി സൗഹൃദം പങ്കിട്ട് കുറച്ചു സമയം അവിടെ ചെലവഴിച്ചു.

ഇന്തോ-തിബത്തൻ ബോർഡർ പൊലീസ്, കേന്ദ്ര ആഭ്യന്തരമന്ത്രാലയ ത്തിന്റെ കീഴിലുള്ള പാരാമിലിറ്ററി വിഭാഗമാണ്. രാജ്യരക്ഷാവകുപ്പിന്റെ കീഴി ലല്ല ഈ അർധസൈനികവിഭാഗം. ഓരോ രാഷ്ട്രത്തിന്റെയും ജനസംഖ്യ, ഭൂവിസ്തൃതി എന്നിവയുടെ അടിസ്ഥാനത്തിൽ തങ്ങൾക്ക് പരമാവധി നില നിർത്താവുന്ന പട്ടാളത്തിന്റെ അംഗസംഖ്യയെക്കുറിച്ച് യു.എൻ.വ്യക്തമായ നിബന്ധനകൾ ഏർപ്പെടുത്തിയിട്ടുണ്ട്. സൈനികശക്തി വർധിപ്പിച്ച് മറ്റു രാഷ്ട്രങ്ങളെ ആക്രമിക്കുന്നത് തടയാനാണ് ഈ നിബന്ധനകൊണ്ട് ഉദ്ദേശി ക്കുന്നത്. ഭൂപ്രകൃതിയുടെ വൈവിധ്യം, ക്രമാതീതമായ ജനസംഖ്യാ വർധ നവ് തുടങ്ങിയ കാരണങ്ങളാൽ ഭാരതത്തിന് രാജ്യരക്ഷാവകുപ്പിന്റെ കീഴി ലുള്ള സൈനികശേഷി തികച്ചും അപര്യാപ്തമാണ്. ആഭ്യന്തര സുരക്ഷ എന്ന പേരിൽ, ആഭ്യന്തരവകുപ്പിന്റെ കീഴിൽ പാരാമിലിറ്ററി രൂപീകരിച്ചത് പ്രധാനമായും ഈ അപര്യാപ്തത നികത്താനാണ്. ഇന്തോ-തിബത്തൻ ബോർഡർ പോലീസും, സി.ആർ.പി.യും, ബോർഡർ സെക്യൂരിറ്റി ഫോഴ്സും, സി.ഐ.എസ്.എഫും, എസ്.എസ്.ബിയും, ആസ്സാം റൈഫിൾസും രൂപംകൊ ണ്ടത് ഈ സാഹചര്യത്തിലാണ്. അതിർത്തി സംരക്ഷണംതന്നെയാണ് ഇവ രുടെ മുഖ്യജോലി. കൂട്ടത്തിൽ മറ്റു പല ജോലികളും ഏൽപ്പിക്കുന്നു എന്നു മാത്രം. ഇതുകൊണ്ടുതന്നെയാണ്, ഇന്ത്യൻ ആർമിക്കു ലഭിക്കുന്ന സേവന-വേതന വ്യവസ്ഥകൾ പാരാമിലിറ്ററി വിഭാഗങ്ങൾക്ക് ലഭിക്കാത്തതും. ചെയ്യുന്ന ജോലികൾ ഒരേപോലെ കാഠിന്യമേറിയതാണെന്നും, പക്ഷെ, സേവ ന-വേതന വ്യവസ്ഥകളിൽ തങ്ങൾക്ക് ഒട്ടും നീതി ലഭിക്കുന്നില്ലെന്നും അർധ സൈനികവിഭാഗങ്ങൾക്ക് പരാതിയുണ്ട്. ഇതിൽ ഒട്ടും കഴമ്പില്ലെന്നാണ് എനിക്കു തോന്നിയത്. ഒരു സർക്കാരിന് നിരവധി നിയന്ത്രണങ്ങൾ, അന്താ രാഷ്ട്രതലത്തിൽ, അനുവർത്തിക്കേണ്ടതുണ്ട്. ഇന്ത്യൻ ആർമിക്കു ലഭിക്കുന്ന ആനുകൂല്യങ്ങൾ മറ്റുള്ളവർക്ക് നിഷേധിക്കുന്നതിൽ ഈ വക നിയന്ത്രണ

ങ്ങൾ ഒരു ഘടകമാണ്. അതിർത്തി റോഡുകളുടെ നിർമാണവും സംരക്ഷ ണവും നടത്തുന്ന ബോർഡർ റോഡ്സ് ഓർഗനൈസേഷനെ പാരാമിലിറ്ററി വിഭാഗത്തിൽപ്പെടുത്താതെ മിനിസ്ട്രി ഓഫ് ഹൈവേയുടെ കീഴിലാക്കുന്നതും ഇതു കൊണ്ടൊക്കെത്തന്നെയാണ്.

സേവനത്തിന്റേയും അർപ്പണബോധത്തിന്റേയും കാര്യത്തിൽ അർധ സൈനികവിഭാഗങ്ങൾ ഇന്ത്യൻ ആർമിക്കൊപ്പംതന്നെ നിൽക്കുന്നു. ആയു ധാഭ്യാസപരിശീലനങ്ങൾ, വ്യായാമങ്ങൾ, പരേഡുകൾ തുടങ്ങിയ മുറകൾ എല്ലാ വിഭാഗങ്ങൾക്കും ഏതാണ്ട് ഒരേപോലെയാണ്. അതിർത്തിസംരക്ഷ ണത്തിന്റെ കാര്യത്തിൽ ഐ.ടി.ബി.പി. മുൻപന്തിയിൽ നിൽക്കുന്നു. ലെ (Leh), ലഡാക്ക്, സിയാച്ചിൻ ഗ്ളേഷിയർ എന്നിവിടങ്ങളിലെ ഏറ്റവും ഉയർന്ന പ്രത ലത്തിൽ രാപ്പകൽ കാവൽ നിൽക്കുന്നത് ഈ സൈനികവിഭാഗമാണ്. മൈനസ് മുപ്പത്തയഞ്ചു ഡിഗ്രി വരെ ശൈത്യമുള്ള ഈ പ്രദേശങ്ങളിൽ മനു ഷ്യജീവിതം തികച്ചും ദുസ്സഹംതന്നെയാണ്. ഐ.ടി.ബി.പി. ഇപ്പോൾ ഉപ യോഗിക്കുന്നത് INSAS റൈഫിൾ ആണ്. (ഇന്ത്യൻ ന്യൂ സ്മാൾ ആം സിസ്റ്റം). SLR. റൈഫിളുകൾ (സെൽഫ് ലോഡിങ് റൈഫിൾ) ഇപ്പോൾ ഉപയോഗത്തിൽ ഇല്ല. കാർഗിൽ യുദ്ധത്തിൽ INSAS റൈഫിൾ വളരെ കാര്യ ക്ഷമമായ രീതിയിൽ ഉപയോഗിച്ച് കീർത്തി നേടിയ ആയുധമാണ്. 500 മീറ്റർ മുതൽ 1000 മീറ്റർവരെ ലക്ഷ്യത്തിലേക്ക് ഈ റൈഫിളിൽനിന്നുള്ള വെടിയു ണ്ടകൾ ചീറിപ്പായുന്നു. ഇന്ത്യൻ സൈനിക വിഭാഗങ്ങളുടെ അഭിമാനമാണ് INSAS റൈഫിൾ.

ഇന്തോ-പാക് യുദ്ധത്തിൽ സൈഫറിന് (Cipher)-ക്രിപ്റ്റോളജി-ഗൂഢലി പിക്കു പകരം മലയാളഭാഷയാണ് വയർലെസ് ടെലികോം സ്റ്റേഷനിൽ (WTS) ഉപയോഗിച്ചത് എന്നറിഞ്ഞപ്പോൾ എനിക്ക് അഭിമാനം തോന്നി. യുദ്ധമുന്ന ണിയിൽ എതിർപക്ഷത്തിന്റെ വയർലസ് സന്ദേശങ്ങൾ പിടിച്ചെടുത്ത് യുദ്ധ ത്തിന്റെ മർമപ്രധാനമായ തന്ത്രങ്ങൾ ചോർത്തുന്നത് സാധാരണ പതിവാണ്. ഉത്തരേന്ത്യൻ ഭാഷകളൊക്കെ പാക്കിസ്ഥാൻ സൈന്യത്തിനു പരിചിതമായ തുകൊണ്ടാണ് മലയാളഭാഷ ഉപയോഗിക്കാൻ ഓഫിസർമാർ തീരുമാനിച്ചത്. ഇന്ത്യൻ സൈന്യത്തിൽ മലയാളികൾ ധാരാളമുള്ളതുകൊണ്ട് ഇത്തരത്തിൽ സന്ദേശങ്ങളയച്ചാൽ അതു വായിച്ചറിയാൻ ബുദ്ധിമുട്ടില്ല. തന്ത്രങ്ങൾക്കൊ ണ്ടാണ് യുദ്ധങ്ങൾ ജയിക്കുന്നത് എന്നു പറയുന്നതിൽ വാസ്തവമുണ്ട്.

സേവനത്തിലും കൃത്യനിർവഹണത്തിലും ഇന്ത്യൻ ആർമിക്കൊപ്പംതന്നെ നിൽക്കുന്ന അർധസൈനികവിഭാഗത്തിലെ പട്ടാളക്കാർക്ക് കേരളസർക്കാർ ആനുകൂല്യങ്ങൾ നിഷേധിക്കുകയാണെന്ന പരാതി കേരളത്തിൽനിന്നുള്ള സൈനികർക്കുണ്ട്. വിമുക്തഭടന്മാർക്ക് കൊടുക്കുന്ന ആനുകൂല്യങ്ങളൊന്നും അർധസൈനികവിഭാഗങ്ങൾക്ക് ലഭിക്കുന്നില്ല. ആർമിക്കാർക്ക് വീട്ടുനികുതി ഒഴിവാക്കിക്കൊടുത്തപ്പോൾ ഇവർക്ക് ഈ ചെറിയ ആനുകൂല്യംപോലും നിഷേധിക്കപ്പെട്ടു. കേന്ദ്രസർക്കാർ, കാന്റീൻ വഴിയുള്ള ആനുകൂല്യങ്ങളും അർധസൈനികവിഭാഗങ്ങൾക്ക് നിഷേധിച്ചിരിക്കയാണ്[1]. പിറന്ന നാടിന്റെ

1. ഇവർക്കും ഈ ആനുകൂല്യങ്ങൾ അനുവദിച്ചുകൊടുക്കാൻ കേന്ദ്രസർക്കാർ നടപടി തുടങ്ങി യിട്ടുണ്ട്.

അതിർത്തി കാത്തുരക്ഷിക്കാൻ ദുഷ്കരമായ മലമടക്കുകളിലും ഗ്ളേഷിയറുകളിലും ജീവിതത്തിന്റെ സുവർണകാലങ്ങളും ചിലപ്പോൾ ജീവനും ഹോമിക്കുന്ന ഈ സൈനികർക്ക് അർഹമായ ആനുകൂല്യങ്ങൾ നൽകി അവരെ ആദരിക്കേണ്ടത് ഏതൊരു ഭരണകൂടത്തിന്റെയും ധാർമിക ചുമതലയാണ്.

ചന്ദ്രൻ മുഖേന ഞാൻ ഡോക്ടർ വി.കെ.സിങ്ങിനെ പരിചയപ്പെട്ടു. സംഭാഷണമധ്യേ, എന്റെ രണ്ടു പുസ്തകങ്ങളെക്കുറിച്ചും ഡോക്ടർക്ക് വിശദമായി വിവരിച്ചു കൊടുത്തു. തോൾബാഗിൽ കരുതിയിരുന്ന 'തപോഭൂമി ഉത്തരഖണ്ഡി'ന്റെ കോപ്പി അദ്ദേഹത്തെ കാണിച്ചപ്പോൾ, വളരെ ശ്രദ്ധാപൂർവ്വം ഡോക്ടർ അതു മറിച്ചുനോക്കി. കെട്ടിലും മട്ടിലും പുസ്തകത്തിനൊരു അന്താരാഷ്ട്ര നിലവാരമുണ്ടെന്നായിരുന്നു അദ്ദേഹത്തിന്റെ പ്രതികരണം. ഹിമാലയത്തെക്കുറിച്ചുള്ള നിരവധി ഇംഗ്ലീഷ് പുസ്തകങ്ങൾ ഡോക്ടർ വായിച്ചിട്ടുണ്ട്. ദിവ്യസംന്യാസിമാരെക്കുറിച്ചൊക്കെ അദ്ദേഹം വിശദമായി അന്വേഷിച്ചറിഞ്ഞ് ബോധ്യപ്പെട്ടിട്ടുണ്ട്. ഇന്ത്യക്കാരേക്കാൾ, വിദേശികൾ ഈ വിഷയത്തിൽ ബഹുദൂരം മുന്നിലാണെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. നിരവധി ഇംഗ്ലീഷ് പുസ്തകങ്ങളുടെ പേരുകൾ അദ്ദേഹം മനഃപാഠംപോലെ പറഞ്ഞു കൊണ്ടിരുന്നു. ഡോക്ടർ പ്രത്യേകം എടുത്തുപറഞ്ഞ, സ്വാമി രാമയുടെ 'ലിവിങ് വിത്ത് ദി ഹിമാലയൻ മാസ്റ്റേഴ്സും', പോൾബ്രണ്ടന്റെ 'സെർച്ച് ഇൻ സീക്രട്ട് ഇന്ത്യ'യും, സ്വാമി ശൂന്യതയുടെ 'ഡാൻസിങ് വിത്ത് ദി വോയ്ഡും' ഞാൻ വായിച്ചിട്ട് അധികം നാളുകളായിട്ടില്ല. 'തപോഭൂമി ഉത്തരഖണ്ഡ്' വായിച്ചശേഷം മലപ്പുറം ജില്ലയിലെ കൊളത്തൂർ സ്വദേശിയായ ഡോക്ടർ പ്രകാശ് ആണ് മേൽപ്പറഞ്ഞ പുസ്തകങ്ങൾ വായിക്കാൻ എന്നെ പ്രേരിപ്പിച്ചത്. ഈ പുസ്തകങ്ങൾ എന്നെ വിസ്മയപ്പെടുത്തുകതന്നെ ചെയ്തു.

ബോംബെയിലെ വ്യവസായിയായ ശ്രീ.ബാലകൃഷ്ണവാര്യർ എനിക്കയച്ചുതന്ന രണ്ടു പുസ്തകങ്ങളാണ് ഡോക്ടർ ബ്രയാൻ വീസ്സിന്റെ 'സെയിംസോൾ മെനി ബോഡീസ്' ഉം, 'മെനി ലൈവ്സ്, മെനി മാസ്റ്റേഴ്സും'. പുനർജന്മസിദ്ധാന്തത്തെക്കുറിച്ച് മനോരോഗവിദഗ്ധനായ ഈ ഡോക്ടർ പരീക്ഷിച്ചറിഞ്ഞു ബോധ്യപ്പെട്ട വസ്തുതകളാണ് ഈ പുസ്തകത്തിൽ വിസ്തരിച്ചിട്ടുള്ളത്. 1994ൽ പ്രസിദ്ധീകരിച്ച ആദ്യത്തെ പുസ്തകവും, 2004 ൽ പ്രസിദ്ധീകരിച്ച രണ്ടാമത്തെ പുസ്തകവും 15 ലക്ഷം കോപ്പികൾ വീതമാണ് വിറ്റഴിഞ്ഞത്.[1] ആത്മാവിന് ഒരിക്കലും നാശം സംഭവിക്കുകയില്ലെന്നും ജനന മരണ- പുനർജന്മ പ്രക്രിയ തുടർച്ചയായി സംഭവിച്ചുകൊണ്ടിരിക്കുന്ന ഒരു പ്രതിഭാസമാണെന്നും വേദോപനിഷത്തുകൾ ഊന്നിപ്പറയുന്നുണ്ട്.

ഹിമാലയത്തിലെ അത്ഭുതസിദ്ധികളുള്ള സംന്യാസിമാരെക്കുറിച്ച് നമ്മുടെ അറിവ് എത്രയോ പരിമിതമാണ്. ഇത്തരം സംന്യാസിമാരെ പലർക്കും പുച്ഛവുമാണ്. ആധുനികയുഗത്തിൽ ഇതൊക്കെ സാധ്യമാണോ എന്നാണ് ഈ ന്യൂനപക്ഷത്തിന്റെ ചോദ്യം. ഗഢ്വാൾ ഹിമാലയത്തിലെ നാലു ധാമങ്ങളിലേക്കോ, കൈലാസ്-മാനസസരസ്സിലേക്കോ യാത്ര നടത്തിയതുകൊ

1. മേൽവിവരിച്ച പുസ്തകങ്ങളിൽനിന്നുള്ള പ്രധാനപ്പെട്ട ഉദ്ധരണികൾ ഈ പുസ്തകത്തിന്റെ 11-ാം അധ്യായത്തിൽ ചേർത്തിട്ടുണ്ട്.

ണ്ടൊന്നും ഇത്തരം സംന്യാസിശ്രേഷ്ഠരെ കണ്ടുമുട്ടുകയില്ല. ലഹരിക്കും ഭോഗസുഖത്തിനും ഹിമാലയയാത്ര നടത്തുന്നവരും നമ്മുടെ നാട്ടിലുണ്ട്. ഇതൊക്കെ നാട്ടിൽ സുലഭമായുള്ളപ്പോൾ വലിയൊരു സംഖ്യ ചെലവഴിച്ച് അവിടെവരെ പോകേണ്ട കാര്യമില്ലല്ലോ. ഇത്തരത്തിലുള്ള യാത്രകൊണ്ട് ആരും ഒന്നും നേടുന്നില്ല. അർപ്പണബോധത്തോടെ, ഞാൻ എന്ന ഭാവം കൈവെടിഞ്ഞ്, ഈശ്വരശക്തിയിൽ വിശ്വാസം അർപ്പിച്ച്, പ്രകൃതിയേയും അതിലെ സകല ചരാചരങ്ങളെയും ഈശ്വരരൂപേണ വണങ്ങി, താൻ നിസ്സാരനാണ് എന്ന ഭാവത്തോടെ സഞ്ചരിച്ചാൽ മാത്രമേ സാക്ഷാൽക്കാരത്തിലേക്കുള്ള പാത തുറന്നുകിട്ടുകയുള്ളൂ. ഭാഗവതം നമ്മെ ഉദ്ബോധിപ്പിക്കുന്നതും അതാണ്.

[1]"ഖം വായുമഗ്നിം സലിലം മഹീം ച
ജ്യോതീംഷി സത്ത്വാനി ദിശോ ദ്രുമാദീൻ
സരിത്സമുദ്രാംശ്ച ഹരേശ്ശരീരം
യത്കിഞ്ച ഭൂതം പ്രണമേദനന്യഃ"

ഹിമാലയത്തിലെ ദിവ്യയോഗീശ്വരന്മാരെക്കുറിച്ചുള്ള അറിവുകൾ ഇന്നും ഇന്നലേയും കേട്ടു തുടങ്ങിയതല്ല. നൂറ്റാണ്ടുകളുടെ പഴക്കമുണ്ട് ഇതിന്. എത്രയെത്ര മഹാത്മാരായ സഞ്ചാരികൾ ഇതേക്കുറിച്ച് പഠിച്ച് എഴുതാനായി വർഷങ്ങളോളം ആ ഹിമഭൂമിയിൽ ചെലവഴിച്ചിട്ടുണ്ട്. നിത്യചൈതന്യയതിയും ഇത്തരമൊരു യത്നത്തിൽ ഏർപ്പെട്ടിരുന്നതായി അദ്ദഹത്തിന്റെ ആത്മകഥയിൽ വിവരിക്കുന്നുണ്ട്. പണ്ഡിറ്റ് ജവഹർലാൽനെഹ്റു പ്രധാനമന്ത്രിയായിരിക്കുമ്പോൾ, ഭാരതത്തിലെ അദ്ഭുതസിദ്ധികളുള്ള സംന്യാസിമാരെക്കുറിച്ച് പഠിച്ച് ഒരു റിപ്പോർട്ട് തയ്യാറാക്കുന്നതിനുവേണ്ടി നിയോഗിച്ച കമ്മിറ്റിയിൽ നിത്യചൈതന്യയതിയും ഉൾപ്പെട്ടിരുന്നു. നെഹ്റുവിന്റെ കാലത്ത് തുടങ്ങിവച്ച ഈ പദ്ധതി അദ്ദേഹത്തിന്റെ മരണശേഷം ഗുൽസാരിലാൽനന്ദ ഏറ്റെടുത്തു. പുനഃസംഘടിക്കപ്പെട്ട 'സൈക്കിക് & സ്പിരിച്വൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടി'ന്റെ ഒരു ഡയറക്ടർ യതി ആയിരുന്നു. ഇലക്ട്രോ എൻസഫലോഗ്രാഫ് (ഇ.ഇ.ജി) ഉപയോഗിച്ച് യോഗികളുടെ ബോധതലത്തിലൂടെ കടന്നുപോകുന്ന ആൽഫാ, ബീറ്റാ, ഗാമ തരംഗങ്ങളുടെ വ്യതിയാനം സൂക്ഷ്മമായി പഠിക്കാനായിരുന്നു ഇവരുടെ ശ്രമം. പക്ഷെ, ഇത്തരമൊരു പരീക്ഷണത്തിന് യഥാർഥ യോഗികൾ വഴങ്ങിക്കൊടുക്കുമോ എന്ന കാര്യം ചിന്താവിഷയമാണ്. അഞ്ചുവർഷം നീണ്ടുനിന്ന തന്റെ പരിശ്രമത്തിനുശേഷം, നാലോ അഞ്ചോ യഥാർഥ യോഗികളെ കണ്ടെത്തിയതായി നിത്യചൈതന്യയതി സാക്ഷ്യപ്പെടുത്തുന്നു. കാവിവസ്ത്രധാരികളായ കള്ളനാണയങ്ങളായിരുന്നു 95 ശതമാനമെന്നും അദ്ദേഹം തുറന്നു പറയുന്നുണ്ട്. ദിവ്യസംന്യാസിമാരുടെ താവളങ്ങളിൽ എത്തിച്ചേരുക എന്നത് അത്യധികം കാഠിന്യമേറിയ ഒരു യത്നംതന്നെയാണ്. അതിനൊക്കെ ഒരു നിയോഗമുണ്ട്. അതനുസരിച്ചു മാത്രമേ എല്ലാം നടക്കുകയുള്ളൂ.

1. വായുവിനേയും, തീയിനേയും, വെള്ളത്തേയും, ഭൂമിയേയും, പ്രകാശസ്ഥാനങ്ങളേയും, പ്രാണികളേയും, ദിക്കുകളേയും, വൃക്ഷാദികളേയും, നദികളേയും, സമുദ്രങ്ങളേയും, ഭൂതമാത്രമായ ഏതൊന്നിനേയും അന്യനെന്നു കരുതാതെ ഈശ്വരന്റെ സ്വരൂപമെന്ന ഭാവനയോടുകൂടി നമസ്കരിക്കണം.

ഇത്തരത്തിലുള്ള മഹത്സംരംഭത്തിൽ ഏർപ്പെട്ട് വിജയം കൈവരിച്ച ഒരു വനിതയാണ് റൊമോള ബൂട്ടാലിയ. ഡൽഹി സ്കൂൾ ഓഫ് ഇക്കണോമിക്സിൽനിന്നു ഡോക്ടറേറ്റ് നേടിയ ഇവർ 'ഇന്ത്യ ട്രാവലോഗ്' എന്ന പ്രസിദ്ധീകരണത്തിന്റെ എക്സിക്യൂട്ടീവ് എഡിറ്ററാണ്. ഡോക്ടർ ബൂട്ടാലിയ തന്റെ പഠനത്തിൽ പറയുന്നു- "അതിമഹത്വമാർന്ന ഹിമാലയ യോഗിവര്യന്മാരുടെ പരിശുദ്ധതപസ്യയിൽ പുരാതന പാരമ്പര്യരീതികൾ പരിപാലിക്കപ്പെട്ടു വരുന്നു. ഇത് യോഗിവര്യന്മാരുടെ ധിഷണ അന്വേഷിച്ചെത്തുന്നവർക്കും അതികഠിനമായ പാതകളെ തരണം ചെയ്യുവാൻ ശപഥം ചെയ്ത് എത്തുന്നവർക്കുമായി വെളിപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ഉപക്രമമില്ലാത്തവർക്ക് പ്രവേശനം നിഷേധിക്കുന്ന പ്രകൃത്യാ ഉള്ള തടസ്സങ്ങൾ നിരവധിയുണ്ട്. വിശുദ്ധ സാരാംശങ്ങൾ കൗതുകത്തിനുവേണ്ടി മാത്രം വെളിപ്പെടുത്തിക്കൊടുക്കാനുള്ളതല്ലല്ലോ. ആത്മീയത ഒരിക്കലും വിൽക്കപ്പെട്ടിട്ടില്ല. ജനങ്ങളെ ആകർഷിക്കുന്ന വിധത്തിലുള്ള പരസ്യങ്ങളോ പരസ്യപ്പലകകളോ ഇല്ല. പ്രവാചകരുടെ പ്രവചനങ്ങളോ മറ്റു മഹാസമ്മേളനങ്ങളോ, പ്രഭാഷകർക്കുള്ള പ്രസംഗവേദികളോ ഇല്ല. പുരാതന ആത്മീയപരമ്പരാഗതരീതികൾ എന്നത്തേയുംപോലെ, ആത്മീയതയുടെ സൂക്ഷ്മനിഗൂഢതലങ്ങളിൽ തുടർന്നുകൊണ്ടിരിക്കുന്നു. ഞാൻ പലപ്പോഴും കേൾക്കുന്ന ചോദ്യങ്ങൾ ഇതാണ്- 'സംന്യാസിവര്യന്മാരും യോഗികളും യാഥാർത്ഥ്യമാണോ?'- സാംസ്കാരികഭ്രംശത്താലും നാസ്തികത്വത്താലും, പൗരാണിക വൈദികപൈതൃകത്തോടുള്ള വിമുഖതയാലും കഷ്ടപ്പെടുന്ന ഇന്നത്തെ യുവതലമുറയുടെ വിലാപം ഞാൻ കേൾക്കുന്നു. എന്നാൽ താപസന്മാർ ഇപ്പോഴും ഇവിടെ നമുക്കിടയിലൂടെ നടക്കുന്നു; നമ്മൾ അവരെ തിരിച്ചറിയുന്നില്ല എന്നു മാത്രം. എന്തുകൊണ്ടെന്നാൽ, നമ്മുടെ വീക്ഷണം അത്തരത്തിലുള്ളതാണ്. നമ്മുടെ ലക്ഷ്യങ്ങൾ തികച്ചും ലൗകികങ്ങളുമാണ്. ഇതാണ് യാഥാർഥ്യം. വാസ്തവത്തിൽ, അവരുടെ അനിവാര്യത നമ്മൾ മറന്നുപോയിരിക്കുന്നു."

ആറു മണി കഴിഞ്ഞപ്പോൾ ഐ.ടി.ബി.പി.ക്യാമ്പിൽനിന്നു മടങ്ങി. 'തപോഭൂമി ഉത്തരഖണ്ഡ്' കൈയൊപ്പിട്ട്, ചന്ദ്രന് ഉപഹാരമായി, നൽകിയശേഷം അടുത്ത ദിവസം വീണ്ടും കാണാമെന്നു പറഞ്ഞ് ഞങ്ങൾ പിരിഞ്ഞു.

പോക്കുവെയിലിന്റെ പൊൻപ്രഭയിൽ മുങ്ങിക്കുളിച്ച് ഗുൻജിയും പരിസരങ്ങളും വെട്ടിത്തിളങ്ങിയപ്പോൾ, പ്രകൃതി കനിഞ്ഞനുഗ്രഹിച്ചതുപോലെ തോന്നി. മഴയുടെ മുറിപ്പാടുകൾ മാഞ്ഞുതുടങ്ങിയിരുന്നു. ചാഞ്ഞ്, തൂങ്ങിക്കിടന്നിരുന്ന വൃക്ഷത്തലപ്പുകൾ വീണ്ടും ഉയർന്നുതുടങ്ങി. മഴവെള്ളം ഒലിച്ചുപോയതോടെ പുൽനാമ്പുകളും കൊച്ചുചെടികളും തലനീട്ടി ഉയർന്നുനിന്നു. മൈനപ്പക്ഷികളും കൊച്ചു കുരുവികളും ആഹ്ലാദത്തോടെ ഇരതേടിയിറങ്ങി. നാൽക്കാലികൾ സന്തോഷസൂചകമായ ശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ട് സംതൃപ്തിയോടെ മേഞ്ഞുനടന്നു. ശ്വാനന്മാർ പ്രതീക്ഷാനിർഭരമായ മിഴികളോടെ തീർഥാടകരുടെ ചുറ്റും വാലാട്ടി നിന്നു. മലമടക്കുകളിലെ ഗ്രാമീണരുടെ കുടിലുകളിൽനിന്ന് തീപ്പുക ഉയർന്നു. ക്യാമ്പിന്റെ മുറ്റത്ത് കൊച്ചുസംഘങ്ങളായിനിന്ന് തീർഥടകർ പലഹാരങ്ങളും പാനീയങ്ങളും പങ്കിട്ടുകഴിച്ചു.

എല്ലാ തടസ്സങ്ങളും നീങ്ങിക്കഴിഞ്ഞു. ഇനി ഫലപ്രാപ്തി ഉറപ്പാണ്. കാളിദാസന്റെ വരികൾ ഞാൻ മെല്ലെ ഒന്നു മൂളിനോക്കി.

1"അവ്യാക്ഷേപോ ഭവിഷ്യന്ത്യാഃ
കാര്യസിദ്ധേർഹി ലക്ഷണം."

പട്ടാളക്യാമ്പിലെ കാളീക്ഷേത്രത്തിൽ നടന്ന ഭജനയിൽ എല്ലാവരും പങ്കെടുത്തു. കൂട്ടമണികളുടെ സംഗീതാർദ്രമായ അകമ്പടിയോടെ സ്തോത്രങ്ങളും ഭജനകളും ഒന്നിച്ചുരുവിട്ടശേഷം ദീപാരാധനയോടെ പ്രാർഥന അവസാനിപ്പിച്ചു. അർച്ചനചെയ്ത പായസവും മധുരപലഹാരങ്ങളും കഴിച്ചശേഷം ക്യാമ്പിലേക്കു മടങ്ങുമ്പോൾ സമയം എട്ടര കഴിഞ്ഞിരുന്നു. പകൽവെളിച്ചം അപ്പോഴും ബാക്കിയുണ്ടായിരുന്നു.

റോട്ടി, ചോറ്, കിഴങ്ങുകറി, വെണ്ടയ്ക്കാ സബ്ജി, പച്ചിലത്തോരൻ, ചുട്ടപപ്പടം, സേമിയാ പായസം എന്നിവയടങ്ങിയ രാത്രിഭക്ഷണം എല്ലാവരും ഒരുമിച്ചാസ്വദിച്ചു കഴിച്ചു. അടുത്ത ദിവസത്തെ യാത്രയ്ക്കാവശ്യമായ ലഗ്ഗേജ് അഴിച്ചു ശരിപ്പെടുത്തുന്നതിനുവേണ്ടി കുറച്ചുസമയം വിനിയോഗിച്ചശേഷം ഒമ്പതരമണി കഴിഞ്ഞപ്പോൾ നിദ്രയ്ക്കു തയ്യാറായി. പുലർച്ചെ നാലരമണിക്കെഴുന്നേറ്റ് ഗുൻജിയിലെ സൂര്യോദയം ആസ്വദിക്കാമെന്ന ധാരണയോടെ കിടക്കസ്സഞ്ചിയിലേക്കു നൂഴ്ന്നുകയറുമ്പോൾ നാഭിധാങ്ങിലെ ഓം ദർശനമായിരുന്നു മനസ്സു നിറയെ.

---

1. തടസ്സമില്ലായ്മ വരാനിരിക്കുന്ന കാര്യസിദ്ധിയുടെ ലക്ഷണമാണല്ലോ. (രഘുവംശം- 10-6)

# 7
# നാഭിധാങ്ങ്

ഗുൻജിയിലെ സൂര്യോദയത്തിന്റെ പ്രൗഢഗാംഭീര്യത്തെക്കുറിച്ച് സഹയാത്രികരോട് വിശദമായി പറഞ്ഞുകൊടുത്തിരുന്നതിനാൽ ആ അസുലഭദൃശ്യം വീക്ഷിക്കുന്നതിനുവേണ്ടി നാലു മണിക്കെഴുന്നേറ്റ് ഞങ്ങൾ തയ്യാറായി. മഴ പെയ്തുതീർന്നു കനംകുറഞ്ഞ മേഘങ്ങൾ വഴിയൊഴിച്ചതുകൊണ്ട് അന്തരീക്ഷം തെളിഞ്ഞെങ്കിലും കനത്ത മൂടൽമഞ്ഞ് മലമുകളിൽ മൂടിക്കെട്ടിനിന്നതിനാൽ സൂര്യരശ്മികൾ മടിച്ചുമടിച്ചാണ് പുറത്തുവന്നത്. ഉദിച്ചുയരുന്ന ബാലാർക്കരശ്മികൾ ആ ഭാഗം മുഴുവനും പ്രകാശപൂരിതമാക്കി. തെക്കുപടിഞ്ഞാറുഭാഗത്തെ ഹിമപർവതനിരകളെക്കൂടി സപ്തവർണ്ണങ്ങളിൽ ആറാടിക്കണമെങ്കിൽ മൂടൽമഞ്ഞ് നിശ്ശേഷം ഒഴിഞ്ഞുനിന്നേപറ്റൂ എന്നു ബോധ്യമായപ്പോൾ കടുത്ത നിരാശ തോന്നി. അഞ്ചേകാൽ മണിവരെ പ്രതീക്ഷയോടെ കാത്തുനിന്നുവെങ്കിലും മൂടൽമഞ്ഞ് ഒഴിയാതെ നിന്നതിനാൽ ഞങ്ങൾ പിരിഞ്ഞു.

ഗുൻജിയിൽനിന്ന് നാഭിധാങ്ങിലേക്ക് 18 കി.മീറ്റർ ദൂരമുണ്ട്. കാലാപാനിയിലെ താവളം ഒഴിവാക്കി ഒറ്റയടിക്ക് നാഭിധാങ്ങിലേക്ക് യാത്ര ചെയ്യുന്നതിൽ ഡോക്ടർ അതൃപ്തി പ്രകടിപ്പിച്ചുവെങ്കിലും കൈലാസ്-മാനസസരസ്സ് യാത്രാസംഘം തൊട്ടുപിന്നിൽ എത്തിച്ചേരുമെന്നതിനാൽ ഇതല്ലാതെ മറ്റൊരു നിവൃത്തിയും ഇല്ലായിരുന്നു. വിദേശമന്ത്രാലയത്തിന്റെ നിർദ്ദേശപ്രകാരം ഒരു വിദഗ്ധസംഘം വളരെനാളുകൾ നീണ്ടുനിന്ന പഠനങ്ങൾക്കും ചർച്ചകൾക്കും നിരീക്ഷണങ്ങൾക്കും ശേഷമാണ് കൈലാസ്-മാനസസരസ്സ് യാത്രാമാർഗത്തിലെ ക്യാമ്പുകൾ നിജപ്പെടുത്തിയത്. ഇത്തരത്തിലുള്ള കഠിനമായ യാത്രകളിൽ ശരീരത്തെ ദേശാന്തരശീതോഷ്ണങ്ങൾക്ക് (acclimatize) അനുയോജ്യമായ വിധത്തിൽ പാകപ്പെടുത്തിയെടുക്കേണ്ടതുണ്ട്. അല്ലെങ്കിൽ ഗുരുതരമായ പ്രത്യാഘാതങ്ങൾ സംഭവിച്ചേക്കാം. 12,000 അടി കഴിഞ്ഞാൽ അന്തരീക്ഷമർദം കുറയുകയും, വായുവിന് ഭാരമില്ലായ്മ തോന്നുകയും ചെയ്യും. ശരീരത്തെ പ്രകൃതിക്ക് അനുയോജ്യമായ വിധത്തിൽ ഇണക്കിയെടുത്താൽ മാത്രമേ ഇത്തരം ദുഷ്കരമായ യാത്രകൾ സാധ്യമാവുകയുള്ളൂ.

ഗഢ്‌വാൾ ഹിമാലയത്തിലെ ചതുർധാമയാത്രകൾ ചെയ്യുമ്പോഴും 11,000 അടിയോളം ഉയരത്തിലേക്ക് തീർഥാടകർ ചെന്നെത്തുന്നുണ്ട്. അവിടെയൊന്നും ഇത്തരം നിബന്ധനകളോ ചിട്ടകളോ ആരും അനുവർത്തിക്കുന്നില്ലല്ലോ എന്നൊരു ചോദ്യം പലർക്കും തോന്നിയേക്കാം. ചതുർധാമയാത്രകൾ

ഭൂമിഭാഗവും വാഹനങ്ങളെ ആശ്രയിച്ചുകൊണ്ടുള്ളതാണ്. യമുനോത്രിയിലേക്കുള്ള ആറു കി.മീറ്റർ ദൂരവും കേദാരത്തിലേക്കുള്ള 14 കി.മീറ്റർ യാത്രയും മാത്രമേ കാൽനടയാത്രയായി നിർവഹിക്കേണ്ടതുള്ളൂ. ഗോമുഖിൽ പോകുന്നവർക്കു 19 കി.മീറ്ററും തരണം ചെയ്യേണ്ടതുണ്ട്. ഓരോ ധാമത്തിലും ഒന്നോ രണ്ടോ ദിവസം മാത്രം തങ്ങി, കഴിയാവുന്നതും വേഗത്തിൽ മലമുകളിൽനിന്ന് താഴേക്ക് എത്തിച്ചേരത്തക്ക വിധത്തിലാണ് ഈ യാത്രകൾ സംഘടിപ്പിക്കുന്നത്. ശരീരം പ്രതികൂലമായി പ്രവർത്തിച്ചുതുടങ്ങാനുള്ള അവസരം, ഈ യാത്രകളിൽ, അതുകൊണ്ടുതന്നെ വളരെ കമ്മിയാണ്. കൈലാസ്-മാനസ സരസ്സ് യാത്രയും, ആദികൈലാസ്-ഓം പർവതയാത്രയും ഒരു മാസത്തിലധികം നീണ്ടുപോകുമെന്നതിനാൽ മലമുകളിലെ ഉയർന്ന പ്രതലത്തിൽ അത്രയും കാലം തീർഥാടകർ തങ്ങേണ്ടതുണ്ട്. തീർത്തും അപരിചിതമായ ഇത്തരം ചുറ്റുപാടുകളിൽ ദിവസങ്ങളോളം ചെലവഴിക്കുമ്പോൾ ശരീരം പ്രതികൂലമായി പ്രതികരിക്കാതിരിക്കാനാണ് ചിട്ടകളും നിബന്ധനകളും ഏർപ്പെടുത്തുന്നത്.

ഗുൻജിയിലെ ഐ.ടി.ബി.പി ക്യാമ്പിന്റെയുള്ളിൽ സ്ഥിതിചെയ്യുന്ന കാളീക്ഷേത്രത്തിൽ പ്രാർഥിച്ചശേഷം കൃത്യം എട്ടു മണിക്ക് ഞങ്ങൾ നാഭിധാങ്ങിലേക്കുള്ള യാത്രയ്ക്ക് തുടക്കം കുറിച്ചു. കുതിരപ്പുറത്ത് യാത്ര ചെയ്യുന്നവരും അവരുടെ സഹായികളും മുന്നിൽ നടന്നു. ലഗ്ഗേജ് വഹിക്കുന്ന കുതിരകളും കുതിരക്കാരും പട്ടാളക്കാരും അവരെ പിൻതുടർന്നു. കാൽനടയാത്രക്കാരായ ഞങ്ങൾ അഞ്ചുപേർ ഏറ്റവും പിന്നിലായി നടന്നു. പട്രോളിങ് നടത്തുന്ന പട്ടാളക്കാരാണ് ഞങ്ങൾക്ക് അകമ്പടിയായി വന്നത്. ഈ സീസണിലെ ഓം പർവതയാത്രയ്ക്ക് തുടക്കം കുറിച്ചത് ഞങ്ങളുടെ സംഘമാണ്. അതുകൊണ്ടുതന്നെ ശുഭയാത്ര ആശംസിച്ച് ഞങ്ങളെ യാത്രയാക്കുവാൻ പട്ടാളക്കാർ മുഴുവനും ഒത്തുകൂടിയിരുന്നു.

പട്ടാളക്യാമ്പിന്റെ പരിധിയിൽനിന്നു നീങ്ങിയതോടെ യാത്ര കാളീനദീതീരത്തുകൂടിയായി. കഴിഞ്ഞ ദിവസങ്ങളിലെ തുടർച്ചയായ മഴ കാരണം വഴിയിലുടനീളം വഴുക്കലായിരുന്നു. കുഴഞ്ഞമണ്ണും വഴുക്കുന്ന പ്രതലവും ഒന്നിച്ചായപ്പോൾ യാത്ര തീർത്തും ബുദ്ധിമുട്ടിലായി. കാളീനദിയിലെ ജലവിതാനവും ഒഴുക്കും കണ്ടപ്പോൾ ഭയന്നുപോയി. നദീതീരത്തുകൂടിയുള്ള ഒറ്റയടിപ്പാത വൻ പർവതങ്ങളുടെ ഓരത്തുകൂടിയാണ്. മലയിടിച്ചിൽമൂലം കുന്നുകൂടിക്കിടക്കുന്ന മണ്ണിനുമുകളിൽക്കൂടി കയറിയിറങ്ങുമ്പോൾ മണ്ണിടിഞ്ഞ് അതോടൊപ്പം നദീഗർത്തത്തിലേക്കു വീണുപോകാൻ സാധ്യതയുള്ളതിനാൽ അതീവശ്രദ്ധയോടെയാണ് ഓരോ ചുവടും മുന്നോട്ടുവച്ച് നടന്നത്. ഞങ്ങളുടെ സംഘം എത്തുന്നതിനു തൊട്ടുമുൻപായി, പല സ്ഥലത്തും, മലയിടിച്ചിൽ സംഭവിച്ചതായി കണ്ടു. ഇടിഞ്ഞുവീണ പുതുമണ്ണിന്റെ ഗന്ധം മാറിയിരുന്നില്ല. കുതിരകളുടെ കുളമ്പടികൾ തെന്നി അപകടത്തിന്റെ വക്കോളം എത്തിയെങ്കിലും അദ്ഭുതകരമായി രക്ഷപ്പെടുകയാണുണ്ടായത്. വളഞ്ഞുപുളഞ്ഞ്, വൻ കയറ്റങ്ങളോടെ കിടക്കുന്ന ഈ രണ്ടു കിലോമീറ്റർ ദൂരം തരണം ചെയ്തുകിട്ടാൻ മനസ്സുരുകി പ്രാർഥിച്ചു.

നദീതീരത്തുനിന്നു രക്ഷപ്പെട്ട് വിശാലമായ മൈതാനഭാഗത്തേക്ക് പ്രവേശിച്ചപ്പോൾ വളരെ ആശ്വാസം തോന്നി. പച്ചപ്പുല്ലുനിറഞ്ഞ മൈതാനവും അതിന്റെ ഓരങ്ങളിൽ തലയുയർത്തിനിൽക്കുന്ന ദേവദാരു, പൈൻവൃക്ഷങ്ങളും കുന്നിൻചെരുവുകളിലെ പുഷ്പിച്ചുനിൽക്കുന്ന കുറ്റിച്ചെടികളും ഇടകലർന്നു കിടക്കുന്ന ചെറിയ പാറക്കൂട്ടങ്ങളും ഈ ഭൂവിഭാഗത്തെ മനോഹരിയാക്കുന്നു. കിഴക്കുഭാഗത്തെ മലനിരകളുടെ പിന്നിൽനിന്നും ഉദിച്ചുയർന്ന സൂര്യകിരണങ്ങൾ പ്രഭാതത്തെ പ്രഭാപൂർണമാക്കിയെങ്കിലും തണുപ്പ് അടിക്കടി വർധിച്ചുകൊണ്ടിരുന്നു. നദിയുടെ അക്കരെയുള്ള നേപ്പാൾ വനത്തിനുള്ളിൽനിന്നും മുഴങ്ങുന്ന വിവിധയിനം പക്ഷികളുടെ കളകൂജനങ്ങൾ ആസ്വദിച്ച്, നീണ്ടുകിടക്കുന്ന കയറ്റം ഞാനും രാജുവും ആയാസരഹിതമന്യേ നടന്നുകയറി. കുതിരകൾ ഒട്ടും ക്ലേശമില്ലാതെ ഉത്സാഹത്തോടെ നടന്നതുകൊണ്ട് കുതിരസ്സവാരിക്കാരും കൂട്ടരും ബഹുദൂരം മുന്നിലായി.

തുടർച്ചയായ മലയിടിച്ചിൽമൂലം ആ പ്രദേശമാകെ ചിതറിക്കിടക്കുന്ന കരിങ്കൽക്കൂമ്പാരങ്ങളുടെ ഓരത്തുകൂടിയുള്ള ദുർഘടമായ യാത്രയ്ക്കുശേഷം, വിശാലമായ ഒരു താഴ്വരയിലേക്ക് എത്തിയപ്പോൾ സംഘം അവിടെ ലഘുഭക്ഷണത്തിനുവേണ്ടി താവളമടിച്ചിരിക്കുന്നതായി കണ്ടു. കുമയൂൺ മണ്ഡൽ ജോലിക്കാരും പട്ടാളക്കാരും ഒത്തുചേർന്ന് ചായ തയ്യാറാക്കാനുള്ള ശ്രമത്തിലാണ്. തൊലി കളയാത്ത ഉരുളക്കിഴങ്ങ്, തനുക്കനെ അരിഞ്ഞ്, തിളയ്ക്കുന്ന എണ്ണയിലേക്ക് വിതറിയിടുമ്പോൾ ആസ്വാദകരമായ മണം പുറപ്പെടുവിച്ച് ചിപ്സ് വറുത്തുവരുന്നതു കാണാൻ രസമുണ്ട്. ചായയും ചിപ്സും തയ്യാറാക്കാൻ സമയമെടുക്കുമെന്ന് തോന്നിയതിനാൽ ഒഴിഞ്ഞൊരു മൂലയിലെ പച്ചപ്പുല്ലിൽ ഞാൻ മലർന്നുകിടന്നു. ആകാശത്തിനു നീലനിറമാണ്. ചക്രവാളത്തിനു അതിർവരമ്പിട്ടതുപോലെ കിടക്കുന്ന പർവതനിരകളിൽ നേരിയ നീലച്ചായം കലർന്ന മൂടൽമഞ്ഞ് തളംകെട്ടി നിൽക്കുന്നു. പർവതങ്ങളുടെ അടിവാരപ്രദേശങ്ങളിൽ തലയുയർത്തി നിൽക്കുന്ന വൃക്ഷത്തലപ്പുകളിൽ ഉറഞ്ഞുകൂടിയിരിക്കുന്ന മഞ്ഞിൻകണങ്ങൾ സൂര്യപ്രകാശമേറ്റ് വെട്ടിത്തിളങ്ങുമ്പോൾ ആയിരക്കണക്കിനു വർണപ്പൂത്തിരികൾ ജ്വലിച്ചുനിൽക്കുന്നതുപോലെയാണ് തോന്നിയത്. എത്രയെത്ര പർവതനിരകളാണ് ചുറ്റും നിരന്നു നിൽക്കുന്നത്. മഹാപ്രളയ ഏതോ യുഗത്തിൽ രൂപപ്പെട്ടതാകാം ഇവയൊക്കെ. സൃഷ്ടിയുടെ ഏറ്റവും മഹത്തായ സാക്ഷാത്കാരമാണ് പർവതങ്ങൾ. ഹിമാലയം അതിൽ ഏറ്റവും വിശുദ്ധവും. മനുഷ്യരെപ്പോലെത്തന്നെ പർവതങ്ങൾക്കും, അവ ജീവൻ പ്രതിനിധാനം ചെയ്യുന്നതുകൊണ്ട്, എല്ലാവിധ അനേകമായ സവിശേഷതകളും ഉണ്ടെന്ന് പറയപ്പെടുന്നു. അന്യാദൃശ്യമായ ഊർജം പർവതങ്ങൾക്കുള്ളിലും അവയ്ക്കുചുറ്റും സ്ഥിതിചെയ്യുന്നുണ്ട്. നമ്മൾ മറ്റെല്ലാം മാറ്റിവച്ച്, ദൂരെ മാറിനിന്നുകൊണ്ട്, രാപകൽ ഭേദമന്യേ, ദീർഘകാലം, പർവതങ്ങളെ നിരീക്ഷിക്കണം. എന്നാൽ മാത്രമേ നമുക്ക് പ്രശാന്തമായ ആ ഉൻമാദാവസ്ഥയിലെത്തി അതിനോടിണങ്ങിച്ചേരാനും ആ അവസ്ഥാന്തരത്തെ അനുഭവിച്ചറിയാനും ജീവിതസംഘർഷങ്ങളിൽനിന്ന് വിട്ടുനിന്നുകൊണ്ട് ആത്മീയസ്പന്ദനങ്ങളുടെ ഉച്ചസ്ഥായിയിലെത്തുവാനും സാധിക്കുകയുള്ളൂ. ഈ പർവതങ്ങൾ മാനവ-ദേവലോകങ്ങൾക്കിടയിലുള്ള അവ

സ്ഥാന്തരങ്ങളെ കുറിക്കുന്നു. ഇതുകൊണ്ടാണ് ലൗകികസുഖങ്ങൾ വെടിഞ്ഞ ജ്ഞാനാന്വേഷികളും, യോഗികളും, ഋഷികളും ഏകാന്തതയ്ക്കും ശാന്തിക്കുമായി ഹിമാലയത്തെ തങ്ങളുടെ വാസസ്ഥാനമായി തിരഞ്ഞെടുക്കുന്നത്.

ആധുനികയുഗത്തിലെ ഋഷിയായ വിവേകാന്ദസ്വാമികൾക്ക്, 1890-ൽ, അൽമോറയിലെ നയനാഭിരാമമായ പർവതനിരകൾ കണ്ടപ്പോൾ അവാച്യമായ ഒരാത്മീയാനുഭൂതി മനസ്സിൽ പൊട്ടിവിരിഞ്ഞു. ദീർഘകാലം അവിടെ ധ്യാനത്തിൽ ഇരുന്നശേഷം സ്വാമിജി തന്റെ ശിഷ്യനോട് പറഞ്ഞു- "അല്ലയോ ഗംഗാധർ, എന്റെ ജീവിതത്തിലെ ഏറ്റവും മഹത്തായ നിമിഷങ്ങളിലൊന്നിൽക്കൂടി ഞാൻ കടന്നുപോയിരിക്കുന്നു. ഇവിടെ, ഈ ആൽമരച്ചുവട്ടിൽവച്ച് എന്റെ ജീവിതത്തിലെ പ്രധാന സമസ്യകളിലൊന്നിന് ഉത്തരം കണ്ടെത്തിയിരിക്കുന്നു. ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ഏകത്വം ഞാൻ അറിയുന്നു. ശരീരമെന്ന ഈ സൂക്ഷ്മപ്രപഞ്ചത്തിലാണ് ബ്രഹ്മാണ്ഡത്തിലുള്ള മറ്റെല്ലാം നിലനിൽക്കുന്നത്. ഒരു സൂക്ഷ്മാണുവിൽ ഞാൻ മഹാപ്രപഞ്ചം തന്നെ ദർശിക്കുന്നു."

അൽമോറയിലെ പർവതസാനുക്കളിൽ അദ്വൈതാശ്രമം സ്ഥാപിച്ചശേഷം സ്വാമിജി പറഞ്ഞു- "മനുഷ്യന് പരിപൂർണ്ണ അധീശത്വം നൽകി, എല്ലാവിധമായ അന്ധവിശ്വാസങ്ങളും അകറ്റി, സഹനശക്തിയും പ്രവർത്തനോർജ്ജവും നൽകി കർമോത്സുകനാക്കി, ഒടുവിൽ മോക്ഷപ്രാപ്തിയിലേക്കെത്തിക്കുന്ന ഏക സിദ്ധാന്തമാണ് അദ്വൈതം. ഈ ഏകസത്യം പ്രചരിപ്പിക്കാനും, പരിപൂർണൻ, സ്വതന്ത്രൻ എന്നുള്ള തത്ത്വം വ്യക്തിജീവിതോദ്ധാരണത്തിനും മനുഷ്യരാശിയുടെ ജീവിതഭാരം ലഘൂകരിക്കുന്നതിനും ഉദ്ദേശിച്ചുകൊണ്ട്, ഞങ്ങൾ ഈ അദ്വൈതാശ്രമം സമാധിഭൂമിയായ ഹിമാലയനിരകളിൽ ആരംഭിക്കുന്നു. ഈ ആശ്രമം അദ്വൈതത്തിനു മാത്രമായി സമർപ്പിക്കുന്നു - അദ്വൈതത്തിനുമാത്രം."

പട്ടാളക്കാരന്റെ വിസിലടി കേട്ടപ്പോൾ ചിന്തയിൽനിന്നുണർന്ന് ഞാൻ കൂട്ടുകാരോടൊപ്പംകൂടി ചായയും ചിപ്സും കഴിച്ചു. നാട്ടിൽനിന്നു കൊണ്ടുവന്നിരുന്ന മധുരപലഹാരങ്ങൾ പലരും വിതരണം ചെയ്തു. ഉൻമേഷവും ഉത്സാഹവും വീണ്ടെടുത്ത് സംഘം യാത്ര തുടർന്നു. പട്ടാളക്കാരുടെ പിന്നിലായി, വളരെ സാവകാശം, ഞാനും രാജുവും നടന്നു. നിബിഡമായ വനത്തിനുള്ളിൽക്കൂടിയായിരുന്നു തുടർന്നുള്ള യാത്ര. കൂടുതൽ ഉയരങ്ങളിലേക്ക് കയറുംതോറും തണുപ്പ് കൂടിക്കൂടി വന്നു. വനത്തിനുള്ളിൽ മൂടൽമഞ്ഞ് കട്ടപിടിച്ചു നിന്നതുകൊണ്ട് സൂര്യപ്രകാശം ദുർബലമായിരുന്നു. ആകെ ഇരുളടഞ്ഞ പ്രതീതി. മലമുകളിൽനിന്ന് ഒലിച്ചുവരുന്ന ചെറിയ നീർച്ചാലുകൾ വഴിയിൽ തളം കെട്ടി നിന്നതിനാൽ, പലപ്പോഴും, തണുത്തുമരവിച്ച ജലത്തിൽക്കൂടിയായി യാത്ര. വനത്തിന്റെ ഇടയിൽ വളർന്നു നില്ക്കുന്ന കുറ്റിച്ചെടികളും ഉയർന്നുകിടക്കുന്ന പാറക്കൂട്ടങ്ങളും അതിന്റെയൊക്കെ ഇടയിൽക്കൂടി പറന്നുയരുന്ന ചെറിയ ഇനം പക്ഷികളുടെ ചിലയ്ക്കുന്ന ശബ്ദവും ആസ്വദിച്ചു നടക്കുമ്പോൾ മനസ്സ് ശാന്തമായിരുന്നു. ആയാസകരമായ നീണ്ടൊരു കയറ്റവും അതിന്റെ മൂർധന്യത്തിലെ കൊടും വളവും ദൂരെനിന്നു കണ്ടപ്പോൾ

ഞങ്ങൾ കുറച്ചു സമയം ഒരു പാറയുടെ മുകളിൽ വിശ്രമിച്ചു. ബിസ്കറ്റും, അണ്ടിപ്പരിപ്പും, ഗ്ലൂക്കോസ്‌വെള്ളവും കഴിച്ചശേഷം സാവധാനത്തിൽ നടന്ന് കയറ്റത്തിന്റെ മുകളിലെത്തിയപ്പോൾ വല്ലാത്ത അവശത തോന്നി. നദിയുടെ ഒഴുക്കിന്റെ അപാരമായ ശക്തിമൂലം പാതയുടെ അടിഭാഗം പൊള്ളയാണ്. വിണ്ടുനിൽക്കുന്ന ഈ പ്രതലത്തിൽക്കൂടി വേണം ഇഞ്ചിഞ്ചായി മുകളിലെത്തുവാൻ. മലയിടിച്ചിൽ സ്ഥിരം സംഭവിക്കുന്ന സ്ഥലമായതിനാൽ ഈ ഭാഗത്തുകൂടിയുള്ള യാത്ര മനസ്സിനെ കിടിലം കൊള്ളിക്കും.

12 മണിക്കു മുൻപായി ഞങ്ങൾ കാലാപാനിയിൽ എത്തി. കാളീക്ഷേത്രത്തിൽ പ്രാർഥിച്ച്, വഴിപാട് നടത്തിയശേഷം ഞാൻ ചുറ്റുപാടുകൾ വീക്ഷിച്ചു. കഴിഞ്ഞ യാത്രയിൽ കണ്ടതിൽനിന്നു വലിയ വ്യത്യാസമൊന്നും കാലാപാനിക്കു സംഭവിച്ചതായി തോന്നിയില്ല. തീർഥയാത്രാസീസൺ ആരംഭിച്ചതിനാലാകാം പട്ടാളസമുച്ചയങ്ങൾ ചായംതേച്ച് മോടിപിടിപ്പിച്ചിട്ടുണ്ട്. പുതിയ കൂടാരങ്ങളും കൂട്ടത്തിൽ കണ്ടു. ഞങ്ങൾ നിർമിച്ചുകൊടുത്ത വിശ്രമമന്ദിരവും അതിന്റെ ചുറ്റും പരന്നുകിടക്കുന്ന പുൽത്തകിടിയും മനോഹരമായി നിലനിർത്തിയിട്ടുണ്ട്. പിറന്ന മണ്ണിന്റെ സുരക്ഷയ്ക്കുവേണ്ടി ജീവൻ ബലിയർപ്പിക്കാൻവരെ തയ്യാറാകുന്ന നമ്മുടെ പട്ടാളക്കാരുടെ ത്യാഗങ്ങളെക്കുറിച്ചോർക്കുമ്പോൾ, ശിരസ്സു നമിക്കുന്നത് അവരോടുള്ള നിസ്സീമമായ കടപ്പാടുകൾകൊണ്ടാണ്. എന്തെങ്കിലും ഉപഹാരം നൽകി ഇവരെ ആദരിക്കണമെന്ന് ഞങ്ങളന്ന് തീരുമാനിച്ചതും ഇതുകൊണ്ടാണ്. പണം സ്വരൂപിച്ചുണ്ടാക്കാനുള്ള ചുമതല എനിക്കായിരുന്നു. 14,000 രൂപയോളം പിരിച്ചെടുത്ത് എന്റെ ദൗത്യം ഭംഗിയായി നിർവഹിക്കുകയും ചെയ്തു. കൈലാസ്-മാനസസരസ്സ് യാത്ര കഴിഞ്ഞ് കാലാപാനിയിൽ തിരിച്ചെത്തിയപ്പോൾ വിശ്രമമന്ദിരത്തിന്റെ നിർമാണം പൂർത്തിയാക്കിയിരുന്നു. ലെയ്സൺ ഓഫിസർ ഡോ.മധുപ് മെഹ്ത IFS വിശ്രമമന്ദിരം ഔപചാരികമായി ഉദ്ഘാടനം ചെയ്ത് സൈനികർക്ക് കൈമാറുകയും ചെയ്തു.

പട്ടാളക്കാർ ആദരപൂർവ്വം തന്ന ചൂടുചായ മൊത്തിക്കുടിച്ചുകൊണ്ട് വിശ്രമമന്ദിരത്തിന്റെ മുന്നിൽ നിൽക്കുമ്പോൾ ഞാൻ അന്നത്തെ ചടങ്ങ് ഒന്നോർത്തുപോയി. ഐ.ടി.ബി.പി മേലധികാരിയായ മി. ബാജിസിങ്ങിന്റെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ഡോ.മെഹ്ത നടത്തിയ പ്രഭാഷണം പ്രൗഢഗംഭീരമായിരുന്നു. പട്ടാളക്കാരും, കെ.എം.വി.എൻ. ജീവനക്കാരും, തീർഥാടകരും പുൽത്തകിടിയിൽ നിരന്നിരുന്നു. തീർഥാടകരെ പ്രതിനിധാനം ചെയ്ത്. ഞാനും ഹരിഹറും, പിന്നെ പട്ടാളഡോക്ടറും വേദിയിൽ ഇരുന്നു. യോഗാവസാനം ഞങ്ങൾ ആലപിച്ച ഗാനം കേട്ടപ്പോൾ ആ വലിയ സദസ്സ് നിശ്ശബ്ദരായി, തലതാഴ്ത്തി ഇരുന്നു. ബാജിസിങ് അടക്കം പലരും കണ്ണീർ തുടയ്ക്കുന്നതും കണ്ടു... 1962-ലെ ഇന്ത്യാ-ചൈന യുദ്ധത്തിൽ ജീവൻ ബലിയർപ്പിച്ചവർക്കു അന്ത്യോപചാരം അർപ്പിക്കുന്നതിനുവേണ്ടി സംഘടിപ്പിച്ച വൻ യോഗത്തിൽ അന്നത്തെ പ്രധാനമന്ത്രി പണ്ഡിറ്റ് ജവഹർലാൽ നെഹ്റു പങ്കെടുത്തിരുന്നു. അന്ന്, ലതാ മങ്കേഷ്കർ ആലപിച്ച "ഹെ മേരെ വദൻ കി ലോ കോം, ജരാ ആംഖ് മെ ഭർലോ പാനി, ജൊ ശഹീദ് ഹുവേഹെ ഉൻകി, ജര യാദ് കരോ... ഖുർബാനി..." എന്ന പ്രശസ്തമായ ഗാനം പാടിക്കഴിഞ്ഞ

പ്പോൾ നെഹ്റുജി കൈലേസുകൊണ്ട് കണ്ണീരൊപ്പി... നമ്രശിരസ്കനായി ഇരുന്നുപോയി. ഒപ്പം ആ ജനസഞ്ചയവും കണ്ണീരൊപ്പി. രാജ്യത്തിനുവേണ്ടി ജീവൻ ബലിയർപ്പിക്കുന്ന പട്ടാളക്കാർക്കുവേണ്ടി, ഒരിക്കലെങ്കിലും നിങ്ങൾ ഒരു തുള്ളി കണ്ണീരെങ്കിലും വീഴ്ത്തി അവരെ ഓർത്താലും എന്നർഥം വരുന്ന അതേ ഗാനംതന്നെയാണ് ഞങ്ങളും ആലപിച്ചത്.

കാലാപാനിയിലെ ഭക്ഷണശാലയിലേക്കു നടക്കുമ്പോൾ മനസ്സിനു വല്ലാത്ത ഭാരം തോന്നി. സംഘാംഗങ്ങൾ ഭക്ഷണം കഴിച്ചശേഷം വിശ്രമത്തിലായിരുന്നു. കെ.എം.വി.എൻ വക ഭക്ഷണശാലയിൽപോയി ആഹാരം കഴിച്ചശേഷം കാലാപാനിയുടെ ചുറ്റുവട്ടത്ത് ഞാൻ വെറുതെ കുറച്ചുനേരം നടന്നു. പഴയ ഓർമകൾ പുതുക്കുകയായിരുന്നു ഉദ്ദേശ്യം. അന്ന്, അർധരാത്രിയിൽ, പൂർണചന്ദ്രന്റെ നിലാവു കണ്ടാസ്വദിക്കാൻ കയറിക്കൂടിയ പാറക്കെട്ടിന്റെ അടുത്തെത്തിയപ്പോൾ കുറച്ചുസമയം നിശ്ചലനായി അവിടെ നിന്നു. ഈ പാറക്കൂട്ടത്തിന്റെ നേരെ മുകളിൽ, കിഴക്കു-തെക്കുഭാഗത്ത് വ്യാസ മുനി തപസ്സനുഷ്ഠിച്ച പർവതശൃംഗം തല ഉയർത്തി നിൽക്കുന്നുണ്ട്. മഹാമുനി ധ്യാനത്തിൽ ഇരുന്ന ഗുഹാകവാടം ശൃംഗത്തിന്റെ മധ്യഭാഗത്തായി കാണാം. എന്തു പ്രചോദനത്താലാണ് ഒറ്റയ്ക്ക്, പാതിരാനേരത്ത് ഇവിടെ വരാനും ഈ പാറപ്പുറത്തുകയറി ഇരിക്കാനും തോന്നിയതെന്ന് പിന്നീട് പലപ്പോഴും ചിന്തിച്ചിട്ടുണ്ട്. പൂനിലാവു പൊഴിക്കുന്ന പൂർണേന്ദുവും അതിൽ ആറാടിക്കിടക്കുന്ന ഹിമഭൂമിയും എന്റെ ഭാവനകളെ തൊട്ടുണർത്താൻ വഹിച്ച പങ്ക് നിസ്സീമമാണ്. ഒറ്റപ്പെട്ട ഇത്തരം സന്ദർഭങ്ങൾ തുടർന്നുള്ള നിരവധി ഹിമാലയയാത്രയിൽ എനിക്കു കൈവന്നപ്പോഴും ഞാൻ കാലാപാനിയിലെ ആദ്യാനുഭവം ഓർത്തുപോകാറുണ്ട്. ഓരോ യാത്രയിലും പ്രകൃതിയോട് കൂടുതൽ കൂടുതൽ അടുക്കുകയായിരുന്നു. ആ അനുഭവങ്ങളൊക്കെ എന്റെ രചനയിൽ അപാരമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. പ്രത്യക്ഷത്തിൽ ജീവനില്ലെങ്കിലും ജീവാംശം ഉൾക്കൊള്ളുന്ന പാറക്കൂട്ടത്തെ നമിച്ചശേഷം ക്യാമ്പിലേക്കു തിരിച്ചുനടന്നു.

ഒന്നരമണി കഴിഞ്ഞപ്പോൾ നാഭിധാങ് ലക്ഷ്യമാക്കി സംഘം യാത്ര തുടങ്ങി. കാളീനദിയുടെ ഉദ്ഭവം കാലാപാനിയിൽനിന്നായതിനാൽ, തുടർന്നുള്ള യാത്രയിൽ ആ ഭീതി മനസ്സിൽനിന്ന് വിട്ടകന്നു. വിശാലമായ പച്ചപ്പുൽ മൈതാനവും തളിർത്തുനിൽക്കുന്ന ചെറുവൃക്ഷങ്ങളും പുഷ്പിച്ച കുറ്റിച്ചെടികളും കോട്ടപോലെ ചുറ്റും നീണ്ടുകിടക്കുന്ന ഹിമപർവതങ്ങളും ഇടത്തരം പാറക്കൂട്ടങ്ങളും കണ്ടാസ്വദിച്ച് ഞങ്ങൾ ഉയരങ്ങളിലേക്ക് നടന്നുകയറി. വെള്ളം കുറവായ പൻഖാനദീതീരത്തുകൂടിയുള്ള യാത്ര കഴിഞ്ഞപ്പോൾ കുറച്ചുസമയം അവിടെ വിശ്രമിച്ചു. 14,000-ത്തോളം അടി ഉയരത്തിലേക്ക് എത്തിക്കഴിഞ്ഞിരുന്നതിനാൽ പ്രാണവായുവിന്റെ കുറവ് അനുഭവപ്പെട്ടുതുടങ്ങി. പലർക്കും ഛർദിയും മനംപുരട്ടലും ഉണ്ടായി. ലിപുഗാഢ് നദീതീരത്തെത്തിയപ്പോൾ ചായ കുടിക്കാനായി യാത്ര നിർത്തി. പലർക്കും വിശ്രമം അനിവാര്യമായിരുന്നു. തണുപ്പ് അസഹ്യമായ വിധത്തിലായി. ചുറ്റുമുള്ള ഹിമപർവതങ്ങൾ കനത്ത മൂടൽ മഞ്ഞുമൂലം മറകെട്ടിയപ്പോലെ അദൃശ്യമായിനിന്നു.

കെ.എം.വി.എൻ ജീവനക്കാർ ചായ തയ്യാറാക്കാനുള്ള ശ്രമമാരംഭിച്ചപ്പോൾ ഞാൻ കുതിരക്കാരുടെ കൂടെ കുറ്റിക്കാടിന്റെ അപ്പുറത്തുള്ള താഴ്വരയിലേക്ക് പോയി. ഔഷധസസ്യങ്ങളാണ് ആ പ്രദേശം മുഴുവൻ. ഇതേക്കുറിച്ച് 'ഉത്തർഖണ്ഡിലൂടെ' എന്ന എന്റെ ആദ്യകൃതിയിൽ വിസ്തരിച്ചിട്ടുണ്ട്. ഇവിടെനിന്ന് തിബത്തിലേക്ക് വൻതോതിൽ ഔഷധസസ്യങ്ങൾ നിയമവിരുദ്ധമായി കടത്തിക്കൊണ്ടുപോകുന്ന പതിവ് കഴിഞ്ഞ രണ്ടുമൂന്നു വർഷങ്ങളായി നിലച്ചിട്ടുണ്ട്. എന്തു പ്രേരണകൊണ്ടായാലും ശരി, അത് വളരെ ശ്ലാഘനീയമായി ത്തോന്നി. കുതിരകൾ വാലിളക്കിയാട്ടിയും പൂഞ്ഞ വിടർത്തിപ്പിടിച്ചും സന്തോഷസൂചകമായ ശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ടും ഉത്സാഹത്തോടെ മേയുന്നതു കണ്ടപ്പോൾ അവയുടെ സന്തോഷത്തിൽ പങ്കുചേർന്ന് ഞാനും കുറച്ചധികം നേരം അതു നോക്കിനിന്നു.

ചായയും ബിസ്കറ്റും കഴിച്ച് പുത്തൻ ഉണർവോടെ ലിപുഗാഢ് നദീതീരത്തുകൂടി ഞങ്ങൾ മെല്ലെ നടന്നു. നീണ്ടുകിടക്കുന്ന കയറ്റമായതിനാൽ വലിയ ബുദ്ധിമുട്ട് തോന്നിയില്ല. ശ്വാസോച്ഛ്വാസം എപ്രകാരം നിയന്ത്രിക്കണമെന്നും എപ്പോഴൊക്കെ അതിനു വിശ്രമം അനുവദിക്കണമെന്നും എനിക്കു മനഃപാഠമായിക്കഴിഞ്ഞിരുന്നതിനാൽ ഒട്ടും ക്ലേശിക്കാതെ നടക്കാൻ കഴിഞ്ഞു. ഓം പാർവതനിരകളിൽ നിന്നൊഴുകിയെത്തുന്ന ശിവലിംഗരൂപങ്ങൾ നദിയിൽ സർവത്രയുണ്ട്. വലിയ കല്ലുകൾ മുതൽ ചെറിയ കല്ലുകൾക്കുവരെ പലവിധത്തിലുള്ള വിശിഷ്ട ആകൃതികളും രൂപങ്ങളുമുണ്ട്. നദീമധ്യത്തിലായി കണ്ട ഒരു വലിയ കല്ലിന്റെ രൂപം എന്നെ ശരിക്കും അദ്ഭുതപ്പെടുത്തി. കൃത്യമായ ശിവലിംഗരൂപത്തിൽ വടിവൊത്ത ആകൃതിയിൽ, പോളീഷ് ചെയ്തപോലെ മിനുങ്ങുന്ന ആ കറുത്ത ശിലയുടെ തലഭാഗത്ത് ഭസ്മംകൊണ്ട് കുറിയിട്ടതുപോലെ വിലങ്ങനെ മൂന്നു വരകൾ തെളിഞ്ഞുകിടക്കുന്നതു കണ്ടപ്പോൾ 'ഓം നമഃശിവായ' എന്നു മന്ത്രിച്ചുപോയി! അതിന്റെ വ്യക്തമായ ഒരു ചിത്രം എടുക്കുവാനായി ഞാൻ ക്യാമറ തയ്യാറാക്കിക്കൊണ്ടിരിക്കുന്നതിന്റെയിടയിൽ, ശക്തമായൊരു ഒഴുക്ക് ആ ശിവലിംഗത്തെ ഉരുട്ടിക്കൊണ്ടുപോയി. വലിയ വ്യതിയാനമൊന്നുമില്ലാതെ ഒരുവിധം ശാന്തമായി ഒഴുകിക്കൊണ്ടിരുന്ന നദിക്ക് പെട്ടെന്നെങ്ങനെയാണ് ഇത്രയും ശക്തി വന്നത്? കുറച്ചുദൂരം, നദീതീരത്തുകൂടി, അതിനെ പിൻതുടർന്നുവെങ്കിലും ഒഴുക്ക് താഴോട്ടായതിനാൽ അതിന്റെ ഗമനം നോക്കി നിൽക്കാൻ മാത്രമേ എനിക്കു സാധിച്ചുള്ളൂ. ശ്രേഷ്ഠമായ ആ കല്ല് എത്തിച്ചേരേണ്ട സ്ഥലം മുൻകൂട്ടി നിശ്ചയിച്ചുകഴിഞ്ഞതാണ്. അവിടെ മാത്രമേ അത് എത്തിച്ചേരുകയുള്ളൂ.

നീണ്ടുകിടക്കുന്ന മറ്റൊരു വലിയ കയറ്റംകൂടി കയറി മുകളിൽ എത്തിയപ്പോൾ, താഴെ, വിശാലമായ മൈതാനം കണ്ടു. താഴോട്ടിറങ്ങുംതോറും പാറക്കൂട്ടങ്ങളുടെ മറവ് നീങ്ങിയപ്പോൾ ക്യാമ്പ് കൂടാരങ്ങൾ കാണാറായി. പക്ഷെ, എല്ലാവരും ആകാംക്ഷയോടെ ഉറ്റുനോക്കിക്കൊണ്ടിരുന്ന 'ഓം' ദൃശ്യം കനത്ത മൂടൽമഞ്ഞുമൂലം മറഞ്ഞുകിടന്നപ്പോൾ നിരാശ തോന്നി. കഴിഞ്ഞ മൂന്നു നാലുദിവസമായി 'ഓം,' ദർശനമില്ലാതെ ഹിമാഭിഷിക്തമായി മൂടിക്കിടക്കുകയാണെന്ന് പട്ടാളക്കാർ അറിയിച്ചപ്പോൾ നിരാശ ഇരട്ടിയായി. യാത്രാപരിപാടി അനുസരിച്ച് പിറ്റേന്ന് കാലത്ത് ഒമ്പതുമണിയോടെ മടക്കയാത്ര ആരം

ഭിച്ച് വൈകുന്നേരത്തോടെ ഗുൻജിയിൽ എത്തിച്ചേരണം. 'ഓം' ദർശനം പ്രഭാതത്തോടെ സാധ്യമായാലേ ഈ യാത്ര ശുഭമായിത്തീരുകയുള്ളൂ.

സമയം അഞ്ചുമണിയോടടുക്കുന്നു. ചൂടുള്ള ചായയും ഉരുളക്കിഴങ്ങ് ചിപ്സും കഴിച്ചുകൊണ്ട്, പ്രതീക്ഷാനിർഭരമായ മിഴികളോടെ, ഞങ്ങൾ മൈതാനത്തിൽ കൊച്ചുകൊച്ചു സംഘങ്ങളായി ഇരുന്നു. പകൽവെളിച്ചം നീണ്ടുനിൽക്കുമെന്നതിനാൽ 'ഓം' ദർശനം സാധ്യമാകും എന്നുതന്നെ ഞങ്ങൾ പ്രതീക്ഷിച്ചു. 'ഓം' എന്ന ഏകാക്ഷരബ്രഹ്മത്തെക്കുറിച്ചുള്ള പല അറിവുകളും കൂട്ടുകാർക്ക് പകർന്നുകൊടുക്കുവാൻ ഞാൻ ഈ അവസരം വിനിയോഗിച്ചു.

"വേദാഃപ്രമാണം സ്മൃതയഃപ്രമാണം
ധർമാർഥയുക്തം വചനം പ്രമാണം."

(വേദങ്ങളും സ്മൃതികളും പ്രമാണങ്ങളാണ്. ധർമാർഥങ്ങളടങ്ങിയ വാക്കും പ്രമാണംതന്നെ)

ആർഷസംസ്കാരത്തിന്റെ അടിത്തറ വേദങ്ങളും സ്മൃതികളും ഉപനിഷത്തുകളും ധർമചിന്തകളുമാണ്. അതുപ്രകാരം ചിന്തിക്കുമ്പോൾ 'ഓം' കാരം പരബ്രഹ്മത്തിന്റെ വാചകരൂപമായിട്ടോ അല്ലെങ്കിൽ ഒരു പ്രതിമപോലെ പ്രതീകരൂപമായിട്ടോ പറയപ്പെട്ടിരിക്കുന്നു. 'ഓം' കാരത്തിന്റെ ഉപാസന കാലാന്തരത്തിൽ മുക്തിഫലമായി ഭവിക്കുമെന്നും പറയപ്പെട്ടിട്ടുണ്ട്. യാതൊരു പദത്തെയാണ് സകലവേദങ്ങളും പ്രതിപാദിക്കുന്നത്, യാതൊന്നിനെപ്പറ്റിയാണ് സകല തപസ്സുകളും പറയുന്നത്, യാതൊന്നിനെ ഇച്ഛിച്ചിട്ടാണ് അവർബ്രഹ്മചര്യത്തെ അനുഷ്ഠിക്കുന്നത് ആ പദത്തെ സംക്ഷേപമായി 'ഓം'കാരമെന്നു കഠോപനിഷത് വ്യക്തമാക്കുന്നു. ഭഗവദ്ഗീതയിലും ഇതേ ആശയം ഭഗവാൻ സംക്ഷേപിക്കുന്നു.

[1]"യദക്ഷരം വേദവിദോ വദന്തി
വിശന്തി യദ്യതയോ വീതരാഗാഃ
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ പ്രവക്ഷ്യേ."

പരമമായും അപരമായും ഇരിക്കുന്ന ഈ ബ്രഹ്മംതന്നെയാണ് 'ഓം'കാരം. യാതൊരുവനാണ് പരമപുരുഷനെ 'അ'കാരം, 'ഉ'കാരം, 'മ'കാരം എന്നീ മൂന്ന് അക്ഷരങ്ങളോടുകൂടിയിരിക്കുന്ന 'ഓം'കാരം കൊണ്ടുതന്നെ ഉപാസിക്കുന്നത് അവൻ സാമഗാനങ്ങളെക്കൊണ്ടു ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. പ്രണവം ധനുസായും ആത്മാവ് ശരമായും ബ്രഹ്മം ലക്ഷ്യമായും പറയപ്പെടുന്നു. അപ്രമത്തനായവൻ ആ ലക്ഷ്യത്തിൽ ശരത്തെ എയ്തുകൊള്ളിക്കണം. ബ്രഹ്മമായി ഭവിക്കണമെന്നു സാരം. പിപ്പലാദമഹർഷി തന്റെ പ്രിയ ശിഷ്യൻ സത്യകാമന് (പ്രശ്നോപനിഷത്) 'ഓം' കാരത്തെ വ്യക്തമാക്കി

---

1. വേദാർഥങ്ങളെ അറിഞ്ഞിട്ടുള്ളവർ യാതൊന്നിനെ നാശമില്ലാത്തതെന്നു പറയുന്നുവോ, കാമക്രോധങ്ങളെ വിട്ടിരിക്കുന്ന സംന്യാസികൾ യാതൊന്നിനെ പ്രാപിക്കുന്നുവോ, യാതൊന്നിനെ അറിവാനിച്ഛിച്ചിട്ട് ബ്രഹ്മചാരിവ്രതത്തെ അനുഷ്ഠിക്കുന്നുവോ ആ സ്ഥാനത്തെ ഞാൻ നിനക്കു സംക്ഷേപമായി പറഞ്ഞുതരാം - 8-11

ക്കൊടുക്കുന്നുണ്ട്. 'ഓം' തന്റെ ലക്ഷ്യഭൂതമായ പരബ്രഹ്മപരമേശ്വരനിൽ നിന്നും ഭിന്നമല്ല. 'ഓം' തന്നെയാണ് പരബ്രഹ്മവും വിരാട് രൂപവും. അതുകൊണ്ടാണ് 'ഓം' അപരബ്രഹ്മമെന്നു പറയുന്നത്. 'ഓം' കാരത്തിന്റെ ജപം, സ്മരണം, ചിന്തനം ഇവകൊണ്ട് യാതൊരുവൻ പരമേശ്വരന്റെ വിരാട് സ്വരൂപത്തെ ഉപാസിക്കുന്നുവോ അവൻ സ്വന്തം ഭാവനക്കനുസരണമായി ആ വിരാട് സ്വരൂപത്തിന്റെ ഏതെങ്കിലും അംഗത്തെ പ്രാപിക്കുന്നു. യാതൊരുവൻ 'ഓം'കാരത്തിന്റെ അന്തര്യാമിയും ആത്മാവുമായ പൂർണബ്രഹ്മപുരുഷോത്തമനെ പ്രാപിക്കുന്നതിനു ഉപാസന നടത്തുന്നുവോ അവൻ പരബ്രഹ്മപുരുഷോത്തമനെ പ്രാപിക്കുന്നു. 'ഓം'കാര മന്ത്രത്തിന്റെ ആദ്യമാത്ര ഋഗ്വേദസ്വരൂപമാണ്. അതിനു ഭൂലോകവുമായി ബന്ധമുണ്ട്. അതിനാൽ 'ഓം'കാര ചിന്തകൾകൊണ്ടു ഉപാസകനു ഋഗ്വേദമന്ത്രങ്ങൾ വീണ്ടും മനുഷ്യശരീരത്തിൽ പ്രവേശിപ്പിക്കാൻ കഴിയുന്നു. അവൻ പുതിയ മനുഷ്യജന്മത്തിൽ തപം, ബ്രഹ്മചര്യം, ഉത്തമകർമങ്ങൾ ആചരിക്കുന്നവൻ എന്നിവയോടുകൂടിയ ശ്രേഷ്ഠമനുഷ്യനായി, അദ്ഭുതകരമായ ഐശ്വര്യങ്ങൾ അനുഭവിക്കാനിടവരുന്നു. ഭാഗവതം മനുഷ്യരാശിയെ ഉദ്ബോധിപ്പിക്കുന്നതും ഇതു തന്നെയാണ്.

"അഹിംസാ, സത്യമക്രോധമാനൃശംസ്യം, ദമഃ ശമഃ
ആർജവം ചൈവ, രാജേന്ദ്ര നിശ്ചിതം ധർമലക്ഷണം."

(അഹിംസ, സത്യം, ക്രോധമില്ലായ്മ, ക്രൗര്യമില്ലായ്മ, ദമം, ശമം, ആർജവം ഇവയാണ് മനുഷ്യന്റെ സൽഗുണങ്ങൾ)

നാഭിധാങ്ങിന്റെ പ്രാധാന്യത്തെക്കുറിച്ചും ഞാൻ സഹയാത്രികർക്ക് വിശദീകരിച്ചുകൊടുത്തു. സതീദേവിയുടെ നാഭി[1] എന്ന അർഥത്തിലാണ് ഈ വാക്ക് പ്രയോഗത്തിൽ വന്നത്. സതീദേവിയും പരമശിവനും അന്ന് വസിച്ചിരുന്നത് ആദികൈലാസത്തിൽ ആയിരുന്നു. സതീദേവി ദക്ഷയാഗത്തിൽ ആത്മാഹൂതി ചെയ്തശേഷം പാർവതിയായി പുനർജന്മമെടുത്തു. മാനസ സരസ്സിന്റെ തീരത്തുള്ള കൈലാസത്തിൽ വാസമുറപ്പിച്ച പാർവ്വതീ-പരമേശ്വരന്മാർ, പൂർവജന്മസ്മരണകൾ പുതുക്കാനായി ഇടയ്ക്കെല്ലാം ആദികൈലാസത്തിൽ വന്നെത്താറുണ്ട്. തനിക്കു ലഭിച്ച അപൂർവ വരബലത്താൽ താരകാസുരൻ പാർവതിയെ ശല്യം ചെയ്യാൻ തുടങ്ങി. ആദികൈലാസം ഉപേക്ഷിച്ച് കൈലാസത്തിലേക്ക് സ്ഥിരതാമസം മാറ്റുവാൻ ശിവ-പാർവതിമാർ നിർബന്ധിതരായി. പോകുന്നപോക്കിൽ നാഭിധാങ്ങിൽ എത്തിയപ്പോൾ ഇവിടെയുള്ള ശിവപർവതത്തിൽ ത്രിശൂലംകൊണ്ട് 'ഓം' എന്നു കോറിയിട്ടു. താരകാസുരൻ ഇതിന്നപ്പുറം കടക്കാതിരിക്കാനാണ് മഹാദേവൻ അങ്ങനെ ചെയ്തത്. മാനസസരസ്സിന്റെ തീരത്തുവച്ച് സുബ്രഹ്മണ്യൻ ഭൂജാതനാകുകയും താരകാസുരനെ വധിക്കുകയും ചെയ്തു. അന്ന് ത്രിശൂലംകൊണ്ട് കോറിയിട്ട 'ഓം' ഇന്നും അതേപോലെ സ്ഥിതിചെയ്യുന്നു എന്നാണ് വിശ്വാസം.

---

1. *ഇച്ഛരയുടെ ക്രിയാപരമായ ഭാഗത്തോടു യോജിച്ചുനിൽക്കുന്ന ഹൃദയത്തെക്കാൾ, ഇച്ഛരയോടു സർവധാ ബന്ധപ്പെട്ട പ്രധാന അവയവം നാഭിയാണ്. മനുഷ്യശരീരത്തിൽ നാഭിയിലാണ് സൃഷ്ടിക്കും സംഹാരത്തിനും ത്രാണിയുള്ള കുണ്ഡലിനിശക്തി കുടികൊള്ളുന്നത്. ഗർഭിണിയും ഗർഭസ്ഥശിശുവും തമ്മിലുള്ള ബന്ധം പൊക്കിൾക്കൊടിയിലൂടെയാണ് വ്യാപരിക്കുന്നത്.*

ഏഴുമണിവരെ കാത്തിരുന്നിട്ടും മൂടൽമഞ്ഞ് മാറിയില്ല. 'ഓം' ദർശനത്തിനു തീരെ സാധ്യതയില്ലെന്നു തോന്നിയതിനാൽ ഓരോരുത്തരായി സ്ഥലം വിട്ടു. ക്യാമ്പിന്റെ പിൻഭാഗത്തുള്ള ഉയർന്ന നിരപ്പിൽ സ്ഥിതിചെയ്യുന്ന കൊച്ചു ശിവ ക്ഷേത്രത്തിൽപ്പോയി പ്രാർഥിച്ചശേഷം കൂടാരത്തിലേക്കു മടങ്ങി. ലിപുലേഖ് ചുരത്തിലേക്കുള്ള വഴിയിൽകൂടി കുറച്ചുദൂരം നടക്കണമെന്നു കരുതിയെങ്കിലും വർധിച്ച തണുപ്പും കാറ്റും മൂലം ആ പദ്ധതിയും ഉപേക്ഷിച്ചു. കാലാവസ്ഥയിൽ പ്രകടമായ മാറ്റങ്ങൾ കണ്ടുതുടങ്ങിയത് വളരെ പെട്ടെന്നാണ്. മഞ്ഞുവീഴ്ച ശക്തമായി. തണുപ്പ് സഹിക്കാൻ പറ്റാതെ ദേഹം വിറയ്ക്കാൻ തുടങ്ങി. കനത്ത കമ്പിളികൊണ്ട് മൂടിപ്പുതച്ച് ഇരിക്കുമ്പോൾ പരിചാരകർ പച്ചക്കറിസൂപ്പുമായി എത്തി. തക്കസമയത്താണ് അവർ വന്നത്. ചൂടുള്ള സൂപ്പ് അകത്തു ചെന്നപ്പോൾ തണുപ്പിനു ശമനം തോന്നി.

കിടക്കസ്സഞ്ചിക്കുള്ളിൽ കയറിക്കൂടി ഒരു മണിക്കൂറോളം എല്ലാവരും വിശ്രമിച്ചു. നാഭിധാങ്ങിലെ ഉയരക്കൂടുതൽ കാരണം പലർക്കും ഛർദിയും തലവേദനയും വിട്ടുമാറാതെനിന്നു. പോർട്ടർമാർ വളരെ ആത്മാർഥതയോടെ അവരെ പരിചരിക്കുന്നതു കണ്ടു. എട്ടരമണി കഴിഞ്ഞപ്പോൾ അത്താഴം കഴിച്ചു. റോട്ടിയും കിഴങ്ങുകറിയും മാത്രമായിരുന്നു വിഭവങ്ങൾ. ഇത്തരം ചുറ്റുപാടിൽ ഇതുതന്നെ സൗഭാഗ്യമാണ് എന്നു തോന്നി. കുതിരക്കാരുടെ കൂടാരത്തിന്റെ അടുത്തുള്ള വിറകുപുരയിൽനിന്ന് തുടർച്ചയായ മുരൾച്ച കേട്ടപ്പോൾ ഞാൻ അങ്ങോട്ടു ചെന്നു. വിറകുപുരയുടെ അറ്റത്ത് പ്രസവിച്ചുകിടക്കുന്ന ഒരു പട്ടിയെ കുതിരക്കാർ പ്രകോപിപ്പിക്കുന്നതുകൊണ്ടാണ് പട്ടി ക്രൗര്യത്തോടെ മുരളുന്നത്. രോമാവൃതമായ തന്റെ ദേഹത്തിനുള്ളിൽ ഒളിപ്പിച്ചുകിടത്തിയ കുഞ്ഞുങ്ങളെ നക്കിത്തുടയ്ക്കുകയാണ് ആ ഭൂട്ടിയ പട്ടി. ചെറിയ കല്ലുകൊണ്ടെറിയുമ്പോഴാണ് പട്ടി ക്രോധത്തോടെ മുരളുന്നത്. ഞാൻ കുതിരക്കാരെ വിലക്കി. കല്ലേറു സഹിക്കാനാവാതെ പട്ടി അവിടം വിട്ടുപോയാൽ ആ പിഞ്ചുകുഞ്ഞുങ്ങൾ തണുപ്പേറ്റ് ചത്തുപോകും. എന്റെ റൊട്ടിയിൽനിന്നൊരെണ്ണം ചുരുട്ടിക്കൂട്ടി അതിനെറിഞ്ഞുകൊടുത്തപ്പോൾ ആ സാധുമൃഗം ആർത്തിയോടെ അത് അകത്താക്കി. ഒരെണ്ണംകൂടി ഞാൻ എറിഞ്ഞുകൊടുത്തു. നന്ദിയോടെ വാലാട്ടിക്കൊണ്ട് അവൾ അതും ഭക്ഷിച്ചു.

ഹിമാലയയാത്രകളിൽ കൈലാസം, ബദരീധാമം എന്നിവിടങ്ങളിൽ പ്രത്യേകിച്ചും പല സഞ്ചാരികൾക്കും ഒറ്റപ്പെട്ട യാത്രകളിൽ നായ്ക്കളെ കൂട്ടിനു കിട്ടിയതായ അനുഭവങ്ങൾ വിവരിച്ചുകേട്ടിട്ടുണ്ട്. ബദരീധാമത്തിലെ മഹാപ്രസ്ഥാനമാർഗത്തിൽ യുധിഷ്ഠിര മഹാരാജാവിനു അവസാനംവരെ കൂട്ടായി നടന്നത് ഒരു നായയായിരുന്നുവല്ലോ. ആയിരക്കണക്കിനു വർഷങ്ങൾക്കു മുമ്പും ശ്വാനന്മാർ മനുഷ്യന്റെ സന്തതസഹചാരികളായിരുന്നു. എന്തായാലും, എന്റെ ഹിമാലയ യാത്രകളിൽ ഒരിക്കൽപ്പോലും ഒരു നായയുടെ സേവനം ഉണ്ടായിട്ടില്ല. യാത്രയിൽ, എവിടെ നായ്ക്കളെ കണ്ടാലും ഞാൻ എന്തെങ്കിലും തീറ്റ അവയ്ക്കു നൽകാറുണ്ട്. പക്ഷെ, ഏകാന്തമായ യാത്രകളിൽപ്പോലും ഒരു നായ എന്നെ പിൻതുടർന്നിട്ടില്ല. കിടക്കസ്സഞ്ചിയിലേക്കു പ്രവേശിക്കുന്നതുവരെ ഞാൻ ചിന്തിച്ചത് മനുഷ്യന്റെ കാവൽദൈവമായ ശ്വാനവർഗത്തെയാണ്.

# 8

# ഗുൻജിയിലേക്ക് മടക്കം

കുതിരക്കാരുടെ സന്തോഷസൂചകമായ ആർപ്പുവിളികളും ബഹളവും കേട്ടപ്പോഴാണ് നിദ്രയിൽനിന്ന് ഉണർന്നത്. 'ഓം' തെളിഞ്ഞതാകാം കാരണമെന്ന് എനിക്കു തോന്നി. എന്റെ ഊഹം ശരിയായിരുന്നു.

സമയം അഞ്ചരമണി കഴിഞ്ഞതേയുള്ളുവെങ്കിലും കിഴക്കൻ ചക്രവാളത്തിൽ ആദിത്യന്റെ പൊൻകിരണങ്ങളുടെ പ്രഭ വാരിവിതറിയിരുന്നു. ആദിത്യന്റെ രൂപം ദൃശ്യമായിട്ടില്ലെങ്കിലും അനുനിമിഷം സപ്തവർണങ്ങൾ പുറത്തേക്ക് വ്യാപിക്കുന്നത് ആസ്വാദ്യമായ ഒരു ദൃശ്യവിരുന്നാണ്. മൂടൽമഞ്ഞ് ഒട്ടും ഇല്ലാതിരുന്നതിനാൽ അന്തരീക്ഷം തെളിഞ്ഞുനിന്നു. 'ഓം' വളരെ വ്യക്തമായി തെളിഞ്ഞു കണ്ടു. പട്ടാളക്കാരും തീർഥാടകരും കുതിരക്കാരും മറ്റു ജീവനക്കാരും മൈതാനത്തിൽ കൂട്ടംകൂടി ഇരുന്നു. മൺചിരാതിൽ വിളക്കുതെളിയിച്ച്, 'ഓം' മന്ത്രം ഉരുവിട്ട് എല്ലാവരും കൈകൂപ്പി പ്രാർഥനയിൽ മുഴുകി. ഉദയബിംബം പുറത്തുവന്നതോടെ 'ഓം' മിന്റെ തിളക്കവും വർധിച്ചു. യാത്രയുടെ ഒരു ഘട്ടം സഫലമായി എന്ന ചിന്ത മനസ്സിൽ നിറഞ്ഞുനിന്നു.

കാലാവസ്ഥയിൽ മാറ്റമൊന്നും ഉണ്ടാകാൻ സാധ്യത ഇല്ലാതിരുന്നതിനാൽ ഞങ്ങൾ പ്രഭാതകൃത്യങ്ങളിൽ ഏർപ്പെട്ടു. പ്രാതൽ മൈതാനത്തിൽ ഇരുന്ന് കഴിക്കാമെന്നാണ് തീരുമാനിച്ചത്. ക്യാമ്പിന്റെ തൊട്ടുമുമ്പിലുള്ള പാറക്കെട്ടിൽനിന്ന് ഒലിച്ചുവരുന്ന ചൂടുവെള്ളത്തിനുവേണ്ടി എല്ലാവരും തിങ്ങിക്കൂടിയപ്പോൾ, ഞാൻ രാജുവിന്റെകൂടെ നദീതീരത്തേക്ക് നടന്നു. നില്യന്തി നദിയും ലിപുനദിയും ഒന്നിക്കുന്ന സംഗമത്തിൽ മുങ്ങിക്കുളിക്കുകയായിരുന്നു ലക്ഷ്യം. കഴിഞ്ഞ ദിവസങ്ങളിലെ മഴ കാരണം ജലവിതാനം ഉയർന്നിട്ടുണ്ട്. ചില ഭാഗങ്ങളിൽ ശക്തമായ ഒഴുക്കുമുണ്ട്. മരവിപ്പിക്കുന്ന തണുപ്പാണ് സംഗമസ്ഥാനത്ത് അനുഭവപ്പെട്ടത്. ഇവിടെ നിൽക്കുമ്പോഴും 'ഓം' വ്യക്തമായി കാണാം. 'ഓം' ഉരുവിട്ടുകൊണ്ട് സംഗമത്തിൽ മൂന്നുതവണ മുങ്ങി നിവർന്നശേഷം ഗായത്രിമന്ത്രം ഇരുപത്തിനാലു പ്രാവശ്യം ഉരുവിട്ടു... മനസ്സിൽ പൂർണ്ണ സംതൃപ്തി നിറഞ്ഞുനിന്നു.

എന്നോടൊപ്പം രാജുവും സംഗമത്തിൽ മുങ്ങുന്നതു കണ്ടപ്പോൾ അത്ഭുതവും, ഒപ്പം സന്തോഷവും തോന്നി. കുളി എന്നൊരു വാക്ക് കുതിരക്കാരുടേയും പോർട്ടർമാരുടേയും നിഘണ്ടുവിലില്ല. ഒരു മാസമോ അതിലധികമോ നീണ്ടുനിൽക്കുന്ന യാത്രയാണെങ്കിൽപ്പോലും പരമാവധി ഒരു ജോഡി ഡ്രസ്സു മാത്രമേ ഇവരുടെ കൈവശം കാണൂ. മരവിച്ചുപോകുന്ന തണുപ്പേറ്റതുകൊണ്ട്

കൈപ്പത്തികളുടേയും പാദങ്ങളുടേയും തൊലി ചുക്കിച്ചുളുങ്ങിപ്പോയി. കമ്പിളിവസ്ത്രങ്ങൾ ധരിച്ച് അടുപ്പിന്നരികെ കുറച്ചധികം നേരമിരുന്നശേഷ മാണ് മരവിപ്പു മാറിക്കിട്ടിയത്.

മൈതാനത്തിൽ ഇരുന്ന് പൂരിയും കറിയും കഴിച്ചശേഷം ഞങ്ങൾ മടക്ക യാത്രയ്ക്ക് തയ്യാറായി. 'ഓം' എന്ന ബ്രഹ്മാക്ഷരത്തെ മതിവരുവോളം നോക്കി ക്കണ്ട്, സാവകാശം, നടക്കുമ്പോൾ കഠോപനിഷത്തിലെ യമരാജാവിന്റെ വർണന ഓർത്തുനോക്കി. 'പ്രണവം', പരബ്രഹ്മപുരുഷോത്തമൻ തന്നെ യാണെന്ന് യമൻ നചികേതസ്സിനെ അറിയിക്കുന്നു.

[1]"ഏതദ്ധ്യേവാക്ഷരം ബ്രഹ്മ
ഏതദ്ധ്യേവാക്ഷരം പരം
ഏതദ്ധ്യേവാക്ഷരം ജ്ഞാത്വാ
യോ യദിച്ഛതി തസ്യ തത്"

കയറ്റത്തിന്റെ മുകളിലെത്തിയപ്പോൾ ഞാൻ തിരിഞ്ഞുനിന്നു. 'ഓം' ദർശനം ഇവിടെ അവസാനിക്കുകയാണ്. ഈ ജന്മത്തിൽ ഇനിയൊരി ക്കൽക്കൂടി ഇതു സാധിക്കുമെന്ന് തോന്നുന്നില്ല. നിറഞ്ഞ മിഴികളോടെ, ഏകാ ക്ഷരബ്രഹ്മത്തെ തലകുനിച്ചുവണങ്ങി തിരിച്ചുനടക്കുമ്പോൾ ഭഗവദ്ഗീത യിലെ വരികൾ മനസ്സിൽ ഉരുവിട്ടു.

[2]"ഓമിത്യേകാക്ഷരം ബ്രഹ്മ വ്യാഹരൻ മാമനുസ്മരൻ
യഃ പ്രയാതി ത്യജൻ ദേഹം സ യാതി പരമാം ഗതിം."

അഞ്ചരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഗുൻജിയിൽ എത്തി. സംഘാംഗ ങ്ങൾ കാളീക്ഷേത്രത്തിൽ കാത്തുനിൽക്കുന്നുണ്ടായിരുന്നു. പട്ടാളക്കാരോ ടുള്ള കുശലാന്വേഷണങ്ങൾക്കുശേഷം ഞങ്ങൾ ക്യാമ്പിലേക്കു നടന്നു. കൈലാസ-മാനസസരസ്സ് യാത്രയുടെ ഒന്നാം ബാച്ച് ഗുൻജിയിൽ എത്തി ക്കഴിഞ്ഞ വിവരം ദൂരെനിന്നുതന്നെ മനസ്സിലായി. ഉണക്കാനിട്ട വസ്ത്രങ്ങളും ക്യാമ്പിനു സമീപം മേഞ്ഞു നടക്കുന്ന കോവർക്കഴുതകളും കൂട്ടംകൂടി നിൽക്കുന്ന കുതിരക്കാരും അതിന്റെ തെളിവുകളായിരുന്നു.

കെ.എം.വി.എൻ. മാനേജർ ദിവാൻസിങ് ബിസ്ത് ഞങ്ങളെ വര വേൽക്കാൻ ക്യാമ്പിന്റെ മുറ്റത്ത് കാത്തുനിൽക്കുന്നുണ്ടായിരുന്നു. ഓരോ ഗ്ലാസ് നാരങ്ങാവെള്ളം കുടിച്ചശേഷം, പതിവുപോലെ യാത്രാവസാനത്തിൽ കൂട്ടം കൂടി നിന്ന് ഞങ്ങൾ സ്തോത്രങ്ങൾ ചൊല്ലി. മാനേജരുടെ മ്ലാനമായ മുഖഭാ വത്തിൽ അദ്ദേഹത്തിനെന്തോ വല്ലായ്മ ഉള്ളതായി തോന്നി. അതിന്റെ കാരണം ഉടനെ ബോധ്യപ്പെടുകയും ചെയ്തു. കൈലാസ് യാത്രാസംഘ

1. പ്രണവം പരമാത്മാവിന്റെ സ്വരൂപമായ 'ഓം' കാരം തന്നെയാണ്. അതുതന്നെയാണ് ബ്രഹ്മ വും. ആ ബ്രഹ്മത്തിന്റെയും പരബ്രഹ്മത്തിന്റെയും നാമം 'ഓം' കാരമെന്നുതന്നെയാണ്. അതുകൊണ്ട് ഈ തത്ത്വത്തെ ഗ്രഹിച്ചിട്ട് സാധകന് ഇതുവഴി രണ്ടിൽക്കൂടിയും ഏതെങ്കിലും അഭീഷ്ടരൂപത്തെ പ്രാപിക്കാൻ കഴിയുന്നു.

2. ബ്രഹ്മവാചകമായ 'ഓം' എന്ന ഏകാക്ഷരത്തെ ഉച്ചരിച്ച്, 'എന്നെ' (ബ്രഹ്മത്തെ) ഇടവി ടാതെ സ്മരിച്ചുകൊണ്ടു ആർ ദേഹത്തെ വിട്ടുപോകുന്നുവോ അവൻ ശ്രേഷ്ഠമായ ഗതിയെ പ്രാപിക്കുന്നു.

ത്തിന്റെ ലെയ്സൺ ഓഫിസർ മധ്യപ്രദേശിലെ കരേരയിലുള്ള ഐ.ടി.ബി. പിയുടെ കമാൻഡാന്റ് ആണ്. രണ്ടു കൂടാരങ്ങളൊഴിച്ച് ബാക്കിയൊക്കെ കൈലാസസംഘം അധീനപ്പെടുത്തിക്കഴിഞ്ഞു. ഐ.ടി.ബി.പിക്കാരായതിനാൽ ഒന്നും പറയാനും വയ്യ. ഉള്ളതുകൊണ്ട് തൃപ്തരാകാം എന്നു ഞങ്ങളുടെ സംഘം സമ്മതിച്ചതോടെ മാനേജർക്കു സമാധാനമായി. ഞങ്ങളുടെ വരവ് അറിഞ്ഞിട്ടും കൈലാസയാത്രികർ ആരും പുറത്തുവരികയോ സൗഹൃദം പ്രകടിപ്പിക്കുകയോ ഉണ്ടായില്ല. പട്ടാളക്യാമ്പിലെ ഭജനയിൽ വൈകുന്നേരം പങ്കെടുത്തപ്പോഴും ആ വിവേചനം പ്രകടമായിരുന്നു

കടുത്ത യാത്രാക്ഷീണംമൂലം കൂടാരത്തിൽ കിടന്നു വിശ്രമിക്കുമ്പോൾ പലതും ഓർത്തുപോയി. ഹിമാലയയാത്രയിൽ കൈലാസ-മാനസസരസ്സ് യാത്രാസംഘത്തിന് എന്നും, അൽപം തലക്കനം കൂടുതലാണ്. ഭാരതസർക്കാരിന്റെ വിദേശമന്ത്രാലയം നേരിട്ടു സംഘടിപ്പിക്കുന്ന യാത്ര, ഇന്ത്യൻ മൗണ്ടനീയറിങ് ഫൗണ്ടേഷൻ അംഗീകരിച്ച സംഘടിത മലയാത്ര, ആയിരക്കണക്കിന് അപേക്ഷകരിൽനിന്നുള്ള തിരഞ്ഞെടുപ്പ്, കർശനമായ കായ-വൈദ്യ പരിശോധനകൾ, ഉയരങ്ങൾ താണ്ടിയുള്ള ഒരുമാസത്തിലേറെ നീളുന്ന ദുർഘടയാത്ര, ഋഷീശ്വരന്മാരുടെയും യോഗികളുടെയും പുണ്യപാദസ്പർശമേറ്റ പവിത്രവീഥിയിലൂടെയുള്ള യാത്ര, പേരിനുമാത്രമാണെങ്കിലും ചൈനീസ് സർക്കാരിന്റെ അതിഥികൾ ഇതൊക്കെ കൈലാസയാത്രാസംഘത്തിന്റെ അഹങ്കാരം വർധിപ്പിക്കുവാൻ ഉതകുന്ന ഘടകങ്ങളാണ്. നേപ്പാൾവഴി കൈലാസദർശനം നടത്തുന്നവരെ പരമപുച്ഛവുമാണ്. ഭാഗ്യക്കുറി ലഭിക്കുന്നതുപോലെ യാത്രനടത്തുന്നവർ എന്ന ഒരാരോപണം നേപ്പാൾ യാത്രികരും തിരിച്ച് ഉന്നയിക്കുന്നു. ഗഢ്വാൾഹിമാലയയാത്രകളിലും ഈ വിഭാഗീയത പ്രകടമാണ്. ചതുർധാമയാത്രികർക്ക്, ഉത്തരകാശി-ഹൃഷികേശ് യാത്രികരോട് അവജ്ഞയാണ്. പഞ്ചകേദാര തീർഥാടകർക്കാണെങ്കിൽ ചതുർധാമ യാത്രികരോട് പുച്ഛമാണ്. ഗോമുഖ് യാത്ര ചെയ്തവർക്കാണെങ്കിൽ അഹങ്കാരം ഏറ്റവും ഉന്നതിയിലാണ്. മാർഗം വ്യത്യസ്തമാണെങ്കിലും ലക്ഷ്യം ഒന്നാണെന്ന സത്യം എല്ലാവരും മറക്കുന്നു.

കൈലാസപരിക്രമണത്തിലും പ്രകടമായ മാറ്റങ്ങൾ വന്നുകഴിഞ്ഞു. 2002 -നു ശേഷം പരിക്രമണത്തിന്റെ പരിമാണം കൊല്ലംതോറും ചൈനീസ് അധികാരികൾ കുറച്ചുകൊണ്ടുവരികയാണ്. നൂറ്റാണ്ടുകൾക്കുമുമ്പ് നമ്മുടെ ഋഷീശ്വരൻമാരും യോഗികളും കൈലാസപ്രദക്ഷിണം ചെയ്ത അതേ മാർഗത്തിൽക്കൂടിയാണ് 2001-ൽ ഞങ്ങൾ പരിക്രമണം ചെയ്തത്. 70 കി.മീററിലധികം ദൂരം നടന്നു യാത്രചെയ്യാൻ അന്ന് മൂന്നു ദിവസത്തോളം വേണ്ടിവന്നു. അടുത്തവർഷംമുതൽ ഈ ദൂരം 56 കി. മീറ്ററായി ചുരുക്കി. പിന്നീട് ഈ ദൂരം 38 കി.മീറ്റർ മാത്രമായി. സമീപഭാവിയിൽ ഈ ദൂരം ഇനിയും ഗണ്യമായി കുറയ്ക്കും എന്നാണു കേട്ടത്. കൈലാസയാത്രയിൽ നിയന്ത്രണങ്ങൾ വരുത്താനും, ഒരുപക്ഷേ, വിലക്കേർപ്പെടുത്താനും നീക്കമുണ്ടെന്നറിയുന്നു. ഇതേക്കുറിച്ചുള്ള സംഭ്രമജനകമായ ഒരു വാർത്ത ഡൽഹിയിൽനിന്നു പ്രസിദ്ധീകരിക്കുന്ന ഒരു വാരികയിൽ അച്ചടിച്ചുവന്നതായി

അവിടെനിന്നുള്ള ചില സുഹൃത്തുക്കൾ അറിയിക്കുകയുണ്ടായി. കൈലാസപരിക്രമണത്തിന്റെ പ്രാന്തപ്രദേശങ്ങളിൽ ചൈനക്കാർ വിപുലമായ സന്നാഹങ്ങളോടെ, വൻതോതിൽ ഖനനപ്രവർത്തനങ്ങൾ ആരംഭിച്ചു കഴിഞ്ഞു. ഉപഗ്രഹമാധ്യമങ്ങളുടെ സഹായത്തോടെ ഇവിടത്തെ അളവറ്റ ധാതുസമ്പത്തിനെക്കുറിച്ച് ചൈനയ്ക്കു വേണ്ടത്ര സൂചനകൾ ലഭിച്ചിട്ടുണ്ട്. ഇവിടെ കുമിഞ്ഞുകൂടിക്കിടക്കുന്ന സ്വർണത്തിന്റെ അളവ് ചൈനക്കാരെ അമ്പരപ്പിച്ചിട്ടുണ്ടത്രെ. നദീതടങ്ങളിൽ ധൂളികളായിട്ടും ഖനികളിൽ കട്ടികളായും തകിടുകളായും സ്വർണം കണ്ടെത്തിക്കഴിഞ്ഞു. ഭാരതീയ പുരാണങ്ങളിൽ കുബേരന്റെ ഭീമമായ കാഞ്ചനശേഖരത്തെക്കുറിച്ചു പറയുന്നുണ്ട്. ഒരുപക്ഷേ അളകാപുരിയിൽ വാണരുളിയിരുന്ന കുബേരന്റെ സമ്പത്താകാം ഇതൊക്കെ.

2001-ൽ, മാനസസരസ്സിന്റെ തീരത്തുള്ള സെയ്ദി ക്യാമ്പിൽനിന്നു ദർച്ചനിലേക്കുള്ള യാത്രാമധ്യേ, ഒരു ചെക്ക് പോസ്റ്റിൽ, ചൈനീസ് പട്ടാള അധികാരികളിൽനിന്ന് ഞങ്ങൾക്കു പല പീഡനങ്ങളും നേരിടേണ്ടിവന്നു. ദീർഘസമയം വാഹനം അവിടെ തടഞ്ഞുവയ്ക്കുകയും ചെയ്തു. ദൂരദർശിനി കൈവശമുള്ളവർ അത് ദർച്ചനിൽ എത്തിയശേഷം മാത്രമേ ഉപയോഗിക്കാവൂ എന്ന് കർശനമായ ഭാഷയിൽ താക്കീതു നൽകിയാണ് അവസാനം ഞങ്ങളെ പോകാൻ അനുവദിച്ചത്. എന്റെ തൊട്ടടുത്തിരുന്ന ലെയ്സൺ ഓഫീസർ ഡോ.മധുപ്മൊഹ്ത വിജനമായൊരു സ്ഥലത്തുവച്ച്, വിലക്കു ലംഘിച്ച്, ദൂരദർശിനിയിലൂടെ ആ പരിസരമാകെ സസൂക്ഷ്മം നിരീക്ഷിക്കുന്നതു കണ്ടപ്പോൾ എനിക്കു ജിജ്ഞാസ തോന്നി. ക്രെയിനുകളും കൂറ്റൻ വാഹനയന്ത്രസാമഗ്രികളും അങ്ങ് വിദൂരതയിൽ കാണാനുണ്ടെന്നും വിജനമായ ഈ മഞ്ഞുഭൂമിയിൽ എന്തു നിർമാണപ്രവർത്തനങ്ങളാണ് നടക്കുന്നതെന്നും അദ്ദേഹം അദ്ഭുതപ്പെട്ടിരുന്നു. അക്കൊല്ലം കൈലാസപ്രദക്ഷിണമധ്യേ ഡോൾമാചുരത്തിൽ എത്തിച്ചേർന്ന മൂന്നും നാലും ബാച്ചിലെ ചില യാത്രികർ ചുരത്തിനുതാഴെയുള്ള വിദൂരസ്ഥലത്ത് സമാനരൂപമുള്ള യന്ത്രസാമഗ്രികൾ കാണുകയുണ്ടായി. അടുത്തവർഷം മുതൽ ഡോൾമാ ചുരത്തിലേക്കുള്ള പ്രവേശനം പർവതത്തിന്റെ വലതു ഭാഗത്തുകൂടിയാക്കുകയും ചെയ്തു. ഇടതുഭാഗത്തുകൂടി പർവതത്തെ പകുതിയോളം പ്രദക്ഷിണംവച്ച ശേഷമായിരുന്നു ഞങ്ങളൊക്കെ ചുരത്തിലേക്ക് കുത്തനെയുള്ള കയറ്റം കയറിയത്. ചുരത്തിന്റെ മറുഭാഗത്തുകൂടി മുകളിലെത്തിയശേഷം, മൈതാനത്തെ കുറുകെ കടന്നാണ് ഞങ്ങൾ താരാദേവിയുടെ പ്രതിഷ്ഠയുടെ അടുത്തെത്തിയത്. കൈലാസ പ്രദക്ഷിണദൂരം വർഷംതോറും കുറച്ചുകൊണ്ടുവരുന്നതിലും കർക്കശമായ നിയന്ത്രണങ്ങൾ ഏർപ്പെടുത്തുന്നതിലും ചില രഹസ്യങ്ങൾ ഉണ്ടെന്നുതന്നെ ധരിക്കുന്നതിൽ ഒട്ടും തെറ്റില്ല. വൈരാഗ്യബുദ്ധിയോടെയുള്ള ചൈനീസ് പട്ടാളക്കാരുടെ പെരുമാറ്റങ്ങളും ബോധപൂർവം ആസൂത്രണം ചെയ്തതാകണം. സഞ്ചാരത്തിനിടയിൽ വിവിധ സ്ഥലങ്ങളിൽവച്ച് ഞാൻ ധാരാളം ചൈനക്കാരെ കണ്ടു സംസാരിച്ചിട്ടുണ്ട്. ഇന്ത്യക്കാരോടു വളരെ ബഹുമാനമാണ് അവരൊക്കെ പ്രകടിപ്പിച്ചത്. നാഥുല ചുരത്തിൽ കാവൽ നിൽക്കുന്ന ചൈനീസ് പട്ടാളക്കാരും സൗഹൃദം പങ്കിടുന്ന

ത്തിൽ ഏറെ താല്പര്യമായിരുന്നു. ഭൂട്ടാനിലെ ഒരു കോഫീബാറിൽ ഭക്ഷണം കഴിക്കാൻ കയറിയപ്പോൾ ഭാഷയറിയാതെ വിഷമിച്ച എന്നെ സഹായിച്ചത് ഒരു ചൈനക്കാരനായിരുന്നു. ഭക്ഷണത്തിനുശേഷം തൊട്ടടുത്തുള്ള തന്റെ വൈദ്യശാലയിലേക്ക് എന്നെ കൂട്ടിക്കൊണ്ടുപോകുകയും ചെയ്തു. ചൈനീസ് പാരമ്പര്യവൈദ്യശാസ്ത്രത്തിൽ ബിരുദാനന്തരബിരുദം നേടിയ ഡോ. ചൂങ്ലിയി. റോഡിയോള (RHODIOLA) എന്ന വിശിഷ്ട ഔഷധത്തെക്കുറിച്ചുള്ള എന്റെ അന്വേഷണം കേട്ടപ്പോൾ അമ്പരന്നുപോയി. 30 അമേരിക്കൻ ഡോളർ വിലയുള്ള ഈ ഔഷധം പകുതി വിലയ്ക്ക് എനിക്കു തരികയും ചെയ്തു. ചൈനക്കാരോട് എനിക്ക് കടുത്ത വൈരാഗ്യമാണെന്ന് എന്റെ പുസ്തകങ്ങൾ വായിച്ച ചിലർക്കെങ്കിലും അഭിപ്രായമുണ്ട്. ഇത് ഒട്ടും ശരിയല്ല. അകാരണമായി ഭാരതത്തെ ആക്രമിച്ച് നമ്മുടെ നിരവധി സൈനികരെ വകവരുത്തി, ലഡാക്കിലെ അനേകം പ്രദേശങ്ങൾ കയ്യടക്കിയ ചൈനയുടെ വൈദേശികനയത്തോട് ദേശാഭിമാനമുള്ള ഒരു ഭാരതീയൻ എന്ന നിലയ്ക്ക് എനിക്ക് കടുത്ത അതൃപ്തിയുണ്ടെങ്കിലും ചൈനയിലെ സഹോദരങ്ങളോട് ഒട്ടും വിരോധമില്ല. കൈലാസ-മാനസസരസ്സ് ഭാഗത്തുള്ള ചൈനീസ് പട്ടാളക്കാരുടെ കർക്കശസ്വഭാവത്തെ മാത്രമാണ് ഞാൻ, ചൈനയിൽ, വിമർശിച്ചത്. അതിനു തക്കതായ കാരണങ്ങൾ ഉണ്ടെന്നും ക്രമേണ ബോധ്യമായി.

ഏഴരമണി കഴിഞ്ഞപ്പോൾ കാളീക്ഷേത്രത്തിലെ ഭജനയിൽ പങ്കെടുക്കുവാനുള്ള അറിയിപ്പു കിട്ടി. പകുതിയോളംപേർ മാത്രമേ ഞങ്ങളുടെ സംഘത്തിൽനിന്നു പങ്കെടുത്തുള്ളു. മറ്റുള്ളവരൊക്കെ യാത്രാക്ഷീണംമൂലം ക്യാമ്പിൽ വിശ്രമിച്ചു. കൈലാസയാത്രാസംഘത്തിന്റെ ആധിപത്യമായിരുന്നു ക്ഷേത്രസന്നിധിയിൽ കണ്ടത്. ഞങ്ങൾക്കൊക്കെ പുറത്തുനിൽക്കേണ്ടിവന്നു. ആരതിയിലും പിന്നീടു നടന്ന പ്രസാദവിതരണത്തിലും ഞങ്ങൾ അവഗണിക്കപ്പെട്ടു. അതൊന്നും സാരമാക്കാതെ, പ്രാർഥിച്ചശേഷം ഞങ്ങൾ ക്യാമ്പിലേക്കു മടങ്ങി.

ലഗ്ഗേജുകൾ അഴിച്ചു ക്രമീകരിക്കുന്നതിനുവേണ്ടി കുറച്ചുസമയം വിനിയോഗിച്ചശേഷം കൂട്ടംകൂടിയിരുന്ന് ഒരു മണിക്കൂറോളം ഞങ്ങൾ വേദമന്ത്രങ്ങൾ ഉരുവിട്ടു. എട്ടരമണികഴിഞ്ഞപ്പോൾ ഭക്ഷണത്തിനായുള്ള അറിയിപ്പു കിട്ടി. ഭോജനശാല കൈലാസയാത്രാസംഘം കയ്യടക്കിക്കഴിഞ്ഞതിനാൽ ഞങ്ങളോട് അടുക്കളയിൽപ്പോയി ഭക്ഷണം കഴിക്കാൻ ലെയ്സൺ ഓഫീസർ അഭ്യർഥിച്ചു. അടുക്കളയിൽ സ്ഥലസൗകര്യം വളരെ കുറവായതിനാൽ പലരും പുറത്ത് നിന്നുകൊണ്ടാണ് ആഹാരം കഴിച്ചത്. ജനറേറ്ററിന്റെ പ്രവർത്തനം നിശ്ചിതസമയത്തേക്കു മാത്രമേയുള്ളു എന്നതിനാൽ ഭോജനശാല ഒഴിയുന്നതുവരെ കാത്തുനിൽക്കുന്നതിൽ അർഥമില്ലെന്ന് എനിക്കു തോന്നി. ഞാനും ഗൗരവുംകൂടി ഭോജനശാലയിലേക്കു കടന്നുചെന്നു. ഓം നമഃശിവായ എല്ലാവർക്കും ആശംസിച്ചുകൊണ്ട് ഞങ്ങൾ ഭക്ഷണം വിളമ്പിയെടുത്തു. മുമ്പിലൊരു കസേര ഒഴിവുണ്ടെന്നും അവിടെ ഇരിക്കാമെന്നുമുള്ള ക്ഷണം കിട്ടിയപ്പോൾ ഞാൻ ഭക്ഷണവുമായി അങ്ങോട്ടു ചെന്നു. കൈലാസ് യാത്രാസംഘത്തിന്റെ ലെയ്സൺ ഓഫീസറാണ് താനെന്ന്

അദ്ദേഹം സ്വയം പരിചയപ്പെടുത്തിയപ്പോൾ പരിമിതമായ വാക്കുകളിൽ ഞാനും പരിചയപ്പെടുത്തി. ആദികൈലാസയാത്ര താരതമ്യേന എളുപ്പമാണല്ലോ എന്ന അദ്ദേഹത്തിന്റെ ചോദ്യത്തിന്, സൈനികരിൽനിന്നു ലഭിച്ച വിവരമനുസരിച്ച് യാത്ര അതിദുർഘടമാണെന്നും ഒരു പക്ഷേ കൈലാസ്-മാനസസരസ്സ് യാത്രയെക്കാൾ കാഠിന്യമേറിയതായിരിക്കുമെന്നും ഞാൻ മറുപടി പറഞ്ഞു. പെട്ടെന്ന് അദ്ദേഹം ചോദിച്ചു- "അതു താങ്കൾക്കെങ്ങനെ അറിയാം? ഹിമാലയയാത്രകളിൽ ഏറ്റവും ദുർഘടമായതും അപകടം പതിയിരിക്കുന്നതുമാണ് ഈ വഴിയെയുള്ള കൈലാസ-മാനസസരസ്സ് യാത്ര. പൊതുവെ അംഗീകരിച്ച അഭിപ്രായമാണിത്."

ഈ വഴിയിൽക്കൂടി, മംഗ്തിയിൽനിന്ന് ലിപുലേഖ്ചുരംവരെയും തുടർന്ന് മാനസസരസ്സിനേയും കൈലാസത്തേയും നടന്നു പ്രദക്ഷിണം ചെയ്ത ഒരെളിയ യാത്രികനാണ് ഞാനെന്നും ഈ യാത്രയിലും നടന്നുകൊണ്ടാണ് യാത്ര ചെയ്യുന്നതെന്നും ഞാൻ അദ്ദേഹത്തോട് മറുപടി പറഞ്ഞു. ഞങ്ങളുടെ സംഘത്തിൽ ഈ വഴിയിൽക്കൂടി യാത്ര ചെയ്ത ഒരു അഡ്വക്കേറ്റ് ഉണ്ടെന്നും നേപ്പാൾവഴി കൈലാസയാത്ര നടത്തിയ അഞ്ചുപേർ വേറെ ഉണ്ടെന്നും ഞാൻ കൂട്ടിച്ചേർത്തു. ഭക്ഷണം കഴിക്കുന്നതു നിർത്തി, എല്ലാവരും എന്നെ അദ്ഭുതത്തോടെ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ലെയ്സൺ ഓഫിസർ അമ്പരന്ന മിഴികളോടെ എന്നെ നോക്കിയശേഷം പറഞ്ഞു: "എന്റെ ദൈവമേ! പ്രിയ ചങ്ങാതി, എനിക്കദ്ഭുതം തോന്നുന്നു. ദൽഹിയിൽനിന്നുതന്നെ ഒരു കൈലാസയാത്രികനെ കണ്ടുപിടിച്ച് വിവരങ്ങൾ ശേഖരിക്കാൻ ഞാൻ ശ്രമിക്കുകയായിരുന്നു. ഔദ്യോഗിക തിരക്കുകൾ കാരണം യാത്രാദിവസം ഉച്ചയോടെയാണ് ദൽഹിയിൽ എത്തിയത്. അതുകൊണ്ട് ഒന്നും നടന്നില്ല. തോരാത്ത മഴയും മലയിടിച്ചിലും കാരണം എന്റെ സംഘം വല്ലാത്ത ആശങ്കയിലാണ്. താങ്കൾ, ഭക്ഷണത്തിനുശേഷം യാത്രാമാർഗത്തെക്കുറിച്ചുള്ള വിശദമായ ഒരു വിവരണം ദയവായി നൽകണം."

അത്താഴം കഴിച്ചുതുടങ്ങുന്നതിനുമുമ്പായി ഞാൻ എല്ലാവരോടുമായി ഒരഭ്യർഥന നടത്തി. ഹിമാലയയാത്രയിൽ ആദ്യമായി വെടിയേണ്ടത് 'ഞാൻ' എന്ന ഭാവമാണ്. മറ്റു യാത്രികരോടുള്ള ഭേദചിന്ത ഒരിക്കലും അരുത്. യാത്രയ്ക്കിടയിൽ കാണുന്ന വനങ്ങൾ, നദികൾ, പർവതങ്ങൾ, പാറക്കൂട്ടങ്ങൾ മുതൽ ചെറിയ കല്ലുകൾവരെ, ഇവിടത്തെ ഗ്രാമീണർ, സൈനികർ, മൃഗങ്ങൾ, പുൽക്കൊടി, അന്തരീക്ഷം, ശുദ്ധവായു എന്നിങ്ങനെ സർവവും സൃഷ്ടിയുടെ സമസ്തഭാവങ്ങളാണെന്നും ഇതുതന്നെയാണ് ഈശ്വരശക്തിയെന്നു കരുതി വണങ്ങണമെന്നും അവരെ പ്രബോധിപ്പിച്ചു. ആഹാരത്തിനുശേഷം ഇരുസംഘങ്ങളിലെയും യാത്രികർ ക്യാമ്പിന്റെ പുൽത്തകിടിയിൽ ഒത്തുകൂടി പരസ്പരം പരിചയപ്പെടാനും മധുരപലഹാരങ്ങൾ അന്യോന്യം വിതരണം ചെയ്യാനുമായി കുറച്ചുസമയം ചെലവഴിച്ചശേഷം കൈലാസയാത്രയെക്കുറിച്ചുള്ള ഒരു ദീർഘവിവരണം ഞാൻ വിശദമാക്കി. പലരും സംശയനിവൃത്തി വരുത്തി കുറിപ്പുകൾ എഴുതിയെടുത്തു. ജനറേറ്ററിന്റെ പ്രവർത്തനം ഒരു മണിക്കൂർ ദീർഘിപ്പിച്ചത് എല്ലാവർക്കും പ്രയോജനപ്പെട്ടു.

കൈലാസയാത്രയുടെ ലെയ്സൺ ഓഫിസറുമായി ഞാൻ അരമണിക്കൂറോളം സ്വകാര്യമായും സംസാരിച്ചു. ശ്രീ.സത്പാൽശർമ്മ ജമ്മു സ്വദേശിയായ കശ്മീരി ബ്രാഹ്മണനാണ്. ഐ.ടി.ബി.പിയുടെ കമാൻഡന്റായി മധ്യപ്രദേശിലെ കരേരയിൽ ജോലിനോക്കുന്നു. ഇന്ത്യൻ ആർമിയിലെ കേണൽ പദവിക്കു തുല്യമാണ് ഇന്തോ-തിബത്തൻ ബോർഡർ പൊലീസിന്റെ കമാൻഡന്റ് പദവി. ഇദ്ദേഹത്തിന്റെ അടുത്തസ്ഥാനക്കയറ്റം അഡീഷണൽ ഡി.ഐ.ജി (Additional Deputy Inspector General) ആയിട്ടാണ്. കുമയൂൺ മേഖല ഒഴികെയുള്ള മറ്റെല്ലാ അതിർത്തിപ്രദേശങ്ങളിലും സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഐ.ടി.ബി.പിയിൽ മലയാളി ജവാന്മാരുടെ അനുപാതം മറ്റുള്ളവരെ അപേക്ഷിച്ച് വളരെ കുറവാണെന്നാണ് കമാൻഡന്റ് പറഞ്ഞത്. കൃത്യനിർവഹണത്തിലും ആത്മാർത്ഥതയിലും മലയാളി ജവാന്മാർ വളരെ മുന്നിലാണ് എന്നും അദ്ദേഹം വിലയിരുത്തി. ഓഫീസർമാർക്ക് പരിപൂർണ്ണ സംതൃപ്തി നൽകുന്നതാണ് മലയാളികളുടെ സേവനപ്രത്യേകതയെന്നും അദ്ദേഹം എടുത്തുപറഞ്ഞു. അഭ്യസ്തവിദ്യരായ നിരവധി മലയാളി യുവാക്കൾ കേരളത്തിൽ തൊഴിൽരഹിതരായി വലയുന്നുണ്ടെന്നും ഐ.ടി.ബി.പിയിലേക്ക് റിക്രൂട്ട്മെന്റ് നടക്കുമ്പോൾ കേരളീയരെ പ്രത്യേകം പരിഗണിക്കാനും ഞാൻ അദ്ദേഹത്തോട് അഭ്യർത്ഥിച്ചു. യോഗ്യതയുണ്ടെങ്കിൽ തീർച്ചയായും ഇക്കാര്യത്തിൽ വേണ്ടതു ചെയ്യാം എന്നായിരുന്നു അദ്ദേഹത്തിന്റെ പ്രതികരണം. നിയമനകേന്ദ്രത്തിൽ താൻ ഉണ്ടെങ്കിൽ ഇക്കാര്യം കണിശമായും പരിഗണിക്കാമെന്നും അദ്ദേഹം വാഗ്ദാനം തന്നു. കേരളീയ ജവാന്മാരെക്കുറിച്ച് വളരെ മികച്ച അഭിപ്രായം പ്രകടിപ്പിച്ചതിനു നന്ദിപറഞ്ഞുകൊണ്ട് ഞാൻ കൂടാരത്തിലേക്കു മടങ്ങിയപ്പോൾ മണി 11 കഴിഞ്ഞിരുന്നു. ഹിമാലയത്തിൽ ധന്യമായ ഒരു ദിവസംകൂടി പിന്നിട്ടതിന്റെ സുഖകരമായ ഓർമകളോടെ കിടക്കസ്സഞ്ചിയിലേക്ക് ഒതുങ്ങിക്കൂടിയപ്പോൾ നിദ്ര വന്നെത്തിയത് അറിഞ്ഞതേയില്ല.

# 9

# കുടി ഗ്രാമത്തിലേക്ക്

ഗുൻജിയിലെ സൂര്യോദയം കൺകുളിർക്കെ കണ്ടാസ്വദിക്കാനായി നാലരമണിക്കെഴുന്നേറ്റ് ഞങ്ങൾ തയ്യാറായി. കിഴക്കുദിക്ക് മുഴുവനും കുങ്കുമം വാരി വിതറിയപോലെയാണ് കാണപ്പെട്ടത്. ഉദയബിംബം പ്രത്യക്ഷപ്പെട്ടിട്ടില്ലെങ്കിലും ഓരോ സെക്കൻഡിലും പുറത്തേക്കു വികിരണം ചെയ്തിരുന്ന വർണരശ്മികൾ അസാമാന്യ കലാചാരുതയോടെ ചിതറി ഉയരുന്നത് അവിസ്മരണീയമായ ഒരു ദൃശ്യംതന്നെയാണ്. മൂടൽമഞ്ഞ് നിശ്ശേഷം വഴിമാറി നിന്നപ്പോൾ ശുഭ്രവാനവും വെൺമേഘക്കൂട്ടങ്ങളും ഉദയസൂര്യനു വെഞ്ചാമരം വീശി ആശീർവാദങ്ങളർപ്പിക്കുന്നതുപോലെ നിലകൊണ്ടു. ഹിമശൃംഗങ്ങളുടെ പിറകിൽനിന്ന് സൂര്യബിംബം മെല്ലെമെല്ലെ അനാവൃതമായപ്പോൾ സപ്തവർണങ്ങളാൽ കിഴക്കൻ ചക്രവാളം വെട്ടിത്തിളങ്ങി. ഉദയഭാനുവിന്റെ തങ്കരശ്മികൾ തെക്കുപടിഞ്ഞാറുള്ള ഹിമഗിരിശൃംഗങ്ങളിൽ പ്രതിഫലിച്ചപ്പോൾ ആ വർണസമന്വയം അദ്ഭുതാവഹമായിരുന്നു. ഓരോ ശൃംഗത്തിനും വൈവിധ്യനിറങ്ങൾ. നൃത്തവേദിയിലേക്ക് വ്യത്യസ്തവർണ പ്രകാശധാരകൾ പ്രവഹിപ്പിക്കുന്നതുപോലെ, ചക്രവാളത്തിൽ അടിക്കടി വർണമാറ്റം പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. പ്രപഞ്ചശില്പിയുടെ വിദഗ്ധഹസ്തങ്ങൾ എത്ര മഹത്തരമാണ് എന്നു ചിന്തിക്കുമ്പോൾ അന്തംവിട്ടു നിൽക്കാനേ നമുക്കൊക്കെ കഴിയുകയുള്ളു.

അഞ്ചരമണിക്ക് യാത്ര തുടങ്ങണമെന്നു നിശ്ചയിച്ചിരുന്നതിനാൽ ഞങ്ങൾ അതിനായുള്ള തയ്യാറെടുപ്പുകൾ തുടങ്ങി. ഗുൻജിയിലെ താപനില മൈനസ് ഡിഗ്രിയിലെത്തിക്കഴിഞ്ഞിരുന്നു. ആവശ്യക്കാർക്ക് ചൂടുവെള്ളം ലഭ്യമാക്കിയിരുന്നെങ്കിലും തണുത്ത ജലത്തിൽ കുളിച്ച് ഞാൻ നിർവൃതിപൂകി. ഭജനയിലും ആരതിയിലും കൈലാസസംഘവും പങ്കെടുത്തു. ഓരോ ഗ്ലാസ് ഹോർലിക്സ് കുടിച്ചശേഷം ഞങ്ങളുടെ സംഘം യാത്രയ്ക്കു തയ്യാറായി. പരസ്പരം യാത്രാമംഗളങ്ങൾ ആശംസിച്ച് കൈലാസസംഘവുമായി നടത്തിയ വിടവാങ്ങൽ പലരുടെയും കണ്ണുകളെ ഈറനണിയിച്ചു.

കൃത്യസമയത്തുതന്നെ ഞങ്ങൾ യാത്ര തുടങ്ങി. ഉത്കണ്ഠാകുലരായിരുന്നു സംഘാംഗങ്ങൾ പൊതുവെ. തികച്ചും അജ്ഞാതമായൊരു ദിക്കിലേക്കാണ് യാത്ര! കേട്ടറിവുകൾപോലും വളരെ പരിമിതം. 20 കി. മീറ്ററിലധികം യാത്രചെയ്ത്, വൈകുന്നേരത്തോടുകൂടി കുടി ഗ്രാമത്തിൽ എത്തിച്ചേരുകയെന്നതാണ് ഒന്നാം ദിവസത്തെ ദൗത്യം. കാലാവസ്ഥ വളരെ മോശമാണെന്നും അതിശൈത്യവും ഹിമക്കാറ്റും കഴിഞ്ഞ ഒരാഴ്ചയായി നിർബാധം തുടരുകയാണെന്നുമാണ് സൈനികരിൽനിന്നു ലഭിച്ച വിവരം. ഗുൻജി

യിൽനിന്നു വടക്കുദിശ ലക്ഷ്യമാക്കി യാത്രതിരിച്ച സംഘം കുത്തനെയുള്ള ഒരു കയറ്റം കയറി ഒന്നര കി.മീറ്റർ ദൂരെ സ്ഥിതി ചെയ്യുന്ന നപൽച്യു ഗ്രാമത്തിലെത്തിയപ്പോൾ കുതിരസ്സവാരിക്കായി പദയാത്ര നിർത്തി. മഴ പെയ്ത് ചെളി കെട്ടിക്കിടക്കുന്നതിനാൽ ഈ ദൂരമത്രയും കുതിരകൾക്കു നടക്കുവാൻ ബുദ്ധിമുട്ടായതിനാലാണ് കുതിരസ്സവാരി ഇവിടെനിന്നാക്കിയത്. സംഘം മുന്നോട്ടു നീങ്ങിയപ്പോൾ ഞാനും രാജുവും പതിവുപോലെ ഏറ്റവും പിറകിലായി നടന്നു.

നപൽച്യുഗ്രാമത്തിലെ ഗ്രാമീണർ തങ്ങളുടെ വയലുകളിൽ വിവിധ വേലകളിൽ മുഴുകിയതായി കണ്ടു. വിശാലമായ കാർഷികഭൂമികളാണ് ഈ ഭാഗം മുഴുവൻ. അകാലത്തിൽ വർഷിച്ച മഴ വിളകൾക്കു കനത്ത നാശനഷ്ടങ്ങൾ വരുത്തിയിട്ടുണ്ട്. മുളച്ചുപൊങ്ങി കേടുതീർന്ന ചെടികൾ അതിവർഷംമൂലം ഒടിഞ്ഞുതൂങ്ങിനിൽക്കുന്നു. മലവെള്ളപ്പാച്ചിലിൽ വരമ്പുകൾ തകർന്ന് വെള്ളം കൃഷിഭൂമിയിലേക്ക് ഇരച്ചുകയറിയതിനാൽ വൻതോതിൽ കൃഷിനാശം സംഭവിച്ചിട്ടുണ്ട്. ആലിപ്പഴവർഷം മൂലമാണ് ചെടികൾ ഒടിഞ്ഞുപോയതെന്ന് ഒരു കർഷകൻ പറഞ്ഞു. കൂട്ടത്തിൽനിന്ന് അധികമുള്ള ഗോതമ്പുചെടികൾ ഇളക്കിയെടുത്ത് നാശം സംഭവിച്ച ഭാഗത്ത് ഇടതൂർക്കുകയായിരുന്നു അദ്ദേഹം. ചാണകവും മറ്റു ജൈവവളങ്ങളും ധാരാളം ചേർക്കുന്നതുകൊണ്ടാണ് കൃഷിഭൂമികൾ ഇത്രയും ഫലഭൂയിഷ്ഠമായിരിക്കുന്നത്.

കൃഷിഭൂമികൾ അവസാനിക്കുന്നിടത്തുനിന്ന് വനം ആരംഭിക്കുന്നു. നിബിഡവനങ്ങൾ ഈ ഭാഗത്ത് കാണപ്പെടുന്നില്ല. ചീഡ്, സാൽ, ബാൻജ് തുടങ്ങിയ വൻമരങ്ങളും കുറ്റിച്ചെടികളും വള്ളിപ്പടർപ്പുകളും കാട്ടുപൂക്കളുമാണ് വനത്തിൽ കണ്ടത്. പാറക്കൂട്ടങ്ങളും തെളിനീരൊഴുകുന്ന ചെറുചോലകളും ധാരാളമുണ്ട്. വനത്തിനുള്ളിലെ ഒറ്റയടിപ്പാതയിൽക്കൂടി സാവധാനം നടക്കുമ്പോൾ തണുപ്പ് ക്രമേണ വർധിച്ചുവന്നു. ഒന്നര കി.മീറ്ററോളം നടന്നപ്പോൾ ഞങ്ങൾ മറ്റൊരു ഗ്രാമത്തിന്റെ അതിർത്തിയിലെത്തി. ഗ്രാമത്തിലേക്കു പ്രവേശിക്കുന്നതിനുമുമ്പ് വലിയൊരു ശിലാലിഖിതം കണ്ടപ്പോൾ ഞാൻ നിന്നു. സമീപത്തുള്ള കുറ്റിക്കാട്ടിൽനിന്ന് വിവിധയിനം പൂക്കൾ പറിച്ചെടുത്ത് ശിലാലിഖിതത്തിനുമേൽ അർച്ചന നടത്തിയത് ഞങ്ങളുടെ സംഘമാകണം. ലിഖിതം ഞാൻ ശ്രദ്ധിച്ചു വായിച്ചുനോക്കി.

"ഭഗവാൻ വേദവ്യാസ് കാ പര്യടൻ സ്ഥൽ ഏവം ആദികൈലാസ് കാ പ്രവേശ് ദ്വാർ."

വ്യാസമുനി ആദികൈലാസത്തിൽ തപസ്സനുഷ്ഠിക്കാൻ പോയത് ഈ വഴിയിലൂടെയാണെന്ന് ഗുൻജിയിൽവച്ച് ഞാൻ അറിഞ്ഞിരുന്നു. നാഭിഗ്രാമത്തിൽ കുറച്ചുസമയം തങ്ങി കഴിയാവുന്നത്ര വിവരങ്ങൾ ശേഖരിക്കണമെന്ന് തീരുമാനിച്ചശേഷം രാജു പറിച്ചുകൊണ്ടുവന്ന പുഷ്പങ്ങൾ അവിടെ അർപ്പിച്ച് വ്യാസമുനിയെ ധ്യാനിച്ചുകൊണ്ട് അൽപസമയം നിന്നു. ഞാൻ ആവശ്യപ്പെടാതെത്തന്നെ രാജു ചെയ്ത പ്രവൃത്തി എന്നെ ഏറെ സന്തോഷിപ്പിച്ചു. സ്നേഹരൂപേണയുള്ള ഒരു നോട്ടംകൊണ്ട് കൃതജ്ഞത പ്രകടിപ്പിച്ചശേഷം ഗ്രാമത്തിലേക്കു നടന്നു.

നാഭിഗ്രാമത്തിൽ മുപ്പത്തഞ്ചു കുടുംബങ്ങൾ താമസിക്കുന്നുണ്ട്. മറ്റു ഗ്രാമ

ങ്ങളെ അപേക്ഷിച്ച് ഇവിടത്തെ ഗ്രാമീണർ സമ്പന്നരാണ്. വൃത്തിയും വെടിപ്പുമുള്ള ഭവനങ്ങളാണ് ഇവിടെ കണ്ടത്. ഗ്രാമത്തിന്റെ അതിർത്തിയിൽക്കൂടി നാഭിനാലി നദി ഒഴുകുന്നു. നാഭിധാങ്ങിൽനിന്ന് ഒഴുകിയെത്തുന്ന ഈ പ്രവാഹം കുന്തീനദിയിൽ ലയിക്കുന്നു. നദിയുടെ അക്കരെയുള്ള റോൻകോൻ ഗ്രാമംവരെ വിശാലമായ കാർഷികഭൂമിയാണ്. നാഭി ഗ്രാമത്തിലെ സമ്പന്നരുടെ കൃഷിപ്പണികൾ ചെയ്യുന്നത് റോൻകോൻ ഗ്രാമത്തിലെ സാധു ഗ്രാമീണരാണ്. ഗോതമ്പ്, പാഫർ, പാൾട്ടി, ഉരുളക്കിഴങ്ങ്, പട്ടാണിക്കടല, വൻപയർ എന്നിവയാണ് പ്രധാന കൃഷി. പച്ചക്കറികളും പച്ചിലവർഗങ്ങളും ഇടവിളയായി കൃഷിചെയ്യുന്നു. പശു, ചെമ്മരിയാട്, കോവർകഴുത എന്നീ വളർത്തുമൃഗങ്ങളെ വളരെ നല്ല രീതിയിൽ സംരക്ഷിച്ചു നിർത്തിയതായി കണ്ടു. പലചരക്കുകടയോടുചേർന്നുള്ള ഒരു കൊച്ചു ചായക്കടയിൽ കയറി ഞങ്ങൾ ഓരോ ചായ ആവശ്യപ്പെട്ടു. അങ്കണത്തിൽ പടർന്നു പന്തലിച്ച് കായ്ച്ചു നിൽക്കുന്ന കൂറ്റൻ വൃക്ഷത്തെക്കുറിച്ച് അവിടെ കൂടിയിരുന്ന ചെറുപ്പക്കാരോട് ഞാൻ ചോദിച്ചു. ബാൻബെയിൻ എന്ന നാട്ടുപേരിൽ അറിയപ്പെടുന്ന ഈ വൃക്ഷത്തിന്റെ കടും മധുരമുള്ള കറുത്ത പഴങ്ങൾക്ക് ഒരു ഗോലിയുടെ വലുപ്പമേയുള്ളൂ. ചായ കുടിക്കുന്നതിനിടയ്ക്ക് ഗ്രാമീണരിൽനിന്നു ലഭ്യമായ ചില വിചിത്രവിവരങ്ങൾ എന്നെ അദ്ഭുതപ്പെടുത്തി.

നാഭിഗ്രാമത്തിനു നൂറ്റാണ്ടുകളുടെ പഴക്കമുണ്ട്. ഇന്ത്യ-തിബത്ത് വാണിജ്യം ലിപുലേഖ് ചുരമാർഗമായിരുന്നുവെങ്കിലും ജനങ്ങളുടെ സഞ്ചാരപഥം ഈ വഴിയെയുള്ള ദുറാചുരത്തിലൂടെ ആയിരുന്നു. ഗുൻജിയിൽനിന്ന് ലിപുലേഖ്വരെയുള്ള പ്രദേശം തീർത്തും വിജനമായിരുന്നു. കുടിവരെ കൊച്ചു കൊച്ചു ഗ്രാമങ്ങളുള്ള ഈ വഴിയിൽക്കൂടിയായിരുന്നു തിബത്തിൽനിന്നുള്ള വിവാഹസംഘങ്ങൾ സഞ്ചരിച്ചിരുന്നത്. യാത്രാപഥം ദുഷ്കരമാണെങ്കിലും ഗ്രാമങ്ങളിൽ അന്തിയുറങ്ങി സാവകാശം യാത്ര ചെയ്യുവാൻ ഈ വഴിയാണ് ഉത്തമം. വ്യാസമുനി യാത്ര ചെയ്ത പന്ഥാവ് എന്നൊരു ആധ്യാത്മിക പരിവേഷംകൂടി ഈ ഗ്രാമങ്ങൾക്കുണ്ടെന്നുള്ളതും ഒരു പ്രധാന ഘടകമായിരുന്നു. മഹാമുനിയുടെ അനുഗ്രഹം ഇന്നും ഇവിടത്തെ ഗ്രാമങ്ങൾക്കുണ്ടെന്നാണ് ഉറച്ചവിശ്വാസം. ദൂരെയുള്ള ധാർച്ചുലയിൽ താമസിച്ചു പഠിച്ച് ഉന്നതവിദ്യാഭ്യാസം നേടിയ നിരവധി പേർ ഈ ഗ്രാമത്തിലുണ്ട്. ബാങ്ക്, സർക്കാർ വകുപ്പ്, സൈനികം എന്നീ വ്യത്യസ്തമേഖലകളിൽ വിവിധ തസ്തികകൾ മിക്കവർക്കും ലഭിക്കുന്നുണ്ട്. ട്രൈബൽ റിസർവേഷൻ ക്വാട്ടയിൽ (ഗോത്ര സംവരണവിഭാഗം) ഐ.എ.എസും, ഐ.പി.എസ്സും ലഭിച്ചവർ ഇവിടെയുണ്ടെന്നറിഞ്ഞപ്പോൾ ഞാൻ അന്തം വിട്ടുപോയി! ഉന്നതശ്രേണികളിൽ എത്തിപ്പെട്ടാലും മാസത്തിൽ ഒരിക്കലെങ്കിലും മൂന്നു ദിനരാത്രങ്ങൾ താണ്ടി ഇവർ സ്വഗ്രാമത്തിൽ എത്തുന്നു. നവംബർ മധ്യത്തോടെ ഗ്രാമീണർ ഒന്നടങ്കം ധാർച്ചുലയിലേക്ക് താമസം മാറ്റുന്നു. അവിടെ നാഭിഗ്രാമക്കാർക്ക് സ്വന്തമായ വീടും അത്യാധുനിക സൗകര്യങ്ങളുമുണ്ട്. ഏപ്രിൽ രണ്ടാം വാരത്തോടെ വീണ്ടും ഈ മലമടക്കുകളിൽ എത്തിച്ചേരുന്നു. സ്വന്തം ഗ്രാമം ഇവർക്കെന്നും പുണ്യഭൂമിയാണ്. ഈ മണ്ണിൽ കൃഷിചെയ്താണ് ഇവരൊക്കെ വളർന്നുവലുതായത്. മാതാവും ജന്മഭൂമിയും എല്ലാവർക്കും സ്വർഗത്തേക്കാൾ ശ്രേഷ്ഠമാ

ണെന്ന് ശ്രീരാമചന്ദ്രൻ, രാമായണത്തിൽ, ലക്ഷ്മണനോട് പറയുന്നത്, ലോകജനതയ്ക്കുതന്നെ നൽകുന്ന ഒരു ധർമോപദേശമാണ്. രാവണവധത്തിനുശേഷം ലങ്കയിൽനിന്ന് മടക്കയാത്രയ്ക്കു തയ്യാറെടുക്കുമ്പോൾ ലക്ഷ്മണനടക്കം പല പ്രമുഖർക്കും ലങ്കയെ അയോധ്യയുടെ അധീനതയിലാക്കി ഭരണം തുടരണമെന്ന ഒരാശയം മനസ്സിലുണ്ടായി. ശ്രീരാമചന്ദ്രനോട് ഈ വിവരം ധരിപ്പിക്കുകയും ചെയ്തു. സമ്പൽസമൃദ്ധി നിറഞ്ഞ, അതിമനോഹരമായ ഒരു ദേശമായിരുന്നു ലങ്ക. സഹോദരന്റെ അഭിപ്രായത്തോട് ജ്യേഷ്ഠൻ വിയോജിപ്പു പ്രകടിപ്പിച്ചു.

[1]"അപി സ്വർണമയീ ലങ്കാ
ന മേ ലക്ഷ്മണ! രോചതേ;
ജനനീ ജന്മഭൂമിശ്ച
സ്വർഗാദപി ഗരീയസീ"

രാക്ഷസരെ കൊന്നൊടുക്കി ലങ്കയെ മോചിപ്പിച്ചത് അധർമത്തിൽനിന്ന് ധർമത്തിലേക്കു നയിക്കാനാണെന്നും മറ്റൊന്നും മോഹിച്ചല്ലെന്നും രഘുവംശത്തിൽ കാളിദാസനും സമർഥിക്കുന്നുണ്ട്.

[2]"രക്ഷോവധാന്തോ ന ച മേ പ്രയാസോ
വ്യർഥഃ, സ വൈരപ്രതിമോചനായ
അമർഷണഃ ശോണിതകാംക്ഷയാ കിം
പദാ സ്പൃശന്തം ദശതി ദ്വിജിഹ്വഃ"

സ്വന്തം നാമത്തോടൊപ്പം, പിറന്ന ഗ്രാമത്തിന്റെപേരുകൂടി ഇവർ അഭിമാനത്തോടെ ചേർക്കുന്നു. ബുധിയാൽ, ഗുൻജിയാൽ, നാഭിയാൽ, കുടിയാൽ എന്നിങ്ങനെ. വ്യാസമുനിയുടേതെന്നു കരുതപ്പെടുന്ന ശിലാലിഖിതങ്ങൾ ഇവിടെനിന്ന് അപ്രത്യക്ഷമായതിന്റെ ചരിത്രം ഒരു വൃദ്ധൻ വിസ്തരിച്ചുതന്നു. തലമുറകളായി കൈമാറി ലഭിച്ചതാണത്രെ ഈ പൗരാണികവിജ്ഞാനം. ഗ്രാമത്തിലേക്കുള്ള പ്രവേശനഭാഗത്ത് സ്ഥിതിചെയ്യുന്ന ലിഖിതത്തിന് അരനൂറ്റാണ്ടോളം മാത്രമേ പഴക്കമുള്ളൂ. കരിങ്കൽ ശിലകളാൽ നിർമിതമായ ഒരു മണ്ഡപം ഇവിടെ മുമ്പുണ്ടായിരുന്നു. ശിലകളിൽ സംസ്കൃതലിപിയിൽ എഴുതിയ ലിഖിതങ്ങളായിരുന്നു മുഴുവനും. മഹാമുനി വർഷങ്ങളോളം ഇവിടെ തപസ്സനുഷ്ഠിച്ചതായി കരുതപ്പെടുന്നു. വൃത്താകാരത്തിലുള്ള ഒരു ശിലയിൽ നിറയെ രേഖകളുണ്ടായിരുന്നു. സൂര്യരശ്മികൾ പതിക്കുന്നതനുസരിച്ച് സമയം കണക്കാക്കാനുള്ള സംവിധാനം ഈ വിശിഷ്ടഫലകത്തിൽ സജ്ജീകരിച്ചിരുന്നു.[3] പ്രഭാതത്തിൽ ബാലാർക്കരശ്മികൾ പതിക്കുന്ന രേഖയുടെ

---

1. ലക്ഷ്മണാ! ലങ്ക സ്വർണംകൊണ്ടുണ്ടാക്കിയതാണെങ്കിൽപ്പോലും എനിക്കതു രുചിക്കില്ല. മാതാവും ജന്മഭൂമിയും എല്ലാവർക്കും സ്വർഗത്തേക്കാൾ ശ്രേഷ്ഠമാണ്.

2. രാക്ഷസ നിഗ്രഹമടക്കമുണ്ടായ എന്റെ പ്രയത്നങ്ങൾ നിഷ്പ്രയോജനമല്ല. അത് പക പോക്കുവാൻ വേണ്ടിയായിരുന്നു. കോപം വന്ന നാഗം പാദംകൊണ്ടു ചവിട്ടിയവനെ ദംശിക്കുന്നത് രക്തം കൊതിച്ചിട്ടാണോ?

3. *പുരാതനകാലത്ത് സമയമറിയുന്നതിനുള്ള ഏക ഉപാധിയായിരുന്നു സൂര്യഘടികാരങ്ങൾ അഥവാ നിഴൽഘടികാരങ്ങൾ (Sun Dail). കൃത്യതയാർന്ന സമയനിർണയത്തിനായി ഭാരതത്തിൽ അക്കാലത്ത് ശാസ്ത്രപണ്ഡിതർ കൂറ്റൻ സൂര്യഘടികാരം സ്ഥാപിച്ചിരുന്നത് അലഹ*

നിറം ഇളം ചുവപ്പായിരിക്കും. അത് ആറുമണിയെ സൂചിപ്പിക്കുന്നു. ഒൻപതു മണിയുടെ രേഖ ചാരനിറമാകുമ്പോൾ പന്ത്രണ്ടുമണിയുടെ രേഖ ജ്വലിച്ചു നിൽക്കും. ഗണിതശാസ്ത്രത്തിലെ വിവിധങ്ങളായ മുദ്രകളും ഈ ശിലകളിൽ ഉണ്ടായിരുന്നുവത്രെ. ശ്രീചക്രവും[1] ബിന്ദുത്രികോണവും രേഖപ്പെടുത്തിയ ഉത്തമശിലകളും ഇക്കൂട്ടത്തിൽ ഉണ്ടായിരുന്നു. തിബത്തൻ ലാമമാരാണ്, നൂറ്റാണ്ടുകൾക്കു മുമ്പ്, ഈ അമൂല്യങ്ങളായ അശ്മങ്ങൾ ഇവിടെ നിന്നു കടത്തിക്കൊണ്ടുപോയത്. കുതിരകൾക്കുപോലും വഹിക്കാൻ കഴിയാത്ത മഹാശിലകൾ, അരോഗദൃഢഗാത്രരായ ലാമമാർ ഒത്തുചേർന്ന് മരത്തണ്ടിൽ ഏറ്റിയാണത്രെ കടത്തിക്കൊണ്ടുപോയത്. തിബത്തിലെ ബുദ്ധസംന്യാസിമഠങ്ങളിൽ ശക്തിചൈതന്യത്തിന്റെ പ്രതീകമായി ഈ അത്ഭുതശിലകൾ ഇന്നും പൂജിക്കപ്പെടുന്നു എന്നാണ് വിശ്വാസം. നദീതടങ്ങളിലെ കാർഷികഭൂമികളുടെ മൺതിട്ട ഇടിയുന്നതു തടയാനായി ഇവിടത്തെ ഗ്രാമീണരും, അജ്ഞതമൂലം, ഈ സ്മാരകശിലകൾ കുറെയൊക്കെ ഉപയോഗിച്ചു. രൂക്ഷമായ കുത്തൊഴുക്കിൽ, കാലാന്തരത്തിൽ, കൃഷിഭൂമികൾ ഇടിഞ്ഞ് നദിയോടു ചേർന്നപ്പോൾ കുന്തീനദിയുടെ അഗാധകയങ്ങളിൽ ഈ ശിലകൾ അന്ത്യവിശ്രമം കൊണ്ടു. മഹത്തായ ഒരു സംസ്കാരത്തിന്റെ അത്യമൂല്യങ്ങളായ ചരിത്രരേഖകളാണ് അവഗണനയും അജ്ഞതയുംമൂലം ഓർമകൾ മാത്രമായി അവശേഷിച്ചതെന്ന് ഓർത്തപ്പോൾ മനസ്സ് ദുഃഖാർദ്രമായി.

"പുരാണാഃ പ്രവിലീയന്തേ
നവീനാ പ്രാതുരാസ്തൃതേ."

'പഴയത് ഇല്ലാതാകുന്നു. പുതിയത് ഉണ്ടാകുന്നു.' കാലം പലതും മായ്ച്ചുകളയുന്നു. അത് മറ്റൊരിടത്ത് പുനർജനിക്കുന്നു. അവിടെ വികാസം പ്രാപിക്കുന്നു. പ്രകൃതിനിശ്ചയം അങ്ങനെയാകാം. സൃഷ്ടിയും ഇതേപോലെയാണ്. *സൃഷ്ടിക്കപ്പെട്ടവയെ നിലനിർത്തുന്നതും പരിപാലിക്കുന്നതും പിന്നീട് സംഹരിക്കുന്നതും ബ്രഹ്മസ്വഭാവമാണ്; ഈശ്വരകർമമാണ്.* തത്ത്വങ്ങളെ ഒന്നിച്ചു

---

*ബാദിലായിരുന്നു. പിന്നീട്, അക്ഷാംശരേഖാംശരേഖകളുടെ ചിത്രീകരണത്തിനുശേഷം ഓരോ രാജ്യവും സ്വന്തം നിലയ്ക്ക് സമയമേഖലകൾ നിർണയിച്ചു. ഇന്ത്യൻസമയം ഗ്രീൻവിച്ച് മീൻ ടൈമിനേക്കാൾ (G.M.T.), പൂജ്യം ഡിഗ്രി അക്ഷാംശം, അഞ്ചരമണിക്കൂർ മുന്നിലാണ്. ശാസ്ത്രീയമായി കണക്കാക്കിയപ്പോൾ നമ്മുടെ പൂർവ്വികർ നിർണയിച്ചെത്തിയ അതേ സമയരേഖയായ എൺപത്തിരണ്ടര ഡിഗ്രി (82° 30') പൂർവ്വരേഖാംശം അലഹബാദിലൂടെയാണ് കൃത്യമായി കടന്നുപോകുന്നത്. ഇത്തരത്തിലുള്ള ഒരു സമയബന്ധിതക്രമം സ്വീകരിച്ചാൽ മാത്രമേ ഭാരതത്തിന് മൊത്തത്തിൽ ഏകമായ ഒരു സമയം സാധ്യമാകൂ. ഇങ്ങനെ നിർണയിക്കപ്പെട്ട ഇന്ത്യൻ സ്റ്റാൻഡേർഡ് ടൈമിന് നിദാനമായ ഗ്രീൻവിച്ച് സമയരേഖ കൃത്യമായി അലഹബാദിലൂടെത്തന്നെ കടന്നുപോകുന്നു എന്ന വസ്തുത തികച്ചും വിസ്മയജനകമാണ്.* അലഹബാദിലെ ത്രിവേണിസംഗമം ലോകത്തിന്റെ മധ്യഭാഗം എന്നാണല്ലോ അറിയപ്പെടുന്നത്.

1. ശ്രീചക്രം:- ആധുനിക ഗണിതത്തിനുമുന്നിൽ നിരവധി വെല്ലുവിളികൾ ഉയർത്തുന്ന സമ്മിശ്രമായ ഗുണവിശേഷങ്ങളുള്ള ഒരു രൂപമാണ് ശ്രീചക്രം. മോസ്കോ സ്റ്റേറ്റ് യൂണിവേഴ്സിറ്റി സീനിയർ ഗവേഷകൻ അലക്സ് കുലൈച്ചേവ് 1969-ൽ ശ്രീചക്രത്തെക്കുറിച്ച് പഠിക്കാൻ ശ്രമിച്ചു. ഒരു സെക്കന്റിൽ നൂറു ദശലക്ഷത്തിലധികം ക്രിയകൾ നടത്താൻ കഴിവുള്ള കമ്പ്യൂട്ടറുകൾ ഉപയോഗിച്ചാൽ മാത്രമേ ശ്രീചക്രം പൂർണമായി അപഗ്രഥിക്കാൻ കഴിയൂ എന്ന് അദ്ദേഹം സമർഥിക്കുന്നു.

*ചേർത്തുസൃഷ്ടിക്കുന്നു, അവയെ പിരിച്ച് അഴിച്ചു സംഹരിക്കുന്നു. ഇത് ഒരേ കർമത്തിന്റെ ഇരുഭാവങ്ങളാണ്, ഉദ്ഗ്രഥനവും അപഗ്രഥനവും. സൃഷ്ടിയും സംഹാരവും കാലഭേദമെന്യേ നടന്നുകൊണ്ടിരിക്കുന്ന ഒരു പ്രക്രിയയാണ്. ഒരു വസ്തുവിന്മേൽ കാലം നടത്തുന്ന അപഗ്രഥനം അവസാനിക്കുമ്പോൾ അത് ലയം, നാശം, മരണം എന്നിങ്ങനെ അറിയപ്പെടുന്നു. ഈ ഭാവങ്ങൾ സ്ഥായിയായ നാശമല്ല, മറിച്ച് പുനർജനിക്കുന്നതിനുള്ള ഒരു തിരോധാനം മാത്രമാണ്.*

നാഭിഗ്രാമത്തിലെ സഹൃദയരോടു വിട പറഞ്ഞ് ഞങ്ങൾ യാത്ര തുടർന്നു. ചെറിയൊരു മരപ്പാലത്തിൽക്കൂടി നാഭിനാലി നദിയുടെ കുറുകെ കടന്ന് ഒരു സമതലപ്രദേശത്തുകൂടി കുറച്ചുദൂരം നടന്നു. കുടിനദിക്കു സമാന്തരമായി കിടക്കുന്ന ഈ പ്രദേശത്തുനിന്നു വീക്ഷിക്കുമ്പോൾ അപാരമായ വീതിയുണ്ട് ഈ സരിത്തിന്. മിനുസമേറിയ പല വലുപ്പത്തിലുള്ള വർണക്കല്ലുകൾ നദീതടങ്ങളിൽ സർവത്രയുണ്ട്. വിസ്തൃതമായിക്കിടക്കുന്ന ഈ പ്രദേശത്തിന്റെ ഓരത്തുകൂടി വഴി വീണ്ടും അഗാധമായ ഒരു മലയിടുക്കിലേക്ക് പ്രവേശിച്ചു. കയറ്റങ്ങളാണ് ഇവിടന്നങ്ങോട്ട്. പർവതത്തിന്റെ പാർശ്വം ചൂഴ്ന്നുണ്ടാക്കിയ മൂന്നടിയോളം വീതിയുള്ള ദുർഘടപാതയിൽക്കൂടി ഞങ്ങൾ സാവധാനത്തിൽ നടന്നു. കൂടുതൽ ഉയരങ്ങളിൽ എത്തുംതോറും, താഴെ, അഗാധമായ താഴ്വരയിൽക്കൂടി അലറിക്കുതിച്ചൊഴുകുന്ന കുടിനദിയുടെ രൗദ്രഭാവം മനസ്സിൽ ഉൾക്കിടിലമുണ്ടാക്കും.

നീണ്ടുകിടക്കുന്ന കയറ്റങ്ങളും ആകാശത്തേക്കെന്നപോലെ ഉയർന്നു നിൽക്കുന്ന കയറ്റങ്ങളും മാറി മാറി വന്നു. അപാരമായ ഉയരത്തിലേക്കായി മുന്നു ഇഞ്ചിഞ്ചായി ഞങ്ങൾ എത്തിക്കൊണ്ടിരുന്നത്. ഉണക്കപ്പഴങ്ങളും ബിസ്കറ്റും ഗ്ലൂക്കോസും ഓരോ ദുർഘടഘട്ടത്തിലും ആവശ്യാനുസരണം ഉപയോഗിച്ചു. കരിങ്കൽ ശൈലങ്ങളുടെ പഴുതുകളിൽ നാനാവർണങ്ങളിലുള്ള കൊച്ചുപുഷ്പങ്ങൾ കൂട്ടമായി വിരിഞ്ഞുനിൽക്കുന്നത് മനസ്സിനു കുളിർമ നൽകി. മുന്നോട്ടു പോകുംതോറും വഴി ഇടുങ്ങിയതായി വന്നു. ചെങ്കുത്തായ ഇറക്കങ്ങളിൽ പലയിടത്തും കഷ്ടി ഒരടി വീതി മാത്രമേയുള്ളൂ. ചെറിയ പൊടിക്കല്ലുകൾ വഴിയിൽ ചിതറിക്കിടക്കുന്നതിനാൽ നിരങ്ങി താഴെയുള്ള അഗാധഗർത്തങ്ങളിലേക്കു വീഴാനുള്ള സാധ്യത ഏറെയാണ്. മേലെ തൂങ്ങിക്കിടക്കുന്ന പാറക്കെട്ടുകളിൽ ശിരസ്സു തട്ടാതെ കുനിഞ്ഞു വേണം പല സ്ഥലത്തും നടക്കാൻ. നമസ്കരിച്ചപോലെ കുതിരപ്പുറത്തുകിടന്നാണ് കുതിരസ്സവാരിക്കാർ ഇത്തരം വിഷമസന്ധികളിൽ യാത്ര ചെയ്യുന്നത്.

കനത്ത തോതിൽ മലയിടിച്ചിൽ നടക്കുന്ന ഒരു താഴ്വരപ്രദേശത്ത് എത്തിയപ്പോൾ ഞങ്ങൾ യാത്ര നിർത്തി. നിരന്തരം മലയിടിച്ചിൽ നടക്കുന്ന പ്രദേശങ്ങളിൽ ഒന്നാണിത്. ഒത്ത ഒരാനയേക്കാൾ വലുപ്പത്തിലുള്ളതും പല രൂപത്തിലും ആകൃതിയിലുമുള്ള നിരവധി പാറക്കല്ലുകളാണ് ഈ പ്രദേശമാകെ ചിതറിക്കിടക്കുന്നത്. നദിയുടെ ഒഴുക്കിനു വിഘാതമായി നദീമധ്യത്തിൽ പാറക്കല്ലുകൾ ചിതറിക്കിടക്കുന്നതുകൊണ്ട്, സമീപത്തുള്ള കുറ്റിക്കാടുകളിലേക്ക് കരകവിഞ്ഞൊഴുകിയാണ് നദിയുടെ പ്രയാണം. രണ്ടു ഫർലോങ് ദൂരത്തുള്ള നദിയുടെ മറുകരയിൽ ഇടിമുഴക്കത്തിൽ ഒരു സ്ഫോടനം നടന്നപ്പോൾ ഞാൻ

ഉദ്വേഗത്തോടെ അതു ശ്രദ്ധിച്ചുനിന്നു. ഹുങ്കാര ശബ്ദത്തോടെ കല്ലുകൾ താഴേക്കു പതിക്കുന്നതും തുടർന്നുള്ള പ്രതിധ്വനിയും മൂന്നു മിനിറ്റോളം നീണ്ടുനിന്നു. ഞങ്ങൾ നിൽക്കുന്ന നദിയുടെ ഇങ്ങേകരയിലും അംബരചുംബികളായ ഗിരിശൈലനിരകളാണ്. കഴിഞ്ഞ ദിവസങ്ങളിൽ ഇവിടെയും മലയിടിച്ചിൽ സംഭവിച്ചതിന്റെ ലക്ഷണങ്ങൾ കാണാനുണ്ട്. തകർന്നു നിലംപതിച്ച കല്ലുകളുടെ പുതുമ മാറിയിട്ടില്ല. സ്ഫോടനാത്മകമായ ഒരന്തരീക്ഷത്തിൽ ഏറെനേരം തങ്ങുന്നതിൽ രാജുവിന് ആശങ്ക തോന്നി. സംഭവിക്കാനുള്ളതു മാത്രമേ എവിടെവച്ചായാലും സംഭവിക്കുകയുള്ളൂ എന്നും, പ്രകൃതി ശക്തിയുടെ കാരുണ്യത്തിനു വിധേയരായിട്ടാണ് നാമൊക്കെ ജീവിക്കുന്നതെന്നും ഞാൻ രാജുവിനു പറഞ്ഞുകൊടുത്തു.

സമതലപ്രദേശം പിന്നിട്ടശേഷം കരിങ്കൽ പർവതങ്ങളുടെ പള്ളയിൽക്കൂടി മുകളിലേക്കുള്ള പ്രയാണം വീണ്ടും ആരംഭിച്ചു. പർവതത്തിന്റെ ഉയരവും അതിന്റെ ഓരത്തു കിടക്കുന്ന നൂലുപോലുള്ള മാർഗവും താഴെ നിന്നുനോക്കിയപ്പോൾ മനസ്സിനു ചാഞ്ചാട്ടം തോന്നി. വഴി അനന്തമായി മുകളിലേക്ക്, കുത്തനെ, കിടക്കുകയാണ്. നല്ലതുപോലെ പ്രാർഥിച്ച് ഏകാഗ്രചിത്തത്തോടെ നടത്തം തുടങ്ങിയപ്പോഴാണ് ഒരു മിന്നൽപോലെ വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരിപ്പാടിന്റെ മുഖം മനസ്സിൽ തെളിഞ്ഞുവന്നത്. ആദികൈലാസയാത്രക്കു പുറപ്പെടുന്നതിനുമുമ്പായി ഈ ബ്രാഹ്മണശ്രേഷ്ഠന്റെ അനുഗ്രഹത്തിനായി തൃത്താലയിലുള്ള അദ്ദേഹത്തിന്റെ ആര്യവൈദ്യശാലയിൽ പോയിരുന്നു. ആയുർവേദാചാര്യനായ തിരുമേനിയോട് ആദികൈലാസയാത്ര കാഠിന്യമേറിയതായിരിക്കാമെന്ന ഒരു സൂചന കൊടുത്തപ്പോൾ, പ്രത്യേകം തയ്യാർ ചെയ്ത മഹാധന്വന്തരം ഗുളിക ഒരു ഡപ്പി തന്നനുഗ്രഹിക്കുകയുണ്ടായി. ഗുളിക ഉപയോഗിക്കേണ്ടതായ ഒരു ഘട്ടം ഇതേവരെ വന്നില്ലെങ്കിലും ബഹുവിധ തിരക്കുകൾമൂലം ഞാൻ ഇതേപ്പറ്റി മറന്നുപോയിരുന്നു.

രാജുവിന്റെ കൈവശമുള്ള എന്റെ തോൾസഞ്ചിയിൽനിന്ന് ഗുളികഡപ്പിയെടുത്ത് ഒരെണ്ണം വായിലിട്ടു. ഹിമാലയത്തിൽ മാത്രമല്ല, കേരളത്തിലും ആയുർവേദമരുന്നുകൾക്കുള്ള പ്രചാരം രാജുവിനെ ബോധ്യപ്പെടുത്തിയശേഷം ഒരു ഗുളിക വായിലിട്ട് അലിയിച്ചിറക്കാൻ പറഞ്ഞ് അദ്ദേഹത്തിനും കൊടുത്തു. ഉയരങ്ങളിലേക്കുള്ള പ്രയാണം എന്നും എപ്പോഴും മനുഷ്യന് പ്രശ്നങ്ങളുണ്ടാക്കുന്നു. നിരപ്പായ സ്ഥലത്തു നടക്കുമ്പോൾ ശരീരഭാഗത്തെ മുന്നോട്ടു നീക്കുന്നതിനു വേണ്ടതായ ഊർജ്ജം മാത്രമേ നമുക്ക് ഉപയോഗിക്കേണ്ടതുള്ളൂ. എന്നാൽ, മല കയറുമ്പോൾ ശരീരത്തെ മുന്നോട്ടു നീക്കുന്നതിനോടൊപ്പം ഗുരുത്വാകർഷണത്തിനെതിരെ ശരീരത്തെ ഉയർത്തുന്നതിനു കൂടി ഊർജം വിനിയോഗിക്കേണ്ടതുണ്ട്. ഈ അധിക ഊർജത്തിന്റെ സൃഷ്ടിക്കാവശ്യമായ ഓക്സിജൻ പേശീകോശങ്ങളിലെത്തിക്കുന്നതിനും അവിടെനിന്നുള്ള മാലിന്യങ്ങൾ നീക്കം ചെയ്യുന്നതിനുംവേണ്ടി രക്തചംക്രമണം വർധിക്കണം. ഇതിനായി ഹൃദയം കൂടുതൽ വേഗത്തിൽ സ്പന്ദിക്കുന്നു. അതോടൊപ്പം ആവശ്യമായ ഓക്സിജൻ ഹൃദയത്തിലേക്കെത്തിക്കുന്നതിനും കാർബൺഡൈഓക്സൈഡ് നീക്കുന്നതിനും ശ്വാസകോശങ്ങളുടെ പ്രവർത്തനവും വേഗത്തിലാവുന്നു. കൂടുതൽ ഓക്സിജൻ ആവശ്യ

മായിവരുമ്പോൾ ശ്വസിക്കുന്നതിന്റെ വേഗം അതിനൊപ്പം കൂടുകയും നാം കിതയ്ക്കുകയും ചെയ്യുന്നു. ഒരുമിച്ച് കൂടുതൽ വായു ഉള്ളിലാക്കുന്നതിനുള്ള ശ്വാസകോശത്തിന്റെ അതിവേഗപ്രവർത്തനമാണല്ലോ കിതപ്പ്. ഉയരങ്ങളിലേക്ക് പോകുംതോറും ഓക്സിജന്റെ അളവ് ക്രമമായി കുറഞ്ഞുവരുന്നു. ഭൂമിയിലെ വായുമണ്ഡലത്തെ പിടിച്ചുനിർത്തുന്നത് ഗുരുത്വാകർഷണശക്തിയാണ്. മുകളിലേക്കുപോകുംതോറും മർദം കുറയുകയും ഗ്രാവിറ്റേഷണൽ ഫോഴ്സ് കുറയുകയും തൽഫലമായി ഓക്സിജന്റെ അളവ് കുറയുകയും ചെയ്യുന്നു. ശ്വാസകോശങ്ങൾക്ക് അമിതഭാരം കൊടുക്കാതെ ഞങ്ങൾ സാവധാനത്തിൽ കയറ്റം കയറി. മുന്നിലുള്ള വൻകയറ്റത്തെ ഒട്ടും ശ്രദ്ധിക്കാതെ, തൊട്ടുമുന്നിലുള്ള ഭൂമിയെ മാത്രം ശ്രദ്ധിച്ചാണ് നടന്നത്. കയറ്റം തുടങ്ങുന്നതിനുമുമ്പ്, അതിന്റെ കിടപ്പും ദൈർഘ്യവും വിസ്തരിച്ചൊന്നുനോക്കി പഠിച്ചശേഷം, പിന്നെ, അതേക്കുറിച്ച് ചിന്തിക്കാതിരിക്കുകയാണ് ഉത്തമം. നോക്കെത്താത്ത ദൂരത്തോളം ഉയർന്നുകിടക്കുന്ന കയറ്റത്തിന്റെ കാഠിന്യം സദാസമയവും മുന്നിൽ കാണുമ്പോൾ മാനസികസംഘർഷം വർധിക്കും. ഓരോ അടിയും സൂക്ഷ്മതയോടെവെച്ച്, കഠിനാധ്വാനം ചെയ്ത് മുകളിലെത്തിയപ്പോൾ തളർന്നുപോയി. മുകളിലെ വിതാനത്തിൽ കുറച്ചുസമയം മലർന്നുകിടന്നു വിശ്രമിച്ചശേഷം ഗ്ലൂക്കോസ്‌വെള്ളവും ഉണക്കമുന്തിരിയും കഴിച്ച് ഉന്മേഷം വീണ്ടെടുത്ത് ഞങ്ങൾ കുത്തനെയുള്ള ഇറക്കം ഇറങ്ങിത്തുടങ്ങി. ഇറങ്ങുന്ന വഴിയും വളരെ ഇടുങ്ങിയതാണ്. ഒന്നു നിരങ്ങിയാൽ, ചെന്നുപതിക്കുന്നത് നൂറുകണക്കിന് അടി താഴേക്കാണ്. സമതലത്തിൽ എത്തിയപ്പോൾ കഠിനമായ വിശപ്പുതോന്നി. ഒരു പാറപ്പുറത്തിരുന്ന് ബിസ്കറ്റ് സാവകാശം കഴിക്കുമ്പോഴാണ് ഐ.ടി.ബി.പിയിലെ നാലു പട്ടാളക്കാർ അതുവഴി വന്നത്. ബിസ്കറ്റും കശുവണ്ടിപ്പരിപ്പും കഴിക്കാൻ കൊടുത്തശേഷം അഞ്ചു മിനിറ്റോളം അവരുമായി സംസാരിച്ചിരുന്നു. കുടിനദിയുടെ മറുഭാഗത്തെത്തിയാൽ അതിദുർഘടമായ ഒരു കയറ്റമുണ്ടെന്നും അതുകഴിഞ്ഞാൽ നാംഫ ഗ്രാമത്തിൽ എത്തിയാൽ അവിടെയുള്ള ഡാബയിൽ ആഹാരം ലഭിക്കുമെന്നും പട്ടാളക്കാർ പറഞ്ഞു. ഞങ്ങളുടെ കൂട്ടത്തിലെ പകുതിയോളം പേർ അവിടെ വിശ്രമിക്കുന്നുണ്ടെന്നും അവർ അറിയിച്ചു. ദുറാചുരത്തിലെ കാവൽസംഘത്തിൽപ്പെട്ടവരായിരുന്നു ഈ സൈനികർ.

പട്ടാളക്കാരോടു യാത്രപറഞ്ഞ് ഞങ്ങൾ നദീതടത്തിലൂടെ നടന്നു. നദിയുടെ മറുകരയിൽ തിങ്ങിനിൽക്കുന്ന ഭൂർജ് വൃക്ഷങ്ങളുടെ വനരാജിയാണ്. നദീതീരത്തെ വിതാനത്തിൽനിന്ന് ചെങ്കുത്തായി കിടക്കുന്ന ഗിരിപ്രദേശമാകെ ഭൂർജ്‌വൃക്ഷങ്ങൾ മാത്രമാണുള്ളത്. കണ്ണെത്താത്ത ദൂരത്തോളം വിസ്തൃതിയിൽ അതങ്ങനെ നീണ്ടുപരന്നു കിടക്കുന്നു. ഭൂർജവൃക്ഷങ്ങളെ ആദരവോടെ നോക്കി, കുറച്ചു സമയം ഞാൻ നിന്നു. ആർഷസാഹിത്യം വിശ്വമാകെ പ്രചരിക്കാൻ ഹേതുവായത് ഈ പൂജ്യവൃക്ഷത്തിന്റെ ചർമമാണ്. അന്നത്തെ അപരിഷ്കൃതരായ മാനവർക്ക് ധരിക്കാനും ശീതരക്ഷയ്ക്കും വാസസ്ഥാനങ്ങൾ മേയാനും ഈ വൃക്ഷം ഏറെ പ്രയോജനപ്പെട്ടു. തത്തപ്പച്ചയുടെ നിറമാണ് ഭൂർജവൃക്ഷങ്ങളുടെ തളിരുകൾക്ക്. ഗഢ്‌വാൾ ഹിമാലയത്തിലെ ഗംഗോത്രി-ബദരീധാമങ്ങളിൽ ഭൂർജവൃക്ഷങ്ങൾ ധാരാളമായുണ്ടെ

ങ്കിലും ഒരു വനമേഖലയാകെ ഭൂർജവൃക്ഷഗണങ്ങൾ ഇടതൂർന്നു വളർന്നു നില്ക്കുന്നത് കുമയൂൺ ഹിമാലയത്തിൽ മാത്രമാണ്. (Bhojpatra-Betula utilis)

മരത്തടികൾ കൂട്ടിക്കെട്ടിയുണ്ടാക്കിയ ഒരു പാലത്തിന്മേൽക്കൂടി, വളരെ കരുതലോടെ, മറുഭാഗത്തെത്തിയശേഷം അതിദുർഘടമായ മറ്റൊരു കയറ്റം കയറുവാൻവേണ്ടി ഞങ്ങൾ തയ്യാറെടുത്തു. കുറ്റിച്ചെടികളും വള്ളിപ്പടർപ്പുകളും ഇടകലർന്ന് വളർന്നുനിൽക്കുന്ന പർവതത്തിന്റെ പാർശ്വത്തിൽക്കൂടി മുകളിലേക്കു കയറുമ്പോൾ മലയിടിച്ചിലിന്റെ ആശങ്ക മനസ്സിലുണ്ടായിരുന്നു. ചവിട്ടുമ്പോൾ തെന്നിമാറുന്ന ചെറിയ കല്ലുകളും വിണ്ടുനിൽക്കുന്ന പർവതഭാഗങ്ങളും ഏതുനിമിഷവും അപകടം വരുത്തിവച്ചേക്കാം. ഇടയ്ക്ക്, നിന്നു വിശ്രമിക്കുമ്പോൾ ഇടതുഭാഗത്തെ ഉയരങ്ങളിലെ കനത്ത ഭൂർജക്കാടുകൾ മനസ്സിനു സന്തോഷവും ശാന്തിയും പകർന്നുതന്നു. താഴ്വരയിലെത്തിയ ശേഷം, കുറച്ചുദൂരം കുറ്റിക്കാട്ടിലൂടെ നടന്ന് ചെറിയൊരു കയറ്റം കഴിഞ്ഞപ്പോൾ നാംഫ ഗ്രാമത്തിലെ വിശ്രമകേന്ദ്രത്തിൽ എത്തിച്ചേർന്നു. യാത്ര കുതിരപ്പുറത്താക്കി മാറ്റിയ ഗൗരവ് മഹാജനും അഭിഭാഷകനും അവിടെ വിശ്രമിക്കുന്നുണ്ടായിരുന്നു.

നാംഫയിൽ പത്തിൽ താഴെ കുടുംബങ്ങളേ താമസിക്കുന്നുള്ളൂ. കൃഷിസ്ഥലങ്ങൾ ഇവിടെ വിരളമാണ്. ചെമ്മരിയാടുകളെ വളർത്തലാണ് മുഖ്യ ഉപജീവനമാർഗം. കുടിഗ്രാമത്തിലേക്കുള്ള വഴിപോക്കരും സൈനികരും ഈ വഴിയിലൂടെയാണ് യാത്രചെയ്യുക. അവരെ ഉദ്ദേശിച്ചാണ് രണ്ടു കുടുംബങ്ങൾ ഇവിടെ താമസിച്ച് ഡാബ നടത്തുന്നത്. ആദികൈലാസ യാത്രികർക്കും ഉച്ചഭക്ഷണം ഇവിടെയാണ് ഏർപ്പാടാക്കിയിരിക്കുന്നത്. ആവശ്യമുള്ള ഭക്ഷണം കഴിക്കാം. പണം വിനോദസഞ്ചാരവകുപ്പ് ഇവർക്കു നൽകുന്നു. കുടിലിന്റെ മുറ്റത്തുള്ള തിണ്ണയിൽ കുറച്ചുനേരം മലർന്നുകിടന്നു വിശ്രമിച്ചശേഷം ഭക്ഷണം കഴിച്ചു. രോട്ടിയും പരിപ്പുകറിയും, സവാളയും പച്ചമുളകും കൂട്ടിവഴറ്റിയ തോരനുമായിരുന്നു വിഭവങ്ങൾ. ആവശ്യക്കാർക്ക് പച്ചരിച്ചോറും ലഭിക്കും. നല്ലപോലെ വിശപ്പുതോന്നിയിരുന്നുവെങ്കിലും രണ്ടു രോട്ടിയും കറിയും മാത്രമേ ഞാൻ കഴിച്ചുള്ളൂ. ഡാബയുടെ പിറകിലെ മലയിൽനിന്നൊഴുകിവരുന്ന തെളിനീരു കുടിച്ച് ദാഹമകറ്റി. സമയം പതിനൊന്നര കഴിഞ്ഞതേയുള്ളൂവെങ്കിലും പകുതി വഴി ഇനിയും ബാക്കികിടക്കുന്നതിനാൽ ഡാബയിൽ അധികനേരം തങ്ങാതെ യാത്ര തുടർന്നു.

മുന്നോട്ടുപോകുംതോറും തണുപ്പ് വർധിച്ചുവന്നു. കുടിനദി ഇടത്തോട്ട് അകന്നുമാറിക്കഴിഞ്ഞിരുന്നു. നിരപ്പായ രണ്ടു കിലോമീറ്ററോളം ദൂരം ഞങ്ങൾ വേഗത്തിൽ നടന്നുനീങ്ങി. കണ്ണഞ്ചിപ്പിക്കുന്ന ദീപ്തിയിൽ മഞ്ഞുമലകൾ വെട്ടിത്തിളങ്ങിയെങ്കിലും താഴെ, സമതലങ്ങളിൽ സൂര്യപ്രകാശം വളരെ കമ്മിയായിരുന്നു. കഴിഞ്ഞ ഒരാഴ്ചയായി നട്ടുച്ചയ്ക്കുപോലും ചീറിയടിക്കുന്ന ശീതക്കാറ്റാണ് അനുഭവപ്പെട്ടതെന്ന് ഡാബക്കാർ പറഞ്ഞിരുന്നു. തീക്ഷ്ണമായ ആ കാലാവസ്ഥ ഒഴിഞ്ഞുനിന്നത് ആശ്വാസമായിത്തോന്നി. സമതലത്തിൽനിന്നു മാറി വീണ്ടും പർവതങ്ങളുടെ താഴ്വരയിൽക്കൂടി അതിനെ ചുറ്റിക്കൊണ്ട് മുന്നോട്ടു കയറി. കയറ്റമാണെങ്കിലും നീണ്ടുകിടക്കുന്നതിനാൽ ആയാസം കുറവാണ്. വർണപുഷ്പങ്ങളുടെ ഒരു പ്രപഞ്ചത്തിലേക്കാണ്

തുടർന്ന് ഞങ്ങൾ എത്തിപ്പെട്ടത്. നീല, ചുവപ്പ്, വയലറ്റ്, വെള്ള, മഞ്ഞ എന്നീ നിറങ്ങളിൽ മലഞ്ചെരുവുകളിലും താഴ്‌വരകളിലും പൂക്കൾ വിരിഞ്ഞുനിൽക്കുന്നത് എത്ര കണ്ടാലും മതിവരുകയില്ല. പുഷ്പപ്രപഞ്ചത്തിന്റെ പശ്ചാത്തലത്തിൽ തലയുയർത്തി നിലകൊള്ളുന്ന ഹിമഗിരിശൃംഗങ്ങൾ ആ പ്രദേശമാകെ പ്രസരിപ്പിക്കുന്ന ഉജ്ജ്വല വെൺമ ഏറ്റുവാങ്ങി, ചെടികൾ ഇളംതെന്നലിൽ ഇളകിയാടുന്നത് അവിസ്മരണീയമായ ഒരു ദൃശ്യവിരുന്നുതന്നെയാണ്.

വിശാലമായ സമതലപ്രദേശത്തേക്കിറങ്ങി വീണ്ടും ഞങ്ങൾ കുടിനദീതീരത്തെത്തി. അക്കരെ, ഗിരിപാർശ്വങ്ങളിൽ കനത്ത ഭൂർജ്‌വൃക്ഷക്കാടുകളാണ്. നദിയുടെ കുത്തൊഴുക്കിനു തടസ്സം സൃഷ്ടിച്ചുകൊണ്ട് നദീമധ്യത്തിലും വിശാലമായ തടത്തിലും ഉണങ്ങിയ ഭൂർജ്‌വൃക്ഷത്തടികൾ കുന്നുകൂടിക്കിടക്കുന്നതു കണ്ടപ്പോൾ ആ ദൃശ്യം ക്യാമറയിൽ പകർത്താനായി യാത്ര നിർത്തി. മലയിടിച്ചിലിൽ വൻമരങ്ങൾ വേരോടെ മറിഞ്ഞുവീണ് നദിയിൽക്കൂടി ഒഴുകിവന്ന് പാറക്കെട്ടുകളിൽ ഉടക്കിനിന്നതുകൊണ്ടാണ് ഇങ്ങനെയൊരു വൃക്ഷശ്മശാനം രൂപം കൊണ്ടത്. ഇലയും തൊലിയും എല്ലാം അടർന്നുപോയി, ചേതനയറ്റ്, നദീതടത്തിൽ അന്ത്യവിശ്രമം കൊള്ളുന്ന വൃക്ഷത്തടികളെ കണ്ടപ്പോൾ മനസ്സ് വിഷാദാർദ്രമായി.

പരിസ്ഥിതിസന്തുലനം നിലനിർത്തുന്നതിൽ വൃക്ഷങ്ങൾ വഹിക്കുന്ന പങ്ക് എത്രയോ മഹത്തരമാണ്. 'വൃക്ഷങ്ങൾ കായ്ക്കുന്നത് മറ്റുള്ളവരുടെ ഉപയോഗത്തിനുവേണ്ടി മാത്രമാണ്. നദികൾ ഒഴുകുന്നതും പശുക്കൾ പാൽചുരത്തുന്നതും പരോപകാരാർഥമാണ്. മനുഷ്യശരീരം അപരന് ഉപകാരാർഥമാക്കണമെന്ന്' ആചാര്യൻമാർ ഓർമിപ്പിക്കുന്നു.

"പരോപകാരായ ഫലന്തി വൃക്ഷാഃ, പരോപകാരായ വഹന്തി നദ്യഃ
പരോപകാരായ ദുഹന്തി ഗാവഃ, പരോപകാരാർഥമിദം ശരീരം."

നദീതീരത്തുനിന്നുമാറി, ആയാസകരമായ ഒരു കയറ്റം കയറി, വീണ്ടും പർവതങ്ങളുടെ ഓരം ചേർന്നുകൊണ്ട് ഞങ്ങൾ യാത്ര തുടർന്നു. വിസ്തൃതമായ ഈ പ്രദേശത്തുള്ള കൊച്ചുകയറ്റങ്ങളും പച്ചപ്പരവതാനി വിരിച്ച കുന്നിൻചെരുവുകളും വിദൂരതയിൽ തിളങ്ങി നിൽക്കുന്ന ഹിമശൃംഗങ്ങളും കണ്ടാസ്വദിച്ചു മുന്നേറിയപ്പോൾ സമയം പോയത് അറിഞ്ഞില്ല. നീരുറവകളിലെ തെളിനീരു കുടിച്ച് ക്ഷീണമകറ്റി ഞങ്ങൾ ബഹുദൂരം മുന്നോട്ടുപോയി. തണുപ്പിന്റെ തീവ്രത വർധിച്ചുകൊണ്ടിരുന്നു. സൂര്യൻ പശ്ചിമദിക്കിലേക്ക് ചാഞ്ഞുകഴിഞ്ഞു. മൂടിക്കെട്ടിയ അന്തരീക്ഷമായതിനാൽ പോക്കുവെയിലിന്റെ തങ്കരശ്മികളൊന്നും ദൃശ്യമായില്ല. കുടിനദിയിലേക്കു സംഗമിക്കാനായി ഒഴുകുന്ന ഒരു പ്രവാഹത്തിനു കുറുകെയുള്ള പാലം കടന്ന് മറുകരയിലെത്തിയപ്പോൾ, കുടിഗ്രാമത്തിലേക്ക് സ്വാഗതമരുളുന്ന കോൺക്രീറ്റ് ബോർഡു കണ്ടു. നീണ്ടുകിടക്കുന്ന കയറ്റം കയറി മുകളിലെത്തിയപ്പോൾ അങ്ങകലെ ഒരു ബിന്ദുപോലെ കുടിഗ്രാമം ഗോചരമായി.

ഗ്രാമത്തിന്റെ പ്രഥമ ദർശനംതന്നെ ആഹ്ലാദകരമാണ്. നയനമനോഹാരിതയാർന്ന ഒരു പ്രദേശമാണീ ഗ്രാമം. അതിവിസ്തൃതമായ കൃഷിയിടങ്ങളാണ് നീണ്ടുപരന്നു കിടക്കുന്നത്. കമാനാകൃതിയിൽ കിടക്കുന്ന ഉന്നതശൃംഗങ്ങളാണ് ഒരു ഭാഗം മുഴുവനും. പർവതനിരകളിൽ അങ്ങിങ്ങായി ചിതറിക്കിട

ക്കുന്ന തുഷാരവും അടിവാരങ്ങളിലെ പച്ചപ്പും അതിനിടയ്ക്കുള്ള വർണപുഷ്പസമന്വയവും അവാച്യമായ ഒരനുഭൂതിയാണ് ഉളവാക്കുക. പാണ്ഡവരുടെ മാതാവായ കുന്തീദേവിയുടെ ജന്മസ്ഥലമാണ് ഈ പവിത്രഭൂമി. കുന്തിഭോജന്റെ രാജധാനിയുടെ ഒരു ഖണ്ഡമായിരുന്നു കൂടി. പാണ്ഡവരുടെ നാമധേയത്തിൽ അറിയപ്പെടുന്ന പാണ്ഡവർകോട്ടയുടെ (Pandava Fort) അവശിഷ്ടങ്ങൾ ഇവിടെ ഇപ്പോഴും കാണാം. കുടിനദിയെ ഇവിടെ കുന്തീനദിയെന്നു വിളിക്കപ്പെടുന്നു. നദിയുടെ അക്കരെ പാണ്ഡവർ കോട്ടയുടെ സ്മൃതിക്കായി ചെറിയൊരു സ്മാരകം കാണാം. പാണ്ഡവരുടെ, ബാല്യത്തിലെ കേളീവിഹാരമായിരുന്നു ഇവിടം എന്നോർത്തപ്പോൾ കോരിത്തരിച്ചുപോയി. മഹാഭാരത പശ്ചാത്തലത്തിലെ എത്രയെത്ര തിളങ്ങുന്ന കണ്ണികളാണ് ഉത്തരാഖണ്ഡ് പ്രദേശമാകെ വ്യാപിച്ചുകിടക്കുന്നത് എന്നറിയുമ്പോൾ ഏതൊരു ഭാരതീയന്റെയും മനസ്സും മൗലിയും മാനത്തോളമാണ് ഉയരുന്നത്.

കൃഷിയിടങ്ങളുടെ വിശാലമായ സമതലത്തിലെ ഒറ്റയടിപ്പാതയിലൂടെ ഞങ്ങൾ നടന്നു. കർഷകർ തങ്ങളുടെ കൃഷിയിടങ്ങളിൽ പണിയെടുക്കുന്നതു കണ്ടു. ചെമ്മരിയാടുകളും പശുക്കളും കൂട്ടംകൂട്ടമായി മേഞ്ഞുനടക്കുന്ന കാഴ്ച ഹൃദ്യമാണ്. നിലം ഉഴുതുമറിക്കുന്നത് യാക്കുകളാണ്. കലപ്പയും അതിന്റെ സാങ്കേതികതയും സാധാരണ ഉത്തരേന്ത്യയിൽ കാണുന്നതിനേക്കാൾ തികച്ചും വ്യത്യസ്തമാണ്. ഗോതമ്പ്, ഉരുളക്കിഴങ്ങ്, സവാള, ഉള്ളി, കാബേജ്, കോളിഫ്ളവർ എന്നിവയാണ് പ്രധാന കൃഷിവിളകൾ. പച്ചക്കറി വർഗങ്ങൾ മിക്കതും ഇടവിളയായിട്ടാണ് കൃഷി ചെയ്യുന്നത്.

വഴിയരികിൽ വട്ടംകൂടിയിരുന്ന് ചായ കുടിക്കുകയായിരുന്ന ഏതാനും കൃഷിക്കാരെ കണ്ടപ്പോൾ ഞാൻ നിന്നു. പരസ്പരം അഭിവാദ്യം ചെയ്തപ്പോൾ കൂട്ടത്തിൽ പ്രമുഖനെന്നു തോന്നിച്ച ഒരു വൃദ്ധൻ എന്നെ ചായകുടിക്കാനായി ക്ഷണിച്ചു. ഒരു ചെറിയ പാറപ്പുറത്ത്, അടുപ്പുണ്ടാക്കിയാണ് ചായ തിളപ്പിക്കുന്നത്. തികഞ്ഞ മര്യാദയോടെ അദ്ദേഹം ഞങ്ങൾക്കു വേണ്ടത്ര ചായ തന്നു. അതിരാവിലെ തുടങ്ങിയ നടത്തംമൂലം തളർന്നിരുന്നതിനാൽ കടുപ്പത്തിൽ ഒരു ചായ ആ സമയത്ത് ഉന്മേഷദായകമായിരുന്നു. ചൂടുചായ രുചിയോടെ കുടിച്ചുകൊണ്ടിരിക്കുമ്പോൾ ഞങ്ങൾ വിശേഷങ്ങൾ പരസ്പരം ചോദിച്ചറിഞ്ഞു. സുരീന്ദർസിങ് കുടിയാൾ ജനിച്ചുവളർന്നത് ഈ ഗ്രാമത്തിലാണ്. പാരമ്പര്യമായി ലഭിച്ചതാണ് ഈ കൃഷിഭൂമികൾ. ആറുമാസത്തെ കൃഷികൊണ്ട് സുഭിക്ഷമായി ജീവിക്കാം. നല്ലൊരു സംഖ്യ കരുതൽ ധനമായി മാറ്റുകയും ചെയ്യാം. കാർഷികോത്പന്നങ്ങൾ അങ്ങു ദൂരെയുള്ള ധാർച്ചുലയിൽ എത്തിച്ച് വിറ്റഴിക്കും. മഞ്ഞുകാലത്തെ വാസത്തിനായി ധാർച്ചുലയിൽ സ്വന്തമായ താമസസൗകര്യമുണ്ട്. വളർന്നുവരുന്ന തലമുറയ്ക്ക് വിദ്യാഭ്യാസസൗകര്യങ്ങൾ അത്യാവശ്യമായതിനാൽ കുടുംബാംഗങ്ങളിൽ ഒന്നുരണ്ടുപേർ ധാർച്ചുലയിൽ സ്ഥിരമായി താമസിക്കുന്നു. പക്ഷേ, ഒഴിവുദിനങ്ങളും വിശേഷദിവസങ്ങളും ചെലവഴിക്കാനായി അവരൊക്കെ കുടിഗ്രാമത്തിൽ എത്തുന്നു. ഇതിൽ യാതൊരു വീഴ്ചയും വരുത്താറില്ല. ഈ മലമടക്കുകളിലെ സമ്പന്നവിഭാഗത്തിൽപ്പെടുന്നവരാണ് നാഭിയിലേയും കുടിയിലേയും ഗ്രാമീണർ. ചൈനീസ് അതിർത്തി ഒട്ടും വിദൂരത്തിലല്ല. ചൈനക്കാരെ

ക്കൊണ്ട് ശല്യങ്ങളൊന്നുമില്ലെന്നും ചിലപ്പോൾ ഇവിടെ അടുത്തുള്ള ഉപ്പു പാറകളിൽനിന്ന് ഉപ്പു കടത്തിക്കൊണ്ടുപോകാൻ താൽക്കാലിക മാർഗങ്ങൾ ഉണ്ടാക്കാറുണ്ടെന്നും ഭാരതസൈനികർ ഉടനെത്തന്നെ അത് അടപ്പിക്കാറുണ്ടെന്നും വൃദ്ധൻ വിസ്തരിച്ചു. മഞ്ഞുകാലത്ത് ഇവിടമാകെ അഞ്ചടിയോളമോ ചിലപ്പോൾ അതിൽ കൂടുതലോ മഞ്ഞു മൂടപ്പെടുന്നു. ദീപാവലിയാഘോഷം കഴിഞ്ഞ് ഇവിടം വിട്ടുപോകുമ്പോൾ അടുത്ത ഏപ്രിൽ, മേയ് മാസത്തിൽ കൃഷിയിറക്കാനുള്ള വിത്തുകൾ സൂക്ഷിക്കുന്നത് കൃഷിഭൂമികളിൽത്തന്നെയാണ്. വൈക്കോൽത്തുറുമ്പുകൾ കൃഷിയിടങ്ങളിൽ നിരത്തിയിട്ട്, മീതെ വിത്തുകൾ ഭദ്രമായി വയ്ക്കുന്നു. അതിന്റെ മുകളിൽ വീണ്ടും വൈക്കോൽ നിരത്തി, മുകളിൽ അര അടിയോളം കനത്തിൽ മണ്ണ് നിരത്തുന്നു. ആറു മാസത്തോളം മഞ്ഞിന്റെ അടിയിൽ വിത്ത് ഭദ്രമായി പുതഞ്ഞുകിടക്കുന്നു. ഏപ്രിൽ അവസാനത്തോടെ ഇവിടെവന്ന്, മഞ്ഞു നീക്കി, നിലമൊരുക്കിയെടുക്കുക എന്നത് തികച്ചും ആയാസകരംതന്നെയാണ്. കാർഷികവൃത്തികൾക്കുപയോഗിക്കുന്ന യാക്ക് മൃഗങ്ങൾ, പെൺയാക്കിന്റെയും മൂരിയുടെയും സങ്കരവർഗമാണ്. ചീനപ്രദേശത്തു കണ്ടുവരുന്ന ഒരുതരം മുട്ടനാടിനെ വൃദ്ധൻ കാണിച്ചുതന്നു. റബ്ബു എന്ന പ്രാദേശിക പേരിൽ വിളിക്കപ്പെടുന്ന ഈ കൂറ്റൻ മുട്ടനാടുകൾക്ക് അമ്പതു കിലോഗ്രാംവരെ തൂക്കമുണ്ടാകും. അതിർത്തി കടന്നുവന്ന് ഇന്ത്യൻ ചെമ്മരിയാടുകളുമായി ഇണചേരുന്നുണ്ടെങ്കിലും ഒരിക്കൽപ്പോലും റബ്ബുവർഗത്തിൽപ്പെട്ട ആട്ടിൻകുട്ടികൾ ഉണ്ടാകുന്നില്ല എന്നത് ഒരദ്ഭുതമാണെന്നാണ് അദ്ദേഹത്തിന്റെ വിലയിരുത്തൽ.

വൃദ്ധനോട് യാത്രപറഞ്ഞ്, കാർഷികയിടങ്ങളിലെ കൃഷിവേലകൾ സശ്രദ്ധം വീക്ഷിച്ചുകൊണ്ട് ഗ്രാമം ലക്ഷ്യമാക്കി നടന്നു. ഒന്നരകിലോമീറ്ററോളം നടന്നുകഴിഞ്ഞപ്പോൾ ഞങ്ങൾ ഗ്രാമത്തിന്റെ അടുത്തെത്തി. പ്രൗഢഗംഭീരമായ കുടിഗ്രാമത്തിൽ ചെറുതും വലുതുമായ ധാരാളം വീടുകൾ കാണാം. കരിങ്കല്ലുകൊണ്ടാണ് വീടുകൾ നിർമിച്ചിരിക്കുന്നത്. രണ്ടുനിലയുള്ള വീടുകളുടെ നിർമാണരീതി പ്രത്യേകം ശ്രദ്ധേയമാണ്. ജാലകങ്ങളുടെയും പ്രധാനവാതിലിന്റെയും കൊത്തുപണികൾ കണ്ടാൽ വിസ്മയിച്ചുപോകും. ചൈനീസ്-തിബത്തൻ സംസ്കാരത്തിന്റെ സ്വാധീനമാണ് ഇവിടെ പ്രതിഫലിച്ചുകണ്ടത്. 200 വർഷത്തിലേറെ പഴക്കമുള്ളതാണ് ഇപ്പോഴത്തെ വീടുകൾ. അതിനുമുൻപ് മണ്ണു കുഴച്ചുണ്ടാക്കിയ ചെറുതരം വീടുകളായിരുന്നു. കെട്ടിടനിർമാണത്തിനു കോൺക്രീറ്റ് ഉപയോഗിച്ചിട്ടില്ല എന്ന വസ്തുത മറ്റൊരതിശയമാണ്. ഉരുളൻ മരത്തടികൾ ഭിത്തിയിൽ കുത്തിയിറക്കി അതിനു മീതെ മരപ്പലകകൾ ഉറപ്പിച്ചിട്ടാണ് ഒന്നാം നിലയുടെ നിർമിതി. മരപ്പണികൾക്ക് ദൃഢമായ ചീഢ്തടികളാണ് ഉപയോഗിച്ചിരിക്കുന്നത്. വീടുകളുടെ മേച്ചിൽ വിസ്താരമേറിയ പാറപ്പാളികളെക്കൊണ്ടാണ്. ഓരോ വീടിനും മുറ്റവും മതിൽക്കെട്ടുമുണ്ട്. കാലിത്തൊഴുത്തും ചാണകക്കുഴിയും വീടിനോടു ചേർന്നാണെങ്കിലും വൃത്തിയായി സൂക്ഷിച്ചിട്ടുണ്ട്. പശു, കോവർക്കഴുത, ഭൂട്ടിയ പട്ടി, നാടൻ കോഴി എന്നിവയൊക്കെ മിക്ക വീടുകളിലും വളർത്തുന്നുണ്ട്. ചാണകം പരത്തി ഉണക്കി വിറകിനു പകരമായി ഉപയോഗിക്കുന്ന ഉത്തരേന്ത്യൻ രീതി ഇവിടെയും കണ്ടു. നമ്മുടെ നാട്ടിൽ വൈക്കോൽ അട്ടിയിടുന്നതുപോലെയാണ്

ചാണകവറളികൾ ഇവർ ഭദ്രമായി സൂക്ഷിക്കുന്നത്.

ഗ്രാമത്തിലെ ഇടവഴികൾ വളരെ ഇടുങ്ങിയതാണെങ്കിലും കരിങ്കല്ലു കൊണ്ടു പടുത്ത് ഭംഗിയാക്കിയിട്ടുണ്ട്. മലമുകളിൽ നിന്നൊഴുകിവരുന്ന ശുദ്ധ ജലം ശേഖരിക്കാൻ വീട്ടുമുറ്റത്ത് കല്ലുകൊണ്ടു കെട്ടിയ വലിയ ജലസംഭര ണികൾ ഉണ്ട്. ഇതിന്റെ തൊട്ടടുത്തായി നിർമിച്ചിട്ടുള്ള ചെറിയ സംഭരണിക ളിൽനിന്ന് മൃഗങ്ങൾ വെള്ളം കുടിക്കുന്നു. വീടുകൾക്കിടയിലുള്ള ഒരൊഴിഞ്ഞ കൊച്ചു മൈതാനത്തിൽ കുട്ടികൾ ക്രിക്കറ്റ് കളിക്കുന്നതു കണ്ടപ്പോൾ ഞാൻ അൽപസമയം അതു ശ്രദ്ധിച്ചുനിന്നു. കൗമാരപ്രായം പിന്നിട്ട യുവാക്കളാണ് കളിയിൽ ഏർപ്പെട്ടിരിക്കുന്നത്. ബാറ്റും സ്റ്റംപും പാഡും ഗ്ലൗസും ഉപയോ ഗിച്ചുള്ള കളിയിൽ കോർക്ക് പന്താണ് ബൗളിങ്ങിന് എന്നത് ഒരു കുറവായി തോന്നി. ബാറ്റിങ്ങിനു തയ്യാറെടുത്തുനിൽക്കുന്ന രീതിയും ബൗളിങ് ആക്ഷനും കുറ്റമറ്റതുതന്നെയെന്നു കണ്ടപ്പോൾ ഞാൻ അതിശയപ്പെട്ടു. പിച്ച് ചെയ്ത് കുത്തി ഉയരുന്ന പന്തുകൾക്ക് കണ്ണഞ്ചിപ്പിക്കുന്ന വേഗതയുണ്ട്. പന്ത് ഇരുഭാഗത്തെയ്ക്കും സ്വിങ് ചെയ്യിക്കുന്ന തന്ത്രവും ഇവർക്കു നല്ല വശമുണ്ട്. അരോഗദൃഢഗാത്രരായ ഇവരുടെ ഫീൽഡിങ് പാടവവും എന്നെ അദ്ഭുത പ്പെടുത്തി. സ്വീപ്പ് ചെയ്ത ഒരു പന്ത് എന്റെ അടുത്തു വന്നു വീണപ്പോൾ അതെടുക്കാൻ വന്ന കുട്ടിയോട് കളി പരിശീലിച്ചത് എവിടെ നിന്നാണെന്ന് ഞാൻ ചോദിച്ചു. ധാർച്ചുലയിൽ കോളജ് തലത്തിൽ കളിക്കുന്നവരാണ് തങ്ങ ളിൽ പലരും എന്നായിരുന്നു ഈ ചെറുപ്പക്കാരന്റെ ഉത്തരം. ലോകത്തിൽ ഏറ്റവും ഉയർന്ന പ്രതലത്തിൽ ക്രിക്കറ്റ് കളിക്കുന്നതിന്റെ ലോകറെക്കോർഡ് കുടിഗ്രാമത്തിനാണെന്ന് കരുതുന്നതിൽ തെറ്റില്ല. കായികരംഗത്ത് ലക്ഷക്ക ണക്കിനു പണം ലോകരാഷ്ട്രങ്ങൾ ചെലവഴിക്കുന്നതിന്റെ പിറകിൽ ദേശീ യോദ്ഗ്രഥനം (National Integrity) എന്ന മഹത്തായ ഒരു ലക്ഷ്യമുണ്ട്. വിവിധ കായിക മത്സരങ്ങളിൽ ഭാരതം ജയിച്ചു മുന്നേറുമ്പോൾ "എന്റെ രാജ്യം എന്റെ രാജ്യം" എന്ന ആവേശമാണ് ഭാരത ജനതയുടെ മനസ്സിൽ അലയടിക്കുന്നത്. എത്ര ധനം വിനിയോഗിച്ചാലാണ് നിർദോഷമായ വിധത്തിൽ ഇത്തരമൊരു വികാരം ഉണ്ടാക്കിയെടുക്കുവാൻ സാധിക്കുക?

കുടിഗ്രാമത്തിലെ സൈനിക ക്യാമ്പിൽ യാത്രാരേഖകൾ വീണ്ടും സൂക്ഷ്മ പരിശോധനയ്ക്കു വിധേയമാക്കി. തകരം മേഞ്ഞ ക്യാമ്പ്കെട്ടിടവും പരിസ രവും പട്ടാളച്ചിട്ടയിൽ വൃത്തിയായി സൂക്ഷിച്ചിട്ടുണ്ട്. ക്യാമ്പിന്റെ പരിസരത്ത് പട്ടാളക്കാർ ഉരുളക്കിഴങ്ങ് നടുന്നതിന്റെ തിരക്കിലായിരുന്നു. കുടിയിൽനിന്ന് യാത്ര തുടരുന്ന കാര്യത്തിൽ അനിശ്ചിതത്വമുണ്ടെന്നും അനുമതി ലഭിക്കു ന്നതുവരെ കുടിയിൽ തങ്ങേണ്ടിവരുമെന്നും ഒരു സൈനിക ഓഫിസർ അറി യിച്ചപ്പോൾ എനിക്കു വിഷമം തോന്നി. ഹിമക്കാറ്റിന്റെ താണ്ഡവം രണ്ടുദി വസം മുമ്പുമാത്രമാണ് ശമിച്ചതെന്നും വിനോദസഞ്ചാരവകുപ്പിന്റെ മൂന്നു കൂടാരങ്ങൾ അതിൽ ഛിന്നഭിന്നമായെന്നും അദ്ദേഹം പറഞ്ഞു. കുടിയിൽനിന്ന് ഒരു കിലോമീറ്റർ അകലെയുള്ള ഒരു താഴ്വരയിലാണ് ഞങ്ങൾക്കായി താമസം ഏർപ്പാടാക്കിയിരുന്നത്. പട്ടാളക്കാരോടു നന്ദി പറഞ്ഞ് ക്യാമ്പ് ലക്ഷ്യ മാക്കി ഞങ്ങൾ നടന്നു. അഞ്ചര മണി കഴിഞ്ഞതേയുള്ളൂവെങ്കിലും ശക്ത മായ മഞ്ഞുവീഴ്ച ആരംഭിച്ചതിനാൽ ഞങ്ങൾ വേഗത്തിൽ നടന്നു. ക്യാമ്പിൽ

എത്തിയപ്പോഴാണ് പ്രശ്നത്തിന്റെ രൂക്ഷത മനസ്സിലായത്. ക്യാമ്പിന്റെ ഉത്തര-ദക്ഷിണ ഭാഗങ്ങളിൽ ഹിമാവൃതമായ പർവതനിരകളാണ്. കിഴക്കുഭാഗത്ത് കുടി ഗ്രാമമാണ്. പശ്ചിമദിക്കിലേക്കാണ് തുടർന്നുള്ള യാത്രാപഥം നീണ്ടു കിടക്കുന്നത്. മഞ്ഞുമലകളുടെ ഇടയ്ക്ക് ഭദ്രമായ ഒരിടത്താണ് കൂടാരം ഒരുക്കിയിരുന്നതെങ്കിലും ഹിമക്കാറ്റിനോടൊപ്പം വലിയ മഞ്ഞുകട്ടകൾ പതിച്ചതിനാലാണ് ഫൈബർ കൂടാരങ്ങൾ തകർന്നു തരിപ്പണമായത്. രാത്രിയിൽ ഉറങ്ങുന്ന സമയത്താണ് ഇത്തരത്തിലൊരു ദുരന്തം സംഭവിച്ചതെങ്കിൽ ഒരാളും രക്ഷപ്പെടില്ലെന്നുറപ്പാണ്. കേടുവരാത്ത മൂന്നു കൂടാരങ്ങളിൽ ഒരെണ്ണം സ്ത്രീകൾക്കായി ഒഴിഞ്ഞുകൊടുത്തു. ബാക്കി രണ്ടെണ്ണത്തിൽ പരമാവധി ഇരുപതു പേർക്കേ കഴിഞ്ഞുകൂടാൻ പറ്റുകയുള്ളൂ. ലഗേജുകൾ അട്ടിയാക്കി വയ്ക്കാനും ഇടം വേണം. കുടിയിലെ ഗ്രാമീണർ തങ്ങളുടെ വീടിന്റെ ഒഴിഞ്ഞുകിടക്കുന്ന മുകൾഭാഗം വാടകയ്ക്കു കൊടുക്കാറുണ്ടെന്ന് കുതിരക്കാർ അറിയിച്ചപ്പോൾ ഞങ്ങൾ അഞ്ചുപേർ അത് ഉപയോഗപ്പെടുത്താൻ തീരുമാനിച്ചു. കുതിരക്കാരും പോർട്ടർമാരും തങ്ങുന്നതും കുടിഗ്രാമത്തിലാണ്.

കനത്ത മഞ്ഞുവീഴ്ചയും സഹിച്ച് ഞങ്ങൾ അഞ്ചുപേർ കുതിരക്കാരോടൊപ്പം കുടിഗ്രാമത്തിലേക്കു തിരിച്ചുപോയി. അവിടെ അന്വേഷിച്ചപ്പോഴാണ് ഹോട്ടലിനോടു സമാനമായ രണ്ടിടങ്ങളുണ്ടെന്ന് അറിഞ്ഞത്. ഗഢ്‌വാളിയിൽ ഒരു കൊച്ചുബോർഡും അവിടെ തൂക്കിയിട്ടിരുന്നു. താമസത്തിന് ദിവസത്തേക്കു നൂറു രൂപയാണ് ഈടാക്കുന്നത്. ഭക്ഷണത്തിന്റെ തുക വേറെ കൊടുക്കണം. ഈ പ്രദേശത്തുള്ള ഉപ്പുപാറകളിൽനിന്ന് ചരക്കെടുക്കാൻ വരുന്ന കച്ചവടക്കാരും ചെമ്മരിയാടിൻപറ്റങ്ങളുടെ ഉടമകളുമാണ് ഈ വാസസ്ഥലം ഉപയോഗപ്പെടുത്തുന്നത്. പരിശോധനയ്ക്കായി എത്തുന്ന സൈനിക മേധാവികളും ഇവിടെ താമസിക്കാറുണ്ട്. മുറി തികച്ചും സൗകര്യപ്രദമാണ്. കട്ടിലും കമ്പിളിക്കിടക്കയും കിടക്കസ്സഞ്ചിയും നെരിപ്പോടും മുറിയിൽ സജ്ജീകരിച്ചിട്ടുണ്ട്. വെളിച്ചത്തിനായി വലിയ റാന്തലും എണ്ണവിളക്കും ലഭ്യമാക്കിയിട്ടുണ്ട്. 14,000ത്തോളം അടി ഉയരത്തിലാണ് ഇത്രയും സൗകര്യങ്ങൾ എന്നോർക്കുമ്പോഴാണ് അദ്ഭുതം തോന്നുക.

യാത്രാക്ഷീണവും കടുത്ത തണുപ്പും കാരണം ഞങ്ങൾ കട്ടിലിൽ വിശ്രമിച്ചു. ഏഴു മണി കഴിഞ്ഞപ്പോൾ ആഹാരത്തിനു മുന്നോടിയായി ചൂടുള്ള പച്ചക്കറിസൂപ്പ് തന്നു. ക്രമേണ വർധിച്ചുകൊണ്ടിരുന്ന തണുപ്പിന്, സൂപ്പ് കുടിച്ചപ്പോൾ നേരിയ ആശ്വാസമായി. എട്ടുമണി കഴിഞ്ഞപ്പോൾ നല്ലപോലെ ഇരുട്ടായി. നെരിപ്പോടിൽ വിറകുകഷണങ്ങൾ എരിയുന്നുണ്ടെങ്കിലും ചിമ്മിനിയുള്ളതുകൊണ്ട് മുറിയിൽ പുകയുടെ ശല്യം ഒട്ടും ഉണ്ടായില്ല. ഗൃഹനാഥനും ഭാര്യയും അത്താഴം വിളമ്പുന്നതിനുമുമ്പുതന്നെ, വിശപ്പ് മൂർധന്യത്തിലെത്തിയിരുന്നു. റൊട്ടിക്കും പച്ചക്കറി വിഭവങ്ങൾക്കും മുന്തിയ രുചിയാണ് അനുഭവപ്പെട്ടത്. ഉരുളക്കിഴങ്ങും ചീരയും പഠാണിപ്പയറും ഉള്ളിയും തങ്ങൾ കൃഷി ചെയ്തുണ്ടാക്കുന്നതാണെന്നാണ് ഗൃഹനാഥൻ പറഞ്ഞത്.

മങ്കിക്യാപ്പും മഫ്ളറും കൈകാലുറകളും ധരിച്ചശേഷം കിടക്കസ്സഞ്ചിയിലേക്കു കയറിക്കൂടുമ്പോൾ മനസ്സ് ശാന്തമായിരുന്നു. അതികഠിനമായ ഒരു ദീർഘയാത്രയുടെ നൊമ്പരങ്ങൾ പ്രാർഥനയിലൂടെ മറികടക്കാൻ ശ്രമിച്ചപ്പോൾ ക്രമേണ സുഖനിദ്രയിലേക്ക് വഴുതിവീണു.

# 10
# കുടി ഗ്രാമത്തിൽ ഒരു ദിവസം

സുഖസുഷുപ്തിയിൽ നിന്നുണർന്നപ്പോൾ സമയം നാലര കഴിഞ്ഞിരുന്നു. യാത്ര മാറ്റിവച്ചതുകൊണ്ട്, മറ്റൊന്നും ചെയ്യാനില്ലാത്തതിനാൽ വീണ്ടും പുതപ്പിനുള്ളിലേക്ക് കയറിക്കൂടി. അസഹ്യമായ തണുപ്പാണ് കുടിയിൽ അനുഭവപ്പെട്ടത്. നെരിപ്പോടിലെ വിറകുകഷ്ണങ്ങൾ എരിഞ്ഞടങ്ങിയപ്പോൾ തണുപ്പിന് ആക്കംകൂടി.

ആറുമണിക്കുമുമ്പുതന്നെ ഗൃഹനാഥൻ ചായയുമായി എത്തി. ശുദ്ധമായ പശുവിൻപാലും മികച്ച തേയിലയും ചേർത്തുണ്ടാക്കിയ ചായയ്ക്ക് ഹൃദ്യമായ രുചി അനുഭവപ്പെട്ടു. കുളിമുറിയും മറ്റും താഴെയാണെന്നും ആവശ്യക്കാർക്ക് ചൂടുവെള്ളം ലഭ്യമാക്കാമെന്നും അദ്ദേഹം അറിയിച്ചപ്പോൾ ഞങ്ങൾ അങ്ങോട്ടുപോയി. വീട്ടുമൃഗങ്ങളും കോഴികളും പ്രഭാതതീറ്റയ്ക്കായി ബഹളംവച്ചുകൊണ്ട് ആ ഗൃഹാന്തരീക്ഷമാകെ ശബ്ദമുഖരിതമാക്കി. വിശാലമായ കൃഷിയിടങ്ങളിൽ കർഷകർ നിരന്നുകഴിഞ്ഞു. മൂടൽമഞ്ഞ് പുകമറകെട്ടി നിന്നിരുന്നുവെങ്കിലും സൂര്യൻ നല്ലപോലെ ഉദിച്ചുയർന്നതിനാൽ തങ്കരശ്മികളാൽ ആ പ്രദേശമാകെ വെട്ടിത്തിളങ്ങി.

പ്രഭാതസഞ്ചാരത്തിനെന്നപോലെ ഗല്ലികളിൽക്കൂടി ഞാൻ വെറുതെ കുറച്ചുനേരം നടന്നു. കുതിരക്കാരുടെ താവളത്തിനടുത്തെത്തിയപ്പോൾ ഒച്ചയും ആർപ്പുവിളിയും കേട്ടുതുടങ്ങി. തുറസ്സായ സ്ഥലത്ത് തുറന്ന കൂടാരം കെട്ടിയാണ് കുതിരക്കാരും പോർട്ടർമാരും താമസിക്കുന്നത്. കുതിരകളേയും അതിനടുത്തുതന്നെയാണ് കെട്ടിയിരിക്കുന്നത്. ഇവർക്കുവേണ്ടി ഭക്ഷണം ഒരുക്കിക്കൊടുക്കുന്ന രണ്ടു കടകൾ തൊട്ടടുത്തുതന്നെയുണ്ട്. ചീട്ടുകളിയും മദ്യപാനവും കഞ്ചാവുവലിയുമാണ് കുതിരക്കാരുടെ മുഖ്യവിനോദങ്ങൾ. രാത്രിയിലും ഒഴിവുദിവസങ്ങളിലും മാത്രമേ ഇതൊക്കെപതിവുള്ളൂ. അതിരാവിലെ യാത്ര തുടങ്ങിയാൽ ഇരുട്ടുംവരെ ഇവരൊക്കെ തികഞ്ഞ മര്യാദക്കാരാണ്. ട്രൈബൽ റിസർവേഷൻ (ഗോത്ര സംവരണ) മേഖലയായതിനാൽ സ്വന്തം ആവശ്യത്തിനുവേണ്ടി മദ്യം വാറ്റിയെടുക്കാനും കഞ്ചാവുകൃഷി നടത്താനും ഇവർക്ക് അനുമതിയുണ്ട്. ആറു മാസത്തിലധികം ദൈർഘ്യമുള്ള കൊടും ശൈത്യത്തിൽ ഇത്തരം ലഹരിവസ്തുക്കൾ ഇല്ലാതെ കഴിഞ്ഞുകൂടുവാൻ സാധ്യമല്ലെന്നാണ് ഇവരുടെ പക്ഷം.

പൂരിയും കിഴങ്ങുകറിയും പ്രാതലായി കഴിച്ചശേഷം കൃഷിയിടങ്ങളിലൂടെ വെറുതെ നടക്കാനായി ഞാനും രാജുവും പുറപ്പെട്ടു. സൂര്യപ്രകാശം നല്ല

പോലെ ഉണ്ടായിരുന്നുവെങ്കിലും തണുപ്പിന് ഒട്ടും കുറവുതോന്നിയില്ല. കോട്ട പോലെ കിടക്കുന്ന കിഴക്കുവടക്കൻ ഹിമപർവതനിരകളിൽനിന്നും തെക്കു പടിഞ്ഞാറുള്ള മഞ്ഞൊഴിഞ്ഞ പർവതനിരകളിലെ കനത്ത വനത്തിൽനിന്നും ഇടവിട്ട് വീശിയടിക്കുന്ന കാറ്റാണ് വട്ടം കറങ്ങി സമതലത്തിലൂടെ നീങ്ങുന്നത്. തണുപ്പ് വർധിക്കുന്നതും ഇതുകൊണ്ടുതന്നെയാണ്. കൃഷിപ്പണികൾ വീക്ഷിച്ച് കൃഷിയിടങ്ങളിലൂടെ കുറെ ദൂരം നടന്നു. ഉണക്കിപ്പൊടിച്ച ചാണകം കൃഷിഭൂമികളിൽ വിതറുന്നതും അതിവർഷത്താൽ കുത്തിയൊലിച്ചുപോയ ഇടങ്ങളിൽ പുതിയ ചെടികൾ നട്ടുപിടിപ്പിക്കുന്നതും കളകൾ പറിച്ചുമാറ്റുന്നതും വേരോടാൻ പാകത്തിൽ ചെടികളുടെ ചുറ്റുമുള്ള ഉറച്ചമണ്ണ് കുത്തിയിളക്കിയിടുന്നതും കൗതുകമാർന്ന കാഴ്ചകളാണ്. തിബത്തൻ നാടൻപാട്ടിന്റെ ഇമ്പമാർന്ന ഒരു ശീല് കർഷകസ്ത്രീകൾ ആലപിക്കുന്നത് കുറച്ചുസമയം ശ്രവിച്ചുകൊണ്ടുനിന്നു.

കൃഷിയിടങ്ങൾ പിന്നിട്ട് ഞങ്ങൾ ബഹുദൂരം മുന്നോട്ടുപോയി. പാണ്ഡവന്മാരുടെ കോട്ടയുടെ അവശിഷ്ടങ്ങളും സ്മൃതിമണ്ഡപവും സന്ദർശിക്കുകയായിരുന്നു ലക്ഷ്യം. കുന്തീനദിയിലേക്ക് ലയിച്ചുചേരാനായി ഒരു കൊച്ചു പ്രവാഹം അഗാധമായ മലയിടുക്കുകളെ ചുറ്റി ഒഴുകുന്നുണ്ട്. ഇതിനെ തരണം ചെയ്തുവേണം ലക്ഷ്യസ്ഥാനത്തെത്തുവാൻ. അത് അത്യധികം സാഹസികവും അപകടകരവുമായതിനാൽ സ്മൃതിമണ്ഡപം വിദൂരത്തുനിന്നു വീക്ഷിച്ച് ഞങ്ങൾ യാത്ര തുടർന്നു. മൈതാനത്തിന്റെ പ്രഥമദർശനംതന്നെ മനസ്സിനെ ഹരം കൊള്ളിക്കും. ഹിമപർവതനിരകളാലും ഭൂർജവൃക്ഷക്കാടുകളാലും ചുറ്റപ്പെട്ടുകിടക്കുന്ന ഒരു വിസ്തൃതസമതലമാണ് ഈ ഭൂവിഭാഗം. തെക്കുപടിഞ്ഞാറുഭാഗത്തുകൂടി കുന്തിനദീ കുതിച്ചൊഴുകുന്നു. നദിക്കപ്പുറം വനമാണ്. മൈതാനത്തിന്റെ പലഭാഗത്തും ചെറുതും വലുതുമായ മേടുകളുണ്ട്. വസന്തപുഷ്പാഭരണം ചാർത്തിയതുപോലെ, മേടുകളിൽ പുഷ്പപ്രപഞ്ചം ഇളംതെന്നലിൽ നൃത്തം വയ്ക്കുന്ന കാഴ്ച ചേതോഹരമാണ്. ആ വർണസമന്വയം അപാരമാണ്. പച്ചക്കാർപ്പറ്റ് വിരിച്ചപോലെ മൈതാനവും മേടുകളും താഴ്ന്നിറങ്ങി നീണ്ടുകിടക്കുന്നു. കാർപ്പറ്റിൽ പുള്ളിക്കുത്തുകൾപോലെ തോന്നിക്കുന്നത് മേഞ്ഞു നിൽക്കുന്ന നാൽക്കാലികളാണ്. പാണ്ഡവൻമാരുടെ കോട്ടയുടെ പ്രകടമായ അവശിഷ്ടങ്ങളൊന്നും എവിടെയും കണ്ടില്ല. പക്ഷേ, ആ ഭൗമോപരിതല സവിശേഷതയിൽ അത്തരത്തിലൊരു കോട്ട അവിടെ സ്ഥിതിചെയ്തിരുന്നതായി കരുതുന്നതിൽ ഒട്ടും അതിശയോക്തിയില്ല. മൂവായിരത്തിൽപ്പരം കൊല്ലങ്ങൾക്കു മുമ്പ് നിലനിന്നിരുന്ന ആ മഹത്തായ സംസ്കാരാവശിഷ്ടങ്ങൾ കാലാന്തരത്തിൽ മണ്ണിനടിയിൽ കുഴിച്ചുമൂടപ്പെട്ടുപോകുന്നത് തികച്ചും സ്വാഭാവികം. കുടിയിൽനിന്ന് ജോളിങ്കോങ്ങിലേക്കുള്ള യാത്രാമധ്യേ തകർന്ന കോട്ടകളുടെ അവശിഷ്ടങ്ങളും ശിലാരൂപങ്ങളും ധാരാളം കാണാമെന്നാണ് സൈനികരിൽനിന്നറിഞ്ഞത്. അതുപ്രകാരം ചിന്തിക്കുമ്പോൾ കുന്തിഭോജന്റെ രാജധാനിയുടെ അതിവിശാലത ഇവിടെനിന്നുതന്നെ ആരംഭിച്ചിരിക്കണം. കാർമേഘക്കൂട്ടങ്ങളുടെ മറയിൽ സൂര്യന്റെ പ്രകാശം വല്ലാതെ മങ്ങിപ്പോയി. ഭൂർജവൃക്ഷങ്ങളെ തഴുകിയെത്തുന്ന മന്ദമാരുതന് സുഗന്ധമുള്ളതായി തോന്നി. പച്ചപ്പുല്ലിൽ

നീണ്ടുനിവർന്ന്, കണ്ണടച്ചുകിടന്നപ്പോൾ മനസ്സിന് എന്തെന്നില്ലാത്ത ശാന്തത. എത്രയെത്ര ജിതേന്ദ്രിയൻമാരുടെ പാദസ്പർശമേറ്റ പുണ്യഭൂമിയാണ് ഇത്. വേദവ്യാസമുനി ഈ വഴിയിലൂടെ നടന്നുപോയത് പതിനെട്ടു പുരാണങ്ങളുടെ രചനയ്ക്കു വേണ്ടിയാണെന്നു വിശ്വസിക്കുന്നു. ഈ മഹാമുനിതന്നെയാണ് വേദത്തെ നാലായി ഭാഗിച്ചതും. "വിവ്യാസ വേദാൻ യസ്മാത് സതസ്മാത് വ്യാസ ഇതി സ്മൃതഃ" (വേദത്തെ വ്യസിച്ചതുകൊണ്ട് വ്യാസനായി). വേദസാഹിത്യം ആദിമരൂപത്തിൽ ഒന്നായിരുന്നു. വേദത്തെ നാലായി തിരിച്ചശേഷം പൈലൻ എന്ന മഹർഷിയെ ഋഗ്വേദവും വൈശമ്പായന മഹർഷിയെ യജുർവേദവും ജൈമിനിമഹർഷിയെ സാമവേദവും സുമന്തു മഹർഷിയെ അഥർവവേദവും പഠിപ്പിച്ചു. ഈ മഹാഋഷികളും സമദർശികളായ അവരുടെ ശിഷ്യപരമ്പരകളും അധ്യയനംചെയ്ത്, വേദസാഹിത്യത്തിന് അനേകം ശാഖാഭേദങ്ങളുണ്ടായി. ഋഗ്വേദത്തിന് 21 ഉം യജുർവേദത്തിന് 101 ഉം സാമവേദത്തിന് 1000 ഉം അർഥവേദത്തിന് 9 ഉം ശാഖകൾ ഉള്ളതായി പതഞ്ജലി മഹർഷി പറയുന്നു.

*ഓരോ മന്ത്രവും ഏതെല്ലാം അവസരങ്ങളിലാണ് ചൊല്ലേണ്ടത് എന്നു വിസ്തരിക്കുന്ന ഗ്രന്ഥമാണ് കൽപസൂത്രം. കൽപസൂത്രങ്ങളിലാണ് വേദമന്ത്രങ്ങളുടെ വിനിയോഗം വ്യക്തമായി വിവരിക്കുന്നത്. വേദത്തിന്റെ അർഥവും അതിലെ ഗൂഢരഹസ്യങ്ങളും മനസ്സിലാക്കാൻ സഹായിക്കുന്നത് ബ്രാഹ്മണഭാഗങ്ങളാണ്. ബ്രഹ്മപദത്തിനുള്ള മന്ത്രങ്ങളെപ്പറ്റി പറയുന്നതുകൊണ്ടാണ് ഈ ഭാഗത്തെ ബ്രാഹ്മണം എന്നു പറയുന്നത്. ബ്രഹ്മഭൂമി, സ്വർഗഭൂമി, ദേവഭൂമി എന്നൊക്കെ വിളിച്ചാദരിക്കുന്ന ഋഷിശ്വരഭാരതത്തിന്റെ അമരഗീതങ്ങളാണ് ഉപനിഷത്തുകൾ. മാനവരാശിക്ക് ഈശ്വരസാക്ഷാൽക്കാരത്തിലേക്കുള്ള സുവർണപാത ആദ്യമായി ചൂണ്ടിക്കാണിച്ചുകൊടുത്തത് ഉപനിഷത്തുകളാണ്. ഈ ലോകത്തിലെ ധിഷണാശാലികൾക്കും തത്ത്വജ്ഞാനികൾക്കും വിവേകികൾക്കും, വിജ്ഞാനത്തിന്റെയും ഈശ്വരസാക്ഷാത്ക്കാരത്തിന്റെയും അക്ഷയഖനികളാണ് ഈ ഗ്രന്ഥങ്ങൾ. ആയിരമായിരം തലമുറകളെ ചൈതന്യവത്താക്കി മാറ്റിയ, ഇന്നും ഒളിമങ്ങാതെ നിലകൊള്ളുന്ന, ആദിവാണിയായി, ലോകം മുഴുവൻ കീഴടക്കിക്കൊണ്ട് ഉപനിഷത്തുകൾ തിളങ്ങി വിളങ്ങി നിൽക്കുന്നു. ഉപനിഷത് എന്നാൽ ബ്രഹ്മവിജ്ഞാനം എന്നാണ് അർഥം. ('ഉപ' 'നി' എന്നീ രണ്ട് ഉപസർഗങ്ങൾ 'സദ്' ധാതുവിന് പൂർവമായി ചേർന്നുകൊണ്ടാണ് ഉപ-നി-സദ് എന്ന പദം ഉദ്ഭവിച്ചത്.)*

വ്യാസമുനിയുടെ ഇതിഹാസകൃതിയായ മഹാഭാരതം അഞ്ചാമത്തെ വേദമായി (പഞ്ചമവേദം) കണക്കാക്കുന്നു. ഒരു ലക്ഷത്തി ഇരുപത്തിഅയ്യായിരത്തോളം ശ്ലോകങ്ങൾ ഉൾക്കൊള്ളുന്ന മഹാഭാരതം വിശ്വസാഹിത്യത്തിലെ ക്ലാസിക് കൃതികളിൽ ഉത്തമോത്തമമായ രചനയായി വിലയിരുത്തുന്നു. ആദ്യം ഇതിന്റെ രചന കഴിഞ്ഞപ്പോൾ ഭഗവദ്ഗീത ഇതിൽ ഉൾപ്പെട്ടിരുന്നില്ല. രചന കഴിഞ്ഞശേഷം വ്യാസൻ ശിഷ്യഗണങ്ങൾക്കും പിന്നീട് ശ്രേഷ്ഠ മുനിമാർക്കും തന്റെ മഹത്സംരംഭമായ ഈ കൃതി വായിക്കുവാൻ കൊടുത്തു. എല്ലാവരും അദ്ഭുതസ്തബ്ധരായിപ്പോയി; മഹാമുനിയെ വാനോളം വാഴ്ത്തി.

ആയിടയ്ക്ക് ദേവർഷിയായ നാരദമുനി വ്യാസനെ സന്ദർശിക്കാനെത്തി. തന്റെ ദിവ്യദൃഷ്ടികൊണ്ട് മഹാഭാരത്തിന്റെ ഉള്ളടക്കം മനസ്സിലാക്കിയശേഷം, നാരദമുനിയുടെ പ്രതികരണം കേട്ടപ്പോൾ വ്യാസന്റെ മുഖം മ്ലാനമായി. ജ്യേഷ്ഠാനുജൻമാരുടെ കുടിപ്പകയും ചേരിപ്പോരും അതിനോടനുബന്ധിച്ച സംഭവവികാസങ്ങളുംകൊണ്ട് ശ്രദ്ധേയമാണെങ്കിലും ഭഗവാൻ ശ്രീകൃഷ്ണന്റെ മഹാത്മ്യം വേണ്ടത്ര വർണിക്കാത്തതിനാൽ ഈ കൃതിയ്ക്കു ഉദ്ദേശിച്ചത്ര പെരുമയൊന്നും അവകാശപ്പെടാനില്ല. കൗരവസഭയിലെ വിശ്വരൂപദർശനവും തന്ത്രജ്ഞനായ ഒരു സാരഥിയുടെ അപാരകഴിവുകളും സിദ്ധിയും മാത്രം കൊണ്ട് ഒതുക്കാനുള്ളതല്ല ഭഗവാന്റെ മായാവിലാസങ്ങൾ. മഹാഭാരതം ലോകാവസാനംവരെ ശ്രദ്ധിക്കപ്പെടണമെങ്കിൽ ഇതിൽ ഭഗവാന്റെ ധർമാർഥകാമമോക്ഷങ്ങളെക്കുറിച്ചുള്ള സാരോപദേശങ്ങൾ ഒരധ്യായമായി എഴുതി ച്ചേർക്കണം. ആ ഒരു അധ്യായംകൊണ്ടുമാത്രം ഈ കൃതി അനശ്വരമായി നിലനില്ക്കും. കലിയുഗത്തിലെ വിഷമചക്രങ്ങളിൽപ്പെട്ട് നട്ടംതിരിയുന്ന മനുഷ്യരാശിക്ക് ഇതുകൊണ്ടുമാത്രമേ മോക്ഷപ്രാപ്തിയെക്കുറിച്ചുള്ള പ്രത്യാശയ്ക്കു വഴിയുള്ളു. വേദവിഭജനവും, പതിനെട്ടു പുരാണങ്ങളും രചിച്ച മഹാമുനിക്ക് അതിനൊട്ടും വിഷമമുണ്ടാകാൻ ഇടയില്ല. പാലിൽനിന്ന് വെണ്ണ കടഞ്ഞെടുക്കുന്നതുപോലെ, വേദങ്ങളിൽനിന്നും പുരാണങ്ങളിൽനിന്നുമുള്ള സാരാംശങ്ങൾ ചേർത്ത് ഒരധ്യായം ഉടനെ എഴുതിയുണ്ടാക്കുക. സർവശാസ്ത്രക്കാതലായ ആ അനശ്വരമായ അധ്യായംകൊണ്ടായിരിക്കും മഹാഭാരത്തിന്റെ കീർത്തി വിശ്വം മുഴുവനും വ്യാപിക്കുക.

വ്യാസമുനി അക്ഷരാർഥത്തിൽ വിവശനായിപ്പോയി. താൻ അന്നേവരെ നേടിവച്ചിട്ടുള്ള സർവവിജ്ഞാനങ്ങളും ഉൾക്കൊള്ളിച്ചുകൊണ്ട്, മൂന്നു കൊല്ലക്കാലം ഏകാഗ്രതപോനിഷ്ഠയോടുകൂടി ദിവ്യദൃഷ്ടികൊണ്ടു കണ്ടറിഞ്ഞു രചിച്ചിട്ടുള്ള ഒരു മഹാഗ്രന്ഥമാണ് മഹാഭാരതം. തന്റെ വിജ്ഞാനസർവസ്വമാണ് ഈ ഗ്രന്ഥം. നാരദമുനി നിർദ്ദേശിച്ചതുപോലെ, രചന പൂർത്തിയായ ഒരു ഗ്രന്ഥത്തിന് പുതിയൊരു അധ്യായംകൂടി എഴുതിച്ചേർത്താൽ അത് 'ഏച്ചു കൂട്ടിയാൽ മുഴച്ചിരിയ്ക്കും' എന്നപോലെ ആവില്ലേ? വിഷണ്ണനായ വ്യാസമുനി പ്രശ്നപരിഹാരത്തിന് സാക്ഷാൽ ശ്രീകൃഷ്ണൻതന്നെ ശരണം എന്നു കരുതി ബദര്യാശ്രമത്തിലുള്ള സരസ്വതീനദിക്കരയിലെ ഗുഹയിൽ തപസ്സനുഷ്ഠിക്കാനായി യാത്ര തിരിച്ചു. അവിടെ മഹാമുനി ദീർഘകാലം കഠിനതപസ്സിൽ മുഴുകി. ഒരു പൗർണമിരാവിൽ സ്വർഗാരോഹിണിപർവതനിരകളുടെ പശ്ചാത്തലത്തിലുള്ള ചക്രവാളത്തിലൂടെ ഇടിമിന്നലിന്റെ കണ്ണഞ്ചിപ്പിക്കുന്ന പ്രകാശധാരയോടും ഇടിവെട്ടിന്റെ ഹുങ്കാരശബ്ദത്തോടുംകൂടി ഒരു സുവർണരഥം കൊടുങ്കാറ്റിന്റെ വേഗതയിൽ മിന്നിമറയുന്നത് വ്യാസമുനി കണ്ടു. തേരാളി, ഭഗവാൻ ശ്രീകൃഷ്ണനും തേർത്തട്ടിൽ ഗാണ്ഡീവധാരിയായി അർജുനനും. തപസ്സിനു ഭംഗം സംഭവിച്ചുവെങ്കിലും മഹാമുനി ഭഗവാനെ വണങ്ങി എഴുന്നേറ്റുനിന്നു. ഭഗവദ്ഗീത എന്ന ആശയം മനസ്സിലുദിച്ച മുനി അതിലെ ആദ്യശ്ലോകം ഉടനെ എഴുതി– "ധർമക്ഷേത്രേ കുരുക്ഷേത്രേ...."

എഴുനൂറു ശ്ലോകങ്ങളടങ്ങിയ ഭഗവദ്ഗീതയുടെ രചന കഴിഞ്ഞപ്പോൾ

വ്യാസമുനി പരിപൂർണ സംതൃപ്തനായി. ഈ രചന മഹാഭാരതത്തിൽ എവിടെ സംയോജിപ്പിക്കണമെന്ന കാര്യത്തിൽ വ്യാസന് ഒട്ടും സംശയമുണ്ടായില്ല. മഹാഭാരതയുദ്ധം ഉറപ്പായപ്പോൾ, ജന്മനാ അന്ധനായ ധൃതരാഷ്ട്രർക്ക് യുദ്ധം നേരിട്ടു കാണുന്നതിനുവേണ്ടിയുള്ള സംവിധാനങ്ങൾ വ്യാസമുനി ഒരുക്കിക്കൊടുത്തു. വിജ്ഞാനിയായ സഞ്ജയന് അദ്ദേഹം ദിവ്യചക്ഷുസ്സ് നൽകി. അതീന്ദ്രിയദൃഷ്ടിയും ദൂരശ്രവണവും, ആകാശായനവും വ്യാസന്റെ അനുഗ്രഹത്താൽ സഞ്ജയന് ലഭിച്ചു. പക്ഷെ, ധൃതരാഷ്ട്രമഹാരാജാവ് തനിയ്ക്കു യുദ്ധം കാണുവാൻ ഒട്ടും താൽപ്പര്യമില്ലെന്ന് പറഞ്ഞ് ഒഴിഞ്ഞുമാറി. യുദ്ധത്തെക്കുറിച്ച് മറ്റെപ്പോഴെങ്കിലും കേൾക്കുവാൻ താൽപ്പര്യമുണ്ടെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. ധൃതരാഷ്ട്ര മഹാരാജാവിന്റെ ഉറച്ച വിശ്വാസം തന്റെ മക്കൾ, യുദ്ധം തുടങ്ങുന്നതിനുമുമ്പുതന്നെ, ഈ മഹായുദ്ധം ജയിച്ചുകഴിഞ്ഞുവെന്നായിരുന്നു. പതിനൊന്ന് അക്ഷൗഹിണിപ്പടയും, അവധ്യനായ ഭീഷ്മപിതാമഹനും, ഗുരുനാഥനായ ദ്രോണാചാര്യരും, കർണൻ, അശ്വത്ഥാമാവ്, കൃപാചാര്യർ, ശല്യർ, ദുര്യോധനൻ, ദുശ്ശാസനൻ, പിന്നെ മഹാരഥികളായ നിരവധി രാജാക്കന്മാരും അണിനിരക്കുന്ന കൗരവസൈന്യത്തിനു മുന്നിൽ ഏഴ് അക്ഷൗഹിണി മാത്രമുള്ള പാണ്ഡവർക്ക് എത്ര ദിവസം പിടിച്ചുനിൽക്കാനാകും? ആയുധമെടുക്കാത്ത ശ്രീകൃഷ്ണന് എന്തു ചെയ്യാൻ കഴിയും? വില്ലാളിവീരനായ അർജുനനെ വീഴ്ത്താൻ കർണൻ മാത്രം മതി. അതുകൊണ്ട്, താൻ ഹസ്തിനപുരത്തിൽ വിശ്രമിയ്ക്കുകയാണെന്നും സഞ്ജയനോട് യുദ്ധരംഗത്തേക്ക് പൊയ്ക്കൊള്ളാനും ധൃതരാഷ്ട്രർ നിർദ്ദേശിച്ചു.

കൗരവസേനയ്ക്കു കനത്ത നാശനഷ്ടങ്ങൾ വരുത്തിയശേഷം യുദ്ധത്തിന്റെ പത്താംദിവസം ഭീഷ്മാചാര്യൻ അർജുനശരമേറ്റ് നിലംപതിച്ചു. പിതാമഹന്റെ പതനം ധൃതരാഷ്ട്രമഹാരാജാവിനെ അറിയിക്കുന്നതിനുവേണ്ടി സഞ്ജയൻ ഹസ്തിനപുരത്തേയ്ക്കു കുതിച്ചു. ഉറക്കറയിൽ വിശ്രമിക്കുകയായിരുന്ന മഹാരാജാവിന്റെ അടുത്തെത്തി സഞ്ജയൻ മൊഴിഞ്ഞു–

[1]"സഞ്ജയോഽഹം മഹാരാജ
നമസ്തേ ഭരതർഷഭ
ഹതോ ഭീഷ്മഃ ശാന്തനവോ
ഭരതാനാം പിതാമഹഃ"

ധൃതരാഷ്ട്രർ മോഹാലസ്യപ്പെട്ടുപോയി! സഞ്ജയന്റേയും ദാസിമാരുടേയും ശുശ്രൂഷകൾക്കുശേഷം ഉണർന്നെഴുന്നേറ്റ മഹാരാജാവ് സഞ്ജയനോട് ഉദ്വേഗത്തോടെ ആരാഞ്ഞു–

"ധർമക്ഷേത്രേ കുരുക്ഷേത്രേ
സമവേതാ യുയുത്സവഃ

---

1. മഹാരാജാവേ! സഞ്ജയനിതാ വന്നിരിക്കുന്നു. അങ്ങേയ്ക്കു നമസ്കാരം. കുരുക്കൾക്ക് പിതാമഹനായ ഗാംഗേയൻ യുദ്ധത്തിൽ വീണുപോയി.

മാമകാഃ പാണ്ഡവാശ്ചൈവ
കിമകുർവത സഞ്ജയ."[1]

ശ്രീകൃഷ്ണാർജനസംവേദമെന്ന അദ്വൈതാമൃതവർഷിണി, ഗീതോപനിഷത്ത് (ഭഗവദ്ഗീത) എന്ന പേരോടുകൂടിയ ബ്രഹ്മവിദ്യയെ, എഴുനൂറു ശ്ലോകമാക്കിയുണ്ടാക്കി മഹാഭാരതസംഹിതയുടെ മധ്യത്തിലായി വിദ്യാനിധിയും സർവജ്ഞചൂഡാമണിയും പരമകാരുണികനുമായ വേദവ്യാസൻ സ്ഥാപിച്ചു. ഭഗവദ്ഗീതാശാസ്ത്രത്തിൽ ബ്രഹ്മത്തിന്റേയും ആത്മാവിന്റേയും ഐക്യമാണ് മുഖ്യവിഷയം. സർവ്വോപനിഷത്സാരസർവ്വസ്വമാണ് ഗീത. ഗീത, ഗംഗ, ഗായത്രി, ഗോവിന്ദൻ എന്നീ നാല് 'ഗ' കാരങ്ങൾ മനസ്സിൽ ഉറച്ചവന് 'മോക്ഷമാർഗം നിയച്ഛതി' എന്നാണ് പ്രമാണം.

യുദ്ധം തുടങ്ങുന്നതിനു മുമ്പ് ഗീതോപദേശം ഉണ്ടായിട്ടില്ല എന്നു വാദിയ്ക്കുന്ന ഒരു വിഭാഗമുണ്ട്. മഹാഭാരതയുദ്ധംപോലെയുള്ള ഒരു മഹായുദ്ധം തുടങ്ങുന്നതിനു നിശ്ചയമായിട്ടും ഒരു മുഹൂർത്തം കുറിച്ചിരിക്കും. കുലഗുരുക്കന്മാർ, ജ്യോതിഷപണ്ഡിതന്മാർ, ആചാര്യന്മാർ, ദിവ്യർഷികൾ എന്നിവർ ചേർന്നാണ് മുഹൂർത്തം നിശ്ചയിക്കുക. നിശ്ചയിച്ച മുഹൂർത്തത്തിൽത്തന്നെ ആദ്യത്ത അസ്ത്രം തൊടുക്കുകയും വേണം. എല്ലാം സജ്ജമായി. മുഹൂർത്തം അടുക്കാറായി. ഈ സമയത്താണ് ഗുരുഭൂതന്മാരായ ഭീഷ്മദ്രോണാദികളെക്കണ്ട് മോഹവിവശനായിത്തീർന്ന അർജുനൻ യുദ്ധം ചെയ്യാൻ തയ്യാറല്ല എന്നു പറഞ്ഞ് ഗാണ്ഡീവം കയ്യിൽനിന്ന് ഊർന്നുവീണ് തല താഴ്ത്തി ഇരിപ്പായത്. തുടർന്നാണ് ഗീതോപദേശം എന്ന ശ്രീകൃഷ്ണാർജുന സംവാദം നടന്നത്. മൊത്തം എഴുന്നൂറു ശ്ലോകങ്ങളുള്ള ഭഗവദ്ഗീതയിൽ അറുനൂറ്റി ഇരുപതെണ്ണം ഭഗവാൻ ഉപദേശിക്കുന്നതായി കാണുന്നു. ഇത്രയും ശ്ലോകങ്ങൾ ചൊല്ലാൻ ചുരുങ്ങിയത് രണ്ടര മണിക്കൂറെങ്കിലും വേണം. സംവാദരൂപത്തിലായതിനാൽ ഇതിൽക്കൂടുതൽ സമയം വേണ്ടിവരും. അങ്ങനെയായാൽ യുദ്ധമുഹൂർത്തം തെറ്റില്ലേ എന്നാണ് ചോദ്യം.

പക്ഷേ, ഇക്കൂട്ടരെല്ലാം ഒരു കാര്യം മറന്നുപോകുന്നു. കഴിഞ്ഞ ജന്മത്തിൽ നരനാരായണന്മാരായിരുന്നു അർജുനനും ശ്രീകൃഷ്ണനും. ആത്മസുഹൃത്തിന്റെ വിഷാദഭാവം എന്തുകൊണ്ടാണെന്ന് മനസ്സിലാക്കാൻ ഭഗവാന് ഒട്ടും വിഷമമില്ല. ഭഗവദ്ഗീതയിലെ പതിനെട്ട് അധ്യായങ്ങളുടേയും കാതലായ അംശങ്ങൾ സുഹൃത്തിന് മനോദൃഷ്ടിയിലൂടെയും ആത്മസംജ്ഞയിലൂടെയും (ഈ-മെയിൽ ചെയ്യുന്നപോലെ) മനസ്സിലാക്കിക്കൊടുക്കാൻ ഏതാനും മിനിറ്റുകൾ മാത്രമേ ആവശ്യമുള്ളൂ. യുദ്ധത്തിന്റെ വിശ്രമവേളകളിലും രാത്രി ശിബിരത്തിൽ വിശ്രമിക്കുമ്പോഴും ബാക്കിയുള്ള ശ്ലോകങ്ങൾ അർജുനനെ ഉപദേശിച്ചതാണ്. അനുഗീതയും ഇതേപോലെയാണല്ലോ. അശ്വമേധപർവത്തിൽ ശ്രീകൃഷ്ണാർജുന സംവാദരൂപത്തിൽ മുപ്പത്തിയാറ് അധ്യായങ്ങളുണ്ട്. ആ ഭാഗത്തിന് അനുഗീത എന്നാണ് പേര്. മഹാഭാരതകാലഘട്ടത്തിന്റെ അത്രയും പഴക്കമുള്ള ഒരു ഗീതോപദേശം അയോദ്ധ്യയിൽനിന്ന് കണ്ടുകിട്ടി

1. അല്ലയോ സഞ്ജയാ, പുണ്യഭൂമിയായ കുരുക്ഷേത്രത്തിൽ യുദ്ധം ചെയ്യാനാഗ്രഹിച്ചു നില്ക്കുന്ന ദുര്യോധനാദികളായ നമ്മുടെ ഭാഗക്കാരും ധർമപുത്രാദികളായ പാണ്ഡവന്മാരുംകൂടി എന്തു ചെയ്തു?

യിട്ടുണ്ട്. ഇതിൽ അറുപത്തിനാല് ശ്ലോകങ്ങൾ മാത്രമേയുള്ളൂ. ഇത് യുദ്ധാരംഭത്തിനുമുമ്പ്, ഈ-മെയിൽ ചെയ്യുന്നതുപോലെ, അർജുനനെ ബോധ്യപ്പെടുത്താൻ രണ്ടു മിനിറ്റുപോലും വേണ്ട. സരസ്വതീനദിതീരത്തുള്ള ഗുഹയിൽ വ്യാസൻ തപസ്സനുഷ്ഠിക്കുമ്പോൾ ശൈബ്യഹ, സുഗ്രീവഹ, മേഘപുഷ്പക, ലാഹക എന്നീ അശ്വങ്ങളെ പൂട്ടിയ ശ്രീകൃഷ്ണന്റെ ഗരുഡധ്വജം എന്ന തേര് ഒരു മിന്നൽപോലെ പാഞ്ഞുപോയത് ഗീതാസന്ദേശം മഹാമുനിയെ ഓർമിപ്പിക്കാനാകാം. നാരദമുനിയുടെ ആഗ്രഹം സഫലീകൃതമാകുകയും ചെയതു.

വേദവ്യാസമഹർഷിയുടെ പുണ്യപാദസ്പർശമേറ്റ ദിവ്യഭൂമിയിലാണ് ഞാൻ കണ്ണടച്ചുമലർന്നു കിടക്കുന്നതെന്ന ചിന്ത മഹാഭാരത ചരിത്രത്തിന്റെ അന്ത്യഘട്ടങ്ങളിലേക്ക് എന്നെ കൂട്ടിക്കൊണ്ടുപോയി. യുദ്ധം ജയിച്ചശേഷം, ധർമപുത്രർക്ക് ഉത്തമരീതിയിലുള്ള മൂന്ന് അശ്വമേധയാഗങ്ങൾ നടത്തിക്കൊടുത്തശേഷം ഭഗവാൻ ശ്രീകൃഷ്ണൻ സാത്യകി, ഉദ്ധവർ എന്നീ മന്ത്രികളോടൊരുമിച്ച് ദ്വാരകയിലേക്ക് മടങ്ങിപ്പോവാൻ തയ്യാറായി. തേരിൽ കയറി ഇരുന്നപ്പോഴാണ് അലമുറയിട്ടു കരഞ്ഞോടി തന്റെ നേർക്കു വരുന്ന അഭിമന്യുവിന്റെ വിധവയായ ഉത്തരയെ ഭഗവാൻ ശ്രദ്ധിച്ചത്. കത്തിക്കാളുന്ന ഒരു ബാണം തന്റെ നേരെ വരുന്നുണ്ടെന്നും താൻ നശിച്ചാലും ഗർഭത്തിലുള്ള തന്റെ കുഞ്ഞിനെ രക്ഷിക്കണേ ഭഗവാനേ എന്ന് ഉത്തര അലമുറയിട്ടപ്പോൾ എന്താണ് സംഭവിച്ചതെന്നറിയാൻ ശ്രീകൃഷ്ണൻ ഒരു നിമിഷം മിഴിയടച്ചു. അർജുനൻ പിടിച്ചുകെട്ടി വധിക്കാതെ, തല മുണ്ഡനം ചെയ്ത്, ശിരോരത്നം എടുത്തശേഷം അപമാനിച്ചുവിട്ടതുമൂലം ക്രുദ്ധനായ അശ്വത്ഥാമാവ് ഈ ലോകത്തെ പാണ്ഡവഹീനമാക്കിത്തീർക്കുവാനായി ബ്രഹ്മാസ്ത്രം പ്രയോഗിച്ചിരിക്കയാണെന്നും അതാണ് ഉത്തരയുടെ നേരേ പാഞ്ഞുവരുന്നതെന്നും ഭഗവാൻ മനസ്സിലാക്കി.

ഉത്തരയുടെ ഗർഭത്തെ സ്വശക്തികൊണ്ടു മറച്ചശേഷം ഭഗവാൻ തിടുക്കത്തിൽ പാണ്ഡവന്മാരുടെ അടുത്തെത്തി. ബ്രഹ്മാസ്ത്രം ഒന്നാണെങ്കിലും അഞ്ചായി പിരിഞ്ഞ് അഞ്ചുപേരുടെയും നേർക്ക് കുതിച്ചെത്തിയപ്പോൾ ശ്രീകൃഷ്ണൻ സുദർശനചക്രംകൊണ്ട് ബ്രഹ്മാസ്ത്രത്തെ മറച്ചു. ഒരിക്കലും വ്യർഥമാകാത്ത ആ ഘോരാസ്ത്രമായ ബ്രഹ്മതേജസ്സ്, വൈഷ്ണവ തേജസ്സിൽ അമർന്നുപോയി!

കുന്തീദേവിയുടെയും മക്കളുടെയും മിഴികൾ കണ്ണീരിൽ കുതിർന്നു. ദുഃഖപുത്രിയാവാൻ മാത്രം വിധിക്കപ്പെട്ട കുന്തി, ഭഗവാനെ വണങ്ങിയശേഷം വിതുമ്പി–

[1]"വിഷാന്മഹാഗ്നേഃ പുരുഷാദദർശനാ-
ദസത്സഭായാ വനവാസകൃച്ഛ്രതഃ

1. ഭീമന് ദുര്യോധനൻ കൊടുത്ത വിഷത്തിൽനിന്നും അരക്കില്ലത്തിൽ പിടികൂടിയ വലിയ തീയിൽനിന്നും ഹിഡുംബാദികളായ രാക്ഷസന്മാരിൽനിന്നും ചൂതുകളിച്ചതായ സഭയിൽനിന്നും വനത്തിൽ വസിക്കുമ്പോഴുണ്ടായ കഷ്ടത്തിൽനിന്നും ഓരോ യുദ്ധത്തിലും ഓരോ മഹാരഥന്മാരുപയോഗിച്ച അസ്ത്രങ്ങളിൽനിന്നും പ്രത്യേകിച്ച് അശ്വത്ഥാമാവിന്റെ ബ്രഹ്മാസ്ത്രത്തിൽനിന്നും ഹേ കൃഷ്ണാ! അങ്ങുന്ന് ഞങ്ങളെ രക്ഷിച്ചിരിക്കുന്നു.

മൃധേ മൃധേഽനേകമഹാരഥാസ്ത്രതോ
ദ്രൗണ്യസ്ത്രതശ്ചാസ്മ ഹരേഽഭിരക്ഷിതാഃ"

ഭഗവാന്റെ മുന്നിൽ നമിച്ചശേഷം ഗദ്ഗദത്തോടെ കുന്തീമാതാവ് മൊഴിഞ്ഞു: 'ജഗദ്ഗുരോ! ആപത്തുണ്ടായാലേ അവിടുന്നു കടാക്ഷിക്കൂ എങ്കിൽ എനിക്ക് അധികം നല്ലത് ആപത്താണ്.'

"വിപദസ്സന്തുനശ്ശശ്വത്തത്ര തത്ര ജഗദ്ഗുരോ!
ഭവതോ ദർശനം യത് സ്യാദപുനർഭവദർശനം."

ശ്രീകൃഷ്ണൻ എവിടെയാണോ അവിടെയാണ് ധർമം. ധർമം എവിടെയാണോ അവിടെയാണ് ജയം- "യതഃകൃഷ്ണസ്തതോ ധർമോ, യതോ ധർമസ്തതോ ജയഃ"-മഹാഭാരതത്തിലൂടെയും ഭാഗവതത്തിലൂടെയും വേദവ്യാസമഹർഷി നൽകുന്ന മഹത്തായ സന്ദേശവും ഇതാണ്.

രാജുവിന്റെകൂടെ ഗ്രാമത്തിലേക്കു മടങ്ങുമ്പോൾ മനസ്സിനു വല്ലാത്ത ഭാരം തോന്നി. സമയം പത്തുമണി കഴിഞ്ഞെങ്കിലും അന്തരീക്ഷം മൂടിക്കെട്ടിനിന്നു. കൂടി ഗ്രാമത്തിന്റെ പടിഞ്ഞാറെ താഴ്വരയിൽക്കൂടി ഇറങ്ങി നടന്ന് ഞങ്ങൾ സംഘാംഗങ്ങളുടെ കൂടാരത്തിന്റെ അടുത്തെത്തി. വസ്ത്രങ്ങൾ കഴുകിയിടാനും ചൂടുവെള്ളം സംഘടിപ്പിച്ച് കുളിക്കാനുമുള്ള ശ്രമത്തിലായിരുന്നു മിക്കവരും. സുഹൃത്തുക്കളുമായി സൗഹൃദം പങ്കിട്ടശേഷം ഒരു കപ്പ് ചൂടുചായ കുടിച്ച് ഞാൻ താവളത്തിലേക്കു നടന്നു. ലോഡ്ജിന്റെ താഴെവച്ച് ഉടമസ്ഥനായ കുൻവാർസിങ് കൂടിയാളെ കണ്ടപ്പോൾ അദ്ദേഹത്തിന്റെ ക്ഷണപ്രകാരം ഞാൻ വീടിനുള്ളിലേക്കു കയറി. ഞങ്ങൾ തമ്മിൽ കുറച്ചധികം നേരം സംസാരിക്കുകയും ചെയ്തു.

സംസാരത്തിനിടയ്ക്ക് ഇംഗ്ലീഷിൽ അച്ചടിച്ച അദ്ദേഹത്തിന്റെ വിസിറ്റിങ് കാർഡ് തന്നപ്പോൾ ഞാനത് കൗതുകത്തോടെ നോക്കി. "ആദികൈലാസ് പര്യടക് ലോഡ്ജ്" എന്നാണ് ഞങ്ങൾ താമസിക്കുന്ന ഹോട്ടലിന്റെ പേര്. മനോഹരമായി അച്ചടിച്ച കാർഡിന്റെ ഒരു കോണിലായി കുൻവാർസിങ്ങിന്റെ കളർ ഫോട്ടോയും കൊടുത്തിട്ടുണ്ട്. മേയ്മാസം 2-ാം വാരം മുതൽ നവംബർ ആദ്യവാരംവരെ ഇവിടെ താമസിക്കാൻ സൗകര്യമുണ്ടെന്നും കാർഡിൽ അച്ചടിച്ചിട്ടുണ്ട്. ധാർച്ചുലയിലെ അഡ്രസ്സും അതിന്റെ താഴെ കൊടുത്തിട്ടുണ്ട്. എനിക്ക് അദ്ഭുതം തോന്നി. ദുർഘടമായ ഈ മലമടക്കുകളിലെ അവസാനത്തെ ഗ്രാമത്തിൽ ഒരു ലോഡ്ജ്. അതിനു പരസ്യം കൊടുക്കാൻ മനോഹരമായ ഒരു കാർഡും! സാഹസികപർവതാരോഹകരുടെ അവസാനത്തെ താവളം കുടിഗ്രാമമാണ്. ഇവിടെനിന്ന് ഇരുപതിനായിരത്തിൽപരം അടി ഉയരത്തിൽ കിടക്കുന്ന ഭൂർജവൃക്ഷക്കാടുകളിലേക്കാണ് ഇവരുടെ യാത്ര. ഇത്തരം സാഹസികയാത്രയ്ക്കും പട്ടാളത്തിന്റെ അനുമതി വേണം. ആദികൈലാസത്തിലേക്കുള്ള സംന്യാസിമാരും ഇവിടെ ലോഡ്ജിൽ തങ്ങാറുണ്ട്. പക്ഷേ, ജൊളിങ്കോംങ് എത്തുന്നതിനു മൂന്നു കി.മീറ്റർ മുമ്പ് ഐ.ടി.ബി.പി.യുടെ പട്ടാള ഉദ്യോഗസ്ഥന്മാർ, അനുമതിപത്രം ഉണ്ടായാലും സംന്യാസിമാരെ കടത്തിവിടാറില്ലെന്നാണ് കുൻവാർസിങ് പറഞ്ഞത്. അത്രയും ദൂരെ നിന്ന് ആദികൈലാസപർവതനിരകൾ കണ്ടുവണങ്ങാൻ മാത്രമേ മിക്കപ്പോഴും

അവർക്ക് സാധ്യമാകാറുള്ളൂ.

കൂടി ഗ്രാമത്തിന്റെ അധിപയായ ശാന്തി സൗക്യാണിയെക്കുറിച്ച് കുൻവാർ സിങ് വിസ്തരിച്ചപ്പോൾ ഞാൻ അതിശയിച്ചുപോയി. ക്രിയായോഗസിദ്ധാന്തത്തിലെ 144 മുറകളും സ്വായത്തമാക്കിയിട്ടുള്ള ഇവർക്ക് 95 വയസ്സായി. കാക്കി എന്ന വിളിപ്പേരിൽ അറിയപ്പെടുന്ന ഇവരുടെ ഭർത്താവ് ബാബുലാൽ കുടിയാൾ വർഷങ്ങൾക്കുമുൻപേ മരിച്ചുപോയി. ബാബുലാൽ കുടിയാളിന്റെ മുൻതലമുറക്കാർക്ക് എങ്ങിനെയോ കൈവന്ന ഒരപൂർവനിധി ഇന്ന് കാക്കിയുടെ കൈവശമുണ്ട്. വേദവ്യാസമുനിയുടേതാണെന്ന് വിശ്വസിക്കപ്പെടുന്ന, ഭൂർജവൃക്ഷത്തൊലിയിലെഴുതിയ, ഒരു ലിഖിതമാണ് ഈ നിധി. ഭാരത സർക്കാരിന്റെ പുരാവസ്തുവിഭാഗം ഈ ലിഖിതം ഇവിടെവന്ന് പരിശോധിക്കുകയുണ്ടായിട്ടുണ്ട്. പ്രാകൃതസംസ്കൃതലിപി വിദഗ്ധരായ (ആർക്കിയോളജിക്കൽ ലിംഗ്വിസ്റ്റുകൾ) പലരും ഈ ലിഖിതം വായിച്ചെടുക്കാൻ ശ്രമം നടത്തിയിട്ടുണ്ട്. 1980 നു മുമ്പാണ് ഈ ശ്രമങ്ങൾ നടന്നത്. ലിഖിതത്തിന്റെ കാലപ്പഴക്കംമൂലം ആദ്യത്തെ ഏതാനും താളുകൾ മാത്രമേ വായിച്ചു പകർത്തിയെടുക്കാൻ സാധിച്ചുള്ളൂ. തൊട്ടാൽ പൊടിഞ്ഞുപോകുന്ന അവസ്ഥയിലാണ് ഭൂരിഭാഗം താളുകളും. വായിച്ചു മനസ്സിലാക്കാൻ പറ്റിയ ഭാഗങ്ങൾ ദുൻഗാർ സിങ് തക്രിയാൾ എന്നൊരു പണ്ഡിതൻ മൂലംസംസ്കൃതത്തിൽനിന്നു ഹിന്ദിയിലേക്ക് പരിഭാഷ നടത്തിയിട്ടുണ്ട്. "ഹിമാലയി സൗക സൻസ്കൃതിക് ധരോഹർ' എന്ന കൊച്ചു കൃതിയുടെ ഒരു കോപ്പി കാക്കിയുടെ കൈവശമുണ്ടെന്നും കുൻവാർസിങ് പറഞ്ഞു.

ലോകത്തിലേറ്റവും വൈവിധ്യമാർന്ന ഹസ്തലിഖിത പാരമ്പര്യത്തിന്നവകാശി ഭാരതമാണ്. ഭാഷാസംസ്കാരസമന്വയം നമുക്കീ ലിഖിതപൈതൃകത്തിൽ പ്രതിഫലിക്കുന്നതു കാണാമെന്നാണ് നാഷനൽ മിഷൻ ഫോർ മാനുസ്ക്രിപ്റ്റ് (ദേശീയ ഹസ്തലിഖിത ദൗത്യം- NMM) ഡയറക്ടർ സുധ ഗോപാലകൃഷ്ണൻ പറയുന്നത്. എന്നാൽ അവയുടെ മൂല്യം വേണ്ടത്ര അവബോധത്തോടെ ഉൾക്കൊണ്ടിട്ടില്ല. ഒരു സാംസ്കാരിക പ്രതീകോത്പന്നമെന്ന നിലയ്ക്ക് അവയെ ചിതലരിക്കാതെ സംരക്ഷിക്കപ്പെട്ടപ്പോളെല്ലാം, കുറെയൊക്കെ അനധികൃത കടത്തലുകൾക്കു വിധേയമായി ഒടുവിൽ ചോർ ബസാറുകളിലും പുരാവസ്തു വിൽപനശാലകളിലും വിറ്റഴിക്കപ്പെട്ടു. ഭാരതത്തിലങ്ങോളമിങ്ങോളമായി ഏതാണ്ട് 50 ലക്ഷത്തിൽപരം ഹസ്തലിഖിതങ്ങളുള്ളതായി കണക്കാക്കപ്പെടുന്നു. ഒട്ടുമിക്കതും സ്വകാര്യവ്യക്തികളുടെ കൈവശവും ബാക്കി ക്ഷേത്രങ്ങളിലും മഠങ്ങളിലുമാണ്. ഇതിൽ ഭൂരിഭാഗവും അറിയപ്പെടാത്തതോ അവഗണിക്കപ്പെട്ടതോ ആകുന്നു.

ഈ ലിഖിതരേഖകൾ കണ്ടെത്താനും അവയുടെ പട്ടിക തയ്യാറാക്കി സംരക്ഷിക്കാനുമാണ് ദേശീയഹസ്തലിഖിത ദൗത്യം രൂപം കൊണ്ടിരിക്കുന്നത്. കേടുപാടുള്ള ഗ്രന്ഥങ്ങൾ 'സംസ്കരിക്ക'പ്പെട്ടതായോ അല്ലെങ്കിൽ ആചാരാനുഷ്ഠാനങ്ങളുടെ ഭാഗമായി നദിയിൽ ഒഴുക്കിക്കളഞ്ഞതായോ കരുതപ്പെടുന്നു. ഈ ഹസ്തലിഖിതങ്ങൾ, ഭാരതീയ കലാ-സാംസ്കാരിക പൈതൃകത്തിലും മതം, ചരിത്രം, ശാസ്ത്രവിഷയങ്ങൾ, സൗന്ദര്യം, രൂപനൈപുണ്യം

എന്നിവയിലുമുള്ള മൗലികപ്രാധാന്യത്താൽ ലോകത്തിന്റെ ശ്രദ്ധാകേന്ദ്രമാകുന്നു. കരനിർമിതമായ കടലാസുകളിലാണ് പടിഞ്ഞാറൻ രാജ്യങ്ങളിൽ ആദ്യമായി ലിഖിതപ്രക്രിയതന്നെ ആരംഭിച്ചത്. എന്നാൽ ഭാരതത്തിൽ എഴുത്തിനുപയോഗിച്ചിരുന്ന വസ്തുക്കൾ പാശ്ചാത്യലോകത്തിന് തികച്ചും അജ്ഞാതമായിരുന്നു. ഭൂർജപത്രം (Brich Bar), പനയോല (Palm Leaf), കറ്റാർവാഴ (Aloe leaf) എന്നിവ അവയിൽ ചിലതുമാത്രം. മുള, ആനക്കൊമ്പ്, ചെമ്പുതകിട്, മറ്റു ലോഹങ്ങൾ, തുകൽ, എന്തിന് തുണിത്തരങ്ങൾപ്പോലും ഇവിടെ ഹസ്തലിഖിതത്തിന് പ്രതലങ്ങളായി ഉപയോഗിച്ചു.

കാക്കിയുടെ കുടുംബത്തിന്റെ ശ്ലാഘനീയമായ സേവനങ്ങൾ ഭാരതത്തിനു വിസ്മരിക്കാനാവില്ല. ഇന്ത്യ-തിബത്ത് അതിർത്തിയുടെ പുനർനിർണയം നടന്നപ്പോൾ ബാബുലാൽ കുടിയാളിന്റെ അച്ഛന്റെ സ്വാധീനം ഒന്നുകൊണ്ടു മാത്രമാണ് ആദികൈലാസപർവതനിരകളും ഓം പർവതവും ഭാരതഖണ്ഡത്തിൽ ഉൾപ്പെടുത്തിയത്. കാളീനദിയുടെ മറുഭാഗം മുഴുവനും നേപ്പാളിന്റേതാണെന്ന് ധാരണയുണ്ടാക്കിയപ്പോൾ, സ്വാഭാവികമായും, കുന്തീനദിയുടെ മറുഭാഗമായ കുടിഗ്രാമവും മറ്റും തിബത്തിന്റേതാകും എന്നാണ് കരുതപ്പെട്ടത്. നില്ല്യന്തിനദിയുടെ മറുഭാഗത്തുള്ള ഓം പർവതനിരകൾ നേപ്പാളിന്റെ കൈവശത്തിൽനിന്നും, ആദികൈലാസപർവതനിരകളും ജൊളിങ്കോങ്ങും ഉൾപ്പെടെ വലിയൊരു ഭൂഭാഗം തിബത്തിന്റെ അവകാശവാദത്തിൽനിന്നും മോചിപ്പിച്ചെടുത്തതിൽ കാക്കിയുടെ കുടുംബത്തിലെ കാരണവന്മാർ നിർണായക പങ്കുവഹിച്ചു. സർവെ പ്രാബല്യത്തിൽ വന്നിട്ടില്ലാത്ത കാലമായതിനാൽ ഗ്രാമത്തലവന്മാരും ഗ്രാമീണരും അതിർത്തി പുനർനിർണയത്തിൽ നിർണായകമായ പങ്കുവഹിച്ചിരുന്നു. സ്വാതന്ത്ര്യത്തിനുശേഷം കാലാപാനിയിലെ തന്ത്രപ്രധാനമായ പല സ്ഥലങ്ങളും നേപ്പാളിന്റെ കൈവശത്തിൽനിന്ന് ഭാരതം കയ്യടക്കി. നേപ്പാളിന് ഈ ഭാഗങ്ങളിലൊന്നുംതന്നെ സൈനിക കാവൽ കേന്ദ്രങ്ങൾ ഇല്ലാത്തതിനാൽ ഒരു മുൻകരുതൽ എന്ന നിലയ്ക്കാണ് ഭാരതം ഇപ്രകാരം ചെയ്തത്. നേപ്പാളിന്റെ പ്രതിഷേധങ്ങൾ പക്ഷേ, കടലാസുകളിൽ മാത്രം ഒതുങ്ങിപ്പോയി.

കാക്കി ഈയിടെയായി അധികമാർക്കും സന്ദർശനം അനുവദിക്കുന്നില്ല. സൈനിക ഓഫിസർമാർ മാത്രമാണ്, വല്ലപ്പോഴും അവരെ കാണുന്നത്. അവരുടെ ശുപാർശയുണ്ടെങ്കിൽ, കാക്കി സന്ദർശനം അനുവദിച്ചേക്കാം. കാക്കിയുടെ ചെറുമക്കളിൽ ചിലരൊക്കെ അമേരിക്കയിൽ താമസിക്കുന്നുണ്ട്. ധാർച്ചുലയിൽ വിപുലമായ സൗകര്യങ്ങൾ കാക്കിക്ക് സ്വന്തമായിട്ടുണ്ടെങ്കിലും ധ്യാനവും ജപവും ഒക്കെയായി അനിവാര്യമായ ജീവിതാന്ത്യവും കാത്ത്, കാക്കി ഇവിടെ കഴിയുന്നു.

"ശൈശവേഽഭ്യസ്തവിദ്യാനാം
യൗവനേ വിഷയൈഷിണാം
വാർധകേ മുനിവൃത്തീനാം
യോഗേനാന്തേ തനുത്യജാം." (രഘുവംശം-1-8, കാളിദാസൻ)

'ബാല്യകാലത്ത് വിദ്യ അഭ്യസിച്ചവരും യൗവനകാലത്ത് വിഷയസുഖം

അനുഭവിച്ചവരും വാർധക്യകാലത്ത് മുനിവൃത്തിയെടുത്തവരും അവസാനം യോഗശക്തിയാൽ ദേഹത്യാഗം ചെയ്തവരുമായ' രഘുവംശരാജാക്കന്മാരുടെ ഗണത്തിലാണ് ശാന്തി സൗക്യാണി എന്നെനിക്കു തോന്നി.

കാക്കിയെ നേരിൽ കാണുന്നതിനുള്ള ഉപാധികൾ ചിന്തിച്ചുകൊണ്ട് ഞാൻ മുറിയിൽ ചെന്നുകയറിയപ്പോൾ കൂട്ടുകാരൊക്കെ സുഖനിദ്രയിലായിരുന്നു. ഉച്ചഭക്ഷണവുമായി കുൻവാർ സിങ്ങിന്റെ ഭാര്യ വന്നപ്പോൾ ഞാൻ എല്ലാവരേയും വിളിച്ചുണർത്തി. രോട്ടിയും കിഴങ്ങുകറിയും വെണ്ടയ്ക്കാത്തോരനും ആയിരുന്നു വിഭവങ്ങൾ. ഹിമാലയയാത്രയിൽ പരിചയക്കുറവുള്ള ഗൗരവ് മഹാജന് കിഴങ്ങുകറി ഒട്ടും പഥ്യമല്ല. വടക്കേ ഇന്ത്യക്കാരനാണെങ്കിലും ഉരുളക്കിഴങ്ങ് അദ്ദേഹത്തിന് നിരവധി ആരോഗ്യപ്രശ്നങ്ങളുണ്ടാക്കുന്ന ഒരു വിഭവമാണ്. നമ്മുടെ നാട്ടിലും ഉരുളക്കിഴങ്ങിനെ വർജിക്കുന്ന വലിയൊരു വിഭാഗം ജനങ്ങളുണ്ട്. അന്നജം ധാരാളം അടങ്ങിയിരിക്കുന്ന ഒരു വിഭവമാണ് ഉരുളക്കിഴങ്ങ്. ഉരുളക്കിഴങ്ങിനെപ്പോലെ ഉത്തമമായ ഒരു ആഹാരപദാർഥം ഉയർന്ന മലമ്പ്രദേശത്തു ജീവിക്കുന്നവരുടെ ഇടയിൽ വേറെയില്ല. വിശിഷ്ടമായ ഈ ഭക്ഷ്യപദാർഥം ശരീരോഷ്മാവിനെ ത്വരിതപ്പെടുത്തുന്നു. ഇതിന്റെ ദഹനപ്രക്രിയയിലൂടെ ശരീരത്തിനു കൂടുതൽ താപം ലഭ്യമാക്കുകയും അതുവഴി ശരീരതാപത്തിന്റെ സന്തുലിതാവസ്ഥ നിലനിർത്തുവാൻ സഹായിക്കുകയും ചെയ്യുന്നു. ഉയർന്ന മലമടക്കുകളിൽ ജീവിക്കുന്നവർക്ക് ഉരുളക്കിഴങ്ങ് അവശ്യവസ്തുവായിത്തീരുന്നത് ഇതുകൊണ്ടാണ്. രോട്ടിയും കിഴങ്ങുകറിയും ഉണ്ടായാൽ ഇവർക്ക് മറ്റൊരാഹാരവും വേണ്ട.

കാക്കിയെ കാണുന്നതിനുള്ള അനുമതിക്ക് തങ്ങൾ ശ്രമിച്ചുനോക്കാം എന്നു പറഞ്ഞ് അഡ്വക്കെറ്റും മഹാജനും, ഭക്ഷണത്തിനുശേഷം, പുറത്തേക്കിറങ്ങിയപ്പോൾ ഞാൻ വിശ്രമിക്കാനായി കുറച്ചുനേരം കിടന്നു. കാലാവസ്ഥയിലെ മാറ്റങ്ങൾ ഞാൻ ശ്രദ്ധിച്ചിരുന്നു. അന്തരീക്ഷം മൂടിക്കെട്ടിത്തന്നെ നിന്നു. ഉച്ച കഴിഞ്ഞപ്പോൾ ഹിമക്കാറ്റ് ആരംഭിച്ചതിന്റെ ലക്ഷണങ്ങൾ അനുഭവപ്പെട്ടു തുടങ്ങി. ഹിമഗിരിനിരകളുടെ ഉച്ചിയിൽ ശക്തിയോടെ ആഞ്ഞടിക്കുന്ന കാറ്റ് ഹിമത്തരികളെ താഴേക്കു തൂത്തെറിയുമ്പോഴാണ് കഠിനമായ തണുപ്പ്, താഴെ, സമതലങ്ങളിലേക്ക്, വ്യാപിക്കുന്നത്. കുറച്ചധികം നേരം ഈ പ്രക്രിയ നീണ്ടുനിൽക്കുമ്പോൾ അസഹനീയമായ തണുപ്പാണ് അനുഭവപ്പെടുക.

ഞങ്ങളുടെ സംഘത്തിലെ സ്ത്രീകൾ പട്ടാളമേലധികാരിയെ കണ്ട് കാക്കിയെ കാണുന്നതിനുള്ള അനുമതി സംഘടിപ്പിച്ചെടുത്തതിനാൽ വൈകീട്ട് അഞ്ചുമണിയോടെ ഞങ്ങൾ അവരുടെ വസതിക്കു മുന്നിൽ ഒത്തുചേർന്നു. പതിനഞ്ചുപേരടങ്ങുന്ന ഞങ്ങളുടെ സംഘം അക്ഷമയോടെ കാക്കിയുടെ മുറ്റത്ത് കാത്തുനില്ക്കുമ്പോൾ, ഐ.ടി.ബി.പി.യുടെ പട്രോളിങ് സംഘവും അവിടെ എത്തിച്ചേർന്നു. വലിയ മതിൽക്കെട്ടുകളുടെ ഇടയിലൂടെയുള്ള വളരെ ഇടുങ്ങിയ ഗല്ലികൾ കയറിയിറങ്ങി വേണം കാക്കിയുടെ രണ്ടുനില വീടിന്റെ മുറ്റത്ത് എത്തിച്ചേരാൻ. ഒരു പട്ടാളക്കാരൻ കാക്കിയോട് താഴേക്കിറങ്ങിവരാൻ അഭ്യർഥിച്ചപ്പോൾ, ഒന്നാം നിലയുടെ ഇടുങ്ങിയ ജനാ

ലയുടെ അരികിൽ ഒരു യുവതി പ്രത്യക്ഷപ്പെട്ടു. കാക്കി അഞ്ചു മിനിറ്റിനുള്ളിൽ താഴേക്കുവരുമെന്നും അതുവരെ ദയവായി കാത്തുനിൽക്കണമെന്നും സുന്ദരിയായ ആ യുവതി അറിയിച്ചപ്പോൾ എല്ലാവരുടെ മുഖത്തും ആകാംക്ഷ മുറ്റിനിന്നു.

കാക്കി ശ്രദ്ധാപൂർവം കോണിപ്പടിയിറങ്ങി താഴേക്ക് വരുന്നതുകണ്ടപ്പോൾ പ്രായത്തിന്റെ ആയാസം ഒട്ടും അനുഭവപ്പെടുന്നതായി തോന്നിയില്ല. താഴെയുള്ള പ്രധാന വാതിൽ കടക്കുമ്പോൾ കൂടെയുള്ള യുവതി കൈപിടിച്ചു സഹായിച്ചു. കൈകൂപ്പി മുറ്റത്തുനിന്നിരുന്ന ഞങ്ങളുടെ അടുത്തേക്ക് അവർ കൂപ്പുകൈകളോടെ വന്നുനിന്നപ്പോൾ എല്ലാവരും കാക്കിയെ കാലിൽ തൊട്ടു വണങ്ങി. ആദികൈലാസ്യാത്ര മംഗളമായി ഭവിക്കട്ടെ എന്ന് അവർ ആശംസിച്ചപ്പോൾ ആ ശബ്ദത്തിന്റെ സ്ഫുടത വ്യക്തമായിരുന്നു. കാക്കിയുടെ വസ്ത്രധാരണം ലളിതമാണ്. വെളുത്ത സാരിയും മുഴുക്കയ്യോടെയുള്ള ബ്ലൗസും ഓവർക്കോട്ടായി ഒരു കമ്പിളി ജാക്കറ്റും മാത്രമാണ് അവരുടെ വേഷം. സാരിത്തലപ്പുകൊണ്ട് തല മറച്ചിട്ടുമുണ്ട്. സാധാരണ ഉയരം മാത്രമുള്ള അവരുടെ നിറം തൂവെള്ളയാണ്. സംസാരവും നടത്തവും ചുറുചുറുക്കോടെയാണെങ്കിലും പ്രായാധിക്യത്തിന്റെ ലക്ഷണങ്ങൾ മുഖത്തു കാണാം. കാക്കിയുടെ കണ്ണുകൾക്ക് അസാധാരണമായ തിളക്കമുണ്ടെന്ന് ഒറ്റനോട്ടത്തിൽത്തന്നെ എനിക്കു ബോധ്യമായി. എന്തൊക്കെയായാലും തൊണ്ണൂറ്റിയഞ്ചു വയസ്സായ ഒരു സ്ത്രീയാണ് ഇവരെന്ന് ഒരാളും വിശ്വസിക്കില്ല.

വേദവ്യാസമഹർഷിയുടെ ലിഖിതത്തെക്കുറിച്ച് അഡ്വക്കെറ്റ് ചോദിച്ചപ്പോൾ കാക്കി നേരെ എതിർവശത്തുള്ള ഒരു കെട്ടിടത്തിലേക്ക് വിരൽ ചൂണ്ടി. ക്ഷേത്രംപോലെ പരിശുദ്ധമായ ഒരു സ്ഥലമാണ് അതെന്നും ഈ ത്രിസന്ധ്യാസമയത്ത് ലിഖിതം പുറത്തെടുക്കുവാൻ പാടില്ലെന്നും അതിനു ചില പ്രത്യേക സമയങ്ങൾ ഉണ്ടെന്നും കാക്കി ഉത്തരം നൽകി. പേടകം വച്ചിരിക്കുന്ന സ്ഥലം കാണാമെന്നും ലിഖിതത്തിന്റെ തർജമ വായിച്ചു നോക്കാമെന്നും പറഞ്ഞ് അവർ കെട്ടിടഭാഗത്തേക്കു നടന്നു. അഞ്ചുപടികളുള്ള ഒരു കോണിയിൽക്കൂടി ഞങ്ങൾ ഓരോരുത്തരായി മുകളിലേക്ക് നൂഴ്ന്നുകയറി. തല കുനിച്ചു വേണം മുറിയിലേക്കു കടക്കുവാൻ. ഇരുനൂറ് ചതുരശ്ര അടിയോളംമാത്രം വിസ്തീർണമുള്ള ആ മുറിയിൽ ഞങ്ങളെ ഇരുത്തിയശേഷം കാക്കിയെ കൂട്ടിക്കൊണ്ടുവരുവാനായി പരിചാരിക താഴേക്കുപോയി. മുറിയിലെ ഏക ജാലകം കിഴക്കോട്ടാണ്. മഞ്ഞണിഞ്ഞ മലനിരകളുടെ ഒരു ദൃശ്യം ഇതിൽക്കൂടി കാണാം. കമ്പിറാന്തലിന്റെ മങ്ങിയ പ്രകാശത്തിൽ മുറിയിലെ ദൃശ്യങ്ങൾ കണ്ടപ്പോൾ കൗതുകം തോന്നി. കിഴക്കുഭാഗത്തുള്ള ജനലിന്റെ താഴെ എല്ലാ ദേവീ-ദേവന്മാരുടെയും വർണചിത്രങ്ങൾ ചില്ലിട്ടുവച്ചിട്ടുണ്ട്. മഹായോഗികളുടെ ചിത്രങ്ങളാണ് അടുത്ത നിരയിൽ. അതിന്റെ നടുവിൽ വലിയ പ്രാധാന്യത്തോടെ അലങ്കരിച്ചുവച്ചിട്ടുള്ള ചിത്രം ഓം സദ്ഗുരു ബാബാജി നാഗരാജിന്റേതാണ്. ക്രിയായോഗത്തിലൂടെ അമരത്വം നേടിയ ഈ ദിവ്യയോഗിയുടെ പരമ്പരയിൽപെട്ട ശ്രീ യുക്തേശ്വരൻ, ശ്രീ ലഹ്‌രി മഹാശയൻ, ശ്രീപരമഹംസ യോഗാനന്ദൻ എന്നിവരുടെ ചിത്രങ്ങളാണ് ഇരുവശത്തും. എനിക്കു തിരിച്ചറിയാൻ കഴിയാത്ത പല യോഗികളുടെയും യോഗിനികളുടെയും നിറം

മങ്ങിയ ചിത്രങ്ങളും ആ നിരയിൽ കണ്ടു. മരപ്പലകകൾകൊണ്ടു നിർമിച്ച തറയുടെ മുകളിൽ കമ്പിളിക്കാർപ്പറ്റ് വിരിച്ചിട്ടുണ്ട്. ഒരു മൂലയിലായി കട്ടിലും കസേരകളും ഒതുക്കിയിട്ടുണ്ട്.

കാക്കി മുറിയിലേക്കുവന്നശേഷം ഒരു കസേരയിൽ ഉപവിഷ്ടയായി. പരിചാരിക ദീപം തെളിയിച്ചശേഷം ദീപാരാധനയ്ക്കുള്ള ഒരുക്കങ്ങൾ തുടങ്ങിയപ്പോൾ കുടി ഗ്രാമത്തിന്റെ ചരിത്രപശ്ചാത്തലം ഹ്രസ്വമായ വാക്കുകളിൽ കാക്കി ഞങ്ങളെ കേൾപ്പിച്ചു. ദീപാരാധനയ്ക്കുശേഷം, വ്യാസ ലിഖിതത്തിന്റെ ഹിന്ദി തർജമ അഡ്വക്കെറ്റ് ഉറക്കെ വായിച്ചു. അവ്യക്തങ്ങളായ ഭാഗങ്ങൾ വായിക്കാൻ അഡ്വക്കെറ്റ് തപ്പിത്തടയുമ്പോൾ കാക്കി ഉടനെ മനഃപാഠംപോലെ അത് ഉരുവിടും. സതിയുഗത്തിന്റെ ചരിത്രമാണ് വ്യാസമുനി തന്റെ ലിഖിതത്തിൽക്കൂടി ചുരുളഴിക്കുന്നത്.

പരമശിവൻ ആദികൈലാസത്തിൽ തനിച്ചുവസിക്കുന്ന കാലഘട്ടം. ദക്ഷപ്രജാപതിയുടെ പതിനാറു പെൺമക്കളിൽ ഏറ്റവും ഇളയതാണ് സതീദേവി. അസാമാന്യരൂപഭംഗിയുള്ള സതീദേവിയോട് ദക്ഷനു വാത്സല്യം ഏറെയാണ്. ധർമദേവൻ, അഗ്നിദേവൻ, പിതൃക്കൾ എന്നിവരാണ് തന്റെ പതിനഞ്ചു പുത്രിമാരെ വിവാഹം ചെയ്തതെങ്കിലും സതീദേവിയെ ചക്രവർത്തിപദം അലങ്കരിക്കുന്ന ഒരു മഹാരാജാവിനെക്കൊണ്ട് വിവാഹം കഴിപ്പിക്കണമെന്നായിരുന്നു ദക്ഷന്റെ ആഗ്രഹം. സ്വയംവരവിവാഹം നടത്താനുള്ള എല്ലാ ഒരുക്കങ്ങളും ദക്ഷൻ നടത്തുകയും ചെയ്തു. ശ്രീപരമേശ്വരനെ മനസ്സിൽ ആരാധിച്ചിരുന്ന സതി, സ്വയംവരമണ്ഡപത്തിൽ അദ്ദേഹത്തെ കാണാതായപ്പോൾ മനസ്സുരുകി തന്റെ ഇഷ്ടദേവനെ ധ്യാനിച്ചു. പരമശിവൻ ഉടനടി സതിയുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ജട, സർപ്പം, പുലിത്തോൽ, ത്രിശൂലം എന്നിവകളോടെ പ്രത്യക്ഷപ്പെട്ട പരമശിവന്റെ രൂപം ദക്ഷന് ഒട്ടും ഇഷ്ടപ്പെട്ടില്ല. അഹങ്കാരംകൊണ്ടു മതിമറന്ന ദക്ഷന്റെ മൂഢമനസ്സിൽ, പരമശിവന്റെ മാഹാത്മ്യത്തെക്കുറിച്ചുള്ള ചിന്തകൾക്ക് സ്ഥാനം ലഭിച്ചില്ല. സ്വയംവരം കഴിഞ്ഞതിനാൽ മറ്റു ചടങ്ങുകൾ വേഗത്തിൽ നടത്തണമെന്ന് ശ്രേഷ്ഠമുനിമാർ നിർബന്ധിച്ചപ്പോൾ ദക്ഷൻ മനസ്സില്ലാമനസ്സോടെ പുത്രിയുടെ വിവാഹാഘോഷങ്ങളിൽ പങ്കെടുത്തു. സതീദേവി ഭർത്താവിന്റെ കൂടെ ആദികൈലാസത്തിലേക്ക് യാത്ര തിരിക്കുകയും ചെയ്തു. പുത്രിയും താനുമായുള്ള ബന്ധം ഇതോടെ അവസാനിച്ചതായി ദക്ഷൻ മനസ്സിൽ കുറിച്ചിട്ടു.

പകമൂലം കലുഷിതമായ മനസ്സോടെ ജീവിച്ച ദക്ഷപ്രജാപതി അക്കാലത്ത് അതിബൃഹത്തും മഹത്തുമായ ബൃഹസ്പതിയജ്ഞം നടത്തുവാൻ തീരുമാനിച്ചു. മഹാവിഷ്ണു, ബ്രഹ്മാവ് തുടങ്ങി ഭൂലോകത്തും ദേവലോകത്തുമുള്ള സമസ്തവ്യക്തികളും യജ്ഞത്തിൽ പങ്കുകൊള്ളാമെന്ന് സമ്മതിച്ചു. പക്ഷേ, ശ്രീപരമേശ്വരനേയും സതീദേവിയേയും യജ്ഞത്തിന് ക്ഷണിക്കാനോ യജ്ഞഭാഗം നൽകാനോ അഹങ്കാരിയായ ദക്ഷൻ കൂട്ടാക്കിയില്ല. ശ്രീശങ്കരനെ പൂജിക്കാത്ത ഈ യജ്ഞം ഒരു യജ്ഞമല്ലെന്നും കാലക്കേടിന്റെ വലുപ്പംകൊണ്ട് മോഹവലയത്തിൽപെട്ട ദക്ഷന് അത്യാപത്തു വരാൻ പോകുകയാണെന്നും ദധീചിമഹർഷി കോപിഷ്ഠനായി ദക്ഷനോടു പറഞ്ഞു. ശൂലം ധരിച്ച കപർദ്ദിയായ രുദ്രനെ താൻ അശേഷം ബഹുമാനിക്കുന്നില്ലെന്നും

യജ്ഞത്തിനു ക്ഷണിക്കാൻ ഉദ്ദേശ്യമില്ലെന്നും ദക്ഷൻ തീർത്തുപറഞ്ഞു. ഹരിദ്വാറിനു മുകൾവശത്തുള്ള വിശാലമായ ഗംഗാതടത്തിൽ, കനഖലമെന്ന സ്ഥലത്ത്, യജ്ഞത്തിനുള്ള എല്ലാ ഒരുക്കങ്ങളും ദ്രുതഗതിയിൽ പൂർത്തിയായി.

സ്വർഗഭൂമിപോലെയുള്ള ആദികൈലാസത്തിൽ ഭർത്താവുമൊന്നിച്ച് സസുഖം വാണരുളിയിരുന്ന സതീദേവിക്ക് അച്ഛന്റെ യജ്ഞശ്രമങ്ങളെക്കുറിച്ചൊന്നും അറിവില്ലായിരുന്നു. അന്നൊരിക്കൽ പരമശിവന്റെ മടിയിൽ തല വച്ചു കിടന്നിരുന്ന സതീദേവി, പശ്ചിമാകാശത്തുകൂടി പുഷ്പകവിമാനം പറന്നു പോകുന്നതു കണ്ടപ്പോൾ അതിലാരൊക്കെയാണ് യാത്ര ചെയ്യുന്നതെന്ന് ഭർത്താവിനോട് കൊഞ്ചിക്കൊണ്ടു ചോദിച്ചു. എല്ലാമറിയുന്ന ശ്രീപരമേശ്വരൻ മൗനം പാലിച്ചു. ദേവിയുടെ നിർബന്ധം സഹിക്കവയ്യാതായപ്പോൾ അദ്ദേഹം എല്ലാം തുറന്നുപറയുകയും ചെയ്തു. സതീദേവിയുടെ മനസ്സ് ദുഃഖാർദ്രമായി. തന്നേയും പ്രപഞ്ചശക്തിയുടെ നാഥനായ തന്റെ ഭർത്താവിനേയും ക്ഷണിച്ചാദരിക്കാതെ അച്ഛൻ യജ്ഞം നടത്തുകയോ? ദേവിക്ക് അതു വിശ്വസിക്കാൻപോലും പ്രയാസം. ക്ഷണിച്ചില്ലെങ്കിലും അച്ഛൻ നടത്തുന്ന യജ്ഞത്തിൽ മകൾ പങ്കെടുക്കേണ്ടത് കടമയാണ്. യജ്ഞത്തിൽ പങ്കെടുക്കാതിരിക്കുന്നതാണ് നല്ലതെന്ന് പരമശിവൻ ഭാര്യയെ ഉപദേശിച്ചു. യജ്ഞത്തിൽ പങ്കെടുത്ത് അച്ഛനമ്മമാരേയും സഹോദരിമാരേയും കണ്ടുവണങ്ങിവരണമെന്ന സതീദേവിയുടെ ആഗ്രഹത്തിനു മുമ്പിൽ പരമശിവൻ പിന്നെ തടസ്സം നിന്നില്ല. ക്ഷണിക്കാത്ത യജ്ഞത്തിനു താൻ വരുന്നില്ലെന്നും ഭൂതഗണങ്ങളെക്കൂട്ടി ദേവി കനഖലത്തേക്കു പൊയ്ക്കൊള്ളാനും ശ്രീപരമേശ്വരൻ അനുവദിച്ചു.

സതീദേവി യാഗശാലയിൽ പ്രവേശിച്ചപ്പോൾ ശ്രേഷ്ഠമുനിമാരും മറ്റെല്ലാവരും എഴുന്നേറ്റു നിന്ന് ആദരിച്ചു. "രുദ്രപത്നി", "രുദ്രപത്നി" എന്നു മന്ത്രിച്ചുകൊണ്ട് യജ്ഞശാലയിലെ ആയിരക്കണക്കിനു ജനങ്ങളും എഴുന്നേറ്റു നിന്ന് കൈകൂപ്പി വന്ദിച്ചു. പക്ഷേ, ഇടിവെട്ടുന്ന സ്വരത്തിൽ എല്ലാവരോടും ഇരിക്കാൻ ദക്ഷൻ ആജ്ഞാപിച്ചു. ഈ നിൽക്കുന്ന സ്ത്രീ തന്റെ ആരുമല്ലെന്നും ക്ഷണിക്കപ്പെടാത്ത അതിഥിക്ക് യജ്ഞശാലയിൽ പ്രവേശനമില്ലെന്നും ദക്ഷൻ ക്രോധത്തോടെ പ്രഖ്യാപിച്ചു. സ്തബ്ധയായിപ്പോയ സതീദേവി ദുഃഖഭാവത്തോടെ പിതാവിനെ നോക്കി. അദ്ദേഹത്തിന്റെ ആളിക്കത്തുന്ന മുഖഭാവം ദർശിച്ച ദേവി, അവസാനത്തെ ആശ്രയം എന്ന നിലയ്ക്ക് മാതാവിനേയും സഹോദരിമാരേയും ദയനീയഭാവത്തോടെ നോക്കി. പെറ്റമ്മയും സഹോദരിമാരും തലതാഴ്ത്തി... ഭാരതവർഷത്തിലെ സ്ത്രീരത്നങ്ങളുടെ ഗതി എന്നും ഇതാണോ? സതി, സീത, കുന്തി, ഗാന്ധാരി, ദ്രൗപതി, സാവിത്രി, ദമയന്തി, ശകുന്തള.... കഷ്ടപ്പാടുകൾ നിറഞ്ഞ എത്രയെത്ര സ്ത്രീജന്മങ്ങൾ...

അപമാനഭാരത്താൽ കുനിഞ്ഞ ശിരസ്സോടെ, ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നികുണ്ഡത്തിനടുത്തേക്ക് സതീദേവി സാവധാനം നടന്നു. ശ്രീപരമേശ്വരനെ മനസ്സിൽ ധ്യാനിച്ച്, ഏതാനും നിമിഷം ദേവി നിന്നു... ഇനിയൊരു ജന്മമുണ്ടെങ്കിൽ, സർവേശ്വരാ.. ഹൃദയനാഥാ... അവിടുത്തെ പ്രിയപത്നിയായി

ജനിക്കാൻ അനുഗ്രഹിക്കേണമേ... ദേവി അഗ്നികുണ്ഡത്തിലേക്ക് ഒരു മിന്നൽപോലെ ചാടി....

സംഹാരകർത്താവായ പരമശിവനും തന്റെ ഭൂതഗണങ്ങളുംകൂടി ദക്ഷന്റെ യാഗശാല നിമിഷനേരംകൊണ്ട് നിലംപരിശാക്കി. ക്രുദ്ധനായ പരമേശ്വരൻ ദക്ഷനെ, തലയറുത്ത്, വധിക്കുകയും ചെയ്തു. താണ്ഡവം അവസാനിപ്പിച്ച് ശാന്തനാകാനും യജ്ഞഭംഗം ലോകനാശത്തിനു ഹേതുവാകുമെന്നും മഹാവിഷ്ണുവും ബ്രഹ്മാവും പരമശിവനെ ധരിപ്പിച്ചു. ദക്ഷനെ ജീവിപ്പിച്ച് യജ്ഞം തുടർന്നാൽ മാത്രമേ പ്രശ്നത്തിനു പരിഹാരമാകൂഎന്നും അവർ ഓർമിപ്പിച്ചു. കലിയടങ്ങിയ പരമേശ്വരൻ ഒരു ആടിന്റെ തലവച്ച് ദക്ഷനു ജീവൻ നൽകി. ത്രിലോകനാഥന്റെ മഹത്ത്വം മനസ്സിലാക്കാതെപോയത് തന്റെ മൂഢത്വം കൊണ്ടാണെന്നും അപരാധം പൊറുത്ത് യജ്ഞം ഭംഗിയായി അവസാനിപ്പിക്കാൻ അനുഗ്രഹിക്കണമെന്നും കൂപ്പുകൈകളോടെ ദക്ഷൻ യാചിച്ചു. അതോടെ യാഗം തുടരുകയും യഥാവിധി മംഗളമായി അവസാനിപ്പിക്കുകയും ചെയ്തു.

വ്യാസമുനിയുടേതെന്നു കരുതപ്പെടുന്ന ലിഖിതം വായിച്ചുകഴിഞ്ഞപ്പോൾ ഞാൻ പലതും ചിന്തിച്ചുപോയി. വ്യാസമുനിയുടെ മഹാഭാരതത്തിലും ഭാഗവതത്തിലും ദക്ഷയാഗത്തെക്കുറിച്ച് പരാമർശിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ സ്കാന്ദപുരാണത്തിലും ഇതേക്കുറിച്ചുള്ള സൂചനകളുണ്ട്. ഘടനയിലും മറ്റു വിശദാംശങ്ങളിലും സാരമായ വ്യത്യാസങ്ങൾ ഈ കൃതികളിൽ കാണാം. ഇതെങ്ങനെ സംഭവിച്ചു? അതിന് ഒരുത്തരം മാത്രമേയുള്ളൂ. ഓരോ രചന നടത്തുന്നതിനുമുമ്പും മഹാമുനി ദീർഘകാലം കഠിനതപസ്സിൽ മുഴുകുന്നുണ്ട്. തപശ്ശക്തികൊണ്ട് നേടിയെടുക്കുന്ന ഇന്ദ്രിയസിദ്ധിയിൽ കഴിഞ്ഞ യുഗങ്ങളിൽ സംഭവിച്ചുപോയ പല സംഭവങ്ങളും കൂടുതൽ മിഴിവോടെ അന്തഃകരണത്തിൽ തെളിഞ്ഞുവരുന്നു. പുരാണങ്ങളിൽ കാണുന്ന പല വൈവിധ്യങ്ങളും ഇത്തരത്തിൽ സംഭവിച്ചതാകാനേ വഴിയുള്ളൂ. സ്കാന്ദപുരാണത്തെ അവലംബിച്ച് കാളിദാസൻ രചിച്ച കുമാരസംഭവത്തിൽ ദക്ഷയാഗത്തെക്കുറിച്ച് രണ്ടു പരാമർശങ്ങൾ മാത്രമേ കാണുന്നുള്ളൂ.

"അഥാവമാനേന പിതുഃപ്രയുക്താ
ദക്ഷസ്യ കന്യാ ഭവപൂർവപത്നീ
സതീ സതീ യോഗവിസൃഷ്ടദേഹാ
താം ജന്മനേ ശൈലവധൂം പ്രപേദേ."

(പിന്നീട്, ദക്ഷന്റെ പുത്രിയും പിതാവിൽനിന്നുണ്ടായ അപമാനം നിമിത്തം യാഗാഗ്നയിൽ ശരീരം ത്യജിച്ചവളും ആയ ശംഭുവിന്റെ പൂർവപത്നി, സതി, വീണ്ടും ജന്മമെടുക്കുവാൻ ആ ഗിരിപത്നിയിൽ പ്രവേശിച്ചു.)

"യദൈവ പൂർവേ ജനനേ ശരീരം
സാ ദക്ഷരോഷാൽ സുദതീ സസർജ
തദാപ്രഭൃത്യേവ വിമുക്തസംഗഃ
പതിഃ പശൂനാമപരിഗ്രഹോഽഭൂൽ."

(ആ സുന്ദരി പൂർവജന്മത്തിൽ സ്വപിതാവായ ദക്ഷനോടു കോപിച്ച് ശരീരം ഉപേക്ഷിച്ച ദിവസം മുതൽ നിസ്സംഗനായിത്തീർന്ന പശുപതി അവിവാഹിതനായി കഴിഞ്ഞുപോന്നു.)

കാക്കിയുടെ അടുത്ത ബന്ധുവും സന്തതസഹചാരിണിയുമായ ബസന്തി കൂടിയാൾ വിതരണം ചെയ്ത മധുരപലഹാരങ്ങൾ കഴിച്ചശേഷം ഞങ്ങൾ താഴേക്ക് ഇറങ്ങി. ഫുട്ബോൾ മത്സരം തുടങ്ങുന്നതിനുമുൻപ് മൈതാനമധ്യത്തിൽ നിരന്നുനിൽക്കുന്ന കളിക്കാരെ വിശിഷ്ടാതിഥി പരിചയപ്പെടുന്നതുപോലെ, മുറ്റത്ത് നിരന്നുനിന്ന ഞങ്ങളെ കാക്കി വിശേഷങ്ങൾ ചോദിച്ചറിഞ്ഞ് പരിചയപ്പെട്ടു. ജോലി, കുടുംബം തുടങ്ങിയ വിശദാംശങ്ങൾ എല്ലാവരോടും അവർ തിരക്കി. വരിയുടെ അവസാനം നിന്നിരുന്ന എന്റെ അടുത്തു വന്നപ്പോൾ അവർ ഏതാനും നിമിഷം എന്നെ തറച്ചുനോക്കി. ഇരുട്ടിൽ തിളങ്ങി ജ്വലിക്കുന്ന പൂച്ചയുടെ കണ്ണുകൾപോലെ കാക്കിയുടെ കണ്ണുകൾ തിളങ്ങി! 'ഈശ്വരാനുഗ്രഹം ധാരാളമുണ്ടല്ലോ മകനേ'– എന്നു പറഞ്ഞ് കാക്കി എന്നെ തലോടിയപ്പോൾ ഞാൻ നടത്തിയ ഹിമാലയയാത്രകളെക്കുറിച്ചും ഗ്രന്ഥരചനയെക്കുറിച്ചും ഹ്രസ്വമായി അവരെ ധരിപ്പിച്ചു. മറ്റുവിശേഷങ്ങളൊന്നും അവർ എന്നോടു ചോദിച്ചില്ല. മുപ്പത്തിമുക്കോടി ദേവന്മാരുടെ പേരിൽ എല്ലാവർക്കും ഭാവുകങ്ങൾ ആശംസിച്ചുകൊണ്ട് അവർ നടന്നുനീങ്ങിയപ്പോൾ ഞങ്ങളും യാത്ര തിരിച്ചു.

ഞങ്ങളുടെകൂടെ വന്നിരുന്ന പട്ടാളക്കാരിൽ ഒരുവൻ അടുത്തുവന്ന് എന്റെ കൈപിടിച്ച് മലയാളത്തിൽ സംസാരിക്കാൻ തുടങ്ങിയപ്പോൾ ഞാൻ അദ്ഭുതപ്പെട്ടുപോയി. ഗല്ലിയുടെ ഒരൊഴിഞ്ഞ കോണിൽ നിന്ന് ഞങ്ങൾ സൗഹൃദം പങ്കിട്ട് കുറച്ചുനേരം സംസാരിച്ചു. കൊല്ലം ജില്ലയിലെ ചവറയ്ക്കടുത്തുള്ള പൻമന സ്വദേശിയായ മി.സുന്ദരേശൻ ഇന്തോ–തിബത്തൻ ബോർഡർ പൊലീസിൽ ഹവീൽദാർ റാങ്കിൽ ജോലി ചെയ്യുന്നു. ഇരുപതു കൊല്ലം പട്ടാളസേവനം പൂർത്തിയാക്കി വിരമിക്കാനാണ് തീരുമാനം. ഉയർന്നമലമടക്കുകളിൽ ജോലി ചെയ്യുന്നത് തികച്ചും ദുഷ്കരമാണ്. ഉയർന്ന അതിർത്തിപ്രദേശങ്ങളിൽ തുടർച്ചയായി സേവനം അനുഷ്ഠിക്കേണ്ടിവരാറില്ലെങ്കിലും അപകടസാധ്യത ഏതു നിമിഷവും മുന്നിൽക്കാണുന്ന ഒരു ജോലിയാണ് ഇത്. ഇരുപതു കൊല്ലം സേവനം നടത്തുമ്പോഴേക്കും ജീവിതത്തിന്റെ സുവർണകാലഘട്ടം കഴിഞ്ഞുപോകുന്നു. ശിഷ്ടഭാഗം നാട്ടിൽ ഒതുങ്ങിക്കൂടാനാണ് ആഗ്രഹം.

ലോകത്തിലെ ഏറ്റവും ഉയരം കൂടിയ സൈനിക കാവൽ കേന്ദ്രമായ 'ലെ' (Leh) അതിർത്തിയിലും സുന്ദരേശൻ ജോലി നോക്കിയിട്ടുണ്ട്. മൈനസ് 40–45 ഡിഗ്രിവരെ താപനില താഴ്ന്നുപോകുന്ന ഈ മഞ്ഞുഭൂമിയിൽ മനുഷ്യജീവിതം തികച്ചും ദുസ്സഹമാണ്. കൂടാരങ്ങളിലും ട്രഞ്ചുകളിലുമൊക്കെയായി ജീവിക്കേണ്ടിവരുന്ന ഈ ഉയർന്നപ്രതലത്തിൽ ഭക്ഷണത്തിന്റെ കാര്യത്തിൽ ബുദ്ധിമുട്ടുകളേറെയുണ്ട്. കോഴിമുട്ട നിലത്തേക്കെറിഞ്ഞാലും അത് പൊട്ടുകയില്ല. മാംസവും മുട്ടയും പ്രഷർകുക്കറിൽ വേവിച്ചെടുക്കാൻ 15 വിസിൽവരെ കാക്കണം. പച്ചരി വെന്തുകിട്ടാൻ 5 വിസിലും വേണം. സുന്ദ

രേശൻ പറഞ്ഞ വിശേഷങ്ങൾ കേട്ടപ്പോൾ അദ്ഭുതം തോന്നി. മുകളിലേക്കു പോകുംതോറും അന്തരീക്ഷമർദം കുറയുന്നതിനാൽ ഭക്ഷണം പാകം ചെയ്യുന്നതിന് കൂടുതൽ സമയവും താപോർജവും ആവശ്യമായതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്.

സുന്ദരേശനോടു യാത്ര പറഞ്ഞ് മുറിയിൽ തിരിച്ചെത്തിയപ്പോൾ സമയം ആറര കഴിഞ്ഞിരുന്നു. പകൽവെളിച്ചം ബാക്കിയുണ്ടായിരുന്നുവെങ്കിലും മഞ്ഞുവീഴ്ച ആരംഭിച്ചിരുന്നു. കഠിനമായ തണുപ്പുമൂലം അവശത തോന്നിയപ്പോൾ ഞങ്ങൾ നെരിപ്പോടു കത്തിച്ച് അതിന്റെ ചുറ്റും ഇരുന്നു. ഗൃഹനാഥ ഓരോ കപ്പ് ചൂടുള്ള ചായ പകർന്നുതന്നപ്പോൾ അത് ആ ചുറ്റുപാടിൽ ഏറെ ആസ്വാദകരമായിത്തോന്നി. കാക്കിയുടെ മുപ്പത്തി മുക്കോടി ദേവന്മാരുടെ പരാമർശത്തെക്കുറിച്ച് അഡ്വക്കറ്റ് പുച്ഛത്തോടെ സംസാരിച്ചപ്പോൾ ഞാൻ അതു ശ്രദ്ധിച്ചു. കടുത്ത ഹിന്ദുമത വിശ്വാസിയാണെങ്കിലും ഇത്രയധികം കോടി ദേവന്മാരുണ്ടെന്ന വിശ്വാസം അബദ്ധജടിലമാണെന്നും മററു മതങ്ങളുടെ ദൃഷ്ടിയിൽ ഹിന്ദുമതം പരിഹാസ്യമാകുന്നത് ഇതുകൊണ്ടൊക്കെയാണെന്നും അദ്ദേഹം തുറന്നു പറഞ്ഞു. മുപ്പത്തിമുക്കോടി ദേവന്മാർ എന്ന പ്രയോഗത്തിന്റെ പൊരുൾ അറിയാത്തതുകൊണ്ടാണ് ഈ തെറ്റിദ്ധാരണ വരുന്നതെന്ന് ഞാൻ അദ്ദേഹത്തോടു പറഞ്ഞു. അദ്ദേഹത്തിന്റെ അഭ്യർഥനപ്രകാരം അതിന്റെ യഥാർത്ഥ സത്ത ഹ്രസ്വമായി വിശദീകരിച്ചുകൊടുക്കുകയും ചെയ്തു.

[1]ബൃഹദാരണ്യകോപനിഷത് ഒൻപതാം ബ്രാഹ്മണത്തിൽ യാജ്ഞവല്ക്യമഹർഷിയോട് ശാകല്യൻ ആവർത്തിച്ചാവർത്തിച്ചു ചോദിക്കുന്നത് മുപ്പത്തിമുക്കോടി ദേവന്മാരുടെ സ്ഥിതിവിശേഷമാണ്. ദേവന്മാർ എത്ര? മഹർഷിയുടെഉത്തരം മൂന്നും മൂന്നു നൂറും മൂന്നും മൂവായിരവും എന്നാണ്. പരമാർഥത്തിൽ ദേവന്മാർ എത്ര എന്നു വീണ്ടും ചോദിച്ചപ്പോൾ മുപ്പത്തിമൂന്ന് എന്ന് യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. മുൻപു പറഞ്ഞ കോടികളുടെ കണക്ക് മുപ്പത്തിമൂന്നു ദേവന്മാരുടെ മഹിമാവുകൾ മാത്രമാണെന്നും മഹർഷി പറഞ്ഞു. മധ്യമപദലോപിസമാസപ്രകാരം ദേവപര്യായമായ ത്രിദശപദത്തിന് 33 (10 x 3+3) എന്നാണർഥം. ('ത്രയസ്ത്രിം ശത്രിദശഃ'.) മുപ്പത്തിമൂന്നു ദേവന്മാർ ഏതെല്ലാമാണെന്ന് ശാകല്യൻ വീണ്ടും ചോദിച്ചപ്പോൾ എട്ടു വസുക്കൾ, പതിനൊന്നു രുദ്രന്മാർ, പന്ത്രണ്ട് ആദിത്യന്മാർ കൂടി മുപ്പത്തിഒന്നും, ഇന്ദ്രനും പ്രജാപതിയും ചേർന്ന് മുപ്പത്തിമൂന്ന് എന്നു മഹർഷി മറുപടി പറഞ്ഞു. ആരെല്ലാമാണ് വസുക്കൾ? അഗ്നി, പൃഥിവി, വായു, അന്തരീക്ഷം, ആദിത്യൻ, ദ്യോവ്, ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവരാണ് വസുക്കൾ. ഇവരിലാണ് ഈ ജഗത്തെല്ലാം വയ്ക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ട് ഇവയെ വസുക്കൾ എന്നറിയപ്പെടുന്നു. ആരൊക്കെയാണ് രുദ്രന്മാർ? പ്രാണങ്ങൾ പത്തും[2]

1. സ ഹോവാച- മഹിമാന ഏവൈഷാമേതേ; ത്രയസ്ത്രിംശത്ത്വേവ ദേവാ ഇതി. കതമേ തേ ത്രയസ്ത്രിംശദിതി. അഷ്ടൗവസവ, ഏകാദശരുദ്രാ, ദ്വാദശാദിത്യാസ്ത ഏകത്രിംശ. ദിന്ദ്രശ്ചൈവ പ്രജാപതിശ്ച ത്രയസ്ത്രിംശാവിതി. - ബൃഹദാരണ്യകോപനിഷത്

2. പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ, നാഗൻ, കൂർമ്മൻ, കൃകലൻ, ദേവദത്തൻ, ധനഞ്ജയൻ ഇവയാണ് ദശപ്രാണങ്ങൾ.

ആത്മാവും ചേർന്ന് പതിനൊന്നു രുദ്രന്മാർ. ശരീരത്തിൽനിന്ന് ഇവർ വേർപെട്ടുപോകുമ്പോൾ പരേതന്റെ ബന്ധുമിത്രാദികൾ കരയുന്നു. രോദിപ്പിക്കുന്നതിനാൽ രുദ്രന്മാർ എന്നു പറയുന്നു. ആദിത്യന്മാർ ഏതെല്ലാം? ഒരു സംവത്സരത്തിന് പന്ത്രണ്ടു മാസങ്ങളുണ്ട്. ഇവരാണ് ആദിത്യന്മാർ. ജീവികളുടെ ആയുസ്സിനേയും കർമഫലത്തേയും എടുത്തുകൊണ്ടു പോകുന്നത് ഇവരാണ്. എല്ലാ ജീവനെയും ആദാനം ചെയ്തുകൊണ്ടുപോകുന്നതിനാൽ ആദിത്യന്മാർ എന്നു പറയപ്പെടുന്നു. ഇന്ദ്രൻ ഏത്? പ്രജാപതി ഏത്? ഇന്ദ്രൻ സ്തനയിത്നു (ഇടി-മിന്നൽ) ആണ്. പ്രജാപതി യജ്ഞം, യാഗം ആണ്.

ആദ്യം സൂചിപ്പിച്ച 3 എന്ന സംഖ്യപ്രകാരം ആ മൂന്നു ദേവന്മാർ ആരെല്ലാമാണെന്ന് ശാകല്യൻ വീണ്ടും ചോദിച്ചപ്പോൾ മൂന്നു ലോകങ്ങൾ എന്നായിരുന്നു മഹർഷിയുടെ ഉത്തരം. പൃഥിവിയും അഗ്നിയും ചേർന്ന് ഒന്നാമത്തെ ദേവനും അന്തരീക്ഷവും വായുവും ചേർന്ന് രണ്ടാമത്തെ ദേവനും ദ്യോവും ആദിത്യനും ചേർന്ന് മൂന്നാമത്തെ ദേവനും. രണ്ട് ആരെല്ലാമാണെന്നു ചോദിച്ചപ്പോൾ അന്നവും പ്രാണനും എന്ന് ഉത്തരം. ഇവരിൽ മുമ്പു വിശദീകരിച്ച എല്ലാ ദേവന്മാരും അന്തർഭവിച്ചിരിക്കുന്നു. ഒരു ദേവൻ ആര്? പ്രാണൻ എന്നുത്തരം. അതുതന്നെയാണ് സാക്ഷാൽ ബ്രഹ്മം. അതിനെ ത്യത് എന്നും പറയുന്നു. "പ്രാണാ ഇതി. സഃ ബ്രഹ്മ, ത്യദിത്യാചക്ഷതേ."

ആദിത്യാദികളായ ഈ മുപ്പത്തിമൂന്നു പേരുടെ ഉപരശ്മികൾ ഒന്നിച്ചുകൂടിയാണ് ദേവന്മാർ മുപ്പത്തിമുക്കോടി ആയതെന്ന് യാജ്ഞവല്ക്യ മഹർഷി സമർഥിക്കുന്നു. അതിന്റെ യഥാർഥ സത്ത ഏകദൈവമായ സാക്ഷാൽ ബ്രഹ്മംതന്നെയാണ്. പ്രശസ്ത ആംഗലേയ സാഹിത്യകാരനായ ജോർജ് ബർണാഡ്ഷാ തന്റെ "Everybody's political life what's what" ൽ ഇപ്രകാരം പറയുന്നു.

"ഇന്ത്യയിൽ ഈശ്വരന്മാരുടെ എണ്ണമില്ലായ്മ ആദ്യത്തെ നോട്ടത്തിൽ പരിഭ്രമജനകമാണ്. എന്നാൽ ഈ ഈശ്വരന്മാരെല്ലാം ഒരേ ഈശ്വരന്റെ ധ്യാനഭേദങ്ങളാണെന്ന് ക്ഷണത്തിൽ കാണാം. അനിർവചനീയ സ്വരൂപത്തോടുകൂടിയ ഈശ്വരൻ ഒന്നേയുള്ളൂ. ഇങ്ങനെയുള്ള ഈശ്വരസങ്കൽപ്പമാണ് ഹിന്ദുമതത്തെ ലോകത്തിൽവച്ച് അത്യന്തം പരമതദ്വേഷരഹിതമാക്കിയിട്ടുള്ളത്."

പ്രധാനപ്പെട്ട പ്രപഞ്ചഘടകതത്ത്വങ്ങളുടെ ശക്തിവിശേഷങ്ങളെയാണ് ദേവന്മാർ എന്ന് കല്പിച്ചിരിക്കുന്നത്. ജഡഭാവത്തിൽ പ്രകൃതിയുടെ ശക്തികേന്ദ്രങ്ങളെ തത്ത്വങ്ങൾ എന്നും അവ ചലനാത്മകമായി പ്രകൃതികാര്യം നിർവഹിക്കുമ്പോൾ അവയെ ദേവന്മാർ എന്നും പറയുന്നു. പരാശക്തി, വിരാട് പുരുഷൻ, ബ്രഹ്മം, ഈശ്വരൻ, ദൈവം എന്നൊക്കെ നമ്മൾ വിളിച്ചാദരിക്കുന്ന ശക്തി ഒന്നുമാത്രമാണ്. ബ്രഹ്മം എന്ന മഹാചൈതന്യം പ്രപഞ്ചം മുഴുവനും നിറഞ്ഞുനിൽക്കുന്നു. നമ്മൾ ഇന്നു കാണുന്നതെല്ലാം അതിന്റെ രൂപഭാവഭേദങ്ങളാണ്. ഈ ബ്രഹ്മത്തിന്റെ അഥവാ ഈശ്വരന്റെ സ്പഷ്ടരൂപങ്ങളായ മൂന്നു മൂർത്തികളാണ് ബ്രഹ്മാവ്, വിഷ്ണു, ശിവൻ. കൽപാന്തകാലത്തിൽ ഈ ത്രിമൂർത്തികൾ നശിച്ച് ബ്രഹ്മത്തിൽ ലയിക്കുന്നു. അടുത്ത കൽപത്തിന്റെ ആരംഭത്തിൽ വീണ്ടും ഈ ത്രിമൂർത്തികൾ അവതരിച്ച് സൃഷ്ടി-

സ്ഥിതി- സംഹാരങ്ങൾ തുടരുന്നു. ഭാരതീയ ആധ്യാത്മിക വിശ്വാസത്തിന്റെ കാതൽ ഇതാണ്.

വാതിലിൽ തുടർച്ചയായ മുട്ടു കേട്ടപ്പോൾ ഗൗരവ് വാതിൽ തുറന്നു. കമ്പി റാന്തലിന്റെ വെളിച്ചത്തിൽ ബസന്തിയുടെ സുന്ദരരൂപം പൊൻപ്രഭപോലെ തിളങ്ങിയപ്പോൾ എനിക്കോർമ വന്നത് കാളിദാസന്റെ രഘുവംശത്തിലെ "സഞ്ചാരിണീ ദീപശിഖേവ രാത്രൗ" (രാത്രിയിൽ സഞ്ചരിക്കുന്ന ദീപശിഖ പോലെ) എന്ന പ്രയോഗമാണ്. രാംചന്ദർജിക്ക് കാക്കിയുടെകൂടെ അത്താഴത്തിനു ക്ഷണമുണ്ടെന്ന് ബസന്തി അറിയിച്ചപ്പോൾ ഞാൻ ഒന്നു ഞെട്ടിപ്പോയി. കമ്പിളിക്കോട്ടും മഫ്ളറും തൊപ്പിയും ധരിച്ച്, എഴുത്തുസാമഗ്രികൾ കോട്ടിന്റെ കീശയിൽ തിരുകി, കൂട്ടുകാരോടു യാത്ര പറഞ്ഞ് ബസന്തിയുടെകൂടെ ഇടുങ്ങിയ ഗല്ലികൾക്കിടയിൽക്കൂടി നടക്കുമ്പോൾ എനിക്ക് നേരിയ ഭയം തോന്നിയിരുന്നു എന്നതാണ് സത്യം. കിഴക്കൻ ഹിമാലയത്തിലെ ജ്യോർതെങ്ങ് വനാന്തരത്തിലെ കേച്ച്പുരി തടാകത്തിനടുത്തുള്ള ഒരു ഒറ്റപ്പെട്ട ബുദ്ധമൊണാസ്ട്രിയിൽനിന്ന് രാത്രി രണ്ടു മണിക്കു രക്ഷപ്പെട്ട് പുറത്തുകടന്നപ്പോൾ, വിജനമായ തടാകക്കരയിൽവച്ച് അസാമാന്യമാന്ത്രിക സിദ്ധിയുള്ള ഒരു ലാമയെ കണ്ടുമുട്ടിയതിന്റെ നടുക്കം വളരെ നാളുകൾ എന്നിൽ അവശേഷിച്ചിരുന്നു. മുൻകരുതലുകൾ വേണ്ടത്ര എടുത്തശേഷം മാത്രമേ, ഹിമാലയയാത്രയിൽ, വിശദാംശങ്ങൾ തേടിയുള്ള യാത്ര ചെയ്യാൻ പാടുള്ളൂ എന്ന് അന്നു ദൃഢനിശ്ചയം എടുത്തതാണ്. യോഗിനിയായ കാക്കിയും സുന്ദരിയായ യുവതിയും ഇണങ്ങുന്ന കണ്ണികളാണല്ലോ എന്ന സമാധാനത്തോടെ ഞാൻ നിശ്ശബ്ദനായി അവരെ പിൻതുടർന്നു. പട്ടാളക്യാമ്പ് ഒരു വിളിപ്പാടകലെ ഉണ്ടല്ലോ എന്ന ചിന്തയും മനസ്സമാധാനം തന്നു.

# 11

# "അസ്ത്യുത്തരസ്യാം ദിശി ദേവതാത്മാ ഹിമാലയോ നാമ നഗാധിരാജഃ"

"സ യ ഏഷോഽണിമൈതദാത്മ്യമിദം
സർവം തത്, സത്യം സ ആത്മാ തത്ത്വ-
മസി ശ്വേതകേതോ ഇതി ഭൂയ ഏവ,"

'ജഗത്തിന്റെ മൂലമായ അണുത്വം ഏതോ, ഈ ജഗത്തെല്ലാം അതാകുന്ന ആത്മാവോടുകൂടിയ അവസ്ഥയാകുന്നു. അതുതന്നെ സത്യമായിട്ടുള്ളതാകുന്നു. അതുതന്നെ ജഗത്തിന്റെ ആത്മാവാകുന്നു. തത്ത്വമസി ശ്വേതകേതോ, അതു നീ ആകുന്നു.' ഛാന്ദോഗ്യോപനിഷത്തിൽ ഉദ്ദാലകമഹർഷി തന്റെ പുത്രനായ ശ്വേതകേതുവിനെ പരമമായ സത്യം ബോധ്യപ്പെടുത്തിക്കൊടുക്കുന്നുണ്ട്. ആത്മാവിന്റെ ശാസ്ത്രമാണ് യോഗ.[1] ആത്മീയവിതാനത്തിൽ പരിപൂർണത നേടാനാണ് യോഗ അഭ്യസിക്കുന്നത്. ഈ ഉലകത്തിൽ, ഭൗതികസുഖത്തിന്റെ പിറകെ ഭൗതിക ദുഃഖവുമുണ്ട്. യോഗസാധനകൾ ശീലിക്കുന്നത് ഏതെങ്കിലും ഭൗതികലാഭത്തിനു വേണ്ടിയാണ്.

ധ്യാനത്തിലൂടെ ആന്തരീക ശക്തിയെ സാക്ഷാത്കരിക്കുകയാണ് ഒരു യോഗി ചെയ്യുന്നത്. "യോഗഃ കർമസു കൗശലം"- (ഭഗവദ്ഗീത) എന്നുവച്ചാൽ, കർമത്തിലുള്ള, പ്രവൃത്തിയിലുള്ള, കൗശലത്തെ യോഗ എന്നു പറയുന്നു. ജ്ഞാനയോഗംകൊണ്ട് സാംഖ്യന്മാരും, കർമയോഗംകൊണ്ടു യോഗികളും പരമപദത്തെ പ്രാപിക്കുന്നുവെന്ന് ഭഗവദ്ഗീത പറയുന്നുണ്ട്.

"ജ്ഞാനയോഗേന സാംഖ്യാനാം
കർമയോഗേന യോഗിനാം."

ജ്ഞാന-കർമനിഷ്ഠകൾ അന്യോന്യവിരുദ്ധങ്ങളാകയാൽ അവ രണ്ടും കൂടി ഒരേ സമയത്ത് അനുഷ്ഠിക്കുവാൻ ഒരാൾക്ക് സാധിക്കുകയില്ല. പക്ഷെ, കർമനിഷ്ഠ ജ്ഞാനനിഷ്ഠക്കു ഹേതുവായി ഭവിക്കും എന്ന കാരണത്താൽ അതു പുരുഷാർഥഹേതുവായി ഭവിക്കുന്നു എന്നാണ് ഗീതാഭാഷ്യം. ഈ പ്രപഞ്ചം സ്വതന്ത്രാസ്തിത്വമുള്ള ഒറ്റപ്പെട്ട ഘടകമല്ല. മനുഷ്യശരീരത്തിലെ ഓരോ അവയവവും പരസ്പരം ബന്ധിതമായതുപോലെ, ഈ ഭൂമിയിലെ ഓരോ അണുവും പ്രപഞ്ചസാകല്യവുമായി ബന്ധപ്പെട്ടാണ് നില്ക്കുന്നത്.

1. ഗ്രന്ഥകാരന്റെ 'തപോഭൂമി ഉത്തരഖണ്ഡ്' എന്ന ഗ്രന്ഥത്തിലെ അനുബന്ധം 1 പേജ് 262 നോക്കുക.

ഒരു യോഗി ഈ യാഥാർഥ്യത്തിലേക്കു എത്തിച്ചേരുന്നു എന്നതാണ് സത്യം.

യോഗ എന്ന സാധനയെ ജഗൽപരിപാലകന്മാരായ ക്ഷത്രിയർക്കു ബലമുണ്ടാക്കുന്നതിനുവേണ്ടി, സൃഷ്ടിയുടെ ആദിയിൽ, താൻ വിവസ്വാന് (സൂര്യദേവന്) ഉപദേശിച്ചുവെന്ന് ശ്രീകൃഷ്ണഭഗവാൻ അർജുനനോട് പറയുന്നുണ്ട്. വിവസ്വാൻ അതു പിന്നീട് മനുവിന് ഉപദേശിച്ചു. മനു, സ്വപുത്രനും ആദ്യത്തെ രാജാവുമായ ഇക്ഷ്വാകുവിനും ഉപദേശിച്ചു. രഹസ്യവും ശ്രേഷ്ഠവുമായ ഈ ജ്ഞാനത്തെ ശ്രീകൃഷ്ണൻ, തനിക്കുപദേശിക്കുമ്പോൾ തികച്ചും സ്വാഭാവികമായ ഒരു സംശയം കുന്തീപുത്രൻ പ്രകടിപ്പിയ്ക്കുന്നുണ്ട്. "ഭഗവാനേ, അങ്ങയുടെ ജനനം ഈയിടെ സംഭവിച്ചത്. സൂര്യന്റെ ജനനം മുമ്പുണ്ടായത്. അങ്ങനെയിരിയ്ക്കെ അങ്ങ് ആദികാലത്ത് ഈ യോഗ ഉപദേശിച്ചു എന്നതിനെ ഞാൻ എങ്ങനെയാണ് മനസ്സിലാക്കേണ്ടത്?"- അർജുനന്റെ സംശയം തീർത്തുകൊടുക്കാനായി ഭഗവാൻ മറുപടി കൊടുത്തു-

[1]"ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാർജുന
താന്യഹം വേദ സർവാണി ന ത്വം വേത്ഥ പരന്തപ" (ഗീത 4-5)

ശ്രീകൃഷ്ണ ഭഗവാൻ യോഗേശ്വരനെന്നും കീർത്തിക്കപ്പെടുന്നുണ്ട്. കൗരവസഭയിലെ വിശ്വരൂപദർശനം യോഗസിദ്ധികളിൽ അങ്ങേ അറ്റത്തേതാണ്. ശ്രീകൃഷ്ണൻ സ്ഥാപിച്ച ഒരുതരം യോഗദീക്ഷ ഹിമാലയത്തിലെ ഘോരാരണ്യങ്ങളിലുള്ള ഋഷ്യാശ്രമങ്ങളിൽ ഇപ്പോഴും അഭ്യസിച്ചുവരുന്നുണ്ട്. ഭാരതത്തിലേയും തിബത്തിലേയും നേപ്പാളിലേയും ഏകാന്തമായ മഞ്ഞുഭൂമികളിൽ ഇതേ യോഗദീക്ഷ ആചാര്യന്മാർ ശിഷ്യന്മാർക്കു ഇന്നും ഉപദേശിക്കുന്നുണ്ട്. മഹാഭാരതയുദ്ധത്തിന്റേയും ആ മഹായോഗിയുടെ സ്വർഗാരോഹണത്തിന്റേയും സ്മരണയെ നിലനിർത്താൻ "കുരുക്ഷേത്രദീക്ഷ" എന്നാണ് ഈ യോഗദീക്ഷക്കു പേരു നല്കിയിരിക്കുന്നത്. കുരുക്ഷേത്രം പുണ്യഭൂമിയാണെന്നു ആദ്യമായി പറഞ്ഞത് യജുർവേദമാണ്. "ധർമക്ഷേത്രേ കുരുക്ഷേത്രേ ദീർഘസത്രം തു ഈജിരേ."

വേദം അനാദിയാണെന്ന വിശ്വാസം ഏതാണ്ട് രൂഢമൂലമാണ്. ബ്രഹ്മാവ് വേദമായി അവതരിച്ചു എന്നും വിശ്വസിക്കുന്നു. ഈശ്വരന്റെ അന്തർഭാഗത്തു കുടികൊള്ളുന്ന കുണ്ഡലിനീശക്തിയിൽനിന്നു പുറപ്പെട്ട ധ്വനിയുടെ ഫലമാണ് വേദം എന്നു മറ്റൊരു വിശ്വാസവും ഉണ്ട്. ബ്രഹ്മാവിനുശേഷം പ്രജാപതിമാരും മറ്റു ബ്രഹ്മജ്ഞാനികളും മഹർഷിമാരും ഭക്തിയോടുകൂടി ശുദ്ധിപൂർണങ്ങളായ വാക്കുകൾകൊണ്ട് സ്വന്തം നിഷ്കളങ്കഹൃദയങ്ങളിൽ പ്രത്യക്ഷീഭവിക്കുന്ന പരബ്രഹ്മത്തെ വിവരിക്കുന്നു. ഈ വാക്കുകളും വാക്യങ്ങളും അന്തരീക്ഷത്തിൽ പതിഞ്ഞു കിടക്കുന്നതാണ് വേദങ്ങളും വേദാംഗങ്ങളും വേദോപാംഗങ്ങളുമെല്ലാം. ആത്മസാക്ഷാത്ക്കാരം നേടിയ ഋഷിവര്യന്മാർ മുഖേന, സർവജീവികളുടേയും ഉപയോഗത്തിനായി, വേദങ്ങൾ ആചാര്യന്മാരിലൂടെ ലോകത്തിൽ പ്രചരിച്ചു എന്നാണ് ശ്രുതി.[1] വാക്ക് എന്നാൽ 'വിഖരം'

1. അല്ലയോ അർജുന, എന്റേയും നിന്റേയും അനേകം ജന്മങ്ങൾ കഴിഞ്ഞു പോയിട്ടുണ്ട്. അവയെ എല്ലാം ഞാൻ അറിയുന്നു. അല്ലയോ ശത്രുതാപന, നീ അറിയുന്നില്ല.

എന്ന പ്രാണനാൽ ഉണ്ടാക്കപ്പെട്ടതാണെന്നും, വൈഖരി (വാക്ക്) എന്നാൽ 'നിശ്ചയമായും ശ്രവ്യമായത്' എന്നാണ് അർഥമെന്നും യോഗശാസ്ത്രം സമർഥിയ്ക്കുന്നു. ഇത് ഒമനശ്വരശക്തിയാണ്. ശബ്ദത്തിന്റെ പ്രപഞ്ചത്തിലുള്ള സകലത്തേയും രൂപപ്പെടുത്തുന്ന, താളാനുസാരിയായ ചലനത്തിന്റെ സ്വരൂപഭേദങ്ങളാണ് വേദത്തിലെ ഛന്ദസ്സുകൾ. മന്ത്രം മനസ്സിലുള്ള വിചാരത്തിന്റെ സ്ഫുടീകരണമാണ്. ഇതിനു ബ്രഹ്മമെന്നും പേർ പറയാം. ("കർമ ബ്രഹ്മോദ്ഭവം വിദ്ധി, ബ്രഹ്മാക്ഷരസമുദ്ഭവം."- വേദം എന്നു പറയപ്പെടുന്ന ബ്രഹ്മം അക്ഷരബ്രഹ്മമായ പരമാത്മാവിൽനിന്നാണ് ഉണ്ടായത്-ഗീത) ഈശ്വരന്റെ ദിവ്യശരീരത്തിലുള്ള കുണ്ഡലിനിയുടെ ധ്വനി കൈക്കൊണ്ട പരിണാമവിശേഷമാണ് വേദമെന്ന സമുച്ചയം. അതിലെ സ്വരത്തിന്റെ ശക്തി മഹത്തരമാണ്. ദൃശ്യലോകത്തിലെ ഓരോ ശബ്ദവും അദൃശ്യലോകങ്ങളിലെ ഓരോ സമാനശബ്ദത്തെ ഉണർത്തിവിടുകയും പ്രകൃതിയിലെ നിഗൂഢശക്തികളിൽ ഏതോ ഒന്നിനെ പ്രവൃത്ത്യൂൻമുഖമാക്കുകയും ചെയ്യുന്നു. പ്രണവജപംകൊണ്ടു പരകായപ്രവേശം(Transmigration) വരെ സാധിക്കാവുന്നതാണെന്നു പ്രപഞ്ചസാരാദിതന്ത്രഗ്രന്ഥങ്ങൾ കീർത്തിയ്ക്കുന്നു.

പരമശിവനാണ് [2]വ്യാകരണത്തിന്റേയും ശിക്ഷയുടേയും കർത്താവ്. കല്പനിരുക്തങ്ങളുടെ കർത്താവ് മഹാവിഷ്ണുവാണെന്നു വിശ്വസിക്കുന്നു. ഛന്ദസ്സിന്റെ കർത്താവും മഹാവിഷ്ണുവാണ്. ബ്രഹ്മാവാണ് ജ്യോതിഷകർത്താവ്. "അറിവിന്റെ അവസാന"മായ വേദാന്തം വിഷ്ണുവാൽ നിർമിക്കപ്പെട്ടു. [3]മീമാംസ ബ്രഹ്മാവിന്റെ കർമത്തേയും, ന്യായം ശിവന്റെ നിർണയത്തേയും സംബന്ധിച്ചതാണ്. സമാഹാരമായ വൈശേഷികത്തെയും മഹാവിഷ്ണു നിർമിച്ചു. യോഗം ബ്രഹ്മാവിന്റെ കൃതിയാണ്. പരിമിത സംഖ്യകളുടെ അപരിമിതത്ത്വത്തെപ്പറ്റി പ്രതിപാദിക്കുന്ന സാംഖ്യം ശിവനിർമിതമാണെന്നും, പ്രപഞ്ചപരിണാമത്തെ- ഷഡ്ദർശനങ്ങളുടെയും സമാഹാരമായ സിദ്ധാന്തത്തെ- മഹാവിഷ്ണുവാണ് ഉണ്ടാക്കിയതെന്നും വിശ്വസിക്കുന്നു.[4]

---

1. യുഗാന്തേ/ന്തർഹിതാൻ വേദാൻ സേതിഹാസാൻ മഹർഷയഃ
ലേഭിരേ തപസാ പൂർവ മനുജ്ഞാതാഃസ്വയംഭുവാ." മഹാഭാരതം.
(യുഗാവസാനത്തിൽ മറഞ്ഞുപോയതും പുരാണേതിഹാസസഹിതങ്ങളായ വേദങ്ങളെ ബ്രഹ്മാവിന്റെ അനുഗ്രഹം സിദ്ധിച്ച മഹർഷിമാർ തപഃശക്തികൊണ്ടറിഞ്ഞു.) "മധുച്ഛന്ദഃ പ്രഭൃതിഭിഃ ഋഷിഭിർദ്ദാശതയ്യോദൃഷ്ടാഃ (മധുച്ഛന്ദസ്സ് മുതലായ ഋഷികൾ പത്തുമണ്ഡലാകൃതിയുള്ള ഋഗ്വേദത്തിലെ ഋക്കുകളെ തപോബലംകൊണ്ടു കണ്ടറിഞ്ഞു.)
2. സർവജനീനമായ പ്രാഥമിക വ്യാകരണം 'വർണാർണവം' പരമശിവനാണ് വ്യാകരിച്ചത്. അതിൽ 64,00,00,000 സൂത്രങ്ങൾ ഉണ്ടത്രെ. ഭരണാധികാരികളിൽ ശിവാംശുഭൂതരായ ഋഷിമാർ അതിനു പല ഭാഷ്യങ്ങളും നിർമിച്ചിട്ടുണ്ട്. എന്നാൽ മഹാവേദസംബന്ധിയും 64,00,00,000 സൂത്രങ്ങളടങ്ങിയതുമായ മഹാവിഷ്ണു പ്രോക്തവ്യാകരണം അതിന്റെ ഉപരിഗ്രന്ഥമാണ്. അതിനുമുണ്ട് പലവിധ ഭാഷ്യങ്ങൾ. ഇതൊന്നും ഇന്ന് ആർക്കും പ്രാപ്യമല്ല.
3. Philosophical System-മീമാംസ- (ശാസ്ത്രത്തിലേയും കലയിലേയും ദാർശനികമായ തത്ത്വങ്ങൾ)
4. ബ്രഹ്മ-വിഷ്ണു-മഹേശ്വര ചൈതന്യംതന്നെയാണ് ക്വാണ്ടം ഫിസിക്സിലെ (അധിഭൗതിക ശാസ്ത്രം) ഇലക്ട്രോൺ, ന്യൂട്രോൺ, പ്രോട്ടോൺ ഘടകങ്ങൾ.

വേദങ്ങളിൽ യോഗയെ സംബന്ധിച്ച പല ശാസ്ത്രവിഷയങ്ങളും നിഗൂഢരൂപത്തിൽ, പലയിടത്തായി, ഒളിഞ്ഞു കിടക്കുന്നുണ്ട്. ഈ മന്ത്രങ്ങളെ മനനംചെയ്ത് യോഗവിദ്യ വികസിപ്പിച്ചെടുത്തതിൽ പതഞ്ജലി മഹർഷിയ്ക്കു പ്രമുഖസ്ഥാനമുണ്ട്. ദത്താത്രേയ മഹർഷിയാൽ സ്ഥാപിതമായ "നാഥയോഗമാർഗ'ത്തിലെ നാഥന്മാർ എന്ന യോഗാചാര്യന്മാർ, പതഞ്ജലിയുടെ യോഗസൂത്രങ്ങളിൽ സമർഥിയ്ക്കുന്ന സർവസിദ്ധികളും നേടിയവരായിരുന്നു. യോഗതത്ത്വോപനിഷത്, ബ്രഹ്മവിദ്യോപനിഷത്, ശാണ്ഡില്യോപനിഷത്, സാവിത്ര്യുപനിഷത് എന്നീ ഉപനിഷത്തുകളിലും യോഗയെക്കുറിച്ച് വിശദമായി പ്രതിപാദിയ്ക്കുന്നുണ്ട്. പക്ഷെ, ക്രോഡീകരിച്ച വിധത്തിൽ ഇതേക്കുറിച്ചുള്ള ഒരു സമ്പൂർണവിവരണം ഭോഗ്നാഥർ മുനിയുടെ 'ഭോഗർ സപ്തഖണ്ഡം' എന്ന കൃതിയിലാണു കാണുന്നത്. കൈലാസത്തിൽ താവളമടിച്ച ഭോഗനാഥർ കൈലാസനാഥന്റെ അനുഗ്രഹത്തോടെ നാലു ലക്ഷം വരികളുള്ള ഒരു പദ്യസമാഹാരം രചിയ്ക്കുകയും, പിന്നീടതിനെ സംക്ഷിപ്തമാക്കി "ഭോഗർ സപ്തഖണ്ഡം" എന്ന പേരിൽ പ്രചരിപ്പിയ്ക്കുകയും ചെയ്തു. പരമശിവൻ പാർവതീദേവിയ്ക്ക് ക്രിയാകുണ്ഡലിനീയോഗവിദ്യ ഉപദേശിച്ചു കൊടുത്തതിന്റെ സാരാംശമാണ് ഭോഗനാഥരുടെ കൃതിയിൽക്കൂടി വെളിവാക്കപ്പെട്ടത്. ദക്ഷിണ ഭാരതത്തിലെ 18 സിദ്ധയോഗികളും അവരുടെ ആചാര്യന്മാരും ക്രിയായോഗസിദ്ധാന്തത്തെ പ്രചുരപ്രചാരമാക്കുന്നതിൽ മുഖ്യപങ്കു വഹിച്ചവരാണ്. പക്ഷെ, പുരാണേതിഹാസങ്ങളുടെ കാലഘട്ടത്തിലും ക്രിയായോഗത്തെ സമ്പൂർണമായി അഭ്യസിച്ച നിരവധി ജിതേന്ദ്രിയന്മാർ ഭാരതഭൂമിയിൽ ജീവിച്ച് സായൂജ്യം നേടിയിരുന്നു. വേദങ്ങളിലെ 18 ശാസ്ത്രവിദ്യകളിൽനിന്നു സമാഹരിച്ചെടുത്ത 64 കലകൾ ഈ വിഷയത്തിലേയ്ക്കു വേണ്ടത്ര വെളിച്ചം വീശുന്നുണ്ട്.

'കല' എന്ന സംജ്ഞകൊണ്ട് പൊതുവായി വിവക്ഷിക്കുന്നത് 'സുകുമാരകല'കളാണ്. ആ അർഥത്തിൽ സംഗീതം, നൃത്തം, നാടകം, ശില്പകല, ചിത്രകല എന്നിവ ഇതിൽ ഉൾപ്പെടുന്നു. എന്നാൽ, നമ്മുടെ പൂർവികർ വളരെ വിശാലമായ അർഥത്തിലാണ് ഈ പദം ഉപയോഗിച്ചു പോന്നത്. അവരുടെ അഭിപ്രായത്തിൽ 'കല' എന്നത് മനുഷ്യർക്കിടയിൽ അപൂർവം ചിലർക്കു മാത്രം ലഭിയ്ക്കുന്ന വരദാനമാണ്. അതു അവരെ മറ്റുള്ള ദൈവസൃഷ്ടികളിൽനിന്നും വ്യത്യസ്തരായി ഉന്നതസ്ഥാനങ്ങളിൽ അവരോധിയ്ക്കുന്നു. 'കല' എന്നത് മനുഷ്യനിലുള്ള സഹജമായ വാസനയാണ്. സർഗാത്മകത എന്നു വിളിക്കാവുന്ന ശക്തിചൈതന്യമാണ്. നമ്മളിൽ സ്വമേധയാ ഉള്ള പ്രതികരണം ഉളവാക്കുന്ന ഒന്നാണത്. സർഗാത്മതയ്ക്കായുള്ള ഈ ആന്തരികത്വരയിൽ നമ്മൾ സംതൃപ്തിയും ആഹ്ളാദവും അനുഭവിയ്ക്കുന്നു. അതുകൊണ്ട് കലകൾ പ്രധാനമായും ജീവിതയാത്രയ്ക്കിടയിലുള്ള സാന്ത്വനങ്ങൾക്കും ആഹ്ളാദങ്ങൾക്കും വേണ്ടിയുള്ളതാണ്.

നമ്മുടെ പ്രാമാണിക ഗ്രന്ഥങ്ങളിൽ പലതിലും 64 കലകളെ* പ്രതിപാദി

* 64 കലകൾ ഇവയാണ്; 1. ഗീതം, 2. വാദ്യം, 3. നൃത്യം, 4. ആലേഖ്യം(ചിത്രരചന), 5. വിശേഷകച്ഛേദ്യം, 6. തണ്ഡുലകുസുമവലി വികാരം, 7. പുഷ്പാസ്തരണം, 8. ദശനവസനാംഗരാം, 9.

യ്ക്കുന്നുണ്ട്. 64 കലകളിൽ ചിലതെല്ലാം പൂർണമായും ശുദ്ധകലാ രൂപങ്ങളല്ല; മറിച്ച് വിദ്യകളാണ്. വിദ്യ വിജ്ഞാനവും കല ആനന്ദദായക പ്രതിഭാസവുമാണ്. കലകളെ പ്രധാനമായും നാലായി തരം തിരിയ്ക്കാം.

1. സരസകല- ലളിതകലകൾ
2. ശില്പകല - വാസ്തു ശില്പകല, യന്ത്രകലകൾ (യാന്ത്രിക)
3. കായികകല - സ്പോർട്ട്സ്, ശാരീരിക ക്ഷമത, കായികാഭ്യാസങ്ങൾ.
4. മായികകല - മായാജാലം, മാജിക് തുടങ്ങിയവ.

കലകൾ വളരെ പ്രാചീനമാണ്. കലികപുരാണത്തിൽ 64 കലകളുടെ ഉദ്ഭവത്തെക്കുറിച്ച് പ്രതിപാദിച്ചിട്ടുണ്ടെന്നു പണ്ഡിതന്മാർ പറയുന്നു. താൻ സൃഷ്ടിച്ച വിശ്വമോഹിനിയെ അഭിനിവേശത്തോടെ നോക്കിയ ബ്രഹ്മദേവനിൽനിന്നും 49 ഭാവങ്ങളും 64 കലകളും ജനിച്ചുവത്രെ. പല ഗ്രന്ഥങ്ങളിലും ഈ ഐതിഹ്യത്തിനു വ്യതിയാനങ്ങളുണ്ട്. ശുക്രനീതി, ശിവ-തത്വ, രത്നാകര, ശ്രീതത്വനീതി, പുരാണാർഥ സംഗ്രഹ എന്നിവയാണ് 64 കലകളെ പ്രതിപാദിയ്ക്കുന്ന മറ്റു പൗരാണിക ഗ്രന്ഥങ്ങൾ. വാത്സ്യായന മഹർഷി തന്റെ സുപ്രസിദ്ധമായ 'കാമശാസ്ത്ര'ത്തിൽ 64 കലകളെക്കുറിച്ച് പറയുന്നുണ്ട്. 'ഗാന്ധർവ'മെന്ന ഉപവേദത്തിൽ സംഗീതം മാത്രമല്ല, എല്ലാതരം കലാവിദ്യകളേയുംപറ്റി പറയുന്നുണ്ട്. അതിൽപ്പെട്ടതാണ് കാമശാസ്ത്രം. ഈ 64 കലകൾ നൈപുണ്യം എന്നതിലുപരി സ്ത്രീ-പുരുഷ ജീവിതവിജയത്തിനുള്ള ഉത്തമമാർഗമായിട്ടു മാത്രമാണ് ചിത്രീകരിയ്ക്കുന്നത്. കാമശാസ്ത്രത്തിനു ഭാഷ്യം രചിച്ച ശ്രീധരസ്വാമികൾ പറയുന്നത്, 'ശൈവതന്ത്ര'യിൽ നിന്നാണ് വാത്സ്യായനൻ 64 കലകളെ എടുത്തിട്ടുള്ളതെന്നാണ്. കാമശാസ്ത്രം വെറും സ്ത്രീ-പുരുഷ സംഭോഗവിഷയമല്ല. ഭാര്യാ-ഭർത്തൃസംയോഗം ഒരു യജ്ഞമാണ്. പത്നി യജ്ഞത്തിലെ ഹോമകുണ്ഡവും പുരുഷൻ അഗ്നിയുമത്രെ.

രാജവിദ്യ, ബ്രഹ്മവിദ്യ, പ്രമാണവിദ്യ, പ്രാണായാമവിദ്യ എന്നീ വ്യത്യസ്ത തരത്തിലുള്ള വിദ്യകളായിരുന്നു പ്രാചീന ഋഷിമാർ തങ്ങളുടെ ശിഷ്യന്മാർക്ക് മോക്ഷമാർഗമായി ഉപദേശിച്ചിരുന്നത്. എന്നാൽ ഇതിനായി ആരോഗ്യമുള്ള

---

മണിഭൂമികാകർമം, 10.ശയനരചനം, 11. ഉദകവാദ്യം,12. ഉദകാഘാതം, 13. ചിത്രായോഗം, 14. മാല്യഗ്രഥനവികല്പം, 15. ശേഖരകാപീഡയോജനം, 16. നേപഥ്യപ്രയോഗം, 17. കർണ്ണപത്രഭംഗം, 18. ഗന്ധയുക്തി, 19. ഭൂഷണയോജനം, 20. ഐന്ദ്രജാലം, 21. കൗചുമാരയോഗം, 22. ഹസ്തലാഘവം, 23. വിചിത്രശാകയൂഷ ഭക്ഷ്യവികാരക്രിയ, 24. പാനകരസരാഗാസവയോജനം, 25. സൂചിവാനകർമം, 26. സൂത്രക്രീഡ, 27. വീണാഡമരുകവാദ്യം, 28. പ്രഹേളിക, 29. പ്രതിമാല, 30. ദുർവാചകയോഗം, 31. പുസ്തകവാചനം, 32. നാടകാഖ്യായികാദർശനം, 33. കാവ്യസമസ്യാപൂരണം, 34. പട്ടികാവേത്രവാനവികല്പം, 35. തക്ഷകർമം, 36. തക്ഷണം, 37. വാസ്തുവിദ്യ, 38. രൂപ്യരത്ന പരീക്ഷ, 39. ധാതുവാദം, 40. മണിരാഗാകരജ്ഞാനം, 41. വൃക്ഷായുർവേദയോഗം, 42. മേഷകുക്കുടലാവക യുദ്ധവിധി, 43. ശുകശാരികാപ്രലാപനി, 44. ഉത്സാദനസംവാഹനകേശമർദന കൗശലനം, 45. അക്ഷരമുഷ്ടികാകഥനം, 46. മ്ലേച്ഛിതവികല്പം, 47. ദേശഭാഷാവിജ്ഞാനം, 48. പുഷ്പശകടിക, 49. നിമിത്തജ്ഞാനം, 50. യന്ത്രമാതൃക, 51. ധാരണമാതൃക, 52. സംപാഠ്യം, 53. മാനസി, 54. കാവ്യക്രിയ, 55. അഭിധാനകോശച്ഛന്ദോജ്ഞാനം, 56. ക്രിയാകല്പം, 57. ഛലിതകയോഗം, 58. വസ്ത്രഗോപനം, 59. ദ്യൂതവിശേഷം, 60. ആകർഷക്രീഡ, 61. ബാലക്രീഡനം, 62. വൈനയികീവിദ്യാജ്ഞാനം, 63. വൈജയകീവിദ്യാജ്ഞാനം, 64. വ്യായാമകീ വിദ്യാജ്ഞാനം.

ശരീരം ആവശ്യമായിരുന്നു. യോഗാഭ്യാസംവഴി സാധനയിൽ എത്തുന്നവർക്ക് ദീർഘായുസ്സും, യൗവനവും, വീര്യവും നേടാൻ സാധിയ്ക്കുമാറുള്ള ചില അപൂർവരീതികൾ ഇവർ വികസിപ്പിച്ചെടുത്തു. മനുഷ്യശരീരഭാഗങ്ങളുടെ വളർച്ചയും മാറ്റങ്ങളും സസൂക്ഷ്മം വിലയിരുത്തി, നിരീക്ഷിച്ച് ഋഷിമാർ ഇതിനെ കുറ്റമറ്റതാക്കി മാറ്റിയെടുത്തു. നിരീക്ഷണപ്രക്രിയക്കിടയിൽ അവർ 'അഷ്ടദൈവിക ശക്തികൾ' കണ്ടെത്തുന്നതിനിടയായി. അഷ്ടൈശ്വര്യങ്ങൾ അഥവാ 'അഷ്ടസിദ്ധികൾ' എന്നും ഇവയെ വിളിയ്ക്കുന്നുണ്ട്. എന്നാൽ ഇവ യെല്ലാം സാധാരണ മനുഷ്യർക്ക് അപ്രാപ്യമാണ്. ശ്രീകൃഷ്ണൻ ചെറുപ്പ കാലത്ത് സാന്ദീപിനി മഹർഷിയിൽനിന്ന്, തന്റെ ഗുരുകുലവിദ്യാഭ്യാസകാ ലത്ത്, 64 കലകളും പൂർണമായ വിധത്തിൽ അഭ്യസിച്ചു പ്രാവീണ്യം നേടി യിരുന്നു. ഈ 64 കലകളെ മുഴുവൻ വിശദമായി പ്രതിപാദിയ്ക്കുന്ന യാതൊരു ഗ്രന്ഥവും ഇന്നു നിലവിലില്ല. മിക്കതും നഷ്ടപ്പെടുകയോ ജീർണിച്ചു പോവു കയോ ചെയ്തിരിക്കുന്നു. ഈ കലകളെക്കുറിച്ച് ദേവീസ്തോത്രമായ ലളിത സഹസ്രനാമത്തിൽ പരാമർശമുണ്ട്. 64 കലകളിൽ ചിലത് ഇന്ദ്രിയ ആഹ്ളാദ ത്തേയും, ശരീരസുഖത്തേയും, ധനസമ്പാദനത്തേയും, വിനോദത്തേയും ചിലത് പ്രണയ വിജയത്തേയും സൗന്ദര്യശാസ്ത്രത്തേയും, ചിലത് സാഹി ത്യത്തേയും, മറ്റുള്ളവ രാജ്യതന്ത്രത്തേയും, യുദ്ധതന്ത്രത്തേയുംപറ്റി വിവരി യ്ക്കുന്നു. എന്നാൽ, പല ആചാര്യന്മാരും വ്യത്യസ്തരീതികളിലാണ് ഓരോ കലയും കൈകാര്യം ചെയ്തിരുന്നത്. പ്രധാനപ്പെട്ട കലകളെ പലരും പരാ മർശിച്ചിട്ടുമില്ല. "ശൈവതന്ത്ര"ത്തിലും "ശുക്രനീതി"യിലും കാണാത്ത പല കലകളേയും ബ്രഹ്മാചാര്യർ നിർവചിച്ചിരുന്നതായി കാണപ്പെടുന്നു. ജൈനി സവും, ബുദ്ധിസവും കലകളുടെ എണ്ണം 64 അല്ല 72 ആണെന്നു പറയുന്നുണ്ട്.

'അമരകോശ'ത്തിൽ അഷ്ടസിദ്ധികൾ ഏതൊക്കെയാണെന്ന് ഈ ശ്ലോകം മൂലം വ്യക്തമാക്കുന്നുണ്ട്.

"അണിമാ മഹിമാ ചൈവ
ലഘിമാ ഗരിമാ തഥാ
ഈശിത്വം ച വശിത്വം ച
പ്രാപ്തിഃപ്രാകാശ്യമേവച."

1. അണിമാ-സാധകന് ഒരു അണുവിനെപ്പോലെ തന്റെ ശരീരത്തെ ഏറ്റവും ചെറുതാക്കണമെന്നു തോന്നിയാൽ അപ്രകാരമായിത്തീരുവാൻ കഴിയും.

2. മഹിമാ– അണിമയ്ക്കു വിപരീതമായ അവസ്ഥ. ഈ സിദ്ധി നേടിയ യോഗിയ്ക്ക് ശരീരത്തെ ഏറ്റവും വലുതാക്കാൻ കഴിയും.

3. ലഘിമാ[1]– തന്റെ ശരീരത്തെ പഞ്ഞിപോലെ ഘനമില്ലാതാക്കിത്തീർക്കാ നുള്ള കഴിവ്. ഈ സിദ്ധി കൈവന്നാൽ ആകാശത്തിലേയ്ക്കു പൊങ്ങുവാനോ, വെള്ളത്തിൽ താഴ്ന്നുപോകാതെ നില്ക്കുവാനോ കഴിയും.

---

1. ഗ്രാവിറ്റേഷണൽ ഫോഴ്സിനെ നിർവീര്യമാക്കുന്നതാണ് ഇതിന്റെ തത്വം. Alchemy (രസായ നവിദ്യ)യും ഇതിനു സഹായകമാണ്.

4. ഗരിമാ- ശരീരത്തിനു അസാധാരണമായ ഭാരം കൈവരുത്തുന്ന സിദ്ധിയാണ് ഇത്. ഈ സിദ്ധി നേടിയ സാധകൻ തനിക്കുമാത്രമല്ല, താൻ ഉദ്ദേശിക്കുന്ന വസ്തുവിനും ഭാരം ഉണ്ടാക്കുവാൻ കഴിയും.

5. ഈശിത്വം- ഈ സിദ്ധി നേടിയാൽ തന്റെ ആജ്ഞയ്ക്ക് ഒരിടത്തും തടസ്സമില്ലാതെ എന്തും നടത്തുവാൻ കഴിയും. ആരേയും ആജ്ഞയാൽ, സ്വാമിഭാവത്തോടെ, അനുസരിപ്പിയ്ക്കുവാൻ സാധകനു കഴിയും. ഇന്ദ്രിയങ്ങളെ കീഴടക്കി മനസ്സിനെ ഏകാഗ്രമാക്കുവാനും സാധിക്കും.

6. വശിത്വം- ആരേയും ഒരു നോട്ടംകൊണ്ടുപോലും വശത്താക്കുവാനുള്ള കഴിവാണ് ഇത്. കാന്തം ഇരുമ്പിനെ വശത്താക്കുന്നതുപോലെയുള്ള പ്രക്രിയയാണിത്.

7. പ്രാപ്തിഃ- രണ്ടുവിധം പ്രയോജനമുള്ള സിദ്ധിയാണ് ഇത്. a) എന്തും വിചാരിക്കുന്ന മാത്രയിൽ കൈയിൽ വരുത്തുവാനുള്ള കഴിവ്. b) മറ്റൊരു വസ്തുവിലേയ്ക്ക് സാധകന് പ്രാപിയ്ക്കുവാനുള്ള കഴിവ്.

8. പ്രാകാശ്യം- എപ്പോൾ വേണമെങ്കിലും, എവിടേയും, സാധകനു പ്രവേശിക്കുവാനുള്ള കഴിവ്. മറ്റൊരു സിദ്ധിയും ഇതിൽ മറഞ്ഞു കിടക്കുന്നുണ്ട്- സ്വയം അപ്രത്യക്ഷമാവുക എന്ന കൃത്യം.

അഷ്ടസിദ്ധികൾ പ്രയോഗത്തിൽ വരുത്തിയ ദിവ്യപുരുഷന്മാർ പുരാണേതിഹാസകാലത്തും അതിനുശേഷവും ഭാരതഭൂമിയിൽ ഉണ്ടായിരുന്നു. അണിമ മഹിമ എന്നീ സിദ്ധികൾ ഹനുമാൻ സമുദ്രലംഘന സമയത്ത് കാണിച്ചിരുന്നു. ലങ്കയിലേക്കു പ്രവേശിച്ച ഹനുമാൻ 'ഉടൽ കടുകിനൊടുസമ'മാക്കുകയും, സീതയുടെ മുൻപിൽ 'കലപിംഗ തുല്യശരീരനാ'യും, പിന്നീട് 'പർവതതുല്യനാ'യും നില്ക്കുകയുണ്ടായി. ലഘിമ എന്ന സിദ്ധികൊണ്ടാണ് ഹനുമാന് ആകാശത്തിലൂടെ പറക്കാൻ കഴിഞ്ഞത്. ഗരിമ എന്ന സിദ്ധികൊണ്ട്, മഹാഭാരതത്തിൽ, ഭീമസേനന്റെ മുൻപിൽ അസാമാന്യ ഭാരത്തോടുകൂടിയ വാലുമായി കിടക്കാനും ഹനുമാന് സാധിച്ചു. പ്രാകാശ്യം എന്ന സിദ്ധി ഇന്ദ്രൻ നളന് ഉപദേശിച്ചു കൊടുത്തിരുന്നു. അതുകൊണ്ടാണ് നളന്, ദമയന്തിയുടെ മുറിയിലേക്കു ആരും അറിയാതെ പ്രവേശിക്കാൻ കഴിഞ്ഞത്. ശ്രീശങ്കരാചാര്യർക്കും ഈ സിദ്ധികളിൽ പലതും സ്വായത്തമാക്കാൻ കഴിഞ്ഞിരുന്നു. പദ്മപാദനായിത്തീർന്ന സനന്ദനന് ലഘിമ എന്ന സിദ്ധി കൈവരുത്താൻ കഴിഞ്ഞത് ഗുരുവിൽനിന്നുതന്നെയാണ്. ശ്രീയേശുക്രിസ്തുവിനും അഷ്ടസിദ്ധികളിൽ പലതും സ്വായത്തമാക്കാൻ കഴിഞ്ഞിരുന്നു. വെള്ളത്തിനു മുകളിലൂടെ നടക്കാൻ സാധിച്ചതും കല്ലറയിൽനിന്നു പുറത്തുവരുവാൻ കഴിഞ്ഞതും മറ്റു പല വിധത്തിലുള്ള അദ്ഭുതങ്ങൾ കാണിക്കുവാൻ സാധിച്ചതും അതുകൊണ്ടാണ്. യോഗവിദ്യ പഠിച്ച പല മതാധിപന്മാർക്കും ഈശിത്വം എന്ന സിദ്ധി ലഭിച്ചിരുന്നു. സംശയമോ ചോദ്യമോ ഇല്ലാതെ അനുയായികൾ ഇക്കൂട്ടരെ അന്ധമായി വിശ്വസിച്ചത് ഇതുകൊണ്ടാണ്. പ്രാപ്തി എന്ന സിദ്ധി ശ്രീശങ്കരാചാര്യർ പ്രയോഗിച്ചിരുന്നു. പരകായപ്രവേശം അതിലൊന്നാണ്. ഈ സിദ്ധി അറിയുന്ന യോഗികൾ ഇന്നും ഹിമാലയത്തിൽ ഉണ്ടെന്നു

വിശ്വസിയ്ക്കുന്നു.[1]

യോഗസിദ്ധികൾ ആകെ 18 ആണെന്നു 'ബ്രഹ്മവൈവർത്തം' പറയുന്നു. അഷ്ടസിദ്ധികൾക്കു പുറമെ ദശസിദ്ധികൾകൂടിയുണ്ടെന്നാണ് ഇതുപ്രകാരം സമർഥിക്കുന്നത്. പക്ഷെ, ഇതിലൊന്നും ക്രിയായോഗസിദ്ധാന്തത്തിലെ 144 മുറകളെപ്പറ്റി പറയുന്നില്ല. ക്രിയായോഗസിദ്ധാന്തം 64 കലകളിലെ ഒരു ഭാഗമാണെങ്കിലും, അതുതന്നെ വളരെ ആഴമേറിയ ഒരു വിഷയമാണ്. ക്രിയായോഗസിദ്ധാന്തപ്രകാരം സിദ്ധിനേടിയ ഒരു പരിപൂർണ യോഗിയ്ക്ക് അഷ്ടസിദ്ധികളും ദശസിദ്ധികളും സ്വായത്തമാണ്.

"അനൂർമിമത്ത്വം ദേഹേസ്മിൻ ദൂരശ്രവണദർശനം
മനോജവഃ കാമരൂപം പരകായപ്രവേശനം
സ്വച്ഛന്ദമൃത്യുർദ്ദേവാനാം സഹപീഡാനുദർശനം
യഥാസങ്കല്പസംസിദ്ധി രാജ്ഞാഽപ്രതിഹതാഗതിഃ
ത്രികാലജ്ഞത്വമദ്വന്ദ്വം പരചിത്താദ്യഭിജ്ഞതാ
അഗ്ന്യർക്കാംബുവിഷാദീനാം പ്രതിഷ്ഠംഭോഽപരാജയഃ
ഏതാശ്ചോദ്ദേശതഃ പ്രോക്താ യോഗധാരണസിദ്ധയഃ"

-ശരീരത്തിൽ വിശപ്പ്, ദാഹം, ഉഷ്ണം, തണുപ്പ്, ജര, മരണം ഉണ്ടാകാതിരിക്കുക, എത്ര ദൂരത്തേക്കും കാണാനും കേൾക്കാനുമുള്ള കഴിവ്, മനോവേഗത്തിൽ എവിടേയും സഞ്ചരിക്കുവാൻ സാധിക്കുക, ഏതു രൂപവും സ്വീകരിക്കാൻ (പരകായ പ്രവേശനശക്തി), ഇഷ്ടമുള്ളപ്പോൾ മരണം, ദേവന്മാരെ കാണാനും അവരൊന്നിച്ചു പെരുമാറാനും കഴിയുക, വിചാരിച്ചതെന്തും സാധ്യമാവുക, ആജ്ഞാശക്തി, എവിടെപ്പോകാനും തടസ്സമില്ലായ്മ, ത്രികാലജ്ഞാനം, അഭേദബുദ്ധി, പരഹൃദയജ്ഞാനം, അഗ്നി, സൂര്യൻ, വെള്ളം, വിഷം ഇവയുടെ പ്രവർത്തനം സ്തംഭിപ്പിക്കുവാനുള്ള ശക്തി, തോൽവിപറ്റായ്മ. ഇതാണ് യോഗസിദ്ധികൾ.

[2]"ഏതു പരമാണുവിലും ഇച്ഛാ-ജ്ഞാന-ക്രിയാശക്തികളായി തിരിക്കപ്പെ

1. ഹിമാലയത്തിലുള്ള മഥുരാദാസ് എന്ന യോഗി ഇങ്ങനെ ഒരു സമാധിക്കിടക്ക് മോത്തിലാൽ നെഹ്റുവിന്റെ മകനായി പിറന്ന് 72 വർഷത്തോളം 'പണ്ഡിറ്റ് ജവഹർലാൽ നെഹ്റു' എന്ന പേരിൽ ജീവിച്ചുവത്രെ. മകനില്ലാതിരുന്ന മോത്തിലാൽ നെഹ്റുവിനോട് അനുകമ്പ തോന്നിയ പണ്ഡിറ്റ് മദൻമോഹൻ മാളവ്യയുടെ അഭ്യർഥനമൂലമാണ് മഥുരാദാസ്, ജവഹർലാൽ നെഹ്റുവായി അവതരിച്ചത്. ജവഹർലാൽ ജീവിച്ചിരുന്ന കാലമത്രയും മഥുരാദാസിന്റെ ശരീരം ഹിമാലയത്തിലെ ഒരു ഹിമഗുഹയിൽ, മഹാഭാരത കഥാപാത്രങ്ങളും ഇപ്പോഴും ജീവിച്ചിരിയ്ക്കുന്നവരുമായ അശ്വത്ഥാമാവിന്റേയും കൃപാചാര്യരുടേയും മേൽനോട്ടത്തിൽ സുരക്ഷിതമായി ഇരുന്നു. ജവഹർലാൽ നെഹ്റു മരിച്ചതോടെ മഥുരാദാസ് വീണ്ടും തന്റെ പഴയ ശരീരം സ്വീകരിക്കുകയും ചെയ്തു. മഥുരാദാസിന് ഇപ്പോൾ 400-ൽപ്പരം വയസ്സുണ്ടത്രെ. ബാബ പറഞ്ഞു: "ഹിമാലയം ഒരു രഹസ്യലോകമാണ്, ഡോക്ടർ കൈലാസ് നാരദ്! ഹിമാലയത്തിന്റെ മുൻപിൽ മനുഷ്യൻ എത്ര നിസ്സാരൻ! ഹിമാലയത്തിന്റെ രഹസ്യങ്ങൾ മനുഷ്യൻ ഒരിയ്ക്കലും അറിയുകയില്ല."- "വ്യക്തിചിത്രങ്ങൾ" -ഡോ. എൻ.വി.കൃഷ്ണവാരിയർ- (ഡി.സി.ബുക്സ് പ്രസിദ്ധീകരണം.)

2 ശ്രീ.ജി.മോഹൻദാസ് എന്ന ഗ്രന്ഥകർത്താവിന്റെ 'പ്രാണതത്വം' എന്ന ഗ്രന്ഥത്തിൽനിന്ന്. പ്രാണശക്തി (Ionizing Radiation)യെക്കുറിച്ചും അതുകൈവരുത്തുന്ന അത്ഭുതകരമായ ശക്തിസിദ്ധികളെക്കുറിച്ചും സവിസ്തരം ഇതിൽ പ്രതിപാദിച്ചിട്ടുണ്ട്.

ടാവുന്ന ആത്മശക്തി വർത്തിക്കുന്നതുകൊണ്ട്, സമാധിയിൽ ഇരിക്കുന്ന യോഗിക്ക് ഏതു പരമാണുവിനേയും സ്വന്തം ഘടകഭേദമായി വേർതിരിക്കാൻ കഴിയും. എന്നല്ല, ആ ഘടകങ്ങളെ മറ്റു വിധത്തിൽ കൂട്ടിച്ചേർത്തു മറ്റൊരു ഭൂതപരമാണുവാക്കാനും കഴിയും. യോഗശക്തിക്കതീതമായി യാതൊന്നുമില്ലെന്നാണ് യോഗശാസ്ത്രസിദ്ധാന്തം. യോഗിയ്ക്കു ഭീഷ്മരെപ്പോലെ സ്വച്ഛന്ദമൃത്യുവാകാൻ കഴിയുന്നതാണ്. യോഗിക്കു സ്വന്തം മരണസമയം കണിശമായി അറിയാം. അവനവൻ നിശ്ചയിക്കുന്ന സമയത്തേ യോഗി മൃത്യുയടയുകയുള്ളു. ഇന്ദ്രാദികൾ നളന് ഉപദേശിച്ച തിരസ്കരണീവിദ്യ യോഗിക്കു ഒരിയ്ക്കലും ദുസ്സാദ്ധ്യമല്ല. യോഗി അന്തർദ്ധാനം ചെയ്യുന്നത്, തന്റെ ശരീരത്തിനുചുറ്റും അദൃശ്യമായ ഒരു ആകാശാവരണത്തെ സങ്കല്പിച്ചുകൊണ്ട് നിർമിക്കുന്നതിനാലാണ്. ഈ ആവരണത്തെ താന്ത്രികന്മാർ 'കവചം' എന്നു പറയുന്നു. ഇത്തരം കവച നിർമാണംകൊണ്ടു പ്രകാശത്തെ മാത്രമല്ല ഉഷ്ണത്തേയും വിദ്യുച്ഛക്തിയേയും ശബ്ദത്തേയും ഉദ്വേഗവീചികളേയും വിചാരതരംഗങ്ങളേയുമെല്ലാം തടുക്കാം. ഉപനിഷൽക്കർത്താക്കൾ പറയുന്നു- "ത്വം സാൽ ശരീരാൽ പ്രബൃഹേൻ മുഞ്ജാദിഷീകാമിവ ധൈര്യേണ"- സ്ഥൂലശരീരത്തിൽനിന്നു പുറത്തുകടന്നു, സൂക്ഷ്മശരീരത്തിൽ അധിവസിച്ച്, യഥേഷ്ടം ഭൂലോകത്തിന്നപ്പുറത്തു സഞ്ചരിച്ചുകൊള്ളാൻ 'യോഗസൂത്രം' പഠിപ്പിക്കുന്നു. "ബഹിര കല്പിതാവൃത്തിർ മഹാവിദേഹഃ" -'മഹാവിദേഹ'മെന്നാണ് ആ ശക്തിയുടെ സാങ്കേതികനാമം."

യോഗയെക്കുറിച്ച് ഉപനിഷത്തുകളിൽ ധാരാളം പരാമർശങ്ങളുണ്ട്. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ യോഗാംഗങ്ങൾ ആണ് 'അഷ്ടാംഗയോഗം' എന്നറിയപ്പെടുന്നതെന്നു അഥർവമുനി പറയുന്നു. യോഗാഭ്യാസധ്യാനങ്ങളാൽ ജ്ഞാനത്തിൽ താദാത്മ്യം പ്രാപിച്ചാൽ മാത്രമേ പരമസ്വരൂപം എന്ന ലക്ഷ്യത്തിൽ എത്തുകയുള്ളൂ.

സ്വസ്തികം, ഗോമുഖം, പത്മം, വീരം, സിംഹം, ഭദ്രം, മുക്തം, മയൂരം എന്നീ 8 ആസനങ്ങളും മന്ത്രയോഗം, ലയയോഗം, ഹഠയോഗം, രാജയോഗം എന്നീ 4 അവസ്ഥകളും 'യോഗ'ത്തിനുണ്ടെന്നും ഉപനിഷത്തുകളിൽ പറയുന്നുണ്ട്.

"ജരാമരണരോഗാദി ന തസ്യ ഭൂവി വിദ്യതേ
ഏവം ദിനേ ദിനേ കുര്യാദണിമാദീനി ഭൂതയേ." (ബ്രഹ്മവിദ്യോപനിഷത്)

- യോഗിക്ക് ഭൂമിയിൽ കഴിയുമ്പോൾ ജര, മരണം, രോഗം ഇവ ഉണ്ടാകുന്നില്ല. എന്നു മാത്രമല്ല, അണിമ തുടങ്ങിയ അഷ്ടസിദ്ധികളും വിഭൂതികളും ലഭിക്കാൻ കഴിയുകയും ചെയ്യുന്നു.

"കർപ്പൂരമനലേ യദ്വത് സൈന്ധവം സലിലേ യഥാ
തഥാ ച ലീയമാനം സൻമനസ്തത്വേ വിലീയതേ."

- ശാണ്ഡില്യോപനിഷത്.

- അഗ്നിയിൽ കർപ്പൂരവും, വെള്ളത്തിൽ ഉപ്പും ലയിക്കുന്നതുപോലെ, തനിയെ ലയിക്കുന്ന യോഗിയുടെ മനസ്സ് തത്ത്വത്തിൽ വിലയം പ്രാപിക്കുന്നു.

"പദ്മാസനസ്ഥ ഏവാസൗ ഭൂമിമുത്സൃജ്യ വർത്തതേ
അതിമാനുഷചേഷ്ടാദി തഥാ സാമർത്ഥ്യമുദ്ഭവേത്."
– യോഗതത്വോപനിഷത്.

– അതിലും ഉപരിയായ അഭ്യാസത്തിൽ അവൻ ഭൂമിയിൽനിന്ന് പൊങ്ങാൻ തുടങ്ങുന്നു. അതുപോലെ അമാനുഷപ്രവൃത്തികൾ ചെയ്യാനും കഴിയും.

"യഥാ വാ ചിത്തസാമർത്ഥ്യം ജായതേ യോഗിനോ ധ്രുവം
ദൂരശ്രുതിർ ദൂരദൃഷ്ടിഃക്ഷണാദ്ദൂരാഗമസ്തഥാ
വാക്സിദ്ധിഃകാമരൂപത്വമദൃശ്യകരണീ തഥാ
ഖേ ഗതിസ്തസ്യ ജായതേ സന്തതാഭ്യാസയോഗതഃ"
– യോഗതത്വോപനിഷത്.

– മാനസികമായ കഴിവുകൾക്കുപുറമേ സാധകന് ദൂരശ്രുതി, ദൂരദൃഷ്ടി, വാക്യസിദ്ധി, കാമരൂപധാരണ, അദൃശ്യനാകാനുള്ള കഴിവ് ഇതൊക്കെ സിദ്ധിക്കുന്നതാണ്. ആകാശഗമനം തുടങ്ങിയ സിദ്ധികളും സാധകന് കൈവരും.

"ധാരയേത് പഞ്ച ഘടികാ വഹ്നിനാഽസൗ ന ദഹ്യതേ
ന ദഹ്യതേ ശരീരം ച പ്രവിഷ്ടസ്യാഗ്നിമണ്ഡലേ."
– യോഗതത്വോപനിഷത്.

ഇങ്ങനെ 5 ഘടിക ധ്യാനിച്ചാൽ യോഗി അഗ്നിയാൽ ദഹിക്കപ്പെടുകയില്ല. കത്തുന്ന തീയിൽക്കൂടി നടന്നാലും യോഗി ദഹിക്കപ്പെടില്ല.

ശാണ്ഡില്യോപനിഷത്തിൽ, ഓരോ സ്ഥാനത്ത് ചിത്തം സംയോജിപ്പിച്ച് ധ്യാനിച്ചാൽ അതിന്റെ ഫലമായി പൂർവജന്മജ്ഞാനം, ഭൂതഭവിഷ്യജ്ഞാനം, പരചിത്തജ്ഞാനം, പരരൂപസിദ്ധി തുടങ്ങിയവ ലഭിക്കുമെന്നു പ്രതിപാദിക്കുന്നുണ്ട്. സാവിത്ര്യുപനിഷത്തിൽ ബല, അതിബല എന്നീ വിദ്യകളെപ്പറ്റി പറയുന്നുണ്ട്. വിശ്വാമിത്രമഹർഷി രാമലക്ഷ്മണന്മാർക്കു ഈ വിദ്യ ഉപദേശിച്ചുകൊടുത്തിട്ടുണ്ട്.

മനസ്സിനെ ഏകാഗ്രമാക്കി ധ്യാനത്തിൽ (Meditation) മുഴുകുമ്പോൾ അനുഷ്ഠിക്കേണ്ടതായ രീതികളും ക്രമങ്ങളും ആചാര്യന്മാർ പറഞ്ഞിട്ടുണ്ട്. വ്യവഹാരകാലത്ത് ഇക്കാണുന്ന പ്രപഞ്ചമെല്ലാം ബ്രഹ്മസ്വരൂപമാണെന്നും, ധ്യാനകാലത്ത് "ഞാൻ" ബ്രഹ്മമാണ് എന്നും ചിന്തിക്കണം. സുഖാസനത്തിൽ ഇരുന്ന് 'ഞാൻ' അവസ്ഥാത്രയ സാക്ഷിയാണ് എന്ന് അനുഭവംകൊണ്ടും യുക്തികൊണ്ടും ആദ്യമായി നിശ്ചയിക്കണം. ഇങ്ങനെ നിശ്ചയിക്കപ്പെട്ട സാക്ഷിചൈതന്യത്തിൽ, വേദാന്തശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെട്ടത് പൂർണവും സച്ചിദാനന്ദസ്വരൂപമാണ്, ബ്രഹ്മചൈതന്യമാണ് എന്നു നിരന്തരം ധ്യാനിക്കണം. ആ ധ്യാനത്തിൽ അനുഭവപ്പെടുന്ന സച്ചിദാനന്ദരസാവേശം കൊണ്ട് സാക്ഷിയെന്നോ ബ്രഹ്മമെന്നോ എന്ന ചിന്തപോലുമില്ലാതെ നിശ്ചിന്തനായി, നിർവികാരമനസ്കനായി പ്രകാശിക്കണം. ഇങ്ങനെ നിത്യവും അഭ്യസിച്ചാൽ ഏതു ശ്രദ്ധാലുവിനും ആത്മാനുഭവം ഉണ്ടാകുന്നതാണ്. എപ്പോഴും ചിത്തത്തിൽ വൃത്തികളുണ്ടാകാതിരിക്കാനാണ് ശ്രമിക്കേണ്ടത്. ശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, ബുദ്ധി തുടങ്ങിയ എല്ലാ കര

ണങ്ങളേയും അവയുടെയൊക്കെ പ്രവൃത്തികളേയും പൃഥിവ്യാദിതത്വങ്ങളേയും നിശിതമായി നിരൂപിച്ച് അവയൊന്നും ആത്മാവായ 'ഞാൻ' അല്ലയെന്നു ബോദ്ധ്യപ്പെടണം. അഹങ്കാരഭാവസ്വരൂപമായ കർത്തൃത്വാദി അഭിമാനത്തെ അല്ലെങ്കിൽ ജീവഭാവത്തെ നിരസിക്കാൻ കഴിയുമ്പോൾ, പഞ്ചകോശങ്ങൾ ആകുന്ന മറകൾ നീങ്ങി ആത്മഭാവം നിരുപാധികമായി പ്രകാശിക്കും. ശരീരധർമങ്ങളിലോ പ്രപഞ്ചവിഷയങ്ങളിലോ തൃഷ്ണയില്ലാതെ ആത്മനിർവൃതിയിൽ മുഴുകണം. ശരീരധർമങ്ങളും ലോകവ്യവഹാരങ്ങളുമൊക്കെ കേവലം മറ്റുള്ളവർക്കുവേണ്ടി ചെയ്യപ്പെടുന്ന പ്രകടനങ്ങൾ പോലെയോ അഭിനയങ്ങൾപോലെയോ ആയിത്തീരുന്നു. എങ്കിലും അവയൊന്നും തനിക്ക് ആവശ്യമില്ലെന്ന കഥ മറ്റുള്ളവരെ അറിയിക്കാതെ അഭിനയസ്വരൂപേണ എല്ലാം ക്രമപ്രകാരംതന്നെ ചെയ്യണം. ഇങ്ങനെയൊക്കെ കുറേക്കാലം ചിട്ടയോടെ കഴിയുമ്പോൾ ശരീരത്തിൽ പല മാറ്റങ്ങളും വന്നുചേരുന്നു. അസാധാരണവും ദിവ്യവുമായ ഒരു തേജസ്സുകൊണ്ട് ശരീരം അത്യന്തം ആകർഷവും ഉജ്ജ്വലവുമായിത്തീരുന്നു. വാർധക്യംകൊണ്ടുള്ള ബാധകൾ എല്ലാം ശരീരത്തിൽനിന്നു അകന്നുപോകുന്നു.

സാധനയുടെ മുഖ്യലക്ഷ്യം അതിന്റെ സാക്ഷാൽക്കാരസ്വരൂപമായ 'തുര്യാതീത' അവസ്ഥയിൽ എത്തുകയെന്നതാണ്. ഇതിനു ഭൂമിക എന്ന പേരിൽ 7 പരിധികൾ കല്പിച്ചിട്ടുണ്ട്.

1) വേദങ്ങളിലെ 18 ശാസ്ത്രവിദ്യാപഠനംകൊണ്ടും സത്സംഗംകൊണ്ടും സത്വാസനകളെ വളർത്തി ദുർവാസനകളെ ക്ഷയിപ്പിച്ച് ആദ്യത്തെ ഭൂമികയായ 'പ്രജ്ഞ' എന്ന അവസ്ഥയിൽ എത്തുന്നു. ഇതിനെ 'ശുഭേച്ഛ' എന്നും 'പ്രശ്നശുദ്ധി' എന്നും പറയുന്നു. നല്ല കാര്യങ്ങളിൽ ശ്രദ്ധ വളരും. ഒരു ദുഷ്കർമവും ചെയ്യാൻ ഇടവരില്ല.

2) പുണ്യം വളരുമ്പോൾ ഈശ്വരവിശ്വാസവും ഭക്തിയും ദൃഢപ്പെടും. വേദാന്ത വിചാരത്തിൽ ശ്രദ്ധയുണ്ടാവുകയും ചെയ്യും. 'ഞാൻ' ആരാണ്? ജീവിതംകൊണ്ടു എന്താണു സാധിക്കേണ്ടത്? ജീവൻ എന്നു പറഞ്ഞാൽ എന്താണ്? നാം അധിവസിക്കുന്ന ഈ ജഗത് എന്താണ്? എന്താണ് ബ്രഹ്മം? ഇങ്ങനെ അവശ്യം അറിയപ്പെടേണ്ട അനേകം അധ്യാത്മതത്വങ്ങളെക്കുറിച്ച് അറിയാൻവേണ്ടി ചെയ്യുന്ന പരിശ്രമമാണ് "സുവിചാരണ" എന്ന രണ്ടാമത്തെ ഭൂമിക.

3) വിചാരത്തെ നേർവഴിയിൽക്കൂടി വേണ്ടുംവണ്ണം നിർവഹിച്ച് വിജയത്തിൽ എത്തുമ്പോൾ പരമാർഥം ബോധ്യമാകും. അപ്പോൾ സകലവിധ സംസാരാനുഭവങ്ങളിൽനിന്നും കേവലം നിവൃത്തനാകാനുള്ള ബദ്ധപ്പാട് വർധിക്കും. അപ്പോൾ വളരുന്ന സംസ്കാരംതന്നെയാണ് മൂന്നാമത്തെ ഭൂമികയായ "അസംഗഭാവത."

4) വാസനാനാശിനിയാണ് നാലാമത്തെ ഭൂമികയായ "വിലാപിനി". സത്യമായ ആത്മസ്വരൂപത്തെ വിചാരംകൊണ്ടു അറിയുമെങ്കിലും അതു പ്രകാശിക്കാൻ തടസ്സമായ ഈ സംസാരത്തിൽനിന്നു അകന്നുപോകുന്നു. ഓരോ നിമിഷവും ആത്മസാക്ഷാൽക്കാരം ഉണ്ടാകാത്തതുകൊണ്ടുള്ള വേദന കഠി

നമായിട്ടനുഭവപ്പെടും. പ്രയത്നം സഫലമായി ആത്മാവ് പ്രകാശിക്കുന്നില്ല എന്നതുകൊണ്ടുള്ള വ്യസനമാണ് ഈ അവസ്ഥ. പൂർവജന്മകർമവാസനക ളാണ് തടസ്സം.

5). അഞ്ചാമത്തെ ഭൂമികയിൽ വാസനാക്ഷയംകൊണ്ടു പ്രകാശിച്ച ആത്മ നിർവൃതിയെ അനുഭവിക്കുന്നു. "ശുദ്ധസംവിദ്മയാനന്ദ" സ്വരൂപം എന്നാണ് ഈ ഭൂമികയുടെ പേര്. വാസനാസമ്പർക്കം ഇല്ലാത്തതിനാൽ ശുദ്ധവും, അജ്ഞാനം ഇല്ലാത്തതിനാൽ സംവിത്മയിയും, ദ്വൈതപ്രതീതി ഇല്ലാത്ത തിനാൽ ആനന്ദസ്വരൂപിണിയും ആണ്. ഈ ഭൂമികയിൽ എത്തിയവർ ജീവ ന്മുക്തരാണ്. പകുതി ഉറങ്ങിയും പകുതി ഉണർന്നും ഉള്ള സ്ഥിതി എങ്ങനെ യായിരിക്കുമോ അതുപോലെയാണ് ജീവന്മുക്തന്റെ അവസ്ഥ. പ്രപഞ്ചത്തിന്റെ വളരെ മങ്ങിയ ബോധമേ ഉണ്ടാകൂ.

6) ആറാമത്തെ ഭൂമികയാണ് "തുര്യാവസ്ഥ". വസ്തുഗ്രഹണമെന്ന അവ സ്ഥതന്നെ ഇതിൽ ഇല്ല. സുഷുപ്തിയിൽ മുഴുകിയ ഒരാളെപ്പോലെ ഒന്നി നേയും അറിയുന്നില്ല. ഒന്നിന്റേയും സ്ഫുരണമില്ലാതെ കേവലം ഘനീഭൂത സ്വരൂപമാണ് തുര്യാവസ്ഥ. ഇതിനെ മുക്തി എന്നും നിർവാണം എന്നും പറ യുന്നു.

7) ഏഴാമത്തേയും അവസാനത്തേതുമായ ഭൂമികയെ "തുര്യാതീത"മെന്നു പറയുന്നു. ശരീരം വിടുമ്പോൾ മാത്രം അനുഭവപ്പെടുന്ന ഈ അവസ്ഥയെ വിദേഹകൈവല്യയെന്നും സായൂജ്യമുക്തിയെന്നും കൂടി അറിയപ്പെടുന്നു.

എല്ലാ ഉപാസനകളുടേയും പരമമായ ലക്ഷ്യം ബ്രഹ്മപ്രാപ്തി തന്നെ യാണ്. ഫലസിദ്ധി ഉണ്ടാകുമെന്ന പരിപൂർണ വിശ്വാസത്തോടുകൂടിയായി രിക്കണം ഉപാസിക്കേണ്ടത്. വേദാന്തസൂത്രഭാഷ്യത്തിൽ രാമാനുജാചാര്യർ ഉപാസനയുടെ സാധകങ്ങളായി ഏഴു കാര്യങ്ങൾ പറയുന്നു. ലക്ഷ്യപ്രാപ്തി യിൽ എത്തിച്ചേരാനുള്ള വിവേകം, ഇന്ദ്രിയ നിയന്ത്രണം, നിരന്തരമായ അഭ്യാസം, പഞ്ചമഹായജ്ഞാദി ശുദ്ധീകരണങ്ങൾ, സത്യം, അഹിംസ എന്നി വയിൽക്കൂടി നേടുന്ന മനഃശ്ശുദ്ധി, പ്രതിബന്ധങ്ങളെ തരണം ചെയ്യാനുള്ള സാമർഥ്യം, ഗർവ്, ആത്മപ്രശംസ മുതലായവ ഇല്ലാതിരിക്കൽ എന്നിവ ഉപാ സനയുടെ ഫലപ്രാപ്തിയെ ശീഘ്രതരമാക്കുന്നു. ഉപാസന മരണംവരെ തുട രേണ്ടതാണ്. പക്ഷെ, ക്ഷുദ്രദേവതകളെ ഉപാസിക്കുമ്പോൾ ഫലസിദ്ധി നേടി ക്കഴിഞ്ഞാൽ ഉപാസന അവസാനിപ്പിക്കണം. എന്നാൽ പരലോകശ്രേയസ്സിനെ കാംക്ഷിച്ചു ചെയ്യുന്ന ഉപാസനകൾ മരണംവരെ തുടരുകയും വേണം.

ആത്മാവിനെ അടുത്തറിയുകയും അതിനോട് താദാത്മ്യം പ്രാപിക്കുകയും ചെയ്യുക എന്നത് ഒരു യോഗിയെ സംബന്ധിച്ചിടത്തോളം പരമപ്രധാനമാണ്. വേദോപനിഷത്തുകളും മറ്റു പ്രമാണപ്പെട്ട കൃതികളും ആവർത്തിച്ചാ വർത്തിച്ചു വ്യക്തമാക്കുന്നത് ആത്മാവ് നാശമില്ലാത്ത ഒന്നാണെന്നാണ്. അദൃ ശ്യമായ പ്രകൃതിപരമാണുസഞ്ചയത്തിൽ ആത്മാവ് കുടികൊള്ളുന്നു. ഈ പരമാണു പരമ്പരയായ ശരീരമാണ്, കാരണശരീരമെന്നു വ്യവഹരിക്കപ്പെ ടുന്നത്. ഓരോ ജന്മത്തിലൂടെയും സഞ്ചരിച്ച് അതാതു ജീവിതത്തിൽനിന്നും സവിശേഷാനുഭവങ്ങളെ ശേഖരിച്ച്, അങ്ങിനെ ഔന്നിത്യം പ്രാപിക്കുന്ന ജീവ

നാണ് കാരണശരീരം അല്ലെങ്കിൽ വിജ്ഞാനമയകോശം. കാരണശരീരം സ്ഥൂലശരീരത്തോടു സദൃശ്യമാണെങ്കിലും അതിൽ ലിംഗഭേദമില്ല. അതിനു ചുറ്റിലും അണ്ഡാകൃതിയിലുള്ള ഒരു തേജഃപുഞ്ജം യോഗികളുടെ ദൃഷ്ടിക്കു ഗോചരീഭവിക്കുന്നു. ആത്മാവിനു പരിണാമഗതിയിൽ വ്യാപരിക്കേണ്ട ലോകാന്തരങ്ങളിലേക്കാവശ്യമുള്ള വികാരങ്ങളുടേയും വിചാരങ്ങളുടെയും ആദിമപ്രവാഹം ഉദ്ഭവിക്കുന്നിടമെന്ന നിലയ്ക്കാണ് ആ ആത്മോപാധി കാരണശരീരമെന്നു വിളിക്കപ്പെടുന്നത്. അതിൽ ആത്മാവ് ജനനമരണങ്ങളില്ലാതെ സ്വതന്ത്രമായി നിലകൊള്ളുന്നു. ആത്മാവ് എന്നത് പ്രപഞ്ചവ്യാപകമായ ക്രിയാശക്തിയുടെ പേരാണ് എന്ന് പാതഞ്ജലയോഗസൂത്രം സമർഥിക്കുന്നു. 'ഈ ലോകത്തിൽ ചലനസ്വഭാവമായി, സക്രിയമായി, സജീവമായി എന്തെല്ലാം കാണുന്നുണ്ടോ അതെല്ലാം ആത്മാവിന്റെ പ്രഭാവമാകുന്നു. ഈ പ്രപഞ്ചത്തിൽ പ്രകടമാകുന്ന ശക്തിവികാരങ്ങളുടെയെല്ലാം സമഷ്ടിയാണ് ആത്മാവ്. ജഗത്തിൽ സാമാന്യചലനമായും, മനുഷ്യരിലും മറ്റു ജീവികളിലും ജീവസ്പന്ദമായും പ്രകടമാകുന്നത് ആത്മാവാണ്. വിചാരം തുടങ്ങിയ മറ്റു പ്രവൃത്തികളായി പരിണമിക്കുന്നതും ഈ ആത്മാവുതന്നെയാണ്. സമസ്തപ്രപഞ്ചവും പ്രാണാകാശങ്ങളുടെ സംഘാതമാണ്. മനുഷ്യശരീരവും ഇപ്രകാരംതന്നെയാണ്. ഇന്ദ്രിയവേദ്യമായ സർവ വിഷയങ്ങളും ആകാശത്തിൽനിന്നുണ്ടായതാണ്. അതുപോലെ സർവവിധ ചലനശക്തികളും ആത്മാവിൽനിന്നും ഉദ്ഭവിച്ചതാണ്.'

ആത്മാവ് നിത്യനാണെന്നറിഞ്ഞ ഒരു യോഗിക്ക്, ആത്മാവ് നശിക്കുമെന്നുള്ള മോഹം സംഭവിക്കുകയില്ല. "ദേഹം കൊല്ലപ്പെട്ടാലും ആത്മാവ് ഒരിക്കലും കൊല്ലപ്പെടുന്നില്ല. ആത്മാവ് ജനിക്കുന്നില്ല, മരിക്കുന്നില്ല, ഉണ്ടായിട്ടു പിന്നെ ഇരിക്കുക എന്നതുമില്ല. എന്തുകൊണ്ടെന്നാൽ, ആത്മാവ് ജന്മമില്ലാത്തവനും നിത്യനും ശാശ്വതനും പണ്ടെയ്ക്കു പണ്ടേതന്നെ ഉള്ളവനുമാകുന്നു." എന്ന ഭഗവദ്ഗീതാവചനം (2-20) ആത്മാവ് അനശ്വരമാണെന്നു വ്യക്തമാക്കിത്തരുന്നുണ്ട്. അനാദിയായ ആത്മാവ് സനാതനത്വം, നിത്യത്വം, സ്ഥിരത്വം, അചലത്വം എന്നിവ ഹേതുവായിട്ടുതന്നെ പരിപൂർണനാകുന്നു; അച്ഛേദ്യനാകുന്നു, അക്ലേദ്യനാകുന്നു, അദാഹ്യനുമാകുന്നു. "പുത്രമിത്രാദി ശരീരങ്ങൾ ആദിയിൽ ഉല്പത്തിക്കു മുമ്പ്- അവ്യക്തങ്ങളാകുന്നു. ജനിച്ചിട്ടു മരിക്കുന്നതിനുമുമ്പായ മധ്യാവസ്ഥയിൽ അവ കാണപ്പെടുന്നു. പിന്നെ അവയുടെ അവസാനവും അവ്യക്തം തന്നെയാകുന്നു. മരണശേഷം അവ അവ്യക്തതയെത്തന്നെ പ്രാപിക്കുന്നു."- എന്ന ഗീതാഭാഷ്യവും (2-28) പ്രകൃതിവിഷയമായിരിക്കുന്ന ആത്മാവിനെ അറിയുവാൻ ജ്ഞാനികൾക്കും യോഗികൾക്കും മാത്രമേ കഴിയൂ എന്നു വ്യക്തമാക്കുന്നു.[1]

'ശരീരം യദവാപ്നോതി
യച്ചാപ്യുൽക്രാമതീശ്വരഃ

---

1. അദർശനാദാപതിതഃപുനശ്ചാദർശനം ഗതഃ
നാസൗ തവ ന തസ്യ ത്വം വൃഥാ കാ പരിദേവനാ." - എന്നു മഹാഭാരതത്തിലും പറയുന്നുണ്ട്. (കാണപ്പെടുവാൻ പാടില്ലാത്ത അവസ്ഥയിൽ നിന്നുവന്ന്, അങ്ങോട്ടുതന്നെ പോയി. അവൻ നിന്റേയല്ല; നീ അവന്റേയുമല്ല. വെറുതെ എന്തിനു വ്യസനിക്കുന്നു.)

ഗൃഹീത്വൈതാനി സംയാതി
വായുർഗന്ധാനിവാശയാൽ'. (ഭ.ഗീ. പുരുഷോത്തമയോഗം. 15-18)

- ഈശ്വരൻ (ശരീരത്തിനുനാഥനായ ജീവൻ) ശരീരത്തെ പ്രാപിക്കുമ്പോഴും ശരീരത്തെ വിട്ടുപോകുമ്പോഴും, വായു പുഷ്പങ്ങളിൽനിൽനിന്നു ഗന്ധങ്ങളെ എന്നപോലെ ഇവയെ (മനസ്സിനെയും ഇന്ദ്രിയങ്ങളേയും) എടുത്തുകൊണ്ടുപോകുന്നു.

'തമേവം വിദ്വാനമൃത ഇഹ ഭവതി നാന്യഃ പന്ഥാ
വിദ്യതേയനായ'- പരമാത്മാവിനെ അറിഞ്ഞിട്ടുള്ളവൻ, സാക്ഷാത്കരിച്ചിട്ടുള്ളവൻ, ഈ ജന്മത്തിൽത്തന്നെ മരണരഹിതനായി ഭവിക്കുന്നു; ജനനമരണങ്ങളിൽനിന്നു മോചിതനാകുന്നു. ബ്രഹ്മാനന്ദത്തെ അറിയുന്നവൻ, അനുഭവിയ്ക്കുന്നവൻ, ഒന്നിനേയും ഭയപ്പെടുന്നില്ല. ('ആനന്ദം ബ്രഹ്മണോവിദ്വാൻ ന ബിഭേതി കുതശ്ചന'- തൈത്തിരീയോപനിഷത്.) എന്നാൽ അവിദ്വാന്, 'അഥ തസ്യ ഭയം ഭവതി'- സംസാരഭയമുണ്ടാകുന്നു. ഒരു യോഗിയെ സംബന്ധിച്ചിടത്തോളം ആത്മാവിനെ അറിയുക എന്നാൽ പരമാത്മാവിനെക്കൂടി അറിഞ്ഞു എന്നാണ് അർഥം. ജീവാത്മാപരമാത്മാ ഐക്യം കൈവന്നാൽ ഒരുവൻ പരമജ്ഞാനിയായിത്തീരും. അതുതന്നെയാണ് അദ്വൈത സാക്ഷാത്കാരം. ആത്മാവിനെ അറിഞ്ഞ് സാക്ഷാത്കാരം നേടിയ യോഗി, ആത്മാവിനെ സ്വന്തം വരുതിയിൽ നിർത്തുന്നതിലും വിജയിക്കുന്നു. ഒരു യോഗി സിദ്ധി കൈവരിക്കുന്നതും ഈ ആത്മാവിന്റെ സഹായംകൊണ്ടാണ്. അത്ഭുത സിദ്ധികളും അമാനുഷമായ പ്രയത്നങ്ങളും ഒരു യോഗി കൈവരിക്കുന്നതിൽ, തന്റെ സ്വന്തം ആത്മാവ് ഒരു നിർണായക ഘടകമാണ്.

ആത്മാവിനെ നിയന്ത്രിച്ചു സ്വന്തം വരുതിയിൽ നിർത്തുക എന്നത് സാധ്യമാണോ? ആണെന്നു ആചാര്യന്മാർ സ്ഥാപിക്കുന്നു. ആ+തമ (ആത്മ), എന്നാൽ തമസ്സല്ലാത്തത് അഥവാ പ്രകാശിക്കുന്നത് എന്നാണ് അർഥം. മനസ്സ്, ബുദ്ധി, സംസ്കാരം എന്നിവ ആത്മാവിന്റെ മൂന്നു ശക്തികളാണ്. ഇവ മൂന്നും അടങ്ങിയതുകൊണ്ടാണ് ആത്മാവിനെ ചൈതന്യം എന്നു പറയുന്നത്. ബുദ്ധി തീരുമാനമെടുക്കുന്നു, ആത്മാവ് കർമേന്ദ്രിയങ്ങൾ വഴി അതു നടപ്പാക്കുന്നു. കർമത്തിന്റെ ഫലം സുഖമായാലും ദുഃഖമായാലും ആത്മാവുതന്നെ അനുഭവിക്കുന്നു. കർമം ചെയ്യുന്നതും അതിന്റെ ഫലം അനുഭവിക്കുന്നതും ആത്മാവുതന്നെയാണ്. ഇങ്ങനെ ആത്മാവ് ഉണ്ടാക്കുന്ന സങ്കല്പവും ചെയ്യുന്ന കർമവും ആത്മാവിൽത്തന്നെ കുന്നുകൂടി ഒരു പ്രത്യേക സ്വഭാവ വിശേഷം ഉണ്ടാകുന്നു. ഇതിനെയാണ് സംസ്കാരം എന്നു പറയുന്നത്. ഈ സംസ്കാരത്തിനു അനുയോജ്യമായ വിധത്തിലായിരിക്കും പിന്നീടുള്ള സങ്കല്പങ്ങൾ ഉദ്ഭവിക്കുന്നത്. പവിത്രത, ശാന്തി, സ്നേഹം, ആനന്ദം, ജ്ഞാനം, ഗുണം, ശക്തി, സുഖം ഇവയാണ് ആത്മാവിന്റെ സ്വധർമം എന്നു പറയുന്നത്. ഒരു ആത്മാവും ദുഃഖമോ, അശാന്തിയോ, വെറുപ്പോ ആഗ്രഹിക്കുന്നില്ല. അതുകൊണ്ട് ഓരോ ആത്മാവും സങ്കല്പത്തിലും, വാക്കിലും, കർമത്തിലും, ബന്ധുസമ്പർക്കങ്ങളിലും ഈ ഗുണങ്ങൾ പ്രാവൃത്തികമാക്കാൻ ശ്രമിക്കുന്നു. എന്നാൽ, അനേകം ശരീരങ്ങളിൽ മാറി മാറി വസിച്ചതിന്റെ ഫലമായി കിട്ടിയ വിപരീത കർമഫലങ്ങളെക്കൊണ്ട് ആത്മാവിൽ മുദ്രണം

ചെയ്യപ്പെട്ട പ്രാകൃതവികാരങ്ങളായ കാമം, ക്രോധം, ലോഭം, മോഹം, അഹങ്കാരം, ആലസ്യം എന്നിവയുടെ ഫലമായി ആത്മാവിനു സ്വരൂപം വിസ്മൃതമാകുന്നു. ഈ വികാരങ്ങൾ ആത്മാവിനെ ദുർബലമാക്കുന്നു. സ്വധർമം പാലിച്ച്, ജീവിതാനുഷ്ഠാനങ്ങൾ സത്യസന്ധതയോടെ ആചരിച്ച്, ആത്മാവിനെ അതിന്റെ എട്ടു ഗുണങ്ങളാലും പവിത്രതയോടെ നിരൂപിച്ച്, മനസാ-വാചാ-കർമണാ സർവരുടേയും സുഖത്തിനായി കർമം ചെയ്യുന്നു എന്നുറപ്പിച്ച് ആത്മാവിനെ സംതൃപ്തനാക്കണം. ആത്മാവിനെക്കുറിച്ചും കർമസിദ്ധാന്തങ്ങളെക്കുറിച്ചുമുള്ള അജ്ഞാനമാണ് മനുഷ്യനെ ക്രൂരനാക്കുന്നതും ലോകത്തെതന്നെ ദുഷിപ്പിക്കുന്നതും. ആത്മാവിനെ അടിമത്ത്വത്തിൽനിന്നു മോചിപ്പിച്ചാൽ മാത്രമേ ലോകത്തിൽ സമാധാനം കൈവരികയുള്ളൂ. ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയുമാണ് പ്രലോഭനങ്ങളെക്കൊണ്ട് മനുഷ്യനെ ലോകത്തിനോട് ബന്ധിപ്പിക്കുന്നത്. അതുകൊണ്ട്, അവയെ നിയന്ത്രിച്ചാൽ മാത്രമേ ജീവന്റെ ജീവഭാവം പോയി ആത്മഭാവത്തിലേക്കു ഉയരുകയുള്ളൂ. ആത്മജ്ഞാനം പാണ്ഡിത്യത്തിനു മാത്രമുള്ളതല്ല. ഉത്തമമായ ഒരു തലമുറയെ വാർത്തെടുക്കുവാനും അതുവഴി വിശ്വപരിവർത്തനത്തിനുതന്നെയും ആത്മജ്ഞാനം വഴിയൊരുക്കുന്നു. ഹിമാലയത്തിലും അവിടത്തെ ആശ്രമങ്ങളിലും മാത്രം ഒതുങ്ങിനിന്നാൽ പോരാ ഈ ജ്ഞാനം. നമ്മുടെ ഋഷികൾ ആഹ്വാനം ചെയ്യുന്നതും, ഈ ആത്മജ്ഞാനംകൊണ്ട് എല്ലാവരേയും ആത്മസഹോദരങ്ങളായി ഭാവനചെയ്തു ശീലിക്കാനാണ്. യോഗികൾക്കും, ഋഷികൾക്കും ആത്മാവിനെ സ്വന്തം വരുതിയിൽ നിർത്തി അമാനുഷകൃത്യങ്ങളും മറ്റു സിദ്ധികളും കൈവരിക്കാൻ കഴിയുമ്പോൾ, സാധാരണക്കാർക്ക് സൽപ്രവൃത്തികൾ വഴി "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു" എന്ന ആശയം പ്രാവർത്തികമാക്കാൻ സാധിക്കണം.

ജ്ഞാനവും അജ്ഞാനവും തമ്മിൽ, സ്വരൂപംകൊണ്ടു മാത്രമല്ല, ഫലംകൊണ്ടും വ്യത്യാസമുണ്ടെന്ന് കഠോപനിഷത്തിൽ പറയുന്നുണ്ട്. "ദൂരമേതേ വിപരീതേ വിഷൂചീ അവിദ്യാ യാ ച വിദ്യാ"- വിദ്യ എന്നതും അവിദ്യ എന്നതും അത്യന്തവിരുദ്ധങ്ങളും ഭിന്നഫലങ്ങളോടുകൂടിയവയുമാകുന്നു. ജ്ഞാനത്തിന്റെ വിദ്യാവിഷയമായ ഫലം ശ്രേയസ്സും, അജ്ഞാനത്തിന്റെ അവിദ്യാവിഷയമായ ഫലം അധമസുഖവും ആകുന്നു. അവിദ്യയെ വിദ്യകൊണ്ടു നശിപ്പിച്ചാൽ മാത്രമേ ആത്മജ്ഞാനം കൈവരുകയുള്ളൂ. "ഇഹ ചേദവേ ദീദഥ സത്യമസ്തി ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ"- ഈ ലോകത്തിൽവച്ചുതന്നെ ഒരുവൻ ആത്മാവിനെ അറിയുന്നുവെങ്കിൽ, ഞാൻ ബ്രഹ്മമാണ് എന്നറിയുന്നുവെങ്കിൽ, അവൻ ഈ ജന്മത്തിൽത്തന്നെ പരമാർഥതത്ത്വത്തെ പ്രാപിക്കുന്നു. അവന്റെ ജന്മം സഫലമാകുന്നുവെന്നർഥം.[1]

---

1. "ഇദം ശരീരം കൗന്തേയ ക്ഷേത്രമിത്യഭിധീയതേ
ഏതദ്യോ വേത്തി തം പ്രാഹുഃ ക്ഷേത്രജ്ഞ ഇതി തദ്വിദഃ
ക്ഷേത്രജ്ഞം ചാപി മാം വിദ്ധി സർവക്ഷേത്രേഷു ഭാരത
ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം യത്തൽ ജ്ഞാനം മതം മമ."
- ഭഗവദ്ഗീത-13-1,2

(അല്ലയോ കുന്തീപുത്ര, ഈ ശരീരം (ഭോഗത്തിന് ആശ്രയമായിരിക്കുന്ന) ക്ഷേത്രമെന്നു പറയ

സത്ചിത്, ആനന്ദമയമായ വസ്തു ഒന്നു മാത്രം ബ്രഹ്മം. അതിന് ദ്വയാവസ്ഥ ഇല്ല. ജ്ഞാനം എന്ന യഥാർഥ തത്വം ഗ്രഹിച്ചാൽ വിവിധ ഭാവത്തിൽ ദൃഷ്ടീഭവിക്കുന്നത് എല്ലാം ഒരേയൊരു വസ്തുവാണ്- ബ്രഹ്മമാണ് എന്നു ബോധ്യമാകും. ഈ വിധത്തിലുള്ള ആത്മാ-അനാത്മാ വിചാരമാണ് പുണ്യാത്മാക്കളെ യഥാർഥമായ പരമപദത്തിൽ എത്തിക്കുന്നത്. ഒരുവൻ ജീവിച്ചിരിക്കുമ്പോൾത്തന്നെ ആത്മാവിനെ അറിയുന്നില്ല എങ്കിൽ ആ വ്യക്തിക്കു സർവവിധ നാശവും സംഭവിക്കുന്നു. "തമേവം വിദ്വാനമൃത ഇഹ ഭവതി നാന്യഃ പന്ഥാ വിദ്യതേയനായ"- പരമാത്മാവിനെ അറിഞ്ഞിട്ടുള്ളവൻ, സാക്ഷാൽക്കരിച്ചിട്ടുള്ളവൻ, ഈ ജന്മത്തിൽത്തന്നെ മരണരഹിതനായി ഭവിക്കുന്നു. ജനനമരണങ്ങളിൽനിന്നു മോചിതനാകുന്നുവെന്നു സാരം. "ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന"- ബ്രഹ്മാനന്ദത്തെ അറിയുന്നവൻ, അനുഭവിക്കുന്നവൻ ഒന്നിനേയും ഭയപ്പെടുന്നില്ല എന്നു തൈത്തിരീയോപനിഷത്തിലും പറയുന്നു. എന്നാൽ അവിദ്വാന് "അഥ തസ്യ ഭയം ഭവതി"- അവന്ന് സംസാരഭയമുണ്ടാകുന്നു. "ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി"- ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മം തന്നെയായി ഭവിക്കുന്നുവെന്ന് മുണ്ഡകോപനിഷത്തിലും, ആത്മാവിനെ അറിയുന്നവൻ 'സ ഇദം സർവം ഭവതി"- അവൻ ഇതെല്ലാമായി ഭവിക്കുന്നുവെന്ന് ബൃഹദാരണ്യകോപനിഷത്തിലും വ്യക്തമാക്കുന്നുണ്ട്. ഭഗവദ്ഗീതയിലും ഇതേ ആശയം ഭഗവാൻ അർജുനനെ ബോധ്യപ്പെടുത്തിക്കൊടുക്കുന്നുണ്ട്.

[1] ഇഹൈവ തൈർജ്ജിതഃ സർഗോ യേഷാം സാമ്യേ സ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ തസ്മാൽ ബ്രഹ്മണി കേ സ്ഥിതാഃ"
(ഭഗവദ്ഗീത 5-19)

അവിദ്വാൻ രാഗദ്വേഷങ്ങളാൽ പ്രേരിതനായിട്ട്, അധർമങ്ങൾ ചെയ്ത്, ജനിക്കുക മരിക്കുക എന്ന പ്രക്രിയ ആവർത്തിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ, ദേഹാദിയിൽനിന്നു ഭിന്നമാണ് ആത്മാവ് എന്ന് അറിയുന്നവർ രാഗദ്വേഷാദി

---

പ്പെടുന്നു. ഈ ക്ഷേത്രത്തെ എവൻ അറിയുന്നുവോ (ഞാൻ, എന്റെ എന്നിങ്ങനെ വിചാരിക്കുന്നുവോ) അവനെ ക്ഷേത്രജ്ഞനെന്ന് (ക്ഷേത്രക്ഷേത്രജ്ഞന്മാരെ വേർതിരിച്ച് അറിഞ്ഞിട്ടുള്ളവർ) പറയുന്നു. അല്ലയോ അർജുന, സകലക്ഷേത്രങ്ങളിലും എന്നെത്തന്നെ ക്ഷേത്രജ്ഞനായി അറിഞ്ഞാലും. ദേഹം, ആത്മ ഇവയുടെ (വൈലക്ഷണ്യേനയുള്ള) വിവേകജ്ഞാനമേതോ അതുതന്നെയാണ് (മോക്ഷഹേതുവാകയാൽ) ജ്ഞാനം എന്ന് എന്റെ നിശ്ചയം.)

"തമേവം വിദ്വാനമൃത ഇഹ ഭവതി നാന്യഃ പന്ഥാ വിദ്യതേയനായ"- പരമാത്മാവിനെ അറിഞ്ഞിട്ടുള്ളവൻ (സാക്ഷാത്കരിച്ചിട്ടുള്ളവൻ) ഈ ജന്മത്തിൽത്തന്നെ മരണരഹിതനായി ഭവിക്കുന്നു.

"ഇഹ ചേദവേ ദീദഥ സത്യമസ്തി ന ചേദിഹാവേദീന്മഹതീ വിനഷ്ടി"- ഈ ലോകത്തിൽവച്ചുതന്നെ ഒരുവൻ (ആത്മാവിനെ മുൻപറയപ്പെട്ട പ്രകാരം) അറിയുന്നുവെങ്കിൽ (ഞാൻ ബ്രഹ്മമാണ് എന്നറിയുന്നുവെങ്കിൽ) അവൻ (ഈ ജന്മത്തിൽത്തന്നെ) പരമാർഥതത്വത്തെ പ്രാപിക്കുന്നു; അവന്റെ ജന്മം സഫലമാകുന്നു എന്നർഥം. (ശ്രുതികൾ).

1. യാതൊരുത്തരുടെ മനസ്സ്, ബ്രഹ്മം സകലത്തിലും സമമായിരിക്കുന്നു എന്ന വിഷയത്തിൽ സ്ഥിരമായിരിക്കുന്നുവോ അവരാൽ ഈ ദേഹത്തോടുകൂടിയിരിക്കുമ്പോൾത്തന്നെ ജനനമരണമാകുന്ന സംസാരം ജയിക്കപ്പെട്ടിരിക്കുന്നു. എന്തെന്നാൽ, ബ്രഹ്മം ദോഷരഹിതമായും സകലത്തിലും സമമായും ഇരിക്കുന്നു. അതിനാൽ അവർ ബ്രഹ്മത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു; ബ്രഹ്മഭാവത്തെ പ്രാപിച്ചവരാകുന്നു.

കളെ ഉപേക്ഷിക്കുക നിമിത്തം അധർമപ്രവൃത്തികളിൽനിന്നു വിരമിക്കുകയാൽ മോചിപ്പിക്കപ്പെടുന്നു. തപസ്സ്, ധ്യാനം എന്നിവയിൽക്കൂടി ആത്മാവിനെ അടുത്തറിയുന്ന യോഗികൾക്കും ഋഷികൾക്കും ആത്മാവിനെ സ്വന്തം വരുതിയിൽ നിർത്താനും അദ്ഭുതസിദ്ധികൾ കൈവരിക്കുവാൻ സാധിക്കുമെന്നതും തർക്കമറ്റ സംഗതിയാണ്.

മരണത്തിനുശേഷം ആത്മാവിന് എന്തു സംഭവിക്കുന്നു എന്നതിനെക്കുറിച്ച് ലോകമെമ്പാടും നിരവധി പഠനങ്ങൾ നടന്നിട്ടുണ്ട്. ഇപ്പോഴും നടന്നുകൊണ്ടിരിക്കുന്നു. ഭാരതീയതത്ത്വചിന്തയിലധിഷ്ഠിതമായ പ്രമാണങ്ങൾ തന്നെയാണ് ഇത്തരം പഠനങ്ങൾക്ക് ആധാരം. സയൻസും യുക്തിയും പ്രായോഗിക ജ്ഞാനങ്ങളും സമന്വയിപ്പിച്ചുകൊണ്ട് ഭാരതീയ ഋഷിമാർ വികസിപ്പിച്ചെടുത്ത സിദ്ധാന്തം ഭാരതീയവേദാന്തം എന്ന പേരിൽ വിശ്വപ്രസിദ്ധമാണ്. വേദോപനിഷത്തുകളാണ് ഇതിന്റെ ആധാരം. വേദങ്ങളെ മൂന്നു കാണ്ഡങ്ങളായി ഇവർ വിഭജിച്ചു. കർമകാണ്ഡം, ഉപാസനകാണ്ഡം, ജ്ഞാനകാണ്ഡം എന്നിങ്ങനെ. കർമത്തിൽക്കൂടിയും ഉപാസനയിൽക്കൂടിയും സാക്ഷാത്കാരം സാദ്ധ്യമാവില്ല എന്ന അറിവാണ് ജ്ഞാനകാണ്ഡമെന്ന വേദാന്തത്തിൽ അവരെ എത്തിച്ചത്. ഉപനിഷത്തുകൾ എന്ന പേരിൽ പ്രസിദ്ധിയാർജിച്ചതും ഈ ജ്ഞാനകാണ്ഡം തന്നെയാണ്. ജ്ഞാനകാണ്ഡമെന്നാൽ യഥാർഥമായ അറിവാണ്. നമ്മെപ്പറ്റി മൂന്നു കാര്യങ്ങളാണ് നമുക്ക് അറിയേണ്ടത്. (1) ഈ കാണുന്ന ലോകം - ജഗത്- ഇതിന്റെ സത്ത എന്താണ്? (2) 'ഞാൻ' ആരാണ്? എന്റെ ദേഹവും അതിലെ ജീവനും എവിടെ നിന്നു വന്നു? എവിടെപ്പോയി ലയിക്കുന്നു? (3) ഇതൊക്കെ സൃഷ്ടിച്ചിട്ടുള്ള ഈശ്വരൻ, ദൈവം, വിരാട് പുരുഷൻ, ബ്രഹ്മം ആരാണ്? ഈ മൂന്നെണ്ണം അറിയലാണ് ജ്ഞാനം എന്നു പറയുന്നത്. നമ്മുടെ ഋഷീശ്വരന്മാർ ബാഹ്യ പ്രപഞ്ചത്തിനെ 'പ്രകൃതി' എന്നു വിളിച്ചു. പ്രകൃതി, പ്രപഞ്ചത്തെ സൃഷ്ടിച്ചു പ്രവർത്തിപ്പിക്കുന്നു. പ്രകൃതീദേവിയുടെ സർഗവ്യവസ്ഥക്ക് അതിരിടുന്നത് സംഖ്യകളാണ്. ഏകത്വത്തിൽനിന്ന് അനേകത്വത്തിലേക്കെത്തിയ പ്രപഞ്ചശക്തിയുടെ മൂലതത്ത്വം സ്ഥിതിചെയ്യുന്നതു സംഖ്യയിലായതുകൊണ്ട്, ഓരോ രൂപത്തിന്റേയും അടിയിൽ ഓരോ സംഖ്യ കിടക്കുന്നു. പഞ്ചഭൂതങ്ങളിൽ ഓരോന്നിന്റേയും ബീജസംഖ്യ എന്താണെന്നു കണ്ടറിഞ്ഞ യോഗികളുടെ ദിവ്യദൃഷ്ടിയിൽനിന്നു പ്രപഞ്ചത്തിലെ നിഗൂഢതകൾക്കൊന്നിനുംതന്നെ ഒളിച്ചുകളിക്കാൻ വയ്യെന്നാണ് ജ്ഞാനികൾ സിദ്ധാന്തിക്കുന്നത്. ഇതു ഭൂമിയെ സംബന്ധിച്ചും ശരിതന്നെ. സൃഷ്ടിയിൽ ആദ്യം തമസ്സ്, രജസ്സ്, സത്വം എന്ന മൂന്നു ഗുണങ്ങൾ ഉണ്ടായി. ആകാശം, അഗ്നി, വായു, വെള്ളം, പൃഥ്വി എന്നീ [1]പഞ്ചഭൂതങ്ങളുടെ പരസ്പര മേളനംകൊണ്ട് ഈ ലോകത്തിൽ മറ്റു വസ്തുക്കളെല്ലാം ഉണ്ടായി.

---

1. ആകാശം എന്ന വസ്തുരഹിതസ്ഥിതി- Vacuum, അഗ്നി എന്ന ഊർജസ്ഥിതി - Energy State, വായു എന്ന വാതകസ്ഥിതി - Gaseous State, വെള്ളം എന്ന ദ്രാവകസ്ഥിതി - Liquid State, പൃഥ്വി എന്ന ഘനരൂപം - Solid State

[1] തമഃപ്രധാനപ്രകൃതേ സ്തൽഭോഗായേശ്വരാജ്ഞയാ
വിയൽപവന തേജോംബുഭുവാഭൂതാനി ജജ്ഞിരേ."

സർവേശ്വരനായ ജഗൽപിതാവിൽനിന്നും സർവജഗജ്ജനനിയായ മൂല പ്രകൃതിയിൽനിന്നുമുത്ഭവിച്ച മഹത്തായ കുടുംബമാണ് ഈ ജഗത്ത്. അതിലെ ചരാചരങ്ങൾ സഹോദരങ്ങളാണ്. അവർ ഇന്നു കാണുന്ന വിധ ത്തിൽ അന്യോന്യം കലഹിക്കുന്നത് ഈ പരമാർഥം മറന്നതുകൊണ്ടാണ്.

പൃഥ്വിയുടെ ആവരണം ജലവും, ജലത്തിന്റെ ആവരണം അഗ്നിയും, അഗ്നിയുടെ ആവരണം വായുവും, വായുവിന്റെ ആവരണം ആകാശവും, ആകാശത്തിന്റെ ആവരണം മായയും, മായയുടെ ആവരണം സത്തും ആണ്. ആകാശാദി പഞ്ചഭൂതങ്ങൾ മൂലപ്രകൃതികാര്യങ്ങൾ ആകയാൽ കാരണമായ മൂലപ്രകൃതിയിലുള്ള സത്വ-രജസ്തമോ ഗുണങ്ങൾ ഭൂതങ്ങളിലുണ്ട്. അവ യിലെ സത്വഗുണാംശങ്ങളിൽനിന്നു ക്രമത്തിൽ ശ്രോത്രം, ത്വക്ക്, നേത്രം, ജിഹ്വ, നാസിക എന്ന ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും ഉണ്ടായി. ആകാശ ത്തിലെ സത്വാംശം ശ്രോത്രേന്ദ്രിയം. ജലത്തിലെ സത്വാംശം ജിഹ്വേന്ദ്രിയം. ഭൂമിയിലെ സത്വാംശം നാസിക എന്ന ഇന്ദ്രിയം. ഇങ്ങനെ ഓരോ ഭൂത ത്തിൽനിന്നും ഓരോ ഇന്ദ്രിയം ഉണ്ടായി എന്നു മനസ്സിലാക്കണം. ശരീരം, ഇന്ദ്രിയങ്ങൾ എന്നിവയെല്ലാം ഭൂതകാര്യങ്ങൾ ആകയാൽ ജഡങ്ങളാണെന്നു ഉറപ്പായി ധരിക്കേണ്ടതാണ്. ആകാശാദി പഞ്ചഭൂതങ്ങളിൽ എല്ലാം കൂടെയുള്ള സത്വഗുണാംശങ്ങൾ ഏകമായി ചേർന്നിട്ടു അന്തഃകരണമുണ്ടാകുന്നു. കാര്യാ ദികളെക്കുറിച്ചു ചിന്തചെയ്യുന്ന സ്വരൂപത്തിനു മനസ്സെന്നും, തീർച്ചപ്പെടുത്തുന്ന സ്വരൂപത്തിനു ബുദ്ധിയെന്നും പറയുന്നു. ആകാശാദിപഞ്ചഭൂതങ്ങൾ ഓരോ ന്നിലുമുള്ള രജോഗുണാംശങ്ങളിൽനിന്നു വാക്ക്, കൈകൾ, കാലുകൾ, പായു (മലവിസർജനേന്ദ്രിയം), ഉപസ്ഥം (രതിസുഖസ്ഥാനം) എന്നു പേരുള്ള കർമേ ന്ദ്രിയങ്ങൾ അഞ്ചും ക്രമത്തിൽ ഉണ്ടായി. ഈ അഞ്ചിൽ സകല വ്യാപാര ങ്ങളും അടങ്ങുന്നുണ്ട്. ആകാശാദിപഞ്ചഭൂതങ്ങളിലുള്ള രജോഗുണാംശങ്ങൾ ഒന്നായി ചേർന്നിട്ടു പ്രാണവായു ഉണ്ടായി. ആ പ്രാണൻ വ്യാപാരഭേദം നിമിത്തം അഞ്ചുവിധത്തിലായി. ശബ്ദാദികളെ അറിയുന്ന ജ്ഞാനേന്ദ്രിയ ങ്ങൾ അഞ്ചും, വചനാദികളെ നടത്തുന്ന കർമേന്ദ്രിയങ്ങൾ അഞ്ചും, പ്രാണാ ദികൾ അഞ്ചും, സങ്കല്പവികല്പാത്മകമായ മനസ്സും നിശ്ചയാത്മികയായ ബുദ്ധിയും കൂടി പതിനേഴു വിഭാഗങ്ങളോടുകൂടിയ ശരീരം യാതൊന്നോ അതിനെ സൂക്ഷ്മശരീരം, ലിംഗശരീരമെന്നും പറയുന്നു. ആകാശാദി പഞ്ച മഹാഭൂതങ്ങൾ, അഹങ്കാരതത്ത്വം, മഹത്തത്ത്വം, മൂലപ്രകൃതി, ജ്ഞാന- കർമേന്ദ്രിയങ്ങൾ പത്ത്, മനസ്സ്, ഇന്ദ്രിയങ്ങൾക്കു വിധേയങ്ങളായ (പഞ്ചത ന്മാത്രാ രൂപങ്ങളായ) ശബ്ദ-സ്പർശ-രൂപ-രസ-ഗന്ധങ്ങൾ അഞ്ച് എന്നി

1. ജീവജാലങ്ങളെ കർമാനുസരണം അതതു സ്ഥാനങ്ങളിൽ നിശ്ചയിക്കുവാൻ സമർഥനായ ഈശ്വരന്റെ ഈ ക്ഷണശക്തി നിമിത്തം തമോഗുണപ്രധാനയായ മായയിൽനിന്നു ആകാ ശാദിപഞ്ചഭൂതങ്ങൾ ഉദ്ഭവിച്ചു. പ്രാജ്ഞരായ ജീവാത്മാക്കളുടെ സുഖദുഃഖാദി അനുഭവ ങ്ങൾക്കുവേണ്ടിയാണ് ഈശ്വരൻ ഭൂതങ്ങളെ സൃഷ്ടിച്ചത്. സർവ ജീവപിതാവായ ജഗൽപ്രഭു, പത്നിയായ മൂലപ്രകൃതിയെ കടാക്ഷിച്ചപ്പോൾ ആ ജഗദംബയിൽനിന്നു പഞ്ചഭൂതങ്ങൾ ഉണ്ടായി എന്നർഥം.

ങ്ങനെയാണ് ഇരുപത്തിനാലു തത്വങ്ങൾ അല്ലെങ്കിൽ വർഗസംഖ്യ. കാലസ്വരൂപനും പുരുഷനും ഒന്നുതന്നെയാകയാൽ പ്രകൃതിപരിണാമങ്ങളായ തത്വങ്ങൾ 24 എന്നുമാത്രം നിർണയിക്കപ്പെട്ടിരിയ്ക്കുന്നു. ജീവൻ 25-ാമത്തെ തത്വമാണ്; ഈശ്വരൻ 26-ാമത്തെയാകുന്നു. ജീവനും ഈശ്വരനും യഥാർത്ഥത്തിൽ ഒരേ ചൈതന്യം തന്നെയാകയാൽ ഇതിനെ ഒന്നായിട്ടു 'പുരുഷൻ' എന്നും പറയുന്നു. അപ്രകാരം പ്രകൃതിഭാവങ്ങൾ 24, 'പുരുഷൻ' 25 എന്നു ധരിക്കണം. [1]പഞ്ചീകരിക്കപ്പെട്ട പഞ്ചമഹാഭൂതങ്ങളിൽനിന്നുണ്ടായ സ്ഥൂലശരീരത്തെ അന്നമയകോശം എന്നറിയപ്പെടുന്നു. അന്നത്തിൽനിന്ന് ഉണ്ടായി, അന്നത്താൽ വൃദ്ധിയെ പ്രാപിച്ച്, പൃഥിവിയിൽ ലയിച്ചുചേരുന്ന അന്നമയകോശമാണ് സ്ഥൂലശരീരം. ജ്ഞാനേന്ദ്രിയങ്ങളും, എല്ലാറ്റിലുമുള്ള സത്വാംശവും ആലോചിയ്ക്കുന്ന സ്വഭാവമുള്ളതുമായ മനസ്സും ചേർന്നതാണ് മനോമയകോശം. ജ്ഞാനേന്ദ്രിയങ്ങളും നിശ്ചയാത്മികമായ ബുദ്ധിയും കൂടിയത് വിജ്ഞാനമയകോശം. കർമ്മേന്ദ്രിയങ്ങളും പ്രാണനും ചേർന്നതാണ് പ്രാണമയകോശം. ഈ കോശസമന്വയമാണ് സൂക്ഷ്മശരീരം; അവനവന്റെ രൂപത്തെ സംബന്ധിച്ചുള്ള അജ്ഞാനവും ആനന്ദവും ചേർന്ന ആനന്ദമയകോശമാണ് കാരണശരീരം എന്നറിയപ്പെടുന്നത്. ത്രിഗുണാത്മികയായ പ്രകൃതി, കാര്യം (ദേഹം), കരണം (ഇന്ദ്രിയങ്ങൾ), വിഷയം എന്നിങ്ങനെ പലവിധമായി പരിണമിക്കുന്നു. ഇപ്രകാരം സൃഷ്ടിക്കപ്പെട്ടതെല്ലാം ബ്രഹ്മാണ്ഡം എന്ന പേരിൽ ഒരു സംഘാതരൂപത്തിൽ യോജിപ്പിച്ചു. പക്ഷെ, ഇതെല്ലാം ജഡവസ്തുമാത്രമായി, കർമരഹിതമായി, ചൈതന്യരഹിതമായി നിലകൊണ്ടപ്പോൾ ഇതിനെ ചൈതന്യവത്താക്കിതീർക്കുന്നതിനു സമഷ്ടിശരീരമായ ബ്രഹ്മാണ്ഡത്തിലെ മസ്തകസ്ഥാനത്തുള്ള ബ്രഹ്മരന്ധ്രത്തെ പിളർന്ന് ബ്രഹ്മം അതിനുള്ളിൽ പ്രവേശിച്ചു. അതുവരെ ജഡമായി നിലകൊണ്ടവ അതോടുകൂടി സചേതനങ്ങളായി ഭവിച്ചു. വ്യഷ്ടി ശരീരസൃഷ്ടിയും സ്ഥാവരവും ജംഗമവുമായ നാമവും രൂപവുമുള്ള എല്ലാ വസ്തുക്കളുടേയും സൃഷ്ടി ഇപ്രകാരമാണ്. ചേതന, അചേതന, നിർജീവം തുടങ്ങിയ വ്യാവഹാരികഭേദങ്ങൾ എല്ലാം ബാഹ്യസ്വഭാവത്തെ മാത്രം ആസ്പദമാക്കിയുള്ളതാണ്. ചൈതന്യാംശകമായ ബ്രഹ്മത്തിന്റെ അംശവും പ്രകൃതിയുടെ അംശമായ മൂലഭൂതകങ്ങളും ചേർന്നതാണ് ഈ പ്രപഞ്ചത്തിലെ ഓരോ വസ്തുവും. ആധുനിക ഭൗതികശാസ്ത്രവും ഇതുതന്നെയാണു തെളിയിച്ചുകൊണ്ടിരിക്കുന്നത്. [2]ഊർജത്തിൽ (Energy) നിന്നു ജഡവും (matter) അതിൽനിന്നു വളരെ സങ്കീർണമായ ജീവശ്ശരീരങ്ങളും ഉദ്ഭവിച്ചശേഷം ഈശ്വരൻ അഥവാ പ്രാണൻ അഥവാ ആത്മാ

---

1. അന്നമയകോശം- (ഭൗതികശരീരം), പ്രാണമയകോശം (പ്രാണശക്തിയുടെ പ്രവർത്തനരംഗം), മനോമയകോശം (മനസ്സിന്റെ പ്രവർത്തനരംഗം), ആനന്ദമയകോശം (സർവ്വാതീതമായ ആനന്ദത്തിന്റെ രംഗം), വിജ്ഞാനമയകോശം (അറിവിന്റേയും വിവേകത്തിന്റേയും രംഗം). പ്രാണമയം, മനോമയം, വിജ്ഞനമയം, ആനന്ദമയം എന്നിവ ഉയർന്ന സ്പന്ദനതലങ്ങളിലും പ്രകാശരൂപത്തിലും ഉള്ളതാകയാൽ സാധാരണ മനുഷ്യദൃഷ്ടിക്കു കാണുവാൻ കഴിയില്ല. ഈ 4 കോശങ്ങളെയും ഉയർന്ന യോഗവിദ്യകൊണ്ട് ദർശിക്കുവാൻ സാധിക്കും.
2. ഊർജ്ജം (Energy) തന്നെയാണ് ജഡം (Matter); ജഡം ഊർജമാക്കി മാറ്റാമെന്നും ആധുനികശാസ്ത്രം കണ്ടുപിടിച്ചിട്ടുണ്ട്.

ഇവയിലെല്ലാത്തിലും പ്രവേശിച്ചു. ഈ ആത്മാവിന്റെയാണോ പുനർജന്മം? അല്ല. ആത്മാവ് അമരമാണ്; അതുകൊണ്ടുതന്നെ ജനിക്കുന്നുമില്ല, മരിക്കുന്നുമില്ല. അപ്പോൾ പുനർജന്മം നിശ്ചയമായിട്ടും സൂക്ഷ്മശരീരത്തിനാണ് (Astral Body). സ്ഥൂലശരീരത്തിനു (Physical Body) പിന്നിൽ ഒരു സൂക്ഷ്മശരീരമുണ്ട്. ആ സൂക്ഷ്മശരീരം തന്റെ യാത്രക്ക് ഉപയോഗിക്കുന്ന ഒരു വാഹനമാണ് സ്ഥൂലശരീരം. ഈ വാഹനത്തിനു കേടോ പഴക്കമോ തട്ടിയാൽ അതുപേക്ഷിച്ച് പുതിയൊരു വാഹനം സ്വീകരിക്കുന്നതുപോലെയാണ് സൂക്ഷ്മശരീരാഭിമാനിയായ ജീവൻ ഈ ദേഹം വിട്ട് മറ്റൊരു ദേഹം സ്വീകരിക്കുന്നത്. അപ്പോൾ ജനനവും മരണവുമൊക്കെ ആത്മാവിനല്ല, ജീവനാണ്. ആരാണ് ഈ ജീവൻ? ശരീരാഭിമാനിയായ ആത്മാവുതന്നെയാണ് ജീവൻ. ശരീരാഭിമാനമുള്ളപ്പോൾ അത് സംസാരിക്കുന്നു; ശരീരാഭിമാനം വിട്ടാൽ ജീവൻ അന്യദേഹങ്ങളെ പ്രാപിക്കുന്നു. അല്ലെങ്കിൽ അതിന്റെ യഥാർഥ സത്തയായ ബ്രഹ്മഭാവത്തെ പ്രാപിക്കുന്നു. ആത്മാ അവിനാശിയാണെന്നു പറഞ്ഞ് അർജുനനെ ഭഗവാൻ ബോധ്യപ്പെടുത്തുന്നതും ഇതുതന്നെയാണ്.

[1]"വാസാംസി ജീർണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോപരാണി
തഥാ ശരീരാണി വിഹായ ജീർണാ-
ന്യന്യാനി സംയാതി നവാനി ദേഹീ." (ഭഗവദ്ഗീത 2-22)

മരണമാണ് എല്ലാവരുടേയും അവസാനം. ഇത്രയും ഉറപ്പായ മറ്റൊരു സംഗതിയും ജീവിതത്തിൽ ഇല്ല. ഏതൊരു വസ്തുവും കുറെദൂരം ചെന്നിട്ട് പുറപ്പെട്ട സ്ഥലത്തേയ്ക്കുതന്നെ മടങ്ങിവരുകയാണ് ചെയ്യുന്നത്. സൂര്യചന്ദ്രന്മാരും നക്ഷത്രങ്ങളും ജ്യോതിഷ്പടലത്തിൽനിന്നുല്പന്നങ്ങളായി കാലാന്തരത്തിൽ ആ ജ്യോതിഷ്പടലത്തിൽത്തന്നെ വിലയിക്കുകയാണ് ചെയ്യുന്നത്. എല്ലായിടത്തും ഇതുതന്നെയാണു സംഭവിക്കുന്നത്. ഈ ജഗത്തിലെ ഓരോ വസ്തുവും ചുറ്റുപാടുമുള്ള പരമാണുക്കളിൽനിന്ന് ഉണ്ടായവയാണ്. അത് ഒടുവിൽ പരമാണുക്കളിലേക്കുതന്നെ മടങ്ങുകയും ചെയ്യുന്നു. പ്രകൃതിയുടെ അലംഘനീയമായ നിയമം ഇതാണ്. ഈ നിയമം ആത്മാവിനും ബാധകമാണ്. അതു വിലയിച്ച് അതിന്റെ കാരണത്തിലേക്കുതന്നെ മടങ്ങിപ്പോകും. നമ്മൾ എല്ലാവരും ഈശ്വരൻ, കേവലസത്ത, പ്രകൃതി എന്ന മൂലസ്ഥാനത്ത് തിരിച്ചെത്തേണ്ടവരാണ്.

മരണവും പുനർജന്മവും എത്രകാലം നീണ്ടുനില്ക്കും? പ്രാരബ്ധകർമത്തിന്റെ ശക്തി ക്ഷയിക്കുന്നതുവരെ അവരുടെ പുനർജന്മവും ജീവിതവും തുടർന്നുകൊണ്ടിരിക്കും. മരണത്തിനുശേഷം പുനർജന്മം ലഭിക്കുന്നതുവരെ ജീവാത്മാക്കൾ അനന്തമായ അന്തരീക്ഷത്തിലെ വിവിധ ലോകങ്ങളിലാണ് വസിക്കുന്നത്. ഇവിടെ ദേവന്മാർ, ഭൂതങ്ങൾ, പ്രേതങ്ങൾ, മരണത്തിനുശേഷം എത്തിക്കൊണ്ടിരിക്കുന്ന ജീവന്മാർ എന്നിവർക്ക് പ്രത്യേക മണ്ഡലങ്ങൾ

1. മനുഷ്യൻ എപ്രകാരമാണ് ഒരു ജീർണവസ്ത്രത്തെ കളഞ്ഞു പുതിയതിനെ സ്വീകരിക്കുന്നത് അപ്രകാരംതന്നെ ആത്മാവും ജീർണദേഹത്തെ ഉപേക്ഷിച്ച് (മനുഷ്യനെപ്പോലെ) ഒരു വികാരവും കൂടാതെതന്നെ പുതിയ ദേഹത്തെ പ്രാപിയ്ക്കുന്നു.

ഉണ്ട്. ഭൂലോകത്തിലേക്ക് ഉടനെ പുനർജന്മം പ്രതീക്ഷിക്കുന്നവരും, പുനർജ ന്മത്തിനു കാലതാമസം നേരിടുന്നവരും ഇവിടെ വസിക്കുന്നുണ്ട്. തങ്ങൾ നേടിയിട്ടുള്ള കർമജ്ഞാനങ്ങളുടെ ഉത്കൃഷ്ടതകൊണ്ട് കൂടുതൽ കാലം അന്തരീക്ഷലോകസുഖവാസത്തിനു അർഹത നേടിയവരും അതുവഴി പ്രജാ പതിലോകം, ഹിരണ്യഗർഭലോകം, സഗുണബ്രഹ്മലോകം തുടങ്ങിയവയി ലേക്കു പുനരാവിഷ്കരണത്തെ പ്രതീക്ഷിക്കുന്നവരും ഇവിടെയുണ്ട്. ലിംഗ ശരീരം ഉള്ളതുകൊണ്ട് അന്തരീക്ഷവാസികൾക്കും യഥേഷ്ടം സങ്കല്പിക്കാൻ കഴിയും. സങ്കല്പം മാത്രമാണ് അവരുടെ പ്രവൃത്തി. ലിംഗശരീരം ക്ഷയി ക്കുന്നതുവരെ അവർക്കു സുഖവും ദുഃഖവും ഉണ്ട്. സങ്കല്പവൃത്തികളുടെ ഫലമായിട്ടാണ് സുഖവും ദുഃഖവും ഉണ്ടാകുന്നത്. പൂർവജന്മത്തിലെ സംസ്കാരമനുസരിച്ചാണ് അവർ സദ്വൃത്തികളും ദുർവൃത്തികളും സങ്ക ല്പിക്കുന്നത്. സങ്കല്പംകൊണ്ട് വസ്തുക്കളെ നിർമിക്കാനും അഴിച്ചുപണി യാനും അവർക്കു സാധിക്കും. നമുക്കു ദുഷ്കരം എന്നു തോന്നുന്ന കർമ ങ്ങൾ ചെയ്യാനും ചെയ്യിക്കാനും അവരുടെ സങ്കല്പത്തിനു ശക്തിയുണ്ട്. പ്രാണാവൃതമായ സൂക്ഷ്മശരീരം മാത്രമുള്ള ഇവർ അവിടെ വസിക്കുന്നതും സഞ്ചരിക്കുന്നതും തേജോരൂപത്തിലാണ്. ഇഷ്ടമുള്ള രൂപം ധരിക്കുന്നതിനും അന്തരീക്ഷത്തിലും ഭൂലോകത്തിലും തടസ്സം കൂടാതെ സഞ്ചരിക്കുന്നതിനും ഇവർക്കു പ്രയാസം ഒട്ടുമില്ല. കാണുക, കേൾക്കുക, സ്പർശിക്കുക, അറി യുക മുതലായ എല്ലാ ജ്ഞാനേന്ദ്രിയപ്രവൃത്തികളും ഇവർക്കു സാധ്യമാണ്. സ്ഥൂലശരീരം ഇല്ലാത്തതിനാൽ ഉറക്കം, രോഗം, വാർധക്യം മുതലായ ശരീര പീഡനങ്ങൾ ഒന്നും അനുഭവപ്പെടുകയില്ല. Aldus Huxley എന്ന പാശ്ചാത്യ ഗ്രന്ഥകാരൻ തന്റെ Evolution and Ethics എന്ന കൃതിയിൽ പറയുന്നത് ശ്രദ്ധേ യമാണ്– "പരിണാമവാദംപോലെത്തന്നെ വാസ്തവതത്ത്വത്തിന്മേൽ പുനർജ ന്മവാദവും അടിയുന്നി നില്ക്കുന്നു." യോഗസാധനകൾകൊണ്ടും തപഃശക്തി കൊണ്ടും ആത്മീയമായ ഉന്നതിനേടി ഭൂലോകത്തു വസിക്കുന്ന മഹാത്മാ ക്കൾക്ക് അന്തരീക്ഷവാസികളോട് സമ്പർക്കത്തിൽ ഏർപ്പെടാനും അവരെ സ്വാധീനിച്ച് അദ്ഭുതങ്ങൾ കാണിക്കുവാനും കഴിയുമെന്നുള്ളത് ഒരു പര മാർഥമാണ്.

പ്രാണായാമത്തിനും പ്രേതതത്ത്വാന്വേഷണത്തിനും തമ്മിൽ ബന്ധമു ണ്ടെന്നു പാതഞ്ജലയോഗസൂത്രം സമർഥിക്കുന്നു. പ്രേതതത്ത്വാന്വേഷണം പ്രാണായാമം എന്ന യോഗവിദ്യയുടെ ഏറ്റവും ഉന്നതതലത്തിലുള്ള ഒരു വിശ ദീകരിച്ച ശാസ്ത്രസത്യമാണ്. നമ്മുടെ നാട്ടിൽ പലരും പരിശീലിക്കുന്ന പ്രാണായാമവിദ്യയുമായി ഇതിനു യാതൊരു ബന്ധവുമില്ല. പതഞ്ജലയോ ഗസൂത്രത്തിൽ പറയുന്നു: 'പരേതാത്മാക്കൾ നമുക്കു ചുറ്റും അദൃശ്യരായി നിലകൊള്ളുന്നു എന്നാണ് വിശ്വാസം. ഇവ ലക്ഷക്കണക്കിനു ഉണ്ടായേക്കാം. നമ്മൾ അവരുടെ ശരീരങ്ങളിൽക്കൂടിയാവാം നിരന്തരം വന്നും പോയുമിരി ക്കുന്നത്. അവർ നമ്മളെ കാണുകയോ അറിയുകയോ ചെയ്യുന്നില്ല. ഒരു മണ്ഡലത്തിനുള്ളിൽ മറ്റൊരു മണ്ഡലം. ഒരു ജഗത്തിനുള്ളിൽ മറ്റൊരു ജഗ ത്ത്. ഇതാണ് സ്ഥിതി. പ്രാണന്റെ ഒരു തരത്തിലുള്ള സ്പന്ദാവസ്ഥയിലാണ് നാം വർത്തിക്കുന്നത്. അതേ സ്പന്ദാവസ്ഥയിലുള്ള സർവജീവികൾക്കും

അന്യോന്യം കാണാം. അതിനേക്കാൾ ഉയർന്നതരം സ്പന്ദനത്തിൽ വർത്തിക്കുന്നവരുണ്ടെങ്കിൽ അവരെ കാണാൻ കഴിയുകയുമില്ല. ഒരു പ്രകാശത്തിന്റെ ശക്തി വർധിപ്പിച്ചുകൊണ്ടുപോയാൽ അതു നമുക്കു തീരെ കാണാൻ പറ്റാത്ത അവസ്ഥയിലായിത്തീരുന്നു. എന്നാൽ അത്ര തീക്ഷ്ണമായ പ്രകാശവും കാണാൻ ശക്തിയുള്ള കണ്ണുകളോടുകൂടിയ ജീവികൾ ഉണ്ടായേക്കാം. മറിച്ച്, ഒരു പ്രകാശത്തിന്റെ സ്പന്ദം വളരെ മന്ദമായിരിക്കുമ്പോൾ നമുക്ക് അത് കാണാൻ കഴിവില്ല. പക്ഷെ, അതു കാണുവാൻ കഴിവുള്ള ചില ജീവികൾ (പൂച്ച, മൂങ്ങ മുതലായവ) ഉണ്ട്. പ്രാണസ്പന്ദനത്തിന്റെ ഭൂമിക മാത്രമാണ് നമ്മുടെ ദൃഷ്ടിക്കു വിഷയമാകുന്നത്. വായുമണ്ഡലത്തിനെ ഉദാഹരണമായെടുത്ത് ചിന്തിച്ചുനോക്കാം. അതു ഒന്നിനൊന്നു മീതെയായി അസംഖ്യം അടുക്കുകൾ അടുക്കിവച്ചതുപോലെയാണ്. ഭൂമിയോടടുത്ത അടുക്കുകൾ മീതെയുള്ളവയെക്കാൾ കൂടുതൽ അമർന്നിരിക്കും. മേലോട്ട് പോകുന്തോറും അടുക്കുകൾ നേർത്ത് സൂക്ഷ്മതരങ്ങളാകും. സമുദ്രത്തിന്റെ കാര്യം നോക്കുക. ആഴം ചെല്ലുംതോറും വെള്ളത്തിൽ സമ്മർദ്ദം വർധിക്കുന്നു. അടിത്തട്ടിൽ ജീവിക്കുന്ന ജന്തുക്കൾക്ക് ഒരു കാലത്തും മുകൾത്തട്ടിലേക്കു വരാൻ സാധിക്കുന്നില്ല. വന്നാൽ അവ പൊട്ടിത്തകർന്നു പോകും. ഒരു മുറിയിൽ നിറച്ചും നമുക്ക് അദൃശ്യരായ ജീവികൾ ഉണ്ടെന്നിരിക്കട്ടെ. അവർ പ്രാണന്റെ ഒരുതരം സ്പന്ദത്തെ കുറിക്കുന്നു. നാം മറ്റൊരു തരത്തേയും. അവർ ദ്രുതസ്പന്ദക്കാരും നമ്മൾ മന്ദസ്പന്ദക്കാരുമാണെന്നു കരുതുക. എങ്കിലും, നമ്മളും അവരും ഒരുപോലെ പ്രാണമയരാകുന്നു. ഏവരും ഒരേ പ്രാണസമുദ്രത്തിന്റെ ഭാഗങ്ങളാകുന്നു; സ്പന്ദത്തിന്റെ മാത്രയിലുള്ള ഭേദമേയുള്ളൂ. നമുക്ക് ദ്രുതസ്പന്ദത്തെ പ്രാപിക്കാൻ സാധിച്ചാൽ നമ്മുടെ മുമ്പിലുള്ള ഭൂമിക പെട്ടെന്നു മറ്റൊന്നായിത്തീരുന്നു. പിന്നെ, മറ്റൊരാളെ കാണാൻ കഴിയില്ല; അത് മറഞ്ഞുപോകുന്നു; അദൃശ്യരൂപികൾ തെളിഞ്ഞും വരുന്നു. ഇപ്രകാരം മനസ്സിനെ ഉച്ചതരസ്പന്ദത്തിൽ എത്തിക്കുന്നതെല്ലാം യോഗശാസ്ത്രത്തിൽ 'സമാധി' എന്ന ഒറ്റ വാക്കിൽ അടങ്ങിയിരിക്കുന്നു. സമാധിയുടെ താണപടികളിൽ നമുക്ക് മറ്റു ജീവന്മാരുടെ ദർശനം ഉണ്ടാകുന്നു. സമാധിയുടെ പരമകാഷ്ഠയിൽ പരമാർഥവസ്തുവിനെ കാണുവാനും കഴിയുന്നു.'

പതഞ്ജലിമഹർഷിയുടെ അഷ്ടവിധമായ യോഗശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ളതുപ്രകാരം, യോഗസാധനയുടെ ഏറ്റവും ഔന്നത്യത്തിലുള്ള പരമപദമാണ് സമാധി. സമാധിയിൽ, ആത്മവിദ്യയിലൂടെ ഇന്ദ്രിയങ്ങളിൽനിന്ന് മനസ്സിനെ ഉൾവലിച്ച്, ഏകാഗ്രമായ ധ്യാനത്തിൽ മനസ്സുലയിക്കുമ്പോൾ ധ്യാനിക്കുന്ന വ്യക്തിയും, ധ്യാനിക്കപ്പെടുന്ന വസ്തുവും(ഈശ്വരൻ) തികച്ചും ഒന്നായിത്തീരുന്നു. 'സവികല്പസമാധി'യിൽ വ്യക്തിയുടെ മനസ്സ് ഈശ്വരചേതനയുമായി ലയിച്ചുചേരുന്നു. പ്രാണപ്രവാഹം തീർത്തും നിലയ്ക്കുന്നു. ശരീരം ചലനമറ്റ് മരവിച്ച് മൃതപ്രായമാകുന്നു. അപ്പോഴും സ്വന്തം ജീവന്റെ നിശ്ചലാവസ്ഥയെക്കുറിച്ച് യോഗി ബോധവാനായിരിക്കും. ഏറ്റവും ഉയർന്ന ശ്രേണിയിലെത്തിയിട്ടുള്ള ആചാര്യന്മാർക്കുമാത്രമേ, 'നിർവികല്പസമാധി' കൈവരിക്കാൻ കഴിയൂ. സമാധി എന്ന അവസ്ഥയിൽ ദൈവാന്വേഷണം രണ്ടുവിധത്തിലുണ്ട്; സഗുണോപാസന, നിർഗുണോപാസന. സഗുണോപാസനയിൽ,

ദൈവങ്ങളെ അവരുടെ അവതാരരൂപത്തിൽ ധ്യാനിക്കുക- ശിവൻ, വിഷ്ണു, ദേവി, ഗണപതി തുടങ്ങിയവ. നിർഗുണോപാസനയിൽ ബ്രഹ്മത്തെ, പരമാത്മചൈതന്യത്തെ, ഉപാസിക്കലാണ്. ഇത് അതികഠിനമായ ഒരു ഉപാസനാമാർഗമാണ്.

"സ്ഥിരം സുഖം ചാസനമാശ്രിതോ യതി-
ര്യദാ ജിഹാസുരിമമംഗ ലോകം
കാലേ ച ദേശേ ച മനോ ന സജ്ജയേത്
പ്രാണം നിയച്ഛേന്മനസാ ജിതാസുഃ"- എന്നു ഭാഗവതത്തിൽ വ്യാസമുനി സമർഥിക്കുന്നുണ്ട്. "ഹേ രാജാവേ! പ്രാണജയം സമ്പാദിച്ചിരിക്കുന്ന യോഗി തന്റെ ശരീരത്തെ ഉപേക്ഷിക്കണമെന്നാഗ്രഹിക്കുമ്പോൾ ഉത്തരായണാദി കാലത്തേയോ പുണ്യക്ഷേത്രാദി ദേശത്തേയോ ആശ്രയിക്കണമെന്നു വിചാരിക്കരുത്. അതൊന്നുമല്ല അവനു സിദ്ധിഹേതു; അവൻ അഭ്യസിച്ചിരിക്കുന്ന യോഗംതന്നെ സിദ്ധിപ്രദം എന്നുള്ള ഉറപ്പോടുകൂടെ സ്ഥിരവും സുഖവുമായ ആസനത്തിലിരുന്ന് മനസ്സോടുകൂടെ പ്രാണഗതിയെ അടക്കണം. വിഷയങ്ങളിൽനിന്നു മനസ്സിനെ അടക്കണം. അപ്പോൾ ഇന്ദ്രിയങ്ങളുടെ പ്രവൃത്തിയും അടങ്ങും." വിഷയങ്ങളിൽനിന്നു മനസ്സിനെ അടക്കിയാൽ ചാഞ്ചല്യം നിലയ്ക്കുന്നു. അതോടെ മനസ്സ് എന്ന മഹത്തത്വം നിലയ്ക്കും. നിശ്ചലാത്മികയായ ബുദ്ധിയാണ് പിന്നെ അവശേഷിക്കുന്നത്. അതിന്റെ ദ്രഷ്ടാവായ ജീവനിൽ അതിനെ നിലപ്പിക്കണം. പിന്നെ ജീവനെ പരമാത്മാവിൽ നിലപ്പിക്കണം. സമാധി എന്ന അവസ്ഥയിൽ ഒരു യോഗി എത്തിച്ചേരുന്നത് ഈ വിധത്തിലാണ്.

ബ്രഹ്മവിദ്യാസംഘത്തിന്റെ പ്രസിഡണ്ട് ആയിരുന്ന ജിനരാജദാസ് തന്റെ "ഫസ്റ്റ് പ്രിൻസിപ്പിൾസ് ഓഫ് തിയോസഫി" എന്ന ഗ്രന്ഥത്തിൽ സാധാരണ രീതിയിൽ മരണമടയുന്നവരുടെ അന്ത്യനിമിഷങ്ങൾ വിശകലനം ചെയ്യുന്നുണ്ട്. അന്ത്യനിമിഷത്തിൽ ജീവിതം മുഴുവനും നമ്മുടെ സ്മൃതിപഥത്തിൽ ആവിർഭവിക്കുന്നു. ഓരോ മുക്കിലും മൂലയിലുംനിന്ന്, ഒരു സംഭവത്തിനു പിന്നിൽ മറ്റൊന്നായി, സകല ജീവിതാനുഭവങ്ങളും വിസ്മൃതിക്കുള്ളിൽനിന്ന് പുറത്തുവരും. മൃത്യുവക്രതസ്ഥമായ മസ്തിഷ്കം അതിശക്തിയോടുകൂടി ഓർമകളെ മുഴുവനും ഉള്ളിൽനിന്നു പുറത്തേക്കു തള്ളിവിടും. ഒരു മനുഷ്യനും ബുദ്ധിഭ്രമത്തോടുകൂടിയോ ബോധരഹിതനായോ മരണമടയാറില്ല. ഏതു മുഴുഭ്രാന്തനും ഒരു നിമിഷനേരത്തേക്കു തികഞ്ഞ സ്വബോധം വീണ്ടുകിട്ടാതിരിക്കില്ല. പക്ഷെ, അക്കഥ മറ്റുള്ളവരെ അറിയിക്കാൻ അവൻ അശക്തനാകും. ആ സമയത്ത് അവൻ മൃതാവസ്ഥയിലാണെന്നുവരും, പലപ്പോഴും. എങ്കിലും അന്ത്യശ്വാസത്തിനും ജീവനിഷ്ക്രമണത്തിനും ഇടയ്ക്കു തലച്ചോർ ശരിക്കു പ്രവൃത്തിക്കാൻ തുടങ്ങുകയും തന്റെ കഴിഞ്ഞുപോയ ജീവിതാനുഭവങ്ങളുടെ സ്മരണയിൽ ഉയിർകൊള്ളുകയും ചെയ്യും.[1] ജനനസമയത്തും ഇതുതന്നെ

---

1. "യം യം വാപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം
താം തമേവൈതി കൗന്തേയ സദാ തദ്ഭാവഭാവിതഃ" (ഭഗവദ്ഗീത 8-6) അല്ലയോ അർജുന, അവസാന കാലത്തിൽ ഏവൻ ഏതു രൂപത്തെ സ്മരിച്ചുകൊണ്ട് ദേഹത്തെ ഉപേക്ഷിക്കുന്നുവോ അവൻ സദാ ആ രൂപസ്മരണയോടുകൂടിയവനായി ആ രൂപത്തെത്തന്നെ പ്രാപിക്കുന്നു.

യാണു സ്ഥിതി. ഗർഭസ്ഥശിശു പൂർവജന്മങ്ങളെക്കുറിച്ചെല്ലാം സ്മരിക്കുന്നു ണ്ടെന്നു 'ഗർഭോപനിഷ'ത്തിൽ പറയുന്നു. ഈ പൂർവജന്മസ്മൃതി സംഭവി യ്ക്കുന്നത് ഭൂമിയിൽ അവതരിക്കുന്നതിനുമുമ്പ് ജീവാത്മാവ് 'ശുക്ളനിയ ന്ത്രണഗ്രന്ഥി'യിൽ (Pineal Gland) സ്ഥിതി ചെയ്യുന്നതുകൊണ്ടാണെന്നു യോഗികൾ സമർഥിക്കുന്നു.

*ഗർഭസ്ഥശിശുവിന് ശബ്ദങ്ങൾ കേൾക്കാൻ കഴിയുമെന്ന് ശാസ്ത്രീയ മായി തെളിയിച്ചിട്ടുണ്ട്. ഓർമ എന്നത് മസ്തിഷ്കത്തിൽ മുദ്രിതമായ ഒരു പാറ്റേൺ ആണ്. ഏതാണ്ട്, കമ്പ്യൂട്ടറിന്റെ ഹാർഡ് ഡിസ്കിൽ വിവരങ്ങൾ മുദ്രിതമാകുന്നതിന് സമാനമാണിത്. ന്യൂറോൺ (സിരാകോശം) സംഘടനക്ക് സ്ഥിരഭാവം ലഭിക്കുമ്പോൾ അത് ദീർഘകാല ഓർമയായി മാറുന്നു. മാറ്റങ്ങ ളുടെ ഫലമായുണ്ടാകുന്ന പാറ്റേണിനെ 'സ്മൃതിപഥം' (memory trace) എന്നു വിളിക്കുന്നു. ന്യൂറോണുകൾ ചിലപ്പോളെല്ലാം നശിച്ചുപോകുന്നു. ഒരു സ്മൃതി പഥത്തിലെ ഒട്ടേറെ ന്യൂറോണുകൾ നശിച്ചാലും പാറ്റേൺ അതേപടി നില നില്ക്കും. അതുകൊണ്ടുതന്നെ ഓർമയും നിലനില്ക്കുന്നു. ഈ പാറ്റേണു കൾ നിലകൊള്ളുന്നത് എവിടെയാണ്? മസ്തഷ്കത്തിന്റെ ഹാർഡ് ഡിസ്ക് ഏതാണ്? ഓരോ അനുഭൂതിക്കും അതിന്റേതായ സ്മൃതിപഥം ഉണ്ടായി രിക്കും. കോടിക്കണക്കിന് സ്മൃതിപഥങ്ങൾ! മസ്തിഷ്കത്തിൽ പതിനായിരം കോടിയിലധികം ന്യൂറോണുകളും കോടികോടി സിനാപ്സുക്കളുമുണ്ട്. അവ യ്ക്കുള്ളിൽ ഏതാണ്ട് അനന്തമായ സ്മൃതിപഥപറ്റേണുകൾക്ക് ഇടമുണ്ട്. അബോധമണ്ഡലത്തിൽ ആലേഖനം ചെയ്യപ്പെട്ട അനുഭൂതികളെ, ബോധ മണ്ഡലത്തിലേക്ക് തിരിച്ചുകൊണ്ടുവരുന്നതാണ് ഓർമിയ്ക്കൽ. ഇതിന്റെ രസ തന്ത്രം ശാസ്ത്രജ്ഞർക്ക് ഇന്നും അജ്ഞാതമാണ്. സംവേദനങ്ങളുടേയും സ്മൃതിയുടേയും രസതന്ത്രത്തേക്കാൾ എത്രയോ കൂടുതൽ സങ്കീർണമാ ണ് വികാരങ്ങൾ, ബോധം, പെരുമാറ്റം മുതലായവയുടെ രസതന്ത്രം. നമ്മുടെ ഉള്ളിൽ തോന്നുന്ന സുഖദുഃഖങ്ങളും ഭയക്രോധങ്ങളും വീരകരുണങ്ങളു മൊക്കെയായ ഭാവങ്ങളുടേയും വികാരങ്ങളുടേയും ന്യൂറോൺ ചിത്രീകരണം എങ്ങനെ ആയിരിക്കും? ഓർമയുടേതുപോലുള്ള വൈദ്യുതി സമ്മർദ്ദവിതര ണ പാറ്റേൺ ആയിരിക്കുമോ? ഉത്തരം കിട്ടാത്ത ചോദ്യമാണിത്. ജീവപരി ണാമത്തിന്റെ ഏറ്റവും സങ്കീർണമായ ഉത്പന്നമാണ് മനുഷ്യമസ്തിഷ്കം. ചിന്തയിലൂടെ, ബോധപൂർവമുള്ള മനനത്തിലൂടെ, സാധാരണ നിലയിൽ ശരീ രത്തിനകത്ത് ബോധത്തിൽനിന്ന് സ്വതന്ത്രമായി നടക്കുന്ന പ്രവർത്തനങ്ങ ളെ, രോഗപ്രതിരോധത്തെ അടക്കം, സ്വാധീനിക്കാം എന്ന പൗരാണികരുടെ അവകാശവാദത്തിന് ഇന്ന് ആധുനികശാസ്ത്രം പിൻബലം കൊടുക്കുന്നു. അങ്ങനെ മനോനാഡീയ പ്രതിരോധശാസ്ത്രം (Psychoneural immunology) എന്നൊരു പുതിയ പഠനശാഖ ഉരുത്തിരിഞ്ഞുവന്നിട്ടുണ്ട്. ബുദ്ധി ഒരു ആർജിത സ്വത്താണ്. ജന്മജന്മാന്തരങ്ങളായി ശേഖരിച്ചുവച്ചതാണത്. പുറം ലോകത്തുനിന്നുള്ള പുതിയ സിഗ്നലുകൾ സ്വീകരിച്ച് അവയെ അപഗ്രഥിച്ച്, നേരത്തെ സംഭരിച്ചു വച്ചിരിക്കുന്ന സ്മരണകളുമായി തട്ടിച്ചുനോക്കി തള്ളു കയും കൊള്ളുകയും ചെയ്ത്, സ്മരണയിലേക്കു മുതൽകൂട്ടുന്ന പ്രക്രിയ യുടെ മേൽ മസ്തിഷ്കത്തിന്റെ ഒരു ഭാഗം ചെയ്യുന്ന മോണിറ്ററിങ്ങ് പ്രക്രിയ.*

*ഒരുതരത്തിലുള്ള ഉൾക്കണ്ണിന്റെ പ്രവർത്തനം, അതാണ് ബോധം. സ്മരണ യേയും ബുദ്ധിയേയുംപോലെ ബോധവും മസ്തിഷ്കത്തിൽ ആകെ വ്യാപിച്ചു കിടക്കുന്നു. മണത്തിന്റെ ഒഴികെയുള്ള മറ്റെല്ലാ സംവേദനക സിഗ്നലുകളും മസ്തിഷ്കത്തിൽ എത്തുന്നത് മസ്തിഷ്കദണ്ഡിലൂടെയാണ് (സുഷുമ്ന). ഉറക്കം, ഉണർവ്, സ്വപ്നം മുതലായവയെല്ലാം അതിപുരാതന കാലം മുതൽക്കെ മനുഷ്യരുടെ അന്വേഷണത്തിന് വിഷയീഭവിച്ചിട്ടുള്ള കാര്യ ങ്ങളാണ്. പൗരസ്ത്യവും പാശ്ചാത്യവുമായ പല വൈദ്യശാസ്ത്രഗ്രന്ഥങ്ങ ളിലും അവയെപ്പറ്റി പരാമർശമുണ്ട്. മറ്റാരേക്കാളും കൂടുതൽ ശാസ്ത്രീയ മായ രീതിയിൽ ഇവയെ കാണാൻ കഴിഞ്ഞത് ആയുർവേദപണ്ഡിത ന്മാർക്കും ഭാരതീയ ദാർശനികന്മാർക്കുമായിരുന്നു. ബുദ്ധിയും മനസ്സും അതിന്റെ വികാരങ്ങളുമെല്ലാം, ആത്യന്തികമായി മനുഷ്യർ കഴിക്കുന്ന ഭക്ഷ ണത്തിന്റെ ചയാപചയ പ്രക്രിയയുടെ (metabolism) ഉത്പന്നമാണെന്നും അതിനാൽ തികച്ചും ഭൗതികമായ പ്രതിഭാസങ്ങളാണെന്നും പ്രായോഗിക ശാസ്ത്രരീതിയിലുള്ള പഠനത്തിനു വഴങ്ങുന്നതാണെന്നും അവർ വാദിച്ചു.*

മനുഷ്യന്റെ സ്ഥൂലശരീരത്തെ ആത്മാവ് ഒരു പ്രഭാപരിധിയായി ചൂഴ്ന്നു നില്ക്കുന്നുണ്ട്. രണ്ടു വ്യക്തികൾ തമ്മിൽ അടുത്തു മുട്ടുമ്പോൾ ഓരോരു ത്തരുടേയും ആത്മാക്കൾ പരസ്പരം വർണവിനിമയം ചെയ്യും. മനുഷ്യർ പരസ്പരം കണ്ടുമുട്ടുമ്പോൾ അനുകൂലപ്രതികൂല വികാരങ്ങൾ അനുഭവ പ്പെടുന്നത് ഇതുകൊണ്ടാണ്. ആത്മൈക്യം ഇല്ലാത്ത ദമ്പതിമാർ രണ്ടു ധ്രുവ ങ്ങളിൽ എന്നപോലെ പെരുമാറുന്നതും ഇതുകൊണ്ടാണ്. ജാതകപരിശോ ധനകൊണ്ടൊന്നും ഇതു ഗ്രഹിച്ചെടുക്കാൻ സാധ്യമല്ല. പുരുഷനായാലും സ്ത്രീയായാലും ആത്മാവിന്റെ ഉൾവിളി ഉണ്ടാകുമ്പോൾ ഗമനം ആ വഴിക്കു തിരിയുന്നത് തികച്ചും സ്വാഭാവികം മാത്രം. "ഭർത്താവിനോടുള്ള ആസക്തി കൊണ്ടല്ല, ആത്മാവിനോടുള്ള ആസക്തികൊണ്ടാണ് ഭർത്താവിൽ പ്രിയം ഉളവാകുന്നത്. ഏതൊന്നിലുമുള്ള ആസക്തികൊണ്ടല്ല ആത്മാവിനോടുള്ള ആസക്തികൊണ്ടാണ് ഏതൊന്നിലും പ്രിയം തോന്നുന്നത്." എന്നു ഉപനി ഷത്കാരന്മാർ സമർഥിക്കുന്നു. (ന വാ അരേ പത്യുഃ കാമായ പതിഃ പ്രിയോ ഭവത്യാത്മനസ്തു കാമായ പതിഃ പ്രിയോ ഭവതി.)

ബ്രഹ്മവിദ്യാസംഘത്തിൽപ്പെട്ട രാജയോഗികളുടെ സൂക്ഷ്മാന്വേഷണം മനുഷ്യന്റെ മരണാനന്തരമുള്ള സ്ഥിതിയെപ്പറ്റി പല അറിവുകളും നേടിയി ട്ടുണ്ട്. മോക്ഷപ്രാപ്തനായ മനുഷ്യന്റെ ദേഹവിയോഗത്തിൽ സംഭവിക്കുന്നത് ഇപ്രകാരമാണ്. ആത്മാവ് സൂക്ഷ്മശരീരസ്ഥനായി ഹൃദയത്തിൽനിന്ന് സുഷ്മനയിലൂടെ ബ്രഹ്മരന്ധ്രത്തിലേക്കും ഉടനെത്തന്നെ അതിലൂടെ കടന്ന് സൂര്യരശ്മികളിലൂടെ സൂര്യമണ്ഡലത്തിലേക്കും പ്രവേശിക്കും. അവിടെനിന്ന് സൂര്യമണ്ഡലത്തിലെ കറുത്ത പുള്ളികളിലൂടെ, യോഗസിദ്ധമായ ദിവ്യജ്ഞാ നത്താൽ തെളിയിക്കപ്പെട്ട മാർഗമനുസരിച്ച് പരമപദം പ്രാപിക്കുന്നു. ആ ആത്മാവിനെ മോക്ഷപ്രാപ്തിയിലേക്ക് ചില പരിശുദ്ധാത്മാക്കൾ - അഹസ്, ആദിത്യൻ, പ്രജാപതിമാർ എന്നീ 'അധിവാഹി'കൾ - കൂട്ടികൊണ്ടുപോകും. ഈ ലോകത്തുവച്ച് ചെയ്ത കർമങ്ങളെ അനുഭവിച്ചുതീർന്നാൽ ദേഹി വീണ്ടും കർമത്തിൽ ആഗ്രഹം പൂണ്ട്, ആ ലോകത്തിൽനിന്ന് ഇങ്ങോട്ടു പോരുന്നു.

എവിടെയാണോ മനസ്സ് ഇഴുകിച്ചേരുന്നത്, കർമങ്ങളോടുകൂടി അങ്ങോട്ടു പോകുന്നു. വിചാരമയനത്രെ ആത്മാവ്. ഈ ലോകത്തിൽ താനെന്തു വിചാരിക്കുന്നുവോ, മരിച്ചാലും അതുതന്നെ വിചാരിക്കുന്നുവെന്ന് ഛാന്ദോഗ്യോപനിഷത്തിലും പറയുന്നു.

ബ്രിട്ടീഷുകാരനായ സർ വില്യം ബാരറ്റ്, മരണത്തിൽനിന്നു രക്ഷപ്പെട്ട നിരവധി പേരുമായി സംസാരിച്ച് വിശദാംശങ്ങൾ സ്വരൂപിച്ച ഒരു വ്യക്തിയാണ്. ബ്രിട്ടനിലെ റോയൽ സൊസൈറ്റിയിൽ അംഗമായിരുന്ന ഇദ്ദേഹം തന്റെ അനുഭവങ്ങളെ പുസ്തകരൂപത്തിൽ ക്രോഡീകരിച്ചിട്ടുണ്ട്. മരണത്തിൽനിന്നു രക്ഷപ്പെട്ടവരുടെ അനുഭവം അദ്ദേഹം ഇങ്ങനെ വിശദീകരിക്കുന്നു:-"അപരിചിതമായ പ്രത്യേകതരം ശബ്ദങ്ങൾ കാതിൽ നിരന്തരം വന്ന് അലയ്ക്കുന്നു. പരിപൂർണമായ ശാന്തിയും പരമമായ സൗഖ്യവുമാണ് പിന്നെ അനുഭവപ്പെടുക. വളരെ പ്രത്യേകതരത്തിലുള്ള ഒരു സുഖാനുഭവമാണ് ഇത്.[1] മരണത്തിനുശേഷം ശരീരത്തിൽനിന്നും വേറിട്ട ആത്മാവ് അനന്തമായ ഒരു തുരങ്കത്തിലൂടെ സഞ്ചരിക്കുന്നു.[2] തുരങ്കം അന്ധകാരമയമാണ്. തുരങ്കത്തിന്റെ അറ്റത്ത് എത്തുമ്പോൾ സൂര്യനെപ്പോലെ ജ്വലിക്കുന്ന ഒരു പ്രകാശപുഞ്ജം

---

1. ശ്രീനാരായണഗുരുദേവന്റെ അന്ത്യനിമിഷങ്ങളെക്കുറിച്ച് "ഗുരുദേവൻ-ഓർമകളിലെ സൂര്യതേജസ്സ്" എന്ന കൃതിയിൽ ഇപ്രകാരം വർണിക്കുന്നു. "ഒരു നിമിഷം യോഗതേജസ് നിറഞ്ഞ ഗുരുദേവന്റെ കണ്ണുകൾ നിത്യതയുടെ നേരെ നിശ്ചലമായിനിന്നു. ജീവശക്തിയുടെ ഷഡാധാരങ്ങൾ കടന്ന് രുദ്രഗ്രന്ഥി ഭേദിച്ച് ബ്രഹ്മരന്ധ്രം കടന്ന് ശിരസ്സിലെ സഹസ്രാരപുഷ്പത്തിൽ എത്തുന്നു. സങ്കല്പങ്ങളൊക്കെ ഒഴിഞ്ഞ് നാമരൂപങ്ങൾ ഒടുങ്ങി ഹൃദയം മെല്ലെ സൂര്യപ്രഭ ഓളംവെട്ടുന്ന ദഹരാകാശമായിത്തീരുന്നു. ത്രിപുടി മുടിയുന്നു. ഇപ്പോൾ തലക്കു മുകളിൽ ആകാശമില്ല. കാൽക്കീഴിൽ ഭൂമി ഇല്ല. ഗ്രഹതാരകങ്ങളില്ല. ഒന്നുമില്ല. ഉള്ളത് ഇതുമാത്രം-ദിവ്യമായ വെളിച്ചം. കോടി സൂര്യപ്രഭാ വെളിച്ചത്തിന്റെ ഘനം. ഒരാത്മാവ് മറ്റൊരു ഭാവസീമ കടക്കുന്നു. സവികല്പസമാധിയിൽ ഒരപൂർവ നിമിഷത്തിൽ പരമാത്മസത്തയിൽനിന്ന് ഒരു നീലമേഘം പൊങ്ങിവരുന്നു. സമാധിസ്ഥനായ യോഗിയുടെ ഉള്ളിൽനിന്നു വരുന്ന കാറ്റടിച്ച് നീലമേഘം വർഷിയ്ക്കുമ്പോൾ മഴയല്ലത്, ശുദ്ധജ്ഞാനമാണ്. ഗ്രഹതാരകങ്ങൾക്കിടയിലൂടെ ഒരു ജീവാത്മാവ് അതിന്റെ യാത്ര തുടരുന്നു."

"ആഴമേറും നിൻമഹസ്സാമാഴിയിൽ ഞങ്ങളാകവേ

ആഴണം വാഴണം നിത്യം... വാഴണം വാഴണം സുഖം."

രമണമഹർഷിയുടെ അന്ത്യസമയത്തും, പ്രകടമായ രീതിയിൽ ആത്മാവ് നിഷ്ക്രമിയ്ക്കുന്നത് താൻ നേരിട്ടനുഭവിച്ചതാണെന്നു ഗുരുനിത്യചൈതന്യയതി സാക്ഷ്യപ്പെടുത്തുന്നു.

2. രാവി നദിയുടെ തീരത്തുകൂടി മണിമഹേഷ് കൈലാസത്തിലേയ്ക്കുള്ള അതിദുർഘടമായ യാത്രയിൽ ബ്രഹ്മോർ ഒരു ഇടത്താവളമാണ്. ബ്രഹ്മോറിൽനിന്ന് 16 കി.മീറ്റർ കൂടി യാത്ര ചെയ്താൽ ഹഡ്സർ എന്ന ഗ്രാമത്തിൽ എത്താം. പക്ഷെ ഈ റോഡ് ഗതാഗത യോഗ്യമല്ല. ഹഡ്സറിൽനിന്നാണ് മണിമഹേഷ് കൈലാസത്തിലേയ്ക്കുള്ള നടത്തം തുടങ്ങുന്നത്. ബ്രഹ്മോറിന്റെ പഴയ നാമം ബ്രഹ്മപുരി എന്നായിരുന്നു. അങ്ങാടിയ്ക്കടുത്തുള്ള കുന്നിൻമുകളിൽ വിശാലമായ ഒരു ക്ഷേത്രസമുച്ചയമുണ്ട്. ശിവ-പാർവതി പ്രതിഷ്ഠയാണ് പ്രധാനം. അതു കഴിഞ്ഞാൽ വളരെ അപൂർവമായ രണ്ടു പ്രതിഷ്ഠകൾ ഉണ്ട്; യമരാജാവും ചിത്രഗുപ്തനും. ഇവിടെ അറ്റം കാണാത്ത ഒരു ഗുഹാമാർഗം ഉണ്ട്. ഇപ്പോൾ ഈ മാർഗം അടഞ്ഞു കിടക്കുകയാണ്. ഈ ഗുഹാമാർഗം മണിമഹേഷ് കൈലാസത്തിലേയ്ക്കും അവിടെനിന്നു തിബത്തിലെ കൈലാസം വരേയും നീണ്ടുകിടക്കുന്നുണ്ടെന്ന് ഇവിടത്തെ സംന്യാസിമാർ പറയുകയുണ്ടായി. ചിത്രഗുപ്തൻ പേര് വെട്ടുമ്പോൾ യമരാജാവിന്റെ മുന്നിൽ എത്തുന്ന ആത്മാക്കൾ ഈ ഗുഹാമാർഗം വഴിയാണ് യാത്രയാകുന്നത് എന്നു വിശ്വസിക്കുന്നു.

കാണാം. ഇതിന്നടുത്തെത്തുമ്പോൾ പരേതാത്മാക്കളുടെ വലിയൊരു സംഘം ചുറ്റും വന്നു നില്ക്കുന്നു. പിന്നെ അനന്തമായ യാത്രയാണ്. കോടാനുകോടി ദൂരമുള്ള ഏതൊക്കെയോ ഗ്രഹങ്ങളിലേക്കും തിരിച്ച് ഭൂമിയിലേക്കും ആത്മാവ് മാറിമാറി സഞ്ചരിച്ചുകൊണ്ടിരിക്കും." സ്വിറ്റ്സർലാന്റുകാരനായ ന്യൂറോളജിസ്റ്റ് ഡോ.ഒലാഫ് ബ്ലാങ്ക് ഈ വിഷയത്തിൽ ധാരാളം ശാസ്ത്രീയ പഠനങ്ങൾ നടത്തിയ വ്യക്തിയാണ്. കാന്തികവും രാസപരവുമായ (Magnetic & Chemical) നിരവധി പ്രവർത്തനങ്ങൾ തലച്ചോറിനുള്ളിൽ നടക്കുന്നത് ഡോക്ടർ ശാസ്ത്രീയഗവേഷണങ്ങളിലൂടെ കണ്ടെത്തുകയുണ്ടായി. പരീക്ഷണങ്ങളുടെ ഭാഗമായി, മനുഷ്യരുടെ തലച്ചോറിലെ 'ലെഫ്റ്റ് ആംഗുലർ ജിറസി'ലേക്ക് വൈദ്യുതി കടത്തിവിട്ടപ്പോൾ ഒരു നിഴൽരൂപം പിന്നിൽ പതുങ്ങി നില്ക്കുന്നതായി കണ്ടു. ഇടതുഭാഗത്തെ 'ജിറസിൽ' ഷോക്ക് കൊടുത്തപ്പോൾ, ആത്മാവ് ദേഹത്തിൽനിന്നു വേറിട്ട് ഉയരത്തിൽ നിലകൊണ്ടു. അത് സ്വന്തം ശരീരത്തെ നോക്കിക്കാണുന്നതുപോലെയാണ് വായുവിൽ നിലകൊണ്ടത്. മരണത്തിന്റെ പിടിയിൽനിന്നു രക്ഷപ്പെട്ട നിരവധി മനുഷ്യർ ലോകത്തിന്റെ വിവിധഭാഗങ്ങളിലുണ്ട്.[1]

അമേരിക്കയിലെ മിയാമി മെഡിക്കൽ യൂണിവേഴ്സിറ്റിയിൽ അഫിലിയേറ്റ് ചെയ്ത വലിയൊരു ആസ്പത്രിയിലെ സൈക്കിയാട്രി വിഭാഗത്തിന്റെ തലവനായിരുന്നു ഡോ.ബ്രിയാൻവീസ്സ്, M.D. ന്യൂയോർക്ക് യൂണിവേഴ്സിറ്റിയിലെ ബെല്ലെവ്യൂ മെഡിക്കൽ സെന്ററിലും, പിറ്റ്സ്ബർഗ് യൂണിവേഴ്സിറ്റിയിലും ഡോക്ടർ പ്രശസ്തമായ രീതിയിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. മിയാമിയിൽ ഇദ്ദേഹം Psychopharmacology വിഭാഗത്തിന്റെ തലവനായിരിക്കുമ്പോൾ, Biological Psychiatry യിൽ നടത്തിയ ഗവേഷണങ്ങൾക്ക് ദേശീയ അംഗീകാരം ലഭിക്കുകയുണ്ടായി. ഈ കാലഘട്ടത്തിൽ ഡോ.ബ്രിയാൻ വീസ്സ് മനഃശാസ്ത്രസംബന്ധമായ മുപ്പത്തിയേഴ് ശാസ്ത്രഗവേഷണറിപ്പോർട്ടുകൾ പ്രസിദ്ധീകരിക്കുകയുണ്ടായി. ആത്മാവിനെക്കുറിച്ച് ഡോക്ടർ നടത്തിയ ശാസ്ത്രീയപഠനങ്ങൾ അദ്ദേഹത്തെ വിശ്വപ്രസിദ്ധനാക്കി. ആത്മാവിനെക്കുറിച്ച് വേദോപനിഷത്തുകളിൽ സമർഥിക്കുന്ന കാര്യങ്ങൾ നൂറുശതമാനവും വാസ്തവമാണെന്നു ഡോ.ബ്രിയാൻ വീസ്സ് അടിവരയിട്ടു പറയുന്നുണ്ട്. അദ്ദേഹത്തിന്റെ 'Same Soul Many Bodies' എന്ന ഗ്രന്ഥത്തിലെ ഏതാനും ഉദ്ധരണികൾ താഴെ കൊടുക്കുന്നു-

"നമ്മൾ ഓരോരുത്തരും അമരരാണ്. ജനിതകങ്ങളും വിശ്വാസങ്ങളും സ്വഭാവവൈചിത്ര്യങ്ങളും മറ്റു രീതികളും നമ്മളിലൂടെ തലമുറകളായി കൈമാറിവരുന്നു എന്നതാണ് യാഥാർഥ്യം. നമ്മുടെ പരമപ്രധാനമായ ഭാഗം, അതാ

---

1. 'ഉത്തർഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര' എന്ന എന്റെ ആദ്യരചനയിൽ, സഹയാത്രികനായിരുന്ന ഹരിഹറിന് ഡോൾമ ചുരത്തിൽവച്ച് മരണത്തെ മുഖാമുഖം കണ്ട അനുഭവമുണ്ട്. പേജ് 196 രണ്ടാം ഖണ്ഡികയിൽ ഞാൻ ഇത് സൂചിപ്പിച്ചിട്ടുണ്ട്. ഹരിഹറുമായി പിന്നീടു നടന്ന ദീർഘമായ സംഭാഷണത്തിൽ, സർ വില്യം ബാരറ്റ് വിവരിയ്ക്കുന്നതിനോട് സമാനമായ അനുഭവങ്ങളാണ് തനിയ്ക്കും ഉണ്ടായതെന്ന് എന്നോടു പറയുകയുണ്ടായി. ഈ പുസ്തകത്തിന്റെ ഇംഗ്ലീഷ് പരിഭാഷയിൽ ഹരിഹർ തന്റെ അനുഭവങ്ങൾ വിസ്തരിച്ച് എഴുതാമെന്ന് സമ്മതിച്ചിട്ടുമുണ്ട്.

യത് നമ്മുടെ ആത്മാവ്, അനശ്വരമാണ്; അതിനു മരണമില്ല. നമ്മളിൽ ഓരോരുത്തരിലും സ്ഥിതിചെയ്യുന്ന ആത്മാവ് നമ്മുടെ ഭൗതികശരീരത്തിന്റെ മരണത്തിനുശേഷവും നിലനില്ക്കുന്നുവെന്നും, മരണാനന്തരം മറ്റു ശരീരങ്ങളിലേക്കു കുടിയേറുന്നുവെന്നും ഉന്നതതലത്തിൽ എത്തിച്ചേരാനുള്ള ഈ നിരന്തര പ്രയാണം ആത്മാവ് തുടരുന്നുവെന്നും ഞാൻ ഉറച്ചുവിശ്വസിക്കുന്നു. കൂടെക്കൂടെ ചോദിയ്ക്കപ്പെടുന്ന ഒരു ചോദ്യം ഇതാണ്: ലോകം തുടങ്ങിയപ്പോൾ ഉണ്ടായിരുന്നതിനേക്കാൾ എത്രയോ ഇരട്ടി ജനങ്ങൾ ഇപ്പോഴുള്ള നിലയ്ക്ക് ഈ ആത്മാക്കളുടെയെല്ലാം ഉദ്ഭവസ്ഥാനം എവിടെയാണ്? ഞാൻ ഈ പ്രശ്നം എന്റെ മുന്നിലെത്തുന്ന അനേകം രോഗികളോട് ഉന്നയിച്ചിട്ടുണ്ട്. ഉത്തരം എല്ലായ്പ്പോഴും ഒന്നായിരുന്നു. ആത്മാക്കൾ ഉള്ള ലോകം ഇതു മാത്രമല്ല. അവയെ ഉൾക്കൊള്ളുന്ന മറ്റനേകം വ്യത്യസ്ത അന്തഃബോധതലങ്ങളുണ്ട്. ഊർജത്തിനു സീമകളില്ല. അനേകവിദ്യാലയങ്ങളുടെ ഏക പാഠശാലയാണിത്. ആത്മാക്കൾക്ക് വിഘടിക്കാനും ഒരേസമയം വിവിധ അനുഭവങ്ങൾ ഭേദ്യമാക്കാനും കഴിയും എന്നുറപ്പാണ്. ആത്മാവിനു D.N.A. ഇല്ല. നോബൽ സമ്മാന ജേതാക്കളായ ജെയിംസ് വാട്സണിനേയും, ഫ്രാൻസീസ് ക്രിക്കിനേയും പോലുള്ള വിഖ്യാതരായ ശാസ്ത്രജ്ഞർ വിവരിക്കുന്നതുപോലുള്ള ഭൗതിക രൂപവും ആത്മാവിന് ഇല്ല. എന്നാൽ ഉപാഖ്യാനസ്ഥാനത്തുള്ള തെളിവുകൾ അമ്പരപ്പിക്കുന്നവയും, എന്നെ സംബന്ധിച്ച്, ചോദ്യം ചെയ്യാനൊക്കാത്തവിധം നിർണായകവും ആണ്. ഇതിനു ധാരാളം ഉദാഹരണങ്ങളുണ്ട്. പൂർവജന്മങ്ങളിൽ കമിതാക്കളായിരുന്ന (Only Love is Real) എലിസബത്തും പെഡ്രോയും ഈ ജന്മത്തിൽ വീണ്ടും കണ്ടുമുട്ടി. എന്റെ രോഗികൾ അവരുടെ കഴിഞ്ഞകാല ജീവിതത്തെ സ്മരിച്ചപ്പോൾ, അവരുടെ രോഗത്തിൽനിന്ന് വല്ലാത്ത ആശ്വാസം ലഭിച്ചതായും, ചിലപ്പോൾ പൂർണസുഖം പ്രാപിക്കുന്നതായും കണ്ടു. ഇത് ആത്മാവിന്റെ പ്രാഥമികമായ ഉദ്ദേശ്യങ്ങളിലൊന്നാണ്– രോഗത്തിനെതിരെയുള്ള അദ്ഭുതാവഹമായ പുരോഗതി."

"– ഞാൻ ഒരാൾ മാത്രമാണ് ഈ അനുഭവങ്ങളെപ്പറ്റി പറയുന്നതെങ്കിൽ ഇതെല്ലാം എന്റെ മതിഭ്രമം ബാധിച്ച മനസ്സിന്റെ വിചിത്രസങ്കല്പങ്ങളായി നിങ്ങൾ കരുതുന്നത് ശരിയായിരുന്നേനെ. എന്നാൽ, അനേകായിരം വർഷങ്ങളായി ഹിന്ദു-ബുദ്ധമത യോഗിവര്യന്മാർ പൂർവജന്മത്തെക്കുറിച്ചുള്ള സംഭവവിവരണങ്ങൾ ശേഖരിച്ചുകൊണ്ടിരിക്കുകയാണ്. മരിക്കുന്നതിനു തൊട്ടുമുമ്പത്തെ നിമിഷത്തിൽ നമ്മുടെ ആത്മാവ്, ശരീരം വിടുന്നതിനു മുമ്പായി, ക്ഷണനേരം, നിശ്ചേതനമായി വേർപ്പെട്ട് അന്തരീക്ഷത്തിൽ തങ്ങിനില്ക്കുന്നു. ഈ അവസ്ഥയിൽ ആത്മാവിനു വർണങ്ങൾ തിരിച്ചറിയാനും, വേർപ്പെട്ട ശരീരത്തിന്റെ ഭൂതകാല ജീവിതത്തെ പുനരവലോകനം ചെയ്യാനും സാധ്യമാണ്. ഈ പ്രതിഭാസത്തെ ബാഹ്യശരീരാനുഭവം (out-of body Experience) എന്നറിയപ്പെടുന്നു. ഈ പ്രതിഭാസത്തെ ആയിരത്തിൽ ഏറെ തവണ തെളിയിച്ച് വിവരണങ്ങൾ ശേഖരിച്ചുവച്ചിട്ടുണ്ട്, പ്രധാനമായും പ്രശസ്തരായ എലിസബത്ത് കുബ്ളർ– റോസും, റെയ്മണ്ട് മൂഡിയും. ഓരോ വ്യക്തിയ്ക്കും മരണത്തിനു തൊട്ടുമുമ്പുള്ള നിമിഷങ്ങളിൽ ഈ അനുഭവം ഉണ്ടാകുന്നു.

എന്നാൽ അപൂർവം ചിലർ മാത്രം ഈ അനുഭവത്തെ വിവരിക്കുവാൻ വർത്തമാനകാല ജീവിതത്തിലേക്കു മടങ്ങിവരുന്നുള്ളൂ എന്നു മാത്രം. ശരീരം വിട്ടതിനുശേഷം ഈ ആത്മാവ് എവിടെപ്പോകുന്നു? അതിന് മറ്റൊരു ലോകം ഉണ്ടായിരിക്കണം. ഞാൻ ഇതിനെ മറ്റൊരു തലം (Dimension) എന്നു വിളിയ്ക്കുന്നു. ഒരു ഉച്ചതല- അർധബോധമാണിത് (high level consciousness). ഭൗതിക ശരീരത്തിനു ബാഹ്യമായി ആത്മാവിനു അസ്തിത്വമുണ്ട്; അത് ഇപ്പോൾ വേർപിരിഞ്ഞ ശരീരത്തിന്റെ മറ്റു ജന്മങ്ങളുമായി മാത്രമല്ല മറ്റുള്ള ആത്മാക്കളുമായിട്ടുകൂടി ബന്ധം പുലർത്തുന്നു. ഭൗതികമായി നമ്മൾ മരണമടയുന്നു. എന്നാൽ നമ്മുടെ ഈ ഭാഗം (ആത്മാവ്) നാശമില്ലാത്തതും അനശ്വരവുമാണ്. ആത്മാവിനു കാലബന്ധങ്ങളില്ല. ആത്യന്തികമായി, മിക്കവാറും, ഒരു ആത്മാവേയുള്ളൂ. ഒരേ ഒരു ഊർജം, ഉൺമ. മറ്റുള്ള അനേക കോടി ആത്മാക്കൾ ഇതിൽനിന്ന് ആവിർഭവിച്ചതാണ്. അവസാനം അതിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. നമ്മൾ പല പേരിൽ ഇതിനെ വിളിക്കുന്നു; ദൈവം, ഈശ്വരൻ, സ്നേഹം എന്നിങ്ങനെ. ഊർജത്തിന്റെ രൂപമായി ഞാൻ ആത്മാവിനെ കാണുന്നു. അത് പ്രപഞ്ച ഊർജ്ജവുമായി ചേരുന്നു. വീണ്ടും വിഘടിക്കുന്നു, നാശമില്ലാതെ പുതിയ ശരീരത്തിലേക്കു തിരിച്ചു വരുന്നു. അലിഞ്ഞുചേരുന്നതിനു മുൻപായി അത് ഉപേക്ഷിച്ച ശരീരത്തെ നോക്കി കഴിഞ്ഞ സംഭവങ്ങൾ ഒരു നിമിഷത്തേക്കു പുനരവലോകനം ചെയ്യുന്നു (Flash Back). ആത്മാവിന്റെ വേർപ്പെട്ട ശരീരത്തിന്റെ ഗതകാല ജീവിതത്തിലേക്കുള്ള ഒരു അവലോകനം. പുനർജന്മം യാഥാർഥ്യമാണോ എന്നത് ഇനി ഒരിയ്ക്കലും ഞാൻ സംശയിക്കുകയില്ല. നമ്മുടെ ആത്മാക്കൾ മുമ്പ് ജീവിച്ചിരുന്നവയും, ഭാവിയിൽ ജീവിക്കുന്നവയും ആണ്. അതാണ് അമരത്വം."

"- ഇവിടെ, 1982ൽ, ഇരുണ്ട, ഏകാന്തമായ ഈ ഓഫീസ്മുറിയിൽ അതീവരഹസ്യവും നിഗൂഢവുമായ സത്യങ്ങൾ അലോസരത്തോടെ എന്റെ മേൽ നിർബാധം പെയ്തിറങ്ങുന്നു. ഞാനൊരു ആത്മീയസാഗരത്തിൽ നീന്തിത്തുടിയ്ക്കുകയാണ്. ഈ ജലം എന്നെ അത്യധികം ആഹ്ലാദിപ്പിക്കുന്നു. എന്റെ കൈകൾ അരയന്നത്തിന്റേതുപോലെ തോന്നിച്ചു. ഈ വിവരം കാതറിൻ അറിയാനിടയില്ല. ഇതു നോക്കിക്കാണാൻ മറ്റൊരിടമില്ല. എന്റെ അച്ഛന്റെ ഹീബ്രു നാമധേയം, ശൈശവത്തിൽ അത്യപൂർവമായ ഹൃദ്രോഗത്താൽ മരണമടഞ്ഞ എന്റെ മകനെക്കുറിച്ച്, എന്റെ വൈദ്യശാസ്ത്രവിചിന്തനങ്ങൾ, പിതാവിന്റെ മരണം, എന്റെ മകളുടെ പേരിടൽ കർമം, ഇതെല്ലാം വളരെ കൃത്യതയോടെ വളരെ വാസ്തവമായി.... അവൾക്ക് എങ്ങനെ ഇതെല്ലാം വെളിവാക്കപ്പെട്ടു കിട്ടി? എനിക്കു കൂടുതൽ അറിയണമായിരുന്നു.

"ആര്?" ഞാൻ ഗദ്ഗദത്തോടെ ചോദിച്ചു. "ആരാണവിടെ? നിന്നോട് ആരാണ് ഇതെല്ലാം പറയുന്നത്?"

"ഗുരുക്കന്മാർ...." അവൾ മന്ത്രിച്ചു. "ഗുരുക്കന്മാരുടെ ആത്മാക്കൾ എന്നോടു സംസാരിക്കുന്നു. ഞാൻ എൺപത്തിയാറ് ജന്മങ്ങൾ ജീവിച്ചുകഴിഞ്ഞതായി അവർ എന്നോടു പറയുന്നു."

"-സകലതും വന്നു ചേരേണ്ടതായ സമയത്ത് നിശ്ചയമായും വരുന്നു.

ഒരു ജീവിതം ധൃതിയിൽ ജീവിച്ചു തീർക്കാനാവില്ല. പലരും ആഗ്രഹിക്കുന്നതുപോലെ ഒരു ചട്ടക്കൂടിനുള്ളിൽ നിന്നുകൊണ്ട് ജീവിതത്തെ ചിട്ടപ്പെടുത്താനാവില്ല. ഒരു നിശ്ചിതസമയത്ത് സംഭവിക്കുന്നതെന്തും നമുക്കു സ്വീകരിച്ചേ പറ്റൂ. കൂടുതലായി നമുക്കൊന്നും ആവശ്യപ്പെടാൻ കഴിയില്ല. പക്ഷേ, ജീവിതം അനന്തമാണ്. അതുകൊണ്ട് നമ്മൾ ഒരിക്കലും മരിക്കുന്നില്ല. യഥാർഥത്തിൽ, നമ്മൾ ഒരിക്കലും ജനിക്കുന്നുമില്ല. വ്യത്യസ്തമായ പല ഘട്ടങ്ങളിലൂടെ നമ്മൾ കടന്നുപോകുന്നു എന്നു മാത്രം.[1] ഇത് അനന്തമായ പ്രക്രിയയാണ്. മനുഷ്യജന്മത്തിനു പല തലങ്ങളുണ്ട്. എന്നാൽ, കാലം നമ്മൾ നോക്കിക്കാണുന്നതുപോലെയല്ല. നമുക്കു പഠിക്കാനുള്ള പാഠങ്ങളാണത്. നിങ്ങൾക്കു നിങ്ങളുടെ മറ്റു ജന്മങ്ങളെപ്പറ്റി ഓർക്കാൻ കഴിയില്ല. നമ്മൾ ഇപ്പോൾ ജീവിക്കുന്ന ഈ വർത്തമാനകാല ജന്മത്തെപ്പറ്റി മാത്രമേ നമുക്കു അനുഭവിക്കാൻ കഴിയുകയുള്ളു. യോഗികൾക്കും ഋഷിമാർക്കും മാത്രമേ പൂർവജന്മത്തിലേക്കു എത്തിനോക്കാൻ സാധിയ്ക്കൂ. അതിലൂടെ നമ്മളെ സഹായിക്കാനും, നമുക്കു മാർഗരേഖ നിർദ്ദേശിയ്ക്കാനും!"

"-നമ്മൾ ഈ ജന്മത്തിൽ വളരെയധികം കാലഘട്ടങ്ങളിലൂടെ കടന്നുപോകുന്നു. നമ്മൾ ബാല്യ-കൗമാര ദശകൾ ഓരോന്നായി പിന്നിട്ട് വാർധക്യത്തിൽ എത്തുന്നു. നമുക്ക് എന്തുകൊണ്ട് ഒരു പടികൂടി മുന്നോട്ട് കടന്ന് ആധ്യാത്മിക തലത്തിൽ എത്തിക്കൂടാ? നമ്മൾ ഘട്ടങ്ങൾ ഓരോന്നായി തരണം ചെയ്തുകൊണ്ടേയിരിക്കുന്നു. വ്യത്യസ്തതലങ്ങളിലുള്ള വികാസ പ്രക്രിയയിലൂടെ കടന്നുവരുന്ന നമ്മൾ ഒരിയ്ക്കൽ വിമലീകരിയ്ക്കപ്പെടുന്നു. ഒരു പുനരുദ്ധാരണ പാത നമുക്കു പിന്നിടേണ്ടതുണ്ട്. പഠനതലത്തിലും ഉറച്ച തീരുമാനത്തിലുമാണത്. പുനർജന്മത്തിലേയ്ക്കുള്ള ഒരു തിരിച്ചുവരവ് ആഗ്രഹിക്കുമ്പോൾ എവിടേക്കെന്നും എന്തു കാരണത്താലാണെന്നും ആത്മാവ് തീരുമാനിക്കുന്നു. ചിലർ ഈ തിരിച്ചുവരവ് നിഷേധിക്കുന്നു. അവർ വികാസ പ്രക്രിയയുടെ മറ്റൊരു തലം തിരഞ്ഞെടുക്കുന്നു. അങ്ങിനെ അവർ ആത്മരൂപത്തിൽ സ്ഥിതിചെയ്യുന്നു. ചിലർ ജന്മമെടുക്കുന്നതുമുൻപ് ഇതേ രൂപത്തിൽ ദീർഘകാലം തുടരുന്നു.... നിരന്തരമായ വളർച്ച.... ഇതെല്ലാം വളർച്ചയും ജ്ഞാനസമ്പാദനവുമാണ്... നമ്മുടെ ഭൗതികശരീരം (ദേഹം) ഒരു വാഹനം മാത്രമാണ്. ആത്മാവ് (ദേഹി) അതിലെ സാരഥിയും. ആത്മാവ് മാത്രമേ നിത്യമായി നിലനില്ക്കുന്നുള്ളൂ..."

"-ആത്മാവ് എല്ലാ അനുഭവങ്ങളും വ്യക്തമായി രേഖപ്പെടുത്തുന്നു. നമ്മൾ ജീവിതകാലത്ത് സ്നേഹിച്ചിരുന്ന, സഹായിച്ചിരുന്ന, എല്ലാവരുടേയും ആദരവുകൾ, ഭൗതികശരീരംവെടിഞ്ഞ ആത്മാവ്, അനുഭവിച്ചറിയുന്നു. അതുപോലെത്തന്നെ, നമ്മളാൽ വേദനിയ്ക്കപ്പെട്ടവരുടേയും വഞ്ചിയ്ക്കപ്പെട്ടവരു

1. "ദേഹിനോസ്മിൻ യഥാ ദേഹേ കൗമാരം യൗവനം ജരാ
തഥാ ദേഹാന്തരപ്രാപ്തിർധീരസ്തത്ര ന മുഹ്യതി." -ഭഗവദ്ഗീത (2-13)
(ദേഹാഭിമാനമുള്ള ആത്മാവിന് ഈ ദേഹത്തിൽ എപ്രകാരമാണ് ബാല്യം, യൗവനം, വാർധക്യം മുതലായവ ഉണ്ടാകുന്നത് അതുപോലെ അന്യദേഹ പ്രാപ്തിയും ഉണ്ടാകുന്നു. ഇപ്രകാരം (ദേഹമാണ് നശിക്കുന്നത്, ആത്മാവ് നാശമില്ലാത്തവനാകുന്നു എന്ന്) അറിയുന്ന ധീമാൻ (അർജുനനെപ്പോലെ) മോഹത്തെ പ്രാപിയ്ക്കുന്നില്ല.)

ടേയും അഭിശപ്തമനോവികാരങ്ങൾ ആത്മാവിനെ വ്രണപ്പെടുത്തുന്നു. ഈ രീതിയിൽ ആത്മാവ് ഉപദ്രവപരമായ കാര്യങ്ങൾ ചെയ്യാതെ, നന്മയും ദയയും ഒന്നായിച്ചേർന്ന കാര്യങ്ങൾ മാത്രം ചെയ്യുന്നതിനായി ശീലിയ്ക്കുന്നു. ഉന്നതതലത്തിൽ എല്ലാ ആത്മാക്കളും പരസ്പരം ബന്ധിയ്ക്കപ്പെട്ടിരിക്കുന്നു. നമ്മൾ വ്യത്യസ്ത വ്യക്തിത്വങ്ങളാണെന്നുള്ളത് തികച്ചും മിഥ്യയാണ്. ഇപ്പോഴുള്ള നമ്മുടെ ഭൗതികജീവിതത്തിൽ ശരീരത്തിനു പലവിധ പ്രശ്നങ്ങളും നേരിടാനുണ്ടായിരിക്കാം. എന്നാൽ, ഉച്ചസ്ഥായിയിൽ യാതൊരുവിധ ശാരീരിക പീഡനങ്ങളും നിലനില്ക്കുന്നില്ല. ഞാൻ ഒരു മനോരോഗവിദഗ്ധനും ഡോക്ടറുമാണ്. ചികിത്സിച്ചു സുഖപ്പെടുത്തൽ എനിക്കു ഹരമാണ്. ചില ആത്മാക്കൾ തിരിച്ചുവരവ് തിരഞ്ഞെടുക്കുന്നത് സദ്ദാംഹുസൈൻ, ഒസാമ ബിൻലാദൻ എന്നിവരുടെ ശരീരത്തിൽ കുടിയേറിയാണ്. ഇവരുടെ പഠനാവസരങ്ങൾ അധികരിക്കുന്നതിനു വേണ്ടിയാണ് ഈ തിരിച്ചുവരവെന്ന് ഞാൻ വിശ്വസിക്കുന്നു. അവർ തിരിച്ചുവന്നത് തീർച്ചയായും മറ്റുള്ളവർക്ക് ഉപദ്രവമോ ദുരിതമോ നൽകി ഭീകരൻമാരാവാനല്ല. അവരുടെ തിരിച്ചുവരവ് അത്തരത്തിലുള്ള വ്യഗ്രതയെ പ്രതിരോധിക്കാനാണ്. എന്തുകൊണ്ടെന്നാൽ, കഴിഞ്ഞ ജന്മങ്ങളിൽ അവർ ഇത്തരം ദുരിതപീഡനങ്ങൾക്ക് വിധേയരായിട്ടുണ്ട്. ഈ ലോകത്തേക്കുള്ള അവരുടെ തിരിച്ചുവരവ് തികച്ചും പരീക്ഷണാർഥത്തിലുള്ളതാണ്; അതിൽ അവർ ദയനീയ പരാജയം ഏറ്റുവാങ്ങിയെങ്കിലും."

"- ശിഷ്യന്മാർ എന്നോടു ചോദിക്കുന്നു, എന്തുകൊണ്ടാണ് ഒരാൾ ഇതുപോലെ വൃത്തികെട്ട ചേരിപ്രദേശമായ ബൊഗോട്ടയോ (Bogota), ഹാർലേംമോ (Harlem) തിരിച്ചു വരവിനായി തിരഞ്ഞെടുക്കുന്നതെന്ന്. ഞാൻ കണ്ടുമുട്ടിയ സംന്യാസി ചിരിച്ചുകൊണ്ട് ഈ ചോദ്യത്തെ അവഗണിക്കുന്നു. എന്തുകൊണ്ടെന്നാൽ, അവർ ജീവിതത്തെ കാണുന്നത് ഒരു നാടകരംഗം പോലെയാണ്. ചേരിപ്രദേശത്തെ ദുരിതജീവിതം ഒരു റോൾ മാത്രമാണ്. അടുത്ത ജന്മത്തിൽ ഈ ദുരിതജീവിതം തിരഞ്ഞെടുത്ത ആത്മാവ് ഒരു കുബേരന്റെ ജന്മം സ്വീകരിച്ചേക്കാം. ആത്മാവിന്റെ ഈ ചാക്രികപ്രക്രിയയിൽ സ്ത്രീ, പുരുഷൻ, രോഗി, ഭോഗി, ശക്തൻ, ദുർബലൻ, സമ്പന്നൻ, ദരിദ്രൻ എന്നീ ജന്മങ്ങൾ തീർച്ചയായും സംഭവിയ്ക്കുന്നു. ഇതിന്റെയെല്ലാം പ്രധാനവസ്തുതകൾ ഇവയാണ്. ഒരു ആത്മാവിന് ഒരു ആയുഷ്ക്കാലംകൊണ്ട് എല്ലാ പാഠങ്ങളും അനുഭവിക്കാൻ ഇടവരുന്നില്ല. രണ്ടാമതായി, നമ്മൾ ഓരോ ജന്മമെടുക്കുമ്പോഴും ആത്മാവിനെ ഭേദപ്പെടുത്തി ഉയർത്തേണ്ടതാണ്.[1] ആത്മാക്കൾക്ക് പ്രായമാകുകയില്ല. ചില ആത്മാക്കൾക്ക് മറ്റുള്ളവയേക്കാൾ വേഗത്തിൽ പുരോഗതി കൈവരിയ്ക്കാൻ കഴിയുന്നു. സദ്ദാംഹുസ്സൈൻ ഒരു മൂന്നാംക്ലാസ്സുകാരൻ ആയിരുന്നിരിയ്ക്കണം; എന്നാൽ, ദലൈലാമ ഒരു ബിരുദധാരിയും ആകുന്നു."

---

1. "ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേൽ
ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ" -ഭഗവദ്ഗീത 6-5
(ഒരുവൻ വിവേകത്തോടുകൂടിയ മനസ്സുകൊണ്ട് തന്റെ ആത്മാവിനെ സംസാരത്തിൽനിന്നു കരയേറ്റണം. ആത്മാവിന്റെ ഗതിയെ കീഴ്പോട്ടാക്കരുത്. എന്തെന്നാൽ, തനിക്ക് (തന്റെ ആത്മാവിന്) താൻ തന്നെയാണ് ബന്ധു. തനിക്ക് (തന്റെ ആത്മാവിന്) ശത്രുവും താൻതന്നെയാണ്.)

ആത്മാവിനു ഭക്ഷണം ആവശ്യമുണ്ടോ? ആവശ്യമുണ്ടെന്നാണ് ആചാര്യന്മാരുടെ അഭിപ്രായം. ഭക്ഷണത്തിന്റെ ഒരംശം ആത്മാവും അനുഭവിക്കുന്നുണ്ട്. പഞ്ചഭൂതനിർമിതമായ ദേഹവും അതിനെ നിയന്ത്രിക്കുന്ന ആത്മാവും കൂടിയതാണ് ശരീരം. ശരീരം അനുഭവിക്കുന്ന ഭക്ഷണത്തിന്റെ ഒരംശം തൻമാത്രകളായി (Molecules) ആത്മാവിലും എത്തുന്നുണ്ട്. ഒരു മനുഷ്യന്റെ ജീവിതകാലത്തിനിടയിൽ, ജ്ഞാനകർമേന്ദ്രിയങ്ങൾവഴി എണ്ണമറ്റ പ്രവൃത്തികളാണ് നിർവഹിച്ചുകൊണ്ടിരിക്കുന്നത്. ഇതിന് ഊർജം ആവശ്യമാണ്. അന്തരീക്ഷത്തിൽനിന്നു (സൂര്യനിൽനിന്ന്) നേരിട്ടു ലഭിക്കുന്ന ഊർജത്തിനു പുറമേ, ഭക്ഷണത്തിൽനിന്നുള്ള ഊർജവും ആത്മാവ് സ്വീകരിക്കുന്നുണ്ട്. 'അന്നാൽ ഭവന്തി ഭൂതാനി', 'വൃഷ്ടേരന്നം തതഃ പ്രജാഃ'- എന്ന തത്വമനുസരിച്ച്, ഭക്ഷിക്കപ്പെട്ട അന്നം ശുക്ളശോണിതങ്ങളായി പരിണമിച്ച്, അതിൽനിന്നു ഭൂതങ്ങൾ ഉണ്ടാകുന്നു എന്നാണ്. ഒരു നിശ്ചിതസമയത്തു മാത്രമേ ഈ സ്വീകാര്യം (intake) ആത്മാവ് നടത്തുന്നുള്ളൂ എന്നാണ് വിശ്വസിയ്ക്കുന്നത്. കൃത്യസമയത്ത് ആഹാരം കഴിച്ചുശീലിയ്ക്കണമെന്ന് ആചാര്യന്മാർ നിർദ്ദേശിയ്ക്കുന്നതും ഇതുകൊണ്ടാണ്. അസമയത്ത് ആയാൽ ആത്മാവ് അതു സ്വീകരിക്കാതെ വരുമ്പോൾ ശരീരം അതു പുറത്തേക്കു കളയുന്നു. ഇത് പോഷകസമൃദ്ധമാണ്. മൂത്രചികിത്സ വളരെ ഫലവത്തായ ഒരു രീതിയാണെന്ന് യോഗികൾ സമർഥിക്കുന്നതും ഇതുകൊണ്ടാണ്. അതുപോലെത്തന്നെ പിതൃക്രിയകൾ വഴി നമ്മൾ അർപിക്കുന്ന ജലവും, നിവേദ്യങ്ങളും, ഭക്ഷണവും മറ്റും സൂക്ഷ്മരൂപത്തിൽ (subtle form) പിതൃക്കളിൽ എത്തുന്നു. നമ്മൾ അർപിക്കുന്നത് ഇവർ സ്വീകരിക്കുന്നു, നമ്മളെ അനുഗ്രഹിക്കുന്നു. തലമുറകൾക്ക് ശ്രേയസ്സുണ്ടാകാൻ ഇവരുടെ അനുഗ്രഹങ്ങൾ ഹേതുവായിഭവിക്കുന്നു. ആത്മാവിനു പുനർജന്മം സിദ്ധിക്കുന്നതുവരെ, നമുക്കത് അറിയാൻ കഴിയില്ലെങ്കിലും, ശ്രാദ്ധകർമങ്ങൾക്കു ഏറെ പ്രസക്തിയുണ്ട്. പിതൃക്രിയകൾ ചെയ്യുമ്പോൾ അന്നത്തിന്റെ അംശങ്ങൾ, സൂക്ഷ്മരൂപത്തിൽ, പിതൃലോകത്തിൽ എത്തുന്നത് അന്നേരം ഉച്ചരിക്കുന്ന മന്ത്രധ്വനികളുടെ ശക്തികൊണ്ടാണ് എന്ന് സിദ്ധമാർഗത്തിലുള്ള യോഗികൾ പറയുന്നു. പണത്തിന്റെ ഭൗതികമായ കൈമാറ്റം, എത്ര ദൂരത്തേക്കായാലും, ഒരു ഫോണിൽക്കൂടിയുള്ള ശ്രവണശബ്ദത്തിൽ സാധ്യമാകുന്നുണ്ടല്ലോ (phone Banking). ശബ്ദത്തിനു അപാരമായ ശക്തിയുണ്ടെന്നു തെളിയിക്കപ്പെട്ട വസ്തുതയാണ്.

കഴിഞ്ഞ ജന്മത്തിലെ ഓർമകൾ ഈ ജന്മത്തിലും ഓർക്കുന്ന നിരവധിപേരുടെ അനുഭവങ്ങൾ ലോകത്തിന്റെ നാനാഭാഗത്തുനിന്നും പലപ്പോഴും മാധ്യമങ്ങൾവഴി പുറത്തുവന്നിട്ടുണ്ട്. ആധികാരികമായ പഠനങ്ങളും ഗവേഷണങ്ങളും മനഃശാസ്ത്രജ്ഞന്മാർ ഇക്കാര്യത്തിൽ നടത്തിയിട്ടുമുണ്ട്. ഭാരതീയ പുനർജന്മസിദ്ധാന്തത്തെ നൂറുശതമാനവും അനുകൂലിക്കുന്ന വിധത്തിലാണ് മിക്ക സംഭവങ്ങളും ഉരുത്തിരിഞ്ഞുവന്നത്. 'Probe India' മാസിക 1982 ജൂലായ് ലക്കത്തിൽ ഇത്തരമൊരു അപൂർവസംഭവം പ്രസിദ്ധീകരിച്ചത് ശ്രദ്ധേയമാണ്.[1] "- അവിവാഹിതയായ ഈ മഹാരാഷ്ട്രക്കാരി യുവതി, ചില സമ

1. ലേഖകൻ: ഡി.കെ.ദീക്ഷിത് - "Mysteries unsolved- A Real life story - Living in Two Ages."

യങ്ങളിൽ, കഴിഞ്ഞ നൂറ്റാണ്ടിലെ ഒരു യാഥാസ്ഥിതിക ബംഗാളി വീട്ടമ്മയുടെ ദ്വിതീയ വ്യക്തിത്വം പുറത്തുകാണിയ്ക്കുന്നു. ഏതാണ്ട് ഏഴു വർഷങ്ങൾക്കു മുമ്പ് ശർദയിൽ കണ്ടുതുടങ്ങിയ ഈ അദ്ഭുതപ്രതിഭാസം മനഃശാസ്ത്രരംഗത്തെ വിദഗ്ധരെപ്പോലും ഇന്നും അമ്പരപ്പിക്കുന്നു. അവിശ്വാസികൾ, രണ്ട് ആത്മാക്കളുടെ ഒരു ശരീരത്തിലുള്ള ഈ സമന്വയത്തെ, തട്ടിപ്പ് അല്ലെങ്കിൽ ശുദ്ധഭ്രാന്ത് എന്നോ ദ്വിതീയ വ്യക്തിത്വം എന്നോ മറ്റോ പേരിട്ട് വിളിച്ച് തള്ളിക്കളഞ്ഞേക്കാം. എന്നാൽ, ഇപ്പോൾ മനഃശാസ്ത്രരംഗത്തെ പ്രമുഖർ നിരവധി ശാസ്ത്രീയനിരീക്ഷണങ്ങൾക്കുശേഷം എത്തിച്ചേർന്നിരിയ്ക്കുന്ന നിഗമനം ഇത് ഹിന്ദുമതതത്ത്വചിന്തയിലെ പുനർജന്മത്തെ സ്വാംശീകരിക്കുന്നു എന്നാണ്. ലോകശ്രദ്ധയാകർഷിച്ച ഈ വിവാദ നാഗ്പൂർ സംഭവം ഡോ.ഇയാൻ സ്റ്റീവൻസനും, ഡോ.സത്വന്ത് പസ്റിച്ചയും[1] ആണ് കൂടുതൽ പഠനങ്ങൾക്കു വിധേയമാക്കിയത്. ഡോ.ഇയാൻ സ്റ്റീവൻസൻ ഇത്തരം പുനരവതാരസംഭവങ്ങൾ ഇതിനുമുമ്പും ഗവേഷണ വിധേയമാക്കിയിട്ടുണ്ട്. എന്നാൽ, ശർദ കേസ് അതിൽ ഏറ്റവും സംഭ്രമജനകമാണ്."

"- ഈ കഥയിലെ നിഗൂഢനായിക 41 കാരിയായ കുമാരി ഉത്തര ഹൂഡ്ഡാർ, നാഗ്പൂർ സർവകലാശാലയിലെ മുൻ അധ്യാപികയാണ്. ഇംഗ്ലീഷ്, ഹിന്ദി, മറാഠി ഭാഷകൾ ഒഴുക്കോടെ സംസാരിയ്ക്കുന്ന ഉത്തര, മഹാരാഷ്ട്രയിലെ ഒരിടത്തരം യാഥാസ്ഥിതിക കുടുംബത്തിലാണ് ജനിച്ചത്. ഡോ. സ്റ്റീവൻസൻ പറയുന്നു "ധിഷണാശാലിനിയും, തത്ത്വശാസ്ത്ര തൽപ്പരയുമായ, വിദ്യാസമ്പന്നയായ ഈ വനിത എന്നെ ഹൃദ്യമായി ആകർഷിച്ചു." ഒരു ദിവസം അഷ്ടമിനാളിൽ (പൗർണമിയുടെ എട്ടാം ഘട്ടം) മിക്കവാറും അർധരാത്രിയിൽ അവർ നിദ്രയിൽനിന്നും ഉണർന്നെഴുന്നേൽക്കുന്നു. 150 വർഷങ്ങൾക്കു മുമ്പ് കിഴക്കൻ ബംഗാളിൽ (ഇപ്പോഴത്തെ ബംഗ്ലാദേശ്) ജീവിച്ചിരുന്ന ശർദ എന്ന വീട്ടമ്മയുടെ ആത്മാവിനെ തന്നിൽ ആവാഹിച്ച് അവരായി അഭിനയിക്കുന്നു. ശർദയുടെ ആത്മാവ് ഉത്തരയിൽ അധിനിവേശിക്കുമ്പോൾ ഉളവാകുന്ന "മോഹനാവസ്ഥ" 41 ദിവസത്തോളംവരെ നീണ്ടുനിന്നിട്ടുണ്ട്. ഈ മോഹനാവസ്ഥയിൽ ഉത്തരയുടെ മനസ്സും ശരീരവും തികച്ചും വ്യത്യസ്താവസ്ഥയിലെത്തുന്നു. കർപ്പൂരം കത്തിച്ച് ആരതി വയ്ക്കുന്ന സന്ധ്യാസമയത്താണ് സാധാരണ ശർദയുടെ ആത്മാവ് ഉത്തരയുടെ ശരീരത്തിൽ നിന്നും ഉച്ചാടനം ചെയ്യുന്നത്. പിന്നെ ഇവർ പഴയ ഉത്തരയായി മാറുന്നു. ഈ മോഹനാവസ്ഥയിൽ ഉത്തരയ്ക്ക് കടുത്ത തലവേദനയും ക്ഷീണവും അനുഭവപ്പെടുന്നു. ശർദയുടെ ആത്മാവ് ഉത്തരയുടെ ശരീരത്തിൽ പ്രവേശിക്കുമ്പോൾ അവർ (ഉത്തര) ബംഗാളി രീതിയിൽ സാരി ഉടുക്കുന്നു; ബംഗാളി ഭക്തിഗാനങ്ങൾ രചിച്ച് ആലപിയ്ക്കുന്നു. പിന്നെ, ദുർഗാമാതാവിനെ പൂജിയ്ക്കുന്നു. കൂടാതെ, അവർ ബംഗാളി മധുരപലഹാരമായ 'സീതാബോഗി'നോട് അമിതമായ താത്പര്യം കാണിക്കുന്നു. ഉത്തര സ്വന്തം കുടുംബാംഗങ്ങളേയും

1. Dr.Ian Stevenson- The School of Behavioral Medicine and Psychiatry, Virginia University, USA.

Dr. Satwant Pasricha - The National Institute of Mental Health and Neurosciences, Bangalore.

കൂട്ടുകാരേയും തിരിച്ചറിയുന്നുമില്ല. സ്വപിതാവിനെ പരപുരുഷനായി കരുതുന്നു. മറാഠി, ഹിന്ദി, ഇംഗ്ലീഷ് ഭാഷകൾ അപ്പാടെ മറന്ന് 19-ാം നൂറ്റാണ്ടിലെ പ്രാചീന ബംഗാളി ഭാഷ സംസാരിക്കുന്നു. സപ്തഗ്രാമത്തിലുള്ള പിതൃഭവനത്തെക്കുറിച്ചുള്ള സുവ്യക്ത ഓർമകൾ അയവിറക്കുന്നു. നാഗ്പൂരിലെ ഡോ. ആർ.കെ.സിൻഹയുടെ നേതൃത്വത്തിലുള്ള ഒരു സംഘം ഉത്തരയെ ഈ ഗ്രാമത്തിൽ കൊണ്ടുവന്ന് നടത്തിയ പരീക്ഷണങ്ങൾ വിസ്മയകരമായ യാഥാർഥ്യങ്ങൾ പുറത്തുകൊണ്ടുവന്നു. വീടിന്റെ തൊട്ടടുത്തുണ്ടായിരുന്ന ഹൻസേശ്വരി ക്ഷേത്രത്തെക്കുറിച്ച് വിസ്തരിക്കുന്ന അവർ, അമ്പലത്തിലെ രണ്ടു വലിയ സ്തൂപങ്ങൾ കാണുന്നില്ലല്ലോ എന്നുപറഞ്ഞ് സങ്കടപ്പെടുന്നു. എഴുപതു വർഷം മുമ്പുണ്ടായ കൊടുങ്കാറ്റിൽ ഈ സ്തൂപങ്ങൾ തകർന്നു പോയിരുന്നു. ഇവരുടെ ബംഗാളി കൈപ്പട തികച്ചും വ്യക്തമാണ്. ദിവംഗതനായ ഭർത്താവിന്റെ ചിത്രവും ഇവർ തിരിച്ചറിയുന്നു. ഖുൽന ജില്ലയിലെ ഷിർപൂർ ഗ്രാമക്കാരനായിരുന്ന ബിശ്വനാഥ് മുഖോപാദ്ധ്യായ ആയിരുന്നു ശർദയുടെ ഭർത്താവ്. ഭർത്താവിന്റെ നാമം ഉച്ചരിയ്ക്കാതെ എഴുതിക്കാണിച്ച ഉത്തര, അദ്ദേഹത്തിന്റെ ചിത്രത്തിനു മുമ്പിൽ കുനിഞ്ഞ ശിരസ്സോടെ ഏറെനേരം നിലകൊണ്ടു. കണ്ണീർ ധാരയായി ഒഴുകിക്കൊണ്ടിരുന്നു. അന്നേരം ഇപ്പോഴത്തെ വീട്ടിലുള്ള വൈദ്യുതാലങ്കാരവും ആധുനിക വീട്ടുപകരണങ്ങളും ശർദയിൽ (ഉത്തര) വിസ്മയമുളവാക്കുന്നു. അവിവാഹിതയായ ഉത്തര പരമ്പരാഗത ബംഗാളി പത്നിയായി നെറ്റിയിൽ സിന്ദൂരം (Vermillion) അണിഞ്ഞ്, ശിരസ്സിലൂടെ സാരിത്തലപ്പിട്ട് നാണത്തോടെ ചുറ്റും നിന്നവരോട് സംസാരിച്ചു. തന്റെ കഴിഞ്ഞ ജന്മത്തെക്കുറിച്ച് ഉത്തര നല്കിയ വിശദാംശങ്ങൾ കൃത്യമായ തെളിവെടുപ്പിലൂടെ സ്ഥിരീകരിക്കപ്പെട്ടിട്ടുണ്ട്. ഉത്തര വരച്ച വംശവൃക്ഷം വളരെ കൃത്യമാണെന്നു ഡോ.ആർ.കെ.സിൻഹ രേഖപ്പെടുത്തിയിട്ടുണ്ട്. മഹാരാഷ്ട്രക്കാരെ ശർദ 'കൊള്ളക്കാർ' എന്നു വിളിച്ചാരോപിയ്ക്കുന്നു. ബംഗാൾ-മഹാരാഷ്ട്ര മുൻചരിത്രം പരിശോധിച്ചാൽ ഇതിനുള്ള കാരണങ്ങൾ കണ്ടെത്താൻ കഴിയും."

"- കഴിഞ്ഞ ജന്മത്തിൽ താൻ എങ്ങനെയാണു മരിച്ചതെന്ന് ശർദ വ്യക്തമാക്കുന്നുണ്ട്. രണ്ടു തവണ ഗർഭച്ഛിദ്രമനുഭവിച്ച അവർ 22-ാം വയസ്സിൽ മൂന്നാമതും ഗർഭിണിയായി. ശിക്കാർപൂരിനടുത്തുള്ള താരാദേവി അമ്പലത്തിൽ പൂക്കൾ പറിയ്ക്കുകയായിരുന്ന ശർദയ്ക്ക് സർപ്പദംശനമേൽക്കുന്നു. മോഹാലസ്യപ്പെട്ട അവർക്ക്, അതിനപ്പുറത്തേയ്ക്ക് ഓർമയില്ല. അന്നവർ 7 മാസം ഗർഭിണിയായിരുന്നു. ഉത്തരയുടെ അമ്മ മനോരമ പറയുന്നത്, ഉത്തരയെ ഗർഭം ധരിച്ചിരുന്നപ്പോൾ ഒരു സർപ്പം തന്റെ വലതു കാലിന്റെ പെരുവിരലിൽ കടിയ്ക്കാൻ വരുന്നത് പലപ്പോഴും അവർ സ്വപ്നം കണ്ടിരുന്നുവെന്നാണ്. കാലുകൊണ്ടു തട്ടിയകറ്റി അവർ ഉറക്കത്തിൽനിന്നു പേടിച്ചലറി എഴുന്നേറ്റതായും ഓർക്കുന്നു. എന്നാൽ ഉത്തരയുടെ ജനനത്തിനുശേഷം ഈ ദുഃസ്വപ്നം പൂർണമായും നിലച്ചു. ബാല്യകാലത്ത് ഉത്തരയും ഇത്തരം സർപ്പസ്വപ്നങ്ങൾ കണ്ടിരുന്നു."

"-ചില മനോരോഗ വിദഗ്ധർ ഇതിനു മനോരോഗ ചികിത്സ നിർദ്ദേശിക്കുമ്പോൾ ഡോ.സ്റ്റീവൻസന്റെ അഭിപ്രായം മറിച്ചാണ്. 'ഉത്തരയുടേത് ഒരിക്കലും

ചികിത്സ ആവശ്യമുള്ള ഒരു മനോരോഗമല്ല. അവരുടെ പൂർവജന്മത്തിലെ ആത്മാവ് ചിലപ്പോൾ ശക്തമായി അവരുടെ ഉപബോധമനസ്സിനെ[1] സ്വാധീനിക്കുന്നതുകൊണ്ടാണ് ഇതെല്ലാം സംഭവിയ്ക്കുന്നത്.' അദ്ദേഹത്തിന്റെ പുനരവതാരസിദ്ധാന്തത്തിന്റെ ഉത്തമദൃഷ്ടാന്തമാണ് ഈ സംഭവം. കൂടുതൽ സ്ഥിരീകരണത്തിനായി മറ്റൊരു സംഭവംകൂടി ഈ അമേരിക്കൻ ഡോക്ടർ ചൂണ്ടിക്കാട്ടുന്നു. ഉത്തര ഒരിയ്ക്കൽ ഇരുമ്പുവള ധരിച്ച ഒരു ബംഗാളി വീട്ടമ്മയെ കാണാനിടയാകുന്നു. വളയിൽ ആകൃഷ്ടയായ ഉത്തര അത് ആവശ്യപ്പെടുന്നു. ബംഗാളി സ്ത്രീ അതൊരെണ്ണം കൊടുക്കാമെന്നേറ്റപ്പോൾ, ഉത്തര അത് നിരസിച്ച് പറഞ്ഞുവത്രെ- 'ഇത് എനിയ്ക്കെന്റെ അമ്മായി അമ്മ വിവാഹസമയത്ത് സമ്മാനിക്കേണ്ടതായിരുന്നു.' ഇതവരുടെ ബംഗാളി വ്യക്തിത്വവും മറാത്തി ജീവിതത്തിന്റെ ദ്വിമാനതയേയും കാണിയ്ക്കുന്നു. തന്നെ ഇടയ്ക്കിടെ ആദേശിയ്ക്കുന്ന ഈ മോഹനാവസ്ഥയെ ഉത്തരയ്ക്ക് എന്നെങ്കിലും കീഴടക്കാനാകുമോ? ശർദയുടെ ആത്മാവ് എന്നെങ്കിലും അവരെ വിട്ടൊഴിഞ്ഞുപോയി ഉത്തരയ്ക്ക് ഒരു സമാധാന ജീവിതം നൽകുമോ? ഉത്തരയുടെ ജീവിതകഥയ്ക്ക് അന്താരാഷ്ട്രപ്രശസ്തി ലഭിച്ചത് 'The Globe' എന്ന അമേരിക്കൻ പത്രത്തിൽ വിശദമായി ഇക്കഥ അച്ചടിച്ചുവന്നതിനു ശേഷമാണ്.

ഇന്ത്യയുടെ പ്രഥമ ബഹിരാകാശ യാത്രക്കാരിയായ കല്പനാചൗളയുടെ പുനർജന്മത്തെക്കുറിച്ചും വാർത്താമാധ്യമങ്ങളിൽ വേണ്ടത്ര വിവരണങ്ങൾ വന്നിട്ടുണ്ട്. അമേരിക്കയുടെ 'കൊളംബിയ' ബഹിരാകാശപേടകം തകർന്നാണ് അതിലെ സഞ്ചാരിണിയായ കല്പനാ ചൗള കൊല്ലപ്പെട്ടത്. ഇവരുടെ മരണത്തിനുശേഷം രണ്ടുമാസം കഴിഞ്ഞ് ഉത്തരപ്രദേശിലെ ഖുജ്റയിൽ ഉൾപ്പെട്ട നാർമൊഹമ്മദ്പൂർ ഗ്രാമത്തിൽ രാജ്കുമാർ എന്ന യുവാവിന് ഒരു പെൺകുഞ്ഞ് ജനിച്ചു. കുഞ്ഞിന് ഉപാസന എന്നു പേരിടുകയും ചെയ്തു. 2007 ജൂലായിൽ കുട്ടിക്ക് നാലു വയസ്സുള്ളപ്പോൾ, താൻ കല്പനാ ചൗളയുടെ പുനർജന്മമാണെന്നു ഈ കുട്ടി വെളിപ്പെടുത്തി. ആദ്യമൊക്കെ വെറും തമാശയായി കരുതിയ ഈ സംഭവം ക്രമേണ മാധ്യമങ്ങളുടെ ശ്രദ്ധയിൽ വരികയും അതോടെ ഇതൊരു പുതിയ വഴിത്തിരിവിലെത്തുകയും ചെയ്തു. കൊളംബിയ ബഹിരാകാശപേടകം തകർന്നത് എങ്ങനെയാണെന്നു കൃത്യമായി വിശദീകരിയ്ക്കാൻ നാസ അധികൃതർക്കു സാധിച്ചിരുന്നില്ല. വലിയൊരു മഞ്ഞുകട്ട ഭ്രമണപഥത്തിൽവച്ച്, പേടകത്തിൽ വന്നിടിച്ചതുകൊണ്ടാണ് അത് തകർന്നതെന്നു ഉപാസന കൃത്യമായി ഓർത്തെടുത്തു പറയുന്നു. പേടകത്തിനുള്ളിൽവച്ച് തങ്ങൾ അനുഭവിച്ച അവസാന നിമിഷങ്ങളെക്കുറിച്ചും ഈ പെൺകുട്ടി വ്യക്തമാക്കുന്നുണ്ട്. ഇന്ത്യൻ മാധ്യമങ്ങൾവഴി അമേരിക്കൻ അധികൃതർക്കും വിവരങ്ങൾ അറിയാനിടവന്നപ്പോഴാണ് അവരും രംഗത്തെത്തിയത്. അതോടെ ഈ സംഭവം ലോകശ്രദ്ധ ആകർഷിക്കുകയും ചെയ്തു.[2]

---

1. ഉപബോധമനസ്സ് മൊഴിസംബന്ധമായ കാര്യങ്ങളേക്കാൾ സമർത്ഥമായി ശേഖരിക്കുന്നത് ചിത്രങ്ങളും (pictures), പ്രതീകങ്ങളും (symbols), ബിംബങ്ങളും (Imagery)മാണ്.
2. 'ടൈംസ് ഓഫ് ഇന്ത്യ'- ജൂലൈ 2007; മറ്റു ഇംഗ്ലീഷ് പത്ര-മാധ്യമങ്ങളിൽ നിന്നുള്ള റിപ്പോർട്ടുകൾ

കല്പനാ ചൗളയുടെ പുനർജന്മമാണ് ഉപാസനയുടേത് എന്നു ബോധ്യമായപ്പോൾ കുട്ടിയുടെ മാതാ-പിതാക്കൾ തങ്ങളുടെ കുഞ്ഞിന്റെ നാമധേയം കല്പനാ ചൗള എന്നാക്കി മാറ്റുകയും ചെയ്തു.

ഹിമാലയത്തിലെ ദിവ്യഋഷീശ്വരന്മാരെക്കുറിച്ചും അവരുടെ സിദ്ധികളെക്കുറിച്ചും ധാരാളം അറിവുകൾ ഭാരതത്തിലും വിദേശങ്ങളിലും വേണ്ടത്ര പ്രചരിച്ചിട്ടുണ്ട്. ഇതിനെക്കുറിച്ചുള്ള ആധികാരികമായ പല പഠനങ്ങളും ഗവേഷണങ്ങളും നടന്നിട്ടുമുണ്ട്; ഇപ്പോഴും നടക്കുന്നുമുണ്ട്. ഈ ആർഷഭൂമിയിൽ സൗരമണ്ഡലം വിസ്മയകരമായ വിധത്തിൽ കീഴടക്കപ്പെട്ടു കഴിഞ്ഞു. മഹാശാസ്ത്രജ്ഞന്മാർ, ബഹിരാകാശ സഞ്ചാരികൾ, സത്യാന്വേഷികളായ ഋഷീശ്വരന്മാർ തുടങ്ങിയവർ ഇതിന്റെ നിയമങ്ങളും സത്യങ്ങളും കണ്ടുപിടിച്ചിട്ടുണ്ട്. മനുഷ്യരാശിയുടെ പരിണാമത്തിന് അവന്റെത്തന്നെ വ്യക്തിവികാസത്തിനുള്ള ഒരു മാർഗരേഖയായി ഈ കണ്ടുപിടുത്തങ്ങളെ കണക്കാക്കാം. അതുകൊണ്ടുതന്നെ ഈ വസ്തുതകളും യാഥാർഥ്യങ്ങളും പ്രാധാന്യമർഹിക്കുന്നു. യോഗികൾക്കും ഋഷീശ്വരന്മാർക്കും സിദ്ധികൾ കൈവരുന്നത് എപ്രകാരമാണ് എന്നതിന്റെ ഒരേകദേശരൂപം ഇവിടെ വിവരിച്ചുകഴിഞ്ഞിട്ടുണ്ട്. ഇന്നത്തെ ആധുനികയുഗത്തിൽ ഇതൊക്കെ സാധ്യമാണോ എന്നു ചിന്തിക്കുന്ന, വിശ്വസിക്കുന്ന ഒരു വിഭാഗമുണ്ട്. അവരെ കുറ്റം പറഞ്ഞിട്ടു കാര്യമില്ല. ഈശ്വരവിശ്വാസമില്ലാതെ അത്തരക്കാർ ഒതുങ്ങിക്കൂടുന്നത് അവരുടെ കർമഫലമാണ്. അവിദ്യകൊണ്ട് മൂടപ്പെട്ടുകിടക്കുന്ന അവരുടെ മനസ്സിൽ ജ്ഞാനോദയം ഉണ്ടാകാൻ എത്രയോ ജന്മങ്ങൾ വേണ്ടിവരും. ഹിമാലയത്തിലെ ഋഷികളുടെ അദ്ഭുതകൃത്യങ്ങളെക്കുറിച്ച് കണ്ടറിഞ്ഞ് ബോധ്യപ്പെട്ടവരുടെ ചില അനുഭവങ്ങൾ നമുക്കൊന്നു പരിശോധിച്ചുനോക്കാം.

ഇരുമ്പിനെപ്പോലും ഉരുക്കാൻ കഴിവുള്ള യോഗികൾ ഹിമാലയത്തിൽ ഇപ്പോഴും വസിക്കുന്നുണ്ടെന്നു പറയുമ്പോൾ പലരും നെറ്റി ചുളിക്കും. എന്റെ "തപോഭൂമി ഉത്തരഖണ്ഡി"ൽ[1] അത്തരത്തിലുള്ള ഒരനുഭവം വിശദമായി കൊടുത്തിട്ടുണ്ട്. അതുവായിച്ചശേഷം, അത്തരത്തിലുള്ള സമാനസംഭവങ്ങളെക്കുറിച്ച് പലരും എന്നെ അറിയിക്കുകയുണ്ടായി.[2] സംന്യാസി ഗുഹയിലെ അനുഭവത്തിനുശേഷം ഇത്തരം വിഷയങ്ങളിൽ ഞാനും ധാരാളം പഠന-ഗവേഷണങ്ങൾ നടത്തുകയുണ്ടായി. യോഗസിദ്ധികൊണ്ട് സാധനയുടെ പരമോന്നതിയിൽ എത്തിയ ഒരു യോഗിക്ക് ഇരുമ്പിനെ വളയ്ക്കാനും പൂർവസ്ഥിതിയിലാക്കാനും സാധിക്കുന്നത് ഒരു ലഘുവായ വിദ്യ മാത്രമാണ്. യഥാർഥത്തിൽ അവിടെ സംഭവിക്കുന്നത് എന്താണ്? ഭൗതിക തിയറിപ്രകാരം

---

1. തപോഭൂമി ഉത്തരഖണ്ഡ്- അധ്യായം 4, പേജ് 158-159

2. പാലസ്തീൻകാരനായ ഒരു ജൂതസംന്യാസി ഹിമാലയത്തിൽ ഇരുപതുവർഷത്തോളം ഋഷികളുടെ കൂടെ ജീവിച്ചശേഷം സ്വദേശത്തേയ്ക്കു മടങ്ങിപ്പോയി. അദ്ദേഹം ഗാസ തെരുവീഥികളിൽ 1 അടി നീളം 8 എം.എം. വണ്ണവുമുള്ള ഇരുമ്പുകമ്പി 1/2 മണിക്കൂർ ധ്യാനത്തിൽ ഇരുന്നശേഷം നിഷ്പ്രയാസം 'റ' പോലെ വളച്ച സംഭവം ഒരു അമേരിക്കൻ ജേർണൽ സചിത്രം റിപ്പോർട്ട് ചെയ്തിരുന്നു എന്ന് അതു വായിച്ച ഒന്നിലധികം പേർ ബോംബെയിൽനിന്നു എന്നെ അറിയിക്കുകയുണ്ടായി. പലരുടേയും അസുഖങ്ങൾ ഒരു തലോടൽ കൊണ്ടു ഇദ്ദേഹം മാറ്റിയതായും ലേഖനത്തിൽ പറയുന്നുണ്ടത്രെ.

അതിങ്ങനെ വിശദമാക്കാം:- കണ്ണിൽനിന്നു പുറപ്പെടുന്ന പ്രകാശരശ്മികളെ തരംഗങ്ങൾ (waves) ആക്കി മാറ്റുന്നു. ഇലക്ട്രോണുകൾ, തരംഗങ്ങൾ അഥവാ അലകളായി മാറുമ്പോൾ, പ്രകാശഊർജം വൈദ്യുതഊർജമായി പരിണമിക്കും. (Flow of Electrons in a wave is called Electricity). വൈദ്യുതതരംഗങ്ങളെ ഒരു വസ്തുവിൽ കേന്ദ്രീകരിപ്പിയ്ക്കുമ്പോൾ ആ വസ്തു സ്വാഭാവികമായും പ്രതിരോധിക്കും (Resistance). ഇതാണ് ഓമിന്റെ നിയമം. (Ohm's Law, $R = V/I$ where as R is Resisatnce, V=Volt, I= Intensity of current) പ്രതിരോധത്തിൽ ഉണ്ടാകുന്ന സംഘർഷത്തിൽ (Friction) വസ്തു ചൂടാവുകയും ഇത് അധികരിച്ചാൽ ഉരുകുകയും ചെയ്യുന്നു.[1] ഇത്തരത്തിൽ ശബ്ദതരംഗങ്ങളേയും പ്രകാശതരംഗങ്ങളേയും ഉപയോഗിച്ച് ഒരു വസ്തുവിനെ ചൂടാക്കുകയോ ദഹിപ്പിക്കുകയോ ചെയ്യാം. ഇതേ തത്ത്വം തന്നെയാണ് റേഡിയേഷൻ ചികിത്സയിൽ, വൈദ്യുതികാന്തികതരംഗങ്ങളാൽ (Electro Magnetic Energy) അർബുദ കോശങ്ങളെ കരിച്ചുകളയാൻ പ്രയോഗിക്കുന്നത്. കണ്ണുകൾക്ക് പ്രകൃത്യാ ലഭിച്ചിട്ടുള്ള അത്യദ്ഭുതകരമായ സിദ്ധികളെക്കുറിച്ച് നമ്മുടെ ഋഷീശ്വരന്മാർക്കു വേണ്ടത്ര അറിവുകൾ ലഭിച്ചിട്ടുണ്ട്. ഒമ്പത് ഡയമെൻഷനിൽക്കൂടി കണ്ണുകളുടെ ആന്തരികപ്രവർത്തനം വ്യാപിപ്പിയ്ക്കുമ്പോൾ പല അദ്ഭുതങ്ങളും കൈവരുന്നു. ഇത്തരം സന്ദർഭങ്ങളിൽ വളരെ സുതാര്യമായ, ദൃഷ്ടിയ്ക്കു ഗോചരമല്ലാത്ത, ഒരുതരം പാടകൾ ലെൻസുകൾ (Lens) പോലെ പ്രവർത്തിക്കുമ്പോഴാണ് സിദ്ധികൾ ഉണ്ടാകുന്നത്. ധ്യാനത്തിൽ (Meditation) ഇരിക്കുമ്പോഴും ഈ ലെൻസുകളാണ് പ്രവർത്തിക്കുന്നത്. സ്ഥൂലശരീരത്തിൽനിന്നു സൂക്ഷ്മശരീരത്തിലേക്കുള്ള പ്രയാണമദ്ധ്യേയാണ് കണ്ണുകൾക്ക് ഈ സിദ്ധി കൈവരുന്നത് എന്നുകൂടി ഓർക്കേണ്ടതുണ്ട്. സാമാന്യമനുഷ്യരുടെ കണ്ണിനു കാണാൻ പറ്റാത്ത നിറവും ശ്രവണേന്ദ്രിയത്തിനു കേൾക്കാൻ സാധിക്കാത്ത ശബ്ദവും ഉണ്ട്. ഒരു വസ്തുവിനെ വർണഭേദത്താൽ നമ്മുടെ ദൃഷ്ടിയിൽനിന്നു മറയ്ക്കാൻ ഋഷികൾക്കു സാധ്യമാകുന്നത് ഇതുകൊണ്ടാണ്. ഒരു പ്രത്യേകതരം ചെടിയുടെ നീരുപുരട്ടി വിമാനങ്ങളെ അപ്രത്യക്ഷമാക്കുന്ന വിദ്യ യജുർവേദത്തിൽ വിസ്തരിക്കുന്നുണ്ട്. നാഡീവ്യൂഹങ്ങളും 'അഡ്രിനൽ ഗ്രന്ഥി'കളും ചേർന്ന് ഉല്പാദിപ്പിക്കുന്ന 'കാറ്റകോൾ അമൈനുകൾ'ക്ക് നമ്മുടെ കണ്ണുകളിലെ കൃഷ്ണമണിയെ വലുതാക്കാൻ സാധിക്കുമെന്ന് പഠനങ്ങൾ വ്യക്തമാക്കുന്നു. ഒരു യോഗിക്ക് ഇത് എളുപ്പം സാധിക്കാവുന്നതാണ്. സ്വയം ചിത്രത്തിൽ പ്രത്യക്ഷനാകുന്നതു ഒഴിവാക്കാൻ തനിക്കും ക്യാമറയ്ക്കും ഇടയിൽ ഒരു മറ സൃഷ്ടിക്കുവാൻ ഒരു യോഗിയെ സംബന്ധിച്ചിടത്തോളം അസാധ്യമായ കാര്യമല്ല. കാഴ്ചയ്ക്കു കാരണം ഗ്രഹത്തിന്റെയും ഗ്രാഹ്യത്തിന്റെയും സംയുക്തമായ പ്രവർത്തനം മൂലമാണ്. ഗ്രഹിയ്ക്കേണ്ട രൂപം, നേത്രങ്ങളുടെ ഗ്രഹണശക്തിക്കു അധീന

---

1. വിദ്യുച്ഛക്തി വെറും ചലനവിശേഷം മാത്രമാണെന്ന വിശ്വാസം അബദ്ധമാണെന്നു മാക്സ്വെൽ മുതലായ ശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നു. "അതൊരു ദിവ്യസത്ത്വത്തിൽ നിന്നു പുറപ്പെടുന്ന ശക്തിപ്രവാഹമത്രെ! ശാശ്വതമായ കർമനിയമമനുസരിച്ച് നമ്മുടെ പ്രപഞ്ചത്തെ ഭരിയ്ക്കുകയും ഉന്നയിക്കുകയും ചെയ്യുന്ന അസംഖ്യം ദിവ്യസത്ത്വങ്ങളുള്ളതിൽ ഒന്നാണത്."

മാകുമ്പോഴാണ് നമ്മൾ കാണുന്നത്. ഗ്രഹത്തിന്റെയും ഗ്രാഹ്യത്തിന്റെയും ഒന്നിച്ചുള്ള പ്രവർത്തനം നടക്കുന്നില്ലെങ്കിൽ, ഒന്നു മറ്റൊന്നിനെ മറയ്ക്കുന്നതു പോലെയാകും. അതുകൊണ്ട്, ദർശനം സാധ്യമാകാതെ വരുന്നു. ഒരു യോഗിക്കു തന്റെ ശരീരത്തെ മറ്റൊരാളുടെ ഗ്രഹണശക്തിയിൽനിന്നു മറയ്ക്കാൻ സാധിക്കുന്നത് ഇത്തരത്തിലുള്ള ശക്തിവിശേഷത്താലാണ്. മെഡിറ്റേഷന്റെ ഒരു പ്രത്യേക തലത്തിൽ എത്തുമ്പോൾ സൂക്ഷ്മശരീരം ചിത്തത്തിന്റെ കണ്ണാടിയിൽ പ്രതിബിംബിക്കുന്നു. ആ പ്രതിബിംബത്തിന്റെ (Reflection) വിചാരധാര ശക്തമായ ഒരു പ്രകാശധാരയായി മാറുമ്പോൾ, യോഗിയുടെ ശരീരത്തെ മറയ്ക്കുന്ന ഒരു കർട്ടൺപോലെ പ്രവർത്തിക്കുന്നു. ഒരു റഡാർ മറ്റൊരു റഡാറിനെ മറയ്ക്കുന്നതും ഇങ്ങനെയാണ്. മെഡിറ്റേഷൻമൂലം 'ഓറ'യുടെയും തദ്വാര ചിത്തത്തിന്റെയും ആന്തരികഊർജപ്രവാഹം, പ്രകാശധാര, ക്രമാതീതമായി വർധിക്കുമ്പോൾ ആ പ്രവാഹത്തിലേക്കു അതിക്രമിച്ചു കടക്കാൻ മറ്റൊരു ചിത്തപ്രവാഹത്തിനോ പ്രകാശധാരക്കോ സാധ്യമല്ല. ക്യാമറയിൽ ഒരു യോഗിയുടെ ചിത്രം പതിയാതെ പോകുന്നത് ഇതുകൊണ്ടാണ്.[1, 2]

കണ്ണുകളെപ്പോലെത്തന്നെ ശബ്ദത്തിനും ഏറെ പ്രസക്തിയുണ്ട്. സിദ്ധസിദ്ധാന്തത്തിൽ നാദലോകത്തെപ്പറ്റി വിസ്തരിക്കുന്നുണ്ട്. തിരമാലയുടെ ശബ്ദം, ഇടിമുഴക്കം, അരുവിയുടെ ഒഴുക്ക്, എരിയുന്ന ചിതയിലെ സ്ഫോടനം തുടങ്ങി പ്രകൃതിയുടെ എല്ലാ ചലനങ്ങളും താളാത്മകമാണ്. ക്രമാനുസാരികളായ സ്പന്ദനങ്ങളിൽനിന്നുണ്ടാകുന്ന പ്രീതിജനകമായ ശബ്ദവിശേഷമാണ് 'നാദം'. 'ന' പ്രാണവായുവും 'ദം' അഗ്നിയും ചേർന്നാണ് നാദം എന്ന വാക്ക് ഉദ്ഭവിച്ചത്. പത്തു നാദങ്ങളാണ് അടിസ്ഥാനപരമായി നാദലോകത്തിൽ സ്ഥിതിചെയ്യുന്നത്. ചിൻ-ചിൻ, ചിൻ-ചിനാ, മണിനാദം, ശംഖ്നാദം, വീണ, സിംബൽ, ഓടക്കുഴൽ, മൃദംഗം, കെറ്റിൽ ഡ്രം, ദുന്ദുഭി എന്നിവയാണ് അടിസ്ഥാന നാദങ്ങൾ. 'സഹസ്രാര'ത്തിൽനിന്ന് ഓടക്കുഴൽ നാദം കേൾക്കുമ്പോൾ ഒരു യോഗി ബോധം നഷ്ടപ്പെട്ടതുപോലെ നില്ക്കുന്നു. ശ്രീകൃ

---

1. 'തപോഭൂമി ഉത്തരഖണ്ഡ്' എന്ന ഗ്രന്ഥത്തിലെ ഗംഗോത്രി-ഗോമുഖ് തപോവൻ എന്ന അധ്യായം, പേജ് 132, ഖണ്ഡിക 2 നോക്കുക.

2. ഹൈ ഫ്രീക്വൻസി ഛായാഗ്രഹണരീതി ഉപയോഗിച്ച് ശരീരത്തിലെ പ്രത്യേക ശക്തിഘടനയെക്കുറിച്ചുണ്ടായ കണ്ടുപിടുത്തം ശാസ്ത്രത്തിലെ ഒരു പുതിയ വഴിത്തിരിവാണ്. 1939-ൽ സമർഥനായ ഒരു റഷ്യൻ മെക്കാനിക് സിമിംഡാവിഡോവിച്ച് കിർലിയൻ, കരിങ്കടലിന്റെ തീരത്തുള്ള ക്രാസ്നോഡർ പട്ടണത്തിലെ ഗവേഷണകേന്ദ്രത്തിൽ വൈദ്യുതിചികിത്സാ സംബന്ധിയായ ഒരു യന്ത്രത്തിന്റെ അറ്റകുറ്റപ്പണി ചെയ്തുകൊണ്ടിരിക്കയായിരുന്നു. ആ ഉപകരണത്തിലൂടെ ചില പരീക്ഷണങ്ങൾ നടത്തവെ തന്റെ വിരലുകൾ അതുമായി പ്രത്യേക ബന്ധത്തിൽ വരുമ്പോൾ പല വർണങ്ങളിലുള്ള പ്രകാശവീചികൾ ആ ശരീരഭാഗങ്ങളിൽനിന്നും സ്ഫുരിക്കുന്നതായി കണ്ടു. ശരീരത്തിലെ ഏതോതരം ശക്തിഘടനയുടെ സൂചനയാണ് ഇതെന്ന് കിർലിയൻ ഊഹിച്ചു. യോഗശാസ്ത്രത്തിലെ പ്രാണമയകോശത്തെക്കുറിച്ചുള്ള സൂചനയാണിത്. കോടിക്കണക്കിന് പ്രകാശകേന്ദ്രങ്ങൾ ഉള്ള ഒരു ആന്തരിക ശക്തിഘടന ജീവനുള്ള ശരീരങ്ങളിൽ നിലവിലുണ്ടെന്ന് ഈ ഗവേഷണങ്ങൾ സൂചിപ്പിക്കുന്നു. പിന്നീട് ഏറെ പ്രസിദ്ധിയാർജ്ജിച്ച കിർലിയൻ ഫോട്ടോഗ്രാഫിയുടെ ഉദ്ഭവം ഇങ്ങനെയായിരുന്നു.

ഷ്ണന്റെ ഓടക്കുഴൽനാദത്തിൽ ഗോപികമാരും മറ്റു ജീവജാലങ്ങളും പ്രപഞ്ചവും അലിഞ്ഞുചേരുന്നത് ഇതുകൊണ്ടാണ്.[1] മഹാശക്തി കുണ്ഡലിനിയെ ഉണർത്തുന്ന ഈ നാദം പരബ്രഹ്മം തന്നെയാണ്. ശബ്ദബ്രഹ്മം, കുണ്ഡലിനിയുടെ ഭർത്താവാണ്. ഭർത്താവിന്റെ നാദബ്രഹ്മം ഭാര്യയെ ഉണർത്തുന്നു. ശബ്ദംകൊണ്ട് സ്ത്രീ-പുരുഷന്മാർ അന്യോന്യം തിരിച്ചറിയുന്ന സംഭവങ്ങൾ, അപൂർവമായിട്ടാണെങ്കിലും, സംഭവിയ്ക്കുന്നുണ്ട്. ജന്മജന്മാന്തരബന്ധങ്ങളാണ് ഇതിനു ഹേതുവായി ഭവിയ്ക്കുന്നത്.

ഈ ലോകത്തിൽ ശബ്ദം നാനാവിധത്തിലുണ്ടെന്ന് പറഞ്ഞുവല്ലോ. ഓരോന്നിന്റേയും വ്യത്യാസത്തിനു കാരണം അർണികാപദ്മങ്ങളുടെ സ്ഥിതിഭേദമാണ്. ശരീരത്തിന്റെ നിർമാണത്തേയും പരിണാമത്തേയും നിയന്ത്രിക്കുന്ന കർമഫലമാണ് ശബ്ദവ്യത്യാസങ്ങൾ എന്നു ആചാര്യന്മാർ സമർഥിക്കുന്നു. ഓരോ ജീവന്റേയും കർമം അനുസരിച്ച് ശബ്ദം മൃദുലമോ, പരുപരുത്തതോ, ശ്രവ്യഗുണമുള്ളതോ ആയിത്തീരുന്നു. ഋഷിമാർ പ്രാർഥന മുഖേനയാണ്, അതായത് ശബ്ദം വഴിക്കാണ് പ്രവർത്തിച്ചിരുന്നത്. ശബ്ദം വഴിക്കാണ് പ്രകൃതിയിലെ ദേവന്മാരോട് നാം അടുക്കുന്നതും. [2]"കേരളത്തിലെ സോപാന സംഗീതസമ്പ്രദായത്തിലൂടെ ദേവനിലേയ്ക്ക് ആരോഹണാവരോഹണങ്ങൾ സാധകൻ നടത്തുന്ന അവസരത്തിൽ ജന്യമായ നാദധാരകൾ ഇവിടെ ശ്രദ്ധേയമാണ്. ചിണി, ചിഞ്ചിണി, മൃദംഗം, മദ്ദളം, വീണ, വേണു എന്നീ വിവിധതരത്തിലുള്ള നാദങ്ങൾ അത്തരം സാധകനായ യോഗീശ്വരന്റെ അന്തർമണ്ഡലത്തിൽ ഉദ്ഭവവിയ്ക്കുന്നുവെന്നും അവ "ഹംസഃ" എന്ന പ്രാണായാമത്തിന്റെതായ മന്ത്രത്തിന്റെ താളത്തിൽ വിഹരിയ്ക്കുന്നുവെന്നും മറ്റും ഉള്ള യോഗശാസ്ത്രാനുഭൂതികൾ പുരാണഗ്രന്ഥങ്ങളിൽ വിവരിച്ചുകാണുന്നുണ്ട്. ഏതായാലും, അന്തർമണ്ഡലത്തിൽ സാധകനുമാത്രം ശ്രവ്യമായ ഈ ദിവ്യങ്ങളായ നാദങ്ങളുടെ ബാഹ്യകരണങ്ങളായിട്ടാണ് അല്ലെങ്കിൽ അവയുടെ പ്രതീകങ്ങളായിട്ടാണ് പൂജാസമയത്തുള്ള നൃത്ത-വാദ്യ-സംഗീതാദി കലാരൂപങ്ങൾ ഈ നാട്ടിൽ ഉദ്ഭവിച്ചത്. ഭാരതീയ സംഗീതത്തിനും ആധ്യാത്മികതയ്ക്കും തമ്മിൽ സുവ്യക്തമായ ബന്ധമുണ്ട് എന്ന് ഉറപ്പിക്കാൻ സംഗീതത്തിന്റെ മൗലികസ്വരങ്ങളായ 'സരിഗമപധനി' എന്ന സപ്തസ്വരങ്ങളെ പരിശോധിച്ചാൽ മതി. ഇവ ക്രമത്തിൽ മൂലാധാരാദി ആറു ആധാരചക്രങ്ങളിൽനിന്ന് ഉദ്ഭവിക്കുന്നതാണെന്നും അവസാനത്തെ 'നി' എന്ന ഉച്ചശ്രുതി സ്വരം സഹസ്രാരസംബന്ധിയാണെന്നും കാണാൻ കഴിയും. ഭേരിനാദം മുതൽ വേണുനാദം വരെയുള്ള യോഗീശ്വരശ്രവണങ്ങൾക്ക് മാത്രം ശ്രവ്യമായ ദിവ്യനാദങ്ങളോട് അനാദൃശ്യമായ സാദൃശ്യം ഇവ വഹിക്കുന്നു. വളരെയധികം ഗവേഷണാർഹമായ ഒരു വിഷയമാണിത്."

---

1. "വീണാവാദനതത്ത്വജ്ഞഃ ശ്രുതിജാതി വിശാരദഃ
താളജ്ഞശ്ചാപ്രയാസേന മോക്ഷമാർഗം നിയച്ഛതി."- എന്നു യാജ്ഞവൽക്യമഹർഷി സ്ഥാപിക്കുന്നതും ഇതുകൊണ്ടാണ്.

2. "ക്ഷേത്രചൈതന്യരഹസ്യം" - മാധവ്ജി

"നൃത്താവസാനേ നടരാജരാജോ
നനാദ ഢക്കാം നവപഞ്ചവാരം
ഉദ്ധർത്തുകാമഃ സനകാദി സിദ്ധാൻ
എതദ്വിമർശേ ശിവസൂത്രജാലം."

- മഹേശ്വരന്റെ നൃത്താവസാനത്തിൽ ഒമ്പതും അഞ്ചും (14) പ്രാവശ്യം തന്റെ കയ്യിലുള്ള കടുന്തുടിയെ ശബ്ദിപ്പിച്ചതാണ് വ്യാകരണശാസ്ത്രത്തിന്റെ ആദിമൂലസ്വരൂപമായ മഹേശ്വരസൂത്രങ്ങൾ. മാധവ്ജി തുടരുന്നു:- "ഭരതമുനിയുടെ നാട്യശാസ്ത്രമാണ് ഈ വകയിൽ ഏറ്റവും പ്രാചീനമായ ഗ്രന്ഥം. രസാഭിനയങ്ങളും നൃത്തവിശേഷങ്ങളും സംഗീതവും താളക്രമങ്ങളും അംഗചലനങ്ങളും എല്ലാം ഒത്തിണങ്ങിയ നാട്യശാസ്ത്രത്തിലെ നർത്തകൻ, സ്ഥൂല-സൂക്ഷ്മ-കാരണശരീരങ്ങളെയെല്ലാം ഈശ്വരാഭിമുഖമായി ചലിപ്പിക്കുകതന്നെയാണ് ചെയ്യുന്നത്. ഹൃദയം നിറഞ്ഞുനില്ക്കുന്ന ആ ചലനങ്ങൾ നർത്തകനെ മാത്രമല്ല സദസ്സിനെപ്പോലും പുളകം കൊള്ളിക്കുകയും ഉദാത്തമേഖലകളിലേക്കു ഉയർത്തുകയും ചെയ്യുമെന്ന് അനുഭവസിദ്ധമാണല്ലോ. ദൈവികമായ ആവേശത്തിൽനിന്ന് സ്വയം മതിമറന്ന് ഒരുതരം ഈശ്വരഭ്രാന്തിൽ കലികയറിയ ഈ നർത്തകൻ സാമാന്യജനങ്ങൾക്ക് ഈശ്വരനുമായി അഭിമുഖസംഭാഷണം നടത്താൻപോലും ഉപകരണമായി മാറുന്നു. ദേവന്റേയും ദേവിയുടേയും ആവേശമുൾക്കൊണ്ട് സ്വബോധം മറഞ്ഞുതുള്ളുന്ന വെളിച്ചപ്പാടന്മാരേയും കോമരങ്ങളേയും നർത്തകൻ എന്നാണ് വിളിക്കപ്പെടുന്നത്. നൃത്ത-ഗീത-വാദ്യങ്ങൾ യോഗസാധനാപ്രക്രിയയുടെ അവസാനഘട്ടമായ ആനന്ദാവസ്ഥയെ ദ്യോതിപ്പിക്കുന്നു. ആനന്ദാവസ്ഥയിൽനിന്നാണ് ഏതൊരു ദേശത്തിന്റെയും സംസ്കാരത്തിന്റെ സകലസുകുമാരകലകളും ശാസ്ത്രങ്ങളും ഭവിയ്ക്കുക എന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്- കുണ്ഡലിനി പ്രബോധനം വന്നവർ സകലകലാവല്ലഭന്മാരും."

സ്വരത്തിന്റെ ശക്തി അതിമഹത്തരമാണ്. 25 കുതിരശ്ശക്തിയുള്ള ഒരു യന്ത്രത്തെ നിലത്തുനിന്നും പൊന്തിക്കാൻ ഫിഡിൽ വായനയ്ക്ക് കഴിയുമെന്ന് ഫിലാഡെൽഫിയായിലെ ജോൺ വോറൽ കീലി, വലിയൊരു ജനക്കൂട്ടത്തിന്റെ മുൻപിൽവച്ച് തെളിയിച്ചതാണ്. 'Incidence in the Life of a Mutiny Veteran' എന്ന തന്റെ ഗ്രന്ഥത്തിൽ മേജർ ജനറൽ ജെ.ടി.ഹാരിസ്സ് 1962 ലെ ഇന്ത്യാ- ചൈന യുദ്ധത്തിലെ വഴിത്തിരിവായി മാറിയ ഒരു അത്ഭുത സംഭവത്തെക്കുറിച്ച് വിസ്തരിക്കുന്നുണ്ട്. ബദരീനാഥ്- കേദാരനാഥ് ക്ഷേത്രസമുച്ചയങ്ങൾ പിന്നിട്ട് ഗഢ്വാൾ ഹിമാലയത്തിലൂടെ ബഹുദൂരം മുന്നേറിയ ചൈനാപട്ടാളം, പെട്ടെന്നാണ് ആക്രമണം നിർത്തി നിയന്ത്രണരേഖയ്ക്കപ്പുറത്തേക്കു പിൻവാങ്ങിപ്പോയത്. യോഗവിദ്യയിൽ അധിഷ്ഠിതമായ അമാനുഷശക്തികൊണ്ട് ചൈനാപട്ടാളത്തെ നിശ്ശേഷം നിർവീര്യമാക്കി ഭാരതഭൂമിയിൽനിന്ന് പലായനം ചെയ്യിച്ചത് ഗഢ്വാൾ ഹിമാലയത്തിലെ ഋഷിവര്യന്മാരായിരുന്നു. ചൈനാപട്ടാളത്തിനു കനത്ത നാശനഷ്ടങ്ങൾ ഉണ്ടായപ്പോൾ, ഗത്യന്തരമില്ലാതെ അവർ പിന്മാറുകയാണുണ്ടായത്. സാധാരണമനുഷ്യർക്ക് സാധ്യമല്ലാത്ത ഈ കൃത്യം ഋഷിമാർ നിർവഹിച്ചത് പ്രാർഥനാശക്തിമൂലം

മാത്രം സാധ്യമാകുന്ന ആധ്യാത്മികശക്തിവിശേഷത്താലാണെന്നു മേജർ ജനറൽ ജെ.ടി.ഹാരിസ്സ് തന്റെ ഗ്രന്ഥത്തിൽ സമർഥിക്കുന്നുണ്ട്.[1]

ഭാരതഭൂമിയിലടക്കം ലോകത്തിന്റെ നാനാഭാഗങ്ങളിൽ നടക്കുന്ന രക്തച്ചൊരിച്ചിലുകളും കൂട്ടക്കുരുതികളും അധാർമികപ്രവൃത്തികളും ഹിമാലയത്തിലെ ഋഷീശ്വരന്മാർക്കു നിയന്ത്രിച്ചുകൂടേ എന്നു ചോദിക്കുന്ന ഒരു വിഭാഗമുണ്ട്. നുഴഞ്ഞുകയറ്റക്കാരും ഭീകരവാദികളും (intruders and Terrorists) ഭാരതഭൂമിയുടെ അതിർത്തിയിൽ വിഹരിക്കുന്നതു തടയുവാനും ഇവർക്കു കഴിയില്ലേ എന്നു പുച്ഛിച്ചു ചോദിക്കുന്നവരും നമ്മുടെ ഇടയിലുണ്ട്. ആധ്യാത്മിക സിദ്ധികൾ സ്വായത്തമാക്കിയ തിബത്തിലെ ലാമമാർക്ക്, ചൈനയുടെ പട്ടാളത്തെ നിർവീര്യമാക്കി തങ്ങളുടെ രാജ്യത്തിനെ സ്വതന്ത്രമാക്കിയെടുത്തുകൂടെ എന്നും ചിലർ ചോദിക്കുന്നുണ്ട്. ഗഹനമായ ഒരു വിഷയമാണ് ഇത്.[2] വേദ-പുരാണ-ഇതിഹാസങ്ങളുടെ കാലഘട്ടത്തിനുശേഷം ആ പരമ്പരയിൽപ്പെട്ട ഋഷികളുടെ പിൻതുടർച്ചക്കാർ ഒരു പ്രത്യേക തലത്തിലേക്കു പിൻവാങ്ങിക്കഴിഞ്ഞിരിക്കുന്നു. മനുഷ്യജീവിതത്തിൽ കാലം ഒരു പ്രധാനപ്പെട്ട ഘടകമാണ്. സംഭവിക്കുവാനുള്ളത് ഓരോ കാലഘട്ടത്തിലും സംഭവിക്കുകതന്നെ വേണം. ക്രിസ്തുവിനു മുമ്പും അതിനുശേഷവും നാട്ടുരാജാക്കന്മാർ ഭരിച്ചപ്പോഴൊന്നും അവരുടെ ഇടയിലുള്ള തർക്കങ്ങളിൽ ഋഷിമാർ ഇടപെട്ടിട്ടില്ല. പേർഷ്യക്കാരും, മുഗളന്മാരും, ബ്രിട്ടീഷുകാരും ഭാരതഭൂമിയെ അടക്കി വാണപ്പോഴും ഇവർ ഇടപെടുകയുണ്ടായില്ല. വേദോപനിഷത്തുകളിലെ ധർമോപദേശങ്ങളിൽനിന്നു തീർത്തും വ്യതിചലിച്ച ഈ മഹാഭൂഖണ്ഡത്തിലെ സുഖലോലുപരായ രാജാക്കന്മാർക്കും പൂജാരികുലത്തിനും അവരുടെ പരമ്പരകൾക്കും ഒരു പതനം അനിവാര്യമായിരുന്നു. സാധാരണക്കാരെ ഇവരൊക്കെ മറന്നു കഴിഞ്ഞിരുന്നു. അതിന്റെ തിക്തഫലമാണ് രാജ്യം അന്യാധീനപ്പെടാൻ ഹേതുവായത്. അടിമത്ത്വത്തിൽക്കിടന്നു നരകിയ്ക്കുന്ന ഒരു ജനതയ്ക്ക് ആത്മവീര്യം പകർന്നു കൊടുക്കാൻ കഴിവുള്ള ആത്മീയാചാര്യന്മാരെയാണ് ഇത്തരം പ്രതിസന്ധിഘട്ടങ്ങളിൽ ആവശ്യം. ശ്രീരാമകൃഷ്ണപരമഹംസനും, സ്വാമി വിവേകാന്ദനും മറ്റു സംന്യാസി ശ്രേഷ്ഠന്മാരും അവതാരമെടുത്തതും ഇതുകൊണ്ടാണ്. ഒരു മതത്തിന്റെ പേരിൽ മാത്രം ഒരു രാഷ്ട്രം വിശ്വപ്രസിദ്ധിയാർജിച്ചതും ഇവരുടെയൊക്കെ കാലഘട്ടത്തിലാണ്. കാലത്തിന്റെ മാറ്റങ്ങൾ ഉൾക്കൊണ്ട്, "ലോകാഃസമസ്താഃ സുഖിനോ ഭവന്തു" എന്നു പ്രാർഥിച്ചുകൊണ്ട്, ഹിമാലയത്തിൽ ഇപ്പോഴും വസിക്കുന്ന ഋഷിമാർക്ക് മറ്റു കാര്യങ്ങളിൽ ഇടപെടാൻ താത്പര്യം ഉണ്ടാവുകയില്ല. ആധ്യാത്മികമായ ഉന്നതിയിൽ ഒരു ജനത എത്തിച്ചേരുമ്പോൾ ആ രാഷ്ട്രവും അതേപോലെ ഉന്നതിയിൽ എത്തും. അതിനുള്ള പരിശ്രമങ്ങൾ ആണ് ഋഷി

---

1. ഗ്രന്ഥകാരന്റെ "തപോഭൂമി ഉത്തരഖണ്ഡ്" എന്ന ഗ്രന്ഥത്തിലെ 6-ാം അധ്യായം - ബദരീധാമത്തിലേയ്ക്ക് - പേജ് 220, 221, 222, 223 നോക്കുക. ചൈനാ പട്ടാളത്തിന്റെ പിൻവാങ്ങലിനെക്കുറിച്ചുള്ള വിശദാംശങ്ങൾ അന്നു ലഭിച്ചത് ഇന്ത്യൻ ആർമി ഓഫീസർമാരിൽ നിന്നാണ്. മേജർ ജനറൽ ജെ.ടി.ഹാരിസ്സിന്റെ പുസ്തകത്തെക്കുറിച്ച് അന്ന് അറിവുണ്ടായിരുന്നില്ല.
2. ഈ അധ്യായത്തിലെ തുടർന്നുവരുന്ന സിദ്ധാശ്രമം, ഷാൻഗ്രില എന്ന ഭാഗങ്ങൾ കൂടി ശ്രദ്ധിക്കുക.

മാർ ചെയ്യുന്നതും. പക്ഷെ, തങ്ങളുടെ പ്രവൃത്തികൾക്കു വിഘാതം സൃഷ്ടിക്കുന്ന പ്രവർത്തനങ്ങൾ ഉണ്ടായാൽ അവർ പ്രതികരിക്കുക തന്നെ ചെയ്യും. ചൈനയുടെ ആക്രമണം ഗഢ്വാൾ ഹിമാലയത്തിൽ ഉണ്ടായപ്പോൾ ഋഷീശ്വരന്മാർ ഇടപെട്ടതും ഇതുകൊണ്ടാണ്. ലഡാക്ക് ഭാഗത്ത് ചൈനയുടെ മുന്നേറ്റം തടയുവാൻ ഇവർ ശ്രമിച്ചതുമില്ല. ലഡാക്ക് ഭാഗങ്ങളിൽ അന്ന് ആധികാരികമായ സർവെ ഇല്ലാതിരുന്നതുകൊണ്ട്, കൈയേറിയ ഭൂമി മുഴുവനും നമ്മുടെയാണ് എന്നു വാദിക്കുന്നതിൽ കഴമ്പില്ലതാനും. തിബത്തിനു സംഭവിച്ചതും ആധ്യാത്മികമായ മൂല്യച്യുതിതന്നെയാണ്. ചെറിയൊരു രാജ്യത്തെ, അയൽപക്കത്തുള്ള ഒരു വൻശക്തി ആക്രമിച്ചു കീഴടക്കി ഭരിക്കുന്നത് ഏതു നിലയിൽ നോക്കിയാലും ഉത്തമമായ ഒരു പ്രവൃത്തിയല്ല. സ്വാതന്ത്ര്യം എല്ലാവരുടെയും ജന്മാവകാശമാണ്. ആരും ആരേയും പീഡിപ്പിച്ചുകൂടാ. തിബത്തിനു ഇത്തരത്തിലൊരു പതനം ഉണ്ടാക്കിയതിൽ അന്നു അവിടെ ഭരിച്ചിരുന്ന ലാമമാർക്കും ഗേഷിമാർക്കും മറ്റു പുരോഹിതവർഗത്തിനും ഗണ്യമായ പങ്കുണ്ട്. ശ്രീബുദ്ധന്റെ അഹിംസാ സിദ്ധാന്തമൊക്കെ ഇവർ എന്നേ മറന്നു കഴിഞ്ഞിരുന്നു. തന്ത്രയോഗവിദ്യകളിൽ അധിഷ്ഠിതമായ അമാനുഷ പ്രവർത്തനങ്ങൾകൊണ്ട് ഇവർ സാധാരണക്കാർക്ക് വരുത്തിവച്ച ക്ലേശങ്ങൾ എണ്ണമറ്റതാണെന്നു പല പഠനങ്ങളും വ്യക്തമാക്കുന്നു. ചൈനയുടെ ആക്രമണത്തിനു ഇതൊന്നും ന്യായീകരണമല്ലെങ്കിലും, തിബത്തിനു ഒരു പതനം അനിവാര്യമായിരുന്നു. പ്രവാസിസർക്കാർ രൂപീകരിച്ച് ഇന്ത്യയിൽ അഭയാർഥിയായിക്കഴിയുന്ന അവരുടെ ആത്മീയ നേതാവായ ദലൈ ലാമയ്ക്കുപോലും തിബത്തിന്റെ മോചനത്തിൽ ആത്മാർഥതയുണ്ടെന്നു തോന്നുന്നില്ല. 'ഷാൻഗ്രില'യിലെ അമാനുഷികസിദ്ധികൾ നേടിയ ലാമമാർക്കു തിബത്തിലെ സംഭവവികാസങ്ങളിൽ താല്പര്യമില്ലതാനും.

ശബ്ദത്തിലേക്കുതന്നെ തിരിച്ചുവരാം. പരകായപ്രവേശം (Transmigration) പ്രണവമന്ത്ര ജപംകൊണ്ട് സാധ്യമാകുമെന്ന് തന്ത്രഗ്രന്ഥങ്ങൾ ഉദ്ഘോഷിക്കുന്നു. നിരന്തരമായ ജപത്തിലൂടെ അനേകവർഷം ശ്രമിച്ചാലേ സാധകന് ഈ സിദ്ധി കൈവരുകയുള്ളൂ. ഓരോ മന്ത്രം ഉച്ചരിക്കുമ്പോഴും അതിൽ നിന്നു ഉവാകുന്ന ധ്വനി അദൃശ്യലോകങ്ങളിലെ ഓരോ സമാനശബ്ദത്തെ ഉണർത്തിവിടുന്നു. പ്രകൃതിയുടെ നിഗൂഢതകളിൽ ഏതോ ഒന്നിനെ പ്രവൃത്ത്യുൻമുഖമാക്കാൻ ഇതുമൂലം സാധിക്കുന്നു. ഓരോ സ്വരത്തിനും ഓരോ വികാരവിശേഷത്തെ പ്രകടിപ്പിക്കുവാനുള്ള ശക്തിയുണ്ടെന്നും, മനസ്സിനെ എന്നപോലെ ആത്മാവിന്റെ സൂക്ഷ്മോപാധികളെയെല്ലാം ഇളക്കിത്തീർക്കാൻ സ്വരങ്ങൾക്കു ശക്തിയുണ്ടെന്നും ആചാര്യന്മാർ സ്ഥാപിക്കുന്നു. പല പണ്ഡിതന്മാരും, ഇതേക്കുറിച്ച്, ഗഹനമായ പഠനങ്ങൾ നടത്തി വിശദാംശങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. നാഡീരോഗങ്ങളെ ഇല്ലായ്മ ചെയ്യാൻ സംഗീതം ഒരു മുഖ്യ ഔഷധമാണെന്നും തത്ത്വജ്ഞാനികൾ പണ്ടേ പറഞ്ഞതാണ്. ആകാശത്തിലുണ്ടാകുന്ന സ്പന്ദനമായ ശബ്ദത്തിന്റെ രൂപവിശേഷം മാത്രമാണല്ലോ സംഗീതം. താളാനുസാരിയായ ശബ്ദം സജീവങ്ങളായ സൂക്ഷ്മപരിവർത്തനങ്ങളെ സൃഷ്ടിക്കുന്നു. ജഡപ്രകൃതിയിൽപ്പോലും ഇതിന്റെ അപ്രതിഹത പ്രവാഹം

പ്രവർത്തിക്കാതിരിക്കില്ല- കാരണം, ശരീരത്തിൽ യാതൊന്നും നിർജീവമായിട്ടില്ല.

ശബ്ദത്തിന് അതിമഹത്തായ നിഗൂഢശക്തിയുണ്ട്. "മന്ത്രശക്തി/സിദ്ധി നേടിയ ഒരാൾ പ്രയോഗിച്ചുവിട്ട ശക്തിയെ തടഞ്ഞുനിർത്താൻ ഒരു പത്തു ലക്ഷം 'നയാഗരാ' വെള്ളച്ചാട്ടത്തിൽനിന്നുണ്ടാക്കപ്പെട്ട വിദ്യുച്ഛക്തിയെക്കൊണ്ടുപോലും സാധിക്കുകയില്ലത്രെ![1] ഒരു പർവതത്തെത്തന്നെ ആകാശത്തേയ്ക്കു പൊന്തിയ്ക്കാൻ ശബ്ദത്തിനു കഴിയുമെന്നറിയുമ്പോൾ വിസ്മയപ്പെട്ടുപോകുന്നത് സ്വാഭാവികം മാത്രം. ശബ്ദം പഞ്ചഭൂതങ്ങളെ ഒരുമിച്ചുകൂട്ടി രസതന്ത്രത്തിന്നറിവില്ലാത്തതും രസവാദത്തിന്റെ പ്രവൃത്തി പരിധിയിൽപ്പെട്ടതുമായ ഒരു തരം ഔജസവാതകത്തെ (Vigourous gas-pith) നിർമിയ്ക്കുന്നു. സിദ്ധയോഗികൾക്കു തീപ്പെട്ടിയുടേയോ തീയുടേയോ സഹായമില്ലാതെ അഗ്നി ബീജം - 'രം' ഉച്ചരിച്ചുകൊണ്ടു മാത്രം കുശ്മാണ്ഡികാഹോമത്തിനു വേണ്ടി ഹോമാഗ്നി ജ്വലിപ്പിയ്ക്കാൻ കഴിയും. ലിയോനാർഡ ദെവെയർ പറയുന്നു - "ചില വാക്കുകൾ ഉച്ചരിച്ചുകൊണ്ട് നഗ്നപാദരായി കത്തിയെരിയുന്ന തീക്കനലിനു മീതെയും, മൂർച്ചയുള്ള കത്തികൾ നിലത്തുകുത്തിവച്ചതിനു മുകളിൽക്കൂടിയും നടക്കാൻ പലർക്കും കഴിയും. ഇവർ ഇണങ്ങാക്കുതിരകളേയും വിറളിക്കാളകളേയും മന്ത്രശക്തികൊണ്ട് ഇണക്കിനിർത്തും". പ്രണവമന്ത്രം ശരീരത്തിലെ ആന്തരാവയവങ്ങൾക്കെല്ലാം, വിശേഷിച്ച് തലച്ചോറിനും, ഹൃദയത്തിനും, പ്രത്യേകമായ ഉണർവ് ഉണ്ടാക്കുന്നുവെന്ന് ശാസ്ത്രീയമായി തെളിയിക്കപ്പെട്ടതാണ്. [2]പ്രണവമന്ത്രം ഈ പ്രപഞ്ചത്തിന്റെ ധ്വനിയാണ്. ഇതിന്റെ തരംഗങ്ങളും ചലനങ്ങളുമാണ് പ്രപഞ്ചസൃഷ്ടിക്കു കാരണം. ഊർജം മാത്രമായിരുന്നു പ്രപഞ്ചത്തിന്റെ മൂലരൂപത്തിൽ ഉണ്ടായിരുന്നതെന്ന് വേദങ്ങളിൽ പറയുന്നു. ആധുനികശാസ്ത്രം സമർഥിക്കുന്നത്, വസ്തു വിഘടിച്ചാൽ തരംഗരൂപിയായ ഊർജം ഉദ്ഭവിക്കുമെന്നാണ്. നാദത്തിൽനിന്ന് തരംഗം ഉണ്ടാകുമെന്നും, തരംഗം ഉണ്ടാക്കാൻ കഴിഞ്ഞാൽ വസ്തുവും ഉണ്ടാക്കാൻ സാധിക്കുമെന്നും ഭാരതീയവേദാന്തവും സമർഥിക്കുന്നുണ്ട്. 'ഭാഷാപോഷിണി'യിൽ വളരെക്കാലം മുമ്പ്, കേരളവർമ വലിയ കോയിത്തമ്പുരാൻ 'എന്റെ മൃഗയാസ്മരണകൾ' എഴുതിയിരുന്ന കാലത്ത് അതിൽ പല അത്ഭുതസംഭവങ്ങളും രേഖപ്പെടുത്തിയിരുന്നതായി പറയുന്നുണ്ട്. ഒന്നിലധികം തവണ മന്ത്രപ്രയോഗംകൊണ്ട് തോക്കു പൊട്ടാതാക്കിയ സംഭവത്തെക്കുറിച്ച് അതിൽ വിവരിക്കുന്നുണ്ടത്രെ! കാട്ടിൽനിന്നു നായാട്ടു മൃഗത്തെ ആകർഷിച്ചു വരുത്തുന്ന

---

1. "ആർഷജ്ഞാനം"- നാലപ്പാട്ട് നാരായണമേനോൻ- ഈ സംഭവങ്ങളെല്ലാം അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽ സവിസ്താരം പ്രതിപാദിക്കുന്നുണ്ട്.

2. മന്ത്രങ്ങളിൽ ഏറ്റവും ഉൽകൃഷ്ടമായത് പ്രണവമന്ത്രമാണ്. വേദങ്ങളിലെ ഓം (അ+ഉ+മ്) എന്ന ബീജമന്ത്രത്തിൽനിന്നുതന്നെയാണ് മറ്റു മതങ്ങളുടെ ബീജമന്ത്രങ്ങളുടെ ആവിർഭാവവും. തിബത്തൻസ് 'ഹും' (HUM) എന്നും, ക്രിസ്ത്യൻസ് 'ആമേൻ' (AMEN) എന്നും, മുസ്ലീംസ് 'ആമീൻ' (AMIN) എന്നും മന്ത്രിക്കുന്നു. ഗ്രീക്ക്, റോമൻ, ജൂതർ എന്നിവരും 'ആമേൻ' എന്നാണ് മന്ത്രിക്കുന്നത്. ഹീബ്രു ഭാഷയിൽ ഇതിന്റെ അർത്ഥം, Sure, Faithful എന്നാണ്. ഓംകാരത്തിൽനിന്നാണ് അള്ളാഹു (അലിഫ്-ലാമ-ഹാ (അ+ല+ഹ) എന്ന പദം ഉദ്ഭവിച്ചതെന്ന് സൂഫി ആചാര്യന്മാർ സമർഥിക്കുന്നു.

വിദ്യയും വിജയപൂർവം പരീക്ഷണം ചെയ്തിരുന്നതായി ആ ലേഖനപരമ്പര വായിച്ചവർ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. "അഭൗതികങ്ങളായ സംഖ്യകളെ കണ്ടറിയുകയും അവയുടെ അസാമാന്യശക്തി ബോധ്യപ്പെടുത്തുകയും ചെയ്ത മനുഷ്യനാണ് ഭാഗ്യവാൻ"- എന്നു പ്ലാറ്റോ പറയുമ്പോൾ, ശബ്ദങ്ങളും സംഖ്യകളുമാണ് ഈ അഭൗതികസംഖ്യകൾ എന്നു ഗ്രഹിയ്ക്കേണ്ടതാണ്.

ഹിമാലയമെന്ന പ്രപഞ്ചത്തിൽ, സാധാരണക്കാരുടെ ദൃഷ്ടിക്കു ഗോചരമല്ലാത്തതും എത്തിച്ചേരാൻ അസാധ്യവുമായ പ്രദേശങ്ങൾ ഉണ്ടെന്ന യാഥാർഥ്യം കാലാകാലങ്ങളായി കേൾക്കുന്ന ഒരു വസ്തുതയാണ്. അത്തരത്തിലുള്ള ഒരു നിഗൂഢഭൂമിയാണ് സിദ്ധാശ്രമം. ഒരു ഭാഗത്ത് കൊടുംമഞ്ഞാൽ മൂടപ്പെട്ടു കിടക്കുന്ന കൈലാസവും അതിന്റെ പിൻഭാഗത്തുള്ള എതിർ ദിശയിൽ, ദൂരെയായി, സിദ്ധയോഗത്തടാകവും സ്ഥിതിചെയ്യുന്നു. ഹിമ തുരങ്കങ്ങളിലേയ്ക്കു നീണ്ടുകിടക്കുന്ന മാനസസരസ്സിന്റെ ഭാഗമാണ് ഒരറ്റം. ആദികൈലാസത്തിന്റെ പിൻഭാഗത്തേയ്ക്കും ഈ ഭാഗം മുട്ടിനില്ക്കുന്നു. ത്രികോണാകൃതിയിലുള്ള ഈ ഭൂവിഭാഗമാണ് സിദ്ധാശ്രമം. 'പ്രാശുദീചീംദിശം'-കിഴക്കു വടക്കായി കിടക്കുന്ന ദിക്ക് എന്നാണ് ഭാഗവതത്തിൽ പറയുന്നത്. സിദ്ധയോഗത്തടാകത്തിന്റെ കരയിൽ യോഗികളും യോഗിനികളും മറ്റു സിദ്ധന്മാരും സദാ ധ്യാനത്തിൽ മുഴുകി ഇരിക്കുന്നു. നമ്മുടെ പുരാണേതിഹാസങ്ങളിൽ സിദ്ധാശ്രമത്തെക്കുറിച്ചുള്ള പരാമർശങ്ങൾ വേണ്ടത്രയുണ്ട്. മഹാഭാരതം ഭവിഷ്യൽപർവത്തിൽ സിദ്ധാശ്രമത്തെക്കുറിച്ച് വ്യാസമുനി വിശദമാക്കുന്നുണ്ട്. ദുഷ്ടരാജാക്കന്മാരേയും അസുരന്മാരേയും വധിച്ച ശേഷം, ദ്വാരകയിൽ രുക്മണീദേവിയുമായി രമിച്ചുവസിക്കുമ്പോൾ, അവർ തന്റെ നാഥനായ കൃഷ്ണനോടു ഒരു ആഗ്രഹം പ്രകടിപ്പിച്ചു. ഭർത്താവിനോടു തുല്യനായ ഒരു സൽപുത്രനെയാണ് ദേവി കാംക്ഷിച്ചത്. വിദ്വാനും ധർമിഷ്ഠനുമായ ഒരു പുത്രനെ നല്കാമെന്നും അതിന്നായി താൻ കൈലാസത്തിൽപ്പോയി പാർവതീ-പരമേശ്വരന്മാരെ കണ്ടുവണങ്ങി അനുഗ്രഹം വാങ്ങിക്കാമെന്നും ശ്രീകൃഷ്ണൻ ഭാര്യയോട് സമ്മതിച്ചു. അതിന്റെ മുന്നോടിയായി ഭഗവാൻ ആദ്യം യാത്ര തിരിച്ചത്, വേദതത്ത്വാർഥചിന്താനിപുണരായ മുനിമാരും സിദ്ധയോഗികളും തപസ്സിരിക്കുന്ന സിദ്ധാശ്രമത്തിലേക്കാണ്. പണ്ട്, ഹരി ലോകഹിതത്തിനായി ഇവിടെ അനേകവർഷം തപസ്സിരുന്നിട്ടുണ്ട്. തന്നെ നര നാരായണന്മാരായി രണ്ടാക്കിയതും ഇവിടെവച്ചാണ്. മഹാവിഷ്ണുവിനെ ധ്യാനിച്ച് സിദ്ധന്മാർ സിദ്ധരായതും, രാവണവധത്തിനുവേണ്ടി ശ്രീരാമചന്ദ്രൻ തപസ്സനുഷ്ഠിച്ചതും സിദ്ധാശ്രമത്തിൽവച്ചാണ്.[1]

സിദ്ധാശ്രമത്തിൽ 2000 വയസ്സു മുതൽ 5000 വയസ്സുവരെ പ്രായമുള്ള മഹായോഗികളുടെ ഒരു നീണ്ട നിരതന്നെയുണ്ട്. വ്യാസൻ, ഭീഷ്മർ, ദ്രോണർ,

1. "തദീരാസിത് പുണ്യതമം ക്ഷേത്രം ത്രൈലോക്യവിശ്രുതം
നാമ്നാ സിദ്ധപദം യത്ര സാ സംസിദ്ധിമുപേയുഷീ."- അവൾ(ദേവഹൂതി) ഏതു സ്ഥാനത്തിൽവച്ചു ബ്രഹ്മസായുജ്യത്തെ പ്രാപിച്ചുവോ ആ സ്ഥാനത്തിനു ഇപ്പോൾ സിദ്ധപദം എന്ന പേർ പ്രസിദ്ധമായിരിക്കുന്നു. അതു ത്രിലോകത്തിലും വിശ്രുതമായിരിക്കുന്ന പുണ്യതമമായ ക്ഷേത്രമായി ഭവിച്ചിരിക്കുന്നു.- ഭാഗവതം.

കൃപാചാര്യർ, അശ്വത്ഥാമാവ്, വസിഷ്ഠൻ, യാജ്ഞവല്ക്യൻ തുടങ്ങിയവർ ഇക്കൂട്ടത്തിൽപ്പെടുന്നു. 2000 വയസ്സുവരെ പ്രായമുള്ള മറ്റൊരു തലമുറയും ഇവിടെയുണ്ടെന്നു പറയപ്പെടുന്നു. കഴിഞ്ഞ നൂറ്റാണ്ടുകളിലെ അതിപ്രശസ്തരായ പല യോഗികളും സംന്യാസിശ്രേഷ്ഠന്മാരും സിദ്ധാശ്രമത്തിന്റെ സൃഷ്ടികളാണ്. സിദ്ധയോഗികളുടെ ഇടയിൽ പരമപൂജനീയനായ ഓം സത്ഗുരു ബാബാജി നാഗരാജന്റെ ഗൗരീശങ്കർപീഠം ആശ്രമം, സിദ്ധാശ്രമത്തിന്റെ അടുത്താണെന്ന് കണക്കാക്കുന്നു. ബദരീധാമത്തിലെ സതോപന്ത്തടാകക്കരയിൽനിന്നു മൂന്നു ദിവസത്തിലധികം, ദുഷ്കരമായ, യാത്ര നടത്തിവേണം ഗൗരീശങ്കർപീഠം ആശ്രമത്തിൽ എത്തിച്ചേരാൻ. യോഗസിദ്ധി കൈവരിച്ചവർക്കു മാത്രമേ ഇതു സാധ്യമാകൂ. ഭക്തന്മാരുടെ പ്രാർഥനയും നിരന്തരാഭിലാഷങ്ങളും സാധിച്ചുകൊടുക്കുന്നതിനുവേണ്ടി ഈശ്വരൻതന്നെ മായയെ അവലംബിച്ച് മനുഷ്യരൂപത്തിൽ അവതരിക്കുന്നു. ഇത്തരം അവതാരങ്ങൾ ഭൂതകാലസംഭവങ്ങൾ മാത്രമല്ല. അവതാരങ്ങൾ, ഭൂതകാലത്തിലെന്നപോലെ വർത്തമാനകാലത്തിലും ഭാവിയിലും സംഭവിക്കുകതന്നെ ചെയ്യും. 400 വർഷം മുമ്പ് സിദ്ധാശ്രമത്തിലെ ദിവ്യയോഗികളുടെ ഒരു സമ്മേളനത്തിൽ (ദിവ്യാപാദ് സമാരോഹ ഉത്സവം) ഭാരതഭൂമിയുടെ ആധ്യാത്മികചൈതന്യത്തിനു കോട്ടം തട്ടുന്ന വിധത്തിൽ രാജ്യം വിദേശാധിപത്യത്തിന്റെ കീഴിലായിപ്പോകുന്നതിൽ ഉത്ക്കണ്ഠ രേഖപ്പെടുത്തി. ഉന്നതതലയോഗികൾ സാധാരണ ജനങ്ങളുടെ ഇടയിൽ ജീവിച്ച് അവരെ ആധ്യാത്മികതലത്തിലേയ്ക്കു ഉയർത്തിക്കൊണ്ടുവന്നാൽ മാത്രമേ രാഷ്ട്രത്തിന്റെ അടിമത്വത്തിനു അറുതി വരികയുള്ളൂ എന്നൊരു തീരുമാനം അന്നവർ കൈക്കൊണ്ടു. സ്വാമി അഭയാനന്ദജി, ശ്രീരാമകൃഷ്ണ പരമഹംസർ, സ്വാമി വിവേകാനന്ദൻ, ഷിർദി സായിബാബ, ലഹ്രി മഹാശയൻ, യുക്തേശ്വരൻ, പരമഹംസയോഗാനന്ദൻ, സത്യസായി ബാബ തുടങ്ങിയ നിരവധി ദിവ്യതേജസ്സുകൾ ഓരോ കാലഘട്ടങ്ങളിലായി അവതരിച്ചതും സിദ്ധാശ്രമത്തിൽനിന്നുള്ള തീരുമാനപ്രകാരമാണ്. പുരാണകാല അവതാരങ്ങളെ സ്വീകരിക്കുകയും ആധുനികാവതാരങ്ങളെ നിഷേധിക്കുകയും ചെയ്യുന്ന പ്രവണത ഒട്ടും നന്നല്ല. അവതാരങ്ങളുടെ പിന്നിൽ ഒരു ഉദ്ദേശ്യമുണ്ടെന്നും ഈശ്വരൻ മായയെ അവലംബിച്ച് മനുഷ്യരൂപത്തിൽ ഭക്തജനങ്ങൾക്ക് പ്രത്യക്ഷമാകുന്നു എന്നും ശരിയായ രൂപത്തിൽ വിശ്വസിച്ചാൽ മാത്രമേ നമുക്കും നമ്മുടെ പരമ്പരകൾക്കും ശ്രേഷ്ഠത കൈവരികയുള്ളൂ.

സദാ ശാന്തത വിളയാടുന്ന ഒരു ദിവ്യഭൂമിയാണ് സിദ്ധാശ്രമം എന്ന് അവിടെ സന്ദർശിച്ച യോഗികൾ സാക്ഷ്യപ്പെടുത്തുന്നു തീഷ്ണമായ സൂര്യകിരണങ്ങൾ ഇവിടേയ്ക്ക് എത്തി നോക്കുന്നില്ല. പൂർണചന്ദ്രന്റെ പ്രകാശത്താൽ ആറാടിക്കിടക്കുന്ന പ്രതീതിയാണ് ഇവിടെ രാപ്പകൽ. ചന്ദനംപോലെയുള്ള മണ്ണും സുഗന്ധവാഹിയായ ഇളം തെന്നലും താമരപ്പൊയ്കകളും നീർച്ചാലുകളും സദാ നീലച്ഛവി കലർന്ന അന്തരീക്ഷവും സിദ്ധാശ്രമത്തെ ദേവലോകത്തിനു തുല്യമാക്കുന്നു. ഭൂമിയിൽ കാണാത്തതുപോലെയുള്ള പുഷ്പങ്ങളും സസ്യലതാദികളും മാൻകൂട്ടങ്ങളും ഈ ഭൂമിയെ സ്വപ്നതുല്യമാക്കുന്നു. വാർധക്യം ബാധിക്കാത്ത, യൗവനയുക്തരായ സ്ത്രീ പുരുഷ

ന്മാർ സദാ മന്ത്രധ്വനികൾ ഉരുവിട്ടുകൊണ്ട് ഓരോ പ്രവൃത്തികളിൽ മുഴുകി ക്കഴിയുന്നു. സമർഥനായ ഒരു ഗുരുവിന്റെ കീഴിൽ അനേക വർഷം സാധന ചെയ്ത് സിദ്ധി,കൈവരിച്ച ഒരു യോഗിക്ക് ശരീരംകൊണ്ടുതന്നെ (Physical body) ഇവിടെ എത്തിച്ചേരാം. വേണമെങ്കിൽ മടങ്ങിപ്പോരുകയും ചെയ്യാം. ദിവ്യയോഗീശ്വരന്മാർ സൂക്ഷ്മശരീരത്താൽ (Astral Body) ഇവിടെ ജീവിക്കു ന്നുവെങ്കിലും ആവശ്യാനുസരണം അവർക്ക് സ്ഥൂലശരീരത്തിലേക്കു (Physical body) മാറുവാൻ സാധിക്കും. സിദ്ധാശ്രമവും സിദ്ധലോകവും രണ്ടാണ്. ദിവ്യയോഗികൾക്കും ഋഷിമാർക്കും മാത്രമേ സൂക്ഷ്മശരീരംകൊണ്ട് സിദ്ധ ലോകത്തിൽ എത്താൻ കഴിയൂ. സാധാരണ യോഗികൾക്കു സിദ്ധലോക ത്തിൽ വസിയ്ക്കുന്ന ദിവ്യസംന്യാസിമാരേയും ഋഷികളേയും യോഗിക ളേയും സിദ്ധികൊണ്ട് കാണുവാൻ മാത്രമേ സാധിയ്ക്കൂ. ദൈവികമായ സംഗീതധ്വനി കേൾക്കുവാനും മറ്റു ലോകങ്ങളെ കാണുവാനും ഒരു യോഗിയ്ക്കു സാധ്യമാകും.

'സിദ്ധാശ്രം കാ യോഗി' എന്ന ഗ്രന്ഥത്തിൽ ശ്രീറാം ചൈതന്യ ശാസ്ത്രി സിദ്ധാശ്രമത്തിലേക്കു സ്ഥൂലശരീരം (Physical body) കൊണ്ടു യാത്ര ചെയ്തു തിരിച്ചു വന്ന ഒരു യോഗിയുടെ സംഭവബഹുലമായ ചരിത്രം രേഖ പ്പെടുത്തിയിട്ടുണ്ട്. വ്യാവഹാരികലോകത്തിലെ സാധാരണതലങ്ങളിൽ വ്യാപ രിക്കുന്നവർക്ക് രാവ്, പകല് എന്ന വേർതിരിവുകളുണ്ടാകും. എന്നാൽ, ആധ്യാ ത്മികജ്ഞാനത്തിന്റെ ഉയർന്ന മേഖലകളിൽ വിഹരിയ്ക്കുന്ന ഒരു യോഗിക്ക് അങ്ങനെയൊരു വേർതിരിവ് മനസ്സിൽ ഇല്ല തന്നെ. സർവമംഗളദായകമായ മന്ത്രദീക്ഷ നല്കുന്നതിനു മുമ്പായി തന്റെ ശിഷ്യനെ ആധ്യാത്മികമായി പാക പ്പെടുത്തിയെടുക്കേണ്ടതുണ്ട്. അതിനുള്ള സമയമായി എന്നു ബോധ്യമാകു മ്പോൾ ഗുരു ശിഷ്യന്റെ ബുദ്ധിയെ ആ വഴിക്കു തിരിക്കുന്നു. ഒരു ഹിമാലയ യാത്രയ്ക്ക് എന്നു മാത്രം പറഞ്ഞ് രണ്ടുപേരും ഇറങ്ങിത്തിരിക്കുകയും ചെയ്തു. ബദരീധാമത്തിലെ സതോപന്ത്തടാകക്കരയിൽനിന്ന് ഒന്നര ദിവ സത്തോളം നടന്നപ്പോൾ ഒരു ചെറിയ ചോലയുടെ തീരത്ത് ഗുരുവും ശിഷ്യനും വിശ്രമിച്ചു. ആ പൗർണമി ദിവസം, പ്രകൃതീദേവി സർവാഭരണ ഭൂഷിതയായി അണിഞ്ഞൊരുങ്ങിനിന്നപ്പോൾ ശിഷ്യന്റെ മനസ്സ് തുടിച്ചു. വൈകാതെ, അതു വാക്കുകളായി പുറത്തുവന്നു. "ഗുരുദേവാ! സിദ്ധാശ്രമ ത്തെക്കുറിച്ച് കൂടുതലായി എന്തെങ്കിലും മൊഴിഞ്ഞാലും... എങ്ങനെയാണ് ഈയുള്ളവൻ അവിടെ എത്തിച്ചേരേണ്ടത്?" അടുത്ത ഏതാനും നിമിഷ ങ്ങൾക്കുള്ളിൽ, ഒരു മിന്നൽപ്പിണരിന്റെ വേഗതിയിൽ അതു സംഭവിച്ചു. നിഗൂ ഢമായ ഒരു മന്ദസ്മിതത്തോടെ ഗുരു തന്റെ വലതുകൈ ഉയർത്തി. ആ വിര ലുകൾ ശിഷ്യന്റെ നെറ്റിക്കു നേരെ നീണ്ടു ചെന്നു. ഏതോ ദിവ്യമന്ത്രം ആ ചുണ്ടിൽനിന്ന് പതിയെ പുറത്തുവന്നു. ഗുരു തന്റെ തള്ളവിരൽ ശിഷ്യന്റെ ലലാട മധ്യത്തിലെ മർമസ്ഥാനത്ത് സ്പർശിച്ചപ്പോൾ എന്തൊക്കെയോ ചുറ്റും തുടിച്ചുനീങ്ങുന്നതുപോലെ അദ്ദേഹത്തിനു തോന്നി. എത്ര നേരമെന്നു പറ യാൻ വയ്യ... അനന്തകാലത്തോളം ഒരു ഉപബോധാവസ്ഥയിലായതുപോലെ. ക്രമേണ, ചുറ്റുമുള്ള ലോകം മങ്ങി മറയുന്നതുപോലെ തോന്നി.... പുതിയൊരു ലോകം കൺമുമ്പിൽ തെളിഞ്ഞു വന്നു. പൂർണബോധത്തിലേക്കു ശിഷ്യൻ

തിരിച്ചുവന്നപ്പോൾ ചുറ്റും ഒരു മങ്ങിയ വെളിച്ചം മൂടിയിരിക്കുന്നതായി തോന്നി. തികച്ചും വ്യത്യസ്തമായ ഒരു ചുറ്റുപാട്. കണ്ണുകൾ പുതിയ പരിസരവുമായി പൊരുത്തപ്പെട്ടപ്പോൾ ശിഷ്യനു വല്ലാത്ത വിസ്മയം തോന്നി. പ്രകൃതിഭംഗി നിറഞ്ഞുതുളുമ്പുന്ന ഒരു സ്ഥലം. സുമുഖരും സുഭഗരുമായ യോഗികളും യോഗിനികളും, സാധകരും സാധികമാരും ചുറ്റുപാടും വിഹരിക്കുന്നു. അവരെല്ലാം സ്വന്തം ജോലികളിൽ വ്യാപൃതരാണ്. ശിഷ്യൻ ആദ്യം അല്പമൊന്നു പരിഭ്രമിച്ചു. പക്ഷെ, ആ പരിസരമാകെ നിറഞ്ഞു നിന്നിരുന്ന സ്നേഹവും സൗഹൃദവും താമസിയാതെ അദ്ദേഹത്തിന്റെ മനസ്സിലേയ്ക്കും ഒഴുകിയെത്തി. അദ്ദേഹവും ആ അന്തരീക്ഷത്തിന്റെ ഒരു ഭാഗമായി മാറി.

അവിസ്മരണീയമായ ആ പ്രകൃതിഭംഗിയിൽ ലയിച്ച് നിന്നുപോയ ശിഷ്യനെ ആരോ ഒരു പ്രത്യേക വേദിയ്ക്കു സമീപത്തേക്ക് ആനയിച്ചു. അത്യപൂർവമായ, ഭൂമിയിൽ കാണാത്ത തരത്തിലുള്ള പുഷ്പങ്ങൾ കൊണ്ടലങ്കരിച്ച ആ വേദിയിൽ ഒരു സംഘം യോഗികൾ ഉപവിഷ്ടരായിരുന്നു. അവരോടൊപ്പം തന്റെ ഗുരുവിനെ വേദിയിൽ കണ്ടപ്പോൾ ശിഷ്യന് പെട്ടെന്ന് ഓർമ വന്നു, അവരെല്ലാവരും ഒത്തുകൂടിയിരിക്കുന്നതു ഗുരുപൂർണിമ ആഘോഷിയ്ക്കാനാണെന്ന്. 'ജയ് ഗുരുവേദവ്യാസാ... ജയ് ഗുരുദേവ്' വിളികൾ മുഴങ്ങിക്കഴിഞ്ഞപ്പോൾ അരവിന്ദ് യോഗിരാജ് എന്നു സ്വയം പരിചയപ്പെടുത്തിയ ഒരു യുവയോഗി വേദിയിലുള്ളവർക്കു സ്വാഗതം ആശംസിച്ചു. പരമഹംസ വിജയേശ്വരാനന്ദ, പരമഹംസ ഭൃഗുറാം, പരമഹംസ ത്രിജാത അഘോരി, യോഗി അച്യുതാനന്ദ, പരമഹംസ സ്വാമി നിഖിലേശ്വരാനന്ദ പിന്നെ, യോഗാധ്യക്ഷനായ പരമഹംസ പൂജ്യപാദ സ്വാമി സച്ചിദാനന്ദ. അരവിന്ദ് യോഗിരാജ് സിദ്ധാശ്രമത്തിന്റെ പ്രതിനിധിയായി, ഈ പ്രപഞ്ചത്തിലെ എല്ലാ ജീവജാലങ്ങളുടേയും പേരിൽ അഭിവന്ദ്യ ഗുരുക്കന്മാർക്ക് പാദപൂജ ചെയ്തു. തുടർന്ന്, ഗണപതിയേയും സരസ്വതിയേയും വന്ദിച്ചുകൊണ്ടുള്ള സ്തുതികൾ യോഗിനിമാർ ഏറ്റവും ശ്രുതിമധുരമായി ആലപിച്ചു. സ്വാമി സച്ചിദാനന്ദയുടെ അധ്യാത്മിക പ്രഭാഷണം പ്രൗഢഗംഭീരമായിരുന്നു. കാരുണ്യത്തിന്റെ കരകാണാ കടലാണ് അദ്ദേഹമെന്ന് ആർക്കും തോന്നിപ്പോകും. അതിസുന്ദരവും അത്യുജ്ജ്വലവുമായ രൂപവും ഭാവവും ഹിമാലയത്തിന്റെ പ്രൗഢിയോളം ഗംഭീരമാണ്. ദൈവികമായ ആ സ്വരൂപത്തിൽ കുറേനേരം കണ്ണുകൾ തങ്ങിനിന്നപ്പോൾ, മനസ്സിൽ വലിയൊരു പവിത്രീകരണം നടക്കുന്നതായി ശിഷ്യനു ബോധ്യപ്പെട്ടു. ആ പരിശുദ്ധി ആത്മാവിന്റെ ആഴങ്ങളിലേക്കു ഇറങ്ങിച്ചെല്ലുന്നതായിരുന്നു. യോഗാവസാനം ആലപിച്ച മംഗളഗീതത്തിന്റെ അവസാന പാദത്തിലെ "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു" എന്ന വരി കാതുകളിൽ മുഴങ്ങിക്കഴിഞ്ഞപ്പോൾ തന്നിൽ എന്തോ മാറ്റം സംഭവിച്ചതായി ശിഷ്യനു തോന്നി. നിമിഷങ്ങൾ കഴിഞ്ഞപ്പോൾ എല്ലാം മങ്ങിത്തുടങ്ങി. കാലത്തിനും ദേശത്തിനും അപ്പുറത്ത്, വീണ്ടും ഭൂമിയിലേക്കു ആരോ തന്നെ വഹിച്ചുകൊണ്ടു പോകുന്നതുപോലെ അദ്ദേഹത്തിനു തോന്നി. ദേഹബോധത്തിലേയ്ക്കു തിരിച്ചെത്തിയപ്പോൾ സമയം പാതിര കഴിഞ്ഞിരുന്നു. കഴിഞ്ഞ പന്ത്രണ്ടു മണിക്കൂറോളം താൻ എവിടെയായിരുന്നു? പക്ഷെ, അനുഭവപ്പെട്ടത് ഏതാനും നിമിഷങ്ങൾ മാത്രം എന്നായിരുന്നു. ഗുരു തന്റെ മുന്നിൽ ചിരി

ച്ചുകൊണ്ടു നില്ക്കുന്നതു കണ്ടപ്പോൾ ശിഷ്യൻ സാഷ്ടാംഗപ്രണാമം നടത്തി. 'മനോഭാവനാദീക്ഷ' തനിക്കു ഗുരുവിൽനിന്നും ലഭിച്ചതായി പിറ്റെ ദിവസം ഗുരുമുഖത്തുനിന്നു കേട്ടപ്പോൾ ശിഷ്യൻ കോരിത്തരിച്ചുപോയി. സിദ്ധാശ്രമം പ്രാപിയ്ക്കാനുള്ള സാധനകളിൽ ആദ്യത്തെ പടിയാണ് ഇത്. സാധനകൾ എല്ലാം സ്വായത്തമാക്കിക്കഴിഞ്ഞാൽ ആ വ്യക്തിക്കു യഥേഷ്ടം ദേവഭൂമി സന്ദർശിക്കാം. അവിടെ തങ്ങുകയും ചെയ്യാം. അഭൗമതലങ്ങളിലേക്ക് താൻ സ്വയം ഉയർന്നെത്തുന്നതായും, അദൃശ്യമായൊരു കവചം സദാ തന്നെ പൊതിഞ്ഞു രക്ഷിക്കുന്നതുപോലെയും ശിഷ്യനു പിന്നീട് അനുഭവപ്പെട്ടു തുടങ്ങി.

സിദ്ധയോഗത്തിലെ സമാധിയിലിരുന്ന് സ്വബോധത്തിലേക്ക് തിരിച്ചെത്തുമ്പോൾ മാത്രമാണ് ഒരാൾ ഭൂമിയിലെ ദീർഘമായ സമയനഷ്ടത്തെക്കുറിച്ച് ബോധവാനാകുന്നത്. സമാധിയിൽ സമയം എന്നത് ഇല്ല. (Time annihilates meditation). ഭൂമിയിൽനിന്നും ശൂന്യാകാശത്തിലേക്ക് ഒരു റോക്കറ്റിൽ പ്രകാശവേഗത്തിൽ യാത്രചെയ്യുന്ന ഒരു സഞ്ചാരി തന്റെ ഉച്ചഭക്ഷണസമയത്ത് ഭൂമിയിലേക്ക് തിരിച്ചുവന്നാൽ ഇവിടെ രണ്ടുദിവസമെങ്കിലും കഴിഞ്ഞിരിക്കും. ഭൂമിയുടെ ഭ്രമണവും റോക്കറ്റിന്റെ സഞ്ചാരവേഗതയും തമ്മിലുള്ള വ്യത്യാസമാണിതിന് കാരണം. ചലനാത്മകമാണ് പ്രകൃതി. രണ്ടു വസ്തുക്കൾക്ക് മധ്യേയുള്ള ഒരു അളവാണ് ഇടം (space); അതുപോലെ ചലനം മൂലം ഉണ്ടാകുന്ന മാറ്റങ്ങളുടെ മധ്യേയുള്ള ഒരു അളവാണ് കാലം. വസ്തുവില്ലെന്നു പറയുമ്പോൾ ഇടമോ കാലമോ ഇല്ല. വസ്തുവെന്നു പറയുമ്പോൾ സ്ഥൂലവസ്തു മാത്രമാണ് നമ്മുടെ ചിന്ത. സൂക്ഷ്മവസ്തുവായ ഊർജത്തിന്റെ ഘനഭാവമാണ് സ്ഥൂലവസ്തു. സ്ഥൂലവും സൂക്ഷ്മവുമായ വസ്തുക്കളാൽ നിർമിതമായ പ്രപഞ്ചമാനങ്ങളിൽ ഇടവും കാലവും ബാധകമാണ്. അതിനാലാണ് ഇന്നത്തെ ക്വാണ്ടം ഭൗതികശാസ്ത്രം, തമ്മിലിടകലർന്നു കിടക്കുന്ന സൂക്ഷ്മവും സ്ഥൂലവുമായ ലോകങ്ങളുടെ സാധ്യതയെ തള്ളിക്കളയാൻ സാധ്യമല്ലെന്നു പറയുന്നത്. നമ്മുടെ സ്ഥൂലലോകത്തിന്റെ കാലയളവായിരിക്കില്ല സൂക്ഷ്മലോകത്തിന്റെ കാലയളവ്. നാം സെക്കന്റുകളും മിനിറ്റും കൊണ്ട് കാലത്തെ അളക്കുന്നു. എന്നാൽ, ഒരു സെക്കന്റിന്റെ കോടിയിലൊരംശം അളക്കുവാൻ ആധുനികപരമാണുശാസ്ത്രത്തിനു കഴിയുന്നു. കാലത്തിന്റെ ആപേക്ഷികതയെ ആധുനികശാസ്ത്രം കണ്ടെത്തുന്നതിനു എത്രയോ നൂറ്റാണ്ടുകൾക്കുമുമ്പ് ഭാരതീയ തത്ത്വചിന്തകർ ഇത് മനസ്സിലാക്കിയിരുന്നു. അവർ രസകരമായ കഥകളിലൂടെ ഇത് വെളിപ്പെടുത്തിയിരുന്നു. ഒരിക്കൽ, ബ്രഹ്മാവിനെ നേരിട്ട് ചില ഭരണകാര്യങ്ങൾ ബോധ്യപ്പെടുത്താൻ ഒരു രാജർഷി ബ്രഹ്മലോകത്തെത്തി. ബ്രഹ്മാവിന്റെ ഉപദേശം സ്വീകരിച്ച് പെട്ടെന്നുതന്നെ അദ്ദേഹം തിരിച്ചുപോകാനൊരുങ്ങി. അപ്പോളാണ് രാജാവ് അവിടെ കാത്തുനിന്ന ഏതാനും നിമിഷങ്ങൾകൊണ്ട് നൂറുകണക്കിനു വർഷങ്ങൾ ഭൂമിയിൽ കടന്നുപോയിക്കഴിഞ്ഞിരിക്കും എന്ന് ബ്രഹ്മാവ് അദ്ദേഹത്തെ ബോധ്യപ്പെടുത്തിയത്. നാം വസിക്കുന്ന സ്ഥൂലപ്രപഞ്ചത്തിന്റെ അവിർഭാവത്തെക്കുറിച്ചുള്ള ഭാരതീയചിന്തകരുടെ കണക്കുകൂട്ടൽ ആധുനികശാസ്ത്രനിഗമനങ്ങളുമായി വിസ്മയകരമാംവിധം ചേർന്നുനില്ക്കുകയാണ്. മാത്രമല്ല,

ദേവലോകം, ബ്രഹ്മലോകം തുടങ്ങിയ സൂക്ഷ്മലോകത്തിലെയും മാനുഷ ലോകത്തിലെ കാലഘട്ടനകളെ താരതമ്യം ചെയ്തുകൊണ്ടുള്ള പഠനങ്ങളും പുരാണങ്ങളിലുണ്ട്. ഇതിലേക്കെല്ലാം തിരക്കിച്ചെന്നാൽ ജീവിതത്തെയും പ്രപഞ്ചത്തെയും കുറിച്ചുള്ള അർഥവത്തും സമാശ്വാസവുമായ അനേകം വിവരങ്ങൾ കണ്ടെത്താം. വികാസവും സങ്കോചവും എന്ന സ്ഥിതിയാണ് പ്രപഞ്ചത്തിനുള്ളതെന്ന് ആധുനികശാസ്ത്രം കണ്ടെത്തിയിരിക്കുന്നു. ആധുനിക ജനിതകശാസ്ത്രം സൂചിപ്പിക്കുന്ന ഒരു ജീൻ ഉൾക്കൊള്ളുന്ന സാധ്യതകളിൽനിന്ന് ഒരു ജീവി ആവിഷ്കരിക്കപ്പെടുന്നതുപോലെ, ബ്രഹ്മാവിന്റെ ഒരു ദിവസത്തിൽനിന്ന് ഒരു കല്പം ആവിർഭവിക്കുന്നു.[1]

സിദ്ധയോഗധ്യാനം (Siddha form of Meditation)കൊണ്ട് ഉന്നതലതങ്ങളിൽ എത്തിച്ചേരാനുള്ള മാർഗം അതീവദുഷ്കരമാണ്. വർഷങ്ങൾ നീണ്ടുനിൽക്കുന്ന കഠിനമായ ചര്യകൾ, ദിനംപ്രതി, മുടങ്ങാതെ സാധകം ചെയ്ത് അനുഷ്ഠിച്ചാൽ മാത്രമേ ഈ സിദ്ധി കൈവരികയുള്ളൂ. സിദ്ധമാർഗത്തിൽ ശിവഭഗവാനാണ് ശക്തിചൈതന്യം. സാധനയുടെ ആദ്യഘട്ടം കഴിഞ്ഞാൽ യോഗികളുടെ ശരീരത്തിൽക്കൂടി സിദ്ധശക്തി പ്രവഹിച്ചുകൊണ്ടിരിക്കും. ആശ്രമത്തിൽ ജീവിച്ച് നിയന്ത്രിത ജീവിതം നയിച്ച് സിദ്ധയോഗമുറകൾ അനുഷ്ഠിക്കുന്നവർക്ക് 'ചിത് ശക്തി'യുടെ ആന്തരികപ്രവർത്തനം, കുണ്ഡലിനി ശക്തിയുടെ ഉണർവ് സാധ്യമാകും. കുണ്ഡലിനിയിൽ അപാരമായ ഊർജം നിറഞ്ഞു നില്ക്കുന്നുണ്ട്. കുണ്ഡലിനി ഉണർന്നാൽ ശരീരമാകെയുള്ള ആധാരചക്രങ്ങൾ പ്രവർത്തനോന്മുഖമാവുകയും തദ്വാരാ നാഡീവ്യൂഹങ്ങൾക്ക് ശുദ്ധിയും ഉണർവും അനുഭവപ്പെടുകയും ചെയ്യുന്നു. ധ്യാനം ആഴത്തിലാകുന്നതോടെ ആദ്യഘട്ടത്തിൽ അനുഭവപ്പെടുന്ന കൺചിമ്മുന്ന പ്രകാശവലയം അപ്രത്യക്ഷമാകുകയും പകരം ഒരു ചുവന്ന പ്രകാശവലയം (Red Aura)ശരീരമൊട്ടാകെ വ്യാപിച്ചുനില്ക്കുകയും ചെയ്യും. ലക്ഷക്കണക്കിനു പ്രകാശരശ്മികൾ ഒന്നിച്ചുനിന്ന് ജ്വലിക്കുന്നതുപോലെയാണ് അനുഭവപ്പെടുക. യഥാർഥത്തിൽ, ഭൗതിക ശരീരത്തെ ഒരു ചുവന്ന പ്രകാശവലയം ആന്തരികമായും ബാഹ്യമായും പൊതിയപ്പെട്ടു നില്ക്കുന്ന ഒരവസ്ഥയാണ് ഇത്. മെഡിറ്റേഷന്റെ 'തന്ത്ര'ഘട്ടത്തിലാണ് ചുവന്ന പ്രഭാവലയം പ്രത്യക്ഷപ്പെടുക.

മെഡിറ്റേഷനു പല വിധത്തിലുള്ള തലങ്ങൾ (Stages) ഉണ്ട്. മൂലബന്ധനം, ഉഡ്ഢിയാനാ, ജലന്ധര, ബിന്ദുഭേദ എന്നിവ അവയിൽ ചിലതു മാത്രമാണ്. മൂലബന്ധനത്തിൽ അപാനവായു മുകളിലേക്കു പ്രവഹിക്കുന്നു. ഇത് പ്രാണവായുവിന്റെ ഉർധ്വപ്രവാഹം സുഗമമാക്കുന്നു. ഉഡ്ഢിയാനാ ബന്ധനത്തിൽ പ്രാണനും നാഡികളും ശുദ്ധീകരിക്കപ്പെടുന്നു. നാഡികൾ ശുദ്ധീകരിക്കപ്പെടുമ്പോൾ അഗ്നിവായു (Gastric Fire) ആളിക്കത്താൻ തുടങ്ങുന്നു. പ്രാണൻ (വായു) ശുദ്ധീകരിക്കപ്പെടുന്നതോടെ മനസ്സിന്റെ ചാഞ്ചാട്ടം നിലയ്ക്കുകയും ഉറച്ച ഏകാഗ്രത കൈവരികയും ചെയ്യുന്നു. ഹഠയോഗവിദ്യ അഭ്യസിക്കുമ്പോൾ ഇതു വളരെ തന്ത്രപ്രധാനമായ ഒരു വിദ്യയാണ്. മരണത്തെ കീഴടക്കുവാനുള്ള പ്രാരംഭവിദ്യകളിലും ഇത് സുപ്രധാനമാണ്. ജലന്ധരാബന്ധന

1. ജ്ഞാനഗീത– ഇന്റഗ്രൽ പബ്ളിക്കേഷൻ.

ത്തിൽ സഹസ്രാരത്തിൽനിന്നു ഇറ്റു വീഴുന്ന രേതസ്സിന്റെ തുള്ളികളെ നാഭിയിലെ സൂക്ഷ്മചക്രത്തിൽ ഹോമിയ്ക്കുന്നു. ഈ ബന്ധനം അതിന്റെ ഒഴുക്കിന്റെ പാതയെ കൊട്ടിയടയ്ക്കുന്നതുകൊണ്ട് ഈ രേതസ്സ് ഒരിയ്ക്കലും കത്തിയമരുന്നില്ല. ജലന്ധരാബന്ധനത്തിന്റെ അവസാനത്തിൽ യോഗി അബോധാവസ്ഥയിൽ ആകുന്നു. അതുകൊണ്ടുതന്നെ യോഗി നിശ്ചലാവസ്ഥയെ പ്രാപിയ്ക്കുന്നു. ക്രമേണ പ്രാണനും അപാനനും തുല്യസ്ഥിതിയിൽ വർത്തിക്കുന്നു. ബിന്ദുഭേധ എന്ന അവസ്ഥയിൽ ദൃഷ്ടി ഏകീകരിക്കുന്നു. ക്രമേണ, കണ്ണുകൾ, ഇഷ്ടാനുസരണം Revolve ചെയ്യിക്കാൻ സാധിക്കുന്നു എന്നതാണ് ഇതിന്റെ പ്രത്യേകത. കണ്ണുകൾ കറങ്ങുമ്പോൾ ഓപ്ടിക്കൽ ചക്രാസ് തുളച്ചുകയറുന്ന വിധത്തിൽ നോക്കുവാൻ സജ്ജമാകുന്നു. ഓപ്ടിക്കൽ ചക്രാസ് ഈ വിധത്തിൽ വിധേയമാക്കി മാറ്റിയാൽ യോഗിയ്ക്ക് ദിവ്യദൃഷ്ടിജ്ഞാനം കൈവരുന്നു; തുടർന്ന് യോഗി അതീന്ദ്രിയജ്ഞാനത്തിനു (Clairvoyant) ഉടമയാകുന്നു.[1]

മെഡിറ്റേഷൻ സമയത്ത് അനുഷ്ഠിക്കുന്ന മുദ്രകൾക്ക് വളരെ പ്രാധാന്യമുണ്ട്. സാംബവിമുദ്ര, മഹാമുദ്ര, മഹാബന്ധമുദ്ര, മഹാവേധമുദ്ര, വിപരീതകരാനിമുദ്ര, വജ്രോളിമുദ്ര തുടങ്ങിയവ വളരെ പ്രാധാന്യമർഹിക്കുന്ന മുദ്രകളാണ്. വ്യത്യസ്തതലങ്ങളിൽ ശ്വാസോച്ഛ്വാസത്തെ നിയന്ത്രിക്കുമ്പോൾ ഭുജൻഗിനിമുദ്ര, നാഭോമുദ്ര, കേച്ചാരിമുദ്ര, കാക്കി അല്ലെങ്കിൽ ശീതളീമുദ്ര, ശംഭാവിമുദ്ര തുടങ്ങിയവ വളരെ സങ്കീർണമായ മുദ്രകളാണ്. കുണ്ഡലിനിശക്തിയെ പ്രാണന്റെകൂടെ സഷുമ്ന നാഡിയിലേക്ക് തള്ളിക്കയറ്റുന്നതിനും, നാഡികൾ ഉണർത്തിവിടുന്ന ശാരീരികമായ അസ്കിതയെ ദൂരീകരിക്കുന്നതിനും, രേതസ്സിനെ (Semen) വീണ്ടും നിറയ്ക്കുന്നതിനു വേഗത കൂട്ടാനും, ദഹനാഗ്നിയെ (Digestive Fire) കൂടുതൽ ശക്തിമത്താക്കുന്നതിനും, വാർധക്യാവസ്ഥയെ തടുക്കുന്നതിനും, ലലാട മധ്യത്തിൽ മനസ്സിനെ കേന്ദ്രീകരിച്ച് ആത്മചൈതന്യം നേടി ബോധതല മാനസീകാവസ്ഥയിലേക്കു എത്തിച്ചേരാനും മുദ്രകളാൽ അധിഷ്ഠിതമായ യോഗവിദ്യകൊണ്ടു ഒരു യോഗിക്കു സാധിക്കുന്നു.

മെഡിറ്റേഷൻ വീണ്ടും വീണ്ടും ആഴത്തിൽ (deep) എത്തുന്നതോടെ വളരെ സൗമ്യമായ ഒരു ഊർജപ്രവാഹം ശരീരത്തിൽ അനുഭവപ്പെടുന്നു. പിന്നെ, നാഡികളിലേക്കു ഊർജം പ്രവഹിക്കുന്നതായി തോന്നും. ചുവപ്പ്, വെള്ള, കറുപ്പ്, നീല വെളിച്ചങ്ങൾ മാറി മാറി വരും. ചുവപ്പ് പ്രത്യക്ഷശരീരത്തേയും (Gross Body), വെള്ള സൂക്ഷ്മശരീരത്തേയും (Subtle body), കറുപ്പ് കാരണീയശരീരത്തേയും (Causal Body), നീല അതികാരണീയശരീരത്തേയും (Supra Causal Body) പ്രതിനിധീകരിക്കുന്നു. നീലവെളിച്ചം വന്നു കഴിഞ്ഞാൽ മെഡിറ്റേഷൻ ഉറച്ചതായി കഴിഞ്ഞു. മൂലാധാരം മുതൽ മൂർധാവ് വരെ നീണ്ടു കിടക്കുന്ന സുഷുമ്നനാഡി വെള്ളി കലർന്ന സ്വർണ്ണനിറത്തിൽ തിളങ്ങിത്തുടങ്ങും. ക്രമേണ, എല്ലാ നാഡികളും തുടിച്ചു (Vibrate) തുടങ്ങുന്നു. ഈ സമ

1. 'തപോഭൂമി ഉത്തരഖണ്ഡ്', എന്ന പുസ്തകത്തിലെ ഗംഗോത്രി-ഗോമുഖ്-തപോവൻ അധ്യായം പേജ് 129-161, ബദരീധാമത്തിലേക്ക് എന്ന അധ്യായം പേജ് 254-255 ശ്രദ്ധിക്കുക.

യത്ത് മൂലാധാരത്തിൽ വേദന അനുഭവപ്പെടും. നീല വെളിച്ചത്തിൽ മനസ്സ് ഉറച്ചു കഴിഞ്ഞാൽ, ചുവന്ന പ്രകാശവലയവും അണ്ഡാകൃതിയിലുള്ള ചെറിയ വെള്ള പ്രകാശവും അതേ ആകൃതിയിലുള്ള "നീല വെളിച്ച"വും പ്രത്യക്ഷപ്പെടുന്നതോടെ യോഗിയ്ക്ക് സുവർണനിറത്തിലുള്ള ആന്തരികാകാശവും വെള്ളി നിറത്തിലുള്ള ആന്തരികാകാശവും വ്യക്തമായി കാണാം. ഈ ലോകത്തിലെ ഏതൊരു കാഴ്ചയും മറ്റു ലോകങ്ങളുടെ ദൃശ്യങ്ങളും ഒരു മൂവി ക്യാമറയുടെ മോണിറ്ററിൽ തെളിഞ്ഞു കാണുന്നതുപോലെ യോഗിയുടെ ആന്തരികദൃഷ്ടിയിൽ തെളിയുന്നു. ദൃഷ്ടിയെ എങ്ങനെ വേണമെങ്കിലും ഫോക്കസ്സ് ചെയ്യാൻ സാധിക്കുകയും ചെയ്യും.

"നീലവെളിച്ചം" ദൃശ്യമാകുന്നതോടെ മെഡിറ്റേഷന്റെ അത്യുന്നതമായ ഒരു തലത്തിൽ സാധകൻ എത്തുന്നു. അടുത്ത ഘട്ടം 'നീലേശ്വരി'യാണ്. നീലേശ്വരിയിൽനിന്ന് 'ബിന്ദു'വിൽ എത്തുന്നതോടെ മെഡിറ്റേഷന്റെ ഒരു ഘട്ടം പൂർണമാകുന്നു. 'ബിന്ദു'വിനെ 'നീലമുത്ത്' (Blue Pearl) അല്ലെങ്കിൽ "നീല ദേവത" എന്നൊക്കെ വിളിയ്ക്കാറുണ്ട്. ഇതിലാണ് ബ്രഹ്മ-വിഷ്ണു- മഹേശ്വരന്മാരുടെ സാന്നിധ്യം അനുഭവപ്പെടുക. അതുകൊണ്ടാണ് ഈശ്വരൻ നമ്മളിൽത്തന്നെ കുടികൊള്ളുന്നുണ്ടെന്ന് വേദാന്തികൾ പറയുന്നത്. ഹൈന്ദവ സിദ്ധാന്തങ്ങളിൽ ഈ ചൈതന്യത്തെ 'കൂതസ്ഥചൈതന്യം' അഥവാ 'തത്' എന്നും പറയുന്നു. സർവദിക്കിലും നിറഞ്ഞുനിൽക്കുന്ന പരബ്രഹ്മദർശനം തന്നെയാണ് ഇത്. മഹാജ്ഞാനികളായ യോഗികളും ഋഷിമാരും ഇതിനെ സമാധിയുടെ തലമായി കണക്കാക്കുന്നു. [1]'കൂതസ്ഥ' അഥവാ ആജ്ഞാ ചക്രം സ്ഥിതിചെയ്യുന്നത് ഭ്രൂമധ്യവും സുഷുമ്നാ ശിരസ്സുമായി (Medulla) സന്ധിക്കുന്നിടത്താണ്. ഇച്ഛാശക്തിയുടെയും ഏകാഗ്രതയുടെയും കേന്ദ്രബിന്ദുവായ ഇവിടെയാണ് ആധ്യാത്മികചക്ഷുസ്സിന്റെ സ്ഥാനം. ഉപാസന മൂർദ്ധന്യത്തിൽ എത്തുമ്പോൾ ശരീരത്തിന്റെ ചുറ്റുമുള്ള പ്രകാശവലയത്തിന്റെ നിറം മഞ്ഞ, വയലറ്റ്, നീല, സ്വർണനിറം എന്നിങ്ങനെ മാറിമാറി അഗ്നിവർണമായിത്തീരുന്നു. മറ്റുള്ള ആധാരചക്രങ്ങൾ ചെറുതായിത്തീരുകയും അനാഹത, സഹസ്രാര എന്നീ ചക്രങ്ങൾ വികസിച്ചുവരികയും ചെയ്യുന്നു. സഹസ്രാര ചക്രത്തിന്റെ നടുവിലുള്ള പ്രകാശബിന്ദുവിൽ ആത്മീയചിത്രങ്ങൾ, ക്രമേണ, രൂപപ്പെട്ടുവരുന്നു. ദേവതകളെ ആലേഖനം ചെയ്തിരിക്കുന്ന യോഗനാഡികളിൽനിന്ന് ഉപാസകന്റെ അഭീഷ്ടപ്രകാരമുള്ള ദേവതാരൂപം ഉണരാൻ തുടങ്ങുകയും ആധാരചക്രത്തിൽക്കൂടി തെളിഞ്ഞുവരികയും ചെയ്യുന്നു. പക്ഷെ, അവിദ്യമൂലം സാധാരണക്കാരിൽ ഇത് മറയ്ക്കപ്പെട്ടുകിടക്കുന്നു. കണ്ണിന്റെ കണ്ണായ ഈ നീലബിന്ദു ശൂന്യതയ്ക്കപ്പുറംപോലും ഉജ്ജ്വലവും വെട്ടിത്തിളങ്ങുന്നതുമാണ്. നീലബിന്ദുവിൽ മനസ്സ് കേന്ദ്രീകരിക്കുമ്പോഴാണ് സാധകന്റെ ഇടത്തെ ചെവിയിൽ സംഗീതധ്വനി കേൾക്കുക. ആന്തരികശ്രവണേന്ദ്രിയത്തിൽ (inner ear) നിന്നാണ് ഈ നാദം ഉദ്ഭവിക്കുന്നത്. ദൈവികമായ ഈ വീണക്കമ്പിനാദം ചിദാകാശത്തിൽനിന്നാണ് (Space of Consciousness)

---

1. ഓരോ മനുഷ്യനിലും അന്തർലീനമായിരിക്കുന്ന ദൈവികസാന്നിധ്യത്തിന്റെ ബാഹ്യസ്ഫുരണമാണ് 'ക്രിസ്തു' അഥവാ 'ക്രിസ്തു അവബോധം' (Christ consciousness). ക്രൈസ്തവരുടെ വേദപുസ്തകത്തിൽ ഇതിനെ ദൈവപുത്രൻ എന്നു വിളിക്കുന്നു.

സാധകന്റെ മനസ്സിൽ അലയടിക്കുന്നത്. ഇടത്തെ ചെവിയിൽ നാദം അലയടിക്കുക, സാധാരണയായി, മരണസമയത്താണ്. ആത്മാവ് ദേഹത്തിൽനിന്നു നിഷ്ക്രമിയ്ക്കുന്നതിനു തൊട്ടുമുമ്പാണ് നാദം പുറത്തേക്കു പോയി നാദബ്രഹ്മത്തിൽ വിലയിച്ചുചേരുന്നത്. പക്ഷെ, യോഗികൾക്കു ഇതു ബാധകമല്ല. ചിത്ശക്തിയുടെ തുടിപ്പ് (vibration) മൂലമാണ് നാദം എന്ന ദൈവിക സിദ്ധി നമുക്ക് കൈവരുന്നത്. യോഗികൾക്ക് നാദത്തിന്റെ ഉദ്ഭവം കണ്ടുപിടിക്കുവാൻ കഴിയും. കർമഫലമനുസരിച്ച് പൂർവ ജന്മങ്ങളിലെ നാദം പുനർജന്മങ്ങളിലും ചിലർക്ക് ലഭിക്കാറുണ്ട്.

നീലമുത്ത് അല്ലെങ്കിൽ നീലബിന്ദു, നീലച്ഛവിയുള്ള ഒരു തേജഃപുഞ്ജമാണ്. 'സത് ചിൻമയ നീലിമാരൂപ്' എന്നാണ് ജഗത്ഗുരു ശ്രീശങ്കരാചാര്യർ ഇതിനെ വിശേഷിപ്പിച്ചത്. ഓരോ വ്യക്തിയുടെ ആത്മാവിലും അതിന്റേതു മാത്രമായ ഒരു ചൈതന്യവിശേഷമുണ്ട്. ഈ അദ്ഭുത പ്രതിഭാസത്തെയാണ് നീലമുത്ത് എന്നു വിളിയ്ക്കുന്നത്. ജനനമരണങ്ങളുടെ അനന്തമായ ശൃംഖലയിൽ ഒരു ശരീരത്തിൽനിന്നു മറ്റൊന്നിലേക്ക് അഭൗമമായ ഈ തേജസ്സ് കടന്നുചെല്ലുന്നു. മൃതശരീരം ദഹിപ്പിച്ചാലും കുഴിച്ചുമൂടിയാലും നീലമുത്തിന് മാറ്റങ്ങൾ ഒന്നും സംഭവിക്കാതെ നിലനില്ക്കുന്നു. മരണത്തോടെ അതിനു ആ ശരീരം ഉപേക്ഷിക്കേണ്ടതായി വരുന്നുവെങ്കിലും പതിനൊന്നു ദിവസം ഈ ചൈതന്യവിശേഷം ആ ചുറ്റുപാടിൽത്തന്നെ നിലനില്ക്കുന്നു. അതിനു ശേഷം ആ വ്യക്തിയുടെ ജന്മത്തിലെ പുണ്യപാപഫലങ്ങൾ അനുഭവിച്ചു തീർക്കാൻ പറ്റിയതായ അനുഭവമണ്ഡലങ്ങളിലേക്ക് നീലമുത്ത് ആത്മാവിനെ കൂട്ടിക്കൊണ്ടുപോകുന്നു. ഓരോ ആത്മാവിനേയും യാതൊന്നിന്റെയും സഹായമോ പ്രേരണയോ കൂടാതെ നയിച്ചുകൊണ്ടു പോകുവാൻ നീലമുത്തിനു സാധിയ്ക്കും. ആ വ്യക്തി വീണ്ടും ജനിയ്ക്കുമ്പോൾ കൂടെത്തന്നെ ഈ നീലമുത്തും അതിനോടു ചേരുന്നു.[1]

നീലമുത്തും ആത്മാവും ഒന്നാണെന്ന അഭിപ്രായം ചില ആചാര്യന്മാർ പ്രകടിപ്പിച്ചിട്ടുണ്ട്. പക്ഷെ, ഇതു രണ്ടും വ്യത്യസ്ത പ്രതിഭാസങ്ങൾ ആണെന്നാണ് ഭൂരിഭാഗംപേരും അഭിപ്രായപ്പെടുന്നത്. "ഒരു തള്ളവിരലിനോളം വലുപ്പമുള്ള അന്തരാത്മാവ് എല്ലായ്പ്പോഴും മനുഷ്യരുടെ ഹൃദയത്തിനുള്ളിലാണ് സ്ഥിതി ചെയ്യുന്നത്"- (അങ്ഗുഷ്ഠമാത്രഃ പുരുഷോഽന്തരാത്മാ സദാ ജനാനാം ഹൃദി സന്നിവിഷ്ഠഃ"- ശ്വേതാശ്വതരോപനിഷത്) എന്ന ഉപനിഷന്മന്ത്രത്തിലും അവ്യക്തതയുണ്ടെന്നു ചില പണ്ഡിതന്മാർ ചൂണ്ടിക്കാട്ടുന്നുണ്ട്. യഥാർഥത്തിൽ, ആത്മാവ് ഹൃദയത്തിലല്ല വസിയ്ക്കുന്നത്. അംഗുഷ്ഠമാത്രൻ എന്നു പുരുഷശബ്ദത്തിനു വിശേഷണം കൊടുക്കാൻ കാരണം, അന്തഃകരണോപാധികമായിരിക്കുന്ന ഹൃദയദേശത്തിനു അംഗുഷ്ഠമാത്രം എന്നുപറയുന്നതുകൊണ്ടാണ്. ആ അന്തഃകരണം ആത്മാവാകുന്ന പുരുഷനു ഉപാധിയാക

1. ആത്മാവിനെ സംബന്ധിച്ച പഠന-നിരീക്ഷണങ്ങൾക്കു സിദ്ധന്മാരുടേയും സാംഖ്യന്മാരുടേയും ശാസ്ത്രങ്ങളിൽ നേരിയ വ്യത്യാസങ്ങൾ ഉണ്ട്. ഋഷിപ്രോക്തങ്ങളായ ഉപനിഷത്തുകളിൽ, പലതിലും ഇത്തരം ഭിന്നത കാണാവുന്നതാണ്. ദിവ്യഋഷിമാർ മനസ്സിനെ മനനം ചെയ്തെടുക്കുമ്പോൾ ദൃഷ്ടിഭവിയ്ക്കുന്ന വസ്തുതകൾക്ക് ഏകസ്വഭാവം കൈവരണമെന്നില്ല. ഓരോ മുത്തരുടേയും സിദ്ധിയുടെ തോതനുസരിച്ച് കാഴ്ചപ്പാടിലും വ്യത്യാസങ്ങൾ വരാവുന്നതാണ്.

യാൽ ആത്മാവിനും അംഗുഷ്ഠമാത്രൻ എന്ന പേർ ഉപചാരമായി പറയുന്നു എന്നു മാത്രം.

മെഡിറ്റേഷന്റെ വിവിധ തലങ്ങൾ സ്വായത്തമാക്കിയ ഒരു യോഗിക്ക് വിവിധ ലോകങ്ങളിലേക്കു, മനസ്സുകൊണ്ട് എത്തിച്ചേരുവാൻ പ്രയാസമില്ല. സിദ്ധലോകം, പിതൃലോകം, നാദലോകം, തന്ത്രലോകം തുടങ്ങിയ സർവ ജ്ഞലോക സിദ്ധി (The World of Omniscience) നേടണമെങ്കിൽ ക്രിയായോഗ സിദ്ധാന്തത്തിലെ 144 മുറകളും നിരവധി ചേംബറുകളും (Chambers) സ്വായ ത്തമാക്കേണ്ടതുണ്ട്. അതീന്ദ്രിയശക്തി (Super natural power) നേടിയ യോഗി കൾക്ക് ബോധാവസ്ഥയിൽപ്പോലും വിവിധ ലോകങ്ങളിൽ എത്തിച്ചേരാൻ കഴിയും. ഇത്തരം സിദ്ധി നേടിയ യോഗിയ്ക്ക്, കഴുത്തിനെ വട്ടത്തിൽ കറക്കി, ശിരസ്സ് ഏതു ഭാഗത്തേയ്ക്കു വേണമെങ്കിലും തിരിക്കാൻ സാധിക്കും. യോഗി യുടെ പുറംഭാഗംപോലും വ്യക്തമായി കാണാവുന്ന അവസ്ഥ. കഴുത്ത് ശക്ത മായി തിരിയുമ്പോൾ എന്തോ ചിലത് തകരുന്നതുപോലെയുള്ള ശബ്ദം (Cracking Sound) കേൾക്കാം. 'ഹഠയോഗ'ത്തിലെ ഒരു അവസ്ഥാവിശേഷ മാണ് ഇത്. കുണ്ഡലിനിശക്തി സുഷുമ്നാനാഡിയിലൂടെ സഹസ്രാരത്തി ലേക്കു ഉയർന്നുവരുന്നതും ഈ സമയത്താണ്. സർവജ്ഞലോകസിദ്ധി നേടിയ നിരവധി യോഗികൾ ഇപ്പോഴും ഭാരതഭൂമിയിൽ ഉണ്ട്. സാധാരണ, നിദ്രാവസ്ഥയിലാണ് ഈ സ്ഥിതിയിൽ എത്തുകയെങ്കിലും ഇതു യഥാർഥ നിദ്രയല്ല. ഓരോ ലോകത്തിൽ എത്തുമ്പോഴും മനസ്സാകുന്ന ക്യാമറ കുറച്ചു നേരം അവിടെ തങ്ങുന്നു. തുടർന്ന്, മറ്റൊരു ലോകത്തിലേക്ക് എത്തുന്നു. സൂക്ഷ്മലോകങ്ങളിലേക്കു കടക്കുന്നതിനു മുമ്പായി അതിന്നാവശ്യമുള്ള അഭ്യാസം ഒരു യോഗി നേടിക്കഴിഞ്ഞിട്ടില്ലെങ്കിൽ അത് അത്യന്തം അപകട മാണ്. ഒരു വാഹനം ഗിയർ മാറ്റി മുന്നോട്ടു കുതിയ്ക്കുന്നതുപോലെ, ഒരു ലോകത്തിൽനിന്നു മറ്റൊന്നിലേക്കു മാറാൻ യോഗി പ്രാഗൽഭ്യം നേടിയിരി ക്കണം. അതേപോലെ, തിരിച്ചുവരാനുള്ള സിദ്ധിയും നേടിയിരിക്കണം. ഇതിൽ പിഴവു സംഭവിച്ചാൽ തലച്ചോറിനു ഗുരുതരമായ തകരാറുകൾ സംഭവിച്ചേ ക്കാം. സൂക്ഷ്മലോകങ്ങളിലെ പരമാണുക്കളുടെ സ്പന്ദന വേഗത്തെ സഹി യ്ക്കാൻ തലച്ചോറിനു ശക്തിയുണ്ടായിരിക്കുകയില്ല. അതിനാൽ, അത്യുൽക്കൃഷ്ടങ്ങളും അതിവിശിഷ്ടങ്ങളുമായ വിചാരങ്ങളെ മനനം ചെയ്ത് തലച്ചോറിനെ ശക്തിപ്പെടുത്തുകയും ശുദ്ധീകരിക്കുകയും ചെയ്തതിനുശേ ഷമേ ഒരു യോഗി സൂക്ഷ്മലോകസഞ്ചാരത്തിന് ഒരുങ്ങാവൂ. യോഗവിദ്യയുടെ അങ്ങേഅറ്റം കണ്ട നമ്മുടെ ഋഷികൾക്ക് ഇതെല്ലാം സാധ്യമായിരുന്നു. നാസാ ഗ്രദർശനം, ഇന്ദ്രിയനിരോധം, ദേഹത്തെ സമമായി സ്ഥാപിക്കൽ, മനോനി ഗ്രഹം എന്നിവയെല്ലാം അതീവദുഷ്കരമായ യോഗാഭ്യാസങ്ങളാണ്.

മധ്യത്തിൽ സൂര്യഗോളവും ആ ഗോളത്തെ പ്രദക്ഷിണം വയ്ക്കുന്ന സ്ഥൂല ങ്ങളും സൂക്ഷ്മങ്ങളുമായ മറ്റനേകം തേജോ ഗോളങ്ങളും പലപല ഉപഗോ ളങ്ങളും അടങ്ങുന്ന സൗരവ്യൂഹമാണ് ബ്രഹ്മാണ്ഡം. അതിനെ അതീന്ദ്രിയ ശക്തികൊണ്ട് നോക്കിക്കാണുന്ന യോഗീന്ദ്രന്മാരുടെ ദിവ്യദൃഷ്ടിയിൽ, ഇതി നൊരു വിടർന്ന താമരപൂവിന്റെ ആകൃതിയുണ്ടെന്നു പറയുന്നു. പ്രകൃതിയിലെ ഓരോ പരമാണുവും മറ്റൊന്നിനോടു കൂട്ടിച്ചേർന്ന് രൂപനിർമാണം ചെയ്യുന്ന

താണ് ഗംഗ എന്നു പണ്ഡിതന്മാർ വിലയിരുത്തുന്നു. ഗംഗാനദിയിലെ ജലം എത്രകാലം സൂക്ഷിച്ചാലും മലിനമാകുന്നില്ല. ഗംഗാജലത്തിന്റെ മൂലകങ്ങളുടെ തൻമാത്ര ഘടനയ്ക്ക് (Molecular Structure) ഒരു വിടർന്ന താമരപ്പൂവിന്റെ രൂപമാണ്. മറ്റു ജലതൻമാത്രകൾക്ക് കൃത്യമല്ലാത്ത, ചതഞ്ഞ ഒരു രൂപഘടനയാണുള്ളത്. എത്രമാത്രം മാലിന്യങ്ങൾ വന്നുചേർന്നാലും ഗംഗാജലം പരിശുദ്ധമായിരിക്കുന്നതിന്റെ ശാസ്ത്രീയവശം ഇതായിരിയ്ക്കണമെന്നു ശാസ്ത്രജ്ഞന്മാർ പ്രസ്താവിയ്ക്കുന്നു. കോടാനുകോടി പ്രകാശവർഷം അകലെ സ്ഥിതിചെയ്യുന്ന സൗരവ്യൂഹത്തിലെ ഗ്രഹങ്ങളെക്കുറിച്ച് ശാസ്ത്രത്തിനുള്ള അറിവ് വളരെ പരിമിതമാണ്.

സർവജ്ഞലോകത്തിൽ എത്തുന്ന യോഗിയുടെ മനസ്സ് നിദ്രയ്ക്കും സ്വപ്നത്തിനും ഇടയിലുള്ള ഒരവസ്ഥയിലും എത്തുന്നുണ്ട്. നിദ്രയുടേയും ജാഗ്രതയുടേയും ഇടയ്ക്കുള്ള അവസ്ഥയാണ് സ്വപ്നാവസ്ഥ. ഈ അവസ്ഥയിൽ കർമേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും പ്രവർത്തിയ്ക്കുന്നില്ലെങ്കിലും മനസ്സ് പ്രവർത്തിയ്ക്കുന്നുണ്ട്. "അഭാനേ സ്ഥൂലദേഹസ്യ സ്വപ്നേയൽ ഭാനമാത്മനഃ"– സ്വപ്നാവസ്ഥയിൽ സ്ഥൂലദേഹമുണ്ടെന്നുള്ള ബോധമില്ല; എന്നാൽ ആത്മാവ് പ്രകാശിയ്ക്കുന്നുണ്ട്. ആത്മാവിനു അന്നമയകോശത്തോടു ചേരാതെ വേറിട്ടു നില്ക്കാനും സ്വപ്നശരീരത്തിൽ ചേരാനും കഴിവുണ്ട്. മനസ്സിലെ ചീത്ത വികാരങ്ങളും വിചാരങ്ങളും പുറത്തേയ്ക്കു കളയുന്ന സാധാരണ സ്വപ്നങ്ങളിൽനിന്നും തികച്ചും ഭിന്നമായ, ബ്രഹ്മചൈതന്യം ഉൾക്കൊള്ളുന്ന, ഐശ്വര്യപൂർണമായ പ്രവർത്തനങ്ങൾക്കു ഉറച്ച അടിത്തറ സൃഷ്ടിയ്ക്കുന്ന, ഗുണമേന്മയുള്ള സ്വപ്നങ്ങളാണ് യോഗി ദർശിയ്ക്കുന്നത്. നിദ്ര എന്താണെന്നും അതിന്റെ ഉദ്ദേശ്യം എന്താണെന്നും പൂർണമായി മനസ്സിലാക്കാൻ ശാസ്ത്രത്തിനു ഇനിയും സാധിച്ചിട്ടില്ല. പകൽ മുഴുവനും പ്രവർത്തിയ്ക്കുന്ന മസ്തിഷ്കത്തിനും മറ്റു അവയവങ്ങൾക്കും വിശ്രമം നൽകുന്ന ഒരു ഉപാധിയായിട്ടാണ് ഉറക്കത്തിനെ പലരും കണ്ടിരുന്നത്. ഹാൻസ് ബർജർ എന്ന ശാസ്ത്രജ്ഞനാണ്, 1938-ൽ മസ്തിഷ്കത്തിന്റെ പ്രവർത്തനം രേഖപ്പെടുത്തുന്ന Electro Encephalo Graph യന്ത്രത്തിന്റെ കണ്ടുപിടിത്തംവഴി ഇതിനൊരു മാറ്റം ഉണ്ടാക്കിയത്. ഉറങ്ങുന്ന അവസ്ഥയിലും മസ്തിഷ്കം പ്രവർത്തിക്കുന്നുണ്ടെന്ന് അദ്ദേഹം കണ്ടുപിടിച്ചു. നിദ്രയ്ക്കു പല ഘട്ടങ്ങൾ ഉണ്ടെന്നും അദ്ദേഹം സ്ഥാപിച്ചു. ഹാൻസ് ബർജറുടെ കണ്ടുപിടുത്തം, നിദ്രാശാസ്ത്രം (Somnology) എന്നൊരു ശാസ്ത്രശാഖയ്ക്ക് തുടക്കം കുറിച്ചു. ഉറക്കത്തിന്റെ വിവിധഘട്ടങ്ങളെ അദ്ദഹം REM, NREM എന്നു രണ്ടു വിഭാഗമാക്കി തിരിച്ചു. ആദ്യഘട്ടമായ NREM -ത്തിനു നാലു ഉപഭാഗങ്ങളുണ്ട്. ഉറക്കം തുടങ്ങി രണ്ടു മണിക്കൂർ കഴിഞ്ഞാൽ REM ഘട്ടത്തിൽ എത്തുന്നു. ഈ അവസ്ഥയിലാണ് ചീത്ത സ്വപ്നങ്ങൾ കാണുന്നത്. പിന്നീടു വരുന്ന NREM ഘട്ടത്തിലാണ് ഐശ്വര്യപൂർണമായ സ്വപ്നങ്ങൾ മനസ്സിൽ തെളിയുന്നത്. ഹാൻസ് ബർജറുടെ കണ്ടുപിടിത്തത്തിനു ആയിരക്കണക്കിനു വർഷം മുമ്പുതന്നെ ഭാരതത്തിലെ ഋഷീശ്വരന്മാർ ഇതൊക്കെ മനസ്സിലാക്കി, പ്രയോഗത്തിൽ വരുത്തിയിരുന്നു എന്നറിയുമ്പോൾ എങ്ങനെ അദ്ഭുതപ്പെടാതിരിയ്ക്കും?

സർവജ്ഞലോകസിദ്ധി, അതീന്ദ്രിയജ്ഞാനശക്തി എന്നീ സിദ്ധികൾ നേടിയ ഒരു പരിപൂർണ യോഗിയ്ക്ക് പരബ്രഹ്മസാക്ഷാൽക്കാരം സാധ്യമാകുന്നു എന്നാണ് വിശ്വാസം.[1] "ഹൃദാമനീശോ മനസാഭിക്ലിപ്തോ യ ഏതദ് വിദുരമൃതാസ്തേ ഭവന്തി" എന്നു ശ്വേതാശ്വതരോപനിഷത്തിൽ സമർഥിയ്ക്കുമ്പോൾ ആ ഉപനിഷത്തുകാരൻ ഈ സത്യം അനുഭവിച്ചറിഞ്ഞിരുന്നു എന്നു വേണം ധരിയ്ക്കാൻ. പരിപൂർണസിദ്ധി നേടിയ ഒരു യോഗി തന്റെ ആത്മാവ് ശരീരത്തിൽനിന്നു ഭിന്നമാണെന്നനുഭവപ്പെടുത്തിക്കൊണ്ട് തന്റെ ആത്മചൈതന്യത്തെ സ്വശരീരത്തിലെ ഒരു കേന്ദ്രത്തിൽനിന്നു മറ്റൊരു കേന്ദ്രത്തിലേയ്ക്കു മാറ്റി നിർത്താറുണ്ട്. ഈ വിധത്തിൽ എല്ലാ ശരീരകേന്ദ്രങ്ങളേയും യോഗീശ്വരന്മാർ ഒന്നൊന്നായി ജയിച്ച് ആത്മാവിനെ സ്വന്തം വരുതിയിൽ നിർത്തുന്നു. കുണ്ഡലിനിശക്തിയെ തന്റെ നിയന്ത്രണത്തിൽ കൊണ്ടുവരിക എന്നതും ഒരു യോഗിയ്ക്ക് സാധ്യമാണ്. ഈ ശക്തി ഉണരുന്നതോടുകൂടി മനുഷ്യനിലുള്ള എല്ലാ ഗുണങ്ങളും പ്രബലീവഹിയ്ക്കുന്നു. ദുർഗുണങ്ങളെയെല്ലാം നിശ്ശേഷം മനസ്സിൽനിന്നു അകറ്റിക്കളഞ്ഞതിനുശേഷം മാത്രമേ യോഗ അഭ്യസിക്കാവൂ എന്നു പറയുന്നതും ഇതുകൊണ്ടാണ്. അതുകൊണ്ടാണ് യോഗയുടെ അന്തരംഗങ്ങളായ ധാരണാ-ധ്യാന-സമാധികളെ അഭ്യസിയ്ക്കുന്നതിനു മുമ്പായി ബാഹ്യാംഗങ്ങളായ യമനിയമങ്ങളെ ശീലിച്ചുകൊള്ളണമെന്ന് യോഗാചാര്യന്മാർ നിഷ്കർഷിയ്ക്കുന്നത്. ദുർലഭം ചിലരിൽ കുണ്ഡലിനിശക്തി ആകസ്മികമായി ഉണർന്ന് ദിവ്യദൃഷ്ടി മുതലായ സിദ്ധികൾ തനിയെ ഉല്പാദിയ്ക്കപ്പെട്ടു എന്നു വരാവുന്നതാണ്. കുണ്ഡലിനിശക്തി അധോമുഖിയായി അണുക്കളേയും ഊർധ്വമുഖിയായി അണുക്കളിലെ സ്പന്ദനശക്തിയേയും ഉളവാക്കുന്നു. ശരീരഭേദഘടകമായ അണുസ്പന്ദനശക്തി കുണ്ഡലിനിയാൽ ഉണർത്തപ്പെടുമ്പോൾ, ഇന്ദ്രിയങ്ങളുടെ വിഷയഗ്രഹണശക്തി വർധിയ്ക്കുന്നതിനാലാണ് കുണ്ഡലിനി സർവസിദ്ധികൾകൾക്കും കാരണമാകുന്നത്. ഉപാധികളിലൂടെയല്ലാതെ ഒരു ശക്തിയും പ്രവർത്തിക്കുന്നില്ല. ഓരോ ശക്തിയും സ്വായത്തമായ മാത്രാവരണത്തിലൂടെ (molecular covering) പ്രവർത്തിക്കുന്നതായേ നമുക്ക് അനുഭവപ്പെടു. കുണ്ഡലിനിശക്തിയുടെ അതിസ്ഥൂലമായ ആവരണം യോഗിയുടെ ദൃഷ്ടിയ്ക്ക് അസംഖ്യം അഗ്നികണം (Fire atom) കൂടിച്ചേർന്ന സൂക്ഷ്മതരമായ മോതിരംപോലെ കാണപ്പെടുന്നു. അതിലെ പരമാണു പരമ്പര, അന്യോന്യം സ്പർശിയ്ക്കുന്നില്ലെങ്കിലും, സ്വപരിധിയിൽ അത്രയും വേഗത്തിൽ ചുറ്റുന്നതുകൊണ്ട് അംഗുലീയാകൃതി സംഭവിയ്ക്കുന്നു. വിദ്യുച്ഛക്തിക്ക് വിദ്യുൽകണങ്ങളെന്നപോലെ, കുണ്ഡലിനിയ്ക്ക് ഈ ഊർമികാസ്ഫുലിംഗങ്ങൾ (Energy Spark) ഉപാധിയായിത്തീരുന്നു. കുണ്ഡലിനി എന്ന ബ്രാഹ്മീകശക്തി ഭൂഗോള മധ്യസ്ഥമായ ബഡവാഗ്നി മണ്ഡലത്തിൽനിന്ന് (Molten lava of Inner Core) മൂലാധാരത്തിലൂടേയും, പ്രാണശക്തിയാകുന്ന വൈഷ്ണവീശക്തി ബ്രഹ്മാണ്ഡഹൃദയമാകുന്ന ആദിത്യമണ്ഡലത്തിൽനിന്ന് സ്വാധിഷ്ഠാനത്തിലൂടെയുമാണ്

1. ഏതൊരു സാധകൻ ഈ പരബ്രഹ്മത്തെ അറിയുന്നുവോ ആ വ്യക്തി അമരനായി ഭവിയ്ക്കുന്നു. അദ്ദേഹം എന്നെന്നേയ്ക്കുമായി ജനന മരണങ്ങളിൽനിന്നു മുക്തനായിത്തീരുന്നു; അതായത് അമൃതരൂപനായിത്തീരുന്നു.

മനുഷ്യശരീരത്തിൽ പ്രവേശിയ്ക്കുന്നത്. ഭുവർലോകജ്ഞാനം നേടുന്ന യോഗി മൂലാധാരത്തിൽ ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനിശക്തിയെ ഉണർത്തിയിട്ടില്ലെങ്കിൽ, സമാധിയിൽ കൈവന്ന ഭുവർലോകാനുഭവങ്ങളെ തന്റെ പ്രജ്ഞ-സ്ഥൂലശരീരത്തിലേയ്ക്കു തിരിച്ചു വരുന്നതോടുകൂടി നിശ്ശേഷം വിസ്മരിച്ചുകളയുന്നു. അതിനാൽ, കുണ്ഡലിനിയെക്കൊണ്ട് ചക്രഭേദനം ചെയ്യിക്കുന്നത് യോഗിയ്ക്ക് അത്യാവശ്യമാണ്. പരിണാമശക്തിയായ കുണ്ഡലിനിയെ ഉണർത്തുന്നതിനു യോഗികൾ പല മാർഗങ്ങളും സ്വീകരിയ്ക്കുന്നുണ്ട്. ശ്വാസോച്ഛ്വാസം ഉപയോഗിച്ചുള്ള പ്രാണശക്തിയുടെ നിയന്ത്രണം അഥവാ പ്രാണായാമം[1] അവർ സ്വീകരിയ്ക്കുന്ന മാർഗങ്ങളിൽ ഒന്നാണ്. മനുഷ്യമസ്തിഷ്കത്തിന്റെ പ്രവർത്തനങ്ങളെക്കുറിച്ച് ആധികാരികമായ പഠനങ്ങൾ നടത്തിയ വിശ്രുത ശാസ്ത്രജ്ഞനായ ഗ്രേ വാൾട്ടർ തന്റെ 'ദി ലിവിങ് ബ്രെയിൻ' എന്ന പ്രസിദ്ധ ഗ്രന്ഥത്തിൽ ശ്വാസോച്ഛ്വാസവും മാനസിക വൃത്തികളും തമ്മിൽ അടുത്ത ബന്ധമുണ്ടെന്നു വ്യക്തമാക്കുന്നു. പ്രാണായാമത്തിന്റെ വിവേകപൂർവമായ അഭ്യാസം, ക്രമേണ, മാനസിക വൃത്തികൾക്ക് നിയന്ത്രണവും പക്വതയും കൈവരുത്തുകയും മനസ്സിനെ ഏകാഗ്രമാക്കിക്കൊണ്ട് സത്യദർശകമായ ധ്യാനാവസ്ഥയിലേക്കു നയിക്കുകയും ചെയ്യുന്നുവെന്ന് ഗ്രേ വാൾട്ടർ സ്ഥാപിയ്ക്കുന്നു.

പ്രാണായാമംകൊണ്ട് ക്രമേണ, വായു ശരീരത്തിൽ അത്യധികമായിത്തീരുന്നു. വായു കൂടിവരുന്തോറും ശരീരത്തിനു കനം കുറയുകയും പ്രാണശക്തി വർധിയ്ക്കുകയും ചെയ്യുന്നു. ഷഡാധാരചക്രങ്ങളിൽ മനസ്സിനെ ഏകോപിപ്പിച്ച് "ഹും ഹംസഃ" എന്ന മന്ത്രംകൊണ്ട് കുണ്ഡലിനിയെ ഉണർത്തി അതിനെ സഹസ്രാരത്തിൽ എത്തിച്ച് യോഗി സമാധി എന്ന അവസ്ഥയിൽ എത്തുന്നു. ശുക്ളത്തിന്റെ (semen) ഊർജസ്വലത 'ചിത്ശക്തി'യുടെ സാന്നിദ്ധ്യം ഉറപ്പാക്കുന്നു. ജനിയ്ക്കുമ്പോൾത്തന്നെ ചിത്ശക്തി ഓരോ ശരീരത്തിലും ഉണ്ടാകുന്നുണ്ട്. കഴിഞ്ഞ ജന്മത്തിന്റെ തുടർച്ചയാണ് ഇത്. കുണ്ഡലിനിശക്തിയുടെ ഉത്തേജനത്തിനും തദ്വാരാ 'സമാധി' എന്ന അവസ്ഥയ്ക്കും മൂലകാരണം ശുക്ളമാണ്. മനുഷ്യശരീരത്തിൽ വിഷയേന്ദ്രിയങ്ങൾക്കു സവിശേഷ സ്ഥാനമുണ്ട്. ശരീരത്തിന്റെ ഏതെങ്കിലും ഒരു ഭാഗത്തെ തുടർച്ചയായി ക്ഷോഭിപ്പിച്ചാൽ ആ ഭാഗം ഒരു ഇന്ദ്രിയമായി രൂപപ്പെടുന്നു. അതിമാനുഷത്വം നേടിയ യോഗിയ്ക്ക് ഈ വികരണഭാവം സിദ്ധിയ്ക്കുന്നുണ്ട്. ഈശ്വരനിൽ വികരണഭാവം (cosmic) അതിന്റെ അത്യുച്ച കോടിയിലെത്തിയിരിക്കും. "പശ്യത്യുചക്ഷുഃ സശൃണോ-ത്യ കർണ്ണഃ"- എന്നു ശ്രുതിയിലും പറയുന്നുണ്ട്.[2]

---

1. കേരളത്തിൽ സാധാരണ കണ്ടുവരുന്ന പ്രാണായാമ യോഗരീതി, യഥാർഥ പ്രാണായാമ വിദ്യയിൽനിന്നു ബഹുദൂരം പിന്നിലാണ്. അടിസ്ഥാനപരമായ ചില ലഘുവിദ്യകൾ അഭ്യസിയ്ക്കാമെന്നല്ലാതെ യോഗസിദ്ധിയുടെ തലങ്ങളിലേയ്ക്ക് ഉയരുവാൻ ഈ ലഘുവിദ്യകൾകൊണ്ട് ഒരിയ്ക്കലും സാധിക്കുകയില്ല. ശ്വസനേന്ദ്രിയങ്ങളുടെ ശുദ്ധീകരണവും രക്തചംക്രമണത്തിന്റെ സുതാര്യതയും ഈ ലഘുവിദ്യകൊണ്ട് സാധിക്കുന്നു എന്നു മാത്രം.
2. ഫ്രാൻസിലെ പ്രകൃതി ശാസ്ത്രജ്ഞനായ ജൂൾസ് റൊമയിൻസ് തന്റെ പരീക്ഷണഫലമായി കണ്ണിന്റെ ആകൃതിയിലുള്ള ചില വേദനകണികകൾ (Sensory cells) ത്വക്കിന്മേൽ ഉണ്ടെന്നു കണ്ടെത്തിയിട്ടുണ്ട്. ശരീരത്തിലും എല്ലാ ഭാഗത്തും ഈ വേദനകണികകൾ വ്യാപിച്ചുകിടക്കുന്നതുകൊണ്ട് എല്ലാ ഭാഗത്തുകൂടിയും ദർശനേന്ദ്രിയ വ്യാപാരം നടത്താവുന്നതാണ്.

മറ്റൊരാളുടെ മനസ്സിലുള്ള ചിന്തകളെ മുൻകൂട്ടി കാണുന്നതിനു ഒരു യോഗിയ്ക്ക് സാധ്യമാകുന്നത് ഇന്ദ്രിയസിദ്ധികൊണ്ടുതന്നെയാണ്. 'അന്യചിത്തജ്ഞാനം' (Psychoanalysis) എന്നാണ് ഈ സിദ്ധിയെ വിളിയ്ക്കുന്നത്. ഇന്ദ്രിയങ്ങൾ ബാഹ്യാനുഭവങ്ങളെ സ്വാംശീകരിച്ച് ചിത്തത്തിന്റെ കണ്ണാടിയിൽക്കൂടി പ്രതിഫലിപ്പിയ്ക്കുന്നു. ചിത്തത്തിന്റെ ആന്തരികസ്മൃതികളെ ഇന്ദ്രിയങ്ങൾവഴി പുറത്തേയ്ക്കും പ്രസരിപ്പിയ്ക്കുന്നുണ്ട്. പുറത്തേയ്ക്കു പ്രസരിപ്പിയ്ക്കുന്ന വിചാര-വികാരങ്ങളെ സൂക്ഷ്മമായി അപഗ്രഥിച്ചെടുത്താൽ അന്യചിത്തജ്ഞാനം ലഭിയ്ക്കുന്നു. മറ്റൊരാളുടെ വിചാരങ്ങളുടെ 'ട്രാക്ക്' മുൻകൂട്ടി കണ്ടറിയുവാൻ ഒരു യോഗിയ്ക്കു സാധിയ്ക്കുന്നത് ഇങ്ങനെയാണ്.[1] എഫ്.ഡബ്ളിയു. മേയർ തന്റെ വിശിഷ്ടകൃതിയിൽ (Human Personality) വിചാരങ്ങളെ മറ്റുള്ളവരിലേയ്ക്കു സംക്രമിപ്പിയ്ക്കാൻ മനസ്സിനു എളുപ്പത്തിൽ സാധിയ്ക്കുമെന്ന് പല വാസ്തവസംഭവങ്ങളും എടുത്തുകാണിച്ച് തെളിയിക്കുന്നുണ്ട്. അഭൗതികശക്തിയ്ക്കു ഏതൊരു വസ്തുവിനേയും സ്പർശിയ്ക്കാൻ കഴിയും. വിദ്യുച്ഛക്തിപ്രവാഹകണങ്ങൾ അദൃശ്യങ്ങളായ ഭൗതികശക്തിചലനങ്ങളെയെന്നപോലെ, അന്തഃകരണവൃത്തിയുടെ തരംഗങ്ങൾ, വിചാരധാരകൾ, ഓരോരുത്തരിൽനിന്നും പുറപ്പെടുവിയ്ക്കാൻ കഴിയും. അത് മനസ്സിന്നു വികാരഭേദങ്ങളുണ്ടാക്കുന്നു എന്നു മാത്രമേ സാമാന്യ മനുഷ്യർക്ക് അറിയാൻ കഴിയൂ. എന്നാൽ മനഃസംയമനം നേടിയ യോഗികൾക്കു ആ അന്തഃകരണവൃത്തിതരംഗങ്ങളെ എവിടേയ്ക്കും എങ്ങനേയും യഥേഷ്ടം തിരിയ്ക്കാവുന്നതാണ് (Focussing).യോഗികൾ തങ്ങൾക്കു ചുറ്റിലുമുള്ള വിചാ

1. 'തപോഭൂമി ഉത്തരഖണ്ഡി'ന്റെ പ്രകാശനകർമത്തോടനുബന്ധിച്ചു നടന്ന ചടങ്ങിൽ പുസ്തകത്തെക്കുറിച്ച് മുഖ്യപ്രഭാഷണം നടത്തിയത് ഡയറക്ടർ & ഐ.ജി. ഓഫ് പോലീസ് (ട്രെയിനിങ്- കേരള പോലീസ് അക്കാദമി തൃശ്ശൂർ) ഡോ.അലക്സാണ്ടർജേക്കബ് IPS ആയിരുന്നു. ആർഷസാഹിത്യകൃതികളിൽ അഗാധമായ പാണ്ഡിത്യം നേടിയിട്ടുള്ള ഡോ.അലക്സാണ്ടർ ജേക്കബ് പാശ്ചാത്യസാഹിത്യ കൃതികളിലെ എണ്ണപ്പെട്ട കൃതികളും പഠനവിധേയമാക്കിയിട്ടുണ്ട്. ഭാരതത്തിലെ ദിവ്യസംന്യാസിമാരെക്കുറിച്ച്, തനിയ്ക്കുണ്ടായ ഒരനുഭവം വിവരിച്ചുകൊണ്ട്, അദ്ദേഹം എടുത്തുപറയുകയുണ്ടായി. IPS ഓഫീസർമാരുടെ ഒരു കോൺഫ്രൻസ് ഉത്തരാഞ്ചലിലെ മസ്സൂറിയിൽവച്ചു നടക്കുമ്പോൾ ഉത്തരേന്ത്യക്കാരായ രണ്ടു ഓഫീസർമാരുമായി ഇദ്ദേഹം സൗഹൃദം സ്ഥാപിച്ചു. മസ്സൂറിയുടെ പ്രാന്തപ്രദേശങ്ങളിൽ എവിടെയോ വസിയ്ക്കുന്ന ഒരു സംന്യാസിയെക്കുറിച്ച് കേട്ടറിഞ്ഞ ഇവർ അദ്ദേഹത്തെ കാണുവാൻ പോയി. ചെറിയൊരു ആശ്രമത്തിൽ ഒറ്റയ്ക്ക് ഇരിക്കുകയായിരുന്ന സംന്യാസിയുമായി സംസാരം ആരംഭിയ്ക്കുന്നതിനുമുമ്പായി, ആ സംന്യാസി മൂന്നു കടലാസുതുണ്ടിൽ എന്തോ എഴുതി ഓരോരുത്തരോടും സ്വന്തം പോക്കറ്റിൽ സൂക്ഷിയ്ക്കുവാൻ പറഞ്ഞു. കടലാസ്സ് നന്നായി മടക്കിയതിനാൽ ഉള്ളടക്കം ആർക്കും അറിഞ്ഞുകൂടായിരുന്നു. അരമണിക്കൂറോളം വിവിധ വിഷയങ്ങളെക്കുറിച്ച് സംസാരിച്ചു കഴിഞ്ഞപ്പോൾ സംന്യാസി മൂന്നുപേരോടും ഓരോ വാചകങ്ങൾ മനസ്സിൽ ചിന്തിയ്ക്കാൻ പറഞ്ഞു. ഡോ.അലക്സാണ്ടർ ജേക്കബ് മനസ്സിൽ ഓർത്തത് വേദപുസ്തകത്തിലെ "ഗോഡ് ഈസ് ലൗ" എന്ന വാചകമാണ്. പോക്കറ്റിൽ നിക്ഷേപിച്ച കടലാസ്സ് എടുത്തു വായിക്കാൻ സംന്യാസി നിർദ്ദേശിച്ചതനുസരിച്ച് ഡോ.അലക്സാണ്ടർ ജേക്കബ് കടലാസ്സ് തുറന്നു വായിച്ചു- സംന്യാസി അതിൽ എഴുതിയിരിക്കുന്നു, ഗോഡ് ഈസ് ലൗ! മറ്റു രണ്ടു സുഹൃത്തുക്കൾ ഹിന്ദിയിൽ വിചാരിച്ച വാചകങ്ങൾ തന്നെയായിരുന്നു അവരുടെ പോക്കറ്റിൽ ഉള്ള കടലാസ്സിൽ എഴുതിയിരുന്നത്! അര മണിക്കൂറിനുശേഷം ഈ മൂന്നു IPS ഉദ്യോഗസ്ഥന്മാർ ചിന്തിക്കാൻ പോകുന്ന വാചകം സംന്യാസി മുൻകൂട്ടി കണ്ടറിഞ്ഞു.

രതരംഗങ്ങളെക്കൊണ്ട് ലോകനന്മയ്ക്കാവശ്യമുള്ള പല പ്രവൃത്തികളും സാധിയ്ക്കുന്നു.[1] മനുഷ്യമസ്തിഷ്കം ലോങ്‌വേവ്സ് (long waves) പ്രക്ഷേപണം ചെയ്യുന്ന ഒരു ബ്രോഡ്കാസ്റ്റിങ്ങ് സ്റ്റേഷൻപോലെയാണെന്ന് ലെനിൻ ഗ്രാഡിലെ ബ്രെയിൻ ഇൻസ്റ്റിറ്റ്യൂട്ടിലെ പ്രൊഫസർ.വോഷി ലീവ്(wachi leav-പാരാഫിസിയോളജിക്കൽ സ്റ്റഡീസിൽ ഗവേഷണം) ആധികാരികമായി പറയുന്നു. അതുകൊണ്ട് മനുഷ്യന്റെ മസ്തിഷ്കത്തിൽനിന്നു അന്തരീക്ഷത്തിലേയ്ക്കു വിക്ഷേപിയ്ക്കപ്പെടുന്ന ബ്രെയിൻവേവും, മനുഷ്യശരീരത്തിൽനിന്നു പുറത്തേയ്ക്കു വന്നുകൊണ്ടിരിയ്ക്കുന്ന തരംഗങ്ങളും പിടിച്ചെടുത്ത് ഒരുവന്റെ വൈകാരികവും വൈചാരികവുമായ പ്രതികരണത്തിന്റെ സ്വരൂപത്തെ മനസ്സിലാക്കാൻ, പരിശീലനം സിദ്ധിച്ച മറ്റൊരു മസ്തിഷ്കത്തിനു സാധ്യമാണെന്ന് വാഷി ലീവ് വ്യക്തമാക്കുന്നു. മനുഷ്യന് അങ്ങനെ വിദൂരത്തിൽ ഇരുന്നുകൊണ്ട് പരസ്പരം ആശയവിനിമയം ചെയ്യുവാനും ഒരാളുടെ മനസ്സിനെ മറ്റൊരാൾക്ക് നിയന്ത്രിക്കുവാനും കഴിയുമെന്നാണ് അദ്ദേഹം സമർഥിക്കുന്നത്.[2]

ലോകത്തിലുള്ള സകല വസ്തുക്കളിൽനിന്നും ചുറ്റുപാടുമുള്ള സകല വസ്തുക്കളിലേയ്ക്കും ചില ശക്തിവിശേഷങ്ങൾ വികിരണം ചെയ്യപ്പെടുന്നുണ്ട്. എന്നാൽ ഈ വികിരണങ്ങൾ(cosmic) ഒരു പരിമിതാംശം മാത്രമേ സ്ഥൂലേന്ദ്രിയങ്ങൾക്കു ഗോചരീഭവിക്കുന്നുള്ളൂ.

മനുഷ്യന്റെ മനഃശക്തി അതീവ മാഹാത്മ്യമേറിയതാണ്. സമാധിയിൽ ഇരിക്കുന്ന ഒരു യോഗിക്കു ഇച്ഛാജ്ഞാനക്രിയാത്മകമായ ആത്മശക്തിയെ ഉൾക്കൊള്ളുന്ന ഏതു പരമാണുവിനേയും അംശം അംശമാക്കി വേർതിരിച്ചു മറ്റൊരു പരമാണുവാക്കി കൂട്ടിച്ചേർക്കാൻ കഴിയും. വിജ്ഞാനമയകോശ പരീക്ഷണംകൊണ്ട് യോഗികൾക്കു ശരീരസ്ഥനായ മനുഷ്യന്റെ ആധ്യാത്മികാഭിവൃദ്ധി മുഴുവനായും മനസ്സിലാക്കാൻ കഴിയും.[3] വിജ്ഞാനമയകോശം അണ്ഡാകാരമാണ്. അതിന്റെ മധ്യത്തിൽ ആണ് മനുഷ്യരൂപം. വിജ്ഞാനമയകോശം ആദ്യം വർണരഹിതമായിരിയ്ക്കും. ജന്മപരമ്പരകൾക്കുശേഷം അതിൽ വിവിധങ്ങളായ സുന്ദരവർണങ്ങൾ സ്പഷ്ടീഭവിയ്ക്കുന്നു.

യോഗസിദ്ധികളെക്കുറിച്ച് ശാസ്ത്രീയമായി നിരവധി പഠനങ്ങൾ നടന്നിട്ടുണ്ട്. യോഗാനുഷ്ഠാനങ്ങൾകൊണ്ട് മസ്തിഷ്കത്തിലും നാഡീസമൂഹങ്ങളിലും പേശികളിലും ഉണ്ടാക്കുന്ന ഗുണപരമായ വ്യതിയാനങ്ങൾ നിരവധിയാണ്. അതുപോലെത്തന്നെ, ആന്തരികസ്രവഗ്രന്ഥികളിലും മസ്തിഷ്കം സ്വയം ഉല്പാദിപ്പിക്കുന്ന രാസവസ്തുക്കളിലും യോഗാഭ്യാസം അനേകം ഉപകാരപ്രദമായ മാറ്റങ്ങൾ ഉണ്ടാക്കുന്നുണ്ട്. 'എൻഡോർഫിൻ' എന്ന പേരിൽ അറിയപ്പെടുന്ന "നാർക്കോട്ടിക്കു'കൾക്ക് ശരീരത്തിന്റെ പ്രതിരോധശക്തി വർധിപ്പിയ്ക്കുവാനുള്ള കഴിവുണ്ടെന്നു ശാസ്ത്രം തെളിയിച്ചുകഴിഞ്ഞു. യോഗ

1. 'തപോഭൂമി ഉത്തരഖണ്ഡ്' - അനുബന്ധം 1, പേജ് 274, ആദ്യത്തെ ഖണ്ഡിക നോക്കുക.
2. 'തപോഭൂമി ഉത്തരഖണ്ഡ്'- പേജ് 147 അവസാന ഖണ്ഡിക നോക്കുക. ഒരു ഗുഹയിൽനിന്ന് മറ്റൊരു ഗുഹയിലേയ്ക്ക് സന്ദേശം വരുന്നത് ഇപ്രകാരമാണ്.
3 'തപോഭൂമി ഉത്തരഖണ്ഡ്' പേജ് 130. ഞങ്ങളുടെ വരവിനെക്കുറിച്ച് സംന്യാസി മുൻകൂട്ടി അറിയുന്നത് വിജ്ഞാനമയകോശ സിദ്ധികൊണ്ടാണ്.

ഭ്യാസംകൊണ്ടു ഇത്തരം വസ്തുക്കളെ ശരീരത്തിനു ആവശ്യാനുസരണം ഉല്പാദിപ്പിയ്ക്കാൻ കഴിയുമെന്നും ശാസ്ത്രജ്ഞന്മാർ തെളിയിച്ചിട്ടുണ്ട്. ഹിമാലയത്തിലും മറ്റു ഉയർന്ന പർവതപ്രദേശങ്ങളിലും വസിയ്ക്കുന്നവർക്ക്, പ്രത്യേകിച്ച് ഋഷികൾക്കും യോഗികൾക്കും ദിവ്യസംന്യാസിമാർക്കും, സാധന-സിദ്ധി- സാക്ഷാൽക്കാരം തുടങ്ങിയവ എളുപ്പത്തിൽ കൈവരുന്നതിനു മുഖ്യ കാരണം ആ ഭൂപ്രദേശത്തിന്റെ ചൈതന്യമാണ്. ഹിമാലയത്തിൽ ധാരാളം യാത്ര നടത്തുന്ന സാധാരണക്കാർക്കും ഇതിന്റെ ചെറിയൊരു അംശം ലഭിയ്ക്കുന്നതിനും കാരണം ഇതാണ്. പാശ്ചാത്യ ചിന്തകനായ വെഡ്ജ്‌വുഡ് തന്റെ Varieties of Psychism എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:- "ഉയർന്ന പർവതപ്രദേശത്തു താമസിക്കുന്നവർക്ക്, അവിടത്തെ വായുമണ്ഡലത്തിലെ സൂക്ഷ്മത, ഹൃദയസ്പന്ദനത്തിന്റെ വേഗം കൂട്ടുകയും രക്തചംക്രമണത്തിന്റെ വേഗത വർധിപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ട്, [1]സ്ഥൂല-സൂക്ഷ്മ ശരീരങ്ങൾക്കു (Physical and Astral Body) കുറെക്കൂടി അടുപ്പമുണ്ടാകുകയും അതുവഴി അഭൗതികസംഭവങ്ങൾ വ്യക്തമായി അനുഭവപ്പെടുകയും ചെയ്യുന്നു. ആദിമമനുഷ്യരുടെ കാലത്തെ വായുമണ്ഡലത്തിനു സൂക്ഷ്മത വർധിച്ചതായതുകൊണ്ട് അവർ സൂക്ഷ്മ (അദൃശ്യ) ജീവികളോട് ഏറെ അടുപ്പമുള്ളവരായിരുന്നു എന്നും ഊഹിയ്ക്കാം." [2]സൂക്ഷ്മ-ലോകാംശങ്ങളിലേയ്ക്കു നോക്കുന്നതിനും അതു കണ്ടറിയുന്നതിനും യോഗികൾക്കു എളുപ്പത്തിൽ സാധിയ്ക്കുന്നത് ആ ഭൂപ്രദേശത്തിന്റെ പ്രത്യേകതകൊണ്ടു കൂടിയാണ്. പ്രപഞ്ചരംഗങ്ങളിലും ഭൂഗർഭത്തിലും ഉള്ള സ്ഥിതികളും മനുഷ്യന്റെ മാനസികവും ശാരീരികവുമായ അവസ്ഥകളും തമ്മിലുള്ള വിസ്മയാവഹവും അഗാധവുമായ സൂക്ഷ്മബന്ധങ്ങളെ പുരാതനഭാരതത്തിലെ ഋഷിമാർ കണ്ടെത്തി. മനസ്സും വസ്തുവും തമ്മിലുള്ള ബന്ധത്തെക്കുറിച്ച്

---

2. Astral Body (സൂക്ഷ്മശരീരം): ജീവാത്മാവിനെ പൊതിഞ്ഞുനിൽക്കുന്ന മൂന്ന് കോശങ്ങളിൽ രണ്ടാമത്തേതാണ് പ്രാണൻ അഥവാ സൂക്ഷ്മശരീരം. കാരണശരീരം(Causal Body), സൂക്ഷ്മശരീരം, ഭൗതികശരീരം( Physical Body-സ്ഥൂലശരീരം) അങ്ങനെ മൂന്നു വ്യത്യസ്ത ഘടകങ്ങളുണ്ട്. പ്രാണശക്തിയാണ് ഭൗതികശരീരത്തിന് ചൈതന്യം പകരുന്നത്. വൈദ്യുതി പ്രസരിപ്പിയ്ക്കുമ്പോൾ ബൾബ് പ്രകാശിയ്ക്കുന്നതുപോലെയുള്ള ഒരു പ്രതിഭാസമാണത്. സൂക്ഷ്മശരീരത്തിൽ 19 മൂലപദാർഥങ്ങൾ (Elements) അടങ്ങിയിരിക്കുന്നു. (പ്രകൃതിയുടെ പഞ്ചഭൂതങ്ങളായ അഗ്നി, വായു, ഭൂമി, ജലം തുടങ്ങിയവ ഈ 19 മൂലകങ്ങളിൽ ഉൾപ്പെടുന്നു).

2. Astral World-സൂക്ഷ്മലോകം:- ഈശ്വരസൃഷ്ടിയായ സൂക്ഷ്മലോകം പ്രകാശവും വർണങ്ങളും ചേർന്ന് ഉണ്ടായിട്ടുള്ളതാണ്. ആണവശക്തിയേക്കാൾ സൂക്ഷ്മമായിട്ടുള്ളതാണ് പ്രാണശക്തിയുടെ (Life Energy) തരംഗങ്ങൾ. ഭൗതികതലത്തിലുള്ള ഓരോ വസ്തുവിനും, ജീവനും ചലനത്തിനും സാമാനമായിട്ടുള്ള ഒന്ന് സൂക്ഷ്മലോകത്തിലും നിലവിലുണ്ട്. എന്തുകൊണ്ടെന്നാൽ, സൂക്ഷ്മലോകം എന്ന രൂപരേഖയുടെ വികസിതഭാഗമാണ് ഭൗതികലോകം. ശരീരത്തിന് മരണം സംഭവിയ്ക്കുമ്പോൾ ജീവാത്മാവ്, സൂക്ഷ്മശരീരത്തിന്റെ പ്രകാശമാനമായ കവചം ധരിച്ച് അവനവന്റെ കർമഫലങ്ങൾക്കനുസരിച്ച് അധോലോകത്തിലേക്കോ ഊർദ്ധ്വലോകത്തിലേക്കോ യാത്രയാവുന്നു. അങ്ങനെയുള്ള സൂക്ഷ്മലോകത്തിൽ കൂടുതൽ സ്വതന്ത്രമായി ആത്മാവിന്റെ പരിണാമം എന്ന പ്രക്രിയ തുടരുന്നു. കർമഫലങ്ങൾ, മുൻകൂട്ടി തീരുമാനിച്ചു കഴിഞ്ഞിട്ടുള്ളിടത്തോളം കാലംവരെ ആത്മാവ് സൂക്ഷ്മലോകത്തിൽ വസിക്കുന്നു. പിന്നീട് വീണ്ടും ഭൗതികലോകത്തിൽ ജന്മമെടുക്കുന്നു.

ആഴത്തിലുള്ള അറിവ് വിദൂരമല്ലാത്ത ഭാവിയിൽ ശാസ്ത്രം ആർജിക്കുന്ന തോടുകൂടി ക്ഷേത്രങ്ങളിൽ ആദ്ധ്യാത്മികശക്തി ആവാഹിക്കുന്നതിലെ യുക്തിയുക്തമായ സാങ്കേതികത വ്യക്തമായി വരാനിടയുണ്ട്.

മെഡിറ്റേഷൻ, ഊഷ്മാവിലുളവാക്കുന്ന വ്യതിയാനങ്ങളെക്കുറിച്ച് ശാസ്ത്രീയമായ നിരവധി പഠനങ്ങൾ നടന്നിട്ടുണ്ട്. 1957-ൽ ഓൾ ഇന്ത്യ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസിലേയും (AIIMS) ഇന്ത്യൻ കൗൺസിൽ ഓഫ് മെഡിക്കൽ റിസർച്ചിലേയും (ICMR) ഒരു സംഘം ഡോക്ടർമാർ സംയുക്തമായി ഏതാണ്ട് 500 യോഗികളിൽ വളരെ ശാസ്ത്രീയാടിസ്ഥാനത്തിൽ ചില പഠനങ്ങൾ നടത്തുകയുണ്ടായി. ഈ പഠനസംഘത്തിനു നേതൃത്വം വഹിച്ച ഡോ.ബി.കെ.ആനന്ദ്, തങ്ങൾ നടത്തിയ പരീക്ഷണഫലങ്ങളെക്കുറിച്ച് ഇപ്രകാരം രേഖപ്പെടുത്തുന്നു. "പഠനസംഘം പ്രധാനമായും 3 ചോദ്യങ്ങൾക്കാണ് ഉത്തരം തേടിയിരുന്നത്. ഒന്ന്; ധ്യാനം യോഗികളുടെ ശാരീരികആന്തരപ്രവർത്തനങ്ങളെ സ്വാധീനിയ്ക്കുന്നുണ്ടോ? രണ്ട്; യോഗികൾക്ക് പ്രാണവായുവിന്റേയും പോഷകാഹാരത്തിന്റേയും അഭാവത്തിൽ അതിജീവനം സാധ്യമാണോ? മൂന്ന്; ഇത്തരം ധ്യാനാവസ്ഥയിൽ എന്തെല്ലാം പരിണാമങ്ങളാണ് യോഗികളുടെ മസ്തിഷ്കത്തിന്നുള്ളിൽ സംഭവിക്കുന്നത്?"

"The Human Brain" എന്ന പുസ്തകത്തിൽ ഐസക് അസിമോവ് ഇപ്രകാരം എഴുതുന്നു. "ചിന്തയുടെ ഇരിപ്പിടവും നാഡികളിലൂടെ ബാഹ്യചോദനകളുടെ (Exteranal Stimuli) സ്വീകരണകേന്ദ്രവും അവയിലൂടെ ചലനങ്ങളുടെ ഉത്തേജകകേന്ദ്രവും മസ്തിഷ്കമാണെന്ന ആധുനിക ആശയം 18-ാം നൂറ്റാണ്ടുവരെ വ്യക്തമായിരുന്നില്ല. എന്നാൽ ആയിരക്കണക്കിന് വർഷങ്ങൾക്കു മുമ്പ് ഭാരതീയ ഋഷിമാർ മനുഷ്യമസ്തിഷ്കം പരമമായ ബോധത്തിന്റെ ഇരിപ്പിടമാണെന്ന് പ്രഖ്യാപിച്ചിരുന്നു. അതുമായി ബന്ധപ്പെട്ട സൂക്ഷ്മബോധ-ഊർജകേന്ദ്രങ്ങളെ മസ്തിഷ്കസൂക്ഷ്മനാഡിസംവിധാനത്തിൽ രേഖപ്പെടുത്തിയെന്നതും ചിന്തനീയമാണ്. നട്ടെല്ലിലുള്ള ഈ ഊർജകേന്ദ്രങ്ങളെക്കുറിച്ച് ഗഹനമായ കണ്ടെത്തലുകൾ പുരാതന ഋഷികൾ നടത്തി. ആധുനിക ശാസ്ത്രത്തിന് ഇന്നും വ്യക്തമായിട്ടില്ലാത്ത ഒരു സൂക്ഷ്മ സ്പന്ദനശാസ്ത്രമാണ് ഇത്."

തലച്ചോറിന്റെ പ്രവർത്തനങ്ങളെ രേഖപ്പെടുത്തുവാനായി ശബ്ദതരംഗങ്ങൾ പ്രവേശിയ്ക്കാത്ത വളരെ സുസജ്ജമായ ഒരു കറുത്ത പേടകം സംഘം നിർമിച്ചിരുന്നു. ഈ പരീക്ഷണത്തിൽ, ചില യോഗിവര്യന്മാർക്ക് നാമമാത്രമായ ഊർജം മാത്രം സ്വീകരിച്ചുകൊണ്ട് സ്വയംനിയന്ത്രണത്താൽ അവിശ്വസനീയമായ നിലകൾ കൈവരിയ്ക്കാൻ സാധിച്ചതായി ഡോക്ടർമാർ കണ്ടെത്തി. അതായത്, ഒരു സാധാരണ മനുഷ്യൻ തന്റെ ചയാപചയ പ്രക്രിയ (Metabolic activity) കളുടെ നിരക്ക് 10%-12% വരെ താഴ്ത്താൻ സാധിയ്ക്കുമ്പോൾ യോഗികൾക്ക് ഇത് 50% ത്തോളം താഴ്ത്താൻ കഴിയുന്നു. ഒരു സാധാരണ മനുഷ്യന്റെ ഹൃദയമിടിപ്പ് ഒരു മിനിറ്റിൽ 72 ആണെങ്കിൽ യോഗിയുടെ ഹൃദയസ്പന്ദനങ്ങൾ, ഹൃദയത്തിന്റെ ഏതാണ്ട് സ്തംഭനാവസ്ഥയുടെ പാകത്തിലേയ്ക്ക്, മിനിറ്റിൽ 30-35 വരെ സാവധാനത്തിലാക്കാൻ അവർക്കു സാധിച്ചു. മെഡിറ്റേഷനിൽ യോഗികളുടെ മസ്തിഷ്ക പ്രവർത്തനങ്ങൾക്കുണ്ടാകുന്ന

വ്യതിയാനങ്ങളാണ് AIIMS ന്റെ കണ്ടെത്തലുകളിൽ ഏറെ മസാവഹമായത്. വിശ്രാന്തശാന്തമായ മസ്തിഷ്കത്തിൽ ആൽഫാപ്രതിഭാസം തരംഗങ്ങളായി രൂപം കൊള്ളുന്നു. ഇങ്ങനെ രൂപപ്പെടുന്ന ആൽഫാപ്രതിഭാസം പുറമെ നിന്നുള്ള മിന്നൽ, ആഘാതം തുടങ്ങിയ ഉദ്ദീപനങ്ങളാൽ സ്വാധീനിയ്ക്കപ്പെ ടാവുന്നതാണ്. മോഹനിദ്രയിലാണ്ട (അതീന്ദ്രിയമായി) യോഗികളുടെ കാര്യ ത്തിൽ ഈ ആൽഫാപ്രതിഭാസം, പുറമെനിന്നുള്ള ഉദ്ദീപനത്തിൽ യാതൊരു പ്രതികരണങ്ങളും ഉളവാക്കുന്നില്ല. തീർച്ചയായും ഇതെല്ലാം മെഡിറ്റേഷന്റെ പരിണിതഫലങ്ങളാണെന്ന നിഗമനത്തിലാണ് സംഘം എത്തിച്ചേർന്നത്.

രണ്ടു വർഷത്തിനുശേഷം, സംഘത്തിലുണ്ടായിരുന്ന, ഡോ.ചിന്ന ദില്ലി യിൽ നടന്ന 26-ാം അന്തർദ്ദേശീയ ശാരീരികശാസ്ത്ര സമ്മേളനത്തിൽ തന്റെ കണ്ടെത്തലുകളെക്കുറിച്ച് ഒരു പ്രബന്ധം അവതരിപ്പിയ്ക്കുകയുണ്ടായി. അതിൽ അദ്ദേഹം ഇങ്ങനെ സമീരികരിയ്ക്കുന്നു. "യോഗികൾക്ക് എരിയുന്ന കനലിവൂടെ തങ്ങളുടെ പാദങ്ങൾക്ക് പൊള്ളലേല്ക്കാതെ നടക്കാനും അതി ശൈത്യത്തെ അതിജീവിച്ചുകൊണ്ട്, മരവിച്ച്, ശീതജലത്തിൽ ദീർഘനേരം നിലകൊള്ളാനും നിഷ്പ്രയാസം കഴിയും എന്നത് അദ്ഭുതസിദ്ധികളിൽ ചിലതു മാത്രം." [1]വില്യം.ജെ.ക്രോമി തന്റെ ചില അനുഭവങ്ങൾ പങ്കുവയ്ക്കു ന്നത് മെഡിറ്റേഷന്റെ ശാസ്ത്രീയവശങ്ങളെ അനുഭവിച്ചറിഞ്ഞതിനു ശേഷ മാണ്. "ഉത്തരേന്ത്യയിലെ ഒരു സംന്യാസി മഠത്തിൽ, സുതാര്യ വസ്ത്രധാ രികളായ ഏതാനും സംന്യാസിമാർ അസറികൾപോലും മരവിയ്ക്കുന്ന ശീതീ കരിച്ച ഒരു മുറിയ്ക്കുള്ളിൽ ശാന്തരായി ഇരിയ്ക്കുന്നു. ജി-തും-മോ (G-Tum-mo) എന്ന യോഗസൂത്രത്താൽ അവർ അഗാധധ്യാനനിദ്രയിലാണ്. ഇത്തര ത്തിൽ ധ്യാനനിരതരായ ഈ യോഗികളുടെ തോളിൽക്കൂടി 3'x'6 അളവിലുള്ള പുതപ്പുകൾ തണുത്തുമരവിച്ച ജലത്തിൽ കുതിർത്തു പുതപ്പിച്ചു. പരിശീ ലനം ലഭിക്കാത്തവരിലാണിത് പരീക്ഷിക്കപ്പെടുന്നതെങ്കിൽ അസാധാരണവും അനിയന്ത്രിതവുമായ വിറയലിന് കാരണമാവും. ഈ നിലയിൽ ശരീരതാപ നില താഴോട്ട് പോകുന്നത് തുടർന്നാൽ അത് മരണത്തെ ക്ഷണിച്ചുവരുത്തുക തന്നെ ചെയ്യും. എന്നാൽ ഇവിടെ യോഗികളെ ചുറ്റിയ തണുത്തു കുതിർന്ന പുതപ്പുകളിൽനിന്നും നീരാവി (ബാഷ്പീകരണം) ഉയരാൻ തുടങ്ങി. ധ്യാന ഫലമായി ഉൽസർജിതമായ താപത്താൽ ഏതാണ്ട് ഒരു മണിക്കൂറിനുള്ളിൽ പുതപ്പുകൾ വരണ്ടുണങ്ങി. സംന്യാസിമാരുടെ സഹായികൾ വരണ്ടുണങ്ങിയ പുതപ്പുകൾ എടുത്തുമാറ്റി പകരം പുതുതായി തണുപ്പിച്ചെടുത്തവകൊണ്ട് യോഗികളുടെ ശരീരത്തെ പുതപ്പിച്ചു. ഓരോ യോഗിയോടും മൂന്നുവീതം പുത പ്പുകൾ ഏതാനും മണിക്കൂറുകൾക്കുള്ളിൽ ഉണക്കുവാൻ ആവശ്യപ്പെട്ടു".

എന്തുകൊണ്ടാണിത് സാധ്യമാകുന്നത്? 20 വർഷമായി G-Tum-mo യോഗ വിദ്യ പഠിച്ചുകൊണ്ടിരിയ്ക്കുന്ന ഹെർബർട്ട് ബെൻസൻ (Herbert Benson) ഇതിന് ഉത്തരം നൽകുന്നു: 'നമ്മൾ ജീവിയ്ക്കുന്ന ഈ യഥാർഥലോകം ആത്യന്തികമല്ല.' ഇതാണ് യോഗികളുടെ മതം. നിത്യജീവിത യാഥാർഥ്യ ങ്ങൾക്കപ്പുറം നമുക്ക് ചെന്നെത്താവുന്ന മറ്റു തലങ്ങൾ ഉണ്ട്. ധ്യാനത്തിലൂ

1. Harvard Gazette Archives. Chapter- Meditation changes Temperature: Mind controlls body in extreme experiments. By william J. Cromie- Gazette Staff.

ടേയും ലോകനൻമചെയ്തുകൊണ്ടും ഈ മാനസികാവസ്ഥ കൈവരിക്കാനാവുമെന്നു യോഗികൾ വിശ്വസിക്കുന്നു. ധ്യാനത്തിൽ മുഴുകിയ യോഗികളുടെ താപം g-Tum-mo യോഗസൂത്രത്തിന്റെ ഉപോൽപ്പന്നം മാത്രമാണ്. 1980-കളിൽ ബെൻസനും സംഘവും ഹിമാലയ സംന്യാസി മഠങ്ങളിൽ നടത്തിയ സന്ദർശനങ്ങളിൽ, ഹിമാലയവാസികളായ ഋഷിമാർക്ക് g-Tum-mo ധ്യാനത്താൽ കൈകാൽവിരലുകളിലെ താപനില 17°C വരെ ഉയർത്താൻ സാധിച്ചിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. സംന്യാസിവര്യന്മാർക്ക് ഇത്തരത്തിലുള്ള താപോത്പാദനം എങ്ങനെ സാധ്യമാകുന്നു എന്ന് ഇനിയും കണ്ടെത്തേണ്ടതുണ്ട്.

ഗവേഷകർ സിക്കിമിലുള്ള യോഗികളിൽ നടത്തിയ പരീക്ഷണങ്ങളിൽ അമ്പരപ്പിയ്ക്കുന്ന ചില വസ്തുതകൾ കണ്ടെത്തുകയുണ്ടായി. അതായത് യോഗികൾക്ക് തങ്ങളുടെ ശാരീരിക (ചയാപചയ) പ്രവർത്തനങ്ങൾ 64% വരെ താഴ്ത്താൻ സാധിയ്ക്കുമത്രെ. ശൂന്യാകാശയാത്രികർക്ക് ഈ യോഗവിദ്യ അത്ഭുതകരമാംവണ്ണം പ്രയോജനകരമാണെന്ന് ബെൻസൻ വിശ്വസിയ്ക്കുന്നു.

"1985-ൽ, പഠനസംഘം യോഗികൾ ധ്യാനത്താൽ ഉത്പാദിപ്പിക്കപ്പെടുന്ന ശരീരോഷ്മാവിനാൽ നനഞ്ഞ പുതപ്പുണക്കുന്ന വിദ്യ വീഡിയോയിൽ ചിത്രീകരിക്കുകയുണ്ടായി. 16,000 അടി ഉയരത്തിലുള്ള ഹിമാലയമലനിരകളിലെ പാറയിടുക്കിൽ ഒരു അതിശൈത്യ ഹേമന്തത്തിൽ ഋഷികൾ ഒരു രാത്രി മുഴുവൻ ചെലവഴിക്കുന്ന രംഗം, സംഘം പകർത്തുകയുണ്ടായി. താപനില മൈനസ് 80°C എത്തിയ ഫെബ്രുവരിമാസത്തിലെ ഹേമന്തപൗർണമിയിലാണ് ഋഷിമാരുടെ ഈ 'ഉറക്കപ്രക്രിയ' നടന്നത്. പരുത്തിയിലുണ്ടാക്കിയ തോൾവസ്ത്രമണിഞ്ഞ്, ഋഷിമാർ പാറയിടുക്കിൽ സുഖസുഷുപ്തിയിലാണ്ടു. അവർ ഓരോരുത്തരും അകന്നകന്നാണ് കിടന്നത്. അവർക്കെല്ലാം അൽപംപോലും വിറയൽ കണ്ടില്ല എന്ന് വീഡിയോ സാക്ഷ്യപ്പെടുത്തുന്നു. പ്രഭാതംവരെ നിദ്രയിലാണ്ട ഋഷിമാർ ഉണർന്ന്, ഒന്നും സംഭവിക്കാത്തതുപോലെ, തങ്ങളുടെ മഠത്തിലേയ്ക്കു തിരിച്ചുനടന്നു." ഹിമാലയത്തിലെ വിജനമായ ഒരു ഗുഹാന്തർഭാഗത്ത്, ഉരുക്കുപോലെ ഉറപ്പുള്ള ഒരു ഹിമാനിയുടെ തറയിൽ, ഏകാന്തവാസം നടത്തിയിരുന്ന ഒരു യോഗിയെ ആൻ കുഷ്മാൻ[1] എന്ന സഞ്ചാരി കണ്ടെത്തിയതിന്റെ സംഭ്രമജനകമായ അനുഭവം അവർ തന്റെ ഗ്രന്ഥത്തിൽ വിവരിയ്ക്കുന്നുണ്ട്. "അഗാധ ഭക്തി- അതാണ് എനിയ്ക്കു ഭാരതത്തിൽനിന്നു ലഭിക്കുന്ന മഹത്തായ നേട്ടം. ഭക്തി എന്നെ സംബന്ധിച്ചിടത്തോളം ഒരു മൂർത്തി ഭാവത്തെ നേരിട്ടു പ്രതിപാദിയ്ക്കുന്ന ഒന്നല്ല; അത് പ്രപഞ്ചത്തെ ഒന്നാകെ പ്രകാശിപ്പിയ്ക്കുന്ന ഒരു അന്തർജ്യോതിയാണ്. ഹിമാലയയാത്രയിൽ പെട്ടെന്നുണ്ടായ ഒരു ഹിമപാതത്തെത്തുടർന്ന് എനിയ്ക്കു ദിവസങ്ങളോളം ഒരു യോഗിയുടെ കൂടെ അദ്ദേഹത്തിന്റെ ഗുഹയിൽ കഴിയേണ്ടിവന്നു. ഹിമഗുഹയിൽ വസിയ്ക്കുന്ന ആ യോഗിവര്യൻ ഉരുളക്കിഴങ്ങും, ഉണക്കപ്പഴങ്ങളും മാത്രം ഭക്ഷിച്ചാണ്, വർഷങ്ങളായി, ജീവിയ്ക്കുന്നത്. കൊടും തണുപ്പിൽ, ഉരുക്കുപ്രതലസമാനമായ മഞ്ഞുതറയിൽ, കമ്പിളിയുടെ അടുക്കു

1. Spiritul Tourism- By Anne Cushman- Chapter- "From Here to Nirvana'

കൾക്കുള്ളിൽ വിറങ്ങലിച്ച് ഞാൻ ദിവസങ്ങൾ തള്ളിനീക്കി. ഞങ്ങൾക്കു ചുറ്റും 19.000 അടി ഉയരത്തിൽനിന്നും പൊട്ടിത്തകർന്ന് ഒഴുകുന്ന ഹിമസരിത്തിന്റെ (Cascading Avalanche) അലോസരപ്പെടുത്തുന്ന ശബ്ദം ശ്രദ്ധിയ്ക്കാൻ ഞാൻ ശ്രമിച്ചു. ഓരോ തവണ മഞ്ഞുമലകളുടെ മഹാപ്രവാഹം ഒഴുകി വീണപ്പോഴും ഗുഹയുടെ ഒരു ഉള്ളറയിൽ, എലികരണ്ട പഴയ പുതപ്പിനുള്ളിൽ, കിടക്കുന്ന ആ ഋഷിവര്യൻ ഉറക്കത്തിൽനിന്നു ഉണർന്ന് തലയാട്ടിക്കൊണ്ട് പറയും- 'ജയ് ശങ്കർ മഹാദേവാ, ദൈവത്തിന് സ്തുതി' എന്നൊക്കെ. അദ്ദേഹത്തിന്റെ മന്ത്രധ്വനി ക്രമേണ എന്നിലേയ്ക്കും ചേക്കേറുന്നതായി തോന്നി. പുറത്ത് ഹിമപാതം ശക്തിയോടെ ആഞ്ഞടിയ്ക്കുന്നു. യോഗിവര്യൻ തന്റെ മന്ത്രങ്ങൾ ഉരുവിടുന്നു. 'ഹിമാലയം എന്ന ഈ ലോകം വിസ്മയലോകംതന്നെ..' ഞാൻ എന്റെ ആത്മാവിനോടു മന്ത്രിച്ചു."

സ്വയം ഊർജം പകർന്നു നല്കാനുള്ള ലാമമാരുടെ വൈദഗ്ധ്യത്തെക്കുറിച്ച് പഠിച്ച ഡേവിഡ്നീൽ എന്ന സഞ്ചാരി ഒരു അനുഭവം ഇങ്ങനെ വിവരിക്കുന്നു. "ഈ രീതി ഞാൻ കാര്യമായി പഠിക്കുകയുണ്ടായി. നഗ്നരായി മഞ്ഞുപാളികളിൽ എത്രയോ രാത്രികളിൽ സംന്യാസികൾ ധ്യാനനിരതരായിരിക്കുന്നത് ഞാൻ കാണുകയുണ്ടായി. ചുറ്റും കറങ്ങിയടിക്കുന്ന ശീതക്കാറ്റുകളെപ്പോലും അവർ വകവെച്ചിരുന്നില്ല. ഈ സമ്പ്രദായം അനുവർത്തിക്കുന്ന ചില വിദ്യാർഥികളെയും ഞാൻ കാണുകയുണ്ടായി. കടുത്ത ശൈത്യകാലത്തിന്റെ മധ്യത്തിൽ ഹിമാലയത്തിൽനിന്നും ഊർന്നുവീഴുന്ന മഞ്ഞുപാളികൾ സ്വന്തം ശരീരത്തിൽവച്ച് തപിപ്പിക്കുക! ഇങ്ങനെയൊരു പരീക്ഷയും അവർക്ക് ജയിക്കേണ്ടതായി ഉണ്ടായിരുന്നു. ടു-മോ സമ്പ്രദായത്തിൽ ഞാനും ധ്യാനം പരിശീലിക്കുകയുണ്ടായി. അങ്ങനെ സ്വന്തം ശരീരത്തിന് ഊർജം പകരുവാൻ മാത്രമല്ല ചെറിയ ചുള്ളിക്കമ്പുകൾക്ക് തീപിടിപ്പിക്കാൻകൂടി ഞങ്ങൾക്കു സാധിച്ചു. ചെറിയ ചുള്ളിക്കമ്പുകൾ സ്വന്തം വസ്ത്രത്തിനിടയിൽവച്ച് സങ്കല്പിച്ചു.. 'തീജ്വാലകൾ ഉയരുകയാണ്, ചുറ്റും ചെറിയ മർമരത്തോടെ കത്തിപ്പടരുകയാണ്'- അങ്ങിനെ സ്വന്തം കൺമുമ്പിൽ ആ ജ്വാലകൾ ഉയരുന്നതു കാണാറായി. അതിന്റെ സുഖകരമായ ചൂടും ഞങ്ങൾ അനുഭവിച്ചു. പെട്ടെന്ന് എന്തോ കാരണത്താൽ ഞെട്ടിയുണർന്നപ്പോൾ ഞങ്ങൾക്കു തോന്നി ആ തീനാളങ്ങൾ അണഞ്ഞു തീരുകയാണ്. ഭൂമിയ്ക്കുള്ളിലേക്ക് കടന്നു മറയുകയാണ്. കണ്ണുതുറക്കവേ ഞാൻ കണ്ടു, സ്വന്തം ശരീരം ചുട്ടുപൊള്ളുന്നു. മറ്റുള്ളവരുടെ മുഖം കനൽപോലെ ചുകന്നിരിക്കുന്നു. കണ്ണുകൾ പ്രകാശപൂർണം. വസ്ത്രത്തിനടിയിൽ വച്ചിരുന്ന ചുള്ളിക്കമ്പുകൾ നന്നെ ഉണങ്ങിയിരുന്നു. അപ്പോഴും നല്ല ചൂട്..."

ഇറാൻകാരനായ കാംബീസ് നഫീസി[1] (Kambiz Naficy), ധ്യാനമാർഗത്തിലെ അതിപ്രശസ്തനായ ഒരു ആചാര്യനാണ്. ജീവിതത്തെ എങ്ങനെ സ്വസ്ഥവും സന്തുഷ്ടവുമാക്കാമെന്ന കലയാണ് അദ്ദേഹം അഭ്യസിപ്പിക്കുന്നത്. ഊർജസ്വലമായ ശ്വാസോച്ഛ്വാസവും, ധ്യാനവും, ഹിപ്നോതെറാപ്പിയുമാണ് അതിനായി അദ്ദേഹം തിരഞ്ഞെടുത്തിട്ടുള്ള മാർഗങ്ങൾ. ഇറാനിലെ

---

1. ' Consecration':- 2008 ജൂലായ്-ആഗസ്റ്റ് ലക്കത്തിൽ, അസിസ്റ്റന്റ് എഡിറ്റർ ഡോ.രാധിക നഗ്രാത്ത്, കാംബീസ് നഫീസിയുമായി നടത്തിയ അഭിമുഖത്തിൽനിന്ന്.

പ്രസിദ്ധമായ സെന്റർ ഫോർ മാനേജ്മെന്റ് സ്റ്റഡീസ് എന്ന സ്ഥാപനത്തി ലാണ് അദ്ദേഹം ഉപരിപഠനം നടത്തിയത്. ഹാർവാർഡ് ബിസിനസ്സ് സ്കൂളും, കൊളംബിയ സർവകലാശാലയുമായി ബന്ധപ്പെട്ടു പ്രവർത്തിച്ചുവരുന്ന ഒരു സ്ഥാപനമാണിത്. വിവിധ വിഷയങ്ങളിൽ ബിരുദാനന്തര ബിരുദങ്ങൾ (MBA, MIA, MFA) കരസ്ഥമാക്കിയിട്ടുള്ള നഫീസി പ്രശസ്തനായ ഒരു കവികൂടി യാണ്.

വളരെ ഉന്നതനിലയിലുള്ള ഒരു ഉദ്യോഗം വേണ്ടെന്നുവച്ചിട്ടാണ് കാംബീസ് നഫീസി അതീന്ദ്രിയധ്യാനത്തിന്റെ വഴി തിരഞ്ഞെടുത്തത്. അമേ രിക്കയിലെ അയോവയിലുള്ള "മഹർഷി അന്താരാഷ്ട്ര വിശ്വവിദ്യാ ലയ"ത്തിൽ (Maharshi International University) നിന്നാണ് ഈ വിഷയത്തിൽ അദ്ദേഹം ആദ്യമായി പരിശീലനം നേടിയത്. കൂടാതെ, വർഷങ്ങളോളം ഇന്ത്യ യിൽ താമസിച്ച് പേരുകേട്ട പല ആചാര്യന്മാരുടേയും യോഗികളുടേയും കീഴിലും അദ്ദേഹം പഠനം നടത്തുകയുണ്ടായി. ഭാരതത്തിലെ വേദോപനി ഷത്തുകളും പുരാണങ്ങളുമടക്കം നിരവധി ഗ്രന്ഥങ്ങൾ അദ്ദേഹം ആഴത്തിൽ പഠിച്ചു. ഒപ്പം തീവ്രമായ ധ്യാനരീതികളും അഭ്യസിച്ചു. അപ്പോഴാണ് അദ്ദേ ഹത്തിന് ഒരു കാര്യം തെളിഞ്ഞുകാണാനായത്; ആധുനികമായ ആണവ സിദ്ധാന്തവും, ഓരോ മനുഷ്യനിലും അന്തർലീനമായിരിക്കുന്ന പരമാത്മചൈ തന്യവും തമ്മിലുള്ള അദ്ഭുതാവഹമായ സാദൃശ്യം! ബ്രഹ്മചൈതന്യത്തിന്റെ അദൃശ്യമായ ലോകത്തിലേയ്ക്കുള്ള ഒരു കവാടമാണ് ക്വാണ്ടം ഫിസിക്സ്. മനുഷ്യന്റെ അതിസൂക്ഷ്മമായ ചിന്തകൾക്കും ലക്ഷ്യങ്ങൾക്കും ആണവച ലനത്തെ സ്വാധീനിക്കാൻ സാധിയ്ക്കും. ജീവന്റേയും പ്രാപഞ്ചിക നിയമങ്ങ ളേയുംകുറിച്ചുള്ള പരീക്ഷണങ്ങളുടെ ഫലങ്ങൾ ശാസ്ത്രജ്ഞന്റെ ചിന്ത യേയും ഇച്ഛാശക്തിയേയും ആശ്രയിച്ചിരിയ്ക്കുന്നു എന്നു പറയുന്നത് അതു കൊണ്ടാണത്രെ.

സ്വന്തമായുണ്ടായിരുന്ന വമ്പൻവ്യവസായശൃംഖലയും, കാറുകളും, പണം കൊണ്ട് എന്തും വിലക്കു വാങ്ങാവുന്ന ജീവിതസാഹചര്യങ്ങളും അദ്ദേഹം ഉപേക്ഷിച്ചു. പിന്നീട് മനസ്സിന്റെ ഒരു തീർഥയാത്രതന്നെയായിരുന്നു. "രണ്ടു വർഷത്തിനുശേഷം ഞാൻ ഇന്ത്യയിലെത്തി." അദ്ദേഹം വിസ്തരിക്കുന്നതി ങ്ങനെ-"അവിടെവച്ച് ശ്രീസത്യസായിബാബയേയും, ശ്രീകാരുണീമായ യേയും കാണുകയുണ്ടായി. അവർ രണ്ടുപേരും ഒരേകാര്യംതന്നെ എന്നോടു പറഞ്ഞു. അവരെ ഒരിക്കലും എന്റെ ഗുരുക്കന്മാരായി കാണരുതെന്ന്. അവർ എന്റെ വഴികാട്ടികൾ മാത്രമാണ്. അദ്ഭുതം എന്നല്ലാതെ എന്തുപറയാൻ! ഈ സാഹചര്യത്തിലാണ് ഞാൻ ബാബാജിയേയും, ക്രിയായോഗവുമായും പരിചയപ്പെട്ടത്. ഈ ദൃശ്യലോകത്തിൽ ഞാൻ ഏറ്റവുമധികം ആരാധിക്കുന്ന രണ്ടു വ്യക്തികൾ മഹാത്മാഗാന്ധിജിയും മദർ തെരേസയുമാണ്. പക്ഷെ, ഭൗതികലോകത്തിൽ എന്റെ ഏറ്റവും വലിയ ആനന്ദവും പ്രചോദനവും വഴി കാട്ടിയും ഓം സത്ഗുരു ബാബാജി നാഗരാജാണ്. സ്വാമി ഹരിഹരാനന്ദനും (www.kriya.org) ഇതേസമയത്തുതന്നെ എന്റെ ജീവിതത്തിലേയ്ക്കു കടന്നു വന്നു. അദ്ദേഹമാണ് എന്നെ ക്രിയായോഗം പരിശീലിപ്പിച്ചത്. മനസ്സിനെ ഏകാ ഗ്രമാക്കാൻ ഞാൻ ശീലിച്ചു. പതിനെട്ടുമാസം നീണ്ടുനിന്ന കർശനമായ മൗന

വ്രതത്തിനുശേഷം മഹർഷി മഹേഷ്‌യോഗി, അദ്ദേഹത്തിന്റെ സിദ്ധസമ്പ്രദായത്തിലുള്ള ധ്യാനം ഞങ്ങൾക്കുപദേശിച്ചു. പതഞ്ജലിയുടെ സൂത്രങ്ങൾ ഉരുവിട്ടുകൊണ്ട് ഗാഢമായി മെഡിറ്റേഷനിൽ ഇരിക്കുമ്പോൾ എന്റെ ശരീരം ശരിക്കും ഭൂമിയ്ക്കു മുകളിലായി പൊന്തിനില്ക്കുന്നതുപോലെ എനിക്കനുഭവപ്പെട്ടു. ഞാൻ വിസ്മയാധീനനായി! ആ നിമിഷമാണ് എനിയ്ക്കു ബോധ്യമായത്, കേവലം നമ്മുടെ സർവകലാശാല വിദ്യാഭ്യാസത്തിനേക്കാൾ എത്രയോ മഹത്വമാർന്നതാണ് യഥാർഥ ജ്ഞാനത്തിന്റെ സ്ഥാനം."

ഇരുപത്തിമൂന്നു വർഷത്തോളം സ്വന്തം ജന്മനാട്ടിൽനിന്ന് അകന്നുകഴിഞ്ഞതിനുശേഷം കാംബീസ് നഫീസി എന്ന യോഗി വീണ്ടും ഇറാനിൽ തിരിച്ചെത്തി. അവിടെ അദ്ദേഹം 'ജീവിതാനന്ദം'(Joy of life-www.joyoflifeorg.com) എന്ന സ്ഥാപനം ആരംഭിച്ചു. 'ജീവിതത്തിലെ അസ്വാസ്ഥ്യങ്ങളെ ഒഴിവാക്കുക; ആനന്ദം സ്വന്തമാക്കുക." അതിനുള്ള വഴിയാണ് നഫീസി കാട്ടിത്തരുന്നത്. "ജീവിതാനന്ദത്തിന്" ഇറാനിലും, കാനഡയിലും, ഇന്ത്യയിലും ശ്രീലങ്കയിലും ശാഖകളുണ്ട്. യൂറോപ്പിലും അമേരിക്കയിലും ഏഷ്യയിലും ഈ യോഗാചാര്യൻ പര്യടനം നടത്തുന്നു. ധ്യാനമാർഗം പരിശീലിപ്പിക്കുന്നു. ജീവിതത്തിലെ പിരിമുറുക്കങ്ങൾ ഒഴിവാക്കാനുള്ള വഴികൾ നിർദ്ദേശിക്കുന്നു. മാനസികമായ അസ്വാസ്ഥ്യങ്ങളെക്കുറിച്ച് പ്രഭാഷണങ്ങൾ നടത്തുന്നു. ആധ്യാത്മിക വിഷയങ്ങളെക്കുറിച്ച് കാംബീസ് നഫീസി എഴുതിയിട്ടുള്ള ലേഖനങ്ങൾ ലോകമെമ്പാടും ഏറെ ജനസമ്മിതി ആർജിച്ചുകഴിഞ്ഞിരിക്കുന്നു.

ഗുഹാവാസികളായ യോഗികളേയും സംന്യാസിമാരേയുംപറ്റി പറയുമ്പോൾ അത് ഉൾക്കൊള്ളാൻ പലർക്കും സാധിയ്ക്കുന്നില്ല. ഹിമാലയമെന്ന പ്രപഞ്ചത്തിന്റെ വൈവിധ്യങ്ങളെക്കുറിച്ച് സാധാരണക്കാർക്കുള്ള അജ്ഞതയാണ് ഇതിന്റെ മുഖ്യഹേതു. മാസങ്ങളോളം നീണ്ടുപോകുന്ന കഠിനപ്രയത്നങ്ങൾക്കുശേഷം, ഹിമാനികൾ താണ്ടിക്കടന്ന് ഇത്തരം ഗുഹകളിൽ എത്തിപ്പെടുവാൻ ദൃഢനിശ്ചയവും ഈശ്വരാധീനവും യോഗികളുടെ സമ്മതവും അനിവാര്യമായ ഘടകങ്ങൾതന്നെയാണ്. വിദേശസഞ്ചാരികൾ ഇക്കാര്യത്തിൽ നമ്മളേക്കാൾ ബഹുദൂരം മുന്നിലാണ്. ദൃശ്യമാധ്യമചിത്രീകരണക്കാർ പരാജയപ്പെടുന്നതിന്റെ കാരണവും മേൽപ്പറഞ്ഞ മൂന്നു ഘടകങ്ങൾ മൂലമാണ്. 2006 ഡിസംബറിൽ, നാഷനൽ ജ്യോഗ്രഫിയ്ക്കൽ ചാനലിൽ ഗുഹാവാസികളായ സംന്യാസിമാരെക്കുറിച്ചുള്ള ഒരു ചിത്രീകരണം പ്രദർശിപ്പിച്ചിരുന്നു. മൂന്നു വർഷത്തോളം നീണ്ടുപോയ കഠിനശ്രമങ്ങൾക്കുശേഷമാണ് ഇത്തരമൊരു ദൗത്യത്തിൽ അവർ വിജയിച്ചത്. ദൃശ്യങ്ങൾ പരിപൂർണമായിരുന്നില്ലെങ്കിലും അത്തരത്തിലുള്ള യോഗികൾ ഇപ്പോഴും ഹിമാലയത്തിൽ വസിയ്ക്കുന്നുണ്ടെന്നുള്ളതിന്റെ പ്രത്യക്ഷ തെളിവായിരുന്നു ഈ ഡോക്യുമെന്ററി. ഹിമാലയത്തിൽ 6000-ത്തോളം ദിവ്യയോഗികൾ ഉണ്ടെന്നായിരുന്നു ഈ ചാനലിന്റെ വിദഗ്ദ്ധരുടെ അഭിപ്രായം. പക്ഷേ, എന്റെ അഭിപ്രായത്തിൽ ഇതിന്റെ ഇരട്ടിയെങ്കിലും വരും ഇത്തരക്കാർ. അഭിമുഖത്തിനോ, ദൃശ്യമാധ്യമങ്ങളിൽ പ്രത്യക്ഷപ്പെടാനോ ഇവർ വൈമുഖ്യം കാണിയ്ക്കുന്നതിനു തക്കതായ കാരണങ്ങൾ ഉണ്ട്. ചിലർക്കെങ്കിലും ഇത്തരം അപൂർവസൗഭാഗ്യങ്ങൾ ലഭിയ്ക്കുന്നതിനും അതിന്റേതായ പ്രത്യേകതകൾകൊണ്ടാണ്.

യോഗസിദ്ധികൾതന്നെയാണ് ഈ പ്രത്യേകതകൾ. ഭാരതം കണ്ട പ്രമുഖ യോഗികളുടെ നിരയിൽ സ്വാമി രാമയ്ക്ക്[1] സ്ഥാനമുണ്ട്. ഹിമാലയത്തിന്റെ നിഗൂഢപ്രദേശങ്ങളിൽ വസിയ്ക്കുന്ന യോഗികളെയും, താഴെ സമതലപ്രദേശങ്ങളിൽ വസിയ്ക്കുന്ന ദിവ്യന്മാരെയും ഇദ്ദേഹം നേരിൽ കണ്ട് അഭിമുഖം നടത്തിയിട്ടുണ്ട്. യോഗസിദ്ധികൾ കൈവരിച്ചതിനുശേഷം നിരവധി വർഷം സ്വാമി രാമ ഹിമാലയത്തിൽ സ്ഥിരവാസിയായി കഴിച്ചുകൂട്ടിയിട്ടുണ്ട്. വിദേശത്തായിരുന്നപ്പോഴും അടിയ്ക്കടി അദ്ദേഹം ഹിമാലയത്തിൽ എത്തിക്കൊണ്ടിരുന്നു. സ്വാമിയുടെ ചില അനുഭവങ്ങൾ വിവരിയ്ക്കുന്നത് രസാവഹവും വിജ്ഞാനപ്രദവും ആയിരിയ്ക്കും. പൊള്ളുന്ന പാതയാണ് സംന്യാസത്തിന്റേത്. സ്വന്തം മനസ്സിലെ ലൗകികവാസനകളെയൊക്കെ തികച്ചും എരിച്ചുകളഞ്ഞ ഒരാൾക്കു മാത്രമേ ഈ പാത പിൻതുടരാനാകൂ. പല ചെറുപ്പക്കാരെയും ഭൗതികമായ നേട്ടങ്ങളും നഷ്ടങ്ങളും വൈകാരികമായി അസ്വസ്ഥരാക്കാറുണ്ട്. അങ്ങനെയുള്ള പലരും ഒരു നിമിഷത്തിന്റെ ഉൾപ്രേരണയിൽ എല്ലാം ത്യജിച്ച് സംന്യാസത്തിലേയ്ക്കു തിരിയുന്നതും കണ്ടിട്ടുണ്ട്. ശാന്തവും സ്വസ്ഥവുമായ ഒരന്തരീക്ഷമാണ് അവർക്കവിടെ കാണാനാവുക. പക്ഷെ അവർ എവിടെ ചെന്നാലും അസ്വസ്ഥമായ, പ്രക്ഷുബ്ധമായ ഒരു മനസ്സായിരിക്കും ഒപ്പമുണ്ടായിരിക്കുക. കാമവും ക്രോധവും നിരാശയും ദുരയും അസൂയയും വിദ്വേഷവുമൊക്കെ നിശ്ശേഷം തുടച്ചുമാറ്റണമെങ്കിൽ ആധ്യാത്മികമായ ഒരു അച്ചടക്കം പാലിക്കുകതന്നെവേണം. നിരാശനിറഞ്ഞ ഹൃദയവും അതൃപ്തമായ മനസ്സും ഉള്ള ഒരാൾക്ക് സംന്യാസത്തിന്റെ മാർഗം തീരെ യോജിച്ചതല്ല. ഒരു ഗുഹയ്ക്കകത്ത് തനിച്ചിരുന്ന് ലൗകികവിഷയങ്ങളെപ്പറ്റി ചിന്തിക്കുക എന്നത് തികച്ചും ദുസ്സഹംതന്നെയാണ്. ലൗകികമായ ബന്ധങ്ങളും, ആകർഷണങ്ങളും പ്രലോഭനങ്ങളുമൊക്കെ വളരെ വളരെ ശക്തമാണെന്നുതന്നെ സമ്മതിക്കാം. എന്നാലും, അധ്യാത്മജ്ഞാനം നേടാൻ തീവ്രമായ ആഗ്രഹം മനസ്സിലുള്ള ഒരന്വേഷകൻ ഒരിക്കലും ആ പാതയിൽനിന്ന് വഴിമാറി പോവുകയില്ലെന്ന് സ്വാമി രാമ ഉദ്ബോധിപ്പിയ്ക്കുന്നു. "ഹിമാലയത്തിന്റെ പല ഭാഗങ്ങളിലും അനേകം ഗുഹകളുണ്ട്. നാലോ അഞ്ചോ പേർക്ക് സുഖമായി അതിനുള്ളിൽ വസിയ്ക്കാം. ആധ്യാത്മികമാർഗത്തിൽ ഉറച്ചുനില്ക്കുന്നവർക്ക് സാധനകളും അനുഷ്ഠാനങ്ങളുമായി മുമ്പോട്ടു പോകാൻ പറ്റിയ സ്ഥലമാ

1. സ്വാമി രാമ 1925-ൽ ഹിമാലയത്തിന്റെ താഴ്വാരത്തിൽ ജനിച്ചു. മഹാജ്ഞാനിയായ ഒരു ബംഗാളി യോഗിയാണ്, തന്റെ ചെറുപ്പത്തിൽത്തന്നെ, സ്വാമി രാമയെ കണ്ടെത്തി വളർത്തി വലുതാക്കിയത്. പ്രയാഗ്, വാരണാസി എന്നിവിടങ്ങളിൽ ഉപരി വിദ്യാഭ്യാസം നടത്തിയശേഷം ലണ്ടനിൽ ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽ വൈദ്യവിഭാഗത്തിൽ പ്രവർത്തിച്ചു. തുടർന്ന് അമേരിക്കയിൽ പാരാസൈക്കോളജിയിൽ ഗവേഷണം നടത്തി. 1969 ൽ ഡ്യൂസ്ബർഗ് (ജർമ്മനി) യൂണിവേഴ്സിറ്റിയിൽനിന്നു ഹോമിയോപ്പതിയിൽ ബിരുദം നേടി. അമേരിക്കയിലെ കൻസാസ്സിലുള്ള Meninger Foundation ലെ Dr. Elmer Green ന്റെ ക്ഷണപ്രകാരം 1969 ൽ അവിടേയ്ക്കു പോയി. പിന്നീട് Himalayan International Institute of Yoga Science & Philosophy എന്ന സ്ഥാപനം പെൻസിൽവാനിയായിൽ സ്ഥാപിച്ച് അതിന്റെ പ്രവർത്തനങ്ങളിൽ മുഴുകി. ആരോഗ്യം, ധ്യാനം, യോഗശാസ്ത്രം തുടങ്ങിയ വിഷയങ്ങളെപ്പറ്റി ആധികാരികമായി നിരവധി ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. പക്ഷേ സ്വാമി രാമയുടെ ആത്മാനുഭവം അനാവരണം ചെയ്യുന്നത് അദ്ദേഹത്തിന്റെ Living with the Himalayan Masters, Life Here and Hereafter, Love & Family Life എന്നീ കൃതികളാണ്. 1996- നവംബറിൽ തന്നിഷ്ടപ്രകാരം സമാധിയായി.

ണിവിടം. കൂടാതെ ധാരാളം ഗുഹാശ്രമങ്ങളും ഹിമാലയത്തിലുണ്ട്. ഇടമുറി യാതെ, ദീർഘമായി നിലനിന്നുപോരുന്ന ഗുരുശിഷ്യപരമ്പരയാണ് ഇവിടെ യുള്ളത്. ഞാൻ ജീവിച്ചു വളർന്ന ആശ്രമം ഇത്തരത്തിലുള്ള ഒന്നായിരുന്നു. ഞങ്ങളുടെ യോഗീപൈതൃകത്തിന് എത്രയോ ആയിരം വർഷത്തെ പഴക്ക മുണ്ട്. ഈ ചരിത്രം എല്ലാവർക്കും വ്യക്തമായി അറിയുന്നതാണ്. ആശ്രമ ത്തിലെ പൂർവകാല ആചാര്യന്മാർ ആരൊക്കെയായിരുന്നു, എങ്ങനെയാണ് ഇത്തരത്തിലൊരു പാരമ്പര്യത്തിന് തുടക്കം കുറിച്ചത്, ഈ വസ്തുതക ളൊക്കെ വ്യക്തമായി വെളിപ്പെടുത്തുന്ന രേഖകൾ ഞങ്ങളുടെ കൈവശമുണ്ട്. നിരവധി ഉള്ളറകളുള്ള ഞങ്ങളുടെ ഗുഹാശ്രമം പ്രകൃതിദത്തമാണ്. അനേകം നൂറ്റാണ്ടുകളായി പാറക്കെട്ടുകളുടെ ഉൾഭാഗം അല്പാല്പമായി കൊത്തിമാറ്റി അറകളുടെ വലുപ്പം കൂട്ടിയിട്ടുണ്ട്; കൂടുതൽ സംന്യാസിമാരുടെ താമസസൗ കര്യത്തിനായിട്ടാണ് ഇത്. എത്രയോ ഋഷിതലമുറകൾ ഇതിനുള്ളിൽ താമ സിച്ചുപോയിരിക്കുന്നു. ഈ ഗുഹാശ്രമത്തിന്റെ സുഖത്തിനും സമാധാനത്തി നുമായി എല്ലാവരും തങ്ങളാലാവുംവിധം ചെയ്തിട്ടുണ്ട്. ഇവിടെ യാതൊരുവിധത്തിലുള്ള ആധുനിക സൗകര്യങ്ങളും ഇല്ല. കുളിമുറി, അടു ക്കള എന്നീ ഏർപാടുകളൊന്നുമില്ലെങ്കിലും കാര്യങ്ങളെല്ലാം ഭംഗിയായിട്ടാണ് ഇവിടെ നടക്കുന്നത്."

"-ഗുഹയ്ക്കകത്ത് വെളിച്ചം കിട്ടുന്നതിനായി ഔഷധസസ്യങ്ങൾ കലർത്തി ഒരു ധൂപം കത്തിച്ചുവച്ചിരിക്കും. അത് കത്തിക്കൊണ്ടിരിക്കുമ്പോൾ നല്ല പ്രകാ ശവും കെടുത്തിയാൽ സുഖകരമായ സുഗന്ധവുമാണ്. ഔഷധസസ്യങ്ങൾ പച്ചയ്ക്ക് തിരുമ്മിയെടുത്ത്, നാലിഞ്ച് നീളവും ഒരിഞ്ചു കനവുമുള്ള തിരി തെറുക്കും. ധൂപം കത്തുന്ന വെളിച്ചത്തിലിരുന്ന് വേദഗ്രന്ഥങ്ങളൊക്കെ സുഖ മായി വായിക്കാം. പൈനിന്റെയും ദേവദാരുവിന്റെയും ചില്ലകൾ പന്തമുണ്ടാ ക്കാൻ നല്ലതാണ്. പശയുള്ള വൃക്ഷങ്ങളായതുകൊണ്ട് ഇത് എളുപ്പത്തിൽ കത്തും. ഗുഹയ്ക്കകത്ത് ചൂടു പകരാൻ എപ്പോഴും എരിയുന്ന തീക്കുണ്ഡ മുണ്ട്. വലിയ വിറകുകഷ്ണങ്ങൾ ഇട്ട് ശ്രദ്ധാപൂർവം എണ്ണയും പകർന്ന് തീ കത്തിച്ചുകൊണ്ടിരിക്കും. തണുപ്പുകാലത്തെ ഉപയോഗത്തിനായി വേന ലിൽ ധാരാളം വിറക് ശേഖരിച്ചുവയ്ക്കും. അടുത്തുള്ള നദീതീരങ്ങളിൽ പോഷകസമൃദ്ധമായ പച്ചക്കറികൾ ഞങ്ങൾ കൃഷി ചെയ്യും. പലവിധത്തി ലുള്ള കൂണുകൾ ഞങ്ങൾ ഉപയോഗിക്കാറുണ്ട്. വനത്തിൽ വളരുന്ന ലിങ്കോറ (Lingora), ഒഗൾ (Ogal) മുതലായ കായ്കറികളും ഞങ്ങൾക്കു പ്രിയപ്പെട്ട താണ്. തരൂർ (Tarur), ജെന്തി (genthi) മുതലായ കിഴങ്ങുവർഗങ്ങളും അതിൽ പെടും. കാഴ്ചയിലും രുചിയിലും മധുരക്കിഴങ്ങ്പോലെയുള്ളതും ലഭ്യമാണ്. ഗോതമ്പും, ബാർലിയും, ഉരുളക്കിഴങ്ങും, കടലയും, ചോളവുമൊക്കെയാണ് ഗുഹാജീവിതത്തിലെ ഞങ്ങളുടെ മുഖ്യ ആഹാരം. 6500 അടി ഉയരത്തിലുള്ള ഗ്രാമങ്ങളിലാണ് ഇതൊക്കെ വിളയുന്നത്. ഓരോ ഗ്രാമത്തിലും അതിന്റെ തായ ഒരു കുടിൽവ്യവസായമുണ്ട്. മേന്മയേറിയ കമ്പിളിവസ്ത്രങ്ങളും പര വതാനികളും അവിടെ നെയ്തെടുക്കുന്നു. വീതികുറഞ്ഞ, ഒരിക്കലും വറ്റാത്ത, ഒരു അരുവി ഞങ്ങളുടെ ഗുഹയ്ക്കകത്തുകൂടി ഒഴുകുന്നുണ്ട്. നവംബർ- ഡിസംബർ മാസങ്ങളിൽ അരുവിയിലെ ഉറച്ചു കട്ടയായ വെള്ളം ഉരുക്കിയെ

ടുത്താണ് ഞങ്ങൾ ഉപയോഗിക്കുക. ഞങ്ങൾ താമസിച്ചിരുന്ന മനാലിയിലെ ഗുഹകളിൽ ശുദ്ധജലത്തിന് വല്ലാത്ത ക്ഷാമമായിരുന്നു. മൂന്നുനാലു കി.മീറ്റർ നടന്നിട്ടാണ് ഞങ്ങൾ വെള്ളം ശേഖരിക്കാറുള്ളത്."

"-ഹിമാലയത്തിലെ പല ആശ്രമങ്ങളിലും ആചാര്യന്മാർ ഇന്നും പാരമ്പര്യരീതിയിൽതന്നെയാണ് ശിഷ്യരെ വിദ്യ അഭ്യസിപ്പിക്കുന്നത്. ആചാര്യൻ ഗുഹയിൽത്തന്നെയാണ് താമസിക്കുക. ശിഷ്യർ സമീപത്തുള്ള പ്രദേശങ്ങളിൽ നിന്നൊക്കെ പഠിക്കാനും പരിശീലനത്തിനുമായി വന്നുപോകും. വിദ്യാഭ്യാസത്തിന് എത്തുന്നവർ പലതരക്കാരാണ്. ചിലർക്ക് സാധാരണമായ ഒരു ആകാംക്ഷ മാത്രമേ കാണു. വേറെ ചിലർക്ക് കഷ്ടപ്പെട്ട് ഉന്നതവിദ്യാഭ്യാസം നേടാൻ വേണ്ടതായ ഇച്ഛാശക്തി ഉണ്ടായെന്നു വരില്ല. വൈകാരികമായ പ്രശ്നങ്ങൾ കൊണ്ടോ മറ്റോ വീടു വിട്ടിറങ്ങുന്നവരെല്ലാംതന്നെ ഗുരുവിനെത്തേടി ഇത്ര ഉയരത്തിൽ പ്രയാസപ്പെട്ടു കയറി വരിക പതിവില്ല. ഗുരുക്കന്മാരെ അതിന്റേതായ കരുതലോടെ ഹിമാലയം കാത്തുസൂക്ഷിക്കുന്നു. മഹത്തുക്കളായ തപസ്വികളും യോഗികളുമൊക്കെ വസിക്കുന്നത് ഹിമാലയത്തിന്റെ നിഗൂഢമായ, ആരും കടന്നു ചെല്ലാത്ത, ഉൾഭാഗങ്ങളിലാണ്. ഗുരുക്കന്മാരെത്തേടി ഈ ഉയരങ്ങളെല്ലാം താണ്ടി അവിടെ ചെന്നെത്താനുള്ള മനക്കരുത്തും ദൃഢനിശ്ചയവും അപൂർവം ചിലർക്കേ കാണൂ. കൃത്യസമയങ്ങളിൽ പ്രായോഗികഅഭ്യാസങ്ങളിലൂടെയാണ് പ്രധാനമായും വിദ്യ പകർന്നു കൊടുക്കുന്നത്. ശിഷ്യർ, തങ്ങൾ അഭ്യസിച്ച വിദ്യ ഗുരുവിന്റെ മുമ്പിൽ പ്രദർശിപ്പിക്കുകയും വേണം. ചിലപ്പോൾ തികഞ്ഞ നിശ്ശബ്ദതയിലായിരിക്കും പഠിപ്പ്. ശിഷ്യൻ ഒരു തികഞ്ഞ നിലവാരത്തിലെത്തി എന്നു ബോധ്യമായാൽ ഗുരു ചോദിയ്ക്കും, "എപ്പോഴും ഇങ്ങനെ ഒരു ഗുഹയ്ക്കകത്ത് ഇരുന്നാൽ പുറംലോകത്തുള്ളവർക്ക് ഒരു യോഗിയുടെ സേവനം എങ്ങനെയാണ് ലഭിയ്ക്കുക?" അപ്പോൾ അധികം സംന്യാസികളും ഏതാനും വർഷങ്ങൾ കഴിഞ്ഞാൽ അവിടംവിട്ട് പോകും."[1]

"-ഗംഗോത്രി ധാമത്തിൽ, ഗംഗാനദിയുടെ മറുകരയിൽ വിദൂര മഞ്ഞുഭൂമിയിൽ അനേകം ഗുഹകളുണ്ട്. എന്റെ ചെറുപ്പകാലത്ത് ഇവിടങ്ങളിലെല്ലാം അനേകം യോഗികൾ താമസിച്ചിരുന്നു. അല്പവസ്ത്രധാരികളായ അവർ തീപോലും ഉപയോഗിച്ചിരുന്നില്ല. അടുത്തടുത്ത മൂന്നു ശീതകാലം ഞാൻ ഇവിടെയുള്ള ഒരു ഗുഹയിൽ താമസിച്ചിരുന്നു. ഇവിടെ വസിയ്ക്കുന്നവർ വിദൂരത്തു നിന്നു മാത്രമേ പരസ്പരം കാണൂ. അന്യോന്യം ചങ്ങാത്തം കൂടാതെ ആരും ആരേയും ശല്യം ചെയ്യാതെ ഇവർ ശാന്തരായി ജീവിക്കുന്നു. ജീവിതത്തിൽ ഏറ്റവും കൃതാർഥത തോന്നിയ ഒരു കാലഘട്ടമായിരുന്നു അത്. ഏറെ സമയവും യോഗസാധനകൾ അനുഷ്ഠിച്ച് ചെലവഴിച്ചു. ഗോതമ്പും കടലയും വെള്ളത്തിൽ കുതിർത്ത് മുള പൊട്ടുമ്പോൾ ഉപ്പുചേർത്ത് കഴിയ്ക്കും. അതുമാത്രമായിരുന്നു ഞങ്ങളുടെ ആഹാരം."

സ്വാമി രാമയുടെ 'Life Here and Hereafter' എന്ന പുസ്തകത്തിൽ മരണാനന്തര ജീവിതത്തെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്നുണ്ട്. 'പരകായപ്രവേശവും, പുനർജീവിത'ത്തിനും അദ്ദേഹം നേരിട്ട് സാക്ഷ്യം വഹിച്ചിട്ടുണ്ട്.

1. Swami Rama. 'Living with the Himalayan Masters', Chapter- 'How we live in the Caves'

അദ്ദേഹം വിശദീകരിയ്ക്കുന്നു: "മരണം ആസന്നമായിരിക്കെ ഒരാളിൽ കാണപ്പെടുന്ന ചില ലക്ഷണങ്ങൾ വിവരിയ്ക്കുന്നത് എന്റെ സ്വന്തം അനുഭവങ്ങളെ ആധാരമാക്കിക്കൊണ്ടുതന്നെയാണ്. ഞാൻ നേരിട്ടു പരിചയപ്പെട്ടിട്ടുള്ള ഏതാനും യോഗികളുടെ അനുഭവങ്ങളും അതിലെന്നെ സഹായിച്ചിട്ടുണ്ട്. ഒരിയ്ക്കൽ സിക്കിമിലെ പൈസുൻങ്ങിൽവച്ച് ഞാൻ ഒരു യോഗിയെ കാണുകയുണ്ടായി. അദ്ദേഹത്തിന് സ്വന്തം ഇച്ഛക്കനുസരിച്ച് മരിയ്ക്കാൻ കഴിയുമായിരുന്നു. മരിച്ച ഒരാളെ പുനർജീവിപ്പിയ്ക്കാനും അദ്ദേഹത്തിനു സാധിയ്ക്കുമായിരുന്നു. നാലഞ്ചുതവണ തന്റെ ഈ അദ്ഭുതസിദ്ധി അദ്ദേഹം പ്രകടമാക്കുന്നത് ഞാൻ കാണുകയുണ്ടായിട്ടുണ്ട്. "പരകായപ്രവേശം" എന്ന ഈ അസാധാരണസിദ്ധിയുടെ പുറകിലുള്ള രഹസ്യം മനസ്സിലാക്കാൻ എനിയ്ക്കു ജിജ്ഞാസ തോന്നി. അദ്ദേഹം ജീവനുള്ള ഒരു വലിയ ഉറുമ്പിനെ പിടിച്ചു കൊണ്ടുവരാൻ പറഞ്ഞു. ഉറുമ്പിനെ കൊണ്ടുവന്ന്, മൂർച്ചയുള്ള ഒരു പേനാക്കത്തികൊണ്ട് ഞാൻ അതിനെ മൂന്നു കഷണമാക്കി മുറിച്ചു. കഷണങ്ങൾ മൂന്നും വെവ്വേറെയായി ഏതാണ്ട് പത്തടി അകലത്തിൽ കൊണ്ടുചെന്നിട്ടു. പെട്ടെന്ന് ആ യോഗി അഗാധമായ സമാധിയിൽ ലീനനായി. ഞങ്ങൾ അദ്ദേഹത്തിന്റെ ശ്വാസഗതിയും, ഹൃദയത്തിന്റെയും നാഡിയുടേയും സ്പന്ദനങ്ങളും പരിശോധിച്ചു. ജീവന്റെ യാതൊരു ലക്ഷണവും കാണാനായില്ല. എന്നാൽ അദ്ദേഹം പൂർണസമാധിയിൽ ലയിയ്ക്കുംമുമ്പേ ആ ശരീരം ഞെട്ടുന്നതും, വിറയ്ക്കുന്നതും ഞങ്ങൾ കാണുകയുണ്ടായി. വെവ്വേറെ കിടന്നിരുന്ന ഉറുമ്പിന്റെ മൂന്നു ഭാഗങ്ങളും നിമിഷങ്ങൾക്കുള്ളിൽ അടുത്തടുത്തു വന്ന് ഒന്നായി ചേർന്നു. വീണ്ടും ഉറുമ്പിന് ജീവൻ വച്ചു. അത് മെല്ലെ അരിച്ചുനീങ്ങാൻ തുടങ്ങി. മൂന്നു ദിവസം തുടർച്ചയായി ഞങ്ങൾ അതിനെ കൺമുമ്പിൽനിന്ന് മാറാതെ സൂക്ഷിച്ചു നിരീക്ഷിച്ചു. വ്യത്യസ്തമായ രണ്ടു രീതികളിലൂടെ മരിച്ചയാളെ പുനർജീവിപ്പിക്കാനാവുമെന്ന് ആ യോഗി വിശദീകരിച്ചു. ഒന്ന് സൂര്യശാസ്ത്രമാണ് (Solar Science); മറ്റേത് പ്രാണവിദ്യയും. ഈ രണ്ടു രേഖകളും യോഗശാസ്ത്രത്തിന്റെ ഭാഗങ്ങൾതന്നെ. എന്നാൽ ഇതറിയാവുന്ന അപൂർവം യോഗികളേയുള്ളൂ.. ഹിമാലയസാനുക്കളിലും തിബത്തൻ താഴ്വരയിലുമൊക്കെ ഇപ്പോഴും ഇങ്ങനെ ചിലരുണ്ട്."

"-രസകരമായ വേറൊരു അനുഭവംകൂടി ഞാൻ പറയാം. 1966 ൽ അലഹാബാദിൽ കുംഭമേള നടന്നുകൊണ്ടിരിയ്ക്കുന്ന സമയം. ഒരു യോഗി സ്വന്തം മരണം മുൻകൂട്ടി അറിഞ്ഞു പറയുകയുണ്ടായി. വിനയമഹാരാജ് എന്ന എന്റെ ഒരു സുഹൃത്ത് ഒരാളെ എന്റെ അരികത്തേയ്ക്കയച്ചു. ആ യോഗിയുടെ മരണം ഞാൻ നേരിട്ടുചെന്നു കാണണം എന്നായിരുന്നു അയാൾ കൊണ്ടുവന്ന സന്ദേശം. വസന്തപഞ്ചമി ദിവസം പുലർച്ചെ 4.30 ന് അദ്ദേഹം ഞങ്ങളുടെ കൺമുന്നിൽവച്ച് സ്വന്തം ഭൗതികശരീരം ഉപേക്ഷിച്ചു. അതിനു തൊട്ടുമുമ്പായി അദ്ദേഹം ഞങ്ങളോടു പറഞ്ഞു, "എന്റെ മരണത്തിന് നിങ്ങൾ ദൃക്സാക്ഷികളാകുവിൻ." 4.28 വരെ ഞങ്ങൾ സംസാരിച്ചുകൊണ്ടിരുന്നു. യോഗയും വേദാന്തവുമൊക്കെയായിരുന്നു വിഷയങ്ങൾ. അതിനിടയിൽ അദ്ദേഹം പെട്ടെന്നു പറഞ്ഞു, "സമയമായി". അദ്ദേഹം 'സിദ്ധാസന'ത്തിലിരുന്നു. ചെറുതായൊരു പുഞ്ചിരിയോടെ പ്രാണനുപേക്ഷിച്ചു. ഗംഗാസംഗമത്തിൽ ചെന്ന് ഞങ്ങൾ

സ്നാനംചെയ്തു. മൃതദേഹത്തേയും കുളിപ്പിച്ചു. വായനക്കാർക്ക് ഇത് ഏറെ വിസ്മയകരമായി തോന്നിയേക്കാം. പക്ഷെ, യോഗവിദ്യ പരിശീലിക്കുന്നവരെ സംബന്ധിച്ചിടത്തോളം ഇതൊന്നും അത്ര അസാധാരണമായ അനുഭവമല്ല."

"-കാൺപൂരിൽവച്ച് ഞാനൊരു സ്ത്രീയെ കാണുകയുണ്ടായി. അവർ നാദയോഗം പരിശീലിക്കുന്നുണ്ടായിരുന്നു. G.N.Tandon എന്ന പ്രശസ്തനായ ഡോക്ടരുടെ അമ്മയായിരുന്നു അവർ. അവരുടെ മരണവും സമാധി അവസ്ഥയിലായിരുന്നു; ഞങ്ങൾ പലരുടേയും മുന്നിൽവച്ച്. ജീവിതം മുഴുവൻ തികഞ്ഞ സ്വഭാവശുദ്ധിയോടെ കഴിഞ്ഞ ഒരു സ്ത്രീ, അവസാന നാളുകളായപ്പോഴേയ്ക്കും പൂർണ വിരക്തിയിലായി. സ്വന്തം സാധനയിൽ മാത്രമായി ശ്രദ്ധ. പൂർണബോധത്തോടുകൂടിത്തന്നെയാണ് അവർ ജീവൻ വെടിഞ്ഞത്. തികച്ചും ഒരു കുടുംബിനിയായി ജീവിതം നയിക്കുന്ന ഗൃഹസ്ഥകൾക്കും, തങ്ങളുടെ നിത്യജീവിതത്തിലെ ചുമതലകൾ നിർവഹിക്കുന്നതിനിടയിൽത്തന്നെ യോഗവിദ്യയും ധ്യാനവും പരിശീലിക്കാമെന്നും, അതിന്റെ സൂക്ഷ്മതലങ്ങൾ സ്വന്തമാക്കാമെന്നും ഞാൻ വിശ്വസിക്കുന്നു."

"-1948 ൽ എന്നെ ബനാറസിലേയ്ക്കു പറഞ്ഞയച്ചു. ഒരു ബംഗാളി ദമ്പതികളോടൊപ്പമാണ് ഞാൻ താമസിച്ചത്. ഭാര്യയും ഭർത്താവും ഒരേ സമയത്തുതന്നെ ജീവൻ വെടിയാൻ പോകുന്നുവെന്ന് ഞാൻ നേരത്തെ പറഞ്ഞു കേട്ടിരുന്നു. അവർ ഒരുമിച്ച് ധ്യാനം പരിശീലിക്കാൻ തുടങ്ങിയിട്ട് ഏതാനും വർഷങ്ങൾ കഴിഞ്ഞിരുന്നു. അവരും തങ്ങളുടെ മരണസമയം കാലേകൂട്ടി എല്ലാവരേയും അറിയിച്ചു. ആ കൂട്ടത്തിൽ ഞാനും ഒരാളായി നിന്നു. ഈ സംഗതിയുടെ രഹസ്യം മനസ്സിലാക്കണം എന്ന കൗതുകം ആ കാലത്ത് എനിയ്ക്ക് വല്ലാതെയുണ്ടായിരുന്നു. അത് മനസ്സിലാക്കിത്തരാനുള്ള യോഗികളെത്തേടി ഞാൻ ഹിമാലയത്തിലും, അസമിലും, തിബത്തിലും, സിക്കിമിലുമൊക്കെ ചെന്നെത്തുകയും ചെയ്തു. ഇത്രയും ഉയർന്ന വിശേഷസിദ്ധികളുള്ള യോഗികളെക്കുറിച്ച് അങ്ങനെ പരക്കെ ആർക്കും അറിഞ്ഞുകൂടാ. ഈ പാതയിൽക്കൂടി കുറെ ഏറെ ഞാൻ സഞ്ചരിച്ചു കഴിഞ്ഞിരിക്കുന്നു. ഇപ്പോൾ എനിയ്ക്ക് പൂർണബോധ്യമുണ്ട്. ലൗകികമായ സുഖങ്ങളും ലാഭങ്ങളും നേടാനുള്ളതല്ല യോഗവിദ്യ; ജീവനും ശിവനും തമ്മിലുള്ള ബന്ധം സമ്പൂർണമാക്കുകയാണ് യോഗവിദ്യയുടെ ലക്ഷ്യം."

"- മഹാപുരുഷന്മാരെക്കുറിച്ചും, മറ്റുള്ളവരുടെ രോഗങ്ങൾ അവർ സുഖപ്പെടുത്തുന്നതിനെക്കുറിച്ചും ഞാൻ ഗുരുവിനോടു ചോദിച്ചു. രോഗം സുഖപ്പെടുത്തുന്നത് മൂന്നു തലത്തിലാണ്; ശാരീരികമായി, മാനസികമായി, ആധ്യാത്മികമായി. ഈ മൂന്നുതലവും ചേർന്നതാണ് ഒരു മനുഷ്യൻ. ആദ്ധ്യാത്മിക സിദ്ധി കൈവരിച്ച ഒരാൾക്ക് ഈ മൂന്നു തലങ്ങളിലൂടെ ഒരു രോഗിയെ സുഖപ്പെടുത്താൻ സാധിയ്ക്കും. പക്ഷെ, ഇത്തരത്തിൽ രോഗചികിത്സ നടത്തുന്നത് ഒരു തൊഴിലാക്കി മാറ്റിയാൽ ഇച്ഛാശക്തിയും മനസ്സും ക്രമേണ ലൗകികമായ നേട്ടങ്ങളിലേയ്ക്കു തിരിയും. സുഖക്കേടുകൾ മാറ്റുവാനുള്ള ശക്തി ഓരോ മനുഷ്യനിലും അന്തർലീനമായിട്ടുണ്ട്. ഈ ശക്തി ഓരോ മനസ്സിലും നിർബാധം പ്രവഹിച്ചുകൊണ്ടിരിയ്ക്കുന്നുണ്ട്. സ്വന്തം ഇച്ഛാശക്തി വേണ്ടവിധത്തിൽ പ്രയോജനപ്പെടുത്തിയാൽ ശരീരത്തിന്റേയോ മനസ്സിന്റെയോ രോഗ

ബാധിതമായ ഭാഗത്തേയ്ക്കു ഈ ഊർജം പ്രവഹിപ്പിയ്ക്കുവാൻ സാധ്യമാണ്. വികാരങ്ങളും മാനസികാവസ്ഥകളും ആന്തരികശക്തിഘടനയെ സ്വാധീനിയ്ക്കുന്നു. ഭൗതികശരീരത്തിൽ സുഖക്കേടുകളുടെ ലക്ഷണങ്ങൾ തുടങ്ങുന്നതിനുമുമ്പുതന്നെ ഈ ശക്തിഘടനയിൽ അതിന്റെ ആഘാതം നിരീക്ഷിയ്ക്കാം. ഈ 'എനർജി ബോഡി'യ്ക്കു ഭൗതികശരീരത്തിന്റെമേൽ പ്രബലമായ സ്വാധീനമുണ്ട്. രോഗചികിത്സക്കായുള്ള ഈ ശക്തി ആ ഭാഗത്തേയ്ക്കു ഒഴുകിയെത്തി രോഗിയ്ക്കു കൂടുതൽ പുഷ്ടിയും ബലവും നല്കുന്നു. ഈ ചികിത്സയുടെ താക്കോൽ ഇരിയ്ക്കുന്നത് നിസ്വാർഥതയിലും, സ്നേഹത്തിലും, ദൃഢമായ ഇച്ഛാശക്തിയിലുമാണ്. അതിലൊക്കെ ഉപരി സ്വന്തം ഹൃദയസ്ഥനായ പരമാത്മാവിൽ അചഞ്ചലമായ വിശ്വാസവും വേണം. ഭാരതത്തിലെ മർമചികിത്സ പലപ്പോഴും അത്ഭുതകരമായി ഫലിക്കുന്നതിന്റെ രഹസ്യം ഇതാണ്."

റെയ്ക്കി (Reiki) എന്ന പേരിൽ അറിയപ്പെടുന്ന ചികിത്സാ സമ്പ്രദായത്തെക്കുറിച്ച് കൂടുതൽ അറിയുന്നത് ഈ സന്ദർഭത്തിൽ ഉചിതമായിരിയ്ക്കും എന്നു തോന്നുന്നു. യോഗ സമ്പ്രദായത്തിൽനിന്ന് ഉദ്ഭവിച്ചതുതന്നെയാണ് റെയ്ക്കി. ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ജപ്പാൻകാരനായ ബുദ്ധസംന്യാസി 'മിക്കാവൊ ഉസൂയി' റെയ്ക്കി ചികിത്സാ സമ്പ്രദായത്തെ ഇന്നത്തെ രീതിയിൽ പ്രചുരപ്രചാരമാക്കിയെങ്കിലും ഇതിന്റെ അടിസ്ഥാനതത്ത്വങ്ങൾ യോഗശാസ്ത്രഗ്രന്ഥങ്ങളിൽ വിസ്തരിച്ചു പ്രതിപാദിയ്ക്കുന്നുണ്ട്. എല്ലായിടത്തും വ്യാപിച്ചതും എല്ലാ സൃഷ്ടിയ്ക്കും കാരണഭൂതവുമായ ഊർജത്തെ സംസ്കൃതത്തിൽ 'സമഷ്ടിപ്രാണൻ' എന്നാണ് വിളിയ്ക്കുന്നത്. ഇതുതന്നെയാണ് ജപ്പാൻ ഭാഷയിൽ റെയ്ക്കി[1] എന്നറിയപ്പെടുന്നതും. എല്ലായിടത്തും നിറഞ്ഞുനില്ക്കുന്ന ഊർജം തന്നെയാണ്, റെയ്ക്കികൊണ്ട് ആരെയെങ്കിലും ചികിത്സിയ്ക്കുമ്പോൾ, സാന്ദ്രീകരിക്കപ്പെട്ട രീതിയിൽ കൈകളിലൂടെ ഒഴുകുന്നത്. സ്വീകരണക്ഷമത വളരെയധികമുള്ള വ്യക്തികൾക്ക് റെയ്ക്കി വളരെ ഫലപ്രദമായി അനുഭവപ്പെടുന്നു. ശാരീരികമായി അനുഭവപ്പെടുന്ന പല രോഗങ്ങളും, മാനസികവും ആത്മീയവുമായ വ്യാപാരങ്ങളിലെ ഏതെങ്കിലും തരത്തിലുള്ള പാളിച്ചകളുടെ ബാഹ്യപ്രകടനങ്ങൾ മാത്രമാണ്. യോഗയിൽ എന്നപോലെ റെയ്ക്കിയിലും സ്പർശസ്ഥാനങ്ങൾ ചക്രങ്ങൾക്കനുസൃതമായാണ് നിർണയിച്ചിട്ടുള്ളത്. മനുഷ്യന്റെ സൂക്ഷ്മശരീരത്തിൽ നിലനില്ക്കുന്ന വൃത്താകാരത്തിലുള്ള ഊർജകേന്ദ്രങ്ങളാണ് ആധാരചക്രങ്ങൾ. ചക്രങ്ങളാകുന്ന അടിത്തറയിലാണ് നമ്മുടെ ജീവശക്തി വേരൂന്നിനില്ക്കുന്നത്. വൈകാരികവും മനഃശാസ്ത്രപരവുമായ ഗഹനമായ അനുഭവങ്ങളുടെ ഇരിപ്പിടങ്ങൾ ഈ ചക്രങ്ങൾതന്നെയാണ്. ചക്രങ്ങൾ കേന്ദ്രീകരിയ്ക്കപ്പെട്ട ഊർജത്തിന്റെ ചുഴികളാണ്. ഇവയുടെ പ്രധാന ധർമം, ജീവോർജത്തിന്റെ ചോർപ്പുപോലെ (Like a Funnel) പ്രവർത്തിച്ച് ഊർജത്തെ ശരീരത്തിന്റെ വിവിധ ഭാഗങ്ങളിലേയ്ക്ക് കടത്തിവിടുക എന്നതാണ്. ഭാരതത്തിലെ മിക്ക യോഗ-താന്ത്രിക വിധികളിലും പ്രധാനചക്രങ്ങളേയും ഒട്ടേറെ ഉപചക്രങ്ങളേയുംപറ്റി പരാമർശിയ്ക്കുന്നുണ്ട്. നമ്മുടെ ഭൗതികശരീരത്തിന്റെ മറുപകുതി എന്നു പറയുന്ന

1. Channels for Energy- 'Ki'; Guided by a Universal Spirit or Spiritual Nature - "Rei"=Reiki

സൂക്ഷ്മശരീരത്തിലാണ് ഇവ സ്ഥിതിചെയ്യുന്നത്. ഭൗതികശരീരത്തിലേയ്ക്കു ഊർജവും ജീവശക്തിയും ഒഴുകിവരുന്ന കവാടങ്ങളാണ് ആധാരചക്രങ്ങൾ എന്നുപറഞ്ഞാൽ ഈ ആശയം ഒന്നുകൂടി വ്യക്തമാകും.ഓരോ ചക്രവും ശരീരത്തിന്റെ ഏതെങ്കിലുമൊരു ഭാഗവും, അതിലെ അവയവങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. പ്രധാനചക്രങ്ങൾ, അന്തഃസ്രാവി ഇനത്തിൽപ്പെട്ട പ്രധാനഗ്രന്ഥികളുടെ പ്രവർത്തനത്തെ സ്വാധീനിക്കുന്നു.

ചക്രങ്ങളിലെ ഊർജപ്രവാഹത്തിനുണ്ടാകുന്ന പാകപ്പിഴകൾ ശാരീരികവും, മാനസികവും, ആത്മീയവുമായ തലങ്ങളിൽ അസന്തുലിതാവസ്ഥയും അസ്വസ്ഥതയുമുണ്ടാക്കും. സ്വാഭാവികമായ അവസ്ഥയിൽ ചക്രങ്ങൾ സമഞ്ജസമായി പ്രവർത്തിക്കും. ചക്രങ്ങളെ ശുദ്ധീകരിയ്ക്കുകയും തുലനാവസ്ഥയിലാക്കുകയുംവഴി അവയുടെ പ്രവർത്തനങ്ങളിൽ ആശ്വാസ്യങ്ങളായ മാറ്റങ്ങൾ വരുത്തി ശരീരത്തെ രോഗവിമുക്തമാക്കാൻ റെയ്ക്കി ചികിത്സകൊണ്ട് സാധിയ്ക്കുന്നു. എല്ലാ മെഡിറ്റേഷൻ സമ്പ്രദായങ്ങളുടേയും ലക്ഷ്യം, താഴ്ന്ന തലത്തിലുള്ള ഊർജത്തെ ശുദ്ധീകരിച്ച് ഉയർന്നതലത്തിൽ എത്തിച്ച് ആധാരചക്രങ്ങളെ സന്തുലിതാവസ്ഥയിലാക്കുക എന്നതാണ്. ഭൗതികശാസ്ത്രത്തിന്റെ കണ്ടുപിടുത്തമനുസരിച്ച് പ്രപഞ്ചം മുഴുവൻ അവിഭാജ്യമായ ഊർജമാതൃകകളുടെ ചലനാത്മകമായ ഒരു 'വെബ്ബ്' (WEB) ആണ്. നാമെല്ലാം അതിന്റെ ഭാഗമാണ്. ജീവോർജം ദൂരദിക്കിലേക്കു പ്രേഷണം ചെയ്യാൻ സാധ്യമാക്കുന്ന പ്രകൃതി നിയമങ്ങളുണ്ട്. ശരിയായ പ്രക്ഷേപണികളും (Emitter) സ്വീകരണികളും (Receiver) ഉണ്ടെങ്കിൽ ജൈവലോകത്തിന്റെ ഏതു തലത്തിലേയ്ക്കും ഊർജത്തെ പ്രവഹിപ്പിയ്ക്കാം.

മനസ്സ് എന്ന മഹാദ്ഭുതത്തെക്കുറിച്ച് സ്വാമി രാമ ഇപ്രകാരം വിലയിരുത്തുന്നു: "- മനസ്സ് എണ്ണമറ്റ സിദ്ധികളുടെ കലവറയാണ്. മനസ്സിൽ മറഞ്ഞുകിടക്കുന്ന അനേകം സാധ്യതകൾ പ്രയോജനപ്പെടുത്തി ഈ ലോകത്തിൽ എത്ര മഹത്തായ വിജയവും നേടാനാകും. അതിനായി മനസ്സിനെ അഭ്യസിപ്പിക്കണം; ഏകാഗ്രമാക്കണം. മനസ്സിന്, ജീവന്റെ അതൃഗാധതലങ്ങളിലേയ്ക്കു ഇറങ്ങിച്ചെല്ലാനുള്ള കഴിവുണ്ട്. മനുഷ്യനു ലഭിച്ച ഏറ്റവും നല്ല ഉപകരണമാണ് മനസ്സ്. പൂർണമായും ഏകാഗ്രമാക്കിയ ബോധമനസ്സോടെ സർവശ്രദ്ധയും കേന്ദ്രീകരിച്ച് ഒരാളെത്തന്നെ കുറച്ചുനേരം നോക്കിയിരുന്നാൽ, അത് അയാളെ വല്ലാതെ സ്വാധീനിയ്ക്കും. ബാഹ്യമായ ഒരു വസ്തുവിൽ മനസ്സ് കേന്ദ്രീകരിയ്ക്കുമ്പോൾ അതിനെയാണ് ദൃഷ്ടി എന്നു പറയുന്നത്. അന്തർമുഖമായ ശ്രദ്ധയാണ്, ഏകാഗ്രത. ഏകാഗ്രമായ മനസ്സിന്റെ ശക്തി അളവറ്റതാണ്. പല തരത്തിലുള്ള ദൃഷ്ടികളുണ്ട്! ഓരോ ദൃഷ്ടികളും മനസ്സിന് വ്യത്യസ്തമായ കഴിവുകൾ നൽകുന്നു. ധ്യാനശക്തി ലോകമാകെ അംഗീകരിയ്ക്കപ്പെട്ടിട്ടുള്ളതാണ്. ഏകാഗ്രമായ മനസ്സിനു എത്രയോ അദ്ഭുതം സൃഷ്ടിക്കാനാവും."

യോഗവിദ്യകൊണ്ട് ജീവത്യാഗം നിർവഹിയ്ക്കുന്ന നിരവധി സമ്പ്രദായങ്ങളെപ്പറ്റി സ്വാമി രാമ ആധികാരികമായി വിലയിരുത്തുന്നുണ്ട്.

"-ആഴത്തിൽ മഞ്ഞുറഞ്ഞുകിടക്കുന്ന ഹിമാലയഭാഗങ്ങളിൽ ചെന്നുപെട്ടാൽ ശരീരം മരവിച്ചുപോകും. പിന്നെ, മരവിപ്പിയ്ക്കുന്ന തണുപ്പൊന്നും ദേഹം

അറിയുന്നില്ല എന്ന അവസ്ഥയിലാവും. ഇക്കാര്യങ്ങളെല്ലാം പൗരാണിക ഗ്രന്ഥങ്ങളിൽനിന്നും താപസൻമാരിൽനിന്നുമാണ് ഞാൻ മനസ്സിലാക്കിയത്. ഉന്നതമായ കൊടുമുടികൾ തേടി ഹിമാലയത്തിൽ എത്തിയിട്ടുള്ള പാശ്ചാത്യരും ഇക്കാര്യം രേഖപ്പെടുത്തിയിട്ടുള്ളതാണ്. പക്ഷെ, യോഗവിദ്യയിലൂടെ ജീവത്യാഗം ചെയ്യുന്ന രീതി വാസ്തവമായിട്ടുള്ളതാണ്. അഗാധമായ സമാധിയുടെ അവസ്ഥയിലെത്തുമ്പോൾ സ്വശരീരം മരവിപ്പിയ്ക്കുക. ഇത് പണ്ടേ മുതലുള്ള ഒരു സമ്പ്രദായമാണ്. ഹിമാലയത്തിൽ ഒരു പ്രത്യേക സമ്പ്രദായത്തിലെ യോഗികൾ[1] ഇപ്രകാരം പ്രാണത്യാഗം അനുഷ്ഠിക്കാറുണ്ട്. ഹിമസമാധി എന്നാണ് ഇതിനെ വിളിയ്ക്കുന്നത്. പതഞ്ജലിയുടെ യോഗശാസ്ത്രത്തിൽ സമാധി എന്ന പദം ധാരാളമായി കാണാം. ശാന്തിയുടെ പരമോന്നതമായ അവസ്ഥയിൽ മനസ്സ് എത്തുമ്പോഴാണ് 'സമാധി'യാവുക. എന്നാൽ ബോധപൂർവം ശരീരം ഉപേക്ഷിയ്ക്കുന്നതിനും 'സമാധി'യെന്നു ഹിമാലയ സമ്പ്രദായങ്ങളിൽ വിളിയ്ക്കാറുണ്ട്. ഹിമസമാധിയ്ക്കു പുറമേ വേറേയും പല രീതികളുണ്ട്. ശ്വാസമടക്കിപ്പിടിച്ച്, ഹിമാലയത്തിലെ നദികളുടെ ആഴത്തിൽചെന്ന് പ്രാണത്യാഗം ചെയ്യുന്നത് [2]'ജലസമാധി'യാണ്. മറ്റൊന്ന് 'സ്ഥലസമാധി'യാണ്. യോഗശാസ്ത്രത്തിൽ നിർദേശിച്ചിട്ടുള്ള ഒരു ആസനത്തിലിരുന്ന് ബോധപൂർവം മൂർധാവിലെ ബ്രഹ്മരന്ധ്രം തുറക്കുന്നു. ദേഹത്യാഗത്തിനായി സാധാരണയായി യോഗികൾ തിരഞ്ഞെടുക്കുന്ന മാർഗം ഇതാണ്. തികച്ചും സ്വബോധത്തോടെ, വേദനകളില്ലാതെയുള്ള പ്രാണത്യാഗമാണിത്. ഇത് ആത്മഹത്യയല്ല. ആത്മജ്ഞാനം കൈവരിയ്ക്കുന്നതിൽ ശരീരം എന്ന ഉപകരണംകൊണ്ടു പ്രയോജനമില്ലെന്നു വരുമ്പോൾ ശാസ്ത്രവിധിയ്ക്കനുസരിച്ച് സ്വന്തം തീരുമാനത്തിൽ ദേഹത്തെ ഉപേക്ഷിയ്ക്കുന്നു. മരിയ്ക്കുന്ന വ്യക്തിയുടെ തുടർന്നുള്ള യാത്രയിൽ ശരീരം ഒരു പ്രതിബന്ധമായേക്കാം. അനന്തവും അജ്ഞാതവുമായ പൂർവകാലസ്മൃതികളുടെ ഒരു സാഗരംതന്നെ അയാൾക്ക് തരണം ചെയ്യണമല്ലോ. കൂടുതൽ മഹത്വമുള്ള യോഗവിദ്യകൾ സ്വായത്തമാക്കാൻ കഴിയാത്തവരും, തന്റേതായ ആത്മബലത്തിലും യോഗശക്തിയിലും വിശ്വാസമില്ലാത്തവരും മാത്രമേ സാധാരണ മരണം തിരഞ്ഞെടുക്കൂ. അത്യപൂർവമായ മറ്റൊരു മാർഗംകൂടി പ്രാണത്യാഗത്തിനുണ്ട്. സൂര്യചക്രത്തെ ധ്യാനിയ്ക്കുകവഴി, ശരീരത്തിലുള്ള അഗ്നിയെ ജ്വലിപ്പിച്ച് ശരീരത്തെ ഭസ്മമാക്കുന്നു. കഠോപനിഷത്തിൽ മൃത്യുദേവനായ യമൻ ഈ വിദ്യ തന്റെ പ്രിയശിഷ്യനായ നചികേതസ്സിന് ഉപദേശിച്ചു കൊടുക്കുന്നുണ്ട്. പെട്ടെന്നുള്ള ഒരു ആളിക്കത്തലിൽ എല്ലാം ഭസ്മമാക്കുന്ന സംഭവം ലോകത്തിന്റെ പല ഭാഗത്തും സംഭവിച്ചിട്ടുണ്ട്.[3] ഇങ്ങനെയുള്ള സംഭവങ്ങളെക്കുറിച്ച് ജന

1. 'തപോഭൂമി ഉത്തരഖണ്ഡ്' - ഗംഗോത്രി-ഗോമുഖം- തപോവൻ അധ്യായത്തിൽ വിസ്തരിക്കുന്ന നവനാഥ സാധു സംഘത്തെയാണ് ഇവിടെ സൂചിപ്പിക്കുന്നത്.
2. പേജ് 144 രണ്ടാം ഖണ്ഡികയും നോക്കുക.
3. 'BLITZ' എന്ന വാരികയുടെ എഡിറ്റർ ബി.ആർ.കരഞ്ചിയ ഇങ്ങനെയൊരു സംഭവം നടന്നതായി ഒരു അഭിമുഖത്തിൽ സാക്ഷ്യപ്പെടുത്തുന്നു. "കൊൽക്കത്തയിൽ തിങ്ങിനിറഞ്ഞ ഒരു സദസ്സിൻ മുമ്പാകെ ശാസ്ത്രീയനൃത്തം അവതരിപ്പിയ്ക്കുകയായിരുന്ന ഒരു പ്രശസ്ത നർത്തകി നൃത്തത്തിന്റെ അന്ത്യത്തിൽ യോഗാഗ്നിയിൽ കത്തിയമർന്നു വീണു."
ഈ അധ്യായത്തിലെ മാധവ്ജിയുടെ ഉദ്ധരണി നോക്കുക.

ങ്ങൾ ആശ്ചര്യഭരിതരും ആകാറുണ്ട്. എന്നാൽ 'മഹാകാലനിധി' തുടങ്ങിയ ഗ്രന്ഥങ്ങളിൽ ഇതെങ്ങനെ സംഭവിയ്ക്കുന്നുവെന്ന് വളരെ കൃത്യമായി വിവരിച്ചിട്ടുണ്ട്. അജ്ഞതയുടെ തിരശ്ശീല നീങ്ങുന്നതോടെ പ്രകൃതിയുടെ നിഗൂഢതകളെല്ലാം വളരെ എളുപ്പത്തിൽ മനസ്സിനു ബോധ്യമാകും. ആധുനിക ശാസ്ത്രത്തിന്റെ ജ്ഞാനത്തിനും എത്രയോ അപ്പുറത്താണ് 'മരണമെന്ന വിദ്യ'. യോഗശാസ്ത്രത്തിൽ ഇത് ഒരു പാഠം തന്നെയാണ്. അഭ്യസിക്കാൻ തയ്യാറുള്ള പക്വമായവർക്കു മാത്രമേ അത് പകർന്നുകൊടുക്കൂ. ജനി-മൃതികളുടെ രഹസ്യം മനസ്സിലാക്കാൻ അപൂർവം ചില ഭാഗ്യശാലികൾക്കേ അവസരം ലഭിയ്ക്കൂ. നമ്മൾ കാണുന്ന ഈ ജീവിതം ജനനത്തിനും മരണത്തിനും ഇടയ്ക്കു നീണ്ടുകിടക്കുന്ന ഒരു നേർവരയാണ്. ജീവിതത്തിന്റെ ബാക്കിഭാഗം ഈ രണ്ടു ബിന്ദുക്കൾക്കപ്പുറത്ത് അദൃശ്യമായി കിടക്കുന്നു. അത് സാധാരണക്കാർക്ക് അജ്ഞാതമാണ്. പൂർണവിരാമം കൂടാതെ നീണ്ടുപോകുന്ന ഒരു മഹാവാക്യത്തിന്റെ അർധവിരാമം മാത്രമാണ് നമ്മുടെ ആയുഷ്കാലം. ആത്മാവിന്, സൂക്ഷ്മശരീരത്തിന്, പുറത്തേയ്ക്കു പോകാൻ പതിനൊന്നു പടിവാതിലുകളുണ്ട്. ബ്രഹ്മരന്ധ്രത്തിൽക്കൂടി ആത്മാവിനെ പുറത്തേയ്ക്കെടുക്കാൻ യോഗി അഭ്യസിയ്ക്കുന്നു. ഈ വഴി പുറത്തുപോകുന്നത് ബോധപൂർവമുള്ള ജീവനായിരിയ്ക്കും; മാത്രമല്ല ഇഹലോകത്തെപ്പോലെ പരലോകത്തേയും അത് തൊട്ടറിയുന്നു."

പരകായപ്രവേശത്തെ (Transmigration)ക്കുറിച്ചും സ്വാമി രാമ വസ്തുനിഷ്ഠമായ വിധത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. 'മഹാഭാരത'ത്തിൽ വ്യാസമുനി, വിപുലോപാഖ്യാനത്തിൽ പരകായപ്രവേശം യോഗസാധ്യമാണെന്നു പറയുന്നു. ദേഹം ഉപയോഗശൂന്യമാണെന്നു ബോധ്യപ്പെടുമ്പോഴാണ് ഇങ്ങനെ ചെയ്യുന്നത്. ശൈശവത്തിലെ പീഡാപരിഹാരത്തിനായി, വളരെ ദുർലഭമായി മാത്രം, ഉപയോഗ്യമെന്നു തോന്നുന്ന മേന്മയുള്ള വല്ല മൃതദേഹത്തേയും യോഗി, സ്വീകരിയ്ക്കാറുണ്ട്. അപ്പോളൊക്കെ യോഗിയുടെ ദേഹം നിദ്രയിലോ സമാധിയിലോ ആയിരിയ്ക്കും.[1] ഭൗതിക ശരീരത്തിൽനിന്നു പുറത്തുകടന്ന്, സൂക്ഷ്മശരീരത്തിൽ അധിവസിച്ച് യഥേഷ്ടം ഭൂലോകത്തിന്നപ്പുറത്തു സഞ്ചരിച്ചുകൊള്ളാൻ 'യോഗസൂത്ര'ത്തിൽ പഠിപ്പിയ്ക്കുന്നുണ്ട്. പരകായപ്രവേശമെന്ന വിദ്യ ഇതിനേക്കാൾ സങ്കീർണമാണ്. സ്വാമി രാമ തന്റെ അനുഭവം ഇങ്ങനെ രേഖപ്പെടുത്തുന്നു-

"- സംഭാഷണത്തിനിടയിൽ ഗുരു പറയുകയുണ്ടായി, യോഗസാധനയുടെ ഉച്ചകോടിയിൽ എത്തിയ ഋഷിമാരും യോഗികളും ആയുസ്സിനു പരിധിയില്ലാത്തവരാണെന്ന്. സ്വന്തം ഇച്ഛക്കനുസരിച്ച് ജീവിതം നീട്ടിക്കൊണ്ടുപോകാം; അല്ലെങ്കിൽ ദേഹം ഉപേക്ഷിയ്ക്കാം. ഇതുമല്ലെങ്കിൽ സൗകര്യം തോന്നുന്ന വേറൊരു ദേഹത്തിലേയ്ക്കു പ്രവേശിയ്ക്കാം. മഹായോഗിയും തപസ്വിയുമായിരുന്ന ശ്രീശങ്കരാചാര്യർക്ക് ഈ സിദ്ധി ഉണ്ടായിരുന്നു. പരകായപ്രവേശത്തെ വിസ്തരിച്ചു പ്രതിപാദിയ്ക്കുന്ന ഒരു ശാസ്ത്രഗ്രന്ഥമുണ്ട്. യോഗവിദ്യയിൽ നൈപുണ്യം നേടിയ ഒരു യോഗി വേറൊരു ശരീരം സ്വീകരിക്കുന്നത് അസാധ്യമായ ഒരു കർമമല്ല. തനിയ്ക്ക് യോജിച്ച ഒരു ശരീരം ലഭി

---

1. ഉപനിഷത്തിൽ പറയുന്നു: "തംസാൽ ശരീരാൽ പ്രബൃഹേന്മുജ്ഞാദിഷീകാമിവ ധൈര്യേണ."

യ്ക്കണം എന്നു മാത്രം. എന്റെ ചെറുപ്പകാലത്ത് ബുഡേ ബാബ എന്ന ഒരു യോഗിയെ പരിചയപ്പെട്ടിരുന്നു. ആധ്യാത്മികസാധനകളെക്കുറിച്ച് ചർച്ച നടത്തുന്നതിനായി ഞങ്ങളുടെ ഗുഹയിൽ അദ്ദേഹം ഇടയ്ക്കിടെ വന്നുപോകാറുണ്ട്. പരകായപ്രവേശത്തെക്കുറിച്ച് എന്റെ ഗുരുവുമായി ഒരുപാടു തവണ സംസാരിച്ചിരുന്നു. ഞാൻ ചെറുപ്പമായതുകൊണ്ട് ഈ വിദ്യയെക്കുറിച്ച്, കാര്യമായി, എനിയ്ക്കു മനസ്സിലായില്ല. ഒരാഴ്ചക്കുശേഷം ആ വൃദ്ധയോഗിയോടൊപ്പം അസമിലേയ്ക്കു പോകുവാൻ ഗുരു എന്നോടു നിർദേശിച്ചു. തീവണ്ടിയിലായിരുന്നു ഞങ്ങളുടെ യാത്ര. യാത്രക്കിടയിലും അദ്ദേഹം സാധനകളും, പ്രാണായാമവും, ധ്യാനവും ചിട്ടയോടെ അനുഷ്ഠിച്ചിരുന്നു. തീവണ്ടിയിൽ ഞങ്ങളുടെ സഹയാത്രികനായിരുന്ന ഒരു മേജർ, ബാബയുടെ മുൻ പരിചയക്കാരനായിരുന്നു. അടുത്ത ഒമ്പതു ദിവസത്തിനുള്ളിൽ താൻ വേറൊരു ദേഹം സ്വീകരിയ്ക്കാൻ പോവുകയാണെന്ന് ബാബ അദ്ദേഹത്തോടു പറയുന്നത് ഞാൻ കേട്ടു. വേറൊരു ദേഹം സ്വീകരിയ്ക്കുന്നതിന്റെ ഉദ്ദേശ്യമെന്താണെന്ന് ഞാൻ ബാബയോട് ചോദിച്ചു. അദ്ദേഹം പറഞ്ഞു- "എനിയ്ക്ക് തൊണ്ണൂറ് വയസ്സായി. ദീർഘനേരം ധ്യാനത്തിലിരിക്കാൻ ഈ ശരീരംകൊണ്ടു സാധിയ്ക്കുന്നില്ല. നാളെ ഒരു ചെറുപ്പക്കാരൻ പാമ്പുകടിയേറ്റ് മരിയ്ക്കും. അയാളുടെ മൃതശരീരം ലഭിച്ചാൽ..." അദ്ദേഹം പറഞ്ഞതുകേട്ട് എനിയ്ക്കാകെ പരിഭ്രമമായി. ബാബ തുടർന്നു പറഞ്ഞു - "നാളെ രാവിലെ നേരത്തെ ഗുഹയിൽ നിന്നിറങ്ങും. സൂര്യൻ അസ്തമിയ്ക്കുംമുമ്പേ ലക്ഷ്യത്തിലെത്താം." പിറ്റേന്ന് അതിരാവിലെ ഉണർന്ന്, നദിയിലെ സ്നാനത്തിനുശേഷം ഞാൻ ധ്യാനത്തിലിരുന്നു. ഏറെനേരത്തിനുശേഷം കണ്ണു തുറന്നു നോക്കിയപ്പോൾ അദ്ദേഹം സ്ഥലം വിട്ടിരുന്നു. അന്നു മുഴുവൻ ബാബയെ അന്വേഷിച്ചെങ്കിലും കണ്ടെത്താനായില്ല. ഹിമാലയത്തിലേയ്ക്കുതന്നെ തിരിച്ചുപോയാലോ എന്നു ഞാൻ ചിന്തിച്ചു. കാടും മലയും കയറിയിറങ്ങി മുള്ളു നിറഞ്ഞ ഒരു വഴിയിലൂടെ നടന്ന് ഞാൻ അസമിലെ പട്ടാളക്യാമ്പിൽ എത്തി. എന്നെ കണ്ടയുടനെ മേജർ വിളിച്ചു പറഞ്ഞു-"ബുഡേ ബാബ പറഞ്ഞതുപോലെ ചെയ്തു... അദ്ദേഹം പുതിയൊരു ശരീരം സ്വീകരിച്ചു." എനിയ്ക്കു യാതൊന്നും മനസ്സിലായില്ല. അടുത്ത ദിവസംതന്നെ അവിടെനിന്നും ഞാൻ ഹിമാലയത്തിലേയ്ക്കു പോയി. എന്നെ കണ്ടയുടനെ ഗുരു പറഞ്ഞു- "ഇന്നലെ സന്ധ്യയ്ക്ക് ബുഡേബാബ ഇവിടെ വന്നിരുന്നു." ഏറെ വൈകാതെ ഒരു യുവയോഗി അവിടേയ്ക്കു കയറിവന്നു. വളരെ നാളത്തെ പരിചയമുള്ളതുപോലെ അദ്ദേഹം എന്നോടു സംസാരിയ്ക്കുവാൻ തുടങ്ങി. ഞങ്ങളുടെ അസം യാത്രയിലെ സംഭവങ്ങളോരോന്നും അദ്ദേഹം വിവരിച്ചുകൊണ്ടിരുന്നു. "ഞാൻ പുതിയ ദേഹം സ്വീകരിച്ചപ്പോൾ നീ കൂടെയുണ്ടായില്ല"- അദ്ദേഹം പറഞ്ഞു. പുതിയ ശരീരത്തിൽ അദ്ദേഹത്തിന്റെ പഴയ ശീലങ്ങൾക്കോ സിദ്ധികൾക്കോ യാതൊരു മാറ്റവും ഉണ്ടായില്ല. പഴയ ബാബയുടെ സ്വഭാവങ്ങളും, ഓർമകളും, ജ്ഞാനവുമൊക്കെ ഈ യോഗിയിലും കാണാമായിരുന്നു. പല തെളിവുകളും ഞാൻ ശേഖരിയ്ക്കുകയും പഠിയ്ക്കുകയും ചെയ്തപ്പോൾ എനിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞത് ഇതാണ്- യോഗസാധനകളുടെ പരമപദത്തിൽ എത്തിയിട്ടുള്ള ഒരു യോഗിയ്ക്കു തക്കതായ ഒരു മൃതദേഹത്തിലേയ്ക്കു സ്വജീവൻ പകർന്നു നല്കാൻ സാധ്യമാണ്. യോഗസിദ്ധി കൈവ

രിച്ചവർക്കു മാത്രമേ ഇതു സാധ്യമാകൂ. സാധാരണക്കാർക്ക് ഇത് വെറുമൊരു സാങ്കല്പിക കഥയായി തോന്നാം."

ഊർജത്തിന്റെ പ്രസക്തി മനുഷ്യജീവിതത്തിൽ എത്രമാത്രം മഹത്തരമാണെന്നു ആചാര്യന്മാർ ആധികാരികമായി സമർഥിയ്ക്കുന്നുണ്ട്.

"-ഇച്ഛാശക്തിയുടെ പ്രഭാവം ഇന്നുള്ളവർ വേണ്ടവിധത്തിൽ മനസ്സിലാക്കുന്നില്ല. ശക്തി ഒഴുകി വരുന്നത് മൂന്നു പ്രത്യേക സരണികളിലൂടെയാണ്.... ഇച്ഛാശക്തി, ക്രിയാശക്തി, ജ്ഞാനശക്തി. ശക്തി എന്നാൽ ഊർജമാണല്ലോ. ഈ ശക്തി പലപ്പോഴും നിദ്രാവസ്ഥയിലാണ്. ചിലപ്പോൾ അത്യന്തം ഊർജസ്വലമാകും. ക്രിയാശക്തിയുടെ സഹായത്തോടെ നമ്മൾ ഓരോരോ കർമങ്ങൾ അനുഷ്ഠിക്കുന്നു. ഇച്ഛാശക്തി കർമങ്ങൾക്ക് പിൻബലമായി നില്ക്കുന്നു. അതാണ് പ്രവൃത്തിക്കാനുള്ള പ്രേരണ നല്കുന്നത്. ജ്ഞാനശക്തി തീരുമാനത്തിന്റേതാണ്.... ഇന്നത് ചെയ്യാമെന്നു മനസ്സുകൊണ്ടു തീരുമാനിയ്ക്കുന്നു. ഈ ശക്തികളിൽ ഒന്നോ അതിലധികമോ നമുക്ക് ബോധപൂർവം വളർത്തിയെടുക്കാനാകും. ചില യോഗികൾ ഓരോ പ്രവൃത്തിയും അങ്ങേയറ്റം ഫലപ്രദമായി നിർവഹിയ്ക്കുന്നു. അവർ ജനസമ്മതി നേടുകയും ചെയ്യുന്നു. മറ്റു ചിലർ ഇച്ഛാശക്തിയ്ക്കാണ് ഊന്നൽ നല്കുക. സ്വന്തം വാക്കും പ്രവൃത്തിയും പൂർണമായും തങ്ങളുടെ ഇച്ഛയ്ക്കു വിധേയമാക്കുന്നു. ഇനിയും ചിലർക്കു ശ്രദ്ധ ബുദ്ധിയുടെ തീക്ഷ്ണതയിലാണ്; വസ്തുക്കൾ വേർതിരിച്ചറിയാനുള്ള വിവേകം. അങ്ങിനെ അവർ പ്രജ്ഞാനം എന്ന സ്ഥിതി പ്രാപിയ്ക്കുന്നു. എല്ലാ ശക്തികളും ഒന്നുചേരുന്ന മനസ്സിന്റെ സമതുലിതമായ, ശാന്തമായ അവസ്ഥ. ഏതുശക്തിയാണോ പ്രബലമാക്കിയെടുക്കാൻ ആഗ്രഹിയ്ക്കുന്നത് അതനുസരിച്ചിട്ടുള്ള സാധനാമുറകളാണ് അനുഷ്ഠിക്കേണ്ടത്. ഏതു നിലയിലായാലും ഏതു മേഖലയിലായാലും കൃത്യമായ സാധനാനുഷ്ഠാനങ്ങൾ ഒഴിച്ചുകൂടാൻ വയ്യാത്തതാണ്. ഇച്ഛാശക്തികൊണ്ട് നിശ്ചയദാർഢ്യം വളർത്തിയെടുക്കാം; അതുവഴി ഭൗതികപ്രതിഭാസങ്ങളെ സ്വന്തം വരുതിയിലാക്കുവാനും സാധിയ്ക്കും. ഈയൊരു ശക്തികൊണ്ടാണ് മഹാഗുരുക്കന്മാർക്ക് പ്രകൃതിശക്തികളെപ്പോലും നിയന്ത്രിക്കാൻ സാധിച്ചത്."

ഇച്ഛാശക്തി, ക്രിയാശക്തി, ജ്ഞാനശക്തി എന്നിവ ഒരേ സമയം വികസിപ്പിച്ചെടുത്താണ് ഭാരതത്തിലെ പുരാതന ഋഷികൾ പല മഹാദ്ഭുതങ്ങളും ലോകത്തിനു തുറന്നുകാട്ടിക്കൊടുത്തത്. മനുഷ്യവർഗത്തിന് പരിണാമത്തിലൂടെ കടന്നുപോകേണ്ട ഘട്ടങ്ങളെക്കുറിച്ചൊക്കെ ഭാരതീയ ഋഷികൾക്ക് അഗാധജ്ഞാനമുണ്ടായിരുന്നു. പ്രപഞ്ചത്തിന്റെ ഉല്പത്തിയിലും ചാക്രികതത്ത്വം ബാധകമാണെന്നു ഭാരതീയ വേദാന്തികൾ എത്രയോ മുമ്പുതന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. അവർ ഈ പ്രതിഭാസത്തെ സംസാരചക്രം എന്നാണ് വിശേഷിപ്പിച്ചത്. യുഗങ്ങളിലേയ്ക്കു തിരിഞ്ഞുനോക്കുവാൻ കഴിവുണ്ടായിരുന്ന ഈ ഋഷികൾ സംസ്കാരങ്ങളുടെ ഉയർച്ചയും താഴ്ചയും അന്നേ കൃത്യമായി പ്രവചിച്ചിരുന്നു. അപാരമായ സൂക്ഷ്മേന്ദ്രിയശക്തിവിശേഷങ്ങൾ മനുഷ്യനിൽ ഒതുങ്ങിയിരിപ്പുണ്ടെന്നും അതുവഴി ബാഹ്യേന്ദ്രിയങ്ങളുടെ വ്യാപ്തിക്കപ്പുറം കടന്ന് ജീവിതത്തിന്റെയും പ്രപഞ്ചത്തിന്റെയും നിഗൂഢസത്യങ്ങളെ നേരിൽ കണ്ടറിയുവാൻ സാധിയ്ക്കുമെന്നും അവർ കാണിച്ചുതന്നു. ഇച്ഛാ

ശക്തി, ക്രിയാശക്തി, ജ്ഞാനശക്തി എന്നിവയുടെ ആന്തരികരംഗം ദൃഷ്ടീഭ വിയ്ക്കുക എന്നതാണ് യോഗസിദ്ധികളുടെ ഫലം. ഇതുമൂലം, കണ്ണുക ളിൽക്കൂടിയല്ലാതെ കാണുവാനും, ശരീരത്തിൽനിന്നു വേറിട്ട് സഞ്ചരിയ്ക്കു വാനും, ചെവികളിൽക്കൂടിയല്ലാതെ കേൾക്കുവാനും കഴിയുന്നതിനു പുറമെ, മറ്റു പല അസാധാരണ കഴിവുകളും മനുഷ്യന്റെ ബോധമണ്ഡലത്തിലു ണ്ടെന്ന് കണ്ടെത്താൻ അവർക്ക് കഴിഞ്ഞു.

ഫ്രിജിത്യോഫ് കാപ്ര ആധുനിക ഭൗതികത്തെ പൗരസ്ത്യ മിസ്റ്റിസിസ വുമായി ഉദ്ഗ്രഥിയ്ക്കുന്നതിനുള്ള പ്രയത്നത്തിൽ ഏർപ്പെട്ടിരിക്കുന്ന ഭൗതി കശാസ്ത്രജ്ഞനാണ്. 1975-ൽ അദ്ദേഹം പ്രസിദ്ധീകരിച്ച പുസ്തകമാണ് 'ദി താവോ ഓഫ് ഫിസ്ക്സ്'. 'താവൊ' എന്നാൽ ചൈനീസ് ഭാഷയിൽ മാർഗം, രീതി, ക്രമം എന്നൊക്കെയാണ് അർഥം. ഭൗതികത്തിന്റെ 'താവോ' ആണ് കാപ്രയുടെ വിഷയം. അതു താൻ കണ്ടെത്തിയ വിസ്മയകരമായ സാഹചര്യം എങ്ങനെയാണെന്ന് അദ്ദേഹം ഇങ്ങനെ വിസ്തരിക്കുന്നു-

"ഒരഞ്ചുകൊല്ലം മുമ്പ് എനിയ്ക്ക് അതിഹൃദ്യമായ ഒരനുഭവം ഉണ്ടായി. ഈ പുസ്തകം എഴുതുന്നതിലേയ്ക്കുള്ള പാതയിലേക്ക് എന്നെ തിരിച്ചുവി ട്ടത് അതാണ്. ഒരു ഗ്രീഷ്മസായാഹ്നത്തിൽ സമുദ്രതീരത്ത്, ഉരുണ്ടുയരുന്ന തിരമാലകൾ നോക്കിയും ശ്വാസോച്ഛ്വാസത്തിന്റെ താളം ശ്രദ്ധിച്ചും ഇരിയ്ക്കു കയായിരുന്നു ഞാൻ. പെട്ടെന്നാണ് എനിയ്ക്ക് ആ അനുഭൂതി ഉണ്ടായത്. എന്റെ ചുറ്റുപാട് മുഴുവൻ തന്നെ അതിമഹത്തായ ഒരു വിശ്വനൃത്തത്തിൽ ഏർപ്പെട്ടിരിയ്ക്കുകയാണ്. എനിയ്ക്കു ചുറ്റുമുള്ള മണൽ, പാറ, വായു, വെള്ളം എല്ലാം സദാ കമ്പിച്ചുകൊണ്ടിരിയ്ക്കുന്ന (vibrating) തൻമാത്രകളാലും അണു ക്കളാലും നിർമിതമാണ് എന്ന് എനിക്കറിയാം. കാരണം, ഞാൻ ഒരു ഭൗതി കജ്ഞനാണ്. ബഹിരാകാശത്തുനിന്നു വരുന്ന കോസ്മിക് രശ്മികൾ, ഉന്നത ഊർജകണികകൾ തുടർച്ചയായി ഭൂമിയുടെ അന്തരീക്ഷത്തിൽവന്ന് അടിക്കു ന്നുണ്ടെന്നും അന്തരീക്ഷത്തിലെ കണികകളുമായി നിരവധി സംഘട്ടനത്തിൽ ഏർപ്പെടുന്നുണ്ടെന്നും എനിക്ക് അറിയാം. ഇതെല്ലാം എന്റെ ഗവേഷണപ്ര വർത്തനങ്ങളിൽനിന്ന് എനിയ്ക്കു മുമ്പുതന്നെ അറിയാവുന്നതുമാണ്. അന്നു ഞാൻ സമുദ്രതീരത്ത് ഇരിയ്ക്കവെ ഈ അനുഭവങ്ങൾക്കു ജീവൻവച്ചു. ബഹിരാകാശത്തുനിന്ന് ഊർജത്തിന്റെ ഒരു പെരുവർഷം ഞാൻ 'കണ്ടു'. അതിൽ താളത്തിനൊത്ത് കണങ്ങൾ സൃഷ്ടിക്കപ്പെടുന്നു, സംഹരിയ്ക്കപ്പെ ടുന്നു. മൂലകങ്ങളിലേയും എന്റെ ശരീരത്തിലെത്തന്നെയും പരമാണുക്കൾ ഊർജത്തിന്റെ ഈ വിശ്വനൃത്തത്തിൽ ഏർപെട്ടിരിയ്ക്കുന്നതായി ഞാൻ 'കണ്ടു'. അതിന്റെ താളം എനിയ്ക്ക് അനുഭവപ്പെട്ടു. ശബ്ദം ഞാൻ 'കേട്ടു.' ആ നിമിഷത്തിൽ ഞാൻ അതു മനസ്സിലാക്കി... ഇത് ഹിന്ദുക്കളുടെ ദേവ നായ ശിവന്റെ, നടരാജന്റെ, നൃത്തമാണ് എന്ന്."

കാപ്രയുമായി സ്വാതി ചോപ്ര നടത്തിയ ഒരഭിമുഖത്തിലെ പ്രസക്തഭാഗ ങ്ങൾക്കൂടി നോക്കാം-[1]

1. ഇരുപതു വർഷങ്ങൾക്കുശേഷം Dr.Capra ഈയിടെ വീണ്ടും ഇന്ത്യ സന്ദർശിച്ചു. ഡെഹ്റാ ഡൂണിലെ ബിജാ വിദ്യാപീഠത്തിൽവച്ച് സ്വാതി ചോപ്ര നടത്തിയ അഭിമുഖത്തിന്റെ പ്രസ ക്തഭാഗങ്ങൾ.

'ദി താവോ ഓഫ് ഫിസിക്സ്' എന്ന താങ്കളുടെ പുസ്തകം പ്രസിദ്ധീകരിച്ച് 30 വർഷങ്ങൾ കഴിഞ്ഞിരിക്കുന്നു. യുക്തിവാദികളും വക്രബുദ്ധികളും മുഖ്യധാരാശാസ്ത്രത്തെ എപ്രകാരമാണ് നോക്കിക്കാണുന്നത്?'

"ഊർജകണികസിദ്ധാന്തത്തിന്റെയും, ആപേക്ഷികാസിദ്ധാന്തത്തിന്റെയും അടിസ്ഥാനപരമായ ആശയങ്ങൾക്ക് പൗരസ്ത്യ ആധ്യാത്മികശാസ്ത്രവുമായി അത്ഭുതപ്പെടുത്തുന്ന സമാനതകളാണ് ഉള്ളത്. ഈ സമാനതകൾ പടിഞ്ഞാറൻ ശാസ്ത്രജ്ഞർ ശ്രദ്ധിച്ചിട്ടുണ്ടെങ്കിലും അവർ ഇതിലേക്കായി കൂടുതൽ അന്വേഷണങ്ങൾ നടത്താൻ മെനക്കെട്ടിട്ടില്ല. അത്തരത്തിലുള്ള ഉദ്യമത്തിന് ശ്രമിച്ച ആദ്യത്തെ ശാസ്ത്രജ്ഞൻ ഞാനാണെന്നു പറയാം. ഭൗതികശാസ്ത്രജ്ഞർ പലപ്പോഴും എന്റെ പുസ്തകത്തെ പുച്ഛത്തോടെയാണ് വീക്ഷിച്ചിരുന്നത്. ആധുനിക കാലത്തെ ഊർജതന്ത്രത്തെക്കുറിച്ച് വ്യക്തമായ ധാരണയോടെയാണ് ഞാൻ സംസാരിക്കുന്നതെന്ന് അവർക്കറിയാം. പക്ഷെ, ഭാരതീയ ആധ്യാത്മികദർശനങ്ങളെ സ്വീകരിക്കുവാൻ അവർ തയ്യാറായിരുന്നില്ല. ഭൗതികശാസ്ത്രവും അധ്യാത്മികശാസ്ത്രവും ഒരിക്കലും ഒന്നിപ്പിക്കാൻ ശ്രമിക്കരുതെന്നും അവ രണ്ടും രണ്ടായി വേറിട്ട് നില്ക്കണമെന്നും അവർ ശഠിച്ചു. പൗരസ്ത്യ ആധ്യാത്മികശാസ്ത്രത്തിലെ "ആധ്യാത്മികത" എന്ന വാക്കിനെ അബദ്ധമായി ധരിച്ചുവച്ചിരിക്കുന്നതിന്റെ കുഴപ്പമാണിത്. ആധ്യാത്മികത (mysticism) എന്ന വാക്കിനെ സങ്കീർണവും സുതാര്യമല്ലാത്തതുമായ എന്തോ സംഭ്രമിപ്പിക്കുന്ന രഹസ്യമാണെന്നാണ് (mysterious) അവർ മനസ്സിലാക്കിയിരിക്കുന്നത്. ഭൗതികശാസ്ത്രജ്ഞർ കരുതലോടെത്തന്നെ അവരുടെ ആശയങ്ങളെയും സിദ്ധാന്തങ്ങളെയും, സ്പഷ്ടതയോടെ യുക്തിയുക്തമായി വ്യക്തമാക്കി. അപ്പോൾ നിഗൂഢമായ ആധ്യാത്മികതയോടെ അവരുടെ ശാസ്ത്രങ്ങളെ താരതമ്യം ചെയ്യുമ്പോൾ അത് തീർച്ചയായും അവർക്ക് അരോചകമാകുന്നു. ആധ്യാത്മികതയെക്കുറിച്ചുള്ള ശരിയായ ജ്ഞാനത്തോടെ ഇതെല്ലാം വീക്ഷിച്ചാൽ ഒരുകാര്യം എല്ലാവർക്കും ബോധ്യപ്പെടും, മഹാമനീഷികളായ ഭാരതീയ യോഗികളുടെ ജ്ഞാനം എത്രമാത്രം അഗാധവും തെളിഞ്ഞതും ആയിരുന്നുവെന്ന്. 'അജ്ഞാനത്തിന്റെ മൂടുപടം നീക്കൽ', 'അജ്ഞാനത്തിനെ ഉൺമയുടെ വാളിനാൽ ഛേദിക്കുക' എന്നൊക്കെ ഇതിനെ ആലങ്കാരികമായി പറയാം. ഇത്തരം അലങ്കാര വാക്കുകൾകൊണ്ട് ഉദ്ദേശിക്കുന്നതെന്താണെന്ന് ആർക്കും മനസ്സിലാക്കാം. അല്ലാതെ അവ ഗൂഢരഹസ്യങ്ങളല്ല. ഇപ്പോൾ മുപ്പത് വർഷങ്ങൾക്കുശേഷം ഊർജതന്ത്രജ്ഞർ തങ്ങളുടെ നിരീക്ഷണത്തെ വിശാലമായ ലോകത്തിലേക്കു തുറന്നു വച്ചിരിക്കുന്നു. ഇന്നവർ കൂടുതൽ ഉദാരമനസ്കരും ദാർശനികന്മാരും ആയിമാറിയിരിക്കുന്നു. അതേസമയം ആത്മീയപാത പിൻതുടരാനുള്ള അവരുടെ ശ്രമം ശ്രദ്ധേയമാണ്. യോഗികളുടേയും ശ്രീബുദ്ധന്റേയും താവോയുടേയും അനുഷ്ഠാനശീലങ്ങൾ ധാരാളമായി പാശ്ചാത്യരിലേക്കു വ്യാപിച്ചിരിക്കുന്നു. 'The Tao of Physics' രചിച്ചപ്പോളും, ധ്യാനം പരിശീലിച്ചപ്പോളും, ഞാൻ വിദൂരദിക്കിലുള്ള ഒരു സമൂഹത്തിന്റെ ഭാഗമായിരുന്നു എന്നാണ് എനിക്ക് തോന്നിയിരുന്നത്. ഭാഗ്യം, ഇന്നിത് എല്ലാവരും അംഗീകരിക്കപ്പെട്ടുകഴിഞ്ഞു."

നിഗൂഢശാസ്ത്രങ്ങളിൽ എങ്ങനെയാണ് താങ്കൾക്ക് താല്പര്യം ജനിച്ചത് എന്ന ചോദ്യത്തിന് കാപ്രയുടെ വിശദീകരണം ഇപ്രകാരമായിരുന്നു. "1960-കളിലെ സാംസ്കാരികപ്രസ്ഥാനങ്ങൾ എന്നെ വളരെയധികം സ്വാധീനിക്കുകയുണ്ടായി. ആത്മീയമായും സാമൂഹ്യമായും രണ്ടുവിധത്തിലും എന്റെ മാനസികാവസ്ഥ വളരുകയുണ്ടായി. പൗരസ്ത്യമായ മതസമ്പ്രദായങ്ങളെക്കുറിച്ച് അത് എന്നിൽ താല്പര്യം ഉളവാക്കി. എന്റെ അമ്മ ഒരു കവിയായിരുന്നു. 1950-കളിൽ പ്രസിദ്ധമായിരുന്ന 'ബീറ്റ്' കവികളുടെ കവിതകൾ അവർ എനിക്ക് വായിക്കാൻ തന്നു. 1960-കളിൽ എന്റെ ജ്യേഷ്ഠൻ ഭഗവദ്ഗീതയുടെ ഒരു കോപ്പിയും എനിക്കു സമ്മാനിച്ചു. അത്, സെന്നിന്റെയും എലൻ വാട്സിന്റെയും കൃതികൾ ഞാൻ വായിക്കുന്നതിനു മുൻപായിരുന്നു. അപ്പോഴേക്കും ബീറ്റിൽ സംഘങ്ങൾ ഇന്ത്യയിൽ വന്നെത്താൻ തുടങ്ങിയിരുന്നു. അങ്ങനെ ധ്യാനത്തിന്റെയും നിഗൂഢദർശനങ്ങളുടേയും പാത എനിക്കു പരിചിതമായി. ഞാൻ അതിന്റെ ഒരു ഭാഗമായി തീരുകയും ചെയ്തു. ഞാനെന്റെ എല്ലാ അനുഭവങ്ങളേയും- ധ്യാനം, മാസ്മരവിദ്യ, യോഗ, താച്ചി, സെൻ എന്നിവയെ യുക്തിപൂർവമാണ് സമീപിക്കാറ്. ഓരോ അനുഭവത്തേയും ബുദ്ധിയുടെ വെളിച്ചത്തിൽ കണ്ടറിയാനും അപഗ്രഥിക്കാനും അങ്ങേയറ്റം ശ്രമിച്ചിരുന്നു."

[1]ക്വാണ്ടം സിദ്ധാന്തത്തിലൂടെ ഊർജതന്ത്രത്തിൽ വിപ്ലവം കൈവരിച്ച പ്രമുഖശാസ്ത്രജ്ഞനായ [2]മാക്സ് പ്ലാങ്ക് (Max Plank) ഭാരതീയ വേദാന്തത്തിൽ ഏറെ വിശ്വാസമർപ്പിച്ച ഒരു വ്യക്തിയായിരുന്നു. അദ്ദേഹത്തിന്റെ വീക്ഷണങ്ങളിലേയ്ക്ക് ഒന്നെത്തിനോക്കുന്നത് തികച്ചും വിജ്ഞാനപ്രദമായിരിക്കും.[3]

"- ഒരു ഊർജതന്ത്രശാസ്ത്രജ്ഞൻ എന്ന നിലയ്ക്ക് ഏറ്റവും വസ്തുനിഷ്ഠമായ ഒരു ശാസ്ത്രശാഖയ്ക്കായി, അതായത് ഭൗതികവസ്തുക്കളുടെ ഗവേഷണത്തിന്നായി ജീവിതം അർപ്പിച്ചിട്ടുള്ള ഒരാളെന്ന നിലയ്ക്ക് യാതൊരു തരത്തിലുള്ള തീവ്രമായ വാദത്തിനും ഞാൻ വിധേയനല്ല. പരമാണുവിനെ സംബന്ധിച്ചുള്ള എന്റെ ഗവേഷണങ്ങളിൽനിന്ന് ഞാൻ മനസ്സിലാക്കിയ ഒരു കാര്യം പറയട്ടെ. വസ്തു എന്നൊന്ന് അടിസ്ഥാനപരമായി ഇല്ല തന്നെ! പരമാണുവിലെ ഊർജകണങ്ങളെ പ്രത്യേകതരം ഭ്രമണപഥങ്ങളിൽ വരുത്തിക്കൊണ്ട് അതിസൂക്ഷ്മമായ സൗരയൂഥങ്ങളായി അവയെ നിലനിർത്തുന്ന ഒരു ശക്തിയിൽനിന്നാണ് വസ്തുവിന്റെ ഉദ്ഭവം. അതുതന്നെയാണ് വസ്തുവും. എന്നാൽ ഈ പ്രപഞ്ചഘടനയിൽ ഒരു ബുദ്ധിതത്ത്വത്തേയോ ആന്തരികശക്തിയേയോ നാം നേരിൽ ദർശിയ്ക്കുന്നതില്ലാത്തതിനാൽ ഈ ഊർജത്തിന്റെ പിന്നിൽ ബോധമയമായ ഒരു ആത്മസത്ത നിലവിലുണ്ടെന്ന അഭ്യൂഹത്തിൽ നാം എത്തേണ്ടിയിരിയ്ക്കുന്നു. എല്ലാ വസ്തുവിന്റേയും അടിസ്ഥാനതത്ത്വം ഈ ബോധശക്തി തന്നെയാണ്."

---

1. അധിഭൗതികശാസ്ത്രം (ക്വാണ്ടം ഫിസിക്സ്) ബ്രഹ്മലോകത്തേക്കുള്ള അദൃശ്യമായ ഒരു പ്രവേശനദ്വാരമാണ്.
2. Max Plank:- ജർമൻ ഫിസിസിസ്റ്റ്. ജീവിതകാലം 1858-1947. ആധുനിക ക്വാണ്ടം തിയറിയുടെ ഉപജ്ഞാതാവ്. 1918 ൽ ഊർജതന്ത്രശാസ്ത്രത്തിനു നോബൽ സമ്മാനം ലഭിച്ചു.
3. 'Does The Universe Hold Other Intelligence Beings' എന്ന ലേഖനം ജർമൻ ജീവശാസ്ത്രജ്ഞനായ Prof.Dr.Joachim Illis എഴുതിയത്.

[1]- പരമാണുകണങ്ങളെ ഭ്രമണപഥങ്ങളിൽ നിർത്തി അവയെ സൗരയൂഥങ്ങളായി കേന്ദ്രീകരിയ്ക്കുന്ന 'സൃഷ്ടിയ്ക്കാധാരമായ ബോധാത്മക ശക്തി'യെക്കുറിച്ച് ഇപ്രകാരം ഒരു അറിവിൽ ആധുനിക പരമാണുശാസ്ത്രത്തിലെ പ്രഗൽഭരിൽ ഒരാളായ മാക്സ് പ്ലാങ്ക് എത്തിച്ചേരുന്നു. പരാശക്തിയെക്കുറിച്ചുള്ള ഭാരതീയ ഋഷികളുടെ വിലയിരുത്തലും ഇതുതന്നെയാണ്. അവരുടെ വീക്ഷണത്തിൽ, പരമമായ ബോധസത്തയുടെ സൃഷ്ടിഭാവമായ പരാശക്തിയുടെ രൂപഭേദങ്ങളാണ് പ്രപഞ്ചശക്തികൾ എല്ലാം. ഈ ശക്തികൾ തമ്മിലുള്ള പ്രതിപ്രവർത്തനങ്ങളിലും സംഘർഷത്തിലും സംയോജനത്തിലും എല്ലാംകൂടി പ്രപഞ്ചപ്രതിഭാസം രൂപം കൊള്ളുന്നു. ഈ ശക്തിശരീരത്തെ ഋഷികൾ പ്രാണമയകോശം (പ്രാണശക്തിയുടെ പ്രവർത്തനരംഗം) എന്നു വിളിച്ചു. വിശ്വത്തിനാധാരമായ പരമബോധസത്തയുമായി ബന്ധമുള്ള ബോധമയശക്തിയാണ് പ്രാണൻ. മാക്സ് പ്ലാങ്ക് സൂചിപ്പിയ്ക്കുന്ന ആത്മസത്തയുടെ സൂക്ഷ്മശക്തി ഭാവങ്ങളിൽ ഒന്നാണത്."

മാക്സ് പ്ലാങ്കിന്റെ 'Constant' (സ്ഥിരാങ്കം-സ്ഥിരസംഖ്യ) കണ്ടുപിടുത്തത്തിൽ അദ്ദേഹത്തിനു എന്തെങ്കിലും മുൻധാരണയോ മറ്റു സഹായങ്ങളോ ലഭിച്ചിട്ടില്ല എന്നു ലേഖനത്തിൽ പറയുന്നു. "- നമ്മുടെ ചോദ്യങ്ങൾക്കു ഉത്തരം നല്കുവാൻ ശാസ്ത്രത്തിനു മാത്രമേ കഴിയുകയുള്ളൂ. നമുക്ക് അന്തർജ്ഞാനം നല്കുവാൻ കഴിവുള്ള കേന്ദ്രങ്ങൾ നമ്മുടെ മസ്തിഷ്കത്തിൽ പ്രവർത്തനയോഗ്യമായി സ്ഥിതിചെയ്യുന്നുണ്ട്. പെട്ടെന്നുള്ള ഒരു അന്തർദർശനം, വെളിപാട്, ഒരു ചിന്തയുടെ ആവിർഭാവം എന്നീ മാർഗങ്ങളിലൂടെയാണ് ശാസ്ത്രസത്യങ്ങൾപോലും പലപ്പോഴും ശാസ്ത്രജ്ഞന്റെ മനസ്സിൽ ഉദിയ്ക്കുന്നത്. ഇപ്രകാരം പെട്ടെന്നു കിട്ടിയ അറിവിനു യുക്തിപരമായ വിശദീകരണം നല്കുന്നതിനുവേണ്ടി അയാൾ തയ്യാറാകുന്നു. ഇതാണ് പലപ്പോഴും സംഭവിയ്ക്കുന്നത്. അതുകൊണ്ട്, പ്രമുഖശാസ്ത്രജ്ഞന്മാരുടേയും ഗവഷകരുടേയും അനുഭവങ്ങളിൽനിന്ന് ഒരു കാര്യം നമ്മൾ മനസ്സിലാക്കണം- യുക്തിക്കാധാരമായി നില്ക്കുന്ന അന്തർജ്ഞാനത്തിന്റെ ശക്തിയെ പുച്ഛിയ്ക്കാതിരിക്കുക."

മനുഷ്യസത്തയുടെ അഗാധതയിൽ ജീവിതത്തിന്റെയും വിശ്വത്തിന്റെയും രഹസ്യം ഒളിഞ്ഞിരിപ്പുണ്ടെന്നും സ്വന്തം ഉള്ളിലേയ്ക്കുള്ള അന്വേഷണം ശാന്തിയും സുഖവും നല്കുന്ന ആധ്യാത്മികജ്ഞാനത്തിലേയ്ക്കും അനുഭവത്തിലേയ്ക്കും നയിക്കുന്നതാണെന്നും പുരാതന ഋഷികൾ പ്രഖ്യാപിച്ചു. ആധുനിക ശാസ്ത്രജ്ഞരിൽ പലരും ഇന്ന് ഈ വഴിയ്ക്കു ചിന്തിയ്ക്കാൻ തുടങ്ങിയിരിക്കുന്നു. മാക്സ് പ്ലാങ്ക് തുടരുന്നു: "-ശാസ്ത്രവിജ്ഞാനത്തിന്റെ വെളിച്ചത്തിൽ ചില ചോദ്യങ്ങൾക്കു യുക്തിപരമായ ഉത്തരം തേടേണ്ടിയിരിക്കുന്നു. സാധാരണയുക്തിക്ക് അതീതമായ മണ്ഡലങ്ങളിലേയ്ക്കു ഒരു എത്തിനോട്ടം നടത്തുന്നതിനു ഒരു പുതിയ തത്ത്വം നമുക്ക് ആവശ്യമാണ്. ചില അസാധാരണമായ കഴിവുകൾ മനുഷ്യമനസ്സിനുണ്ട്. അവ അടുത്ത കാലംവരെ ശാസ്ത്രത്തിന്റെ പരിഗണനയിൽ വന്നിരുന്നില്ല. അതീന്ദ്രിയ പ്രതിഭാസങ്ങൾ എന്നറിയപ്പെടുന്ന ഈ നിഗൂഢരംഗത്തിലേയ്ക്കു ഇന്ന് ആധുനിക

1. ശ്രീകാന്ത് - Publisher- Integral Books - 'Power in Temples'

ഗവേഷകരുടെ സജീവമായ ശ്രദ്ധ തിരിഞ്ഞു തുടങ്ങിയിട്ടുണ്ട്. ഭാരതത്തിലെ ഋഷികളുടെ അന്തർദർശനങ്ങളിലേയ്ക്കും വിജ്ഞാനമേഖലകളിലേയ്ക്കും ആധുനികശാസ്ത്രത്തിന്റെ വെളിച്ചം, ഈ ഗവേഷണങ്ങൾ വഴി, അല്പാല്പമായി വീശിത്തുടങ്ങിയിരിക്കുന്നു. മനുഷ്യനിർമിതമായ പരിമിതികളുടെ ചട്ടക്കൂടുകൾക്കപ്പുറം കടന്നു ചിന്തിച്ചവരും, ജീവിതത്തേയും പ്രപഞ്ചത്തേയും കുറിച്ചുള്ള ഗാഢസത്യങ്ങൾ കണ്ടെത്തിയവരുമാണ് ഭാരതീയ ഋഷികൾ. ബോധമണ്ഡലത്തിന്റെ മാലിന്യങ്ങൾ അകറ്റി, അതിനു തെളിച്ചം വരുത്തി സ്വയം വികസിച്ചു, മനുഷ്യാതീതരായി വളർന്ന അവർ മനുഷ്യവർഗത്തിന്റെ മാനസികവും ആത്മീയവുമായ പരിണാമത്തെ സഹായിയ്ക്കുവാനായി പല മാർഗങ്ങളും ആവിഷ്കരിച്ചു. വിശ്വത്തിന്റെ അടിസ്ഥാനം അപ്രമേയവും അദ്വൈതവുമായ ഒരു പരമ ഊർജ-ബോധസത്തയല്ലേ എന്നും, മനുഷ്യന്റെ ബോധമണ്ഡലം ഒരു മങ്ങിയ സ്ഥിതി മാത്രമല്ലേ എന്നും പലരും ഇന്നു ചോദിച്ചു തുടങ്ങിയിരിക്കുന്നു."

ഹിമാലയത്തിൽനിന്നു തന്ത്ര-മന്ത്ര-യോഗ സിദ്ധികൾ നേടിയ ലോകപ്രശസ്തനായ ഡോ.ഡി.ജി.വിനോദ്[1], മാക്സ് പ്ലാങ്കിന്റെ സിദ്ധാന്തങ്ങളിൽ ഏറെ ആകൃഷ്ടനായ ഒരു വ്യക്തിയായിരുന്നു. അദ്ദേഹം ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്:

"- സൈദ്ധാന്തികമായ അടിത്തറയിൽ നിന്നുകൊണ്ട് മാക്സ് പ്ലാങ്ക് തന്റെ 'ഊർജകണികാ വിജ്ഞാനീയ'ത്തിൽ ഇപ്രകാരമാണ് പറഞ്ഞുവച്ചിട്ടുള്ളത്. അതായത്, ഈ പ്രപഞ്ചത്തിലെ ഓരോ ഭൗതിക കണികയും (Physical quantum) വഹിയ്ക്കുന്ന ഊർജത്തിന്റെ തോത് E=hv ആകുന്നു. ഈ സമവാക്യത്തിൽ 'E' (Energy) എന്നത് വികിരണത്തിന്റെ ഊർജത്തേയും (Energy Radiation), 'V' വികിരണത്തിന്റെ ആവൃത്തിയേയും (Frequency Radiation) സൂചിപ്പിക്കുന്നു. 'h' എന്നത് ഒരു സ്ഥിരസംഖ്യയാണ്. പ്ലാങ്കിന്റെ സ്ഥിരസംഖ്യ (Plank's Constant) എന്നറിയപ്പെടുന്ന ഇതിന്റെ മൂല്യം .6624 x $10^{30}$ ആണ്. എങ്ങനെയാണ് പ്ലാങ്ക് ഈ സംഖ്യ കണ്ടെത്തിയത്? അതിനായി അദ്ദേഹം ആരുടെയെങ്കിലും സഹായം തേടുകയോ, ശാസ്ത്രീയമായ മുൻധാരണകളോ ഒന്നും തന്നെ ഉണ്ടായിരുന്നില്ലത്രെ. എന്നാൽ ഭൗതികശാസ്ത്രത്തിൽ കഴിഞ്ഞ 50 കൊല്ലമായി വന്നുചേർന്നിട്ടുള്ള എല്ലാ ശാസ്ത്രപുരോഗതിയും ഈയൊരു സ്ഥിരസംഖ്യയുടെ ചുവടുപിടിച്ചുകൊണ്ടാണ് കൈവരിച്ചത് എന്നു പറഞ്ഞാൽ അതിൽ അതിശയോക്തി ഇല്ല. 1953-ൽ ആൽബർട്ട് ഐൻസ്റ്റീന്റെ ക്ഷണം സ്വീകരിച്ചുകൊണ്ട് അദ്ദേഹത്തിന്റെ പ്രിൻസ്റ്റണിലുള്ള വസതിയിലേക്കു ഞാൻ പോവുകയുണ്ടായി. 1905 മുതൽ ഈ സ്ഥിരസംഖ്യയെ തന്റെ സിദ്ധാന്തപ്രബന്ധങ്ങളിൽ നിരന്തരം ഉപയോഗിച്ചുവരുന്ന കാര്യം ഐൻസ്റ്റീൻ എന്നെ ബോദ്ധ്യപ്പെടുത്തി. ഇവിടെ ഈ സ്ഥിരസംഖ്യയെക്കുറിച്ച് ഞാൻ സൂചിപ്പിയ്ക്കുവാനുള്ള കാരണം, പ്രവചനാതീതമായ ഫലങ്ങൾ ഉളവാക്കാനുള്ള ഈ സ്ഥിരസംഖ്യയുടെ കഴിവിനെക്കുറിച്ച് ആധുനികശാസ്ത്രം തുറന്നു സമ്മ

1.Dr. D.G.Vinod.M.A; Phd; Fellow of the Royal Society of Arts, London; An eighty nation conference of world Pacifists at Tokyo, Japan, has elected and honoured Dr.Vinod as 'World Peace Ambassador'.

തിയ്ക്കുന്നു എന്നതുകൊണ്ടാണ്. ആർതർ എഡ്‌വിംഗ്ടൺ തന്റെ പരാമർശ ത്തിൽ ഇപ്രകാരമാണ് പ്രതിപാദിയ്ക്കുന്നത്" - "പ്രപഞ്ചസത്യങ്ങൾ എല്ലാം തന്നെ വിവേകിയായ മനുഷ്യന് പലപ്പോഴും യുക്തിഹീനമായി തോന്നുന്ന തിൽ അദ്ഭുതമില്ല. എന്നാൽ, യഥാർഥത്തിൽ കർമസിദ്ധാന്തം യുക്തിഹീ നമല്ല. അതീന്ദ്രിയജ്ഞാനം, ഇന്ദ്രിയാതീത സംവേദനം, ആറാം ഇന്ദ്രിയ ജ്ഞാനം, അന്തർജ്ഞാനം എന്നിങ്ങനെ ഏതു പേരു നല്കി നാം അതിനെ വിശേഷിപ്പിച്ചാലും കർമസിദ്ധാന്തം യുക്തിയുക്തമായി അംഗീകരിയ്ക്കാതെ നിർവാഹമില്ല.... കാരണം, കർമഫലങ്ങൾ നിലനില്ക്കുന്നത് കർമനിയമ ത്തിന്റെ ശാസ്ത്രീയമായ ന്യായീകരണത്താൽ മാത്രമാണ്."

പ്രസിദ്ധ ജീവശാസ്ത്രജ്ഞനും ചിന്തകനുമായ ജൂലിയൻ ഹക്സിലി (Julian Huxley) ശാസ്ത്രജ്ഞന്മാരോടായി ഇപ്രകാരം ഉദ്ഘോഷിയ്ക്കുന്നു: 'മനസ്സിന്റെ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്ന ഒരു അജ്ഞാതശ ക്തിയിലേയ്ക്കു ശാസ്ത്രം ഇന്നു വെളിച്ചം വീശിത്തുടങ്ങിയിട്ടുണ്ട്. ഭാരത ത്തിലെ പുരാതന ഋഷികളും യോഗികളും ഈ നിഗൂഢമായ ഊർജത്തെ ക്കുറിച്ച് അടിസ്ഥാനപരമായ അറിവ് സമ്പാദിച്ചിട്ടുണ്ടായിരുന്നു. ആ അറി വിനെ അവർ മനുഷ്യന്റെ പരിണാത്മകമായ പുരോഗതിക്കും ബോധമണ്ഡ ലത്തിന്റെ മനുഷ്യാതീതമായ വികാസത്തിനുമായി പ്രയോജനപ്പെടുത്തി."

Prof. Dr. Joachim illis ന്റെ ഒരു ഉദ്ധരണികൂടി കൊടുത്തുകൊണ്ട് അദ്ദേഹ ത്തിന്റെ ലേഖനത്തിലെ പ്രസക്തഭാഗങ്ങളുടെ വിവരണം അവസാനിപ്പി യ്ക്കാം. "[1]ദൂരദർശിനിയിലൂടെ പ്രപഞ്ചത്തിന്റെ അപാരതകളിലേയ്ക്കു നോക്കു മ്പോൾ ഞങ്ങളിൽ പലർക്കും ഇന്ന് തോന്നാറുള്ളത് ഞങ്ങൾ ഒരു മുഖക്ക ണ്ണാടിയിലേക്കു നോക്കുന്നുവെന്നാണ്. പ്രപഞ്ചത്തിന്റെ അജ്ഞാതമായ അഗാ ധതകളിൽ, ശാസ്ത്രത്തിന്റെ ചക്രവാളത്തിന്നപ്പുറത്ത് മനുഷ്യൻ നേരിടുന്നത് അവനെത്തന്നെയാണെന്നും, അവന്റെ അഗാധതയിലെ രഹസ്യങ്ങളെയാ ണെന്നും, ഞങ്ങൾക്കു തോന്നിപ്പോകുന്നു. വിശ്വത്തിന്റെ രഹസ്യങ്ങൾ മനു ഷ്യനിൽ അന്തർലീനമാണെന്ന പുരാതന ഭാരതീയദർശനത്തെ ആധുനിക ശാസ്ത്രചിന്തകർ അംഗീകരിച്ചുകഴിഞ്ഞു."

ഭാരതത്തിലെ മഹാജ്ഞാനികളായ ഋഷീശ്വരന്മാർ പ്രപഞ്ചസംവിധാനത്തെ ദർശിച്ചത് അണ്ഡരൂപത്തിലാണ്. അതുകൊണ്ടാണ് ഇവർ ഇതിനെ ബ്രഹ്മാ ണ്ഡമെന്ന് വിളിച്ചത്. പ്രപഞ്ചശക്തിക്കു നിദാനം ബ്രഹ്മമാണെന്നും പ്രപഞ്ചം സദാ ചരിച്ചുകൊണ്ടിരിക്കുന്നുവെന്നും അത് പരിണമിച്ചുകൊണ്ടേയിരിക്കു ന്നുവെന്നും അവർ വെളിപ്പെടുത്തിത്തന്നു. ചലനമറ്റതായി ഈ പ്രപഞ്ചത്തിൽ യാതൊന്നുമില്ലെന്നും അവർ വ്യക്തമാക്കി. സദാ ചലിച്ചുകൊണ്ടിരിക്കുന്ന, പരിണമിച്ചുകൊണ്ടിരിക്കുന്ന പ്രപഞ്ചത്തിന്റേയും അതിലെ സകല ചരാചര ങ്ങളുടെയും സൃഷ്ടി പഞ്ചഭൂതങ്ങൾകൊണ്ടാണെന്നും അവർ സമർഥിച്ചു. നമ്മുടെ ഋഷീശ്വരന്മാരുടെ ഈ ജ്ഞാനംതന്നെയാണ് ആധുനികശാസ്ത്ര ജ്ഞന്മാരും കണ്ടെത്തിയത്. പ്രപഞ്ചത്തിലെ തേജോമയവും തമോമയവു മായവയെല്ലാം ഗോളാകൃതിയിലാണെന്നും അവ അണ്ഡാകൃതിയിൽ (Eliptical) ചലിച്ചുകൊണ്ടിരിക്കുന്നുവെന്നും ഇന്ന് ആർക്കും സംശയമില്ല.

1. Does The Univers Hold Other Intelligence Beings.

1977-ൽ തെർമോഡൈനാമിക്സിൽ നോബൽ സമ്മാനം ലഭിച്ച ഇലിയ ബ്രിഗോജ് 1993-ൽ ഇന്ത്യ സന്ദർശിക്കുകയുണ്ടായി. ഈ യാത്രയിൽ അദ്ദേഹം കേരളത്തിലും വന്നിരുന്നു. ഒരു പ്രമുഖ വാരികയുമായി നടത്തിയ സൗഹൃദ സംവാദത്തിൽ അദ്ദേഹം ഇങ്ങനെ പ്രഖ്യാപിക്കുകയുണ്ടായി: "ഉപനിഷത്തിലേയ്ക്ക് ഞങ്ങൾ ശ്രദ്ധിക്കാൻ തുടങ്ങിയപ്പോഴാണ് ഞങ്ങളുടെ ഇതുവരെയുള്ള ചിന്താധാരകൾ എത്ര ബാലിശമാണെന്നു ബോധ്യപ്പെട്ടത്. ഇതുവരെ പ്രപഞ്ചത്തെ മാറിനിന്നുകൊണ്ട് വീക്ഷിച്ച ഞങ്ങൾക്ക്, ഞങ്ങളുൾപ്പടെ സർവവും പ്രപഞ്ചത്തിൽ ഉൾപ്പെട്ടതാണെന്നു ഉപനിഷത് ബോധ്യപ്പെടുത്തിത്തന്നു. ഭൗതികതയുടെ മുന്നേറ്റത്തിൽ ചോർന്നുപോയ ആധ്യാത്മികതയുടെ കണ്ടെത്തലാണ് ഞങ്ങൾക്ക് ഇന്ന് ആവശ്യം. തത്ത്വദർശികളായ ഭാരതത്തിലെ ഋഷികൾ ഈ കണ്ടെത്തലുകളുടെ പ്രകാശഗോപുരങ്ങളാണ്."

വിശ്രുത ജ്യോതിശാസ്ത്രജ്ഞനായ (Cosmologist) കാൾ സാഗൻ തന്റെ 'Cosmos' എന്ന ഗ്രന്ഥത്തിൽ ഭാരതീയവേദാന്തത്തിന്റെ ആഴങ്ങളിലേക്കു വെളിച്ചം വീശുന്ന പല വസ്തുതകളും എടുത്തു കാട്ടുന്നുണ്ട്. "ഈ പ്രപഞ്ചം എണ്ണമറ്റ മരണങ്ങൾക്കും പുനർജന്മങ്ങൾക്കും വിധേയമാകുന്നുവെന്ന ആശയം മുന്നോട്ടുവച്ച ലോകത്തിലെ ഒരേയൊരു മതം ഹിന്ദുമതം മാത്രമാണ്. നമ്മുടെ ഓരോ ജീവാണുവിലും എത്രയോ ദശലക്ഷം വർഷങ്ങളിൽക്കൂടി ജീവൻ കടന്നുപോകുമ്പോൾ പിടിച്ചെടുത്ത ഓർമകളുടെയെല്ലാം സാരസംഗ്രഹമുണ്ട്. ഹിന്ദുമതം മാത്രമാണ് ആധുനിക പ്രപഞ്ചശാസ്ത്രത്തിന്റെ കാലഗണനങ്ങളുമായി സമന്വയത്തിൽ വരുന്ന ഒരേയൊരു മതം. അതിന്റെ ചാക്രികമായ കാലഘടന, പകലും രാത്രിയും മുതൽ ബ്രഹ്മാവിന്റെ 8.64 ബില്യൺ വർഷങ്ങളുള്ള ഒരു ഒരു പകലും രാത്രിയും വരെ വ്യാപിച്ചു കിടക്കുന്നു. ഇതു ഭൂമിയുടേയും സൂര്യന്റേയും ആവിർഭാവകാലത്തിനു അപ്പുറവും, മഹാസ്ഫോടനം നടന്നതിനു ശേഷമുള്ള കാലത്തിന്റെ ഏതാണ്ടൊരു പകുതിയും ആണ്. മാത്രമല്ല, ഇതിനേയും കവച്ചുവയ്ക്കുന്ന കാലമാനദണ്ഡങ്ങളും അതിലുണ്ട്."

ലക്ഷോപലക്ഷം ബ്രഹ്മാണ്ഡങ്ങൾ ചിദാകാശത്തിൽ ഉദിച്ച്, അസ്തമിയ്ക്കുന്നത് താൻ കണ്ടിട്ടുണ്ടെന്ന് ശ്രീരാമകൃഷ്ണപരമഹംസർ പറയുന്നു. ഈ അപാരതയിലേയ്ക്കു എത്രയോ ജ്ഞാനികൾ ചുഴിഞ്ഞു നോക്കിയിട്ടുണ്ട്. ഈ ബ്രഹ്മാണ്ഡത്തിലെ ഗ്രഹങ്ങളുടെ കേന്ദ്രമായ സൂര്യൻ, മറ്റൊരു മഹാബ്രഹ്മാണ്ഡത്തിലെ ഒരു ചെറുകണിക മാത്രമാണ്. ഇങ്ങനെ വലുപ്പം വച്ചുവച്ചു പോകുന്ന ബ്രഹ്മാണ്ഡപരമ്പര എവിടെച്ചെന്ന് ഒടുങ്ങും? "അണ്ഡാനാം തു സഹസ്രാണാം സഹസ്രാണ്യയുതാനി ച/ ഈദൃശാനാം തഥാ തത്ര കോടികോടി ശതാനി ച."-(വിഷ്ണുപുരാണം) അതിൽ (പ്രപഞ്ചത്തിൽ) ഇതുപോലുള്ള ആയിരമായിരം കോടി ബ്രഹ്മാണ്ഡങ്ങളുണ്ട്- അനന്തതയിൽ ഇങ്ങനെ സംഖ്യാതീതമായി കിടക്കുന്ന ബ്രഹ്മാണ്ഡങ്ങൾ അതതിന്റെ പൂർവജന്മത്തിന്റെ കാരണവും കാര്യവും ആണ്. "സൂര്യചന്ദ്രമസൗ ധാതാ യഥാ പൂർവമകല്പയൽ" എന്ന മന്ത്രാംശം ഈ വാസ്തവത്തെ സൂചിപ്പിക്കുന്നു.

"മനനാൽ ത്രായതേ ഇതി മന്ത്രഃ"- മനസ്സിൽ മനനം ചെയ്തോ ചിന്തിച്ചോ

മന്ത്രം ജപിച്ചാൽ ഈ സംസാരത്തിലെ അത്യാപത്തുകളിൽനിന്നും രക്ഷിക്കുന്നു എന്നാണ് വിശ്വാസം. മാനസികം, ഉപാംശു, വൈഖരി എന്നിങ്ങനെ മൂന്നു തരത്തിൽ മന്ത്രജപം ചെയ്യാമെങ്കിലും മാനസികജപമാണ് ശക്തമായത്. 'തപോ മാനസമുച്യതേ' എന്നാണ് ഭഗവദ്ഗീത പറയുന്നതും. അണുക്കളുടെ സംഘാതമാണല്ലോ മനുഷ്യശരീരം. മന്ത്രധ്വനിമൂലം ഈ അണുക്കളിൽ സ്പന്ദനം വർധിക്കുകയും അത് ആന്തരികാവയവങ്ങളുടെ ഉത്തേജനത്തിനു ഹേതുവാകുകയും ചെയ്യുന്നു. പ്രണവമന്ത്രം ഉരുവിട്ടുകൊണ്ട്, പ്രപഞ്ചത്തിന്റെ മൂലരൂപമായ ചൈതന്യത്തിൽ സ്വാധീനം ചെലുത്തുമ്പോൾ സാധകന് ഇഷ്ടലബ്ധി കൈവരിക്കാൻ സാധിക്കുന്നു. മന്ത്ര= മൻ + ത്ര = മനസ്സും അതിന്റെ മൂന്നു ഭാഗങ്ങളായ ബോധമനസ്സും ഉപബോധമനസ്സും അധിബോധമനസ്സും ഒന്നിക്കുമ്പോൾ മന്ത്രം ശക്തമാകുന്നു. യന്ത്ര = യം + ത്ര = പ്രപഞ്ച(യം) സ്ഥൂല-സൂക്ഷ്മ-പ്രാണശരീരവും (Physical-Nuclear(Astral)-Etherial Body) ശക്തികൾ ഒന്നിക്കുന്നത്. തന്ത്ര= ത+ൻത്ര = രക്ഷ നൽകുന്നു-അഗ്നി -ജലം-വായു എന്നിവയുടെ തന്മാത്രകളുടെ (സംക്ഷിപ്തഘടനയെ) ആവാഹിക്കുകവഴി. ('തന്യതേ, വിസ്താര്യതേ, ജ്ഞാനം അനേന ഇതി തന്ത്രം.')

വസ്തുക്കളുടെയെല്ലാം മൂലരൂപത്തെക്കുറിച്ചും, മന്ത്രശാസ്ത്രത്തിന്റെ അടിസ്ഥാനത്തെക്കുറിച്ചും, അത് എപ്രകാരമാണ് ഒരു ഭക്തനിലേയ്ക്ക് പ്രവഹിയ്ക്കുന്നത് എന്നതിനെക്കുറിച്ചും ആധികാരികമായ പഠനങ്ങൾ നടത്തിയ ശ്രീകാന്ത്(Power in Temples) തന്റെ വീക്ഷണങ്ങൾ ഇപ്രകാരം രേഖപ്പെടുത്തുന്നു:

"- നാം കാണുന്ന വസ്തുക്കളുടെയെല്ലാം മൂലരൂപം ഇലക്ട്രോൺ തുടങ്ങിയ ചൈതന്യവാഹികളായ കണങ്ങൾ (Fundamental Particles) ആണ്. ഇതിന്റെ അവസാന വിശകലനത്തിൽ ഈ കണങ്ങൾ ഓരോന്നുംതന്നെ ഊർജതരംഗസംഘാതങ്ങളാണെന്നുമുള്ള ഭൗതികശാസ്ത്രത്തിന്റെ ആധുനികശാഖയായ Wave Mechanics-ലെ സിദ്ധാന്തം, മന്ത്രശാസ്ത്രത്തിന്റെ അടിത്തറയായി നമ്മുടെ ഋഷിവര്യന്മാർ യുഗങ്ങൾക്കു മുമ്പുതന്നെ അംഗീകരിച്ചു കഴിഞ്ഞതാണ്. അങ്ങനെ നോക്കുമ്പോൾ, ഏതൊരു വസ്തുവിന്റെയും കൂടുതൽ സൂക്ഷ്മമായ രൂപമാണ് തരംഗരൂപിയായ ഊർജമെന്ന് വന്നുകൂടുന്നു. അതുതന്നെയാണ് ആ വസ്തുവിന്റെ മന്ത്രം അഥവാ സൂക്ഷ്മസ്പന്ദനം. നമുക്ക് കാണുവാനും സ്പർശിയ്ക്കുവാനും കഴിയുന്ന ഭൗതികവസ്തുക്കളെ സംബന്ധിച്ചു മാത്രമല്ല ഇന്ദ്രിയഗോചരാതീതങ്ങളായ അദൃശ്യവസ്തുക്കളെ സംബന്ധിച്ചും ഇത് പരമാർഥമാണ്. ഒരു വസ്തുവുണ്ടെങ്കിൽ അതിനു സ്പന്ദനമുണ്ട്. ആ സ്പന്ദനത്തെ നമുക്ക് സൃഷ്ടിക്കുവാൻ സാധിയ്ക്കുമെങ്കിൽ, അതുതന്നെയാണ് മന്ത്രശാസ്ത്രത്തിന്റെ അടിസ്ഥാനപരമായ പ്രമാണം. 'രം' എന്ന അഗ്നിബീജം ഉച്ചരിച്ചുകൊണ്ട് പൂജാദികൾക്കുള്ള ദീപങ്ങൾ ജ്വലിപ്പിയ്ക്കുവാൻ കഴിഞ്ഞ ഒരാളെ കണ്ടതായി തത്വശാസ്ത്രത്തിൽ ആധികാരിക ഗ്രന്ഥം രചിച്ച സർ ജോൺ വുഡ്റോഫ് വ്യക്തമാക്കുന്നു."[1]

---

1. പ്രപഞ്ചത്തിന്റെ ഉൽപ്പത്തിയുടെ രഹസ്യം തേടുന്നൊരു പരീക്ഷണം സ്വിറ്റ്സർലൻഡിലെ ജനീവയിൽ, ഭൂമിയ്ക്കടിയിലുള്ള ഒരു കൃത്രിമതുരങ്കത്തിൽ അരങ്ങേറുകയാണ്. 'ദൈവകണിക'യ്ക്കുവേണ്ടിയുള്ള ആ തിരച്ചിലിനു വഹിക്കേണ്ടുന്ന ചെലവ് 40,000 കോടി രൂപയാണ്.

"- ക്ഷേത്രത്തിനു സമാനമായ ശാരീരിക ഘടകങ്ങൾ ഉള്ള സാധാരണ ഭക്തൻ ക്ഷേത്രത്തിൽപ്പോയി പ്രാർഥിയ്ക്കുമ്പോൾ അവന്റെ ശരീരത്തിലും ക്ഷേത്രത്തിൽ സ്പന്ദിക്കുന്ന ചൈതന്യം അനുരണന പ്രക്രിയമൂലം സ്പന്ദിക്കുവാൻ തുടങ്ങും. അത് അവനിലെ നിദ്രാവസ്ഥയിലുള്ള ആത്മീയ ചൈതന്യത്തെ തട്ടി ഉണർത്തുകയും അങ്ങിനെ സ്പന്ദിയ്ക്കുന്ന കണികകളുടെ പ്രവർത്തനം മൂലം ഭക്തന്റെ ഭൗതികവും ആത്മീയവുമായ ആവശ്യങ്ങൾ സാധിയ്ക്കുകയും ചെയ്യുന്നു. ഭക്തനിൽ ഉറങ്ങിക്കിടക്കുന്ന പരമേശ്വരചൈതന്യം തന്നെയാണ് ആ കണിക. അതുകൊണ്ട് മനുഷ്യസാധാരണമായ നിലവാരത്തിൽനിന്ന് ഉയർന്ന ശക്തിവിശേഷം ആ കണികയ്ക്കുണ്ടായിരിയ്ക്കും. തന്മൂലം അദ്ഭുതകരമായ വിധത്തിൽ പല കാര്യങ്ങളും ക്ഷേത്രോപാസന കൊണ്ടു നേടാവുന്നതാണ്. ഇന്നത്തെ ശാസ്ത്രജ്ഞർ മനസ്സിലാക്കുന്നതിനു .

---

ചരിത്രത്തിലെ ഏറ്റവും പ്രാധാന്യമുള്ളതും സങ്കീർണ്ണവും ചെലവേറിയതുമായ പരീക്ഷണം കഴിയുമ്പോൾ എന്തായിരിക്കും അതിന്റെ ഫലം? ഈ പരീക്ഷണത്തിന് അരങ്ങൊരുക്കാൻ വേണ്ടി കൗൺസിൽ ഓഫ് യൂറോപ്യൻ ന്യൂക്ളിയർ റിസർച്ച് (CERN) പ്രത്യേക ലാബറട്ടറി (Large Hadron Collider- LHC) ഒരുക്കിയിരിക്കുന്നു. 27 കി.മീറ്റർ ചുറ്റളവിലാണ് ഈ ലാബോറട്ടറി സ്ഥാപിച്ചിരിയ്ക്കുന്നത്. അതിന്റെ ഉള്ളിൽ മൈനസ് 273.25 ഡിഗ്രി സെൽഷ്യസിൽ 9300 അതിചാലക കാന്തങ്ങൾ. ഉപരിതലത്തിൽനിന്ന് 100 മീറ്റർ ആഴത്തിലാണ് ലാബോറട്ടറി. ഏകദേശം 8000ത്തോളം ശാസ്ത്രജ്ഞർ ഇതിൽ പങ്കെടുക്കുന്നുണ്ട്. ശാസ്ത്രം ഇത്രമാത്രം വളർന്നു വികസിച്ചു എന്നു നാം ഊറ്റം കൊള്ളുമ്പോഴും നമ്മുടെ പ്രപഞ്ചം എങ്ങനെ ഉദ്ഭവിച്ചു എന്ന് കൃത്യമായി പറയാൻ കഴിഞ്ഞിട്ടില്ല. 1370 കോടി വർഷം മുൻപ് മഹാവിസ്ഫോടനം നടന്നതിനു തൊട്ടടുത്ത നിമിഷങ്ങളിലുള്ള ആദിമപ്രപഞ്ചത്തെ ലാർജ് ഹാഡ്രോൺ കൊളൈഡറിൽ കൃത്രിമമായി സൃഷ്ടിയ്ക്കാനാണ് ശാസ്ത്രജ്ഞന്മാർ ശ്രമിക്കുന്നത്. നശ്വരമായ മനുഷ്യശരീരത്തിനു ജീവനും ചൈതന്യവും കൊടുക്കുന്നത് ഈശ്വരാംശമായ ആത്മാവാണെന്നു ഇന്നു ലോകമൊട്ടുക്കും പല ചിന്തകൻമാരും വിശ്വസിക്കുന്നു. പിണ്ഡമില്ലാത്ത കണികയ്ക്ക് പിണ്ഡം (Mass) കൊടുക്കുന്നത് കണികകളുടെ സ്വാധീനം കൊണ്ടാണെന്നു വാദിച്ചപ്പോൾ ആ കണികയെ 'ദൈവകണിക' എന്നാണ് ശാസ്ത്രജ്ഞർ വിളിച്ചത്. ഒരു പദാർഥത്തിന്റെ ഏറ്റവും ചെറിയ ഘടകമായ ആറ്റം-പരമാണു ആണ്. ആറ്റം, അതിലും ചെറിയ ഘടകങ്ങളായ ഇലക്ട്രോണും, പ്രോട്ടോണും, ന്യൂട്രോണും അതിന്റെ ഉപഘടകങ്ങളാണെന്നും കണ്ടെത്തി. ശാസ്ത്രം കൂടുതൽ വളർന്നപ്പോൾ പ്രോട്ടോണുകളും ന്യൂട്രോണുകളും അവയെക്കാൾ ചെറിയ ഘടകങ്ങളോ ക്വാർക്സ് (Quarks) ആന്റി ക്വാർക്സ് (Anti quarks) തുടങ്ങിയ ഹാഡ്രൺസ് (Hadrons) ചേർന്നുണ്ടായിട്ടുള്ളതെന്നു മനസ്സിലായി. പക്ഷെ, ഈ കണികകൾക്കൊന്നും ദ്രവ്യത്തിന്റെ (matter) ഗുണങ്ങളിലെ അടിസ്ഥാനമായ പിണ്ഡം (mass) ഇല്ല എന്നതാണ് വസ്തുത. അപ്പോൾ ദ്രവ്യത്തിനു പിണ്ഡം നല്കുന്ന അടിസ്ഥാന ഘടകം എന്തായിരിക്കും? ഇതിനുള്ള ഉത്തരമായാണ് എഡിൻബറോ യൂണിവേഴ്സിറ്റിയിലെ ഭൗതിക ശാസ്ത്രജ്ഞനായിരുന്ന ഹിഗ്സും സംഘവും വസ്തുക്കളിൽ 'Higgs Boson' എന്ന ഘടകമുണ്ടെന്നു അഭിപ്രായപ്പെട്ടത്. ഇതാണ് 'ദൈവകണിക' എന്നറിയപ്പെടുന്നത്. ഈ ഒരു ഘടകത്തെ ഇന്നുവരെ ആരും കണ്ടെത്തിയിട്ടില്ല. മനുഷ്യനിർമിതമായ ഏറ്റവും വലുപ്പമുള്ള ഈ യന്ത്രത്തിൽ, ബ്രഹ്മാണ്ഡവേഗത്തിൽ കണങ്ങളെ കൂട്ടിയടിപ്പിയ്ക്കുമ്പോൾ എന്താണ് സംഭവിക്കുക? കണികാഡിറ്റെക്ടറുകളിൽ സ്ഥാപിച്ചിട്ടുള്ള ഫിൽട്ടറുകൾ, ഏറ്റവും ശക്തിയേറിയ നൂറ്വീതം പ്രോട്ടോൺ കൂട്ടിയടികളുടെ ഡാറ്റ മാത്രമേ ശേഖരിച്ച് കമ്പ്യൂട്ടർ ശൃംഖലയിലേക്ക് കൈമാറൂ. ഇത്രയും ഉയർന്ന വേഗത്തിലും ഊർജനിലയിലും പരസ്പരം കൂട്ടിയിടിക്കുമ്പോൾ താപനില സൂര്യന്റെ ഉൾഭാഗത്തുള്ളതിന്റെ ലക്ഷം മടങ്ങ് ആകും. ഇത്ര ഭീമമായ താപനില ഉണ്ടാകുന്നതിനാലും, പ്രോട്ടോണുകളെ വഴികാട്ടി സഞ്ചരിപ്പിക്കേണ്ട ആയിരക്കണക്കിനു കാന്തങ്ങൾ അതിചാലകങ്ങളായതിനാലും, അതിശീതാവസ്ഥയിലാണ് കൊളൈഡർ സ്ഥാപിച്ചിരിക്കുന്നത്. ഇന്ത്യയുൾപ്പടെ 32 രാജ്യങ്ങളിൽനിന്നുള്ള ആയിരക്കണക്കിനു ഗവേഷകർ പങ്കെടുക്കുന്ന ഈ പരീക്ഷണം 15 മുതൽ 20 വർഷംവരെ നീളാം എന്നു കണക്കാക്കുന്നു.

എത്രയോ മുമ്പുതന്നെ, ലോഹവും കല്ലും മറ്റും അപാരമായ വിവര-ഊർജ വാഹനികളാണെന്ന് ഭാരതത്തിലെ പൗരാണിക യോഗികൾ മനസ്സിലാക്കിയിരുന്നു. "എവിടെ പൂജാമണികൾ ശബ്ദിയ്ക്കുന്നുവോ അവിടെ താന്ത്രിക സമ്പ്രദായത്തിലൂടെ ഹിന്ദുമതം ജീവിയ്ക്കുന്നു."- എന്ന സർ ജോൺ വുഡ്റോഫിന്റെ പരാമർശം ചിന്തോദ്ദീപകമാണ്."

അസംഖ്യം ഋഷികൾ തപസ്സുചെയ്തിട്ടുള്ള സ്ഥലങ്ങളിലും, പുരാതന കാലം മുതൽക്ക് ഈശ്വരസാക്ഷാത്കാരം ലഭിച്ചവരും മറ്റു ഉത്തമഭക്തന്മാരും വന്നുകൊണ്ടിരിക്കുന്ന പുണ്യസ്ഥലങ്ങളിലും, ഈശ്വരചൈതന്യത്തിന്റെ ശക്തിമത്തായ ഭാവം നിലനില്ക്കുന്നു. ഇവിടെ 'സൂക്ഷ്മശക്തി' പ്രസരണങ്ങൾ മറ്റിടങ്ങളെ അപേക്ഷിച്ച് വളരെ കൂടുതലായി അനുഭവപ്പെടും. ഇങ്ങനെയുള്ള കേന്ദ്രങ്ങളിലാണ് ഋഷികൾ മഹാക്ഷേത്രങ്ങൾ സ്ഥാപിച്ചിരിക്കുന്നത്. ഭാരതഭൂമിയിൽ അങ്ങിങ്ങോളം വ്യാപിച്ചുകിടക്കുന്ന മഹാക്ഷേത്രങ്ങൾ സന്ദർശിക്കുകവഴി ഒരു ഭക്തൻ ഈശ്വരസാക്ഷാത്കാരത്തിന്റെ പാതയിലെത്തുന്നു എന്നു കരുതുന്നതിന്റെ അടിസ്ഥാന തത്ത്വവും ഇതുതന്നെയാണ്.

ഇന്ത്യാ-ടിബറ്റ് അതിർത്തിയിലെവിടെയോ, അതോ അതിനപ്പുറത്തോ, ഹിമാലയത്തിലെ മഞ്ഞുമലകൾക്കും ഏകാന്ത താഴ്വരകൾക്കിടയിലുമായി നമുക്ക് എത്തിച്ചേരാൻ സാധിക്കാത്ത വിധത്തിലുള്ള ഒരു സ്വർഗരാജ്യം സ്ഥിതിചെയ്യുന്നുണ്ട്. ബോധോദയത്തിന്റേയും ജ്ഞാനത്തിന്റെയും സമാധാനത്തിന്റെയും ഇരിപ്പിടം എന്നറിയപ്പെടുന്ന 'ഷാൻഗ്രില'യാണിത് (SHANGRI-LA). ഹംഗേറിയൻ വൈജ്ഞാനികനായ അലക്സാണ്ടർ സോമ ദ് കോറോസ് (Alexander Gsoma de Koros) 1833-ൽ രചിച്ച ലേഖനത്തിലാണ്, ഭാരതത്തിന്റെ 45'നും 50' നും ഇടയിൽ ഉത്തരഅക്ഷാംശത്തിൽ (North Latitude) സ്ഥിതിചെയ്യുന്ന ഈ അദ്ഭുതദേശത്തെക്കുറിച്ച് ഭൂമിശാസ്ത്രപരമായി തെളിവു നല്കിയത്. ഷാൻഗ്രിലയും സിദ്ധാശ്രമവും ഒന്നുതന്നെയാണ് എന്നൊരു വാദഗതി പണ്ടു മുതല്ക്കേ നിലനിന്നിരുന്നു. അനുകൂലമായും പ്രതികൂലമായും നിരവധി അഭിപ്രായപ്രകടനങ്ങൾ വന്നുവെങ്കിലും ഇതു രണ്ടും ഒന്നല്ല എന്നാണ് അന്തിമവിശകലനത്തിൽ വെളിവായത്. സിദ്ധാശ്രമം സ്ഥിതിചെയ്യുന്നത് വളരെ ഉയർന്ന ഒരു തലത്തിൽ ആണെങ്കിൽ, ഷാൻഗ്രില നിലനില്ക്കുന്നത് ഭൂമിയിൽത്തന്നെയാണ് എന്നതാണു വാസ്തവം. 'സംഭാല' (Shambala) എന്നു സംസ്കൃതത്തിൽ അറിയപ്പെടുന്ന ഷാൻഗ്രിലയെപ്പറ്റി പല കിംവദന്തികളും വിവാദങ്ങളും പണ്ടു മുതല്ക്കേ നിലനിന്നിരുന്നു. ബോധോദയം സിദ്ധിച്ച ആത്മീയാചാര്യന്മാരുടെ ആവാസകേന്ദ്രമാണ് ഇത്.

ഷാൻഗ്രില സാമ്രാജ്യത്തെക്കുറിച്ച് ഒരേകദേശധാരണ ലഭിയ്ക്കുവാൻ തിബത്തൻ പുരാണങ്ങളിലേക്കു ഒരെത്തിനോട്ടം അത്യാവശ്യമാണ്. മേരു പർവതത്തിന്റെ ഐതിഹ്യം ഇതിലേയ്ക്കുള്ള ഒരിടനാഴിയായി കരുതാം. അഷ്ടദളങ്ങളുള്ള താമരയുടെ രൂപമാണ് ഷാൻഗ്രില അഥവാ സംഭാലയെന്ന മാന്ത്രികദേശത്തിനുള്ളത്. മഞ്ഞുമലകൾക്കിടയ്ക്ക് ഭാരതത്തിന്റെ ഉത്തരദിക്കിൽ എവിടെയോ ഈ യോഗാത്മസാമ്രാജ്യം സ്ഥിതിചെയ്യുന്നു. ബുദ്ധമത ദർശനങ്ങളിൽ പ്രബുദ്ധരായ രാജാക്കന്മാരുടെ ഒരു നിര പുറംലോകത്ത് സത്യത്തിനും നീതിയ്ക്കും ഭ്രംശം സംഭവിച്ച് യുദ്ധത്തിൽ ഏർപ്പെട്ടിരുന്ന സമയത്ത്,

ഇവിടെ ജീവിതം പ്രശാന്തമായിരുന്നു. രാജർഷിമാരാണ് സഹസ്രാബ്ദങ്ങളോളം ഇവിടെ നിയന്ത്രിച്ചുപോന്നത്. യഥാർഥത്തിൽ, ബുദ്ധമതം തിബത്തിൽ എത്തുന്നതിനുമുമ്പുതന്നെ സംഭാലാ സാന്നിദ്ധ്യം ഇവിടെ ഉണ്ടായിരുന്നു.

സംഭാല എന്ന സംസ്കൃത പദത്തിന്റെ അർഥം 'സമാധാനത്തിന്റെ സ്ഥലം' എന്നാണ്. ഭാരതീയ യോഗാചാര്യൻമാർ സംഭാലയെക്കുറിച്ച് രേഖപ്പെടുത്തുന്നത് ഇങ്ങനെയാണ് -"ഒരു സഞ്ചാരി തന്റെ യാത്രയിൽ ഈ സാമ്രാജ്യത്തോട് അടുത്തെത്തുമ്പോൾ അയാളുടെ ദിശാബോധം നഷ്ടപ്പെടുന്നു. നിഗൂഢമായ മറ്റേതോ ലോകത്തേയ്ക്കു മാർഗഭ്രംശം സംഭവിച്ച് എത്തിച്ചേരുന്നതായി അയാൾക്ക് അനുഭവപ്പെടുന്നു." ഷാൻഗ്രിലയുടെ നിർവചനം ഓരോ വ്യക്തിക്കും വ്യത്യസ്തമാണ്. കാലചക്രത്തിന്റെ സ്രോതസ്സും സുരക്ഷിതവുമാണിവിടം. യോഗികൾ സംഭാലയാത്രയ്ക്ക് ഒരുമ്പെടുംമുമ്പ്, തങ്ങളുടെ ജീവിതത്തിന്റെ വലിയൊരു സമയം ആത്മീയ ഔന്നത്യം കൈവരിക്കുന്നതിനുള്ള കഠിനവ്രതത്തിനായി മാറ്റിവയ്ക്കുന്നു. നിർവചനത്തിൽ, ഷാൻഗ്രില അഥവാ സംഭാല തികച്ചും ഗുപ്തമാണ്. എണ്ണമറ്റ ആത്മീയജ്ഞാനികളായ അന്വേഷികളും സഹയാത്രികരും എത്രകണ്ട് ശ്രമിച്ചിട്ടും ഷാൻഗ്രിലയുടെ അസ്തിത്വം ഒരു ഭൂപടത്തിൽ അടയാളപ്പെടുത്താൻ സാധിച്ചിട്ടില്ല; തെക്കൻ ഏഷ്യയിലെ പർവതപ്രദേശങ്ങളിൽ എവിടെയോ അത് നിലനില്ക്കുന്നുണ്ടെന്നു എല്ലാവരും അഭിപ്രായപ്പെടുന്നതല്ലാതെ! ഷാൻഗ്രില ഒരു യാഥാർഥ്യമാണെന്നും അതു നമ്മുടെ ഭൗതികലോകത്തിനും ആത്മീയലോകത്തിനുമിടയ്ക്കുള്ള ഒരു പാലമായി നിലകൊള്ളുന്നു എന്നും അനുഭവിച്ചറിഞ്ഞ് പലരും തിരിച്ചുവന്നിട്ടുണ്ട്. തിബത്തൻ പുരാണത്തിൽ, ഒരിയ്ക്കൽ ഷാൻഗ്രിലയിലെ ഒരു അവധൂതൻ 'കാലച്രക്ര' പഠനത്തിനായി ഭാരത സമതലത്തിലേയ്ക്കു ഇറങ്ങി വന്നതായി പറയുന്നുണ്ട്. വിശദമായ പഠനങ്ങൾക്കുശേഷം ഇദ്ദേഹം തിരിച്ചുപോകുകയും ചെയ്തു. വിശുദ്ധ ഹൃദയമുള്ളവർക്കേ ഷാൻഗ്രിലയിൽ നിലനില്പുള്ളൂ എന്നു പറയപ്പെടുന്നു. അങ്ങനെയുള്ളവർ അവിടെ ശാന്തിയും സമാധാനവും പൂർണതയും അനുഭവിച്ച് ജരാനരകളൊന്നും ബാധിയ്ക്കാതെ അനന്തമായ ആനന്ദസാഗരത്തിൽ അല്ലലൊന്നുമില്ലാതെ കഴിയുന്നു. സ്നേഹവും, ജ്ഞാനവും ആണ് ഇവിടെ ഭരിയ്ക്കുന്നത്. അധർമവും അനീതിയും അന്യമാണിവിടെ. പൂർണതയോടടുത്ത സൗന്ദര്യരൂപസൗകുമാര്യത്തിനു ഉടമകളായ ഇവിടത്തെ നിവാസികൾ ഏതാണ്ട് ചിരഞ്ജീവികൾതന്നെയാണ്. അഗാധ ആത്മീയജ്ഞാനികളായ ഇവർ സാങ്കേതിക വിദ്യയിലും വളരെ മുന്നിലാണ്.

തിബത്തിന്റെ മാന്ത്രികാന്തരീക്ഷവും, ഹിമാലയത്തിന്റെ നിഗൂഢാത്മകതയും, ജ്ഞാനവിശുദ്ധിയുള്ള സംന്യാസിവർഗത്തേയും ലോകജനശ്രദ്ധയിൽപ്പെടുത്തുവാൻ പ്രധാന കാരണങ്ങളിലൊന്ന് ജെയിംസ് ഹിൽട്ടൺ[1] രചിച്ച 'Lost Horizon' എന്ന ഗ്രന്ഥമാണ്. 1931-ൽ, ബാസ്കൂൾ എന്ന സ്ഥലത്തുനിന്ന്

1. Lost Horizon- By James Hilton - ആദ്യമായി പ്രസിദ്ധീകരിച്ചത് 1954ൽ. പ്രസാധകർ മാക്മില്ലൻ ആൻഡ് കമ്പനി. സംക്ഷിപ്ത രൂപത്തിൽ E.F.Dodd സംഗ്രഹിച്ച ഈ പുസ്തകം, ഇതേ പേരിൽ, 1973 കാലഘട്ടത്തിൽ കേരളത്തിലെ എസ്.എസ്.എൽ.സി. ഇംഗ്ലീഷ് ഉപപാഠപുസ്തകമായിരുന്നു.

പെഷാവാറിലേക്കുള്ള യാത്രാമധ്യെ ഹെലികോപ്ടർ അപകടം സംഭവിച്ച് ഹിമാലയത്തിലെ ഒരു നിഗൂഢതാഴ്‌വരയിൽ കുടുങ്ങിപ്പോയ ഇംഗ്ലീഷുകാരെ ഷാൻഗ്രിലയിലെ ഒരു ലാമ രക്ഷിയ്ക്കുന്നതും തുടർന്ന് ചുരുളഴിയുന്ന അപരിചിതവും അവിശ്വസനീയവുമായ അനുഭവകഥയാണ് ഈ ഗ്രന്ഥത്തിലുള്ളത്. ഷാൻഗ്രിലയിലെ ജ്ഞാനയോഗികൾ, ആചാരമനുസരിച്ച്, ഓരോ കപ്പ് ചായ നല്കി അതിഥികളെ സ്വീകരിക്കുന്നു. ഇംഗ്ലീഷ് ഭാഷയിലൂടെ ഷാൻഗ്രിലയിലെ ആത്മീയഗുരു നടത്തുന്ന തത്ത്വശാസ്ത്രസംവാദം ശ്രവിച്ച അതിഥികൾ അമ്പരന്നുപോകുന്നു. അനശ്വരതയെപ്പറ്റി, കാലരാഹിത്യത്തെ (Timelessness)പ്പറ്റി, അമർത്യതയെപ്പറ്റി പരിപൂർണ ബോധമുള്ള ഷാൻഗ്രില നിവാസികൾ കാമനകളിൽനിന്നും അഭിരുചികളിൽനിന്നും വിമുക്തരാണ് എന്നറിയുമ്പോൾ ഇംഗ്ലീഷുകാർ നടുങ്ങിപ്പോകുന്നു. ജെയിംസ് ഹിൽട്ടൺ തന്റെ തിബത്തൻ സഞ്ചാരത്തിന്നിടയിൽ കണ്ടുമുട്ടിയ ഒരു ലാമയിൽ നിന്നാണ് ഷാൻഗ്രിലയെപ്പറ്റിയുള്ള അദ്ഭുതവിവരങ്ങൾ അറിയാനിടയായത്.

പ്രശസ്ത ചിത്രകാരനും റഷ്യൻ സഞ്ചാരിയുമായ നിക്കോളാസ് റോറിച്ച് (Nicholas Roerich) തന്റെ "സംഭാല" (Shambala) എന്ന കൃതിയിൽ തിബത്തിലേക്കുള്ള നിരവധി യാത്രകളെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്. 1928-ൽ അദ്ദേഹം കണ്ടുമുട്ടിയ ഒരു ലാമയോട്, ഷാൻഗ്രില യാഥാർഥ്യമാണോ എന്നു ചോദിച്ചു. ലാമയുടെ മറുപടി ഇതായിരുന്നു.- "അത് സ്വർഗരാജ്യമാണ്. അതിനു നമ്മുടെ ഭൂമിയുമായി യാതൊരു ബന്ധവുമില്ല." ഈ ചോദ്യവും ഉത്തരവും ഇന്നും പ്രസക്തമാണ്. ബ്രിട്ടീഷ് തിയോസൊഫിസ്റ്റ് (Theosophist- ദൈവശാസ്ത്രജ്ഞൻ) അലക്സാണ്ട്റ ഡേവീഡ് നീൽ, ഷാൻഗ്രിലയിലേക്കുള്ള പ്രവേശനം സാധ്യമാകുന്നതിന്റെ ശാസ്ത്രീയവശം രേഖപ്പെടുത്തിയിട്ടുണ്ട്. അതികഠിനമായ യോഗപരിശീലനത്തിലൂടെ ഭൂമിയുടെ ഗുരുത്വാകർഷണത്തെ (Gravitational Force) അതിജീവിക്കാൻ വൈദഗ്ധ്യം നേടിയാൽ ശരീരഭാരം കുറയ്ക്കാമെന്നും, അപ്രകാരം ഇവർക്കു അദ്ഭുതകരമായ വേഗതയിൽ സഞ്ചരിയ്ക്കാൻ സാധിക്കുമെന്നും സമർഥിക്കുന്നു.[1]

തിബത്തൻ യോഗ സമ്പ്രദായത്തെക്കുറിച്ച് പരമാർശിക്കാതെ ഷാൻഗ്രിലയുടെ വിവരണം പൂർണമാകില്ല. അഥർവവേദത്തിൽ, നമ്മുടെ ശ്രേഷ്ഠമുനിമാർ മനനം ചെയ്യാതെ വിട്ടുകളഞ്ഞ നിരവധി നിഗൂഢ മന്ത്രങ്ങളുണ്ട്. അധമമായ മാർഗങ്ങൾക്കുവേണ്ടി ഈ മന്ത്രങ്ങൾ ഉപയോഗിയ്ക്കാതിരിക്കാൻ വേണ്ടിയാണ് അവർ അങ്ങനെ ചെയ്തത്. അഥർവവേദത്തെ അധമമായി

1. അപ്പോളൊ, കൊളംബിയ തുടങ്ങിയ ബഹിരാകാശപേടകങ്ങളിൽ സഞ്ചരിയ്ക്കാൻ നിയുക്തരായ ബഹിരാകാശയാത്രികർക്കു പരിശീലനം നല്കുന്നതിനുവേണ്ടി ഗ്രാവിറ്റേഷണൽ ഫോഴ്സിനെ മറികടക്കുന്ന രീതിയിൽ നിർമിച്ച കൃത്രിമപേടകം പരീക്ഷണശാലയിൽ സജ്ജീകരിക്കാറുണ്ട്. പേടകത്തിന്റെ അകത്തുള്ള വായുവിന്റെ മർദം കുറച്ചുകുറച്ച് ഒട്ടും ഇല്ലാതാക്കി വാക്വം സൃഷ്ടിക്കുന്നു. വായു ഇല്ലാതാക്കുമ്പോൾ ഗ്രാവിറ്റേഷണൽ ഫോഴ്സ് (ഭൂഗുരുത്വാകർഷണം) ഉണ്ടാകില്ല. ഈ പേടകത്തിന്റെ ഉള്ളിൽ യാത്രക്കാർ സഞ്ചരിക്കുമ്പോൾ വായുവിൽ പൊങ്ങി നടക്കുന്നതുപോലെയാണ് തോന്നുക. ഗുരുത്വാകർഷണത്തെ ഇല്ലാതാക്കുന്നതുകൊണ്ടാണ് ഇതു സംഭവിക്കുന്നത്. ഭൂമിയിൽ ഇതു സാധ്യമാണ് എന്നാണല്ലോ ഇതു വ്യക്തമാക്കുന്നത്. ഭൂമിയുടെ ഗുരുത്വാകർഷണശക്തിക്ക് വായു ഒരു പ്രധാന ഘടകമാണ് എന്ന് വേദങ്ങളിൽ പറയുന്നുണ്ട്. ഭൂമിയുടെ ഗുരുത്വാർഷണത്തിന്റെ മൂലകാരണം ശാസ്ത്രത്തിന് ഇന്നും അജ്ഞാതമാണ്.

കണക്കാക്കി, വേർതിരിച്ചുനിർത്തിയതും ഇതുകൊണ്ടാണ്. പക്ഷേ, ഋഷിപരമ്പരയിലും ക്ഷിപ്രകോപികളും, കാര്യസാധ്യത്തിനു വേണ്ടി സിദ്ധി ഉപയോഗിക്കുന്നവരും ഉണ്ടായിരുന്നു.[1] അവരാണ് അധമമായ നിഗൂഢമന്ത്രങ്ങളെ മനനം ചെയ്ത് ആവശ്യക്കാർക്ക് ഉപദേശിച്ചുകൊടുത്തത്. ഇവരുടെ പരമ്പരയിൽ നിന്നാണ് തിബത്തിലെ ലാമമാർക്ക് ഈ മന്ത്രസിദ്ധി ലഭിച്ചത്. കഠിനമായ ധ്യാനമാർഗത്തിലൂടെ ഇവർ ഇതിനെ വളർത്തി വലുതാക്കിയെടുത്തു. തിബത്തിനെ നിഗൂഢഭൂമിയെന്നും, ദുർഗ്രാഹ്യമായ രഹസ്യങ്ങളുടെ നാടെന്നും അറിയപ്പെടാൻ കാരണവും ഇതുതന്നെയാണ്. തിബത്തിലെ ക്യോർപോലി, ഡിൻഗ്രി, ക്യാനിത് സായ്, നുബ്ഖുലുങ്, തസാങ് റോങ് എന്നീ പ്രവിശ്യകൾ മന്ത്രസിദ്ധി നേടിയ ലാമമാരുടേയും ഗേഷിമാരുടേയും പ്രധാനകേന്ദ്രങ്ങൾ ആണ്. ഊഹ് ഗ്രാമത്തിൽ ദിവ്യശക്തിയുള്ള നിരവധി ലാമമാരുണ്ട്. യർലുങ്ങിലും ഭീകരമന്ത്രവാദികൾ ഉണ്ട്. ലോബ്രക് ചുരത്തിലെ കാട്ടുജാതിക്കാർ ദുർമന്ത്രവാദത്തിനു പേരു കേട്ടവരാണ്.

തിബത്തൻ ലാമമാരുടെ[2] ജ്ഞാനശക്തിയും സിദ്ധിയും അപാരമാണ്. ധ്യാനത്തിൽ ഇരുന്ന്, ലക്ഷക്കണക്കിനു തവണ മന്ത്രങ്ങൾ ഉരുവിട്ട് സിദ്ധിയുടെ പാരമ്യത്തിലേക്കു എത്തിച്ചേരാൻ ഒരു ലാമയ്ക്ക് പതിനഞ്ചു വർഷമെങ്കിലും ആവശ്യമാണ്. സിദ്ധി നേടിയെടുക്കുന്നതിനു പല തരത്തിലുള്ള ദുർഘടമായ കടമ്പകൾ തരണം ചെയ്യേണ്ടതുണ്ട്.[3] അത്തരത്തിലുള്ള ഒന്നിന്റെ അവശിഷ്ടങ്ങൾ വിജനമായ ഒരു കുന്നിൻമുകളിൽ, തിബത്ത്-ഭൂട്ടാൻ അതിർത്തിയിൽ, ഒരു ലാമ എനിയ്ക്കു കാണിച്ചു തരികയുണ്ടായി. ഇതിനു തിരഞ്ഞെടുക്കുന്ന സ്ഥലത്ത് പർവതങ്ങളിൽനിന്നുള്ള ഊർജപ്രവാഹം വളരെ കൂടുതലായിരിയ്ക്കും. വെയിലിൽ ഉണക്കിയെടുത്ത ദൃഢമായ ഇഷ്ടികകളും ഒരു മൺകുടത്തിൽ ജലവും, ഒരു ജപമാലയുമാണ് ഇതിന്നാവശ്യം. നഗ്നനായി, ഉത്തമമായ ആസനത്തിൽ ധ്യാനത്തിന് ഇരിയ്ക്കുന്ന ലാമ ഒരു മന്ത്രം പതിനായിരം തവണ ഉരുവിട്ടാൽ ഒരു ഇഷ്ടിക തന്റെ ചുറ്റും കുഴച്ചുകൂട്ടിയിരിയ്ക്കുന്ന കളിമണ്ണിൽ ഉറപ്പിയ്ക്കുന്നു. എട്ടോ, ഒമ്പതോ ഇഷ്ടിക വച്ചാൽ ഒരു ചുറ്റായി. പിന്നെ, അതിന്റെ മീതെ മറ്റൊരു വലയം തീർക്കുന്നു. ഓരോ വരി തീരുമ്പോഴും മന്ത്രങ്ങൾ ഉരുവിടുന്ന തവണ കൂട്ടിക്കൊണ്ടിരിയ്ക്കും. ഒരു വേട്ടാളൻ (Wasp) മണ്ണുകൊണ്ട് സ്വയം കൂട് ഒരുക്കുന്നതുപോലെ, ലാമ തനിയ്ക്കുചുറ്റും ഇടുങ്ങിയ ഒരു കൂട് തീർക്കുന്നു. ചുമലിന്റെ ഉയരം കഴിഞ്ഞാൽ കൂടിന്റെ വ്യാസം തല ഉൾക്കൊള്ളാൻ മാത്രമായി ചുരുക്കുന്നു. ഈ സമയമാകുമ്പോഴേയ്ക്കും ഗുരുവോ, ഗുരുവിന്റെ പ്രധാന ശിഷ്യനോ സഹായത്തിനുണ്ടാകും. തലയുടെ മൂർദ്ധാവിൽ ബ്രഹ്മരന്ധ്രത്തിനു മുകളിലായി

---

1. സുമന്തുമുനി ഇത്തരത്തിൽ പെട്ടതാണ്. "അഥർവാങ് ഗിരസാമാസീത് സുമന്തുർദ്ദാരുണോ മുനിഃ" -ക്രൂരനായ സുമന്തുമുനി അഥർവവേദ പാരംഗതനായി ഭവിച്ചു. (ഭാഗവതം).
2. ലാമ എന്നാൽ ഗുരു എന്നാണർഥം. ലാ=പരമജ്ഞാനം; മ = കരുണ.
3. കിഴക്കൻ ഹിമാലയത്തിലെ ജ്യോർതെങ് വനാന്തരത്തിലെ ഒരു വിജനമായ മൊണാസ്ട്രിയുടെ സമീപത്തുവച്ച് രാത്രി 2 മണിയ്ക്ക് ഞാൻ കണ്ടുമുട്ടിയ ലാമ അസാമാന്യസിദ്ധിയുള്ള ഒരു യോഗിയായിരുന്നു. തീക്കനൽ പോലെ തിളങ്ങുന്ന കണ്ണുകളും ചിറിയിൽനിന്ന് ഒലിയ്ക്കുന്ന ചോരയും ആ ലാമയെക്കുറിച്ച് എനിയ്ക്ക് തെറ്റിദ്ധാരണ ഉണ്ടാക്കി.

മാത്രം ഒരു ദ്വാരമിട്ടു കഴിഞ്ഞാൽ കൂടിന്റെ പണി പൂർത്തിയായി. ഗുരുവോ, ശിഷ്യനോ സ്ഥലം വിടുകയും ചെയ്യും. ആറു മാസമോ അതിലധികമോ ഈ കൂടിനുള്ളിൽ ലാമ ധ്യാനത്തിൽ ഇരിയ്ക്കുന്നു. ബ്രഹ്മരന്ധ്രത്തിൽക്കൂടിയുള്ള ഊർജപ്രവാഹം ശരീരത്തിലേയ്ക്കും ശരീരത്തിൽനിന്നുള്ള ഊർജപ്രവാഹം ഇഷ്ടികകളിലേയ്ക്കും പ്രവഹിയ്ക്കുന്നതിനാൽ അവ വെന്തുപോകുന്നു. സിദ്ധിനേടി എന്നു ബോധ്യമായാൽ ഗുരു വീണ്ടും വരുന്നു. ഗുരുവിന്റെ മന്ത്ര ശക്തിയും ലാമയുടെ സാധനയും ഒത്തുചേരുന്നതോടെ ഇഷ്ടികക്കൂട് ഛിന്ന ഭിന്നമാക്കി ലാമ പുറത്തുവരുന്നു. ജപമാലയിലെ രുദ്രാക്ഷങ്ങൾ തേഞ്ഞ്തേഞ്ഞ് പകുതിയോളം ആയിക്കഴിഞ്ഞിരിയ്ക്കും!

തിബത്തൻ സമ്പ്രദായത്തിലുള്ള യോഗ വിദ്യകളിൽ പ്രാവീണ്യം നേടുന്നതിനായി ഒരു സാധകന് തീർച്ചയായും ഒരു ഗുരുവിനെ[1] കണ്ടെത്തേണ്ടതുണ്ട്. ആന്തരികാഗ്നിയെ (Inner Fire) ജ്വലിപ്പിച്ച് സിദ്ധി നേടിയെടുക്കുമ്പോഴും, തലങ്ങളിൽനിന്നു തലങ്ങളിലേയ്ക്കു മനസ്സിനെ കേന്ദ്രീകരിക്കുമ്പോഴും (Focus) ഒരു ഗുരുവിന്റെ സഹായം അത്യന്താപേക്ഷിതമാണ്. മനസ്സ് ഏതെങ്കിലും തലത്തിൽ ഉടക്കി നിന്നാൽ, പിന്നെ പൂർവസ്ഥിതിയിലേയ്ക്കു വരാൻകഴിയാതെ സാധകൻ ഭ്രാന്തനായിത്തീരുന്നു. ടു-മോ (Tum-Mo) രീതിയിൽ സിദ്ധി നേടിയ ഒരു ലാമയ്ക്ക്, ആന്തരികാഗ്നിയെ ജ്വലിപ്പിയ്ക്കുക വഴി തന്റെ ചുറ്റുപാടുള്ള ഹിമക്കട്ടകളെ ഉരുക്കുവാൻ സാധിയ്ക്കുമെന്ന് അതിനു ദൃക്സാക്ഷികളായ സഞ്ചാരികൾ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. വിജനമായ ഒരു പർവതത്തിന്റെ മുകളിൽ ഇരുന്ന് ടു-മോ സിദ്ധി നേടിയെടുക്കാൻ ശ്രമിയ്ക്കുകയായിരുന്ന ഒരു ലാമയുടെ ദുഃഖകരമായ അവസ്ഥയെക്കുറിച്ചും തിബത്തിൽ സംസാരമുണ്ട്. വളരെക്കാലം ധ്യാനത്തിൽ മുഴുകിയ ലാമ സിദ്ധിയുടെ അന്ത്യഘട്ടത്തിൽ പ്രവേശിച്ചപ്പോൾ, വഴിയറിയാതെ കുടുങ്ങിപ്പോയ ഒരു സഞ്ചാരി അദ്ദേഹത്തെ തട്ടിവിളിച്ചുണർത്തി. സ്വബോധത്തിലേയ്ക്കു പെട്ടെന്നു തിരിച്ചെത്തിയപ്പോൾ ഉണ്ടായ സ്പന്ദന വ്യത്യാസത്താൽ ലാമ ഭ്രാന്തനായിപ്പോയി എന്നാണ് പറയുന്നത്.

സിദ്ധിയുടെ ഉയർന്ന തലങ്ങളിൽ എത്തി അമാനുഷികമായ പല അദ്ഭുതകൃത്യങ്ങളും പ്രദർശിപ്പിച്ചിരുന്ന ഒരു തിബത്തൻ യോഗിയായിരുന്നു മിലേ

1. ഗുരു: ഗുരു എന്നാൽ കേവലം ഒരു അധ്യാപകനോ പരിശീലകനോ അല്ല. യോഗസിദ്ധാന്തപ്രകാരം, ആത്മസാക്ഷാത്കാരം സിദ്ധിച്ചിട്ടുള്ള ഒരു മഹാത്മാവാണ് ഗുരു. സർവവ്യാപിയായ പരമാത്മാവും താനും ഒന്നുതന്നെ എന്ന അറിവുനേടിയ പുണ്യപുരുഷനാണ് ഗുരു. ആത്മസാക്ഷാത്കാരത്തിനായി കിണഞ്ഞു ശ്രമിച്ചുകൊണ്ടിരിക്കുന്ന ഒരു യഥാർത്ഥ സാധകനെ സഹായിക്കാൻ ഈശ്വരൻതന്നെ നിയോഗിച്ചിട്ടുള്ള ഒരു മഹദ്വ്യക്തിയാണ് ഗുരു. അദ്ദേഹത്തിന്റെ വാക്കും, ശരീരവും, മനസ്സും, ആധ്യാത്മികജ്ഞാനവുമെല്ലാം, ഈശ്വരസാക്ഷാത്കാരം എന്ന ലക്ഷ്യത്തിലേക്ക് ജനങ്ങളുടെ ശ്രദ്ധയെ ആകർഷിക്കുവാൻ കഴിയുന്ന വിധത്തിലായിരിക്കണം.

മാസ്റ്റർ: ഗുരുവിനേക്കാൾ ഉയർന്ന പദവിയാണ് മാസ്റ്റർക്ക്. ആധ്യാത്മിക സിദ്ധികളിൽ ഗുരുവിനേക്കാൾ ബഹുദൂരം മുന്നിലാണ് മാസ്റ്റർ. അതിന്റെ ഏറ്റവും ഉദാത്തമായ തെളിവ്, സവികല്പ സമാധിയിൽ ഇച്ഛാനുസരണം അനായാസമായി ലയിക്കാനുള്ള അദ്ദേഹത്തിന്റെ കഴിവാണ്. അതുവഴി നിത്യമായ, അനശ്വരമായ, പരമാനന്ദത്തെ നല്കാൻ കഴിയുന്ന നിർവികല്പ സമാധിയെ പ്രാപിക്കലാണ്.

രപ്പ. "ഹും" എന്ന അതിശക്തമായ ബീജമന്ത്രംകൊണ്ടു ശത്രുക്കളെ കൊല്ലു വാനും, 'പഹ്ട്' എന്ന മന്ത്രത്താൽ ബോധക്ഷയം വരുത്തുവാനും മിലേര പ്പയ്ക്ക് സാധിച്ചിരുന്നു. ദേവചിഹ്നങ്ങളായ വജ്രം, മണി, ധർമചക്രം, താമര, വാൾ തുടങ്ങിയവ ധരിച്ച്, 'ഓം, ആഹ് ഹൂം' എന്നീ ബീജമന്ത്രങ്ങളെ ആവാ ഹിച്ച് അദ്ദേഹം അമാനുഷകൃത്യങ്ങൾ പലതും ചെയ്തിരുന്നു. മനസ്സിനെ കടുത്ത ഏകാഗ്രതയിൽ വരുത്തുന്ന 'വജ്രവരാഹി' എന്ന നിഗൂഢധ്യാനവും, 'ഹേ വജ്രമണ്ഡല,' 'മഹാവജ്രമണ്ഡല' തുടങ്ങിയ ഉത്തമധ്യാനദീക്ഷയും മിലേരപ്പ സ്വായത്തമാക്കിയിരുന്നു. മഹായാന താന്ത്രികഗ്രന്ഥങ്ങൾ സൂക്ഷ്മ മായി പഠിച്ചിരുന്ന ഇദ്ദേഹം അതിൽ വിവരിയ്ക്കുന്ന 'ജൈവോർജ സാധന'യും, ശാന്തം, വീരം, ആകൃഷ്ടം, സ്ഥിരം എന്ന നാലുതരം പരകായ പ്രവേശമെന്ന (Transmigration) അതിനിഗൂഢയോഗവിദ്യയും സ്വായത്തമാക്കി യിരുന്നു. എല്ലാതരം തിബത്തൻ യോഗവിദ്യകളുടേയും മൂലം ഭാരത ത്തിൽനിന്നു ലഭിച്ചതാണെങ്കിലും അതിനു തിബത്തൻ സമ്പ്രദായത്തിലുള്ള ചില മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്. പരകായപ്രവേശനത്തിന്റെ ഗൂഢതന്ത്രം, 'ദാകിനീ കർണതന്ത്ര'മെന്ന പേരിൽ തിബത്തൻ യോഗികൾ പ്രായോഗിക മാക്കിയെങ്കിലും അതിന്റെ മൂലം ഭാരതത്തിൽനിന്നുതന്നെയാണ്. അവിദ്യ യുടെ ഫലമായ പന്ത്രണ്ട് കാരണങ്ങളുടെ സംഘാതമാണ് മനുഷ്യശരീര മെന്നും, മോക്ഷം കാംക്ഷിയ്ക്കുന്ന സജ്ജനങ്ങൾക്കു സ്വയം ലക്ഷ്യത്തിൽ എത്തിച്ചേരാൻ സഹായിക്കുന്ന മഹായാനമാണ് ദേഹമെന്നും തിബത്തൻ വേദാന്തികൾ വിശ്വസിച്ചു. പക്ഷെ, നിർഭാഗ്യവാന്മാരെക്കൊണ്ട് പാപകർമ ങ്ങൾ ചെയ്യിച്ച് അവരെ ഹീനലോകത്തിൽ എത്തിയ്ക്കുന്നതും ദേഹം തന്നെ യാണ്.[1] വണങ്ങേണ്ടതും പൂജിയ്ക്കേണ്ടതും അവനവന്റെ ആത്മാവിനെത്ത ന്നെയാണെന്ന ഭാരതീയ വേദാന്തദർശനം ഇവിടെ സ്മരിയ്ക്കേണ്ടതാണ്. മിലേരപ്പയുടെ കാലത്തിനുമുമ്പുതന്നെ അദ്ദേഹത്തേക്കാൾ സിദ്ധിനേടിയ യോഗികൾ തിബത്തിലുണ്ടായിരുന്നു. ല-ഓട്സു, ബോ-യങ്ങ് എന്നീ പേരു കളിൽ അറിയപ്പെട്ടിരുന്ന ഭോഗ്നാഥർ വളരെക്കാലം തിബത്തിൽ ജീവിച്ചി രുന്നു. ഗൂഢാവബോധപ്രധാനമായ തന്ത്രശാസ്ത്രആഗമങ്ങൾ തിബത്തിൽ പ്രചരിപ്പിച്ചതിനു ഭാരതീയനായ ഭോഗ്നാഥർക്ക് നിസ്തുലമായ പങ്കുണ്ട്.

നിഗൂഢഭൂമിയാണ് തിബത്ത് എന്നു തെളിയിക്കുന്ന നിരവധി ദൃഷ്ടാന്ത

കുറിപ്പ്: തിബത്തിനെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് ഈ പുസ്തകങ്ങൾ റഫർ ചെയ്യുക:
Tibetan Yoga and its Secret Doctrines;- Byavans Ventass. The Tibetan Book of the Dead- by Padma Sambahava., The Miracle of Mindfulness by Thich Nhat Hanh; The Tibetan Book of Living & Dying- by Sogyal Rinpoche; Glimpse after Glimpse by Sogyal Rinpoche; Death, Intermediate State & Rebirth by Jeffrey Hipkins & Lati Rinbohay; Return From Death- by Grey, Margot; Life After life- by Mody, Raymond A.M.D.
Minding The Body, Mending the Mind- by Borysenko, Joan.

1. "അഥ കേന പ്രയുക്തോഽയം പാപം ചരതി പൂരുഷഃ
അനിച്ഛന്നപി വാർഷ്ണേയ ബലാദിവ നിയോജിതഃ" (ഭഗവത് ഗീത 3-36)
അർജ്ജുനൻ ചോദിക്കുന്നു: അല്ലയോ വൃഷ്ണിവംശത്തിൽ ജനിച്ചവനേ, എന്തു കാരണത്താൽ പ്രേരിതനായിട്ടാണ് ഈ പുരുഷൻ, ചെയ്വാൻ ഇച്ഛിയ്ക്കുന്നില്ലെങ്കിലും, ബല മായി നിയോഗിയ്ക്കപ്പെട്ടവനെന്നപോലെ പാപകർമത്തെ ചെയ്യുന്നത്?

ങ്ങൾ ഇന്നും തിബത്തിൽ കാണാം. ന്യാ-ഷിങ്ങ് തടാകത്തിലെ ജലപ്പശുക്കളും നം-റു തടാകത്തിലെ രാക്ഷസരൂപികളും ഇപ്പോഴും പ്രത്യക്ഷപ്പെടാറുണ്ടെന്നു അനുഭവസ്ഥർ സാക്ഷ്യപ്പെടുത്തുന്നു. 1812-ൽ ഹെർസ്സെ എന്ന സഞ്ചാരി മാനസസരസ്സിൽ രാക്ഷസരൂപത്തിലുള്ള അമാനുഷരൂപിയെ കണ്ടതായി എഴുതിയിട്ടുണ്ട്. അദ്ദേഹം എഴുതിയ ജർണലിൽ ഇപ്രകാരം കാണുന്നു: "സന്ധ്യാസമയത്തിനു മുമ്പായി കൂടാരത്തിലേയ്ക്കു മടങ്ങുമ്പോൾ അസാമാന്യ വലുപ്പമുള്ള ഒരു ജീവിയെ ജലനിരപ്പിൽ കണ്ടു. ചത്തുപോയ ഒരു വലിയ യാക്കിന്റെ മൃതദേഹമാണെന്നാണ് ആദ്യം തോന്നിയത്. നിറയെ മുടിയുള്ള ആ ജന്തു ക്രമേണ നടന്നുനീങ്ങി അപ്രത്യക്ഷമായി." ദാകന്മാരുടേയും ദാകിനിമാരുടേയും സാന്നിധ്യം മാനസസരസ്സിൽ പലപ്പോഴും അനുഭവപ്പെട്ടിട്ടുണ്ടെന്ന് പല സഞ്ചാരികളും രേഖപ്പെടുത്തിയിട്ടുണ്ട്. ദാകിനിമാർ ശൂന്യവിഹായസ്സിൽ സഞ്ചരിയ്ക്കുന്ന, "ആകാശചാരിണി"കളാണ്. ദാകിനി എന്നാൽ ആനന്ദിയ്ക്കുന്നവൾ, ഉദാത്ത പ്രജ്ഞയുള്ളവൾ എന്നാണർഥം. സിദ്ധാശ്രമത്തിലെ യോഗിനിമാരും മാനസസരസ്സിൽ എത്താറുണ്ട്. അപ്സരസ്സുകൾ എന്നൊക്കെ അറിയപ്പെടുന്നവർ ഇവർ തന്നെയാണ്. 'കാഗ്യുത്പ'പരമ്പരയിലെ ആചാര്യന്മാരേ, ദാകിനിമാരേ, ധർമപാലകരേ- എന്ന പ്രാർഥന ചൊല്ലി ബീജമന്ത്രം ജപിച്ചാൽ ദാകിനിമാർ കൂട്ടത്തോടെ പ്രത്യക്ഷപ്പെടുമെന്ന് തിബത്തൻ ലാമമാർ അവകാശപ്പെടുന്നു. സപ്തവർണങ്ങളാൽ തിളങ്ങുന്ന ഒരു നാഗത്തിന്റെ അസാമാന്യ വലിപ്പമുള്ള ദേഹം ക്യാമറയിൽ പകർത്തിയ ഒരു ഇംഗ്ലീഷുകാരൻ, ലണ്ടനിൽ തിരിച്ചെത്തി അതിന്റെ പ്രിന്റ് എടുത്തപ്പോൾ ശൂന്യമായ അവസ്ഥയിലാണ് കണ്ടത്.[1] ഹിമശൃംഗങ്ങളുടെ അടിയിലേയ്ക്കു തള്ളിക്കിടക്കുന്ന മാനസസരസ്സിന്റെ തുരങ്കഭാഗങ്ങളിലേയ്ക്കു മത്സ്യബന്ധനത്തിനു പോയ രണ്ടു ഗോത്രവർഗക്കാർ സെയ്ദി ക്യാമ്പിൽവച്ച് അവരുടെ അനുഭവം എന്നോടും ഗൈഡിനോടും വിവരിച്ചത് ഇന്നും ഓർത്തുപോകുന്നു. 2001-ലെ കൈലാസ്-മാനസസരസ്സ് യാത്രയിലാണ് ഇതുണ്ടായത്. അന്ന് അതെനിക്കു തീർത്തും അവിശ്വസനീയമായി തോന്നി എന്നതാണ് വാസ്തവം. പക്ഷെ, പാർവതീദേവി നീരാടിയിരുന്നതെന്നു വിശ്വസിയ്ക്കുന്ന കടവിൽ കുളിയ്ക്കാനായി ഞാനും ഹരിഹറും ഇഞ്ചിഞ്ചായി ഇറങ്ങിച്ചെന്നപ്പോൾ, എന്തോ വഴുവഴുപ്പുള്ള ഒരു പ്രതലത്തിന്മേൽ പാദങ്ങൾ സ്പർശിച്ചതായി അനുഭവപ്പെടുകയും, ഒരു ഡൈവിങ്ങ് ബോർഡിൽ പൊന്തിത്താഴുന്നതുപോലെ വ്യക്തമായി തോന്നുകയും ചെയ്ത അനുഭവം അവിസ്മരണീയമായി എന്നെന്നും എന്റെ മനസ്സിൽ മായാതെ കിടക്കുന്നുണ്ട്.[2] എന്റെ ജീവിതത്തിലെ ഒരു വഴിത്തിരിവായി മാറി ആ സംഭവം. അക്ഷരങ്ങളുടെ ലോകത്തിലേയ്ക്കുള്ള എന്റെ കാൽവെപ്പ് പൂർണതയിലേക്കു പ്രവേശിച്ചത് ആ ദിവ്യമുഹൂർത്തത്തിലാണ് എന്ന് നിസ്സംശയം പറയാം. ആ യാത്രയുടെ അവസാനഘട്ടത്തിൽ, രാത്രി രണ്ടു മണിയോടെ സോങ്സെർബു ക്യാമ്പിൽ അവശനായി എത്തിച്ചേർന്ന എന്നെ രക്ഷപ്പെടു

1. 'തന്തുനാഗം' എന്നത് 'വരുണപാശം' എന്നു പേരായ ഒരു ജലജന്തുവാണ് എന്നു പുരാണങ്ങളിൽ പറയുന്നു. ഇതിന്റെ ശരീരം വളരെ ദൃഢമാണ്.

2. 'ഉത്തർഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര' പേജ് 130 ആദ്യഖണ്ഡിക നോക്കുക.

ത്തിയത് ഒരു വൃദ്ധനായിരുന്നു. മുഖത്തു മുഴുവനും വരകൾ ഉള്ള ആ പടു വൃദ്ധൻ, ഉരുക്കുപോലെ ബലമുള്ള കൈകൾകൊണ്ട് എന്നെ പൊക്കിയെടുത്തത് ഒരു പുഷ്പം എടുക്കുന്ന ലാഘവത്തോടെയായിരുന്നു. പിറ്റെദിവസം, അവിടെയൊക്കെ തിരഞ്ഞിട്ടും അദ്ദേഹത്തെ കണ്ടുകിട്ടിയില്ല. മധ്യവയസ്കരായ ദമ്പതിമാരെ മാത്രമേ അവിടെ കാണുവാൻ കഴിഞ്ഞുള്ളൂ. ദർച്ചൻ ക്യാമ്പിൽവച്ച് ഞങ്ങളുടെ ഗൈഡ് പൂചോങ് പറഞ്ഞത്, അങ്ങനെയൊരു വൃദ്ധനെ ആരും അവിടെ ചുമതലപ്പെടുത്തിയിട്ടില്ല എന്നാണ്. അപ്പോൾ, ആ വൃദ്ധൻ ആരായിരുന്നു?[1] ഹിമാലയത്തെക്കുറിച്ച് കാര്യമായിട്ടൊന്നും അറിയാൻ കഴിഞ്ഞിട്ടില്ലാത്ത ഒരു തുടക്കക്കാരൻ എന്ന നിലയിൽ, എന്റെ ആദ്യരചനയിൽനിന്ന് ഒരു വിവാദം ഒഴിവാക്കാൻ വേണ്ടിയാണ് മേൽപ്പറഞ്ഞ പരാമർശങ്ങൾ ഒഴിവാക്കിയത്. പക്ഷേ, ഗംഗോത്രിധാമത്തിലെ ഖാറ്റ്ലിങ് ഗ്ലേഷിയറിന്റെ നിഗൂഢ ഹിമഭൂമിയിൽ കണ്ടുമുട്ടിയ അഞ്ചു സംന്യാസിമാരും ഈ അനുഭവങ്ങൾ ഞാൻ വിസ്തരിച്ചപ്പോൾ ഗാഢമായി ധ്യാനത്തിൽ ഇരുന്ന ശേഷം എന്നെ അനുഗ്രഹിയ്ക്കുകയുണ്ടായി.[2]

ഹിമാലയത്തിന്റെ നിഗൂഢാത്മകത, ഒരു പരിധിവരെയെങ്കിലും, ക്രമേണ എന്റെ മുന്നിൽ ചുരുളഴിഞ്ഞു തുടങ്ങിയതും ഇതിനുശേഷമാണ്. നിരവധി അനുഭൂതികൾ അതെനിയ്ക്കു സമ്മാനിച്ചു. മെഡിറ്റേഷന്റെ വിവിധതലങ്ങളിലേയ്ക്കു എത്തിച്ചേരാനും, സാധന, സിദ്ധി മുതലായവ അനുഭവിച്ചറിയാനും തുടർന്ന് സാധിച്ചു. ഹിമാലയത്തിൽനിന്ന് ദിവ്യനായ ഒരു ഗുരുവിനെ ലഭിച്ചതോടെയാണ് ഇതൊക്കെ എളുപ്പമായത്.

സ്വാമിപരമഹംസ ശ്രീ നിത്യാനന്ദജി എന്ന ഭാരതീയ യോഗിവര്യൻ കഴിഞ്ഞ വർഷം തിബത്തിൽ സഞ്ചരിയ്ക്കുമ്പോഴുണ്ടായ ചില അനുഭവങ്ങൾ പിന്നീട് വെളിപ്പെടുത്തുകയുണ്ടായി. "-ഞാൻ തിബത്തിലെ ലാസയിൽ ആയിരുന്നപ്പോൾ ഉണ്ടായതാണ് ഈ സംഭവം. അസാധാരണമായ ദീർഘായുസ്സുള്ളവർ ഈ പ്രദേശത്ത് ഇപ്പോഴും ജീവിയ്ക്കുന്നതായി ഞാൻ കേട്ടിരുന്നു. മുന്നൂറോ അതിനു മുകളിലോ വയസ്സുള്ളവരും അക്കൂട്ടത്തിൽ ഉണ്ടായിരുന്നുവത്രെ! അങ്ങിനെയുള്ള ചിലരെ കാണുവാനും വിശേഷങ്ങൾ ചോദിച്ചറിയാനും ഞാൻ ആഗ്രഹിച്ചു. പൊട്ടാല കൊട്ടാരത്തിലുള്ള (Monastery-citadel Potala) ഒരു ലാമ മറ്റൊരു ലാമയുടെ അരികത്തേയ്ക്ക് എന്നെ പറഞ്ഞയച്ചു. അദ്ദേഹം, സമീപത്തുതന്നെയുള്ള ഒരു വയലിൽ പണിയെടുത്തു കൊണ്ടിരിയ്ക്കയായിരുന്നു. കാഴ്ചയിൽ വളരെ പ്രായം തോന്നിയ്ക്കുന്ന ആ ലാമയോട് ഞാൻ ചോദിച്ചു-"അങ്ങേയ്ക്ക് വയസ്സ് ഏറെയായെന്ന് ഞാൻ കേട്ടിരിയ്ക്കുന്നു. താങ്കളുടെ ജീവിതരീതിയെക്കുറിച്ച് അറിയാൻ ആഗ്രഹമുണ്ട്." ഞാൻ ചെന്ന സമയം അദ്ദേഹം നല്ല പണിത്തിരക്കിലായിരന്നു. കള പറിയ്ക്കുന്നു, വയൽ ഒരുക്കുന്നു. എന്റെ ചോദ്യം കേട്ട് ലാമ ഉറക്കെ ചിരിച്ചു. പിന്നെ പറഞ്ഞു- 'എനിയ്ക്കു അത്രയ്ക്കൊന്നും പ്രായമായിട്ടില്ല. ഞാൻ ഒരു

---

1. 'ഉത്തർഖണ്ഡിലൂടെ-കൈലാസ് മനസസരസ്സ് യാത്ര' പേജ് 185 ആദ്യഖണ്ഡിക നോക്കുക.
2. 'തപോഭൂമി ഉത്തരഖണ്ഡ്' - ഗംഗോത്രി- ഗോമുഖ്-തപോവൻ- അധ്യായം പേജ് 139 രണ്ടാം ഖണ്ഡിക നോക്കുക.

മധ്യവയസ്കനാണെന്നു പറയാം. 136 വയസ്സേ എനിയ്ക്കുള്ളു. എന്നേക്കാൾ വളരെയധികം പ്രായമായവർ ഈ പ്രദേശത്തുണ്ട്. നിങ്ങൾക്കു വൃദ്ധന്മാരെ കാണണമെങ്കിൽ അവരെ ചെന്നു കാണൂ. എന്നെയല്ല." അദ്ദേഹത്തിനു 136 വയസ്സായിരിക്കുന്നു എന്നു തെളിയിക്കുന്ന ഒരു മെഡിക്കൽ റിപ്പോർട്ട് ഞാൻ പിന്നീട് കാണുകയുണ്ടായി. ഇത്രയൊക്കെ വയസ്സായിട്ടും ഇതുപോലെ അധ്വാനിയ്ക്കാൻ കഴിയുന്നുണ്ടല്ലോ എന്നു ഞാൻ അത്ഭുതപ്പെട്ടു. തങ്ങളെപ്പോലെയുള്ള ലാമമാർ 300 വയസ്സോ അതിലധികമോ ജീവിച്ചിരിയ്ക്കുക വളരെ സാധാരണമാണ് എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. 'ഞങ്ങളുടെ വിശ്വാസം അതാണ്. കണ്ടുവരുന്നതും അങ്ങനെത്തന്നെ. 150 ഉം 200 ഉം വയസ്സ് പ്രായമായവരും ഇതുപോലെ ദേഹാധ്വാനം ചെയ്യുക പതിവാണ്.' അതിൽ അദ്ഭുതപ്പെടാൻ എന്തിരിയ്ക്കുന്നു എന്നായിരുന്നു അദ്ദേഹത്തിന്റെ ഭാവം. ഞാൻ വീണ്ടും ചോദിച്ചു- 'എന്താണ് ഇങ്ങനെയൊക്കെ സംഭവിയ്ക്കാൻ കാരണം.' അദ്ദേഹത്തിന്റെ മറുപടി ഇതായിരുന്നു-'ഞങ്ങളുടെ പൂർവികന്മാരുടെ മൃതദേഹങ്ങൾ മറവു ചെയ്തിരിയ്ക്കുന്ന സ്ഥലങ്ങളിലെല്ലാം, അവർ ജനിച്ച തിയ്യതിയും മരിച്ച തിയ്യതിയും രേഖപ്പെടുത്തി വച്ചിട്ടുണ്ട്. അവരൊക്കെ 300 വയസ്സിനു മുകളിൽ ജീവിച്ചവരാണ്. 200 വയസ്സിൽ മരിയ്ക്കുക എന്നു പറഞ്ഞാൽ അതൊരു അകാല മരണമായിരിയ്ക്കും.' മനസ്സിന്റേയും ശരീരത്തിന്റെയും സഹജമായ സ്വഭാവത്തിനു താളപ്പിഴകൾ സംഭവിയ്ക്കരുതെന്ന് ലാമമാർ നിഷ്കർഷിയ്ക്കുന്നു. തിബത്തൻ ലാമമാർ ചെയ്യുന്നതുപോലെ, പ്രകൃതിയെ അതിന്റെ വഴിയ്ക്കു പ്രവർത്തിയ്ക്കാൻ അനുവദിയ്ക്കുക. അങ്ങനെ ചെയ്താൽ നിങ്ങൾക്കും 300 വയസ്സുവരെ അനായാസം ജീവിച്ചിരിയ്ക്കാം.[1] "

ഷാൻഗ്രിലയിലേയ്ക്കുള്ള പ്രവേശനത്തിന്റെ തുടക്കം ആരംഭിയ്ക്കുന്നത് ഈ വിധത്തിലാണ്. ഈ ഭൂലോകം നമ്മൾ കാണുന്നതിനേക്കാൾ എത്രയോ വിചിത്രമാണ്. ആധുനിക ശാസ്ത്രത്തിനു പിടികിട്ടാത്ത നിരവധി നിഗൂഢതകൾ നമ്മുടെ ഭൂമിയിൽ നടക്കുന്നുണ്ട്. സമുദ്രമധ്യത്തിലും അതിന്റെ നിഗൂഢമായ മറ്റു ഭാഗങ്ങളിലും അപ്രത്യക്ഷമാകുന്ന പടുകൂറ്റൻ കപ്പലുകളെക്കുറിച്ച്[2] നമ്മൾ ഇപ്പോഴും അജ്ഞരാണ്. അന്യഗ്രഹങ്ങളിൽനിന്നു പ്രത്യക്ഷമാകുന്ന വിചിത്രരൂപികളും പറക്കുംതളികകളും (U.F.O- unidentified Flying Object) സംഭ്രമജനകമായ വാർത്തകളായി പത്രപംക്തികളിൽ സ്ഥാനം പിടിയ്ക്കുന്നു. തിബത്ത് എന്ന നിഗൂഢസാമ്രാജ്യത്തിൽ ഇത്തരം പ്രതിഭാസങ്ങൾ നിരവധി തവണ സംഭവിച്ചതായി പലരും സാക്ഷ്യപ്പെടുത്തുന്നു. ശാസ്ത്ര

1. സ്വാമി പരമഹംസ ശ്രീ നിത്യാനന്ദയുടെ ലേഖനം, 2007 നവംബർ 8-ാം തീയതി 'Economic Times' (Times of India) പത്രത്തിൽ പ്രസിദ്ധീകരിച്ചത്.

2. ന്യൂസിലാന്റിലെ ഓക്ക്ലാന്റ് തുറമുഖത്തുനിന്നും പുറപ്പെട്ട 'ജനറൽ ഗ്രാന്റ്' എന്ന കൂറ്റൻ എണ്ണക്കപ്പൽ പവിഴപ്പുറ്റുകൾ നിറഞ്ഞ കപ്പൽ ചാലിൽ വച്ച് അപ്രത്യക്ഷമായി. തുറമുഖത്തുനിന്നും അധികം ദൂരം പിന്നിട്ടിരുന്നില്ല ഈ കപ്പൽ. ഒരു ഗുഹയിലേയ്ക്കു കപ്പൽ താഴ്ന്നുപോയി എന്നാണ് സൂചന. ഗുജറാത്ത് കടലിൽ അപ്രത്യക്ഷമായ 'ഗോൾഡൻ ഹാർവെസ്റ്റ്' എന്ന കപ്പലും, അറബിക്കടലിൽ താഴ്ന്നുപോയ കേരള ഷിപ്പിങ് കോർപ്പറേഷന്റെ 'കൈരളി'യും ഇന്നും പിടികിട്ടാത്ത സംഭവങ്ങളാണ്. നിരവധി കപ്പലുകൾ മുമ്പും അപ്രത്യക്ഷമായിട്ടുണ്ട്.

ലോകം പുച്ഛിച്ചുതള്ളുമെങ്കിലും, സിദ്ധാശ്രമവും ഷാൻഗ്രിലയും വിസ്മയജനകമായ ഒരു സാങ്കല്പികസ്ഥലമായി മനുഷ്യമനസ്സുകളിൽ എന്നും തിളങ്ങിനില്ക്കും.

ഹിമാലയത്തെക്കുറിച്ച് പറയുമ്പോൾ യതി എന്ന ഹിമമനുഷ്യനെക്കുറിച്ച് പരാമർശിയ്ക്കാതെ കടന്നുപോകുന്നത് ശരിയല്ലെന്നു തോന്നുന്നു. യതി ഭീകരരൂപിയായ ഒരു മഞ്ഞുമനുഷ്യനാണെന്നു ഒറ്റ വാക്കിൽ വിശേഷിപ്പിയ്ക്കാം. നേപ്പാളിലും, തിബത്തിലും, സിക്കിമിലുമായി പരന്നുകിടക്കുന്ന ഹിമാലയ സാനുക്കളിലെ വമ്പൻ കൊടുമുടികളിലെ ഹിമാവൃതമായ ഗുഹകളിലാണ് ഇവയുടെ വാസസ്ഥലം എന്നും വിശ്വസിയ്ക്കുന്നു. ഈ പ്രദേശത്തു താമസിയ്ക്കുന്നവർ യതി എന്നോ മീ-തെ (Meh-Teh) എന്നോ ആണ് ഈ ജീവിയെ വിളിയ്ക്കുന്നത്. നേപ്പാളികൾ യതിയെ 'ബോൻ മാം ചേ' (കാട്ടുമനുഷ്യൻ), 'കാഞ്ചൻ ജംഘ രാച്യയാ' (കാഞ്ചൻ ജംഘയിലെ രാക്ഷസൻ) എന്നും വിളിയ്ക്കാറുണ്ട്.

യതി ഒരു കെട്ടുകഥയാണെന്നാണ് പലരുടേയും ധാരണ. യഥാർത്ഥത്തിൽ ഇങ്ങനെയൊരു ജീവിയുണ്ടോ എന്നത് കാലാകാലങ്ങളായി ഒരു തർക്കവിഷയമായിത്തന്നെയാണ്. ജന്തുശാസ്ത്രത്തിലെ ഒരു ശാഖയാണ് ക്രിപ്റ്റോസുവോളജി (Crypto Zoology). യഥാർത്ഥത്തിൽ ഉണ്ട് എന്നതിന് പ്രബലമായ തെളിവുകൾ നിരത്താൻ കഴിയാത്ത ജീവികളെക്കുറിച്ചുള്ള പഠനമാണ് ഇത്; ഈ വിഭാഗത്തിൽ ഏറ്റവും പ്രചാരം നേടിയിട്ടുള്ള ഒരു ജീവിയാണ് യതി. 'സാസ്ക്വാച്' (Sasquatch) അഥവാ 'മനുഷ്യമൃഗ'ത്തിന്റെ ഹിമാലയൻ പതിപ്പായി ക്രിപ്റ്റോ സുവോളജി യതിയെ കണക്കാക്കുന്നു. ഇരുകാലി (Bipedal) കുരങ്ങുവർഗത്തിൽപ്പെട്ട 'അബോമിനബിൾ മഞ്ഞുമനുഷ്യൻ' (Abominable Snow Man) ആണ് യതി എന്നൊരു വാദവും ചിലർ മുന്നോട്ടു വയ്ക്കുന്നു.

'ഭീകരരൂപിയായ മഞ്ഞുമനുഷ്യൻ' രണ്ടു നൂറ്റാണ്ടോളം പുറംലോകത്തിനു അജ്ഞാതമായിരുന്നു. 1921-ൽ ലെഫ്റ്റനന്റ് കേണൽ ചാൾസ് ഹോവാർഡ്ബറിയുടെ നേതൃത്വത്തിൽ ഒരു അന്വേഷക സംഘം എവറസ്റ്റ് കൊടുമുടിയുടെ ഭാഗങ്ങളിൽ എത്തുകയുണ്ടായി. റോയൽ ജ്യോഗ്രഫിക്കൽ സൊസൈറ്റിയുടെ ആഭിമുഖ്യത്തിലായിരുന്നു ഗവേഷണങ്ങൾ നടന്നിരുന്നത്. ആ യാത്രാവിവരണം ഹോവാർഡ്ബറി "മൗണ്ട് എവറസ്റ്റ് ദി റിക്കണൈസൻസ് 1921" എന്ന ഗ്രന്ഥത്തിലൂടെ വളരെ മനോഹരമായി രേഖപ്പെടുത്തിയിട്ടുണ്ട്. സമുദ്രനിരപ്പിൽനിന്ന് 21,000 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന "ലക്പാ-ലാ" (Lahkpa-La) എന്ന സ്ഥലത്തെക്കുറിച്ച് ഈ പുസ്തകത്തിൽ പരാമർശിച്ചിട്ടുണ്ട്. അവിടെവച്ച് അദ്ദേഹം ചില വിചിത്രമായ കാലടിപ്പാടുകൾ കാണുകയുണ്ടായി. വലിയ ഇനത്തിൽപ്പെട്ട ഒരുതരം ചെന്നായ്ക്കളുടേതാകാം (Loping Grey Wolf) ഈ കാല്പാടുകൾ എന്നായിരുന്നു അദ്ദേഹത്തിന്റെ ഊഹം. പൊടിമഞ്ഞിൽ ചെരിപ്പിടാതെ നടക്കുന്ന മനുഷ്യപാദങ്ങൾ പോലെ, രണ്ടു വശങ്ങളിലായാണ് ആ കാലടികൾ പതിഞ്ഞുകിടന്നിരുന്നത്. മഞ്ഞുമനുഷ്യന്റെ കാല്പാടുകളാണ് അതെന്ന് വഴികാട്ടികളായ ഷെർപ്പകൾ ഉടനെത്തന്നെ ബറിയോട് പറഞ്ഞു. അവർ അതിനെ വിളിച്ചത് 'മീടൊ കാംഗ്മീ' എന്നായിരുന്നു. 'മീടൊ' എന്നാൽ മനുഷ്യക്കരടിയെന്നും, 'കാംഗ്മീ'

എന്നാൽ ഹിമമനുഷ്യൻ എന്നുമാണ് അവരുടെ ഭാഷയിൽ അതിന്റെ അർഥം.

റോയൽ ജ്യോഗ്രഫിക്കൽ സൊസൈറ്റിയുടെ ഫോട്ടോഗ്രാഫർമാരിൽ ഒരാളായ എൻ.എ. ടോംബാസി, 1925 ൽ, സെമുഗ്ലേഷിയറിന്നടുത്തുവച്ച് ഒരു വിചിത്രജീവിയെ കാണുകയുണ്ടായി എന്ന് എഴുതിയിട്ടുണ്ട്. സമുദ്രനിരപ്പിൽനിന്ന് 15,000 ൽപ്പരം അടി ഉയരത്തിലാണ് ഈ പ്രദേശം. ഇരുനൂറ്– മുന്നൂറ് വാര അരികെനിന്നാണ് താൻ അതിനെ കണ്ടതെന്ന് അദ്ദേഹം പറയുന്നു. ഒരു മിനിറ്റ് ആ ജീവി കൺമുമ്പിൽ ഉണ്ടായിരുന്നുവത്രെ. കാഴ്ചയിൽ ഏകദേശം മനുഷ്യരൂപംതന്നെ; സംശയമില്ല. നിവർന്നു നടക്കുന്നു. വഴിയരികിലെ റോഡോഡെൻഡ്രോൺ (Rhododendron) ചെടികളും ഇലകളുമൊക്കെ വലിച്ചെടുക്കുന്നു. ആ രൂപം നഗ്നമായിരുന്നുവെന്നും ടോംബാസി എടുത്തുപറയുന്നു. ഏതാണ്ട് രണ്ടുമണിക്കൂറിനുശേഷം അദ്ദേഹവും സംഘവും താഴോട്ടിറങ്ങി. വഴിയിൽ, ആ ജീവിയുടേതെന്നു തോന്നിയ്ക്കുന്ന കാലടിപ്പാടുകളും ഇവർ കാണുകയുണ്ടായി. അതേക്കുറിച്ച് അദ്ദേഹം ഇങ്ങനെ വർണിയ്ക്കുന്നു: 'മനുഷ്യന്റെ കാലടികൾക്കു തുല്യമാണത്. പക്ഷെ, ആറോ ഏഴോ ഇഞ്ച് നീളം കൂടുതലുണ്ട്; നാലിഞ്ചോളം വീതിയും. ആ കാല്പാടുകൾ ഏതോ ഇരുകാലിയുടേതുതന്നെ, തീർച്ച.'

1951 ൽ എവറസ്റ്റ് ആരോഹണത്തിനു ശ്രമിച്ച Eric Shipton 19,700 അടി ഉയരത്തിൽവച്ച് ഉറച്ചമഞ്ഞിൽ പതിഞ്ഞുകിടന്നിരുന്ന കാല്പാടുകളുടെ നിരവധി ചിത്രങ്ങൾ ക്യാമറയിൽ പകർത്തുകയുണ്ടായി. ഈ ചിത്രങ്ങൾ, പിന്നീട്, നിരവധി പരീക്ഷണങ്ങൾക്കും ചർച്ചകൾക്കും വിധേയമായി. യതി ഒരു യാഥാർഥ്യമാണ് എന്നതിനു ഈ കാല്പാടുകൾ സാക്ഷ്യം വഹിയ്ക്കുന്നു എന്ന് ഒരു വിഭാഗം ശക്തമായി വാദിച്ചപ്പോൾ, ഇത് മഞ്ഞുരുകി വികൃതമാക്കപ്പെട്ട അന്യഗ്രഹജീവികളുടേതാകാം എന്ന വിസ്മയഭരിതമായ വീക്ഷണമാണ് മറുഭാഗം പ്രകടിപ്പിച്ചത്.

1953–ൽ എവറസ്റ്റ് കൊടുമുടി കയറുന്നതിനിടിയിൽ വളരെ വലിയ കാലടിപ്പാടുകൾ കണ്ടതായി എഡ്മണ്ട് ഹിലാരിയും ടെൻസിംഗ് നോർഗെയും പറഞ്ഞിട്ടുണ്ട്. ടെൻസിങ് ആദ്യമെഴുതിയ ആത്മകഥയിൽ, യതി വളരെ വലിയ ഒരു മനുഷ്യക്കുരങ്ങാണെന്ന് കരുതുന്നതായി എഴുതിയിട്ടുണ്ട്. അദ്ദേഹം യതിയെ നേരിട്ടുകണ്ടിട്ടില്ലെങ്കിലും തന്റെ അച്ഛൻ ഒന്നുരണ്ടുതവണ ആ ജീവിയെ കണ്ടതായി പറയുന്നുണ്ട്. ടെൻസിങ്ങിന്റെ രണ്ടാമത്തെ ആത്മകഥയിൽ, യതി ഒരു യാഥാർഥ്യമാണോ എന്ന വിഷയത്തെക്കുറിച്ച് ദീർഘമായി പ്രതിപാദിച്ചിട്ടുണ്ട്. 1954–ൽ John Angelo Jackson എവറസ്റ്റ് ഭാഗത്തുനിന്ന് കാഞ്ചൻജംഘ കൊടുമുടിവരെ നടത്തിയ ദുർഘടയാത്രയിൽ യതിയുടെതെന്നു കരുതുന്ന നിരവധി വലിയ കാല്പാടുകൾ ക്യാമറയിൽ പകർത്തി. പക്ഷെ, അതേക്കുറിച്ച് പരീക്ഷണങ്ങൾ ഒന്നും നടത്തിയില്ല.

1960–ൽ സർ എഡ്മണ്ട് ഹിലാരിയുടെ നേതൃത്വത്തിൽ ഒരു ഗവേഷണസംഘം ഹിമാലയപ്രദേശങ്ങളിൽ സഞ്ചരിയ്ക്കുകയുണ്ടായി. യതിയെക്കുറിച്ച് കൂടുതൽ പഠനം നടത്തുകയും അങ്ങിനെയൊരു ജീവി യാഥാർഥ്യത്തിൽ ഉണ്ടോ എന്നതിനു തെളിവുകൾ ശേഖരിയ്ക്കുകയുമായിരുന്നു സംഘത്തിന്റെ

ലക്ഷ്യം. യതിയുടേത് എന്നു പറയപ്പെടുന്ന ഒരു തലയോട് കുമ്ജങ്ങിലെ ഒരു ബുദ്ധവിഹാരത്തിൽനിന്നു അമേരിയ്ക്കയിലേയ്ക്കു അദ്ദേഹം പരീക്ഷണാർഥം അയയ്ക്കുകയുണ്ടായി. ഹിമാലയപ്രദേശങ്ങളിൽ കാണുന്ന വലിയൊരിനം കരടി (Serow)യുടേതാണ് ഈ തലയോട് എന്നായിരുന്നു പ്രഥമ പരീക്ഷണഫലം. ഈ ഗവേഷണഫലം ശരിയല്ലായെന്ന് ചില ശാസ്ത്രജ്ഞന്മാർ വാദിച്ചു. പ്രൊഫസർ ഫ്രെഡ്രിക് വുഡ് ജോൺസിന്റെ അഭിപ്രായത്തിൽ തലയോട്ടിൽ കാണപ്പെട്ട രോമങ്ങൾ കരടിയുടേതല്ല എന്നു തന്നെയാണ്. ഡോ.മീറ ഷാക്ലി (Myra Shackley) ഇപ്രകാരം പറയുന്നു: "തലയോട്ടിയിലെ രോമങ്ങൾ ശരിയ്ക്കും കുരങ്ങുവർഗത്തിന്റേതുപോലെത്തന്നെയാണ്. അതിൽ പറ്റിപ്പിടിച്ചു കണ്ടതായ കൃമികളുടെ അവശിഷ്ടങ്ങൾ സിറോവിന്റെ രോമങ്ങളിൽ കണ്ടതിൽ നിന്നും വളരെ വ്യത്യസ്തമാണ്."

1970–ൽ അന്നപൂർണ കൊടുമുടി കയറുന്നതിനിടയിൽ യതിയാണെന്നു കരുതുന്ന ഒരു ജീവിയെ നേരിൽ കണ്ടതായി ബ്രിട്ടീഷ് പർവതാരോഹകനായ ഡോൺ വില്യൻസ് (Don Whillans) അവകാശപ്പെടുന്നു. രാത്രി തങ്ങാനായി കൂടാരം ഉറപ്പിയ്ക്കാൻ പറ്റിയ ഒരിടം അന്വേഷിയ്ക്കുകയായിരുന്നു ഇവർ. അസാധാരണമായ ചില ഒച്ചകളും വിളികളും വില്യംസ് കേട്ടു. അത് യതിയുടെ ശബ്ദമാണെന്നു വഴികാട്ടിയായ ഷെർപ പറയുകയും ചെയ്തു. ആ രാത്രിയിൽ, കറുത്ത വലിയൊരു സത്വം കൂടാരത്തിനു ചുറ്റും നടക്കുന്നതായി വില്യംസ് കണ്ടു. പിറ്റേന്നു രാവിലെ മനുഷ്യന്റേതുപോലെയുള്ള കാലടികൾ ചുറ്റുമുള്ള മഞ്ഞിൽ പതിഞ്ഞുകിടന്നിരുന്നു. അന്നു വൈകുന്നേരം ബൈനോക്കുലറിൽക്കൂടി നോക്കിക്കൊണ്ടിരിക്കുമ്പോൾ, ഭീകരരൂപത്തിലുള്ള ഒരു ഇരുകാലി ഇരതേടി ആ ഭാഗത്തൊക്കെ നടക്കുന്നതാണ് അദ്ദേഹം കണ്ടത്. ഇരുപതുമിനിറ്റോളം അത് തന്റെ കൺമുമ്പിൽ ഉണ്ടായിരുന്നുവെന്ന് അദ്ദേഹം സാക്ഷ്യപ്പെടുത്തുന്നു. പിന്നീട് ഒരിക്കലും അങ്ങിനെയൊന്ന് കണ്ണിൽപെട്ടിട്ടുമില്ല. യതികളെക്കുറിച്ചും പർവതഭാഗത്തെ ഭാഷകളെക്കുറിച്ചും ഗവേഷണം നടത്തിയിട്ടുള്ള ഡോ.രാജേന്ദ്രകുമാർ പാണ്ഡെയുടെ അഭിപ്രായം ഇപ്രകാരമാണ്. "ഹിമാലയത്തിലെ ദുരൂഹമായ ജീവികളെക്കുറിച്ചുള്ള കഥകളെ ഖണ്ഡിച്ചു പറഞ്ഞിട്ടു കാര്യമില്ല. അത് അർഥമാക്കുന്നത്, മറ്റു പല കാര്യങ്ങളേയും എന്നപോലെ ഇതും ഗവേഷണ വിഷയമാക്കേണ്ട കാര്യമെന്നാണ്."

'ജർണൽ ഓഫ് ദി ഏഷ്യാറ്റിക് സൊസൈറ്റി ഓഫ് ബംഗാൾ' 1832 ൽ പ്രസിദ്ധീകരിച്ച B.H.Hodgson ന്റെ കുറിപ്പുകളാണ് യതിയെ സംബന്ധിച്ച ഏറ്റവും പഴക്കമേറിയ രേഖ. വടക്കൻ നേപ്പാളിൽ ഒരു ഉയർന്ന കൊടുമുടി കയറുന്നതിനിടയിൽ, ഉയരംകൂടിയ, ദേഹമാസകലം നീണ്ട കറുത്ത രോമങ്ങളുള്ള ഒരു ഇരുകാലി ജന്തുവിനെ ഷെർപ്പകൾ ചൂണ്ടിക്കാണിച്ചുകൊടുത്തു. സംഘത്തെ കണ്ടപ്പോൾ ആ ജന്തു ഭയന്ന് ഓടിമറയുകയാണ് ചെയ്തത്. ഹോഡ്ഗ്സൺ അതിനെ വ്യക്തമായി കണ്ടില്ലെങ്കിലും അങ്ങനെയൊരു രൂപം കാണുകയുണ്ടായി എന്നു പറയുന്നു.

2007 ഡിസംബർ മാസത്തിലെ ആദ്യദിവസങ്ങളിൽ എവറസ്റ്റ് പ്രദേശങ്ങ

ളിൽ എത്തിച്ചേർന്ന അമേരിയ്ക്കൻ ടെലിവിഷൻ അവതാരകനായ ജോഷ്ഗേറ്റ്സും സംഘവും യതിയുടെ വിവരണങ്ങളോട് സാമ്യം പുലർത്തുന്ന ഒരു ജീവിയുടെ കാല്പാടുകൾ കണ്ടതായി പറയുന്നു. ഓരോ കാലടിപ്പാടിനും 33 സെന്റിമീറ്റർ നീളമുണ്ടായിരുന്നു; അളക്കാനുള്ള റൂളറിനേക്കാൾ നീളം വ്യക്തമായി കാണാവുന്ന അഞ്ചു വിരലുകളുള്ള കാല്പാടുകൾ. വിലങ്ങനെ അളക്കുകയാണെങ്കിൽ 25 സെന്റിമീറ്ററും കാണപ്പെട്ടു. ആ പാദങ്ങളുടെ പാടുകൾ മൊത്തത്തിൽ അടർത്തിയെടുത്ത് കൂടുതൽ ഗവേഷണം നടത്താനായി അദ്ദേഹം അമേരിയ്ക്കയിലേക്കു കൊണ്ടുപോയി.[1]

യതിയെക്കുറിച്ചുള്ള അന്വേഷണങ്ങളും ഗവേഷണങ്ങളും ചർച്ചകളും സജീവമായി നിലനില്ക്കുമ്പോൾത്തന്നെ ഇതിന്റെ മറ്റൊരു നിഗൂഢവശംകൂടി ചുരുളഴിഞ്ഞുവരുന്നുണ്ട്. യതിയുടേതെന്നു കരുതുന്ന കാല്പാടുകൾ യഥാർഥത്തിൽ യതിയുടേതുതന്നെയാണോ? യതിയെ നേരിട്ടുകണ്ട വിദേശിയർക്കും തദ്ദേശിയർക്കും ആ ജീവിയുടെ രൂപത്തെക്കുറിച്ച് തർക്കമൊന്നുമില്ലെങ്കിലും, യതിയുടേതെന്നു കരുതപ്പെടുന്ന കാല്പാടുകൾ മറ്റു നിഗൂഢജീവികളുടേതാകാം എന്നൊരു സംശയം പ്രബലപ്പെട്ടുവരുന്നുണ്ട്. അമാനുഷരൂപികളും, അന്യഗ്രഹങ്ങളിൽനിന്നുള്ള മനുഷ്യരൂപികളും, സിദ്ധാശ്രമം, ഷാൻഗ്രില എന്നിവിടങ്ങളിൽ നിന്നുള്ള യോഗികളും ദിവ്യസംന്യാസിമാരും ഹിമാലയത്തിന്റെ നിഗൂഢഭാഗങ്ങളിൽക്കൂടി സഞ്ചരിയ്ക്കുമ്പോൾ രൂപപ്പെടുന്നതാകാം ഈ കാലടിപ്പാടുകൾ എന്നൊരു നിഗമനം പലരും പ്രകടിപ്പിക്കുന്നുണ്ട്.

1951-ൽ എവറസ്റ്റ് കീഴടക്കാൻ ശ്രമിച്ച Eric Shipton പകർത്തിയ കാല്പാടുകളുടെ ഗവേഷണത്തിൽ ഇങ്ങനെയൊരു ആശയം ഒരു വിഭാഗം പ്രകടിപ്പിച്ചിരുന്നു.[2] ലഭ്യമായ തെളിവുകൾ എല്ലാം പരിശോധിച്ചശേഷം Cryptozoology വിദഗ്ധരും അഭിപ്രായപ്പെടുന്നത്, അഭൗമമായ ഔന്നത്യം നേടിയവരുടേതാകാം ഈ കാല്പാടുകൾ എന്നാണ്. 1984-ൽ David P.Shepherd എന്ന പ്രമുഖ പർവതാരോഹകൻ എവറസ്റ്റിന്റെ ദക്ഷിണഗർത്തത്തിന്റെ ഓരത്തുകൂടി സഞ്ചരിയ്ക്കുകയായിരുന്നു. തന്റെ പിന്നാലെ ഒരു വലിയ മനുഷ്യരൂപം പല ദിവസങ്ങളിലായി തന്നെ പിൻതുടരുന്നതായി അദ്ദേഹത്തിനു ബോധ്യപ്പെട്ടു. അതിന്റെ ഒരു ചിത്രം അദ്ദേഹം എടുക്കുകയും ചെയ്തു. പക്ഷേ, പിന്നീടുള്ള ഗവേഷണത്തിനു പറ്റാത്തവിധം ആ ചിത്രം വളരെ മങ്ങിയ രൂപത്തിലാണ് കണ്ടത്. എവറസ്റ്റ് കീഴടക്കിയ സർ എഡ്മണ്ട് ഹിലാരി തന്റെ അന്ത്യകാലത്ത് News week എന്ന മാസികയ്ക്ക് അനുവദിച്ച അഭിമുഖത്തിൽ പലതും വെളിപ്പെടുത്തുകയുണ്ടായി. പർവതാരോഹണത്തിന്നിടയിൽ ഹിമാലയം എന്ന അദ്ഭുതലോകത്തിൽ നിഗൂഢമായ എന്തെങ്കിലും അനുഭവമുണ്ടായിട്ടുണ്ടോ എന്ന ചോദ്യത്തിനു അദ്ദേഹത്തിന്റെ മറുപടി ഇപ്രകാരമായി

---

1. 2-12-2007 ലെ മാതൃഭൂമി ദിനപ്പത്രത്തിൽ, ജോഷ് ഗേറ്റ്സും സംഘവും എവറസ്റ്റ് കൊടുമുടിഭാഗത്ത് മഞ്ഞിൽ ഒരു കൂട്ടം കാല്പാടുകൾ കണ്ടെത്തിയെന്നും അത് യതിയുടേതാണെന്നു തങ്ങൾ ഉറച്ചു വിശ്വസിയ്ക്കുന്നുവെന്നും റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ഈ വാർത്ത നേപ്പാളിലെങ്ങും 'യതിജ്വരം' പരത്തിയിരിയ്ക്കുകയാണെന്നും പത്രത്തിൽ കാണുന്നു.

2. ഈ പുസ്തകത്തിലെ യതിയെക്കുറിച്ചുള്ള തുടക്കം പേജ് — നോക്കുക.

രുന്നു. "സാഹസികതയെ ഒരു വെല്ലുവിളിയായി എന്നും ഞാൻ സ്വീകരിക്കാറുണ്ട്. പക്ഷെ, ഹിമാലയത്തിൽ എന്നെ അദ്ഭുതപ്പെടുത്തുന്ന പല അനുഭവങ്ങളും ഉണ്ടായിട്ടുണ്ടെങ്കിലും, ഉത്തരം തേടാൻ ഞാൻ ശ്രമിക്കാറില്ല. അത്തരം അനുഭവങ്ങളെല്ലാം നമ്മുടെ ധിഷണയ്ക്ക് അപ്പുറമാണെന്നു ഞാൻ വിശ്വസിയ്ക്കുന്നു. ഒരിയ്ക്കൽ, ഏകാന്തമായ മഞ്ഞുമലയിലെ യാത്രക്കിടയിൽ വളരെ ഉയരത്തിൽവച്ച് ഞാൻ അല്പവസ്ത്രധാരിയായ ഒരു സംന്യാസിയെ കണ്ടിരുന്നു. ആശ്ചര്യത്തോടെ അദ്ദേഹത്തോടു കുശലം ചോദിച്ച് ആ ദിവ്യന്റെ പേര് എന്താണെന്ന് അന്വേഷിച്ചു. അദ്ദേഹം എന്നെ അമ്പരപ്പിച്ചുകൊണ്ടു പറഞ്ഞത്, താൻ അത് 200 വർഷം മുൻപ് മറന്നുപോയി എന്നാണ്."

## II

രസവിദ്യ(ആൽക്കെമി)യെക്കുറിച്ച് വിസ്തരിക്കാതെ ഹിമാലയത്തെക്കുറിച്ചുള്ള അധ്യായം ഒരിക്കലും പരിപൂർണമാകില്ല. നമ്മുടെ വേദ-പുരാണ-ഇതിഹാസങ്ങളിൽ ഈ വിഷയം വളരെ ഗൗരവമാർന്ന രീതിയിൽ പരാമർശിക്കപ്പെട്ടിട്ടുണ്ട്.

രസം(മെർക്കുറി) വളരെ വിശേഷപ്പെട്ട ഒരു മൗലിക വസ്തുവാണ് (Divine element). ഭാരതത്തിലെ പ്രാചീനശാസ്ത്രങ്ങളിൽ ഏറ്റവും പ്രമുഖമായിട്ടുള്ള ഒന്നായിരുന്നു കീമിയാഗിരി അല്ലെങ്കിൽ രസായനം. നിഗൂഢതയാർന്ന ഒരു വിഷയമാണ് ഇത്. ഇന്ത്യയിൽ മാത്രമല്ല, തിബത്ത്, ചൈന, അറേബിയ, ഗ്രീസ് എന്നീ രാജ്യങ്ങളിലും ഈ ശാസ്ത്രം വലിയ ജനപ്രീതി ആർജിച്ചിരുന്നു. ഈ വിദ്യ സ്വായത്തമാക്കാൻ പലവിധ ശ്രമങ്ങളും അവിടങ്ങളിലൊക്കെ നടന്നുകൊണ്ടുമിരുന്നു. വാസ്തവത്തിൽ, ആണവശാസ്ത്രത്തിനുപോലും വേരുപൊട്ടുന്നത് കീമിയാഗിരിയിൽനിന്നാണെന്നു പറയാം. രസായനവിദ്യ എന്ന പേരിലാണ് കീമിയാഗിരി അറിയപ്പെടുന്നത്. വിലകുറഞ്ഞ ചെമ്പ്, ഈയം, രസം എന്നീ ലോഹങ്ങളെ വിലയേറിയ വെള്ളിയും സ്വർണവുമാക്കി രൂപാന്തരപ്പെടുത്തുന്ന പ്രക്രിയയാണ് ഇത്. ഭാരതീയ വൈദ്യശാസ്ത്രത്തിൽ രസായനം എന്ന് പ്രത്യേകമായൊരു ഔഷധംതന്നെയുണ്ട്. ഈ ഔഷധം ജരാനരകൾക്കും, മരണത്തിനുതന്നെയുമുള്ള ഒരു മറുമരുന്നാണ്. വാർധക്യത്തെ നിറഞ്ഞ യൗവനമാക്കി മാറ്റാനും രസായനത്തിന് കഴിവുണ്ട്.

ഇംഗ്ലീഷിൽ സുവർണദേവതയെന്നും (Golden Goddess or Alchemy) ആൽക്കെമി എന്നും രസവിദ്യയെ പറയുന്നു. കീമിയാഗിരി എന്നാണ് പേർഷ്യൻ ഭാഷയിൽ ഇതിന്റെ പേര്. ഏറെ രസകരവും അതിലേറെ നിഗൂഢവും അത്രതന്നെ ഗഹനവുമായ ഒരു ശാസ്ത്രമാണ് ഇത്. ആൽക്കെമി എന്ന ഈ വിദ്യയെ ഈശ്വരസാക്ഷാത്കാരം എന്ന ദിവ്യാനുഭൂതിയായി മന

1. കുറിപ്പ്: 2008 ആഗസ്റ്റ് മാസത്തിൽ ജോഡ്പൂർ, ബിക്കാനീർ എന്നിവിടങ്ങളിലെ ചില ആശ്രമങ്ങൾ ഞാൻ സന്ദർശിക്കുകയുണ്ടായി. ബാബ വ്യാസ് ആശ്രമം, സിദ്ധാശ്രമം കാ യോഗി ആശ്രമം എന്നിവിടങ്ങളിൽനിന്നുള്ള പഠനമാണ് രസവിദ്യയെക്കുറിച്ചുള്ള എന്റെ അറിവിന്റെ അടിസ്ഥാനം.

സ്സിലാക്കുക വളരെയധികം പ്രയാസമുള്ള കാര്യമാണ്; അതുപോലെത്തന്നെ ബുദ്ധിമുട്ടുള്ള കാര്യവുമാണ്, എങ്ങനെ സ്വർണം ഉദ്പാദിപ്പിക്കാം എന്ന വിദ്യയെ സ്വായത്തമാക്കുക എന്നത്. പദാർഥവിജ്ഞാനം, പാരദ്‌വിജ്ഞാനം, സ്വർണവിജ്ഞാനം എന്നതുകൊണ്ടൊക്കെ അർഥമാക്കുന്നതും ഈ ശാസ്ത്രത്തെത്തന്നെ.

രസായനത്തിന്റെ അടിസ്ഥാനതത്ത്വം:-

1. ലോഹസിദ്ധി:- വിലകുറഞ്ഞ ലോഹങ്ങളെ സ്വർണമാക്കി മാറ്റുന്ന പ്രക്രിയ.

2. ദേഹസിദ്ധി:- ആരോഗ്യമുള്ള, രോഗവിമുക്തമായ ശരീരം നിലനിർത്തിക്കൊണ്ടുപോരുക.

3. ജീവൻമുക്തി സിദ്ധി:- അമരത്വം പ്രാപിക്കുക.

ജീവൻമുക്തി സിദ്ധിയിൽ മൂന്നു ഘടകങ്ങളുണ്ട്.

i. മനഃസിദ്ധി: അതായത് അന്യരുടെ മനസ്സിലുള്ളത് ഗ്രഹിക്കാനുള്ള കഴിവ്.

ii. ഖേചരി സിദ്ധി: ആകാശമാർഗങ്ങളിൽ സഞ്ചരിക്കാനുള്ള കഴിവ്.

iii. ജീവൻമുക്തി: ഇതുതന്നെയാണ് അമരത്വം പ്രാപിക്കൽ.

യോഗാഭ്യാസംകൊണ്ടുമാത്രം ദേഹസിദ്ധി നേടാനാവില്ല എന്നാണ് പണ്ഡിതന്മാരുടെ അഭിപ്രായം. ഇക്കാര്യത്തിൽ, പക്ഷെ, ആചാര്യന്മാർക്കിടയിൽ അഭിപ്രായൈക്യം ഇല്ല എന്നതും ശ്രദ്ധേയമാണ്. പരിപൂർണമായും ശുദ്ധീകരിച്ചെടുത്ത രസം ഔഷധമായി ദേഹത്തിനകത്തേക്കു ചെന്നാൽ മാത്രമേ തികഞ്ഞ ഫലസിദ്ധി ഉണ്ടാകൂ എന്ന് ഒരു വിഭാഗം വാദിക്കുന്നു. ഋഗ്വേദത്തിൽ സ്വർണം ഉദ്പാദിപ്പിക്കുന്ന ഈ വിദ്യയെക്കുറിച്ച് പരാമർശമുണ്ട്. പ്രത്യേകമായ ചില പ്രക്രിയകളിലൂടെ രസത്തെയോ ചെമ്പിനെയോ സ്വർണമാക്കി മാറ്റാൻ കഴിയുമെന്ന് 'ശ്രീസൂക്ത'ത്തിൽ ഋഷി വ്യക്തമാക്കുന്നു.

പ്രചീനകാലത്തെ ഋഷിമാർക്കു മാത്രമേ ആ മന്ത്രങ്ങൾ വേർതിരിച്ച് മനസ്സിലാക്കാനുള്ള പ്രാപ്തിയുണ്ടായിരുന്നുള്ളൂ. ഓരോ മന്ത്രവും മനനം ചെയ്ത്, വ്യക്തമായി മനസ്സിലാക്കി അതിന്റെ ആഴത്തിലേക്കിറങ്ങിച്ചെല്ലാൻ അവർക്കേ കഴിയുമായിരുന്നുള്ളൂ. അവരുടെ കാലശേഷം ഈ ശ്രമം തുടർന്നുകൊണ്ടുപോകുക അസാധ്യമായിത്തീർന്നു. കാലം കടന്നുപോയപ്പോൾ പാരദ്‌വിജ്ഞാനവും വിസ്മൃതിയിൽ മറഞ്ഞുവെന്ന നിഗമനത്തിലെത്തി പണ്ഡിതന്മാരും യോഗികളും. പാരദ്‌വിജ്ഞാനം ശരിയായി നേടണമെങ്കിൽ ആദ്യം അറിഞ്ഞിരിക്കേണ്ടത് പാരദ്‌സംസ്കരണപ്രക്രിയകളാണ്. അത് സമ്പൂർണമായിത്തന്നെ അറിഞ്ഞിരിക്കണം. വിഷമമേറിയ ഈ പ്രക്രിയകളെക്കുറിച്ച് നിരവധി ഗ്രന്ഥങ്ങളിൽ പരാമർശങ്ങൾ കാണുന്നുണ്ട്.

പാരദിനെ സംസ്കരിക്കാനും ശുദ്ധി ചെയ്ത് എടുക്കുവാനുമായി പലവിധ ഔഷധികളും മാർഗങ്ങളും ഉപയോഗിച്ചിരുന്നു. രസസ്വേദനവർഗ, രസമർദനവർഗ, രസമാരണവർഗ, മയൂർപുച്ഛ എന്നിവയാണ് ഈ പ്രക്രിയയിൽ പ്രയോജനപ്പെടുത്തിയിരുന്ന വർഗങ്ങൾ. ഇതിനു പുറമെ, വെറ്റില, ഇഞ്ചി, വെളുത്തുള്ളി, ജവാക്കർ, സുഹാഗ തുടങ്ങിയവയും ഉപയോഗിച്ചിരുന്നു. പാമ്പി

ന്റെയും തേളിന്റെയും വിഷം, തേലിയ എന്ന ഔഷധി, എരുക്ക്(Datura) മുതലായവയും ഉപയോഗിച്ചിരുന്നതായും കാണുന്നു. മഹാരസങ്ങളും, ഉപരസങ്ങളും ഈ ആവശ്യത്തിനായി (രസസിദ്ധി) ഉപയോഗിച്ചിരുന്നു.

മഹാരസങ്ങൾ: അഭ്രക്, ജൊവത്, ശിലാജിത് തുടങ്ങിയവ

ഉപരസങ്ങൾ: ഹർത്താർ (opriment), ഫിത്കാരി (alum), മൻശീൽ, ഗന്ധകം (sulphur), നവസാരം, ഹിംഗുൾ, സിൻധീർ, സമുദ്ര ഫെൻ, എട്ടു ലോഹങ്ങൾ തുടങ്ങിയവ. (സ്വർണം, വെള്ളി, ചെമ്പ്, ഇരുമ്പ്, വേഗ്, നാകം, പിച്ചള, ഓട്.)

ഉപയോഗിച്ചിരുന്ന എണ്ണകൾ: നവസാരത്തിന്റെ എണ്ണ, മുദ്രാശാഖയുടെ എണ്ണ, ശോഖിയയുടെ എണ്ണ, ഗന്ധകത്തിന്റെ എണ്ണ, പടിക്കാരത്തിന്റെ (phitkari) എണ്ണ.

രത്നങ്ങളും കല്ലുകളും:- പുഷ്യരാഗം, മാണിക്യം, ഇന്ദ്രനീലം, വൈരം, മുത്ത്, ഗോമേദകം, പവിഴം, മരതകം, വൈഡൂര്യം.

ഈ പ്രക്രിയകളിലൂടെ രസത്തെ ഘനീഭവിപ്പിക്കാം. 108 വിധത്തിലുള്ള സംസ്കരണപ്രക്രിയകൾക്കു വിധേയമാക്കിയിട്ടുള്ള രസം ഗുളികരൂപത്തിൽ ഒരാളുടെ വായിൽ വയ്ക്കുകയാണെങ്കിൽ അയാൾക്ക് അല്പസമയത്തിനുള്ളിൽത്തന്നെ ആകാശത്ത് സ്വതന്ത്രമായി വിഹരിക്കാനുള്ള സിദ്ധി കൈവരുന്നതാണ് എന്നു ഗ്രന്ഥങ്ങളിൽ പറയുന്നു.

പൂർണമായും ശുദ്ധീകരിക്കപ്പെട്ട രസം സേവിക്കുകവഴി ശരീരത്തിന് സൗന്ദര്യവും വശ്യതയും വർധിക്കുന്നു. മാത്രമല്ല, പ്രത്യേകമായൊരു സുഗന്ധവും ആ ദേഹത്തിന് കൈവരുന്നു. അഷ്ടഗന്ധത്തിനേക്കാൾ സൗരഭ്യമാർന്നതാണ് ഈ സുഗന്ധം.

അഥർവവേദത്തിലെ ചില മന്ത്രങ്ങളും ഈ ആശയം വിശദമാക്കുന്നുണ്ട്. അതിൽ പറയുന്നത് അമ്ളത്തിലോ, പാഷാണത്തിലോ (ആർസനിക്) ഇട്ട് രസം നീറ്റിയെടുത്താൽ അത് തീർത്തും സ്വർണമായി മാറും എന്നാണ്. മറ്റൊന്നുകൂടി അഥർവവേദത്തിൽ സൂചിപ്പിച്ചു കാണുന്നുണ്ട്; അതായത് പ്രത്യേകമായ ചില രീതികളിലൂടെ രസം നീറ്റി പാകപ്പെടുത്തിയുണ്ടാക്കുന്ന ഔഷധം ഏതെങ്കിലും ഒരു രോഗിയിലോ വൃദ്ധനിലോ പ്രയോഗിച്ചാൽ അയാളുടെ എല്ലാ രോഗങ്ങൾക്കും ശമനമുണ്ടാകും. കൂടാതെ നല്ല ആരോഗ്യവും നിത്യയൗവനവും കൈവരികയും ചെയ്യും. സാക്ഷാൽ ശിവനാണ് രസായനവിദ്യയുടെ ഉപജ്ഞാതാവ് എന്നു പറയപ്പെടുന്നു. വേദങ്ങളിൽ ശിവനുള്ള പേര് രുദ്രൻ എന്നാണ്. ഈ വിഷയത്തെക്കുറിച്ച് പ്രധാനപ്പെട്ട ചില സൂചനകളും നിർദേശങ്ങളും രുദ്രന്റേതായി വേദങ്ങളിൽ കാണുന്നു. ഇങ്ങനെയുള്ള സൂക്തങ്ങൾ സമാഹരിച്ച് തയ്യാറാക്കിയിട്ടുള്ളതാണ് 'രുദ്രീയമാൽ തന്ത്ര' എന്ന ഗ്രന്ഥം. ഇതിൽ പറഞ്ഞിരിക്കുന്നതു പ്രകാരം രസം ജീവസ്സുറ്റ ഒരു ലോഹമാണ്. ആവണക്കിൻ കുരു രസത്തിൽ നന്നായി കലർത്തി യോജിപ്പിച്ച് അതിൽ ലേശം സ്വർണംകൂടി ചേർത്താൽ, രസം എന്ന ആ ലോഹം സ്വർണമായി രൂപാന്തരപ്പെടുമെത്രെ! പ്രാചീനകാലത്ത്, പാരദ്ജ്ഞാനം നേടിയ പല വിദഗ്ധന്മാരും ഈ പ്രക്രിയയിലൂടെ വിജയകരമായി സ്വർണം ഉദ്പാദിപ്പിച്ചിട്ടുള്ളതായി പറയപ്പെടുന്നു.

ഇതേ കാലഘട്ടത്തിൽതന്നെയാണ് ദേവന്മാരുടെ ഭിഷഗ്വരന്മാരായ അശ്വിനികുമാരൻമാരെപറ്റിയും പറഞ്ഞിട്ടുള്ളത്. അവരും രസായനവിദ്യയിൽ പ്രവീണൻമാരായിരുന്നു. 'ധാതുരത്നമാല' എന്ന അമൂല്യവും അതുല്യവുമായ ഗ്രന്ഥത്തിന്റെ രചയിതാക്കളാണ് അശ്വനിദേവതകൾ. ചെമ്പിനെ സ്വർണമാക്കി മാറ്റാനുള്ള വ്യത്യസ്തമായ പല മാർഗങ്ങൾ ഈ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടത്രെ. രസത്തെ സംസ്കരിച്ചെടുക്കാനുള്ള എട്ടു പടികൾ ക്രമപ്രകാരം ആദ്യമായി എടുത്തുകാട്ടിയിട്ടുള്ളത് അശ്വിനീകുമാരൻമാരാണ്. ഇങ്ങനെ ഒന്നിനുശേഷം രണ്ടാമത്തേത് എന്ന വിധത്തിൽ ശുദ്ധീകരിച്ചെടുത്ത രസംകൊണ്ട് ശാരീരികഭാവങ്ങളെ ആകെ മാറ്റിയെടുക്കാനാകുമെന്ന് അവർ ഉറപ്പുതരുന്നു. മറ്റൊരു വസ്തുതകൂടി അവർ ആ ഗ്രന്ഥത്തിൽ എടുത്തുപറഞ്ഞിരിക്കുന്നു; എട്ടുരീതികളിലൂടെ മുറപ്രകാരം പാകപ്പെടുത്തിയെടുത്ത രസം, ഉരുക്കിയ ചെമ്പുമായി ചേർത്താൽ ആ മിശ്രിതം തൽക്ഷണം സ്വർണമായി മാറുമത്രെ!

ഇതുപോലെയുള്ള ഒരു വിവരണം 'രുദ്രീയൽതന്ത്രം' എന്ന ഗ്രന്ഥത്തിലും കാണുന്നുണ്ട്. 'ധർമദാസ സംഹിത' എന്ന പ്രബന്ധത്തിൽ, ശുദ്ധീകരിച്ചെടുത്ത രസത്തിന്റെ ഗുണങ്ങൾ ഇങ്ങനെ പ്രതിപാദിച്ചിരിക്കുന്നു; രസത്തെ എട്ടുവിധത്തിലുള്ള സംസ്കരണത്തിലൂടെ ശുദ്ധീകരിച്ചുകഴിയുമ്പോൾ ഉണ്ടാകുന്ന വസ്തു ശരീരത്തെ ബാധിക്കുന്ന ഏതുതരത്തിലുള്ള രോഗങ്ങളേയും, അസ്വാസ്ഥങ്ങളേയും ഇല്ലാതാക്കാൻ കഴിവുള്ളതാണ്. ഈ എട്ടു മുറകൾക്ക് പുറമെ, ഒമ്പതാമതായിട്ടുള്ള 'മാരണ'എന്ന സംസ്കരണവുംകൂടി ചെയ്തു കഴിയുമ്പോൾ ആ രസത്തിന്റെ മേൻമ പിന്നേയും ഉയരുന്നു. ശരീരത്തിന് നിത്യയൗവനവും അമരത്വവും പ്രദാനംചെയ്യാനുള്ള ശക്തി അതിന് കൈവരുന്നു. അടുത്തതായി പഞ്ഞിരിക്കുന്ന 'ബദ്ധസംസ്കാരം' എന്ന പ്രക്രിയയിലൂടെ രസം ഘനീഭവിപ്പിക്കുന്നു. ഇങ്ങനെ ഘനീഭവിപ്പിച്ച രസം ഗുളികരൂപത്തിൽ അകത്തുചെന്നാൽ, ആ വ്യക്തിക്ക് ആകാശത്തിലേക്ക് പറന്നുയരാൻ സാധിക്കുമത്രെ. അങ്ങനെയുള്ള പുരുഷനെ ദേവന്മാർപോലും ആദരിക്കുന്നു! ഘനീഭവിച്ച രസം മഹാരുദ്രന്റെ ശുക്ളമാണത്രെ[1]. സാധാരണമട്ടിലുള്ള ഒരു

1. സുബ്രഹ്മണ്യഭഗവാന്റെ ജനനവുമായി ബന്ധപ്പെട്ട ചരിത്രം സ്കാന്ദപുരാണത്തിൽ വിസ്തരിക്കുന്നുണ്ട്. ദേവന്മാരാൽ പ്രാർഥിക്കപ്പെട്ട കരുണാനിധിയായ പരമശിവൻ ആറുമുഖത്തോടുകൂടി പ്രകാശിക്കുന്ന രൂപത്തെ പ്രാപിച്ചു. ആരാലും ആഗ്രഹിക്കുന്നതിന് സാധ്യമായ രൂപത്തെ പ്രാപിച്ച അംബികാപതിയായ ദേവൻ, സിംഹാസനത്തിൽ തന്നോട് ചേർന്നിരിക്കുന്ന അംബികയെ അറുമുഖങ്ങളാലും പ്രേമപരവശനായി വീക്ഷിച്ചു. അപ്പോൾ–

" തത്ക്ഷണാത് നയനൈഃ ഷഡ്ഭിഃ ലലാടൈരൂർദ്ധ്വരേതസഃ

നിരഗാത് കോടി സൂര്യഭം തേജഃ കാലാഗ്നി സന്നിഭം." (-സ്കാന്ദപുരാണം)

തൽക്ഷണം ഊർദ്ധ്വരേതസ്കനായ പരമശിവന്റെ ആറു നെറ്റിക്കണ്ണുകളിൽനിന്നും കോടി സൂര്യപ്രകാശമുള്ളതും കാലാഗ്നിക്ക് സമാനമായതുമായ തേജസ്സുകൾ ഉദ്ഭവിച്ചു.

ജ്വലിക്കുന്നതുപോലുള്ള തേജസ്സോടുകൂടിയതും, വളരെ കുളിർമയോടുകൂടിയതുമായ പരമേശ്വരന്റെ ആറുവിധത്തിലുള്ള തേജസ്സിനേയും അഗ്നിദേവനും വായുദേവനുംകൂടി ചുമന്ന് ഗംഗാനദിയിലുള്ള നാണൽക്കാട്ടിന്റെ (ദർഭപ്പുല്ല്) നടുവിൽ, താമരപ്പൂക്കളുടെ കൂട്ടത്തിൽ, സൂക്ഷ്മതയോടെ വച്ചു. പിന്നീട്, മഹാവിഷ്ണു ആറു കൃത്തികാദേവിമാരെ (നക്ഷത്രങ്ങളെ),

ലോഹമല്ല രസം. യുജർവേദം പറയുന്നത്– "പാരദ് അഥവാ രസം എന്ന പരമശിവന്റെ വീര്യം ബഹിർഗമിച്ചപ്പോൾ അത് ഭൂമിയ്ക്കു താങ്ങാനായില്ല. അത്രയ്ക്കും ശക്തിയും ഓജസ്സുമാർന്നതായിരുന്നതുകൊണ്ട് ഭൂമിയുടെ ഉപരിതലത്തിന് മീതെയായി ഒരു പ്രത്യേകതലത്തിൽ അതു തങ്ങിനിന്നു."

രസായനവിദ്യയുടെ പലവിധ പ്രയോജനങ്ങളെക്കുറിച്ച് സാമവേദത്തിൽ പ്രതിപാദിക്കുന്നുണ്ട്. വസിഷ്ഠമഹർഷിയുടെ സമകാലീനനായിരുന്ന ജമദഗ്നി മഹർഷിക്ക് പാരദ് വിജ്ഞാനത്തിൽ, അതായത് രസായനവിദ്യയിൽ, നല്ല അവഗാഹമുണ്ടായിരുന്നു. അതിന്റെ ഫലമായി അദ്ദേഹം എന്നും സുഭഗനും യൗവനയുക്തനുമായിത്തന്നെ കഴിഞ്ഞു.

സാമവേദത്തിലെ മറ്റൊരു അദ്ധ്യായത്തിൽ പാരദ്വിജ്ഞാനത്തെ കല്പവൃക്ഷമായാണ് വർണിച്ചിരിക്കുന്നത്. കാരണം, ദേവന്മാരായാലും മനുഷ്യരായാലും, ആരുടേയും ആഗ്രഹങ്ങൾ സഫലമാക്കിത്തീർക്കാനുള്ള വൈഭവം ഈ പദാർഥത്തിനുണ്ട് എന്നതുതന്നെ.

അഥർവവേദത്തിൽ രസായനവിദ്യയെക്കുറിച്ച് വിശദമായ വർണനകളുണ്ട്. അഥർവവേദത്തിന്റെ കാലമായപ്പോഴേക്കും നമ്മുടെ പൂർവികരായ ഋഷിമാർക്ക് ഈ ശാസ്ത്രത്തിൽ കൂടുതൽ അറിവും അനുഭവജ്ഞാനവും നേടാൻ കഴിഞ്ഞു എന്നതാകാം അതിനുള്ള കാരണം. രസായനവിദ്യയുടെ പ്രധാനപ്പെട്ട രണ്ടു പ്രയോജനങ്ങളും അതിനകം അവർ മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. ഒന്ന്; വെള്ളത്തിന് മീതെ നടക്കുവാനും, അന്തരീക്ഷത്തിൽ വിഹരിക്കാനുമുള്ള കഴിവ്. രണ്ട്; ഈ ഔഷധം സേവിക്കുകവഴി തങ്ങളുടെ ജരാനരകൾ ബാധിച്ച് അവശമായ വൃദ്ധശരീരം മാറ്റി യൗവനയുക്തവും സുദൃഢവുമായി നിലനിർത്തിപ്പോരാൻ മഹർഷിമാർക്കു കഴിഞ്ഞിരുന്നു. ചിലയിടങ്ങളിൽ രസത്തെ അമൃത് എന്നുപോലും സൂചിപ്പിക്കുന്നുണ്ട്. അതീവഭാഗ്യശാലികളായ ചുരുക്കം ചിലർക്കു മാത്രമേ പാരദ്ജ്ഞാനം ഉൾക്കൊള്ളാനാകൂ എന്നും അഥർവവേദത്തിൽ സൂചിപ്പിക്കുന്നുണ്ട്.

കണാദമുനി പാരദ്വിജ്ഞാനത്തിൽ വിശാരദനായിരുന്നു. അദ്ദേഹത്തിന്റെ ദീർഘായുസ്സിനും നിത്യയൗവനത്തിനും കാരണമായിരുന്നത് രസചികിത്സയാണ്.

'രസമഹിമയി'ലും 'രസരത്നാകര'ത്തിലും പറയുന്നത്, രസത്തെ മാരണമെന്ന സംസ്കരണപ്രക്രിയയിലൂടെ പാകപ്പെടുത്തിയെടുത്താൽ വാർധക്യസഹജമായ ലക്ഷണങ്ങളൊക്കെ മാറ്റിയെടുക്കാമെന്നാണ്. ജരാനരകൾ, ശാരീരികമായ അവശതകൾ, രോഗങ്ങൾ തുടങ്ങിയവയെല്ലാം മാറ്റി ചുരുങ്ങിയ കാലംകൊണ്ടുതന്നെ അസ്ഥികൾക്കും ധാതുക്കൾക്കുമെല്ലാം പുതുജീവൻ പ്രദാനം ചെയ്യുന്നതാണ്. ഇങ്ങനെയുള്ള രസം പ്രയോഗിച്ച് ആകാശത്തിൽ

ഈ തേജസ്സിനെ പരിപാലിക്കാൻ ചുമതലപ്പെടുത്തി. ഈ തേജസ്സ് ആറു മനോഹര ശിശുക്കളായി ജന്മമെടുത്തു. കൃത്തികാദേവിമാർ പരിപാലിച്ചതിനാൽ കാർത്തികേയൻ എന്നും നാണൽക്കാട്ടിൽ വളരുകയാൽ ആ പൊയ്കക്ക് ശരവണപ്പൊയ്ക എന്നും പേരുണ്ടായി. മാതാവായ പാർവതീദേവി ആറുമക്കളേയും ഒരേ സമയം മാറോടുചേർത്തണയ്ക്കുകയാൽ ആറു ശിശുക്കളും ഒന്നായിത്തീർന്നു. 'കാർത്തിക' നക്ഷത്രദിവസം മുരുകന്റെ പ്രീതിക്കായി 'കൃത്തികാവ്രതം' അനുഷ്ഠിക്കാനും തുടങ്ങി.

പറക്കാനുള്ള സിദ്ധിപോലും നേടാവുന്നതാണ്. 'രസരാജസമുച്ചയം' എന്ന ഗ്രന്ഥത്തിൽ കുഷ്ഠരോഗംപോലും ഇല്ലായ്മ ചെയ്യാനുള്ള കഴിവ് രസത്തിനുണ്ട് എന്നു പറയുന്നു. ഇത് തികച്ചും പരിശുദ്ധവും ദിവ്യവുമായ ലോഹമാണ്. ജീവിതത്തിന് എല്ലാവിധത്തിലുമുള്ള നിറവേകാൻ രസത്തിന് കഴിവുണ്ട്.

രസത്തിന്റെ വിവിധരൂപങ്ങൾ:-

ഭാരതീയ ശാസ്ത്രപ്രകാരം, പാരദ്‌വിജ്ഞാനം, രസം വ്യത്യസ്തമായ അഞ്ചുരൂപങ്ങളിൽ ലഭ്യമാണ്. ഓരോന്നിനും തനതായ പേരുമുണ്ട്.

1. രസം 2. രസേന്ദ്ര 3. സൂത് 4. പഹാദ് 5. മിശ്രക്

1. രസം:- ഇതിന് ചുവന്ന നിറമാണ്. സകല മാലിന്യങ്ങളും നീക്കി തികച്ചും പരിശുദ്ധമാക്കിയതാണ്. ദേവന്മാർ അമരത്വവും നിത്യയൗവനവും നേടിയത് ഈ ഔഷധം സേവിച്ചിട്ടാണ്.

2. രസേന്ദ്ര- കറുപ്പോ മഞ്ഞയോ ആണ് ഇതിന്റെ നിറം. ഇത് സ്വാഭാവികമായിത്തന്നെ കുറ്റമറ്റതാണ്. ഈ ഔഷധം സേവിക്കുകവഴി ഒരു വ്യക്തിക്ക് വാർധക്യത്തേയും മരണത്തിനെത്തന്നെയും ഒഴിവാക്കാനാകും. പക്ഷെ, ഇത് വളരെ വളരെ അപൂർവമായേ ലഭിക്കൂ.

3. സൂത്:- മഞ്ഞനിറം. കുറെയൊക്കെ മാലിന്യം കലർന്നിരിക്കും. പതിനെട്ടു വിധത്തിലുള്ള സംസ്കരണങ്ങൾക്ക് വിധേയമാക്കുകയാണെങ്കിൽ അതിനെ പൂർണമായും പരിശുദ്ധമാക്കിയെടുക്കാം. ഈ ഔഷധം സേവിച്ച് ശരീരത്തിനെ ഉരുക്ക് എന്നപോലെ ഉറപ്പും ബലവുമുള്ളതാക്കാം.

4. പരാദ്:- വെള്ളിയുടെ നിറം; ദ്രവരൂപത്തിലുള്ള ഈ രസം എല്ലാവിധ ദോഷങ്ങളേയും നശിപ്പിക്കുന്നു.

5. മിശ്രക്:- ലേശം നീലകലർന്ന നിറം: മയിൽപീലിയിൽ കാണുന്നതുപോലെ. ഇതിനെ പൂർണമായും ശുദ്ധീകരിച്ചെടുത്താൽ പല അപൂർവ സിദ്ധികളും സ്വന്തമാക്കാൻ സാധിക്കും.

പുരാണകാലത്ത് രസത്തെ സംബന്ധിച്ച് പല പഠനങ്ങളും പരീക്ഷണങ്ങളും നടത്തിയിട്ടുള്ളതായി കാണാം. പല മുനിമാരും രസവിദ്യയിൽ അവഗാഹം നേടി അപൂർവ സിദ്ധികളാർജ്ജിച്ചിട്ടുള്ളതായും രേഖപ്പെടുത്തിയിരിക്കുന്നു. വസിഷ്ഠമഹർഷി രസായനശാസ്ത്രത്തെ 'കാമധേനു വിദ്യ' എന്നാണ് പറഞ്ഞിരിക്കുന്നത്. 'ഭൃഗുസംഹിത' എന്ന തന്റെ ഗ്രന്ഥത്തിൽ ഭൃഗുമഹർഷിയും ഈ വിഷയത്തെക്കുറിച്ച് ആഴത്തിൽ പഠിച്ച് അതിന്റെ ഫലങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. പാരദ്‌വിദ്യയിൽ നൈപുണ്യം നേടിയ മറ്റൊരു മഹർഷിയായിരുന്നു നാരദൻ. രസായന വിദ്യയെക്കുറിച്ചുള്ള എല്ലാ അറിവും ജമദഗ്നിമഹർഷി തന്റെ പുത്രനായ പരശുരാമന് കൈമാറിയതായി പുരാണങ്ങളിൽ കാണാം. അദ്ദേഹം സ്വന്തം പരിശ്രമംകൊണ്ട് ഈ വിഷയത്തിൽ കൂടുതൽ ആഴമാർന്ന ജ്ഞാനം നേടി. മഹാരുദ്രന്റെ കാരുണ്യവും രസായന വിദ്യ സ്വായത്തമാക്കുന്നതിന് അദ്ദേഹത്തിന് സഹായകമായി. രസായനശാസ്ത്രത്തെക്കുറിച്ച് മഹാദേവനും പരശുരാമനും തമ്മിൽ ഉണ്ടായ സംവാദമാണ് 'സ്വർണതന്ത്രം' എന്ന ഗ്രന്ഥത്തിൽ സമാഹരിക്കപ്പെട്ടിട്ടുള്ളത്.

കാകഭുശണ്ടി എന്ന മഹർഷിയെക്കുറിച്ച് യോഗവാസിഷ്ഠത്തിൽ പരാമർശിക്കുന്നുണ്ട്. അദ്ദേഹം രചിച്ചിട്ടുള്ള രണ്ടു കൃതികളാണ് 'കല്പതന്ത്ര'വും 'കാകചദീശ്വരി'യും. രസായനവിദ്യ അഥവാ പാരദ് ജ്ഞാനത്തെക്കുറിച്ച് ഈ രണ്ടു ഗ്രന്ഥങ്ങളിലും വിശദമായിത്തന്നെ പ്രതിപാദിച്ചിട്ടുണ്ട്.

കപിലമുനി രചിച്ച ഗ്രന്ഥമാണ് 'കപിലസിദ്ധാന്തം'. പാരദ്വിജ്ഞാനത്തിന്റെ മേഖലയിൽ അദ്ദേഹം പല പുതിയ സിദ്ധാന്തങ്ങളും കണ്ടുപിടിച്ചിട്ടുണ്ട്. ചെമ്പിൽനിന്ന് സ്വർണം വേർതിരിച്ചെടുക്കുന്ന പ്രക്രിയയെക്കുറിച്ച് അദ്ദേഹം തന്റെ ഗ്രന്ഥത്തിൽ വിശദമായി വിവരിച്ചിട്ടുണ്ട്. ചെമ്പിനെ സ്വർണമാക്കി മാറ്റാനുള്ള ഇരുപത്തിരണ്ടു വ്യത്യസ്ത രീതികൾ മഹർഷി ആ ഗ്രന്ഥത്തിൽ എടുത്തു പറഞ്ഞിരിക്കുന്നു. ഈ ഗ്രന്ഥങ്ങളെല്ലാംതന്നെ അടുത്തകാലംവരെ ആരുടേയും കണ്ണിൽ പെട്ടിരുന്നില്ല. ഏതാനും വർഷങ്ങൾക്കു മുമ്പു മാത്രമാണ് സിദ്ധാശ്രമത്തിലെ യോഗികൾ അവ വീണ്ടും കണ്ടെടുത്തതും, അപൂർണമായ വിധത്തിൽ, പ്രസിദ്ധീകരിച്ചതും.

ശാസ്ത്രലോകത്തിൽ അംഗീകരിക്കപ്പെട്ടിരിക്കുന്ന ഒരു വസ്തുതയാണ് താഴെ ചേർത്തിരിക്കുന്നത്: ഒരു അണുവിന്റെ അകത്തേക്കു പ്രത്യേകമായി ഒരു ഊർജം കടത്തിവിടുകയാണെങ്കിൽ, ഏതെങ്കിലും വിധത്തിൽ പ്രോട്ടോണുകളുടേയും ഇലക്ട്രോണുകളുടേയും എണ്ണത്തിൽ ഏറ്റക്കുറച്ചിലുകൾ വരുത്തുകയാണെങ്കിൽ ആ തന്മാത്രയെ മറ്റൊന്നായി രൂപാന്തരപ്പെടുത്താൻ സാധിക്കുന്നതാണ്. അഥവാ, വിലകുറഞ്ഞ ഒരു ലോഹത്തെ അമൂല്യമായ ലോഹമായി മാറ്റിയെടുക്കാൻ കഴിയുന്നതാണ്. ഉദാഹരണമായി, രസത്തിന്റെ പരമാണുവിൽ 80 പ്രോട്ടോണുകളുണ്ട്. സ്വർണത്തിന്റേതിൽ 79 ഉം. ആ സ്ഥിതിക്ക് ഏതെങ്കിലും വിധത്തിൽ രസത്തിന്റെ പരമാണുവിൽനിന്ന് ഒരു പ്രോട്ടോൺ നീക്കം ചെയ്യാൻ കഴിഞ്ഞാൽ അത് സ്വർണത്തിന്റെ പരമാണുവായിത്തീരുമല്ലോ! അതുപോലെത്തന്നെ, ഈയത്തിന്റെ പരമാണുവിൽ 82 പ്രോട്ടോണുകളുണ്ട്. ഏതെങ്കിലും രീതിയിൽ അതിൽനിന്ന് മൂന്നു പ്രോട്ടോണുകൾ നീക്കം ചെയ്യാൻ കഴിഞ്ഞാൽ അതും സ്വർണത്തെപ്പോലെ 79 പ്രോട്ടോണുകളുള്ള പരമാണുവായി മാറും.

ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്; അതായത്, രസത്തിൽ 80 പ്രോട്ടോണുകളുണ്ട്. ഇലക്ട്രോണിക് സമുച്ചയത്തിൽ (configuration) ഇത് 80 പ്രോട്ടോണുകളുള്ള സ്വർണത്തിന് തൊട്ടടുത്ത് നില്ക്കുന്നു. കാരണം, സ്വർണത്തിലുള്ളത് 79 പ്രോട്ടോണുകളാണല്ലോ. അതുപോലെത്തന്നെ ഈയത്തിന്റെ ആറ്റത്തിൽ 82 പ്രോട്ടോണുകളാണുള്ളത്. അതുകൊണ്ട് ഈ രണ്ടു ലോഹങ്ങളും സ്വർണമായി പരിവർത്തനം ചെയ്യാൻ എളുപ്പമാണ്. പരമാണുക്കളെ വേർതിരിച്ചെടുക്കാനുള്ള ഒരു ഉപകരണമാണ് സൈക്ളോട്രോൺ (Cyclotron). പരമാണുവിന്റെ അകത്ത് ഇത് സ്പന്ദനങ്ങളുണ്ടാക്കുന്നു. വേഗത കൂടുംതോറും പരമാണുവിന്റെ അകത്തെ ചലനങ്ങളും വർധിക്കുന്നതായിരിക്കും.

ചില ആയുർവേദഗ്രന്ഥങ്ങളിൽ ഒരു ലോഹത്തെ മറ്റൊന്നായി മാറ്റിയെടുക്കുന്ന പ്രക്രിയെക്കുറിച്ച് വിവരിച്ചിട്ടുണ്ട്. അങ്ങനെയുള്ള രണ്ടു പ്രധാന ഗ്രന്ഥ

ങ്ങളാണ് 'ചരകസംഹിത'യും 'സാരംഗധര'വും. ഗ്രീസിലെ ദാർശനീകരായ അരിസ്റ്റോട്ടിലും സോക്രട്ടീസും അവരുടെ കൃതികളിൽ ആൽക്കെമി എന്ന രസായനശാസ്ത്രത്തെക്കുറിച്ചും ഒരു ലോഹത്തെ മറ്റൊന്നായി മാറ്റിയെടുക്കുന്ന പ്രക്രിയയെക്കുറിച്ചും പ്രതിപാദിച്ചിട്ടുണ്ട്.

ലോഹസിദ്ധിയെന്നും ദേഹസിദ്ധിയെന്നും പറയുന്ന രണ്ടു പ്രക്രിയകൾക്കാണ് പ്രാചീനകാലങ്ങളിൽ വിശേഷിച്ചും ഊന്നൽ നല്കിയിരുന്നത്. ദേഹസിദ്ധി എന്നാൽ ശാരീരികമായ ആരോഗ്യം നിലനിർത്തികൊണ്ടുപോരുക എന്നുതന്നെയാണ്. വിശേഷപ്പെട്ട മരുന്നുകൾ തയ്യാറാക്കി അതുവഴി ദേഹത്തിനെ എന്നെന്നും യൗവ്വനാവസ്ഥയിൽ പരിരക്ഷിക്കുക. ആൽക്കെമിക്കുള്ള പേരാണ് ലോഹസിദ്ധി; നിസ്സാരമായ ചെമ്പ്, ഈയം, രസം മുതലായ ലോഹങ്ങളിൽനിന്ന് ഗുണമേന്മയേറിയ സ്വർണം ഉദ്പാദിപ്പിക്കുന്ന പ്രക്രിയയാണിത്.

രസായനശാസ്ത്രവിശാരദന്മാർ വാദിക്കുന്നത് ഇത് രണ്ടും തികച്ചും സാദ്ധ്യമാണ് എന്നാണ്. ഈ മേഖലയിൽ അവർ നിരവധി ശ്രമങ്ങൾ നടത്തിയിട്ടുണ്ട്. ചെമ്പിനെ സ്വർണമാക്കി മാറ്റാൻ കഴിയുന്നതുപോലെത്തന്നെ വാർധക്യത്തെ യൗവനമായും രൂപാന്തരപ്പെടുത്താൻ സാധിക്കുമെന്നാണ് അവരുടെ ദൃഢമായ വിശ്വാസം.

രസായന വിഷയത്തിൽ തികഞ്ഞ വൈദഗ്ധ്യം നേടിയിട്ടുള്ള ഒരു ഗുരുവിന്റെ മേൽനോട്ടത്തിൽക്കൂടി മാത്രമേ, ആർക്കും ഈ വിദ്യ പഠിക്കാനാകൂ. ലോകത്തിൽ ഇന്നു നിലവിലുള്ള ഭൗതികശാസ്ത്രങ്ങളിലൊക്കെവെച്ച്, ഏറ്റവും അപൂർവവും തനിമയാർന്നതുമാണ് സ്വർണവിജ്ഞാനം അഥവാ പാരദ്‌വിജ്ഞാനം. സൂര്യാസ്തമയം എന്നതുപോലെ ഒരു ജീവിതത്തെ മുഴുവൻ പ്രദീപ്തമാക്കാൻ പ്രാപ്തിയുള്ളതാണ് വാസ്തവത്തിൽ ഈ ശാസ്ത്രത്തിന്റെ കാതൽ. അതുതന്നെയാണ് ഇതിന്റെ സൗന്ദര്യവും. ഇന്ത്യയിലെ ഏറ്റവും പ്രശസ്തനായ ആചാര്യനും ദാർശനികനുമായ ജഗദ്ഗുരു ശ്രീശങ്കരാചാര്യർ പറയുന്നത്; "തികഞ്ഞ ശ്രദ്ധയും അർപണബോധവുമുള്ള ഒരു ശിഷ്യനെ എനിക്കു കിട്ടിയിരുന്നെങ്കിൽ! അവനിലൂടെ പാരദ്‌വിജ്ഞാനം പ്രയോജനപ്പെടുത്തി ഈ ലോകത്തിലെ മുഴുവൻ ദാരിദ്ര്യവും ഞാൻ ഇല്ലായ്മ ചെയ്യുമായിരുന്നു" എന്നാണ്.

'ലോഹശാസ്ത്ര'ത്തിന്റെ രചയിതാവ് പതഞ്ജലിമഹർഷിയാണ്. പാരദ്‌വിജ്ഞാനത്തെ സംബന്ധിക്കുന്ന പല പുതിയ ആശയങ്ങളും തന്റെ ഗ്രന്ഥത്തിൽ അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നതായി കാണാം. ദ്രവരൂപത്തിലുള്ള രസത്തെ ഘനീഭവിപ്പിച്ചെടുക്കുന്നത് എങ്ങനെയാണെന്ന് ആദ്യമായി കണ്ടുപിടിച്ചത് പതഞ്ജലിമഹർഷിയാണ്. പാരദിന്റെ സഹായത്തോടെ ആകാശത്തിൽ പറക്കുവാനും അദ്ദേഹത്തിനു സാധിച്ചു. അദ്ദേഹം രചിച്ച 'ലോഹശാസ്ത്രം' എന്ന ഗ്രന്ഥം ഇന്ന് ലഭ്യമല്ല. അതിനെക്കുറിച്ച് കൂടുതലായി എന്തെങ്കിലും വ്യാഖ്യാനിക്കാനും ആർക്കും അറിഞ്ഞുകൂട.

രസായനവിദ്യയിൽ പ്രാവീണ്യം നേടിയ ഒരു ജ്ഞാനിയായിരുന്നു (രസായനജ്ഞൻ- Alchemist) അത്രിമഹർഷി. മനുഷ്യശരീരത്തെ ബാധിക്കുന്ന പലവിധ അവശതകളും അസ്വാസ്ഥ്യങ്ങളും മാറ്റിയെടുക്കാനുള്ള അനവധി പരീ

ക്ഷണങ്ങൾ അദ്ദേഹം നടത്തിയിരുന്നു. ആ പഠനങ്ങളുടെ സമാഹാരമാണ് 'അത്രിസംഹിത.' അത്രിയുടെ പുത്രനായ ദത്താത്രേയൻ രചിച്ച ഗ്രന്ഥമാണ് 'ദത്താത്രേയസംഹിത'. അദ്ദേഹത്തിന് പാരദ്വിദ്യയിൽ അഗാധമായ ജ്ഞാനമുണ്ടായിരുന്നു. സിദ്ധാശ്രമത്തിലെ സ്വാമി നിഖിലേശ്വരാനന്ദജി സ്വന്തം യോഗശക്തി ഉപയോഗിച്ച് അതുവരെ എവിടെയോ മറഞ്ഞുകിടന്നിരുന്ന ഈ ഗ്രന്ഥം വീണ്ടെടുക്കുകയുണ്ടായി എന്നാണ് പറയുന്നത്.

ദക്ഷിണേന്ത്യയെ സംബന്ധിച്ചിടത്തോളം എല്ലാ യോഗസിദ്ധികളും സമ്പൂർണമായി കൈവരിച്ച ആദ്യത്തെ മഹാഋഷിയാണ് അഗസ്ത്യൻ. അദ്ദേഹത്തിന്റെ 'അഗസ്ത്യസംഹിത'യിൽ പാരദിനെക്കുറിച്ച് പല വിവരങ്ങളും വിശദമായി രേഖപ്പെടുത്തിയിട്ടുണ്ട്. 'സിദ്ധസൂതം' എന്ന തവിട്ടുനിറം കലർന്ന പൊടി, നല്ലവണ്ണം ചൂടാക്കിയ ചെമ്പിൽ വിതറി അത് വീണ്ടും ചൂടാക്കി എടുക്കുകയാണെങ്കിൽ, ചെമ്പ് ശുദ്ധമായ സ്വർണമായിത്തീരുമെന്ന് ആദ്യമായി പ്രായോഗികമായി തെളിയിച്ചത് അഗസ്ത്യമുനിയാണ്. അഗസ്ത്യവംശപരമ്പരയിലുള്ള രാവണൻ ഈ വിദ്യ സ്വായത്തമാക്കി; സ്വന്തം രാജധാനിയായ ലങ്കയെ സുവർണനഗരിയായി മാറ്റുകയും ചെയ്തു. രാവണന്റെ അകാലമരണത്തോടെ[1] ഈ വിശേഷജ്ഞാനം എന്നെന്നേക്കുമായി നഷ്ടപ്പെട്ടുപോയി. 'ലങ്കേശസിദ്ധാന്തം' എന്നൊരു പ്രബന്ധം രാവണൻ രചിച്ചിട്ടുണ്ട്. രസായനശാസ്ത്രത്തെ സംബന്ധിച്ചിടത്തോളം അദ്വിതീയമാണത്രെ ഈ പുസ്തകം. അസുരഗുരുവായ ശുക്രാചാര്യൻ പാരദ്വിജ്ഞാനത്തിലൂടെ രസായനവിദ്യ തികച്ചും സ്വന്തമാക്കി. രസായനവിദ്യയുടെ പിൻബലത്തോടെ സഞ്ജീവനി വിദ്യ അദ്ദേഹം പ്രയോഗത്തിൽ കൊണ്ടുവന്നു. അങ്ങനെ ശുക്രാചാര്യൻ എഴുതി തയ്യാറാക്കിയ പ്രബന്ധമാണ് 'രസാവലോകം'.

മഹാഭാരതകാലത്തും രസായനവിദ്യ സജീവമായി നിലനിന്നിരുന്നു. ഭഗവാൻ ശ്രീകൃഷ്ണനും ഈ വിദ്യ ഹൃദിസ്ഥമായിരുന്നു. പാരദ്വിജ്ഞാനത്തിന്റെ സഹായത്തോടെയാണ് അദ്ദേഹം ദ്വാരകാപുരി നിർമിച്ചത്. കർണനും പാരദ്വിജ്ഞാനത്തിലൂടെ പല വിശേഷസിദ്ധികളും കരസ്ഥമാക്കിയിരുന്നു. പാരദ്വിജ്ഞാനത്തോടൊപ്പം സൂര്യകിരണങ്ങളും അദ്ദേഹം പ്രയോജനപ്പെടുത്തിയിരുന്നു. അങ്ങനെയാണ് കർണൻ അതുല്യപ്രഭാവനായിത്തീർന്നത്.

പിന്നീടുണ്ടായ കാലങ്ങളിൽ പല രാജാക്കന്മാരും, മഹായോഗീശ്വരൻമാരിൽനിന്ന്, ഈ ജ്ഞാനം സമ്പാദിക്കുകയുണ്ടായി. സ്വന്തം രാജ്യത്തിന്റെ ക്ഷേമൈശ്വര്യങ്ങൾക്കായി ആ വിദ്യ അവർ പ്രയോജനപ്പെടുത്തുകയും ചെയ്തു. വിക്രമാദിത്യചക്രവർത്തിയുടെ കാലത്ത് ജീവിച്ചിരുന്ന ഒരു പണ്ഡിതനായിരുന്ന വ്യാഡി. അദ്ദേഹം രസായനശാസ്ത്രത്തിൽ പ്രത്യേകം പ്രാവീണ്യം നേടിയിരുന്നു. ചെമ്പിനെ സ്വർണമാക്കി മാറ്റാനുള്ള വിവിധമാർഗങ്ങളെക്കുറിച്ച് അദ്ദേഹം തന്റെ കൃതിയിൽ വിശദീകരിച്ചിട്ടുണ്ട്.

---

1. തികഞ്ഞ ശിവഭക്തനായിരുന്നു രാവണൻ. യോഗസിദ്ധികൾ മിക്കതും ഹൃദിസ്ഥമാക്കിയ രാവണൻ, ദേവേന്ദ്രനെപ്പോലും കീഴടക്കി. തികഞ്ഞ ഭരണാധികാരിയായിരുന്ന അദ്ദേഹം ലങ്കയെ സുവർണനഗരമാക്കി മാറ്റി. പക്ഷേ, കൃഷ്ണപക്ഷ ദ്വാദശിയും രേവതിയുടെ അന്ത്യപാദവും കൂടിയായ ഗണ്ഡാന്ത സമയത്ത് കർക്കടലഗ്നത്തിൽ ജനിച്ച രാവണൻ സർവനാശം വിതക്കുന്ന ഒരു ധൂമകേതുവായിപ്പോയതിൽ അദ്ഭുതമില്ല.

വളരെ പ്രശസ്തനായ ഒരു വേദപണ്ഡിതനായിരുന്നു പരമഹംസ ശ്രീ രസേന്ദ്രാനന്ദജി. ഈ വിഷയത്തിൽ അദ്ദേഹത്തിന് നല്ല ജ്ഞാനവുമുണ്ടായിരുന്നു. രസത്തെ ശുദ്ധീകരിക്കാനുള്ള നൂറ്റിയെട്ടു സംസ്കാരപ്രക്രിയകളെകുറിച്ചും അദ്ദേഹം കാര്യമായി പഠിച്ചിരുന്നു. ഹിമാലയത്തിലെ സംന്യാസിമാരുടേയും സിദ്ധൻമാരുടേയമൊക്കെ ആരാധനാപാത്രമാണ് ശ്രീ രസേന്ദ്രാനന്ദജി. അദ്ദേഹത്തിന് നൂറ്റാണ്ടുകളോളം പ്രായം ചെന്നിരിക്കുന്നുവത്രെ! ഈ വിഷയത്തെക്കുറിച്ചു പ്രതിപാദിക്കുന്ന നിരവധി ഗ്രന്ഥങ്ങളും ലഘുലേഖകളുമുണ്ട്. രസാർന്നവം, രസചന്ദ്ര ചിന്താമണി, രസമഞ്ജരി, യോഗതരംഗിണി, രസരാജലക്ഷ്മി, രസസാരം, രസചിന്താമണി, രസ അവതാരം, ഗന്ധകകല്പം, ലോഹദേഹസിദ്ധി, രസരത്നദീപിക, രസമംഗൾ, രസസാകേത് കലിക, രസകാമധേനു, രസപാരിജാതം, രസരാജശങ്കർ, രസസിന്ധു, രസപ്രകാശ സുധാകരം, ധരണീദാസസംഹിത തുടങ്ങിയ കൃതികളൊക്കെ ഈ ഒരു വിഷയം കൈകാര്യം ചെയ്യുന്നവയാണ്. ഈ രചനകളോരോന്നും അതാതിന്റെ രീതിയിൽ അനുപമമാണ്; ഭാരതീയ രസായനവിദ്യയെ - Mercurial Science- സംബന്ധിച്ച് കാര്യമായ അറിവ് പകർന്നു തരുന്നവയുമാണ്. ഒരോ ഗ്രന്ഥത്തിനും അതിന്റെയത്രതന്നെ ഭാരമുള്ള സ്വർണത്തിന്റെ വിലയുണ്ട്. പക്ഷെ, ഈ ഗ്രന്ഥങ്ങളിൽ ഒന്നുപോലും ഇന്നു കിട്ടാനില്ല. സ്വാമി രസേന്ദ്രാനന്ദജി പല വിശേഷസിദ്ധികളും സ്വായത്തമാക്കിയിട്ടുണ്ട്. ആകാശഗമനം, പാരദ്ഗീതിക (Pills), പരാദ് ലുപ്തക്രിയ (സ്വയം അപ്രത്യക്ഷമാവുക), ദേഹ ലുപ്ത ക്രിയ, അദൃശ്യ സിദ്ധി, ആവാഹന സിദ്ധി (ആത്മാക്കളെ ആവാഹിച്ചുകൊണ്ടു വരിക) തുടങ്ങിയവയൊക്കെ സ്വാമിജിക്ക് സാധ്യമായിട്ടുള്ള സിദ്ധികളാണ്.

ജഗത്ഗുരു ആദിശങ്കരാചാര്യരുടെ ഗുരുവായിരുന്ന ശ്രീമദ് ഗോവിന്ദഭഗവദ്പാദർ അക്കാലത്തെ അതിപ്രശസ്തനായ ഒരു രസായനജ്ഞാനിയായിരുന്നു. പാരദ്വിജ്ഞാനം വിഷയമാക്കി അദ്ദേഹം രണ്ടു ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്; 'രസഹൃദയതന്ത്ര'വും 'രസസാര'വും.

തിബത്തുകാരായ സിദ്ധൻമാരും, ലാമമാരും രസായനവിദ്യയെക്കുറിച്ച് എഴുതിയിട്ടുള്ള ലേഖനങ്ങളും പ്രബന്ധങ്ങളും ഈ ശാസ്ത്രമേഖലക്ക് നല്ലൊരു മുതൽക്കൂട്ടുതന്നെയാണ്. ഇങ്ങനെയുള്ള പല ഗ്രന്ഥങ്ങളും ഇന്നും ടിബറ്റിലുള്ള ലാമാമഠങ്ങളിൽ സുരക്ഷിതമായിരിക്കുന്നുണ്ട് എന്നാണ് അറിവ്.

എ.ഡി. 218 ലാണ് നാഗാർജുനൻ ശ്രീശൈലത്തിൽ ഒരു ആശ്രമം സ്ഥാപിച്ചത്. രസായന വിദ്യയിൽ അവഗാഹം നേടിയ ഒരു പണ്ഡിതനായിരുന്നു അദ്ദേഹം. "ലോകത്തിന്റെ മുഴുവൻ ദാരിദ്ര്യവും സിദ്ധരസത്തിലൂടെ നിർമാർജനം ചെയ്യാൻ എനിക്കു കഴിവുണ്ട്."- എന്ന അദ്ദേഹത്തിന്റെ പ്രസ്താവന ഇന്നും ശ്രദ്ധേയമാണ്. ആസന്നമരണനായി കിടക്കുന്ന നാഗാർജുനനോട് സ്വർണമുണ്ടാക്കുന്ന വിദ്യയെക്കുറിച്ച് ശിഷ്യൻമാരിൽ ഒരാൾ ആരാഞ്ഞു. അദ്ദേഹം പറഞ്ഞുതുടങ്ങി, "നീല നിറത്തിലുള്ള അമ്ളവും, ഗന്ധകവും, രസവും... നാലാമതായി ഒന്നുകൂടിയുണ്ട്..." ആ ഒന്ന് അദ്ദേഹത്തിന്റെ ചുണ്ടിൽനിന്ന് പുറത്തുവരും മുമ്പേ നാഗാർജുനന്റെ ഓർമ നഷ്ടപ്പെട്ടുവത്രെ!

സ്വർണമുണ്ടാക്കുന്ന രഹസ്യം ആ നാവിൻ തുമ്പിൽനിന്ന് ഇനി വീണുകിട്ടു കയില്ല എന്നു ബോധ്യമായപ്പോൾ നാടുവാണിരുന്ന രാജാവ് അദ്ദേഹത്തിന് വിഷം കൊടുത്തുവെന്നാണ് കഥ.

അക്ബർ ചക്രവർത്തിക്കും രസായനശാസ്ത്രത്തിൽ വളരെയധികം താത്പര്യമുണ്ടായിരുന്നു. ഈ ശാസ്ത്രത്തിൽ നിപുണനായ ഒരു താന്ത്രിക യോഗിയെ അദ്ദേഹം തടങ്കലിൽ പാർപ്പിച്ചിരുന്നു. രാത്രിയായാൽ, സ്വർണമു ണ്ടാക്കുവാനുള്ള രസായനവിദ്യ പഠിക്കാനായി ചക്രവർത്തി തടവുപുള്ളിയെ സന്ദർശിക്കും. അക്ബറുടെ കാലത്ത് പ്രചാരത്തിലിരുന്ന സ്വർണനാണയ ങ്ങൾ- 'അക്ബറി മൊഹർ'- ഇങ്ങനെയുണ്ടാക്കിയ സ്വർണത്താൽ നിർമിക്ക പ്പെട്ടതായിരുന്നു എന്നാണ് കേൾവി. അക്കാലത്ത് ഈ നാണയങ്ങൾ ഏറെ പ്രസിദ്ധിയും നേടിയിരുന്നു. മുഗൾ ചക്രവർത്തിമാരിൽ അധികംപേരും സ്വർണം നേടിയിരുന്നത് ഇതുപോലെയുള്ള ഉറവിടങ്ങളിൽ നിന്നായിരുന്നു. ഔറംഗസീബ് ചക്രവർത്തി മാത്രമാണ് കൂട്ടത്തിൽ ഒരു അപവാദം.

രസായന വിദ്യയെക്കുറിച്ച് ജ്ഞാനമുള്ള കുറെയധികം യോഗികളെ ബ്രിട്ടീഷ് ഭരണാധികാരികളും തങ്ങളുടെ വരുതിയിൽ അടക്കിനിർത്തിയിരുന്നു. രസത്തിൽനിന്ന് സ്വർണമുണ്ടാക്കാനുള്ള കഴിവ് അവർക്കുണ്ടെന്ന് വിശ്വാസം വന്നതോടെ നിർബന്ധപൂർവം അവരെക്കൊണ്ട് ആ പണി ചെയ്യിച്ചുകൊണ്ടി രുന്നു. ആജ്ഞക്കു വഴങ്ങാത്തവരെ കൊല്ലുക എന്നതായിരുന്നു അന്നത്തെ പതിവ്. അങ്ങനെ, രസായനവിദ്യയിൽ വിദഗ്ധരായിരുന്ന 104 സിദ്ധയോഗി കളെ ബ്രിട്ടീഷുകാർ ക്രൂരമായി കൊല്ലുകയുണ്ടായത്രെ.

1933-ൽ സ്വാമി ശ്യാമഗിരി എന്ന പേരിൽ പ്രസിദ്ധനായ ഒരു സംന്യാസി ഉണ്ടായിരുന്നു. അദ്ദേഹം ആയുർവേദത്തിൽ വളരെയധികം പ്രാവീണ്യം നേടി യിരുന്നു. ലാഹോറിൽവച്ച് രാജബഹദൂർ രാംശരൺ ദാസിനുവേണ്ടി രസായ നവിദ്യയിലൂടെ പത്തുകിലോഗ്രാം സ്വർണം സ്വാമി ഉണ്ടാക്കുകയുണ്ടായി. അങ്ങനെ ആ ശാസ്ത്രത്തിന്റെ പ്രായോഗികത അദ്ദേഹം തെളിയിച്ചു. അന്നത്തെ ബ്രിട്ടീഷ് ഗവർണർ, 1940 മെയ് 26 ന്, ഈ വസ്തുത സ്റ്റേറ്റ് ഗസ റ്റിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ദൽഹിയിലെ ബിർലാ ഭവനത്തിൽവച്ച് പാരദ് വിദ്യാവിശാരദനായ കൃഷ്ണപാൽശർമ എന്ന പണ്ഡിതനും രസത്തെ സ്വർണമാക്കി മാറ്റുകയുണ്ടായി. ആ അവസരത്തിൽ യുഗൽകിഷോർ ബിർല, യോഗി ഹരിസ്വാമി, ഗണേശ്ദത്ത്, ബിർലാ മില്ലുകളുടെ സെക്രട്ടറിയായിരുന്ന സീതാറാം ഖേംകാ തുടങ്ങിയവർ സന്നിഹിതരായിരുന്നു. ആ കാലയള വിൽതന്നെ രസായന ശാസ്ത്രത്തിൽ പേരെടുത്ത ഗോവർധനദാസും, ദൽഹി യിൽ ഉണ്ടായിരുന്നു. ആയിരത്തോളംവരുന്ന ഒരു ജനക്കൂട്ടത്തിന്റെ മുന്നിൽവച്ച് അദ്ദേഹം രസത്തിൽനിന്ന് സ്വർണമുണ്ടാക്കി കാണിക്കുകയു ണ്ടായി. ബ്രിട്ടീഷുകാരനായിരുന്ന യൂഫ്രെഡ് എന്ന മാന്യനും വേറെ ചില പ്രമുഖവ്യക്തികളും ഇതിന് ദൃക്സാക്ഷികളായിരുന്നു.

1942-ൽ പഞ്ചാബിലെ കൃഷ്ണപാൽശർമ ഒരിക്കൽകൂടി 200 ഔൺസ് രസത്തിൽനിന്ന് സ്വർണം ഉദ്പാദിപ്പിക്കുകയുണ്ടായി. മഹാത്മാഗാന്ധിയുടെ സാന്നിദ്ധ്യത്തിൽ ഋഷികേശിൽ വച്ചായിരുന്നു ഈ സംഭവം എന്നു പറയുന്നു. ഗാന്ധിജിയുടെ സെക്രട്ടറിയായിരുന്ന മഹാദേവ് ദേശായിയും, യുഗൽ

കിശോർശർമയും അന്നേരം അവിടെ സന്നിഹിതരായിരുന്നു. എഴുപത്തി അയ്യാ യിരം രൂപയ്ക്ക് ഈ സ്വർണം വില്പന ചെയ്തു. ആ തുക മുഴുവനും ദാന കാര്യങ്ങൾക്കായി ചെലവ് ചെയ്യുകയാണുണ്ടായത്. 1983 നവംബർ 6-ാം തിയ്യതി പ്രസിദ്ധപ്പെടുത്തിയ 'സപ്താഹക് ഹിന്ദുസ്ഥാനി'യുടെ ലക്കത്തിൽ ഈ വാർത്ത പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഹിന്ദു ദിനപത്രത്തിൽ (3-9-1945) ഇത്തരത്തിൽ ഒരു വാർത്ത പ്രസിദ്ധ പ്പെടുത്തിയിരുന്നു: "ഈയിടയ്ക്ക് ഉത്തരേന്ത്യക്കാരനായ ഒരു യോഗി ദേശ സഞ്ചാരത്തിനിടയിൽ ഭീമാവരത്ത് എത്തിയപ്പോൾ അന്നാട്ടുകാരനായ ഒരു ആയുർവേദ ആചാര്യന് ഒരു ചെമ്പിൻ കഷണത്തെ തനി തങ്കമാക്കി മാറ്റി ക്കൊടുത്തു.'

1942-ൽ മറ്റൊരു പ്രധാന സംഭവം നടന്നു. മിക്കവാറും നഗ്നനായ ഒരു നാഗസംന്യാസി കാശിയിലെ വിശ്വനാഥക്ഷേത്രത്തിനു സമീപം വഴിയോരത്ത് കിടക്കുക പതിവായിരുന്നു. അദ്ദേഹം സദാ ഉച്ചത്തിൽ 'ബാബാ... ഓ ബാബ' എന്ന് വിളിച്ചുകൊണ്ടിരിക്കും. ഒരുദിവസം ആരോ ചിലർ സംന്യാസിയെ പൊക്കിയെടുത്ത് ഗംഗാതീരത്ത് കൊണ്ടുചെന്നാക്കി. പക്ഷേ, അടുത്തദിവസം ബാബ പഴയ സ്ഥാനത്തുതന്നെ വീണ്ടും കിടക്കുന്നതായി അവർ കണ്ടു. ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ശിവരാത്രിയുടെ ആഘോഷങ്ങൾ ആരം ഭിച്ചു. ആയിരക്കണക്കിനു ജനങ്ങൾ വിശ്വനാഥക്ഷേത്രപരിസരത്ത് വന്നു നിറഞ്ഞു. ചിലർ ബാബയെ ചൊടിപ്പിക്കാനായി ചോദിച്ചു, "ശിവരാത്രിയല്ലേ... അങ്ങ് കാശിവിശ്വനാഥന് എന്താണ് സമർപ്പിക്കാൻ പോകുന്നത്.?" ആ അവ സരത്തിൽ കാശി രാജകുടുംബത്തിലെ ഏതാനും അംഗങ്ങളും അവിടെ സന്നി ഹിതരായിരുന്നു. അവരും ഈ സംന്യാസിയെക്കുറിച്ച് ധാരാളം കേട്ടിരുന്നു. ജനങ്ങൾ പരിഹസിച്ചുകൊണ്ടേയിരുന്നു. സംന്യാസി അവരെ രൂക്ഷമായൊ ന്നുനോക്കി. പിന്നെ കൈയിലെ കീറസഞ്ചിയിൽനിന്ന് ഒരു തകരപ്പെട്ടിയുമെ ടുത്ത് ഒന്നും മിണ്ടാതെ അദ്ദേഹം ക്ഷേത്രത്തിലെ ഇരുമ്പുകവാടങ്ങൾക്കു നേരെ നടന്നു. പെട്ടിയിൽനിന്ന് തവിട്ടുനിറത്തിലുള്ള ഒരു പൊടിയെടുത്ത് സ്വന്തം വിരലുകൾകൊണ്ട് അദ്ദേഹം ആ വാതിൽപാളികളിൽ തേച്ചുര യ്ക്കാൻ തുടങ്ങി. കണ്ടുനിന്നവരെയൊക്കെ വിസ്മയാധീനരാക്കിക്കൊണ്ട്, ഇരുമ്പുകൊണ്ടുള്ള ഊക്കൻ ക്ഷേത്രവാതിൽ സ്വർണമായിത്തീർന്നു. ആ അവസരത്തിൽ ബ്രിട്ടീഷു ഗവർണരായിരുന്ന ആൽഗ്രിനും അവിടെ സന്നി ഹിതനായിരുന്നു. അസാധാരണമായ ഈ സംഭവത്തിന്റെ വിവരണം അക്കാ ലത്തെ സ്റ്റേറ്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. കാശി കൊട്ടാരത്തിലെ ഔദ്യോഗികരേഖകളിലും ഈ സംഭവത്തിന്റെ വിവരണമുണ്ട്. അടുത്തദി വസംതന്നെ നാഗസംന്യാസിയുടെ ഫോട്ടോ പത്രങ്ങൾ പ്രസിദ്ധപ്പെടുത്തി. പക്ഷെ, അപ്പോഴേക്കും ബാബ അപ്രത്യക്ഷനായികഴിഞ്ഞിരുന്നു. ഏറെ തിര ഞ്ഞിട്ടും ഫലമുണ്ടായില്ല. ബ്രിട്ടീഷുകാർ ആ വാതിലുകൾ പൊളിച്ചെടുത്ത് ലണ്ടനിലേക്ക് കപ്പലിൽ കയറ്റി അയച്ചു എന്നാണ് പറയുന്നത്.

ഈ സംഭവം നടന്നതിന് ഏതാനും മാസങ്ങൾക്കു മുമ്പ്, ബനാറസ് യൂണി വേഴ്സിറ്റി സ്ഥാപിക്കാനായി പണ്ഡിറ്റ് മദൻമോഹൻ മാളവ്യ പണം സമാ ഹരിക്കുകയായിരുന്നു. ആയിടക്ക് ഹിമാചൽ പ്രദേശിൽനിന്നും ഹരികൃഷ്ണ

വസിഷ്ഠ അദ്ദേഹത്തെ കാണുവാനായി വന്നു. പേരുകേട്ട ഒരു ആയുർവേദ വൈദ്യനായിരുന്നു വസിഷ്ഠ. രസവും ചെമ്പും ശുദ്ധീകരിച്ച് വിശേഷപ്പെട്ട ചില പ്രക്രിയകളിലൂടെ അദ്ദേഹം അതു രണ്ടും സ്വർണമാക്കി കൊടുത്തു. അങ്ങനെ 100 തോല സ്വർണം മാളവ്യയ്ക്കു ലഭിച്ചു. അതു മുഴുവൻ ബനാറസ് ഹിന്ദു യൂണിവേഴ്സിറ്റിയുടെ നിർമാണത്തിനായി അദ്ദേഹം പ്രയോജനപ്പെടുത്തുകയും ചെയ്തു. മാളവ്യയുടെ സ്വന്തം വാക്കുകൾ ഇതാ: "പാരദ്‌വിജ്ഞാനം ഇന്നും നിലവിലുണ്ട്. ഹരികൃഷ്ണവസിഷ്ഠൻ എന്റെ കൺമുമ്പിൽവച്ചുതന്നെ ആ ശുദ്ധീകരണപ്രക്രിയ നിർവഹിക്കുകയുണ്ടായി."

ശ്രീശങ്കരാചാര്യർ തികഞ്ഞ വിശ്വാസത്തോടെയാണ് പറയുന്നത്:

"യേ ഗൃഹി പാരദേദ്ശ്യാൻ സ്യാത് സഹസ്രാം സിദ്ധി തത് ഗ്രാഹി

കിം ജപഃ മന്ത്ര സിദ്ധിം കിം യത്ര ദേവാൻ പ്രതിഷ്ഠജയേ."

("ഏതൊരു വ്യക്തിയുടെ ഗൃഹത്തിലാണോ പൂർണമായും സംസ്കരിച്ചെടുത്ത പാരദ്ദ്രവ്യംകൊണ്ട് നിർമിച്ച മൂർത്തിയെവച്ചു പൂജിക്കുന്നത് ആ വ്ക്തിക്ക് ആയിരമായിരം സിദ്ധികൾ കൈവരുന്നതാണ്. അങ്ങനെയുള്ള വ്യക്തിക്ക് മന്ത്രജപത്തിന്റെയോ മറ്റു സാധനകളുടെയോ ആവശ്യമില്ല. വിജയം നേടാനായി മറ്റു മാർഗങ്ങൾ അന്വേഷിക്കേണ്ടതുമില്ല.")

രസായനവിജ്ഞാനം നിഗൂഢമായ ഒരു ശാസ്ത്രമാണ്. ഇതുമായി ബന്ധപ്പെട്ട നിരവധി പ്രാചീനഗ്രന്ഥങ്ങൾ വിദേശങ്ങളിൽ വളരെ ഭദ്രമായി സൂക്ഷിയ്ക്കപ്പെട്ടിട്ടുണ്ട് എന്നാണ് കരുതുന്നത്. നദീതടങ്ങളിൽനിന്നും ഖനികളിൽനിന്നും കുഴിച്ചെടുക്കുന്ന സ്വർണം ധൂളികളായിട്ടാണ് ലഭിക്കുന്നത്. അത്തരത്തിൽ ലഭ്യമാകുന്ന സ്വർണത്തിന് പരിമിതികൾ ഉണ്ട്. ക്രിസ്തുവിനു മുമ്പും അതിനുശേഷവും ഭാരതത്തിൽ നിലനിന്നിരുന്ന രാജവംശങ്ങൾ അളവറ്റ സമ്പത്തിന്റെ ഉടമകളായിരുന്നു. വേദ-പുരാണേതിഹാസങ്ങളുടെ കാലത്തും ഇതു തന്നെയായിരുന്നു അവസ്ഥ. നൂറുകണക്കിനു നാട്ടുരാജ്യങ്ങൾ നിലവിലുണ്ടായിരുന്ന ഭാരതത്തിൽ, രാജാക്കന്മാരുടെ വരുമാനമാർഗം എന്തായിരുന്നു? ജനങ്ങളിൽനിന്നും പിരിക്കുന്ന നാമമാത്രമായ നികുതിയും, മറ്റു ചുങ്കം മുഖേനയുള്ള വരുമാനങ്ങളും മാത്രം. നിരന്തരം യുദ്ധങ്ങളിൽ ഏർപ്പെടുന്ന അക്കാലത്ത് വമ്പിച്ചൊരു സൈന്യത്തെ നിലനിർത്താനും മറ്റു ഭരണ ചെലവുകൾക്കും ഭാമിച്ച സംഖ്യ ആവശ്യമായിരുന്നു. കൊട്ടാരങ്ങളും രമ്യഹർമ്യങ്ങളും ഓരോ രാജാവംശത്തിലും ആവശ്യത്തിലും എത്രയോ അധികമായിരുന്നു. കട്ടിസ്വർണംകൊണ്ടുതീർത്ത സിംഹാസനങ്ങളും പല്ലക്കുകളും വാതായനങ്ങളും തൂണുകളും കൊട്ടാരങ്ങളിൽ സർവത്ര ഉണ്ടായിരുന്നു. വൻക്ഷേത്ര സമുച്ചയങ്ങൾ പടുത്തുയർത്താനും അവിടെയും ഇത്തരം ധാരാളിത്തങ്ങൾ പ്രദർശിപ്പിക്കാനും വാരിക്കോരി ധനം ചെലവഴിച്ചു. എവിടെനിന്നാണ് ഇത്രയും ധനം ഇവരൊക്കെ ആർജിച്ചത്? അന്നും, ഇന്നും, എന്നും സ്വർണം ഏറ്റവും മൂല്യമേറിയ ലോഹംതന്നെയാണ്. പാരദ്‌വിജ്ഞാനത്തിലൂടെ ടൺകണക്കിനു സ്വർണം ഇവിടെ ഉണ്ടാക്കിയിട്ടുണ്ട്. മെഗസ്തനീസിന്റെ യാത്രാവിവരണത്തിൽ, ഇന്ത്യ അന്നു നേടിയ ഐശ്വര്യസമൃദ്ധി ആരെയും അമ്പരപ്പിക്കുന്ന വിധത്തിലാണെന്നു പറയുന്നുണ്ട്. 1789-ൽ ഗംഗാതീരത്തെ പട്ടണങ്ങൾ ലണ്ട

നേക്കാൾ പ്രതാപവും, സമ്പന്നവുമായിരുന്നുവെന്ന് റോബർട്ട് ക്ലൈവ് പ്രസ്താവിച്ചിട്ടുണ്ട്. അങ്ങനെ നോക്കുമ്പോൾ, ഭാരതത്തിൽനിന്നും തങ്ങൾ മോഷ്ടിച്ചത് വളരെ കുറച്ചുമാത്രമാണ് എന്ന് അദ്ദേഹം സത്യസന്ധമായി ഏറ്റുപറയുന്നു. ഭാരതത്തിന്റെ അയൽരാജ്യങ്ങളിൽവച്ച്, പാരദ്‌വിജ്ഞാനത്തിലൂടെ ഏറ്റവും സമ്പൽസമൃദ്ധി ആർജിച്ചത് തിബത്ത്തന്നെയാണ്. ഭാരതവുമായുള്ള അടുത്ത സമ്പർക്കംമൂലം, തിബത്തൻ ലാമമാരാണ് ഈ വിദ്യ ഇവിടെനിന്ന് അഭ്യസിച്ചത്. 12-ാം നൂറ്റാണ്ടുമുതൽ തിബത്തിലെ രാജവംശങ്ങൾ അളവറ്റ സമ്പത്തിനും ഐശ്വര്യങ്ങൾക്കും ഉടമകളായിരുന്നു. 1950 നുശേഷം നടന്ന ചൈനീസ് ആക്രമണത്തിനു പിന്നിൽ മറ്റൊരു നിഗൂഢമായ ഉദ്ദേശ്യംകൂടി ഉണ്ടായിരുന്നു എന്നാണ് പറയുന്നത്. ലാസയുടെ പ്രാന്തപ്രദേശത്തുള്ള വലിയൊരു മൊണാസ്ട്രിയിൽ പാരദ്‌വിജ്ഞാനത്തിന്റെ തിബത്തൻ ഭാഷയിലുള്ള ഒരു ഗ്രന്ഥം അതിരഹസ്യമായി സൂക്ഷിച്ചിട്ടുള്ള വിവരം ചൈനക്ക് അറിയാമായിരുന്നു. രാഷ്ട്രീയമായ പല സമ്മർദ്ദങ്ങളും ചൈന പ്രയോഗിച്ചുവെങ്കിലും തിബത്ത് വഴങ്ങിയില്ല. രണ്ടായിരത്തിലധികം ബുദ്ധഭിക്ഷുക്കളെ കൊന്നൊടുക്കി ലാസ മൊണാസ്ട്രി ചൈന കൈവശമാക്കിയെങ്കിലും, യംതിങ്ങ് (Yamting) എന്നൊരു ലാമ ഗ്രന്ഥവുംകൊണ്ട് തുരങ്കമാർഗത്തിലൂടെ വനത്തിലേക്ക് രക്ഷപ്പെട്ടു. ഈ ലാമയെ പിടിക്കാൻ ചൈനീസ് ആർമി എല്ലാ അടവുകളും പയറ്റിയെങ്കിലും ഹിമാചൽപ്രദേശിലെ റൊത്തങ്ങ് ചുരംവഴി ഇദ്ദേഹം ഇന്ത്യയിലേക്കു രക്ഷപ്പെട്ടു.

റോത്തങ്ങ് ചുരത്തിനു താഴെ താമസിച്ചിരുന്ന ഒരു സംന്യാസിയുടെ ആശ്രമത്തിൽ ലാമ എത്തിപ്പെട്ടു. രണ്ടു മാസത്തിലധികം നീണ്ടുപോയ യാത്രയിൽ ഭക്ഷണം കഴിക്കാതേയും ദേഹത്തിനേറ്റ മുറിവുകളുംമൂലം, ലാമ ക്ഷീണിച്ച് എല്ലും തൊലിയുംമാത്രമായ രൂപത്തിലായിരുന്നു. സംന്യാസിയുടെ ശുശ്രൂഷകളൊന്നും ലാമയുടെ ജീവൻ രക്ഷിയ്ക്കാൻ സഹായകമായില്ല. ലാമയുടെ മരണശേഷം അദ്ദേഹത്തിന്റെ ഭാണ്ഡക്കെട്ടിൽനിന്ന് സംന്യാസിക്ക് ആ അപൂർവഗ്രന്ഥം കിട്ടി. തിബത്തൻ ഭാഷയിൽ തീരെ പരിജ്ഞാനം ഇല്ലാത്തതിനാൽ, താഴെ മനാലിയിൽവന്ന് സംന്യാസി ഒരന്വേഷണം നടത്തി. ഇംഗ്ലീഷുകാരനായ ഒരു പുരാവസ്തുശാസ്ത്രജ്ഞന്റെ ശ്രദ്ധയിൽ സംന്യാസി സിംലയിൽവച്ച് എത്തിപ്പെടുകയും ഗ്രന്ഥത്തിന്റെ മൂല്യം മനസ്സിലാക്കിയ ശാസ്ത്രജ്ഞൻ ചുരുങ്ങിയ വിലയ്ക്ക് ഗ്രന്ഥം കൈക്കലാക്കുകയും ചെയ്തു. അമേരിക്കക്കാരനായ ഒരു വ്യവസായി വളരെ വലിയ ഒരു മോഹവിലയ്ക്ക് ഈ ഗ്രന്ഥം കൈവശപ്പെടുത്തി എന്നാണ് പറയുന്നത്. Brooch എന്നു പേരുള്ള മറ്റൊരു അമേരിക്കക്കാരൻ ചുരുങ്ങിയ സമയംകൊണ്ട് കോടീശ്വരനായി മാറിയ സംഭവവും പറഞ്ഞുകേൾക്കുന്നുണ്ട്. മൂന്നു ബാങ്കുകളും രണ്ടുസ്വകാര്യ ജറ്റ് വിമാനവും അദ്ദേഹത്തിനു സ്വന്തമായുണ്ട്.

പാരദ്‌വിജ്ഞാനം നിസ്സാരമാക്കി തള്ളിക്കളയാനുള്ള ഒരു വിഷയമല്ല. അത്യന്തം നിഗൂഢമായ ഇതിന്റെ സംസ്കരണവിദ്യ പുനരാരംഭിക്കാനുള്ള കഠിനശ്രമങ്ങൾ ഹിമാലയത്തിലെ പല ഭാഗങ്ങളിലും രഹസ്യമായി നടക്കുന്നുണ്ട് എന്നാണ് വിശ്വാസയോഗ്യമായി അറിഞ്ഞത്.

## 12

# കാക്കിയുടെ കൂടെ ഒരു രാത്രി

ബസന്തിയുടെ കൂടെ കോണിപ്പടികൾ കയറി ഞാൻ എത്തിച്ചേർന്നത് ഒന്നാം നിലയിലുള്ള കാക്കിയുടെ സ്വകാര്യ മുറിയിലേക്കാണ്. ചെറിയൊരു സ്വീകരണമുറിയും, പൂജാമുറിയും, മറ്റൊരു കിടപ്പുമുറിയുമുള്ള ഒന്നാം നില തികച്ചും സൗകര്യപ്രദമാണ്. അടുക്കളയും മറ്റും താഴെയാണ്. മഞ്ഞുകാലത്തും ഇവിടെ താമസമുണ്ടെങ്കിൽ അടുക്കള മുകളിലേയ്ക്കു മാറ്റും. കിടപ്പുമുറിയിലും സ്വീകരണമുറിയിലും കട്ടിൽ, മേശ, കസേര തുടങ്ങിയ ഗൃഹോപകരണങ്ങൾ ആവശ്യത്തിനുണ്ട്. ജനൽകർട്ടനുവേണ്ടി ഉപയോഗിച്ചിരിയ്ക്കുന്നത് കട്ടികുറഞ്ഞ കമ്പിളിത്തുണിയാണ്. എണ്ണവിളക്കുകളും ഗ്യാസ് വിളക്കുകളും മുറികളെ പ്രകാശപൂർണമാക്കുന്നു.

അഷ്ടഗന്ധപ്പുക കട്ടപിടിച്ചുനില്ക്കുന്ന കാക്കിയുടെ മുറിയിലേയ്ക്കു കടന്ന് ഞാൻ അവരെ വണങ്ങി നമസ്കരിച്ചു. കനംകുറഞ്ഞ ഒരു കമ്പിളിപ്പുതപ്പു കൊണ്ട് തലവരെ ആസകലം മൂടിപ്പതച്ച് കട്ടിലിൽ ഇരുന്നിരുന്ന കാക്കി, തൊട്ടടുത്തുള്ള മരക്കസേരയിൽ ഇരിയ്ക്കാൻ സ്നേഹപൂർവം എന്നോട് അഭ്യർഥിച്ചു. എന്നെ തൊട്ടുതലോടി, 'ആയുഷ്മാൻ ഭവ' എന്നനുഗ്രഹിച്ച ശേഷം ബസന്തിയെ നോക്കി സൂപ്പ്കൊണ്ടുവരാൻ നിർദ്ദേശിച്ചു. പച്ചക്കറികളും മൂപ്പെത്താത്ത ചോളമണികളും കൂട്ടി വേവിച്ച സൂപ്പിൽ ശുദ്ധമായ നെയ്യും ചേർത്തിരുന്നതിനാൽ പ്രത്യേകമായ രുചിയും ഗന്ധവും അനുഭവപ്പെട്ടു. കാക്കി ഒരു തികഞ്ഞ യോഗിനിയായതിനാൽ [1]ക്രിയായോഗസിദ്ധാന്തത്തിൽനിന്നു സംഭാഷണം ആരംഭിയ്ക്കാമെന്ന് ഞാൻ മനസ്സിൽ കരുതി. എന്നെ അദ്ഭുതപ്പെടുത്തിക്കൊണ്ട്, എന്റെ മനസ്സിന്റെ ട്രാക്ക് മുൻകൂട്ടി കണ്ടറിഞ്ഞ അവർ, ക്രിയായോഗത്തെക്കുറിച്ച് പിന്നീട് പറയാമെന്നും, ഹിമാലയത്തിൽ ഞാൻ നടത്തിയ യാത്രകളുടെ ഒരു സംക്ഷിപ്തവിവരണമാകട്ടെ ആദ്യമെന്നും അറിയിച്ചു.

കൈലാസ്-മാനസസരസ്സ് യാത്ര; ചതുർധാമങ്ങളിലേയ്ക്കു നടത്തിയ നിരവധി യാത്രകൾ; ഗംഗോത്രി ധാമത്തിലെ ഖാറ്റ്ലിങ്ങ് ഹിമാനിയ്ക്കപ്പുറത്ത് കണ്ടെത്തിയ ദിവ്യസംന്യാസിമാർ; കിഴക്കൻ ഹിമാലയയാത്രയ്ക്കിടയിൽ സന്ദർശിച്ച, ജ്യോർതെങ്ങ് വനാന്തരത്തിലെ, യക്ഷ-യുധിഷ്ഠിര സംവാദം നടന്ന തടാകം; ആ സ്ഥലത്തെ നിഗൂഢമായ മൊണാസ്ട്രിയുടെ സമീപത്തു വച്ച് രാത്രി 2 മണിയ്ക്കു കണ്ടുമുട്ടിയ ഭീകരരൂപിയായ ഒരു ലാമയെക്കുറിച്ചുള്ള വിവരങ്ങൾ തുടങ്ങി നിരവധി യാത്രാനുഭവങ്ങൾ ചുരുക്കരൂപത്തിൽ

---

1. 'തപോഭൂമി ഉത്തരഖണ്ഡ്'- അനുബന്ധം – 1, പേജ് 262 വായിയ്ക്കുക.

ഞാൻ കാക്കിയെ കേൾപ്പിച്ചു. കുതിര, കോവർ കഴുത, യാക്ക് എന്നീ മൃഗങ്ങളെ ഒരിക്കൽപ്പോലും യാത്രയ്ക്കുപയോഗിച്ചിട്ടില്ലെന്നും നടന്നുകൊണ്ടാണ് യാത്രകൾ മുഴുവനും പൂർത്തീകരിച്ചതെന്നും ഞാൻ വ്യക്തമാക്കി. എന്റെ ശരീരത്തിനുചുറ്റും പ്രസരിയ്ക്കുന്ന പ്രകാശവലയത്തിന്റെ (Aura) ദീപ്തി, തന്നെ അദ്ഭുതപ്പെടുത്തിയെന്നും അതുകൊണ്ടാണ് കൂടിക്കാഴ്ചയ്ക്കു വിളിച്ചതെന്നും കാക്കി അറിയിച്ചു. കൈലാസയാത്രയിലെ ദിവ്യാനുഭൂതികളും, സംന്യാസിമാരുമായുള്ള കൂടിക്കാഴ്ചയും എന്റെ ജീവിതത്തിലെ വഴിത്തിരിവുകളാണെന്നു കാക്കി വ്യക്തമാക്കിയപ്പോൾ ഞാൻ മൂകനായി അതു ശ്രദ്ധിച്ചുകേട്ടു. മൊണാസ്ട്രിയുടെയുള്ളിൽ കണ്ടുമുട്ടിയ ലാമ, സിദ്ധിയുടെ ഉന്നതിയിൽ എത്തിയവനാണെന്നും ധ്യാനശക്തികൊണ്ടു കുമിഞ്ഞുകൂടിയ അധിക ഊർജം പുറത്തേയ്ക്കു കളയുമ്പോൾ മൂക്കിൽനിന്നും, പല്ലുകളുടെ ഇടയിൽനിന്നും രക്തം പുറത്തുവരുന്നത് സാധാരണമാണെന്നും അവർ വിശദമാക്കി. അത്തരം സന്ദർഭങ്ങളിൽ ഒരു ലാമയെ നേർക്കുനേർ കാണുന്നത് അപകടമാണെന്നും, ഉരുക്കിനെ മുറിക്കുന്നത് ഉരുക്കുകൊണ്ടാണ് എന്ന തത്വമനുസരിച്ചാണ് അപകടം പറ്റാതെ ഒഴിഞ്ഞുപോരുവാൻ സാധിച്ചതെന്നും കാക്കി വ്യക്തമാക്കി.

അത്താഴത്തിനു മുമ്പായി, ക്രിയായോഗസിദ്ധാന്തത്തിലെ അതിനിഗൂഢമായ മുറകളെക്കുറിച്ച് കാക്കി ഒരു വിശദീകരണം നൽകി. ബസന്തിയെ പുറത്തേക്കു പറഞ്ഞയച്ചശേഷം യോഗമുറകൾ പലതും അവർ സ്വയം ചെയ്തു കാണിച്ചുതന്നു.[1] സാധനയുടെ പരമോന്നതിയിൽ എത്തിച്ചേരുമ്പോൾ, കണ്ണുകൾ കനൽക്കട്ടപോലെ ജ്വലിയ്ക്കുന്നതും ശരീരത്തിനുചുറ്റും പ്രഭാവലയം തിളക്കമാർന്നവിധത്തിൽ രൂപപ്പെട്ടു നില്ക്കുന്നതുമായ യോഗവിദ്യ ഒന്നു കാണുവാൻ ആഗ്രഹമുണ്ടെന്നു അറിയിച്ചപ്പോൾ കാക്കി അതിനു തയ്യാറായി. ഗംഗോത്രി ധാമത്തിലെ സംന്യാസിമാർ ഇതുപോലെ യോഗനിദ്രയിൽ ലയിച്ചിരുന്നത് ഞാൻ നേരിൽ കണ്ടതാണ്. ബസന്തിയെ വിളിച്ച് ജനൽ കർട്ടണുകൾ ഭദ്രമായി മൂടുവാനും, വിളക്കുകൾ അണച്ച് നെരിപ്പോട് എടുത്തുമാറ്റാനും അവർ നിർദേശം കൊടുത്തു. എന്റെ കസേര പതിനഞ്ചടിയോളം ദൂരത്തേയ്ക്കു മാറ്റിയിടാനും പറഞ്ഞു.

മുറിയിൽ കൂരിരുട്ടായി. കാക്കിയുടെ രൂപം നേരിയ തോതിൽപ്പോലും കാണാൻ പറ്റാത്ത അവസ്ഥയായി. അവർ ഇരുന്നിരുന്ന സ്ഥലത്തിന്റെ നിർണയംവച്ച് ഞാൻ നിർന്നിമേഷനായി, അതീവശ്രദ്ധയോടെ, ഇരുന്നു. അരമണിക്കൂറിലധികം സമയം കഴിഞ്ഞപ്പോൾ കാക്കിയുടെ രൂപം നേരിയ അഗ്നിപ്രഭയിൽ തെളിഞ്ഞുതുടങ്ങി. ക്രമേണ, അതു കൂടുതൽ തിളങ്ങാൻ തുടങ്ങി. നഗ്നമായ അവരുടെ ശരീരത്തിനുചുറ്റും അഗ്നിയുടേതായ ഒരാവരണം വ്യക്തമായി രൂപപ്പെട്ടു. കണ്ണുകളിൽ അഗ്നിജ്വാലകൾ ഇടയ്ക്കിടെ മിന്നിമറഞ്ഞുതുടങ്ങി. താമസിയാതെ, കണ്ണുകൾ കനൽക്കട്ടപോലെ തിളങ്ങിനിന്നു! നരച്ച മുടയിഴകൾ എഴുന്നേറ്റു നില്ക്കുന്നതുപോലെ തോന്നി. ജീവിതത്തിൽ ഒരി

1. സത്യപ്രതിജ്ഞാലംഘനമാകുമെന്നതിനാൽ ഇതേക്കുറിച്ച് വിസ്തരിച്ചു പറയുവാൻ നിർവാഹമില്ല. കാക്കിയുമായുള്ള സംഭാഷണത്തിലെ പല ഭാഗങ്ങളും, അവരുടെ ഹിതമനുസരിച്ച്, ഇവിടെ വിസ്തരിക്കുന്നില്ല.

യ്ക്കലും മറക്കാൻ പറ്റാത്ത ഒരു ദൃശ്യം; ചലനമറ്റ ഒരു മനുഷ്യരൂപം യോഗനിദ്രയിൽ ലയിച്ചിരിയ്ക്കുന്ന അത്യപൂർവമായ ദർശനം!

യോഗാനുഷ്ഠാനങ്ങൾകൊണ്ട് ശരീരത്തിന്റെ ഊർജപ്രവാഹം വർധിയ്ക്കുകയും, ആ ഊർജതരംഗങ്ങൾ ആധാരചക്രങ്ങളുടെ വേഗത ദ്രുതഗതിയിലാക്കുകയും ചെയ്യുന്നു. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നീ ഷഡാധാരചക്രങ്ങളിലെ ഊർജം നട്ടെല്ലിലെ പ്രധാന നാഡിയായ സുഷ്മ്നയിൽ കേന്ദ്രീകരിക്കുന്നു. മറ്റുള്ള നിരവധി, ചെറിയ, ആധാരചക്രങ്ങളേയും ഇതേപോലെ കേന്ദ്രീകരിയ്ക്കുമ്പോൾ ഇതെല്ലാംകൂടി ഒരു ഊർജവൈദ്യുതകേന്ദ്രമായി മാറുന്നു. ജീവന്റെ ഫലമായി കൈനറ്റിക് എനർജി (ചലനോർജം/ഗതികോർജ്ജം) വൈറ്റൽ എനർജിയായി (പ്രാണോർജം) രൂപാന്തരപ്പെടുമ്പോൾ ശരീരത്തിലെ ആന്തരീകാഗ്നി (Inner Fire) ഓറയായി പുറത്തേയ്ക്ക് വ്യാപിയ്ക്കുന്നു.

കാക്കിയുടെ ഭർത്താവ് ബാബുലാൽ കുടിയാളും അദ്ദേഹത്തിന്റെ പൂർവികരും ക്രിയായോഗം പൂർണമായ വിധത്തിൽ അഭ്യസിച്ച് സിദ്ധി നേടിയവരായിരുന്നു. വിവാഹശേഷം കുട്ടികളുണ്ടായിക്കഴിഞ്ഞശേഷമാണ്, ഭർത്താവ് കാക്കിയെ യോഗവിദ്യകൾ പഠിപ്പിച്ചത്. ക്രമേണ, അവർ ഒരു തികഞ്ഞ യോഗിനിയായിത്തീരുകയും ചെയ്തു. ക്രിയായോഗത്തെ ഇന്നത്തെ രീതിയിൽ വിശ്വപ്രസിദ്ധമാക്കിത്തീർത്ത, മരണത്തെ മറികടന്ന, അനശ്വരയോഗീശ്വരനായ ഓം സത്ഗുരു ബാബാജി നാഗരാജിനെ നേരിൽ കാണാനുള്ള അസുലഭാവസരം കാക്കിയ്ക്കും ഭർത്താവിനും ലഭിച്ചിട്ടുണ്ട്. ബാബാജിയുടെ ശിഷ്യന്മാരായ ശ്രീശ്രീലഹ്റി മഹാശയനേയും ശ്രീശ്രീയുക്തേശ്വർ ഗിരിയേയും, സ്വാമി പരമഹംസയോഗാനന്ദനേയും നേരിൽ കാണുവാനും ഇവർക്കു സാധിച്ചിട്ടുണ്ട്. സ്വാമി പരമഹംസയോഗാനന്ദനുമായി കാക്കി നിരവധി തവണ സന്ധിച്ചിട്ടുണ്ട്. കാക്കിയേക്കാളും ഇരുപതുവയസ്സോളം പ്രായക്കൂടുതൽ മാത്രമേ സ്വാമിജിയ്ക്കുള്ളൂ. സ്വാമിയുടെ മഹാസമാധിയെക്കുറിച്ചുള്ള തരളിതമായ ഓർമകൾ കാക്കിയുടെ മിഴികളെ ഈറനാക്കി. സ്വാമിജി അമേരിക്കയിലാണെന്ന വിവരം കാക്കിയ്ക്കറിഞ്ഞുകൂടായിരുന്നു. 1952 മാർച്ച് മാസം 7-ാം തിയ്യതി ധ്യാനത്തിൽ ഇരിക്കുമ്പോൾ തന്റെ ഗുരു സമാധിയായെന്ന് കാക്കി ദിവ്യദൃഷ്ടികൊണ്ട് അറിഞ്ഞു! അക്കാലത്ത് ഇന്നത്തെപ്പോലെ വാർത്താവിനിമയ സൗകര്യങ്ങൾ ഇല്ലാത്തതിനാൽ മരണത്തിന്റെ സ്ഥിരീകരണം ലഭിച്ചത് രണ്ടുമാസത്തോളംകഴിഞ്ഞിട്ടായിരുന്നു.

'ഫോറസ്റ്റ് ലാൺ മെമ്മോറിയൽ പാർക്കിൽ' ആണ് യോഗാചാര്യന്റെ ഭൗതികശരീരം താൽക്കാലികമായി സൂക്ഷിച്ചിരിക്കുന്നത്. അന്ന്, ലോസ് ഏഞ്ചൽസിലെ മോർച്ചറി ഡയറക്ടറായിരുന്ന മി. ഹാരി.ടി.റോവ്, 'സെൽഫ് റിയലൈസേഷൻ ഫെല്ലോഷിപ്പി'ന്റെ പേരിൽ സ്വന്തം കൈയൊപ്പോടുകൂടിയ ഒരു കത്തെഴുതുകയുണ്ടായി.[1]

---

1. "...പരമഹംസയോഗാനന്ദയുടെ മൃതശരീരത്തിൽ ജീർണതയുടെ യാതൊരുവിധ ലക്ഷണങ്ങളും കാണാനുണ്ടായിരുന്നില്ല. ഞങ്ങളുടെ അനുഭവത്തിൽ, ഏറെ വിസ്മയകരമായ ഒരു സംഭവമായിരുന്നു അത്. മരണാനന്തരം, ഇരുപതു ദിവസങ്ങൾ കഴിഞ്ഞിട്ടും മൃതശരീരം തെല്ലുപോലും അഴുകാതിരിയ്ക്കുക! ചർമ്മത്തിനും നിറപകർച്ച സംഭവിച്ചിരുന്നില്ല. ശരീരകോശങ്ങളിലെ

ബദരീധാമിലെ മനാഗ്രാമത്തിൽ ധ്യാനത്തിൽ മുഴുകിയിരിയ്ക്കുമ്പോഴാണ്, ഏകദേശം 50 വർഷം മുമ്പ്, തെക്കേ ഇന്ത്യയിൽനിന്നുള്ള യുവകോമളനായ ഒരു സംന്യാസിയുടെ അദ്ഭുതസിദ്ധികളെക്കുറിച്ച് കാക്കി അറിയുവാൻ ഇടയായത്. ബദരീപുരിയിലെ നീലകണ്ഠപർവതത്തിന്റെ പിൻഭാഗത്തുള്ള ഹിമഭൂമിയിൽ 41 ദിവസത്തെ കഠിനതപസ്സിൽ മുഴുകിയ ആ സംന്യാസി അവസാന ദിവസം സൂര്യോദയം കഴിഞ്ഞപ്പോൾ നീലകണ്ഠപർവതത്തിന്റെ ഉന്നതശൃംഗത്തിലേയ്ക്കു തനിയെ പൊങ്ങിപ്പോയി! അവിടത്തെ ആശ്രമത്തിലെ അന്തേവാസിയായിരുന്ന ഒരു ജർമൻകാരൻ തന്റെ ബോക്സ് ക്യാമറയിൽ ആ രംഗം ഭംഗിയായി പകർത്തുകയും ചെയ്തു. പുട്ടപുർത്തിയിലെ ശ്രീ സത്യസായിബാബയായിരുന്നു ഈ യുവസംന്യാസി!

'ഭഗവദ്ഗീത'യിൽ ഭഗവാൻ ശ്രീകൃഷ്ണനും, 'യോഗസൂത്ര'ത്തിൽ പതഞ്ജലി മഹർഷിയും ക്രിയായോഗം എന്ന ഗുപ്തധ്യാനപരിശീലനത്തെ (Transcendent Technique)പ്പറ്റി വിസ്തരിയ്ക്കുന്നുണ്ട്.[2] ജീവന്റെ പരിമിതികളെ ലംഘിയ്ക്കാനും ജീവനകലയിലേയ്ക്കുള്ള വികാസത്തിന്റെ മാർഗവുമാണ്

---

ജലാംശം വറ്റി, ദേഹത്തിന് വരൾച്ച ബാധിച്ചിട്ടുള്ളതായും കാണാനായില്ല. ഒരു മൃതദേഹം, സ്വാഭാവികമായ ജീർണത ബാധിക്കാതെ ഇത്രനാൾ യാതൊരു കേടുപാടും സംഭവിയ്ക്കാതിരിക്കുക! ഞങ്ങളുടെ മോർച്ചറിയുടെ ചരിത്രത്തിൽ അനന്യമായ ഒരു സംഭവംതന്നെയായിരുന്നു അത്. യോഗാനന്ദയുടെ മൃതദേഹം മോർച്ചറിയിലെ ഉദ്യോഗസ്ഥൻമാർ ഏറ്റു വാങ്ങും മുമ്പേ, ചിട്ടപ്രകാരമുള്ള പരിശോധനകൾ നടത്തുകയുണ്ടായി. ചെമ്പുതകിടുകൊണ്ടുള്ള മൂടികൊണ്ട് ശവപ്പെട്ടി അടയ്ക്കുന്നതിനു മുമ്പ്, മാർച്ച് 7-ാം തിയ്യതി ഉണ്ടായിരുന്ന അതേ അവസ്ഥയിൽത്തന്നെ മാർച്ച് 27-ാം തിയ്യതിയും അദ്ദേഹത്തെ കാണാമായിരുന്നു. മരണം സംഭവിച്ച ആ രാത്രിയിലേതുപോലെത്തന്നെ, തെളിവാർന്ന് മരണത്തിന്റെ ഭാവപകർച്ചകളേതുമില്ലാതെ, മാർച്ച് 27-ാം തിയ്യതിയും ആ മൃതദേഹത്തിന് ഏതെങ്കിലും തരത്തിലുള്ള ജീർണത ബാധിച്ചിട്ടുണ്ട് എന്നു പറയാൻ സാധ്യമല്ലായിരുന്നു..." ('The Divine Romance' - by സ്വാമി പരമഹംസയോഗാനന്ദൻ- 2005 ൽ പ്രസിദ്ധീകരിച്ച രണ്ടാംപതിപ്പിൽ ചേർത്തിട്ടുള്ള മരണ സർട്ടിഫിക്കറ്റിലെ പ്രസക്തഭാഗങ്ങൾ.)

2. പതഞ്ജലിമഹർഷിയുടെ യോഗസൂത്രത്തിൽ പറയുന്നതുപോലെ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ എട്ടു സാധനകൾ വഴി ചിത്തവൃത്തിയെ ഇല്ലാതാക്കുന്നതിനെയല്ല ഭഗവദ്ഗീതയിൽ യോഗകൊണ്ട് ഉദ്ദേശിയ്ക്കുന്നതെന്നു ചിലർ വാദിയ്ക്കുന്നു. ജീവിതത്തിൽ നിത്യേനയുണ്ടാകുന്ന എല്ലാവിധ പ്രതിസന്ധികളെയും അതായത് സുഖദുഃഖങ്ങൾ, ജയാപജയങ്ങൾ, മാനാപമാനങ്ങൾ, ഇവയെ തരണം ചെയ്ത് ആനന്ദനിർവൃതിയിൽ ജീവിതം നയിക്കുന്നതിനെയാണ് ഗീതയിൽ യോഗ എന്നു വിളിയ്ക്കുന്നതെന്നാണ് ഒരു വാദം. ഇങ്ങനെ ഉപരിതനമൂല്യങ്ങളുടേയും (vertical Values) അനുപ്രസ്ഥമൂല്യങ്ങളുടെയും (Horizontal values) മധ്യെ, ജീവിതത്തെ ഉറപ്പിയ്ക്കാൻ സാധിച്ചാൽ മോക്ഷമാർഗം തുറക്കുന്നു എന്നാണ് ഗീതാസന്ദേശം വ്യക്തമാക്കുന്നത്. ഉപരിതനകോടിയിൽ (vertical Parameter) ദൈവീകമായ സെക്സ് മുതൽ പരനിർവാണംവരെ മനുഷ്യന്റെ ജീവിതമൂല്യങ്ങൾ പടിപടിയായി ഉയർന്നു പോകുന്നു എന്നാണ് ഗണിതശാസ്ത്രപരമായി ചിന്തിയ്ക്കുമ്പോൾ ഉത്തരം കിട്ടുക. മനുഷ്യനും ദൈവവും വേറെ വേറെയല്ല എന്ന ജീവേശ്വര ഐക്യജ്ഞാന ദർശനമാണ് ഭഗവദ്ഗീത. ബ്രഹ്മത്തേയും ധർമത്തേയും ആത്മതത്വത്തേയും ഭഗവത്സ്മരണയേയും ഒരേസമയം സമന്വയിപ്പിച്ച് ചതുർമാനവിശദീകരണസങ്കേതം (Four fold structuralism) പ്രാവൃത്തികമാക്കി യോഗയുക്തമായ നിലപാട് എങ്ങനെ നടപ്പിലാക്കാം എന്നാണ് യോഗവിദ്യകൊണ്ട് ഭഗവദ്ഗീത ഉപദേശിക്കുന്നത് എന്നാണ് വാദത്തിന്റെ ചുരുക്കം. ഈ വാദം അംഗീകരിച്ചുകൊണ്ടുതന്നെ പറയാം, പതഞ്ജലിമഹർഷിയുടെ യോഗസൂത്രത്തിലെ അടിസ്ഥാനപരമായ തത്വങ്ങൾ തന്നെയാണ് ഭഗവദ്ഗീതയിലും പ്രകടമാകുന്നത്.

ക്രിയായോഗം. ഈ മാർഗം ജീവാത്മാവിനെ പരമാത്മാവിൽ ലയിപ്പിയ്ക്കാനുള്ള വഴികാട്ടിയാണ്. നമ്മളിലുള്ള ദൈവികസാക്ഷാൽക്കാരത്തിന്റെ ശാസ്ത്രീയമാർഗമാണ് ഇത്. മാനവർ തങ്ങളുടെ പരിമിതികളെലംഘിച്ച് പരമാത്മാവായുള്ള, ഈശ്വരനെക്കുറിച്ചുള്ള, ആത്മീയപ്രബോധനം ഉണ്ടാക്കുകവഴി രാഷ്ട്രങ്ങൾ തമ്മിലുള്ള ഐക്യത്തിനും ഇതു സഹായകമാകും.

95 വയസ്സിനിടയ്ക്ക് കാക്കി പലതും കണ്ടു, അനുഭവിച്ചു. ക്രിയായോഗത്തിൽ സിദ്ധിനേടിയെങ്കിലും ഒരിയ്ക്കൽപ്പോലും അതു ദുരുപയോഗം ചെയ്തിട്ടില്ല. സിദ്ധി പ്രയോഗിച്ച് ജനങ്ങളിൽനിന്നും പണം വസൂലാക്കുന്ന സമ്പ്രദായം സിദ്ധമാർഗത്തിൽ പറഞ്ഞിട്ടില്ല. ആ വഴിയ്ക്കു ശ്രമിച്ചിരുന്നെങ്കിൽ ബാബുലാൽ കുടിയാളിന്റെ കുടുംബം ഇന്നു കോടികളുടെ ഉടമസ്ഥാവകാശം നേടിയേനെ. ചെറുമക്കൾ അമേരിയ്ക്കയിലാണ്. എല്ലാവർക്കും നല്ല വിദ്യാഭ്യാസം കൊടുത്തു. കൃഷിഭൂമിയിൽനിന്നുള്ള വരുമാനത്തെയാണ് ഇന്നും ആശ്രയിക്കുന്നത്. ഗ്രാമീണർക്കും മറ്റുള്ളവർക്കും സാധ്യമാകുന്ന വിധത്തിലൊക്കെ സഹായങ്ങൾ ഇപ്പോഴും ചെയ്തുകൊടുക്കുന്നു. സംന്യാസം എന്ന പേരുപയോഗിച്ച് ധനം ആർജിയ്ക്കുന്നതും, സ്ഥാവരജംഗമസ്വത്തുക്കൾ സമ്പാദിച്ചു കൂട്ടുന്നതും അനീതിതന്നെയാണെന്നു മാത്രമല്ല കൊടുംപാപമാണെന്നാണ് കാക്കിയുടെ ഉറച്ച അഭിപ്രായം. ഒരു കൈയിൽ ധനം വന്നാൽ, മറുകൈകൊണ്ട് ആർജിച്ചത്രയും സാധാരണക്കാർക്ക് ദാനം ചെയ്യുന്നവരാണ് യഥാർഥ സംന്യാസിമാർ. മഹായോഗികളായിരുന്ന ലഹറിമഹാശയനും, യുക്തേശ്വരനും, സ്വാമിപരമഹംസയോഗാനന്ദനും സ്വന്തം നിലയ്ക്ക് യാതൊരു സമ്പാദ്യവും ഉണ്ടാക്കിയിട്ടില്ല. 'യോഗദാ സത്സംഘ സൊസൈറ്റി ഓഫ് ഇന്ത്യ'യ്ക്കു വേണ്ടി ധനം സ്വരൂപിച്ചതും അത് പടുത്തുയർത്തിയതും സ്വാമിജിയുടെ ആരാധകന്മാരാണ്. അമേരിയ്ക്കയിലേക്കു നിരവധി തവണ യാത്ര ചെയ്തിട്ടുള്ള സ്വാമിപരമഹംസയോഗാനന്ദന്റെ ചെലവുകളത്രയും വഹിച്ചതും അവിടെ ക്രിയായോഗസിദ്ധാന്തത്തിന്റെ പ്രചാരണത്തിനുവേണ്ടി ഒത്താശ ചെയ്തുകൊടുത്തതും ആരാധകന്മാർതന്നെയാണ്. ഒരു ഡോളർ പോലും സ്വാമിജി കൈപ്പറ്റിയിട്ടില്ല.[1]

നനുത്ത ഗോതമ്പുകൊണ്ടുള്ള പാൽക്കഞ്ഞിയും സബ്ജിയും മൂപ്പെത്താത്ത ചോളമണിത്തോരനും അടങ്ങിയ അത്താഴം ഹൃദ്യമായിരുന്നു. അതികഠിനമായ യോഗവിദ്യയുടെ ഫലമായി ആന്തരികാഗ്നി കെട്ടടങ്ങിയിട്ടില്ലാത്ത

---

ധ്യാനയോഗം, വിജ്ഞാനയോഗം, തുടങ്ങിയ അധ്യായങ്ങളിൽ പ്രത്യേകിച്ചും, ഇത് വ്യക്തമാകുന്നുണ്ട്. വ്യാഖ്യാനിയ്ക്കുന്തോറും കൂടുതൽ മെച്ചപ്പെട്ട അർഥതലങ്ങളിലേയ്ക്കു നയിക്കുന്ന ഒരു അത്യുത്തമ മഹദ്ഗ്രന്ഥമാണ് ഭഗവദ്ഗീതാശാസ്ത്രം. ഉരയ്ക്കുന്തോറും, കാന്തിയും തിളക്കവും രത്നങ്ങൾക്കു സിദ്ധിക്കുമല്ലോ.

1. സ്വദേശത്തും വിദേശത്തുമായി സ്വാമി പരമഹംസ യോഗാനന്ദ നടത്തിയ ഇംഗ്ലീഷ് പ്രഭാഷണങ്ങളുടെ സമാഹാരമാണ് 'The Divine Romance' എന്ന ഗ്രന്ഥം. ഈ ഗ്രന്ഥത്തെക്കുറിച്ച് Raymond F. Piper, Professor Emiritus of Philosophy, Syracuse University, New york ഇങ്ങനെ വിശേഷിപ്പിക്കുന്നു: 'Paramahamsa Yogananda was a God. Filled seer and saint, philosopher and poet who experienced a multitude of the innumerable aspects of Ultimate Reality... A rare genius who has penetrated further than most men into the secrets of spiritual existence.'

തിനാൽ താൻ അത്താഴം കഴിയ്ക്കുന്നില്ലെന്നു കാക്കി അറിയിച്ചപ്പോൾ എനിയ്ക്കു വിഷമം തോന്നി. ഇത്രയും വയസ്സായ ഒരു യോഗിനിയമ്മയെക്കൊണ്ട്, എന്റെ ജിജ്ഞാസ ശമിപ്പിയ്ക്കുന്നതിനുവേണ്ടിമാത്രം, കഠിനമായ യോഗവിദ്യ ചെയ്യിക്കരുതായിരുന്നു എന്നൊരു കുറ്റബോധം എന്നിൽ ഉടലെടുത്തു. കാക്കിയോട് അതേറ്റുപറഞ്ഞ് മാപ്പപേക്ഷിയ്ക്കാനും ഞാൻ തയ്യാറായി. സാക്ഷാൽക്കാരം ഈശ്വരരഹിതമാണെന്നും, ആ പാതയിലൂടെ ഗമിയ്ക്കുന്നവർക്ക് അതു ചെയ്തു കാണിച്ചുകൊടുക്കേണ്ടത് ഒരു യോഗിയുടെ കടമയാണെന്നും കാക്കി സമാശ്വസിപ്പിച്ചു. പഞ്ചകേദാരങ്ങളെപ്പോലെ പഞ്ചകൈലാസങ്ങളും ഹിമാലയത്തിൽ ഉണ്ടെന്നും അതുകൂടി സന്ദർശിക്കാൻ ഞാൻ ശ്രമിക്കണമെന്നും കാക്കി നിർദ്ദേശിച്ചു. ആദികൈലാസം, കിന്നോർ കൈലാസം, കൈലാസ്-മാനസസരസ്സ്, മണിമഹേഷ് കൈലാസം, ശ്രീകണ്ഠമഹാദേവ് കൈലാസം എന്ന ക്രമത്തിലാണ് കൈലാസങ്ങൾ.[1]

അർധരാത്രിവരെ സംസാരിച്ചിരിയ്ക്കാമെന്നും അതുകഴിഞ്ഞ് വേദവ്യാസമഹർഷിയുടെ ലിഖിതം കാണിയ്ക്കാമെന്നും കാക്കി അറിയിച്ചപ്പോൾ ഞാൻ ഏറെ ആഹ്ലാദിച്ചുപോയി. കനത്ത മഞ്ഞുവീഴ്ചമൂലം തണുപ്പ് അടിയ്ക്കടി വർധിച്ചുകൊണ്ടിരുന്നു. നെരിപ്പോടിലെ ചൂട് ചെറിയതോതിൽ ആശ്വാസം തന്നുവെങ്കിലും അന്തരീക്ഷം മരവിച്ചുതന്നെ നിന്നു. ഏലയ്ക്കയും ചുക്കും ചേർത്ത കട്ടൻ ചായ, ചൂടോടെ, ബസന്തി തയ്യാറാക്കി വച്ചിരുന്നത് വളരെ ഗുണം ചെയ്തു. വ്യാസമുനിയുടെ സ്കാന്ദപുരാണത്തിന്റെ പശ്ചാത്തലം ആദികൈലാസവും, കൈലാസ്- മാനസസരസ്സ് ഭൂവിഭാഗവും ഉൾപ്പെടുന്ന പ്രദേശങ്ങളാണ്. സ്കാന്ദപുരാണത്തെ അവലംബിച്ച് മഹാകവി കാളിദാസൻ രചിച്ച കുമാരസംഭവം ഈ മനോഹരഭൂമിയുടെ ചാരുതയാർന്ന ഓരോ തുടിപ്പും ഒപ്പിയെടുത്തിട്ടുണ്ട്. കാളിദാസകൃതികളുടെ പാരായണംവഴി അളവറ്റ മാനസീകോല്ലാസം നേടിയെടുക്കാനായിട്ടുണ്ടെങ്കിലും ഒരു മഹാകാവ്യമെന്ന നിലയ്ക്ക് മഹാകവി മാഘന്റെ 'ശിശുപാലവധം' തന്നെ വിസ്മയപ്പെടുത്തുന്നു എന്നു കാക്കി പറഞ്ഞപ്പോൾ [2]പഴമൊഴി അങ്ങനെയാണെന്നു ഞാൻ സമ്മതിച്ചു. തന്റെ തുലാസിൽ മാഘനാണ് സ്വല്പം തൂക്കക്കൂടുതൽ എന്നു കാക്കി വിലയിരുത്തിയപ്പോൾ, എനിയ്ക്ക് അങ്ങിനെ തോന്നുന്നില്ല എന്നു ഞാൻ തുറന്നു പറഞ്ഞു.

മാഘന്റെ കൃതിയോടു എല്ലാവിധ ബഹുമാനവും പ്രകടിപ്പിച്ചുകൊണ്ടു തന്നെ പറയട്ടെ, കാളിദാസകൃതികൾ രമണീയാർഥശബ്ദമയമായ ഒരു കാമധേനുവാണ്. കാലത്തെ അതിജീവിയ്ക്കുന്ന 'ക്ലാസിക്' രചനകളാണ് കാളിദാസമഹാകവിയുടേത്. അത് നഗാധിരാജനെന്ന ഹിമാലയപർവതംപോലെ ശാശ്വതമാണ്. അർഥപുഷ്ടിയും ശബ്ദസൗഷ്ഠവവും ഒത്തുചേരുന്ന കാളിദാസകൃതികളുടെ ശബ്ദ-പദ ഭംഗി മറ്റേതു കൃതികൾക്കുണ്ട്? അഗാധമായ സൂക്ഷ്മാർഥങ്ങളും ഉപമാലങ്കാരങ്ങളും ഒത്തുചേരുന്ന ഈ കൃതികളുടെ പദ

1. നാലുകൈലാസങ്ങളും സന്ദർശിച്ച എനിക്ക്, ശ്രീകണ്ഠമഹാദേവ് കൈലാസം മാത്രമേ സന്ദർശിക്കാൻ ബാക്കിയുള്ളു.
2. "പുഷ്പേഷു ജാതീ പുരുഷേഷു വിഷ്ണുർ, നാരീഷു രംഭാ നഗരീഷു കാഞ്ചീ
നദീഷു ഗംഗാ നരപേഷു രാമഃ, കാവ്യേഷു മാഘഃ കവിഃ കാളിദാസഃ"

ഘടന ശ്രവണസുഭഗവുമാണ്. പുരാതന കവിശ്രേഷ്ഠർ കാളിദാസനെ വാനോളം പുകഴ്ത്തിയ സൂക്തികൾ സംസ്കൃതത്തിൽ വേണ്ടത്ര കാണാം. "ഉപമാ കാളിദാസസ്യ നോൽകൃഷ്ടേതി മതം മമ, അർഥാന്തരസ്യ വിന്യാസേ കാളിദാസോ വിശിഷ്യതേ."; "നിർഗതാസു ന വാ കസ്യ കാളിദാസസ്യ സൂക്തിഷു, പ്രീതിർമധുരസാർദ്രാസു മഞ്ജരീഷ്വിവ ജായതേ."- (ബാണൻ-ഹർഷചരിതം); "കവികുലഗുരുഃ കാളിദാസോ വിലാസഃ"- (ജയദേവൻ); "ഏകോ/പി ജീയതേ ഹന്ത കാളിദാസോ ന കേനചിൽ, ശൃംഗാരേ ലളിതോൽഗാരേ കാളിദാസത്രയീ കിമു;" "കാളിദാസഗിരാം സാരം കാളിദാസഃ സരസ്വതീ, ചതുർമുഖോ/ഥവാ സാക്ഷാദ് വിദുർന്നാന്യേ തു മാതൃശാഃ"- (മല്ലീനാഥൻ); "കവയഃ കാളിദാസാദ്യാഃകവയോ വയമപ്യമീ, പർവതേ പരമാണൗ ച പദാർഥത്വം പ്രതിഷ്ഠിതം.;" "വൈദർഭീരീതി സന്ദർഭേ കാളിദാസോ വിശിഷ്യതേ.;" "ശ്രീകാളിദാസസ്യ വചോ വിചാര്യ, നൈവാന്യ കാവ്യേ രമതേ മതിർമേ, കിം പാരിജാതം പരിഹൃത്യ ഹന്ത, ഭൃംഗാളിരാനന്ദതി സിന്ദുവാരേ"; "രസഭാരഭരോത്ഭിന്നാം ഭാരതീമമരാദൃതേ, ശ്രീമതഃ കാളിദാസസ്യ വിജ്ഞാതും കഃ ക്ഷമഃ പുമാൻ." ശിശുപാലവധം (മാഘം) എന്ന ഒരു ഉത്തമ ക്ലാസിക് കാവ്യരചനയോടെ മാഘൻ അരങ്ങൊഴിഞ്ഞപ്പോൾ, വിക്രമോർവശീയം, മാളവികാഗ്നിമിത്രം, അഭിജ്ഞാനശാകുന്തളം, ഋതുസംഹാരം, മേഘസന്ദേശം, കുമാരസംഭവം, രഘുവംശം എന്നീ കൃതികളിലൂടെ കാളിദാസൻ ജനമനസ്സുകളിൽ സ്ഥിരപ്രതിഷ്ഠ നേടിയെടുത്തു. ലോകസാഹിത്യചരിത്രത്തിൽ അപാരമായ രചനാപാടവത്തിനു ഉദാഹരണമാണ് കാളിദാസന്റെ നാടകങ്ങൾ. "സ്വർഗത്തെ ഭൂമിയുമായി ഇണക്കുന്ന കണ്ണി" എന്നാണ് ജർമൻ മഹാകവി ഗെഥേ (Goetha) അഭിജ്ഞാനശാകുന്തളത്തിനു നല്കിയ വിശേഷണം. കാവ്യലോകത്തിലെ നിത്യവിസ്മയമായ കാളിദാസൻ, ടി.എസ്.എലിയറ്റ് എന്ന ആംഗലേയ സാഹിത്യകാരനെ ഏറെ സ്വാധീനിച്ചിട്ടുണ്ട്. കാളിദാസന്റെ അഭിജ്ഞാനശാകുന്തളം വായിച്ചിട്ട് "സ്വർഗം ഭൂമിയിലേയ്ക്ക് ഇറങ്ങിവന്നുവോ?" എന്നാണദ്ദേഹം അദ്ഭുതപ്പെട്ടത്. നാളിതുവരേയുള്ള ഭാരതത്തിലെ മിക്ക കവിശ്രേഷ്ഠന്മാരും കാളിദാസകൃതികളിൽനിന്നു പ്രചോദനം ഉൾക്കൊണ്ടിട്ടുള്ളവരാണ്. കേരളത്തിന്റെ ഗാനകോകിലമായ ചങ്ങമ്പുഴ കാളിദാസനെ ഇപ്രകാരം നമിക്കുന്നു-

"വിസ്മയമാകവേ വിശ്വമഹാകവേ
വിഖ്യാതികൊണ്ടു ജയക്കൊടി നാട്ടി നീ
ആഗമിക്കുന്നു ഹാ, നിൻകാല്ക്കലിപ്പോഴും
ലോകപ്രതിഭതൻ കൂപ്പുകൈമൊട്ടുകൾ."

കാളിദാസന്റെ അനുപമമായ ഉപമ, ഭാരവിയുടെ ആശയ ഗാംഭീര്യം, ഹർഷന്റെ അതീവഹൃദ്യമായ പദലാളിത്യം; ഇതു മൂന്നും മാഘന്റെ രചനയിൽ സമ്മേളിയ്ക്കുന്നു എന്നു ചില പണ്ഡിതന്മാർ വിലയിരുത്തുന്നു. ഒരു മഹാകാവ്യത്തിനു ആവശ്യമായ വസ്തുതകളെല്ലാംതന്നെ മാഘന്റെ രചനയിലും കാണാവുന്നതാണ്. 'ശ്രീ' എന്ന ശുഭസൂചകമായ പദംകൊണ്ടാണ് കാവ്യരചന തുടങ്ങുന്നത്. ഓരോ സർഗം അവസാനിക്കുന്ന ഈരടികളിലും

'ശ്രീ' ഉൾക്കൊള്ളിച്ചിട്ടുമുണ്ട്. പക്ഷെ, മാഘന്റെ സർഗപ്രതിഭ അനശ്വരമാകുന്നത് ഒറ്റ അക്ഷരങ്ങൾകൊണ്ടും ദ്വ്യക്ഷരങ്ങൾകൊണ്ടും രചിച്ചിട്ടുള്ള ശ്ലോകങ്ങളാണ്. ഈ കാവ്യത്തിലെ ചിത്രസർഗത്തിൽ ചക്രബന്ധം, അർധഭ്രമകം തുടങ്ങിയ രചനാരീതി അവലംബിച്ചിട്ടുള്ളത് അത്യദ്ഭുതം തന്നെയാണ്. അതുപോലെതന്നെ, പദ്മബന്ധം, നാഗബന്ധം, രഥബന്ധം എന്നിങ്ങനെ പലവിധത്തിലുണ്ട് ഈ രചനയിൽ അഭ്യാസങ്ങൾ. ഭ, ര എന്നീ രണ്ട് അക്ഷരങ്ങൾ ചില സ്വരവ്യത്യാസങ്ങളോടെ പ്രയോഗിച്ചിരിക്കുന്നതും വിസ്മയജനകംതന്നെയാണ്. രണ്ട് ഉദാഹരണങ്ങൾ താഴെ കൊടുക്കുന്നു.

[1]"ഭൂരിഭി ഭാരിഭി ഭീരൈ ഭൂഭാരൈ അഭിരേഭിരേ
ഭേരി രേഭിഭി അഭ്രാഭൈ അഭിരുഭി ഇഭൈർ ഇഭാ."

[2]"വിഭാവീ വഭവീ ഭാഭോ
വിഭാഭാവീ വിഭോ വിഭീഃ
ഭവാഭിഭാവീ ഭാവാവോ
ഭവാഭാവോ ഭുവോ വിഭുഃ."

വലത്തോട്ടും ഇടത്തോട്ടും താഴോട്ടും മേലോട്ടും, നാലുഭാഗത്തുനിന്നും, ഒരേ രീതിയിൽ വായിച്ചെടുക്കാവുന്ന വിധമുള്ള രചനാസമ്പ്രദായത്തെ 'സർവതോഭദ്രം' എന്നാണ് പറയുക. ആശ്ചര്യജനകമായ രീതിയിലുള്ള ഈ രചനയുടെ ഒരു ഉദാഹരണം താഴെ കൊടുക്കുന്നത് ശ്രദ്ധിച്ചുനോക്കുക.

| | | | | | | | |
|---|---|---|---|---|---|---|---|
| സ | കാ | ര | നാ | നാ | ര | കാ | സ |
| കാ | യ | സാ | ദ | ദ | സാ | യ | കാ |
| ര | സാ | ഹ | വാ | വാ | ഹ | സാ | ര |
| നാ | ദ | വാ | ദ | ദ | വാ | ദ | നാ |
| നാ | ദ | വാ | ദ | ദ | വാ | ദ | നാ |
| ര | സാ | ഹ | വാ | വാ | ഹ | സാ | ര |
| കാ | യ | സാ | ദ | ദ | സാ | യ | കാ |
| സ | കാ | ര | നാ | നാ | ര | കാ | സ |

"സകാരനാനാരകാസ, കായസാദദസായകാ.
രസാഹവാവാഹസാര-നാദവാദദവാദനാ." (അനുഷ്ടുപ്)

(ഉത്സാഹത്തോടുകൂടിയ ശത്രുക്കളുടെ നാശത്തിൽ രസംപിടിച്ച യോദ്ധാക്കളുടെ വാഹനങ്ങളുടെ ഒച്ചയോടുകൂടി പെരുമ്പറ മുതലായവയുടെ വാദനശബ്ദവും ഇടകലർന്നുകേട്ടു.)

1. ഭാരമേറിയ നിരവധി ആയുധങ്ങളുടെ ചുമട് വഹിച്ചുകൊണ്ടും കനത്ത കാലടികളാൽ ഭൂമി അമർത്തിച്ചവുട്ടി ഭയം ജനിപ്പിച്ചുകൊണ്ടും, പെരുമ്പറ മുഴങ്ങുംപോലെ ശബ്ദമുണ്ടാക്കിക്കൊണ്ടും, കാഴ്ചയിൽ കാർമേഘങ്ങളാണോ എന്നു തോന്നിപ്പിച്ചുകൊണ്ടും, ആനകൾ നിർഭയരായി മറ്റു ആനകളുമായി ഏറ്റുമുട്ടി.

2. പ്രഭാവവും ഐശ്വര്യവും ശോഭയുമുള്ളവനും പക്ഷിവാഹനനും നിർഭയനും സംസാരക്ലേശമില്ലാതാക്കുന്നവനും ചരാചരരക്ഷകനുമായ വിഭുവായ ആ ഭഗവാൻ.

'V' ആകൃതിയിൽ ('V' Formation coming down and going up), ഒരു ചെണ്ട യുടെ രൂപത്തിൽ, വായിച്ചെടുക്കാവുന്ന 'മുരജബന്ധ'രീതിയും ഈ രചന യിൽ കാണാം.

[1]"സ സേനാ ഗമനാരംഭേ
രസേനാ$f$സീദനാരതാ
താരനാദജനാ മത്ത-
ധീരനാഗമനാമയ." - (മാഘം, സർഗ്ഗം 19)

മാഘന്റെ പദസമ്പത്ത് പണ്ഡിതലോകത്തെ അതിശയിപ്പിക്കുന്നു. കാളി ദാസനെപ്പോലെ, വേദ-ഉപനിഷത്-പുരാണേതിഹാസങ്ങളിൽ മാഘനും അഗാ ധജ്ഞാനം നേടിയെടുത്തിട്ടുണ്ട്. എ.ഡി.750-ൽ, ഗുജറാത്ത്-രാജസ്ഥാൻ അതിർത്തിയിലുള്ള ശ്രീമാൽ എന്ന സ്ഥലത്താണ് മാഘന്റെ ജനനം. കാളി ദാസന്റെ ജനനം ഉജ്ജയിനിയിൽ രണ്ടായിരം വർഷം മുമ്പും.

പന്ത്രണ്ടുമണി കഴിഞ്ഞപ്പോൾ കാലാവസ്ഥ തികച്ചും പ്രതികൂലമായി. പിൻഭാഗത്തുള്ള ഹിമപർവതനിരകളിൽനിന്ന് വീശിയടിച്ച തണുത്ത കാറ്റ് കുടി ഗ്രാമത്തെ കിടിലം കൊള്ളിച്ചു. വെള്ളിപ്പരവതാനി വിരിച്ചപോലെ ഗ്രാമം മൂടൽമഞ്ഞിൽ അമർന്നുകിടന്നു. ദൂരെനിന്ന് ചൂളംവിളിയോടെ ആർത്തിരമ്പി യെത്തുന്ന ഹിമക്കാറ്റ്, കുടിഗ്രാമം കടന്ന്, നദിയ്ക്കക്കരെയുള്ള ഭൂർജവൃക്ഷ ക്കാട്ടിൽ സംഹാരതാണ്ഡവം നടത്തുന്ന ശബ്ദം ഞങ്ങൾക്കു വ്യക്തമായി കേൾക്കാനുണ്ടായിരുന്നു. വൃക്ഷക്കൊമ്പുകൾ പൊട്ടിത്തകരുന്ന ഒച്ചയും മഞ്ഞുമലകൾ ഇടിഞ്ഞുവീഴുന്നതിന്റെ ആഘാതങ്ങളും കേട്ടപ്പോൾ ഭയം തോന്നി. നെരിപ്പോട് ആളിക്കത്തിച്ചപ്പോൾ തണുപ്പിനു കുറവുണ്ടായി. അരമ ണിക്കൂർ സമയം ഇടതടവില്ലാതെ വീശിയടിച്ചശേഷം കാറ്റ് ശമിച്ചപ്പോൾ കാക്കി റാന്തൽ എടുത്ത് താഴേക്കിറങ്ങാൻ തയ്യാറെടുത്തു. അടുത്ത ഹിമ ക്കാറ്റ് വരുന്നതിനുമുമ്പ് വ്യാസലിഖിതം കാണാമെന്നു പറഞ്ഞ് അവർ താഴേ ക്കിറങ്ങിയപ്പോൾ ഞാൻ പിന്തുടർന്നു.

ക്ഷേത്രമാതൃകയിൽ കരിങ്കല്ലിൽ നിർമിച്ച രണ്ടു നിലക്കെട്ടിടത്തിന്റെ ഒന്നാം നിലയിലേക്കു കുനിഞ്ഞു കയറുമ്പോൾ മനസ്സ് വിറകൊണ്ടു. അന്നു സന്ധ്യയ്ക്കു ഞങ്ങളെല്ലാവരും ഒത്തുകൂടിയതും ഇവിടെത്തന്നെയായിരുന്നു. കാക്കിയുടെ ബന്ധുവെന്നു തോന്നിച്ച ഒരു മധ്യവയസ്കനായിരുന്നു സഹാ യിയായി കൂടെ വന്നത്. കാക്കിയുടേതുപോലെ, മംഗോളിയൻ മുഖച്ഛായത ന്നെയായിരുന്നു ഇദ്ദേഹത്തിനും. എണ്ണവിളക്കിനോടൊപ്പം ഗ്യാസ്‌ലൈറ്റും കത്തിച്ചപ്പോൾ മുറി പ്രകാശപൂരിതമായി. നടുവിലെ കട്ടിൽ മാറ്റിയിട്ടശേഷം, അതിനു താഴെയുള്ള നിലവറയുടെ പൂട്ടിൽ സഹായി കൈവച്ചപ്പോൾ കാക്കി തന്റെ അരക്കെട്ടിലെ താക്കോൽക്കൂട്ടത്തിൽനിന്ന് ഒരെണ്ണം തിരഞ്ഞെടുത്ത് അദ്ദേഹത്തിനു കൊടുത്തു. പലക പൊക്കി പിന്നിലേക്ക് വച്ചശേഷം, വളരെ

---

1. മത്തധീരനാഗങ്ങളെപ്പോലെ, ആ സേന ഗമനാരംഭത്തിൽ ഉറക്കെ ശബ്ദം മുഴക്കുന്ന ജനങ്ങ ളോടുകൂടി അനാരതവും (ഇടമുറിയാത്ത) അനാമയവുമായിട്ട് (സന്തോഷമുള്ളവരായിട്ട്) രസ ത്തോടുകൂടിയതായിത്തീർന്നു. (ഈ ശ്ലോകം ഒരു തവണകൂടി ആവർത്തിച്ചെഴുതിയാൽ മുര ജബന്ധത്തിൽ ഒരേ മട്ടിൽ വായിച്ചെടുക്കാം.)

ആയാസപ്പെട്ട് ഒരിടത്തരം മരപ്പെട്ടി അദ്ദേഹം പുറത്തേക്കെടുത്തു. പെട്ടിയെ തൊട്ടുവണങ്ങിയശേഷം മറ്റൊരു താക്കോലെടുത്ത് കാക്കി സ്വയം പെട്ടി തുറന്നു. പെട്ടിക്കുള്ളിൽ വച്ചിരുന്ന, കൊത്തുപണികളാൽ അലംകൃതമായ, മഞ്ഞപ്പട്ടുകൊണ്ടു പൊതിഞ്ഞ, ഒന്നര അടി നീളവും ആറ് ഇഞ്ച് ഉയരവുമുള്ള മറ്റൊരു പെട്ടി കാക്കി പുറത്തേക്കെടുത്തു. വലിയ പെട്ടിയുടെ പുറത്ത് അതു ഭദ്രമായി വച്ചശേഷം, മറ്റൊരു താക്കോൽക്കൊണ്ട് അവർ അത് സൂക്ഷ്മതയോടെ തുറന്നു...

പരിപൂർണമായ ആ നിശ്ശബ്ദതയിലും എന്റെ ഹൃദയത്തിന്റെ മിടിപ്പ് വ്യക്തമായിട്ടനുഭവപ്പെട്ടു. കാക്കിയുടെ വലതുഭാഗത്ത് കുനിഞ്ഞ് ഇരുന്നിരുന്ന ഞാൻ സൂക്ഷ്മതയോടെ പെട്ടിയ്ക്കുള്ളിലേക്കു നോക്കി. നിറം മങ്ങിയ മഞ്ഞപ്പട്ടിൽ ഭൂർജവൃക്ഷത്തൊലിയുടെ ഒരു ചുരുള്...ഒരടി നീളവും രണ്ടിഞ്ച് വണ്ണവുമുള്ള ആ ലിഖിതം നിശ്ചലമായി പെട്ടിയ്ക്കുള്ളിൽ വിശ്രമിക്കുന്നു... വ്യാസമുനി സ്വന്തം കൈപ്പടയിൽ എഴുതിയതാണെന്നു വിശ്വസിക്കുന്ന അപൂർവനിധി....

ഭൂർജത്തൊലിക്ക്, പഴക്കംമൂലമാകാം, മങ്ങിയ നിറമാണ്. നിറയെ വരകൾവീണ്, വിണ്ടുനില്ക്കുന്നതുപോലെയാണ് അതിന്റെ അവസ്ഥ. പൊട്ടാത്ത ഒരു ഭാഗത്ത് തൊട്ടുനോക്കുവാൻ കാക്കി നിർദ്ദേശിച്ചു. വ്യാസമുനിയെ മനസ്സിൽ ധ്യാനിച്ച്, വളരെ സൂക്ഷ്മതയോടെ ഞാൻ ഒരു മൂല നിവർത്തിനോക്കി. 'ഓം' എന്നു സംസ്കൃതലിപിയിൽ കുറിച്ചതിനു താഴെ ഒരു വന്ദനശ്ലോകത്തിന്റെ ആരംഭമാണെന്നു തോന്നി. അക്ഷരങ്ങൾക്കു വല്ലാത്ത മങ്ങലുണ്ട്. വ്യാസമുനിയുടേതാണെങ്കിലും അല്ലെങ്കിലും വളരെ പുരാതനമായ, ദേവഭാഷയായ, ആദിവാണിയായ സംസ്കൃതലിപികൾ തൊട്ടപ്പോൾ ഹൃദയം ത്രസിച്ചുപോയി.... ലിഖിതച്ചുരുളിനു മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചുകിടന്നപ്പോൾ മനസ്സ് മറ്റേതോ ഒരു ലോകത്തിൽ വിഹരിക്കുകയായിരുന്നു... ഉപബോധമനസ്സിൽ അലയടിച്ചുയരുന്ന ആ ശബ്ദം വ്യക്തമായിരുന്നു... "തത്ത്വമസി ശ്വേതകേതോ ഇതി ഭൂയ ഏവ."1

കാലാവസ്ഥ വീണ്ടും രൂക്ഷമായതിന്റെ അലയടികൾ ജനൽപ്പാളികൾക്കിടയിൽക്കൂടി കണ്ടു. പെട്ടി നിലവറയ്ക്കുള്ളിൽ ഭദ്രമായി വച്ചശേഷം കാക്കി പ്രാർഥനാപീഠത്തിനു മുമ്പിൽ ധ്യാനത്തിൽ മുഴുകി ഇരുന്നു. പലതും ചിന്തിച്ചുകൊണ്ട് ഞാനും സമയം തള്ളിനീക്കി.

വേദവ്യാസന്റെ ഈ ലിഖിതത്തിനു, വ്യാസകാലഘട്ടത്തോളം പഴക്കമുണ്ടോ എന്നു തീരുമാനിക്കേണ്ടത് പുരാവസ്തുഗവേഷകരാണ്. അക്കാര്യം അവർക്കു വിട്ടുകൊടുക്കാം. പക്ഷെ, വ്യാസമുനി പുരാണങ്ങളുടെ രചനയ്ക്കുവേണ്ടി ഈ വഴിയിലൂടെ സഞ്ചരിച്ചതിനു നിരവധി തെളിവുകൾ കാണാനുണ്ട്. നാംഫ ഗ്രാമത്തിനടുത്തുള്ള വ്യാസസ്മൃതി മണ്ഡപവും, ആദികൈലാസപർവതവും, പാണ്ഡവപർവതവും, പാണ്ഡവസ്മൃതിമണ്ഡപവും, കുന്തീനദിയും, കുന്തീദേവിയുടെ ജന്മസ്ഥലവും, വഴിയിലുടനീളം കാണപ്പെടുന്ന പാണ്ഡവക്കോട്ടയുടെ അവശിഷ്ടങ്ങളും വലിയൊരു ചരിത്രസത്യത്തി

1. തത്ത്വമസി ശ്വേതകേതോ, അതു നീ ആകുന്നു.

ലേയ്ക്കു വിരൽ ചൂണ്ടുന്നു. ഓരോ പുരാണത്തിന്റേയും രചനയ്ക്കുമുമ്പ് വ്യാസമുനി ദീർഘകാലം തപസ്സനുഷ്ഠിച്ചിട്ടുണ്ടാകണം. തപസ്സിൽക്കൂടിയാണല്ലോ എല്ലാം നേടുന്നത്. ഭൂർഭൂവസ്വർഗലോകങ്ങളിലെ എല്ലാ അതീത സംഭവങ്ങളുടേയും രൂപപ്രതിബിംബങ്ങൾ വിജ്ഞാനമയകോശസംബന്ധിയായ മഹർല്ലോകത്തിൽ പതിഞ്ഞുകിടക്കുന്നുണ്ട്. അതീന്ദ്രിയധ്യാനശക്തികൊണ്ട് അതെല്ലാം നോക്കിക്കാണുന്നതിന് ഒരു യോഗിക്ക് കഴിയും.

"നിവാതദീപവൽ ചിത്തം
സമാധിരഭിധീയതേ."

–'കാറ്റില്ലാത്ത സ്ഥലത്തെ ദീപമെന്നപോലെ നിശ്ചലമായ ചിത്തസ്ഥിതിയാണ് സമാധി' എന്ന അവസ്ഥ. ഈ അവസ്ഥയിലാണ് മനസ്സിനെ ഏതു ദിശയിലേക്കും 'ഫോക്കസ്സ്' ചെയ്യുന്നതിനു സാധ്യമാകുക. വ്യാസമുനി പുരാണങ്ങളുടേയും മഹാഭാരതത്തിന്റേയും രചന നടത്തിയത് ഈ പ്രതിബിംബങ്ങളെ മനനം ചെയ്തെടുത്തിട്ടാണ്.

ഹിമാലയത്തിലെ നിഗൂഢമായ മഞ്ഞുഭൂമികളിൽക്കൂടിയും, ഹിമാലയസാനുക്കളിലെ മറ്റു സമതലപ്രദേശങ്ങളിൽക്കൂടിയും ഞാൻ നിരവധി തവണ സഞ്ചരിച്ചിട്ടുണ്ട്. കാശി, രാജസ്ഥാൻ തുടങ്ങിയ സ്ഥലങ്ങളിലെ നിരവധി രാജകൊട്ടാരങ്ങളും അയോദ്ധ്യ, ഗയ, നളന്ദ എന്നീ പൗരാണിക സ്ഥലങ്ങളും സിക്കിം, ഭൂട്ടാൻ, തിബത്ത് എന്നിവിടങ്ങളിലെ നിരവധി മൊണാസ്ട്രികളും ഞാൻ സന്ദർശിച്ചിട്ടുണ്ട്. പുരാണേതിഹാസസംബന്ധിയായ നിരവധി രേഖകൾ കാണുവാനും അവയിൽ പലതും വായിച്ചുനോക്കുവാനും ഈ സഞ്ചാരത്തിനിടയിൽ സൗഭാഗ്യമുണ്ടായിട്ടുണ്ട്. പുരാവസ്തുഗവേഷകർക്ക് എത്തിനോക്കാൻപോലും സാധിക്കാത്ത നിരവധി സ്ഥലങ്ങളും ഇക്കൂട്ടത്തിലുണ്ട്. വിലമതിയ്ക്കാനാവാത്ത ഇത്തരം കനപ്പെട്ട പ്രമാണങ്ങൾ പലതും ഇവിടങ്ങളിൽ സുഖനിദ്രകൊള്ളുന്നു. പൗരാണിക കാലഘട്ടത്തിലേതല്ലെങ്കിലും, 16–ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ, മുഗൾഭരണകാലത്തെ ഒരു ചരിത്രരേഖ എന്നെ ഏറെ അതിശയിപ്പിച്ചു.

ദൽഹിയിൽ വിദേശമന്ത്രാലയത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന 'ഇന്ത്യൻ കൗൺസിൽ ഫോർ കൾച്ചറൽ റിലേഷ'ന്റെ(ICCR) ആസ്ഥാനത്ത് മൗലാന അബ്ദുൾ കലാം ആസാദ് മെമ്മോറിയൽ എന്ന പേരിൽ അതിബൃഹത്തായ ഒരു ലൈബ്രറിയുണ്ട്. കൈലാസ്–മാനസസരസ്സ് യാത്രയിൽ ഞങ്ങളുടെ സംഘത്തിന്റെ ലെയ്സൺ ഓഫീസറായിരുന്ന ഡോ.മധൂപ്മൊഹ്ത IFS, കൈലാസയാത്രക്കുശേഷം ICCR ന്റെ ഡയറക്ടറായി നിയമിതനായി. ഹിമാലയത്തിലെ നിഗൂഢമായ സ്ഥലങ്ങൾ താണ്ടിയുള്ള പല യാത്രകളും ഒരുക്കിത്തന്നതിൽ ഡോ.മൊഹ്തയ്ക്ക് വലിയൊരു പങ്കുണ്ട്. ICCR ന്റെ കീഴിലുള്ള ലൈബ്രറിയിൽ, സർവസ്വാതന്ത്ര്യത്തോടുകൂടി, ഗവേഷണപരമായ പഠനങ്ങൾ നടത്താൻ അദ്ദേഹം അവസരമൊരുക്കിത്തന്നു. അങ്ങനെയാണ് മുഗൾ കാലഘട്ടത്തിലെ വിസ്മയം നേരിൽ കാണുവാൻ ഇടയായത്. ഷാജഹാൻ ചക്രവർത്തിയുടെ മകനായ ദാരാഷിക്കൊ രാജകുമാരൻ ഭാരതീയ

വേദ-ഉപനിഷത്–പുരാണേതിഹാസങ്ങളിൽ അഗാധമായ ജ്ഞാനം നേടിയിരുന്നു. വാരണാസി(കാശി)യിൽനിന്നും സംസ്കൃതപണ്ഡിതന്മാരെ ദില്ലിയിൽ ക്ഷണിച്ചുവരുത്തി, അവരുടെ കീഴിലാണ് രാജകുമാരൻ സംസ്കൃതപഠനം നടത്തിയത്. വേദങ്ങളും ഉപനിഷത്തുകളുടെ കൂട്ടത്തിൽനിന്ന് അമ്പതെണ്ണവും തിരഞ്ഞെടുത്ത് അദ്ദേഹം അതെല്ലാം പേർഷ്യൻ ഭാഷയിലേക്കു തർജമ ചെയ്തു. 1657-ൽ ആണ് ഇതു ചെയ്തത്. തുടർന്ന് അദ്ദേഹം ഭഗവദ്ഗീതയും പേർഷ്യൻ ഭാഷയിലേക്ക് സമ്പൂർണമായി തർജമ ചെയ്തു. മൃഗചർമംകൊണ്ടാണ് ഈ ഗ്രന്ഥത്തിന്റെ താളുകൾ തയ്യാറാക്കിയിട്ടുള്ളത്. ഇടതുഭാഗത്ത് സംസ്കൃതശ്ലോകങ്ങളും, വലത് ഭാഗത്ത് അതിന്റെ പേർഷ്യൻ പരിഭാഷയും! ഭഗവദ്ഗീതയിലെ കാതലായ നിരവധി ശ്ലോകങ്ങൾ കനംകുറഞ്ഞ സ്വർണ്ണക്കമ്പികൊണ്ടാണ് 'നിർമിച്ചി'ട്ടുള്ളത്. ദാരാഷിക്കൊവിന്റെ കരസ്പർശം ഏറ്റിട്ടുള്ള ആ ദിവ്യഗ്രന്ഥം നിരവധി തവണ തൊട്ടുതലോടി ഞാൻ നിർവൃതിപൂണ്ടു. രാജകുമാരൻ നിർവഹിച്ച ഈ ശ്ളാഘനീയമായ പ്രവർത്തിക്കുശേഷമാണ്, ഈ ദിവ്യഗ്രന്ഥങ്ങൾ എല്ലാം ലോകം മുഴുവൻ പ്രചരിക്കാൻ ഹേതുവായത്. 150 വർഷങ്ങൾക്കു ശേഷമാണ്, പേർഷ്യൻ ഭാഷയിൽനിന്ന് ലാറ്റിൻ ഭാഷയിലേക്ക് ഈ ഗ്രന്ഥങ്ങൾ തർജമ ചെയ്തത്. 'ആൻക്വറ്റിൽ ദു പെറോൺ' എന്നു പേരുള്ള ഒരു ഫ്രഞ്ച് പാതിരിയാണ് ഈ മഹനീയകൃത്യം ചെയ്തത്. ലാറ്റിൻ ഭാഷയിൽനിന്നാണ് മറ്റു ഭാഷകളിലേക്ക്, പിന്നീട്, ഈ ഗ്രന്ഥങ്ങളുടെ തർജമ വന്നത്. മൗലാനാ അബ്ദുൾകലാം ആസാദിന്റെ അഭ്യർഥനപ്രകാരം ബെയ്റൂട്ടിൽനിന്നുള്ള അറബിഭാഷാപണ്ഡിതൻ വാദിഉൾബുസ്താനി ഭഗവദ്ഗീതയും മഹാഭാരതവും അറബിഭാഷയിലേക്കു തർജമ ചെയ്ത കൈയെഴുത്തുപ്രതിയും ഇവിടത്തെ ഗ്രന്ഥശേഖരത്തിൽ കണ്ടു. യഥാക്രമം 454-ഉം 961-ഉം പേജുകളുള്ള ഈ ഗ്രന്ഥങ്ങളുടെ മൊഴിമാറ്റം 1952-ൽ ആണ് ചെയ്തത്. ഭാരതീയവേദാന്തം ഇന്നത്തെ രീതിയിൽ വിശ്വം മുഴുവനും പ്രചുരപ്രചാരമായിത്തീരാൻ കാരണം ഒരു മുസ്ലീം രാജകുമാരനും ഒരു ഫ്രഞ്ച് ക്രിസ്ത്യൻ പാതിരിയുമാണ് എന്നോർക്കുമ്പോൾ, മതത്തിന്റെ പേരിൽ ഇന്നു കാട്ടിക്കൂട്ടുന്ന കോപ്രാട്ടികൾ എത്ര അർഥശൂന്യമാണെന്ന് ചിന്തിച്ചുപോകുന്നു.

സിദ്ധിയും സാധനയും സാക്ഷാൽക്കാരവും നേടിയിട്ടുള്ള ദിവ്യയോഗികൾ ഹിമാലയത്തിൽ മാത്രമല്ല ഭാരതഭൂമിയുടെ മറ്റു സമതലപ്രദേശങ്ങളിലും വേണ്ടത്ര ഉണ്ടായിരുന്നു. ഇപ്പോഴും ഉണ്ട്. ഇവരിൽ ഭൂരിഭാഗവും, സിദ്ധികൾ എല്ലാം ഹിമാലയത്തിൽനിന്ന് ആർജിച്ചപ്പോൾ മറ്റൊരു വിഭാഗം തങ്ങളുടെ ഗ്രാമങ്ങളിൽത്തന്നെ താമസിച്ച് ഈ സാക്ഷാൽക്കാരത്തിൽ എത്തിയവരാണ്. ഇത്തരക്കാരെ തേടിയുള്ള സംഭ്രമജനകമായ ഒരു സഞ്ചാരമാണ് പോൾബ്രണ്ടന്റെ 'എ സേർച്ച് ഇൻ സീക്രട്ട് ഇന്ത്യ' എന്ന യാത്രാവിവരണഗ്രന്ഥത്തിൽ സംക്ഷേപിച്ചിട്ടുള്ളത്. ഇംഗ്ലീഷുകാരനായ ഈ സഞ്ചാരി തന്റെ യാത്രക്കിടയിൽ തമിഴ്നാട്, മഹാരാഷ്ട്ര, ബംഗാൾ എന്നിവിടങ്ങളിൽനിന്നുള്ള നിരവധി യോഗികളെ കണ്ടുമുട്ടുന്നുണ്ട്. ഹൃദയത്തിന്റെ പ്രവർത്തനം നിശ്ചലമാക്കി ശരീരം മൃതാവസ്ഥയിലാക്കിയതും, ശ്വാസോച്ഛ്വാസം പരിപൂർണമായി നിർത്തി ശരീരം തണുപ്പിച്ചതും, ഘടികാരത്തിന്റെ പ്രവർത്തനം നിലപ്പിച്ചതും ഇദ്ദേഹം നേരിട്ട് കണ്ട് അനുഭവിച്ചറിഞ്ഞതാണ്. ജ്യോതിഷത്തിൽ തീരെ വിശ്വാസം

ഇല്ലാത്ത പോൾ ബ്രണ്ടനെ, ബംഗാളിൽനിന്നുള്ള ഒരു യോഗി അമ്പരപ്പിച്ചു കളഞ്ഞു. ജനന തീയ്യതി പറഞ്ഞുകൊടുത്ത്, അരമണിക്കൂർ എന്തൊക്കെയോ കുത്തിക്കുറിച്ചശേഷം യോഗി നടത്തിയ പ്രവചനങ്ങൾ പോൾ· ബ്രണ്ടന്റെ യഥാർഥമായ ജീവിതസംക്ഷിപ്ത ചരിത്രമായിരുന്നു. മഹാരാഷ്ട്രക്കാരനായ ജി.കെ.പ്രധാൻ വലിയൊരു ബിസിനസ്സ്കാരനായിരുന്നു; തികഞ്ഞൊരു യോഗിയും. ഇദ്ദേഹത്തിന്റെ ഗുരു ഹിമാലയത്തിൽനിന്നുള്ള ഗുരുദേവ് ശങ്കർ മഹാരാജ് മഹാരാഷ്ട്രയിൽത്തന്നെയാണ് തന്റെ അവസാനനാളുകൾ ജീവിച്ചത്. ഹിമാലയത്തിൽ ഒരിക്കൽപ്പോലും യാത്രചെയ്തിട്ടില്ലാത്ത തന്റെ ശിഷ്യനെ, ഗുരുദേവ് ഒരിക്കൽ ഹിമാലയത്തിലേക്ക് കൊണ്ടുപോയി. ശിഷ്യന്റെ സൂക്ഷ്മശരീരം (Astral Body) ഗുരുവിന്റെകൂടെ ഹിമാലയത്തിൽ എത്തി. ഹൃഷീകേശിൽനിന്ന് തുടങ്ങിയ ആ യാത്ര നിരവധി ദിവസങ്ങൾ നീണ്ടുപോയി. ദിവ്യസംന്യാസിമാരുടെ ഗുഹകളിൽ അവരോടൊപ്പം താമസിച്ചും അനന്തമായ മഞ്ഞുഭൂമികളിൽക്കൂടി നടന്നും ദിവസങ്ങൾ ഏറെ കടന്നുപോയി. ഗുഹകളിൽ സംന്യാസിമാരോടൊപ്പം ഇണങ്ങിജീവിക്കുന്ന കടുവകളും, പാൽ ആഹരിക്കുന്നതിനുവേണ്ടി വളർത്തുന്ന പശുക്കളും ഒന്നിച്ചിടപഴകി ജീവിക്കുന്നതു കണ്ടപ്പോൾ ശിഷ്യൻ വിസ്മയിച്ചുപോയി. ജി.കെ.പ്രധാൻ തന്റെ അനുഭവങ്ങൾ 'Towards the Silver Crests of the Himalayas' എന്ന ഗ്രന്ഥത്തിൽ ഭംഗിയായി ആവിഷ്കരിച്ചിട്ടുണ്ട്. പൂന-സത്താറ റോഡിൽ സ്ഥിതിചെയ്യുന്ന ഗുരുദേവ് ശങ്കർ മഹാരാജിന്റെ സമാധിമണ്ഡപം നിരവധി തീർഥാടകരെ ആകർഷിക്കുന്നുണ്ട്.

ബീഹാറിലെ സാസറാം എന്ന സ്ഥലത്ത് ഒരു രാജകുടുംബത്തിൽ ജനിച്ച കപിലസിംഹൻ ഭാരതീയ വ്യോമസേനയിൽ വിങ്ങ്കമാന്ററായിരുന്നു. ഇന്ത്യ-പാകിസ്ഥാൻ യുദ്ധത്തിൽ, പാക്കിസ്ഥാന്റെ മൂന്നു യുദ്ധവിമാനങ്ങൾ വെടിവച്ചു വീഴ്ത്തിയതിന് ഇദ്ദേഹത്തിനു 'വീരചക്ര' ബഹുമതി ലഭിച്ചിരുന്നു. കാലാവധി പൂർത്തിയാക്കുന്നതിനു വളരെമുമ്പ് വ്യോമസേനയിൽനിന്നു രാജിവച്ച കപിലസിംഹൻ, ഹിമാലയത്തിലെ പിണ്ഡാരി ഗ്ലേഷിയറുകൾക്കിടയിലെ ഗുഹകളിൽ വസിക്കുന്ന ദിവ്യസംന്യാസിമാരുടെ അടുത്ത് എത്തിച്ചേർന്നു. 15 വർഷം കഴിഞ്ഞ് കപിലസിംഹൻ തിരിച്ചുവന്നത് ഒരു യോഗിയായിട്ടായിരുന്നു. മഞ്ഞിന്റെ അടിയിൽ 7 ദിവസവും, തണുത്തുമരവിച്ച വെള്ളത്തിനടിയിൽ 9 ദിവസവും, 10 അടി താഴ്ചയുള്ള കുഴിയിൽ 9 ദിവസവും, സമാധിരൂപത്തിൽ സ്ഥിതിചെയ്യാൻ അദ്ദേഹത്തിനു ഒട്ടും വിഷമമില്ലായിരുന്നു. 1983 ഒക്ടോബർ 16-ാം തീയതി, മദ്ധ്യപ്രദേശിലെ ജബൽപൂർ നഗരത്തിൽ, കപിലസിംഹൻ തന്റെ മുപ്പത്തിമൂന്നാമത്തെ സമാധി ഇരുപതിനായിരത്തോളം വരുന്ന പൊതുജനത്തിനു കാണിച്ചുകൊടുത്തു. മദ്ധ്യപ്രദേശ് കോൺഗ്രസ് കമ്മറ്റിയുടെ ജനറൽ സെക്രട്ടറി ലളിത് ശ്രീവാസ്തവ, പാർലമെന്റ് അംഗം ബാബുറാവു പരഞ്ജപേ, തുടങ്ങി നിരവധി വി.ഐ.പി.കൾ ഇവിടെ സന്നിഹിതമായിരുന്നു. യോഗിയുടെ നെഞ്ചിൽ ഡോക്ടർമാർ 'ഇലക്ട്രോ കാർഡിയോഗ്രാം' ഘടിപ്പിച്ചു. അതിന്റെ കമ്പികൾ ടെലിവിഷൻ സെറ്റിനോടു കൂട്ടിച്ചേർക്കുകയും ചെയ്തു.

യോഗി പത്തടി താഴ്ചയുള്ള കുഴിയിലേക്ക് ഇരുമ്പുകോണിവഴി ഇറങ്ങി

യശേഷം തറയിൽ വച്ചിരുന്ന മരപ്പലകയിൽ മലർന്നുകിടന്നു. കുഴി സ്ലാബ്കൊണ്ടു മൂടിയശേഷം ചുറ്റും മണ്ണിട്ടുനികത്തി ഇഷ്ടികകൊണ്ടു കെട്ടിപ്പടുത്തു സിമന്റു തേച്ചു വൃത്തിയാക്കി. ഇതിനിടക്ക് ഡോക്ടർമാർ ഇലക്ട്രോകാർഡിയോഗ്രാമിൽ ശ്രദ്ധിച്ചുകൊണ്ടിരുന്നു. മൂന്നു മിനിറ്റോളം സാധാരണ പോലെ സ്പന്ദിച്ചശേഷം, ക്രമേണ ഹൃദയത്തിന്റെ പ്രവർത്തനം മന്ദഗതിയിലാവുകയും ഇരുപതാം മിനിറ്റിൽ നിശ്ശേഷം നിലയ്ക്കുകയും ചെയ്തു. യോഗി മരിച്ചതായി ഡോക്ടർമാർ രേഖപ്പെടുത്തി. ഒമ്പതാം ദിവസം വമ്പിച്ചൊരു ജനാവലിയുടെ സാന്നിദ്ധ്യത്തിൽ കുഴി തുറന്നു. കോണി താഴേക്ക് ഇറക്കി വച്ചു. കപിലസിംഹൻ എന്ന യോഗി അതിലൂടെ കയറി പുറത്തുവന്നു! സമാധിയിൽനിന്നു പുറത്തുവന്ന് മണിക്കൂറുകൾ കഴിഞ്ഞപ്പോൾ, 'ധർമയുഗ്' എന്ന വാരികയുടെ പത്രാധിപരായ ഡോ.കൈലാസ്നാരദ് കപിലസിംഹനുമായി അഭിമുഖം നടത്തി. "ഇച്ഛാശക്തി നിമിത്തം എനിക്ക് എപ്പോൾ വേണമെങ്കിലും സമാധിയിൽ പ്രവേശിക്കാൻ കഴിയും. അപ്പോൾ എന്റെ ശരീരം മരിയ്ക്കുന്നു. ഞാൻ ദേഹത്തിൽനിന്നു പുറത്തുവരുന്നു. സയൻസിന്റെ പ്രവർത്തനം ശ്വാസഗതി തുടരുവോളമേ ഉള്ളൂ. സയൻസ് അവസാനിക്കുന്നിടത്ത് യോഗ ആരംഭിക്കുന്നു." യോഗി ആത്മവിശ്വാസത്തോടെ പ്രതികരിച്ചു. സമാധിയിൽ പ്രവേശിച്ച് ഇരുപത്തിരണ്ടു മിനിറ്റുകഴിഞ്ഞാൽ തന്റെ ആത്മാവ് ശരീരത്തിൽനിന്നു സ്വതന്ത്രമാകും. പിന്നീട് താൻ ബ്രഹ്മാണ്ഡത്തിൽ ഉന്മുക്തനായി സഞ്ചരിക്കുകയാണെന്ന് അദ്ദേഹം വ്യക്തമാക്കി. ജോലിയിലിരിക്കേ പല തവണ തന്നെ ഒരു ദിവ്യയോഗി നിരവധി ആപത്തുകളിൽനിന്നും രക്ഷിക്കുകയുണ്ടായിട്ടുണ്ടെന്ന് കപിലസിംഹൻ പറയുന്നു. ഒരു തവണ പരീക്ഷണ പറക്കലിന്റെ ഇടയിൽ പാക്കിസ്ഥാൻ പ്രദേശത്തേക്ക് തന്റെ വിമാനം വഴിതെറ്റി പറന്നപ്പോൾ, 30,000 അടി ഉയരത്തിൽവച്ച് വായുവിൽ പറന്നു നടന്നിരുന്ന ഒരു സ്ത്രീയും പുരുഷനും തന്നെ ഇന്ത്യയിലേക്കു നയിച്ചുവെന്ന് കപിലസിംഹൻ വ്യക്തമാക്കുന്നു. രണ്ടാം ലോകമഹായുദ്ധക്കാലത്ത് വിമാനാപകടത്തിൽ മരിച്ച ജോധ്പൂർ രാജകുടുംബാംഗമായ ഗംഗാവർസിംങ്ങും അദ്ദേഹത്തിന്റെ ചിതയിൽ ചാടി സതി അനുഷ്ഠിച്ച ഭാര്യയുമാണ് ഈ ഗഗനചാരികളെന്നും കപിലസിംഹൻ സ്ഥിരീകരിക്കുന്നു.[1]

ശ്രീ നിത്യചൈതന്യയതി ഡയറക്ടറായിരുന്ന ദൽഹിയിലെ സൈക്കിക്ക്

1. ഡോ.എൻ.വി.കൃഷ്ണവാരിയരുടെ 'വ്യക്തിചിത്രങ്ങൾ' എന്ന കൃതിയിലെ പൈലറ്റ് ബാബ എന്ന അദ്ധ്യായം നോക്കുക. ഡി.സി.ബുക്സ് പ്രസിദ്ധീകരണം.

കുറിപ്പ്: പൈലറ്റ് ബാബ എന്ന അപരനാമധേയത്താൽ അറിയപ്പെടുന്ന കപിലസിംഹൻ പത്ര-മാധ്യമപ്രവർത്തകരോട് എന്നും അകൽച്ച കാണിക്കുന്ന പിടിവാശിക്കാരനാണ്. ഹിമാലയത്തിലെ ഒരു ഭൂമി-വിവാദത്തിൽ പെട്ടുപോയ പൈലറ്റ് ബാബയെ പത്ര-മാധ്യമക്കാർ ആവശ്യത്തിലേറെ തേജോവധം ചെയ്തപ്പോൾ അതൊരു അടങ്ങാത്ത പ്രതികാരചിന്തയായി മാറിപ്പോയി. ആദികൈലാസയാത്രയ്ക്കുശേഷം ഒരിക്കൽ ഞാൻ ദൽഹിയിൽവെച്ച് ഇദ്ദേഹത്തെ കണ്ടു സംസാരിച്ചുവെങ്കിലും എഴുത്തുകാരനാണ് എന്നറിഞ്ഞയുടനെ ഭാവം മാറി. ക്രോധത്തോടെ അദ്ദേഹം മുറിവിട്ട് പോവുകയും ചെയ്തു. ഇദ്ദേഹത്തിന്റെ ഇംഗ്ലീഷ് ഭാഷാ സ്വാധീനം എന്നെ വിസ്മയപ്പെടുത്തി. പക്ഷെ, ഒരു യഥാർഥയോഗിയുടെ വിനയസ്വഭാവം ഇദ്ദേഹത്തിന് ഇല്ലാതെപോയത് കഷ്ടംതന്നെയാണ്. ഇപ്പോൾ അദ്ദേഹം ആസ്ട്രേലിയായിൽ ആണെന്നറിയുന്നു.

& സ്പിരിച്ച്വൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിലെ ഉന്നതരും, ഓൾ ഇന്ത്യാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസിലെ പ്രശസ്ത ഡോക്ടർമാരും സന്നിഹിതരായിരുന്ന ഒരു സദസ്സിൽവച്ച് ശ്രീരാമാനന്ദ എന്ന ദിവ്യയോഗി തന്റെ ഹൃദയം മണിക്കൂറുകളോളം സ്തംഭിപ്പിച്ച് എല്ലാവരെയും അമ്പരപ്പിച്ചുകളഞ്ഞു. ഏകദേശം 9 മണിക്കൂർ സമയം സ്വാമിയുടെ ഹൃദയം നിശ്ചലമായിരുന്നു. ഈ പരീക്ഷണം AIIMS- ലെ ഫിസിയോളജിസ്റ്റുകളെ ആകെ പരിഭ്രാന്തരാക്കി. ശരീരത്തിലെ സകല ചയാപചയ (Metabolic Activity) പ്രവർത്തനങ്ങളും അപ്പോൾ സ്തംഭനാവസ്ഥയിലായിരുന്നു. അന്നേരം എക്സ്-റേ സ്ക്രീനിൽ ഡോക്ടർമാർക്ക് കാണാൻ കഴിഞ്ഞത്, യോഗി തന്റെ ഹൃദയത്തെ ചുരുക്കി ട്യൂബ് (tube) പോലെയാക്കി വച്ചിരിക്കുന്നതാണ്. ആ സമയത്ത് ഹൃദയം സ്പന്ദിക്കുന്നതിനുപകരം ഒരുതരം മർമരശബ്ദമാണ് പുറപ്പെടുവിച്ചുകൊണ്ടിരുന്നത്.

യോഗ പ്രമാണഗ്രന്ഥങ്ങളിൽ പറയുന്നതുപോലെ കർക്കശമായ രീതിയിൽ പ്രാണായാമം ചെയ്താൽ അഗ്നിസംബന്ധിയായ രോഗങ്ങളെല്ലാം ശമിക്കും. ജഠരാഗ്നി വർധിച്ച് കുണ്ഡലിനിയെപ്പറ്റിയുള്ള ബോധം ഉണരും. പാപമുക്തിയോടുകൂടി പരിശുദ്ധിനേടുകയും ബ്രഹ്മനാഡീദ്വാരത്തിലുള്ള കഫക്കെട്ടു നശിക്കുകയും ചെയ്യുന്നു. മൂന്നു ഗ്രന്ഥിയെയും ഇതു തുളച്ചുകയറുന്നു. ഇത് യോഗികൾക്ക് അത്യാവശ്യമാണ്. 'പൂരക'ത്തിൽ മനുഷ്യശരീരത്തിലേക്കു കടന്ന വായു ശരീരോഷ്ണംകൊണ്ട് അഞ്ചിരട്ടി വർധിക്കുന്നു. ശ്വാസത്തെ പുറത്തേക്കു വിടുമ്പോൾ അതിൽ അഞ്ചിന്റെ രണ്ടു ഭാഗമേ പുറത്തേക്കു പോവുകയുള്ളൂ. ഇങ്ങനെ പ്രാണായാമംകൊണ്ടു വായു ശരീരത്തിൽ അധികമായിത്തീരുന്നു. വായു കൂടിവരുന്തോറും ശരീരത്തിനു കനം കുറയുകയും പ്രാണശക്തി വർധിക്കുകയും യോഗികൾക്ക് സഞ്ചാരം അനായാസമാവുകയും ചെയ്യുന്നു.

1960-കളിൽ പാശ്ചാത്യസംഗീതരംഗത്ത് നിറഞ്ഞുനിന്നിരുന്നത് ബീറ്റിൽസ് ഗായകസംഘമായിരുന്നു. പക്ഷേ, പെരുമയുടെ ഉന്നതിയിൽ നിൽക്കുമ്പോൾ തന്നെയാണ് ഇവരിൽ പലരും ഹിമാലയത്തിൽ അഭയം പ്രാപിച്ചത്. നേടിയെടുത്ത വമ്പിച്ച സമ്പത്തൊക്കെ അവർക്ക് തൃണതുല്യമായി തോന്നി. പിന്നീട്, അമേരിക്കൻ സംഗീതരംഗത്ത് വിസ്മയം സൃഷ്ടിച്ച മറ്റൊരു സംഗീതജ്ഞൻകൂടി ഹിമാലയത്തിൽ ആശ്വാസംതേടി എത്തിച്ചേർന്നു. സമ്പാദിച്ച കോടികളൊക്കെ ഇദ്ദേഹവും ഉപേക്ഷിച്ചു. കൃഷ്ണദാസ് എന്ന പേരു സ്വീകരിച്ച ഈ അമേരിക്കക്കാരൻ ഇപ്പോൾ ഹിമാലയത്തിലെ നീംകരോളിബാബയുടെ ശിഷ്യനാണ്. ബാബയുടെ വയസ്സ് ആർക്കും അറിഞ്ഞുകൂടാ. നാനൂറോ... അഞ്ഞൂറോ...? സംഗീതജ്ഞനായതിനാൽ കൃഷ്ണദാസ് നാദത്തിനാണ് പ്രാധാന്യം നല്കിയത്. എല്ലാ ശബ്ദങ്ങളും നാദബ്രഹ്മത്തിൽ വിലയിക്കുന്നുവെന്നും പ്രകൃതിയിൽനിന്ന് നമുക്ക് അത് വീണ്ടും ലഭിക്കുന്നുവെന്നുമുള്ള ഭാരതീയ ദർശനത്തിന്റെ ചുവടുപിടിച്ചാണ് കൃഷ്ണദാസ് തന്റെ ഗവേഷണത്തിൽ മുഴുകിയത്. കുണ്ഡലിനിശക്തിയെ ഉണർത്തിയിട്ട് അദ്ദേഹം ഈ വിഷയത്തിൽ നൂതനമായ പല പഠനങ്ങളും നടത്തി. മൂലാധാരത്തിൽനിന്ന് ആവിർഭവിക്കുന്ന ധ്വനിയുടെ മാസ്മരശക്തികൊണ്ട്, തന്റെ

തനതായ ശൈലിയിൽ ആലപിച്ച കീർത്തനങ്ങൾകൊണ്ട്, അദ്ദേഹം പതിനായിരക്കണക്കിന് രോഗികളേയും മാനസികസംഘർഷമുള്ളവരെയും സുഖപ്പെടുത്തിയിട്ടുണ്ട്. 'സംഗീതചികിത്സ'(മ്യൂസിക് തെറാപ്പി) ഫലവത്താണെന്ന് ആധുനികശാസ്ത്രവും സമ്മതിക്കുന്നുണ്ട്. കൃഷ്ണദാസിന്റെ ശബ്ദം ഇയർഫോണിൽക്കൂടി ശ്രവിച്ചിരുന്നാൽ അത് നമ്മുടെ സൂക്ഷ്മശരീരത്തെ ഉത്തേജിപ്പിക്കുന്നു. മെഡിറ്റേഷന്റെ ഉന്നതതലത്തിൽ ഇദ്ദേഹത്തിന് ശ്രീകൃഷ്ണദർശനവും ശ്രീഹനുമാൻ ദർശനവും പലപ്പോഴും സാധിച്ചിട്ടുണ്ടെന്ന് പറയുന്നു. ജോഡ്പൂരിലെ ബാബവ്യാസ് ആശ്രമത്തിൽവച്ചാണ് ഞാൻ ഈ വസ്തുതകൾ മനസ്സിലാക്കിയതും, കൃഷ്ണദാസിന്റെ സി.ഡി.ശ്രവിക്കാൻ ഇടയായതും.

സിദ്ധിയും സാധനയും ഇല്ലാതെ, ഉപാസനാമാർഗത്തിൽക്കൂടി സാക്ഷാൽക്കാരത്തിന്റെ പാതയിലേക്കു ഗമിക്കുന്ന നിരവധിപേരെ കേരളത്തിൽ ഞാൻ കണ്ടുമുട്ടിയിട്ടുണ്ട്. ഇവരിൽ ശ്രീവിദ്യാ-ശ്രീചക്ര ഉപാസകരും ഉണ്ട്. എന്റെ ഗുരുനാഥൻ ബ്രഹ്മശ്രീ. കെ.എൻ.കൃഷ്ണൻനമ്പൂതിരിപ്പാടും തികഞ്ഞൊരു ശ്രീവിദ്യ ഉപാസകനായിരുന്നു. ഉപാസനയുടെ മൂർധന്യത്തിൽ ദേവീസാന്നിദ്ധ്യം അനുഭവപ്പെടുമ്പോൾ, യോഗികളുടേതുപോലെ, ഏതാണ്ടൊരു സമാധി അവസ്ഥ ഇദ്ദേഹം കൈവരിയ്ക്കുന്നതായി ഞാൻ നേരിട്ടു കണ്ടനുഭവിച്ചിട്ടുള്ളതാണ്. മറ്റു പല ശ്രീവിദ്യാ-ശ്രീചക്ര ഉപാസകരേയും എനിക്കു നേരിട്ടറിയാം. കുണ്ഡലിനിശക്തിയുടെ ഉത്തേജനം ഇതിലെ പ്രധാനപ്പെട്ട ഒരു ഘടകമാണ്. പക്ഷെ, ഇവർ ആരും പൊതുജനശ്രദ്ധയിൽ തങ്ങളുടെ കഴിവ് അറിയിക്കുകയോ, അതുവഴി ധനസമ്പാദനത്തിനു ഒരുങ്ങുകയോ ചെയ്തിട്ടില്ല എന്ന യാഥാർഥ്യം തികച്ചും ശ്ലാഘനീയമാണ്. ഇത്തരം വഴികളിലൂടെ ദ്രവ്യം സമ്പാദിച്ചുകൂട്ടുന്നത് ഈശ്വരനിന്ദതന്നെയാണ്.

ഉപാസനയിലൂടെ സാക്ഷാൽക്കാരത്തിന്റെ പാതയിലേക്കെത്താൻ കഠിനമായ പ്രയത്നം നടത്തിയ ഒരു മഹിളാരത്നം തൃശ്ശൂർ ടൗണിന്റെ ഹൃദയഭാഗത്ത് താമസിച്ചിരുന്നു. അവരുടെ അടുത്ത ബന്ധുക്കളൊഴികെ മറ്റാരുംതന്നെ ഇവരെ അറിഞ്ഞിരുന്നില്ല എന്നതാണ് വാസ്തവം. എന്റെ ഗ്രന്ഥങ്ങൾ വായിച്ചശേഷം അവർ എന്നെ കാണണമെന്ന് ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ, ഞാൻ കാണുവാൻ പോയി. രണ്ടു വർഷത്തിനു മുമ്പ് തുടങ്ങിയ ഞങ്ങളുടെ സൗഹൃദം ഇന്നും അഭംഗുരമായി നിലനില്ക്കുന്നു.

തൃശ്ശൂർ തെക്കെ കുറുപ്പത്ത് മാധവിഅമ്മയുടേയും ശ്രീകേരളവർമ കോളേജ് സ്ഥാപക പ്രിൻസിപ്പാളായിരുന്ന കവിതിലകൻ പി.ശങ്കരൻ നമ്പ്യാരുടേയും നാലുമക്കളിൽ മൂന്നാമത്തെ മകളായി സുവർണ ജനിച്ചു. അച്ഛൻ ചങ്ങനാശ്ശേരി എസ്.ബി. കോളേജിലും എറണാകുളം മഹാരാജാസ് കോളേജിലും ജോലി ചെയ്തിരുന്നപ്പോൾ അവിടെയൊക്കെയായി ബാല്യം ചെലവഴിച്ചു. തൃശ്ശൂർ ശ്രീകേരളവർമ്മ കോളേജിന്റെ പ്രിൻസിപ്പാളായി അച്ഛൻ സ്ഥാനം ഏറ്റതോടെ ടൗണിലെ കുറുപ്പം റോഡിലുള്ള തറവാട്ടിൽ സ്ഥിരതാമസമാക്കി. ഇംഗ്ലീഷ് പ്രൊഫസറായിരുന്നുവെങ്കിലും, ശങ്കരൻനമ്പ്യാർ മലയാളസാഹിത്യത്തെയാണ് ഏറെ ഉപാസിച്ചത്. ആറ്റൂർ രാമപ്പിഷാരോടി,

കൊടുങ്ങല്ലൂർ കുനേഴത്തു പരമേശ്വരമേനോൻ, വള്ളത്തോൾ, ജി.ശങ്കരക്കു റുപ്പ്, മുകുന്ദരാജാവ്, കെ.പി.നാരായണപ്പിഷാരോടി തുടങ്ങിയ പ്രഗൽഭവ്യ ക്തിത്വങ്ങൾ ശങ്കരൻനമ്പ്യാരുടെ ഉറ്റ സുഹൃത്തുക്കളായിരുന്നതിനാൽ ഇവ രൊക്കെ തന്റെ ഗൃഹത്തിൽ നിത്യസന്ദർശകരെപ്പോലെയായിരുന്നുവെന്ന് സുവർണ ഓർമിക്കുന്നു. അച്ഛന്റേയും സുഹൃത്തുക്കളുടേയും സാഹിത്യചർച്ച കൾ തങ്ങളിൽ വലിയ സ്വാധീനം ചെലുത്തിയിട്ടുണ്ടെന്നും ഇവർ കരുതുന്നു. വടക്കുംനാഥന്റെ തിരുമുറ്റത്തിനു തൊട്ടായിരുന്നു താമസം എന്നതുകൊണ്ടും അമ്മ ഒരുക്കിക്കൊടുത്ത ആത്മീയാന്തരീക്ഷം മനസ്സുനിറയെ ഉൾക്കൊണ്ട തിനാലും സുവർണ ആ പാതയിലൂടെ ചിട്ടയായ ഒരു ജീവിതശൈലി രൂപ പ്പെടുത്തിയെടുത്തു.

സംഗീതം ഐച്ഛികവിഷയമായെടുത്ത് ബി.എ.ബിരുദം നേടിയപ്പോൾ, ബിരു ദാനന്തര പഠനത്തിനു ചേർന്നു പഠിക്കണമെന്നായിരുന്നു ആഗ്രഹം. ആ സമ യത്താണ് ഓൾ ഇന്ത്യ റേഡിയോയിൽ ജോലിക്കു ചേരാൻ അറിയിപ്പു വന്നത്. പക്ഷേ, വിധി മറ്റൊന്നായിരുന്നു. കൊല്ലങ്കോട് വാസുദേവരാജാവിന്റെ മക ളുടെ മകനായ വാസുദേവമേനോനുമായി സുവർണയുടെ വിവാഹം നടന്നു. ധ്യാനമാർഗത്തിൽ വളരെ മുന്നേറിക്കഴിഞ്ഞിരുന്ന ഇവർ വിവാഹശേഷവും അത് തുടർന്നു. ഭർത്താവിന് ഒട്ടും എതിർപ്പില്ലായിരുന്നു. മകൾ ജനിച്ചശേ ഷം, സുവർണയുടെ ജീവിതത്തിൽ പെട്ടെന്ന് മാറ്റം വന്നു. ആ മാറ്റം അവരെ മൈസൂറിൽ എത്തിച്ചു. 1954-ൽ ആഗസ്റ്റ് മാസത്തിൽ, അഷ്ടമിരോഹിണി ദിവസം, ശ്രീരാമകൃഷ്ണ ആശ്രമത്തിലെ യതീശ്വരാനന്ദസ്വാമികളിൽനിന്ന്, സുവർണ മന്ത്രദീക്ഷ സ്വീകരിച്ചു. താൻ നിത്യബ്രഹ്മചാരിണിയായി മാറുക യാണെന്നും ഭർത്താവിനോട് വേറെ വിവാഹം കഴിച്ച് ജീവിയ്ക്കാനും അവർ അപേക്ഷിച്ചു. അദ്ദേഹം അതു ചെവിക്കൊണ്ടില്ല എന്നു മാത്രമല്ല ഭാര്യക്ക് എല്ലാവിധ പ്രോത്സാഹനങ്ങൾ നൽകുകയും ചെയ്തു.

താൻ സമാധിയോട് അടുത്തുകൊണ്ടിരിക്കയാണെന്നും, ഒട്ടും വൈകാതെ മറ്റൊരു ഗുരു ശിഷ്യയെത്തേടി എത്തുമെന്നും യതീശ്വരാനന്ദസ്വാമികൾ സുവർണയെ അറിയിച്ചു. അങ്ങനെയാണ് ഇന്നത്തെ പ്രശസ്തസം ഗീതജ്ഞനായ ശ്രീ.ബാലമുരളീകൃഷ്ണ സുവർണയുടെ ഗുരുവായി ത്തീർന്നത്. ഗുരുവിനേക്കാൾ എട്ടുവയസ്സ് പ്രായക്കൂടുതലുണ്ട് ശിഷ്യയ്ക്ക്. 5-ാം ക്ലാസുവരെ മാത്രം പഠിച്ച ബാലമുരളീകൃഷ്ണ, ദാരിദ്ര്യംമൂലമാണ് പഠനം ഉപേക്ഷിച്ചത്. പതിനഞ്ചാം വയസ്സിൽ അദ്ദേഹത്തിനു ശബ്ദവും നഷ്ട പ്പെട്ടു. ശ്രീഹനുമാൻ പ്രത്യക്ഷപ്പെട്ട് അദ്ദേഹത്തിനു ശബ്ദം തിരികെ കൊടുത്തു എന്നാണ് പറയുന്നത്. ബാല്യത്തിൽത്തന്നെ അദ്ദേഹം ഹനു മാനെ ഭജിച്ചുതുടങ്ങിയിരുന്നു. കർണാടകസംഗീതത്തിന്റെ അടിസ്ഥാനമായ 72 മേളകർത്താരാഗങ്ങളും (ജനകരാഗ) നന്നെ ചെറുപ്രായത്തിൽ ബാലമുര ളീകൃഷ്ണ ഹൃദിസ്ഥമാക്കിയിരുന്നു. സപ്തസ്വരങ്ങൾ മുഴുവനും ഈ രാഗ ങ്ങളിൽ ഉണ്ട്. അസാമാന്യസിദ്ധിയുള്ള ഒരു ഉപാസകനാണ് ബാലമുരളീകൃ ഷ്ണ. സുവർണക്ക് മന്ത്രദീക്ഷ നൽകിയശേഷം ഒരു ലക്ഷം തവണ ആ മൂലമന്ത്രം ജപിക്കാൻ ഗുരു നിർദ്ദേശിച്ചു. ഗുരു സമ്മാനിച്ച ഒരു ആപ്പിൾ പൂജാ

മുറിയിൽ അർപിച്ച് ഭജിച്ചശേഷം മുറിച്ചപ്പോൾ അതിന്റെയുള്ളിൽനിന്ന് ഒരു ലോക്കറ്റ് കിട്ടി. ലോക്കറ്റിന്റെ ഒരു ഭാഗത്ത് ശിർദിസായിബാബയുടെ രൂപവും മറുഭാഗത്ത് ശ്രീരാമചന്ദ്രന്റെ ദിവ്യരൂപവുമായിരുന്നു. പൂജാമുറിയിൽ പവിത്രമായ ഒരു സ്ഥലത്ത് ഭക്തിപൂർവം ലോക്കറ്റ് വച്ചശേഷം സുവർണ മെഡിറ്റേഷനിൽ മുഴുകി. കണ്ണുതുറന്നു നോക്കിയപ്പോൾ ലോക്കറ്റ് അപ്രത്യക്ഷമായിരിക്കന്നു!

കഴിഞ്ഞ 55 വർഷമായി ശ്രേഷ്ഠമായ ധ്യാനപരിശീലനത്തിലൂടെ സാക്ഷാൽക്കാരത്തിന്റെ പാതയിലേക്കുള്ള പ്രയാണം സവുർണ തുടർന്നുകൊണ്ടിരിക്കുന്നു. നിരവധി ദിവ്യാനുഭൂതികളും അദ്ഭുതങ്ങളും ഉപാസനയിലൂടെ ഇവർ അനുഭവിച്ചിട്ടുണ്ട്. ഗുരുശിഷ്യബന്ധം ഇന്നും തുടരുന്നു. സാക്ഷിഭാവത്തിൽ എല്ലാം കണ്ട്, 85 വയസ്സു തികഞ്ഞ ശ്രീമതി.സുവർണ ഇപ്പോൾ നാസിക്കിൽ മകളോടും കൊച്ചുമക്കളോടുമൊപ്പം, ധ്യാനജീവിതത്തിലൂടെ, വിശ്രമജീവിതം നയിക്കുന്നു....

രാത്രി രണ്ടുമണി കഴിഞ്ഞപ്പോൾ ഞാൻ ലോഡ്ജിലേക്കു തിരിച്ചുപോയി. കാക്കിയുടെ സഹായിയും കൂടെ വന്നു. മനസ്സ് ശാന്തമായിരുന്നു. പ്രാർഥിച്ച ശേഷം കിടക്കസ്സഞ്ചിക്കുള്ളിൽ അഭയം തേടുമ്പോഴും മനസ്സു നിറയെ കാക്കിയുടെ ജ്വലിക്കുന്ന അഗ്നിവർണത്തിലുള്ള രൂപമായിരുന്നു.

# 13

# ജൊളിങ്കോങ്ങിലേക്ക്

അഞ്ചുമണിക്ക് എല്ലാവരും തയ്യാറായി. പൂജയും പ്രാർഥനയും കഴിഞ്ഞപ്പോൾ സംഘം യാത്ര തുടങ്ങി. മൂടൽമഞ്ഞുണ്ടായിരുന്നുവെങ്കിലും ബാലാർക്കരശ്മികൾ പ്രകാശം നിർലോഭം വാരിവിതറിയിരുന്നു. കുതിരസ്സവാരിക്കാരും അവരുടെ പോർട്ടർമാരും, പതിവുപോലെ, മുന്നിൽ നടന്നു. ഞാനും രാജുവും ഏറ്റവും പിന്നിലായി നടന്നു.

കുടിയിൽനിന്ന് ജൊളിങ്കോങ്ങിലേക്ക് പതിനാറ് കിലോമീറ്റർ ദൂരമുണ്ട്. ജോളിങ്കോങ്ങിലാണ് ആദികൈലാസം സ്ഥിതിചെയ്യുന്നത്. നടന്നു യാത്ര ചെയ്യുന്നവർക്ക് ഏറ്റവും ബുദ്ധിമുട്ടേറിയ യാത്രാപഥമാണ് ഇതെന്ന് ഗൈഡ് മുന്നറിയിപ്പു തന്നു. ആർമിയുടേയും ഐ.ടി.ബിപിയുടേയും പട്രോളിങ് റൂട്ട് ആയതിനാൽ ആവശ്യമായാൽ അവരുടെ സഹായം ലഭിച്ചേക്കും. ചൈന അതിർത്തി തൊട്ടടുത്തായതിനാൽ നിശ്ചിത സഞ്ചാരപഥത്തിൽനിന്നു വ്യതിചലിക്കാതെ ശ്രദ്ധിക്കണം. കുടിഗ്രാമം വിട്ടാൽ പിന്നെ ഗ്രാമങ്ങൾ ഇല്ല. മഞ്ഞ് ഒഴിയാത്ത സമയമായതിനാൽ മഞ്ഞുഭൂമികളിൽക്കൂടി സഞ്ചരിക്കുമ്പോൾ ശ്രദ്ധയും മുൻകരുതലും വേണം. ഗൈഡിന്റെ നിർദ്ദേശങ്ങൾ ഉൾക്കൊണ്ട്, കുടിയിൽ നിന്നുള്ള ആയാസകരമായ കയറ്റം സാവകാശം കയറി.

കുന്തിനദീതീരത്തുകൂടിയുള്ള ചെങ്കുത്തായ കയറ്റങ്ങളും ഇറക്കങ്ങളും മാറിമാറി വന്നു. മഴവെള്ളവും മഞ്ഞുരുകിയ പ്രവാഹങ്ങളുംമൂലം നദിയിലെ ജലവിതാനം വളരെ ഉയർന്നിരുന്നു. ഒഴുക്കും ശക്തമായിരുന്നു. ആദ്യത്തെ മൂന്നു കിലോമീറ്റർ ഭീതിജനകമായ കയറ്റങ്ങൾ ആയിരുന്നുവെങ്കിൽ അടുത്ത രണ്ടു കിലോമീറ്റർ നിരപ്പായ പ്രദേശങ്ങളാണ്. മലയിടിച്ചിലും വ്യാപകമായ കല്ലുവീഴ്ചയും സംഭവിക്കുന്ന ഈ ഭാഗങ്ങൾ ഞങ്ങൾ വേഗം പിന്നിട്ടു. നദീതടങ്ങളിലും മലഞ്ചെരിവുകളിലുമുള്ള പുഷ്പപ്രപഞ്ചം ഹൃദയഹാരിയാണ്. വിവിധവർണങ്ങളിൽ വിരിഞ്ഞുനിൽക്കുന്ന പുഷ്പങ്ങൾ, നദിയുടെ അക്കരെനിന്നും വീശുന്ന ഇളംകാറ്റിൽ ചാഞ്ചാടി മറിയുന്ന ദൃശ്യം മനസ്സിൽ പതിയുന്ന ഒന്നാണ്. നദിയുടെ മറുഭാഗം മുഴുവനും കനത്ത ഭൂർജവൃക്ഷക്കാടാണ്. മഞ്ഞുഭൂമിയിൽ, നോക്കെത്താത്ത ദൂരത്തോളം ഭൂർജ വൃക്ഷങ്ങൾ കാറ്റിൽ ചാഞ്ചാടിയുലയുന്ന വിസ്മയക്കാഴ്ച മനസ്സിനെ കോൾമയിർ കൊള്ളിക്കും.

ആയിരത്തിൽപ്പരം അടി കുത്തനെ മുകളിലേക്കു നീണ്ടുകിടക്കുന്ന അതിദുർഘടമായ ഒരു കയറ്റം കയറി മുകളിലെത്തിയപ്പോൾ ഞങ്ങൾ ക്ഷീണിച്ചവശരായിപ്പോയി. മുകളിൽനിന്നു നോക്കുമ്പോൾ അനന്തമായിക്കിടക്കുന്ന പർവതനിരകളും അതിന്റെ താഴ്വരകളിൽക്കൂടി, ഒരു നൂലുപോലെ, മുകളി

ലേക്ക് ചുറ്റിക്കയറുന്ന പാതയും മനസ്സിൽ ഭീതിയുളവാക്കി. സമയം പത്തു മണി കഴിഞ്ഞതേയുള്ളുവെങ്കിലും പതിനൊന്നു കിലോമീറ്ററിലധികം ദൂരം ഇനിയും മുന്നിൽക്കിടക്കുന്നു എന്ന ചിന്ത മനസ്സിനെ വിഷമിപ്പിച്ചു. മുകളിൽനിന്ന് കുത്തനെ താഴോട്ടിറങ്ങി ചെന്നെത്തിയത് വിശാലമായ മണ്ഡം സമതലത്തിലേക്കാണ്. ഇടത്തരം, പലവക വൃക്ഷങ്ങൾ ഇടതിങ്ങി വളർന്നു നിൽക്കുന്ന വനമേഖലയാണ് വലതുഭാഗം. ഇടതുഭാഗം വിശാലമായ നദീതീരവും. ഞങ്ങൾക്കുള്ള പ്രാതലുമായി ഒരു പോർട്ടർ അവിടെ കാത്തുനിന്നിരുന്നു. കുടിക്യാമ്പിൽനിന്ന് തയ്യാറാക്കിക്കൊണ്ടുവന്നതായിരുന്നു ഭക്ഷണപ്പൊതി. തുടർന്നുള്ള യാത്രയിൽ ഉച്ചഭക്ഷണം ലഭിക്കാൻ മാർഗമൊന്നുമില്ലാത്തതിനാൽ അതുകൂടി പൊതിയിൽ കരുതിയിട്ടുണ്ടെന്ന് അദ്ദേഹം അറിയിച്ചു.

പോർട്ടർമാർക്കുള്ള ഭക്ഷണം അവർതന്നെ ഉണ്ടാക്കി കൈവശം കരുതണമെന്നാണ് വ്യവസ്ഥ. എന്റെ പൊതി ഉച്ചഭക്ഷണമായി ബാഗിൽവച്ചശേഷം, രാജുവിന്റെ പ്രാതൽ ഞങ്ങൾ പങ്കിട്ടു കഴിച്ചു. ആലുരോട്ടിയായതിനാലും വൃത്തിഹീനമായ ചുറ്റുപാടിൽ വച്ചുണ്ടാക്കിയതിനാലും എനിക്കത് മനസ്സിൽ പിടിച്ചില്ല. കുതിരക്കാരുടേയും പോർട്ടർമാരുടേയും പാചകം ഞാൻ പലപ്പോഴും ശ്രദ്ധിച്ചിട്ടുണ്ട്. തൊട്ടടുത്ത് ഒരു കൂട്ടർ മലവിസർജനം നടത്തുമ്പോൾ അപ്പുറത്ത് പാചകപ്പണികൾ ചെയ്യുന്നു. മലവിസർജനത്തിനിരിക്കുമ്പോൾ ഒരുത്തൻ ഉരുളക്കിഴങ്ങ് തൊലികളയുന്നത് ഒരിക്കൽ ഞാൻ നേരിൽ കണ്ടതാണ്. വിശപ്പിന്റെ കാഠിന്യംമൂലവും ഉച്ചഭക്ഷണത്തിനു മറ്റു മാർഗമില്ലാത്തതിനാലും രാജുവിന്റെ ആലുരോട്ടി ഞാൻ എങ്ങിനെയൊക്കെയോ, പകുതി മാത്രം, അകത്താക്കി. സംഘത്തിൽപ്പെട്ട പലരും പ്ലാസ്റ്റിക് മാലിന്യങ്ങൾ നദീതടത്തിലും വനത്തിലും അലക്ഷ്യമായി വലിച്ചെറിഞ്ഞതു കണ്ടപ്പോൾ ഖേദം തോന്നി. ഉപയോഗം കഴിഞ്ഞ പ്ലാസ്റ്റിക് വസ്തുക്കൾ അവനവന്റെ തോൾഭാഗിൽ സൂക്ഷിച്ച്, അതാതുക്യാമ്പുകളിൽ എത്തുമ്പോൾ അവിടെ പ്രത്യേകം കരുതിയിട്ടുള്ള ഡബ്ബകളിൽ നിക്ഷേപിക്കാൻ യാത്രയുടെ തുടക്കത്തിൽത്തന്നെ നിർദ്ദേശമുണ്ടായിരുന്നു. പരമപവിത്രമായ ഹിമാലയ മേഖലയിൽ പ്ലാസ്റ്റിക് മാലിന്യങ്ങൾ വലിച്ചെറിയുന്നത് വർധിച്ചു വരുന്നതായിട്ടാണ് കാണുന്നത്. പ്ലാസ്റ്റിക് കുപ്പികളും ചായക്കപ്പുകളും പാനീയങ്ങളുടെ ഉറകളും സഞ്ചികളും മണ്ണിൽ ലയിച്ചു ചേരാത്തതുകാരണം അത് ഗുരുതരമായ പരിസ്ഥിതിനാശത്തിന് കാരണമാകുന്നു. വൃക്ഷങ്ങളുടെ നിലനിൽപ്പിനേയും നദികളുടെ ഒഴുക്കിനെയും ക്രമേണ അത് ബാധിക്കുന്നു. ഹിമാചൽപ്രദേശിൽപ്പെട്ട ഹിമാലയമേഖലകളിൽ പ്ലാസ്റ്റിക് നിരോധനം വളരെ ഫലപ്രദമായ രീതിയിൽ നടപ്പിലാക്കിയതായി കണ്ടപ്പോൾ വളരെ സന്തോഷം തോന്നി. ഞാനും രാജുവും കൂടി പ്ലാസ്റ്റിക് മാലിന്യങ്ങൾ പെറുക്കിക്കൂട്ടി ഒരിടത്തു വച്ചു. മടക്കയാത്രയിൽ കുതിരക്കാരോട് അതെടുക്കുവാൻ പറയണമെന്നും മനസ്സിൽ കരുതി.

അതുവരെ പ്രസന്നമായിരുന്ന കാലാവസ്ഥയിൽ മാറ്റങ്ങൾ കണ്ടുതുടങ്ങി. സൂര്യൻ മേഘക്കൂട്ടങ്ങൾക്കിടയിൽ മറഞ്ഞുപോയതിനാൽ അന്തരീക്ഷം മൂടിക്കെട്ടിനിന്നു. കാറ്റിനും തണുപ്പിനും ശക്തിവർധിച്ചു. പർവതങ്ങളെ ചുറ്റിക്ക

റങ്ങി മുകളിലേക്കു നീണ്ടുകിടക്കുന്ന വഴികളും അതിനുശേഷം സമതല ത്തിൽക്കൂടിയുള്ള നീണ്ടയാത്രയും ഒരിക്കലും അവസാനിക്കാത്തപോലെ തോന്നി. പർവതങ്ങളെ ചുറ്റിക്കറങ്ങിക്കയറുന്ന വഴികളിൽ സർവത്ര മഞ്ഞാ ണെങ്കിലും നിരപ്പുപ്രദേശങ്ങളിൽ ഭാഗികമായി മാത്രമേ മഞ്ഞുള്ളൂ. കണ്ണെ ത്താത്ത ദൂരത്തോളം നീണ്ടുകിടക്കുന്ന ഫൂൽകിവാർ എന്ന മൈതാനഭാഗത്ത് എത്തിയപ്പോൾ സന്തോഷംകൊണ്ടു മതിമറന്നുപോയി. മൈതാനം നിറയെ വിവിധ വർണങ്ങളിലുള്ള പുഷ്പങ്ങളാണ്. ചുറ്റും കിടക്കുന്ന മലഞ്ചെരുവു കളിലേക്കും ഈ പുഷ്പപ്രപഞ്ചം വ്യാപിച്ചുകിടക്കുന്നു. പശ്ചാത്തലത്തിൽ മഞ്ഞുമൂടിയ ശൃംഗങ്ങൾ അരണ്ട പ്രകാശത്തിലും വെട്ടിത്തിളങ്ങുമ്പോൾ, അതിനു താഴെ മഴവില്ലിന്റെ മനോഹാരിതയിൽ വർണസമന്വയം തീർത്ത് ചെടികൾ മറ്റൊരു മാസ്മരദൃശ്യം തീർക്കുന്നു. മൈതാനത്തിൽ മേഞ്ഞു നിൽക്കുന്ന ചെമ്മരിയാട്ടിൻ പറ്റങ്ങൾ മറ്റൊരു വർണപ്രപഞ്ചംപോലെ തോന്നി ക്കുമ്പോൾ പ്രകൃതിയുടെ ആ അസുലഭസമന്വയത്തിന്റെ മുന്നിൽ ശിരസ്സു നമിച്ചുപോയി.

വിശപ്പ് അസഹ്യമായപ്പോൾ ഞങ്ങൾ ഉച്ചഭക്ഷണം കഴിക്കാൻ തീരുമാ നിച്ചു. മൈതാനത്തിന്റെ ഒരു പാറക്കെട്ടിനടുത്തു കണ്ട ഒരു ചെറിയ കൂടാര ത്തിനടുത്തേക്ക് ഞാൻ ചെന്നു. കൂടാരത്തിന്റെ നിലത്ത് വിരിച്ച കീറിപ്പറിഞ്ഞ ചൗക്കാളത്തിൽ ഒരു കുട്ടി കണ്ണടച്ച് മലർന്നു കിടക്കുന്നു. പുകയുന്ന അടു പ്പിലെ അലൂമിനിയം കലത്തിൽ എന്തോ വേവിക്കാൻ മൂടി വച്ചിട്ടുണ്ട്. രാജു വിളിച്ചപ്പോൾ കുട്ടി എഴുന്നേറ്റിരുന്നു. ചെറിയ കൂടാരമാണെങ്കിലും അതിന കത്ത് ഒതുങ്ങിക്കൂടി ഭക്ഷണം കഴിക്കാനുള്ള അനുമതി രാജു ചോദിച്ചപ്പോൾ ആ കുട്ടി സമ്മതിച്ചു. ഞങ്ങൾക്കാവശ്യമായ ശുദ്ധജലം ഒരു കലത്തിൽ മൂടി വച്ചത്, അവൻ ചൂണ്ടിക്കാട്ടി. അവന്റെ ഉരുളക്കിഴങ്ങ് അടുപ്പത്ത് വേവുന്നതേ യുള്ളൂ. എന്നോ ചുട്ടെടുത്ത കുറച്ചു റോട്ടികൾ അവൻ സഞ്ചിയിൽനിന്നു പുറത്തെടുത്ത്, കനലിൽവച്ച് ചൂടാക്കിയെടുത്തു. ഞങ്ങളുടെ ഭക്ഷണ ത്തിൽനിന്ന് ഒരോഹരി ആ കുട്ടിക്കും അവന്റെ ഭക്ഷണത്തിൽനിന്ന് ചെറി യൊരു ഭാഗം മാത്രം ഞങ്ങളും പങ്കുപറ്റി. ഭക്ഷണം കഴിക്കുന്നതിനിടയിൽ ഞാൻ അവനുമായി കുറച്ചധികം നേരം സംസാരിച്ചു. അവന്റെ ദയനീയ കഥ കേട്ടപ്പോൾ മനസ്സ് വല്ലാതെ വേദനിച്ചു.

പ്രേംസിങ് യാംക്കി ജനിച്ചത് ഗാലായ്ക്കടുത്തുള്ള സിർക്ക ഗ്രാമത്തിലാണ്. കൈലാസയാത്രയിൽ പങ്കു, സിർക്ക, നാരായണാശ്രമം വഴിയും ഗാലയിൽ എത്തിച്ചേരാം. അഞ്ചു കോവർക്കഴുതകൾ സ്വന്തമായിട്ടുണ്ടായിരുന്ന പ്രേംസി ങ്ങിന്റെ അച്ഛന് ആർമി ക്യാമ്പുകളിലേക്ക് ചരക്കെത്തിക്കുന്ന ഒരു കരാറുകാ രന്റെ കീഴിൽ സ്ഥിരം പണിയുണ്ടായിരുന്നു. ജോലി കാഠിന്യമേറിയതാണെ ങ്കിലും നല്ല വരുമാനം ഉണ്ടായിരുന്നു. രണ്ട് ഏക്കർ കൃഷിഭൂമിയിൽ അമ്മ യുടെ മേൽനോട്ടത്തിൽ കൃഷിയിറക്കിയാൽ ചെലവുകഴിച്ച് നല്ലൊരു സംഖ്യ അതിൽനിന്നും മിച്ചമുണ്ടാകും. പ്രേംസിങ്ങിന്റെ താഴെയുള്ള ഒരനുജത്തിയും മുത്തച്ഛനും മുത്തശ്ശിയും അടങ്ങുന്ന കുടുംബവും യാതൊരു അല്ലലുമില്ലാതെ സുഭിക്ഷമായി ജീവിച്ചു. പഠിപ്പിൽ അതിസമർഥനായിരുന്നു പ്രേംസിങ്. ഒന്നാം ക്ലാസു മുതൽ അവനായിരുന്നു ക്ലാസിൽ ഒന്നാമൻ. പാഠ്യേതരവിഷയങ്ങ

ളിലും പ്രേംസിങ് മികവ് പ്രകടിപ്പിച്ചു.

ഒരു ദിവസം കൊണ്ടാണ് സംഗതികൾ ആകെ തകിടം മറിഞ്ഞത്. ചരക്കുകയറ്റി പോകുകയായിരുന്ന കഴുതക്കൂട്ടം ഒരു വൻ മലയിടിച്ചിലിൽ അകപ്പെട്ടുപോയി. കഴുതകളെ രക്ഷിക്കാനുള്ള വെപ്രാളത്തിൽ പ്രേംസിങ്ങിന്റെ അച്ഛന് ഗുരുതരമായ ക്ഷതങ്ങൾ ഏറ്റു. തുടയെല്ല് പൊട്ടിപ്പോയ അദ്ദേഹത്തിന്റെ നട്ടെല്ലിനും മുറിവു പറ്റി. സ്വന്തം ഇഷ്ടമൃഗങ്ങൾ കാളീനദിയുടെ അഗാധകയത്തിലേക്ക് മുങ്ങിത്താഴ്ന്നുപോകുന്നതു കണ്ടപ്പോൾ ക്രമേണ ബോധവും നഷ്ടപ്പെട്ടു. അച്ഛനെ ദാർച്ചുലയിൽ കൊണ്ടുപോയി ചികിത്സിക്കുന്നതിനു സമ്പാദ്യം പോരാതെ വന്നപ്പോൾ കൃഷിഭൂമിയും വിൽക്കേണ്ടിവന്നു. ആറാം ക്ലാസിൽനിന്നു ജയിച്ചു നിൽക്കുകയായിരുന്ന പ്രേംസിങ്ങിന്റെ പഠനവും അതോടെ നിലച്ചു. സ്കൂൾ തുറക്കുമ്പോൾ ലഭിക്കുന്ന പുതിയ ഡ്രസും ഷൂസും മഴക്കോട്ടും കുടയും എല്ലാം പ്രേംസിങ്ങിനു സ്വപ്നം മാത്രമായി അവശേഷിച്ചു. അധ്യാപകർ പഠന സഹായവുമായി മുന്നോട്ടുവന്നെങ്കിലും ആറുപേരടങ്ങുന്ന കുടുംബത്തെ ആരാണ് പോറ്റുക?

"ഹാ! സുഖങ്ങൾ വെറും ജാലം ആരറിവൂ നിയതിതൻ

ത്രാസു പൊങ്ങുന്നതും താനേ താണു പോവതും!" (കരുണ– കുമാരനാശാൻ)

സ്വന്തം കുടുംബത്തെ സംരക്ഷിക്കുന്നതിനുവേണ്ടി പ്രേംസിങ് എന്ന പന്ത്രണ്ടുവയസ്സുകാരൻ ആട്ടിടയനായി മാറി. ആയിരത്തോളം എണ്ണമുള്ള വലിയൊരു പറ്റം ഇന്നവന്റെ സംരക്ഷണയിലാണ്. വിശ്വസ്തതയ്ക്കും ക്രൗര്യത്തിനും പേരുകേട്ട ഒരു ഭൂട്ടിയ പട്ടിയും പ്രേംസിങ്ങിന്റെ കൂട്ടിനുണ്ട്. തന്റെ ശബ്ദം കേട്ടാൽ ഈ സാധുമൃഗങ്ങൾ തല ഉയർത്തി നോക്കും എന്നു പറയുമ്പോൾ അവന്റെ കണ്ണുകളിൽ തിളക്കം. 1500 രൂപയാണ് പ്രേംസിങ്ങിന്റെ ശമ്പളം. ഉടമസ്ഥൻമാർ കൊടുക്കുന്ന കൈമടക്കും ചത്ത ആടിനെ വിറ്റുകിട്ടുന്ന പണവും സ്വരൂപിച്ചാൽ അത്യാവശ്യ ചെലവുകഴിഞ്ഞ് ഒരു സംഖ്യ മിച്ചം കിട്ടും. ശമ്പളം മുഴുവനും ആടിന്റെ ഉടമസ്ഥൻ വീട്ടിൽക്കൊടുക്കും. അതിൽനിന്നു മിച്ചമുണ്ടാക്കി അമ്മ ഒരു സമ്പാദ്യം ഒരുക്കുന്നുണ്ട്. അനുജത്തിയുടെ വിവാഹാവശ്യത്തിനാണ് ഇത്. പ്രേംസിങ് മിച്ചം വയ്ക്കുന്ന സംഖ്യ കൊണ്ട് ഒരു കോവർക്കഴുതയെ വാങ്ങിക്കാൻ ഉദ്ദേശ്യമുണ്ട്. പതിനയ്യായിരം രൂപയോളം ഈ ആവശ്യത്തിനു വേണ്ടിവരും. അച്ഛന്റെ തൊഴിൽ പിന്തുടരാനാണ് ഈ ശ്രമം. സ്വകാര്യമായി പഠിച്ച്, പരീക്ഷയെഴുതിക്കൂടെ എന്ന എന്റെ നിർദേശത്തിന് അവന്റെ മറുപടി ഒരു ഭാണ്ഡക്കെട്ടഴിച്ച് എന്നെ കാണിക്കുകയായിരുന്നു. നിറംമങ്ങിയ ഡ്രസ്സുകളുടെയും കമ്പിളിപ്പുതപ്പിന്റെയും ഇടയിൽ ഏഴാം ക്ലാസ്സിലെ ഏതാനും പാഠപുസ്തകങ്ങൾ, പഴകിയ രൂപത്തിൽ, അതിൽ സൂക്ഷിച്ചുവച്ചിരിക്കുന്നു....

എത്ര നിയന്ത്രിച്ചിട്ടും എന്റെ കണ്ണുകൾ നിറഞ്ഞ് ഒഴുകിപ്പോയി... ആട്ടിൻപറ്റത്തെ തെളിച്ചുനടന്ന് തീറ്റിക്കുമ്പോഴും വിജനമായ പാറപ്പുറങ്ങളിൽ ഒറ്റക്കിരിക്കുമ്പോഴും മഞ്ഞുപെയ്യുന്ന രാത്രികളുടെ ഏകാന്തയാമങ്ങളിൽ ഉറങ്ങാതെ കിടക്കുമ്പോഴും അവന്റെ കൊച്ചു മനസ്സിൽ ക്ലാസ് മുറിയും സഹപാഠികളും

അധ്യാപകരുമാണ്. പഠിച്ച് പരീക്ഷയെഴുതലൊന്നും ഇനിയും സാധ്യമാവുകയില്ല. ഏഴു മാസത്തോളം വീട്ടിൽനിന്ന് വിട്ടുനിന്ന് നൂറുകണക്കിനു കിലോമീറ്റർ സഞ്ചരിച്ച്, പൊട്ടി തുളവീണ ഈ 'ഡേര'യിലോ (കൂടാരം) അല്ലെങ്കിൽ ഏതെങ്കിലും ഗുഹയിലോ അന്തിയുറങ്ങി ജീവിതം തള്ളിനീക്കുന്ന ഒരു ഇടയന് പഠിപ്പും പരീക്ഷയും വെറും ദിവാസ്വപ്നങ്ങൾ മാത്രമാണ്. വേണ്ടതിലധികം ബുദ്ധിശക്തിയും പഠിച്ചുവലുതായിത്തീരാനുള്ള സാഹചര്യവും ഉണ്ടായിട്ടും ഈശ്വരനെന്തേ ഇത്രയും ക്രൂരത ഇവനോട് കാണിച്ചത്? ഗഹനമായ ചിന്തയ്ക്ക് വിധേയമാണ് ഈ വിഷയം. ഇതിനൊക്കെ ഉത്തരം ഒന്നു മാത്രമേയുള്ളൂ. മുജ്ജന്മങ്ങളിലെ കർമഫലമാണ് ഈ ജന്മത്തിൽ അനുഭവിക്കുന്നത്.

"പൂർവജന്മകൃതം സർവം അവശ്യമുപഭുജ്യതേ"- എന്നു വ്യാസമുനി സമർഥിക്കുന്നതും ഇതുതന്നെയാണ്.

പട്ടിയുടെ ക്രൗര്യത്തോടെയുള്ള കുര കേട്ടപ്പോഴാണ് ഞാൻ ചിന്തയിൽ നിന്നുണർന്നത്. തന്റെ യജമാനന്റെ കൂടാരത്തിൽ അപരിചിതരെ കണ്ടതുകൊണ്ടാവാം അത് കുരച്ചത്. പ്രേംസിങ് പട്ടിയെ നിയന്ത്രിച്ചു. ഞാൻ ഒരു രോട്ടിക്കഷണം അതിനു കൊടുത്തപ്പോൾ ആ ഭൂട്ടിയ പട്ടി വാലാട്ടിക്കൊണ്ട് അത് ഭക്ഷിച്ചു. നിഷ്കളങ്കനായ ആ ബാലൻ ഞാൻ ആയിരത്തിന്റെ ഒരു നോട്ടു കൊടുത്തപ്പോൾ ഒന്നു പകച്ചു. തുക അവന്റെ കയ്യിൽ പിടിപ്പിച്ചശേഷം, യാത്ര തുടരാനായി ഞങ്ങൾ പുറത്തിറങ്ങി. ഞങ്ങളുടെകൂടെ കുറച്ചു ദൂരം ആ കുട്ടിയും ഒപ്പം വന്നു. രണ്ടു പാക്കറ്റ് ബിസ്കറ്റും കുറച്ചു മിഠായിയും അവനു കൊടുത്തശേഷം, വിഷയം മാറ്റാനായി, ഞാൻ ആടിന്റെ തീറ്റക്രമത്തെപ്പറ്റി ആരാഞ്ഞു. പുല്ലും വെള്ളവും മാത്രമാണ് ഇവയുടെ ഭക്ഷണം. ആഴ്ചയിൽ ഒരിക്കൽ ഉപ്പും കൊടുക്കും. പ്രേംസിങ്ങിനെ ചേർത്തുനിർത്തി, തലയിൽ കൈവച്ച് അനുഗ്രഹിച്ചശേഷം ഈശ്വരചിന്തയോടെ സത്യസന്ധമായി ജീവിക്കാൻ ഞാൻ ആ കുട്ടിയെ ഉപദേശിച്ചു. എന്റെ വിലാസം അവന്റെ കൊച്ചുനോട്ടുപുസ്തകത്തിൽ കുറിച്ചുകൊടുത്തശേഷം, എന്താവശ്യം വന്നാലും എന്നെ ബന്ധപ്പെടുവാനും നിർദ്ദേശിച്ചു. വെയിലും മഞ്ഞുമേറ്റ് നിറം മങ്ങി പരുപരുത്ത അവന്റെ മുഖത്തുകൂടി ഒഴുകുന്ന കണ്ണുനീർ ഒരുനോക്കു കണ്ടപ്പോൾ ഞാൻ നടന്നുനീങ്ങി.

മൈതാനത്തിന്റെ താഴോട്ടിറങ്ങിക്കിടക്കുന്ന പ്രതലത്തിലൂടെ നടന്ന് ദൂരെയുള്ള അടിവാരത്തിലെത്തിയപ്പോൾ ഞാൻ പിന്തിരിഞ്ഞുനോക്കി. മുളവടിയും കുത്തിപ്പിടിച്ച് അവൻ ഒരേ നിൽപ്പു നിൽക്കുകയാണ്. ഞാൻ നടന്നു മറയുന്നതുവരെ ആ കുട്ടി നോക്കിനിന്നതാണ് എന്നോർത്തപ്പോൾ മനസ്സൊന്നു തേങ്ങി... യമുനോത്രി ധാമത്തിലെ പ്രദീപ് ഭട്ട് എന്ന ബാലനെക്കുറിച്ചുള്ള ചിന്തകളും അന്നേരം എന്റെ മനസ്സിൽ മിന്നിമറഞ്ഞു.

ഫൂൽകിവാറിൽനിന്ന് രണ്ടു കിലോമീറ്റർ പിന്നിട്ടപ്പോൾ വഴി ഏറ്റവും ദുർഘടമായിത്തീർന്നു. ഒരു കിലോമീറ്ററോളം ദൂരത്തിൽ കുത്തനെ കിടക്കുന്ന ഒരു കയറ്റം അടിവച്ചടിവച്ച് കയറി മുകളിലെത്തിയപ്പോൾ തളർന്ന് അവശനായിപ്പോയി. വീശിയടിക്കുന്ന തണുത്ത കാറ്റ് യാത്ര തികച്ചും ദുരിതപൂർണമാ

ക്കിത്തീർത്തു. നടന്നുമുന്നേറാൻ കഴിയാത്തവിധം ഊർജം മുഴുവനും ചോർന്നിറങ്ങിപ്പോയതായിത്തോന്നി. യോഗ വിദ്യയിലൂടെ ഊർജം ശരീരത്തിൽ നിലനിർത്തുവാൻ യോഗികൾക്കും ഋഷിശ്വരന്മാർക്കും മാത്രമേ കഴിയൂ. അവരൊക്കെ ജീവിച്ചുപോരുന്ന ചുറ്റുപാടുകൾ ഹിമഭൂമിയും പർവതങ്ങളും നിറഞ്ഞ സ്ഥലങ്ങളാണ്. ദിവസേന യോഗ ചെയ്താലും സാധാരണക്കാർക്ക്, ഒരു പരിധിവരെ മാത്രമേ ഊർജം നിലനിർത്തുവാൻ കഴിയൂ. യോഗികൾക്ക് വെള്ളം മാത്രം കുടിച്ചുകൊണ്ട് ഊർജം നിലനിർത്തുവാൻ സാധിക്കുമ്പോൾ സാധാരണക്കാർക്ക് ഭക്ഷണംകൊണ്ടു മാത്രമേ ഇത് സാധിക്കൂ.

മുകളിൽനിന്ന് താഴോട്ടിറങ്ങി എത്തിച്ചേർന്നത് ഇടത്തരം മേടുകൾ തിങ്ങി നിറഞ്ഞ ഒരു വിസ്മയപ്രദേശത്താണ്. പട്ടാളക്കാർ പറഞ്ഞുതന്നിരുന്ന പുരാണപശ്ചാത്തലമുള്ള, തകർന്നുകിടക്കുന്ന കോട്ടയുടെ അവശിഷ്ടങ്ങൾ ഇതു തന്നെയാണെന്ന് ബോധ്യമായി. കുന്തിഭോജന്റെ രാജധാനിയുടെ ഭാഗമായിരുന്നോ ഈ ഭാഗങ്ങൾ? ആധികാരികമായ തെളിവുകളൊന്നും ഇല്ല. ചുറ്റും നിരന്നു നിൽക്കുന്ന മേടുകൾക്ക് ഒരു കോട്ടയുടെ ഛായ തോന്നിക്കും. ഇവിടെ അങ്ങിങ്ങായി ചിതറിക്കിടക്കുന്ന കല്ലുകളൊക്കെ കൃത്യമായി മുറിച്ചെടുത്ത തരത്തിലുള്ളതാണ്. നിർമാണപ്രവർത്തനങ്ങൾക്കാണ് ഇത്തരം കല്ലുകൾ ഉപയോഗിക്കുക. കൊത്തുപണികളാൽ അലംകൃതമായ കല്ലുകളും ധാരാളമുണ്ട്. തകർന്നുപോയ തൂണുകളുടെ ഭാഗങ്ങളും കാണുന്നുണ്ട്. പിരമിഡിന്റെ ആകൃതിയിൽ ഇത്തരം കല്ലുകൾ പലസ്ഥലത്തും അടുക്കിവച്ചത് ഒരുപക്ഷേ പട്ടാളക്കാരോ ആട്ടിടയൻമാരോ ആകാം. ഇത്തരം ഭാഗങ്ങളിൽ പ്രസാദാവശിഷ്ടങ്ങൾ ചിതറിക്കിടക്കുന്നത് കണ്ടു. കുന്തീനദി ഈ സ്ഥലത്തിന്റെ വടക്കുഭാഗത്തുകൂടിയാണ് ഒഴുകുന്നത്. ആദികൈലാസത്തിന്റെ തെക്കുഭാഗത്ത് ഉന്നതശൃംഗങ്ങൾ, അഞ്ചെണ്ണം ഒട്ടിച്ചേർന്നപോലെ നിൽക്കുന്നത്, പാണ്ഡവശൃംഗങ്ങൾ എന്നാണറിയപ്പെടുന്നത്. കുടിഗ്രാമത്തിലും പാണ്ഡവക്കോട്ടയുണ്ട്. വ്യാസമുനി കുടിഗ്രാമത്തിലൂടെ നടന്നുവന്ന് ആദികൈലാസത്തിൽ തപസ്സനുഷ്ഠിച്ചതായും വിശ്വസിക്കുന്നു. ഒരു നിലയ്ക്കും അവഗണിക്കാനാവാത്ത ഇത്രയും തെളിവുകൾ കൺമുൻപിൽ കാണുമ്പോൾ ആദികൈലാസത്തിന്റെ പ്രസക്തി പൂർവാധികം വർധിക്കുന്നു.

തെക്കുപടിഞ്ഞാറു ഭാഗത്തുള്ള ഹിമനിരകളിൽനിന്നൊഴുകിവരുന്ന ഒരു വൻ പ്രവാഹം കുന്തീനദിയിൽ സംഗമിക്കുന്നു. വീതിയേറിയ ഈ ഭാഗത്ത് താൽക്കാലികമായി കെട്ടിയ വളരെ വീതികുറഞ്ഞ മരപ്പാലമുണ്ട്. ഇതിന്മേൽക്കൂടി ഞങ്ങൾ വളരെ ശ്രദ്ധിച്ച് അക്കരയ്ക്ക് കടന്നു. വെള്ളം നിറഞ്ഞൊഴുകുന്ന സമയമായതിനാൽ ചുവടൊന്നു പിഴച്ചാൽ അതോടെ എല്ലാം അവസാനിക്കും. കഷ്ടി രണ്ടടി മാത്രം വീതിയുള്ള പാലത്തിന് നീളക്കൂടുതൽ കാരണം, ചാഞ്ചാട്ടം ഭീതിജനകമാണ്. ഭാരം വഹിക്കുന്ന കഴുതകൾ ഇതെങ്ങനെ മറികടക്കുന്നു എന്നോർത്തപ്പോൾ അദ്ഭുതം തോന്നി. സംഗമസ്ഥാനം കഴിഞ്ഞാൽ കുത്തനെയുള്ള കയറ്റമാണ്. അതു കഴിഞ്ഞാൽ പത്ത് ഹെയർപിൻ തിരിവുകളും. ഈ ദുർഘടപാതയിലൂടെ നടക്കുമ്പോഴും തെന്നിവീണാൽ പതിക്കുക നദീപ്രവാഹത്തിലേക്കാണ്.

അനന്തമായ താഴ്‌വരകളിലൂടെ നടന്നുനടന്ന് ഞങ്ങൾ ഏറെദൂരം മുന്നോട്ടു പോയി. തണുപ്പ് അടിക്കടി വർധിച്ചു. വഴിയിൽ പല സ്ഥലത്തും മഞ്ഞ് കുമിഞ്ഞുകൂടിക്കിടക്കുകയാണ്. അന്തരീക്ഷം ഇരുണ്ടുനിന്നതിനാൽ ഹിമശൃംഗങ്ങളുടെ കാന്തിയും കുറഞ്ഞുപോയി. വിവിധനിറങ്ങളിൽ, പർവതങ്ങളുടെ അടിവാരത്ത്, വിടർന്നുനിൽക്കുന്ന പൂക്കൾ മനസ്സിനു കുളിർമ നൽകിയെങ്കിലും കഠിനമായ തണുപ്പുമൂലം നടന്നു നീങ്ങുവാൻ ബുദ്ധിമുട്ടനുഭവപ്പെട്ടു. ഇന്ത്യൻ ആർമിയുടേയും ഐ.ടി.ബി.പിയുടേയും പട്രോളിങ് സംഘത്തെ രണ്ടുതവണ കടന്നുപോയെങ്കിലും ശുഭയാത്ര പരസ്പരം ആശംസിച്ച് നടക്കുകയാണ് ചെയ്തത്. മൂടിക്കെട്ടിയ അന്തരീക്ഷവും വീശിയടിക്കുന്ന കാറ്റും മഴയ്ക്കുള്ള ഒരുക്കങ്ങളാണ് എന്നു ബോധ്യപ്പെട്ടതിനാലാണ് അങ്ങനെ ചെയ്തത്.

പച്ചക്കാർപ്പറ്റ്, വിരിച്ചപോലെ, താഴ്ന്നിറങ്ങിക്കിടക്കുന്ന മനോഹരമായ ഒരു താഴ്‌വരയിൽ എത്തിയപ്പോൾ കുറച്ചുസമയം വിശ്രമിക്കാതെ വയ്യെന്നായി. ചോലയിലെ വെള്ളം മതിവരുവോളം കുടിച്ച് പുല്ലിൽ മലർന്നു കിടന്നപ്പോൾ വല്ലാത്ത നിർവൃതി തോന്നി. രാജുവും വല്ലാതെ ക്ഷീണിച്ചപോലെ തോന്നി. തുടർന്ന്, ഒരു മണിക്കൂർക്കൂടി നടന്നപ്പോൾ ദൂരെ പട്ടാളക്ക്യാമ്പിന്റെ ഷെഡ്ഡുകൾ കാണാൻ കഴിഞ്ഞു. ക്യാമ്പിന്റെ മുറ്റത്ത് പരേഡ് നടക്കുകയാണ്. അവിടെക്കണ്ട ഒരു പട്ടാള ഓഫീസറുമായി കുറച്ചുനേരം സംസാരിച്ചു. ഇന്തോ-തിബത്തൻ ബോർഡർ പൊലീസിന്റെ ഇരുപത്തിനാലാം ബറ്റാലിയന്റെ ക്യാമ്പാണ് ഇവിടെ. പത്തു കിലോമറ്റർ ദൂരെയുള്ള, കൊടുംമഞ്ഞിൽ മൂടപ്പെട്ടുക്കിടക്കുന്ന, ദുറാചുരത്തിന്റെയും സിൻലാചുരത്തിന്റെയും കാവൽനിയന്ത്രിക്കുന്നത് ഈ ക്യാമ്പ് മുഖേനയാണ്. ദിവസേന പട്രോളിങ് നടത്തി റിപ്പോർട്ട് മുകളിലേക്ക് അയക്കണം. ചൈന അതിർത്തിയായതിനാൽ ഇടയ്ക്കെല്ലാം പ്രശ്നങ്ങൾ ഉണ്ടാകാറുണ്ട്. അത്തരം സന്ദർഭങ്ങളിൽ ഐ.ടി. ബി.പിയല്ല സ്ഥിതിഗതികൾ നിയന്ത്രിക്കേണ്ടത്. ഹെലികോപ്ടറിൽ ഇന്ത്യൻ ആർമിയെ ഉടനെ 'ഡ്രോപ്പ്' ചെയ്യും. സുസജ്ജമായ ആയുധസന്നാഹങ്ങളോടെ എത്തുന്ന പട്ടാളക്കാർ സ്ഥിതിഗതികൾ നമുക്ക് അനുകൂലമായി നിയന്ത്രിക്കുകയും ചെയ്യും. ദുറാചുരത്തിൽനിന്ന് ഒരു കുറുക്കുവഴിയിലൂടെ മാനസസരസ്സിലേക്ക് എഴുപത് കിലോമീറ്റർ ദൂരമേയുള്ളൂ. പക്ഷേ, ഈ വഴി അടഞ്ഞുകിടക്കുകയാണ്.

ഭാരതഭൂമിയുടെ അതിർത്തി കാത്തു സംരക്ഷിക്കുന്ന പട്ടാളക്കാരെക്കുറിച്ചോർത്തപ്പോൾ മനസ്സ് തരളമായി. ഭാരതത്തിന്റെ അതിർത്തിപ്രദേശങ്ങളിലൂടെ നടന്നു സഞ്ചരിക്കുമ്പോൾ മാത്രമേ ഇവരുടെ മഹത്ത്വം നമുക്കു ബോധ്യമാവുകയുള്ളൂ. മഴയത്തും കൊടുംമഞ്ഞിലും മൈനസ് താപനിലയിലും ഇത്തരം പ്രദേശങ്ങളിൽ ജീവിക്കുന്ന ഇവർക്ക് ജീവിതം ഒരു ചോദ്യചിഹ്നമാണ്. ഇവരെ എന്തൊക്കെ നൽകി ആദരിച്ചാലാണ് നമുക്ക് മതിവരുക? ഭാരതാംബയെ വന്ദിക്കുന്ന വള്ളത്തോളിന്റെ വരികളിൽ–

"വന്ദിപ്പിൻ മാതാവിനെ വന്ദിപ്പിൻ മാതാവിനെ
വന്ദിപ്പിൻ വരദയെ വന്ദിപ്പിൻ വരേണ്യയെ"- അവസാനം, 'പട്ടാളത്തെ'

എന്നു ചേർക്കേണ്ടതാണെന്ന് എനിക്കു തോന്നി.

പട്ടാളക്ക്യാമ്പിൽനിന്ന് രണ്ടു കിലോമീറ്റർ ദൂരമുണ്ട് ഞങ്ങളുടെ ക്യാമ്പിലേക്ക്. നീണ്ടുകിടക്കുന്ന വലിയൊരു കയറ്റം കയറി മുകളിലെ നിരപ്പിൽ എത്തിയപ്പോൾ ദൂരെ ജൊളിങ്കോങ് ക്യാമ്പിന്റെ കൂടാരങ്ങൾ കണ്ടു. കടുത്ത ക്ഷീണംമൂലം നടത്തം അരിച്ചരിച്ചപോലെയായി. ഉരുണ്ടുകൂടിയിരുന്ന അന്തരീക്ഷം ഒന്നുകൂടി മങ്ങിയതും മഴ തുടങ്ങിയതും ഒന്നിച്ചായിരുന്നു. മഴ ശക്തമായതോടെ ചുറ്റുപാടുകൾ അദൃശ്യമായിത്തുടങ്ങി. ആദികൈലാസത്തിൽനിന്നൊലിച്ചുവരുന്ന ചെറിയ പ്രവാഹങ്ങളെ ചാടിക്കടന്ന് ഞങ്ങൾ ക്യാമ്പിൽ എത്തിയപ്പോൾ സമയം അഞ്ചരമണി കഴിഞ്ഞിരുന്നു. പന്ത്രണ്ടു മണിക്കൂറിലധികം നീണ്ടുപോയ ഈ ദുർഘടയാത്ര, എന്റെ നിരവധി ഹിമാലയയാത്രകളിലെ ഏറ്റവും ബുദ്ധിമുട്ടേറിയതിൽ ഒന്നായിരുന്നു.

ചൂടുള്ള ചായ ഒരു കപ്പ് കുടിച്ചശേഷം എനിക്കായി ഒഴിച്ചിട്ടിരുന്ന ചെറിയ ഫൈബർ കൂടാരത്തിൽ വിശ്രമിച്ചു. കുതിരപ്പുറത്തു യാത്ര ചെയ്തിരുന്നവർക്കും നിരവധി പ്രശ്നങ്ങൾ അഭിമുഖീകരിക്കേണ്ടിവന്നതായി കൂട്ടുകാർ അറിയിച്ചു. തൂങ്ങിക്കിടക്കുന്ന പാറക്കെട്ടുകൾക്കിടയിലൂടെ സഞ്ചരിക്കുമ്പോൾ തല പാറയിൽത്തട്ടിയും കുത്തനെയുള്ള കയറ്റങ്ങളിലും ഇറക്കങ്ങളിലും കുതിരകൾക്ക് കാലു വഴുക്കിയതിനാലും പലരും ദുരന്തത്തിന്റെ വക്കോളം ചെന്നെത്തി. ഒരു സ്ത്രീയുടെ പരിക്ക് അൽപ്പം സാരമുള്ളതാണെന്നും മുഖം നീരുവന്ന് വീർത്തതിനാൽ കുത്തിവയ്പ്പു നടത്തി മയക്കി കിടത്തിയിരിക്കുകയാണെന്നും അവർ പറഞ്ഞു. അതിരാവിലെത്തന്നെ, അവരെ ഗുൻജിയിലെത്തിക്കാനുള്ള ശ്രമം ആരംഭിക്കുമെന്നും കൂട്ടുകാർ അറിയിച്ചു.

യാത്രാക്രമം അനുസരിച്ച് രണ്ടുദിവസം ജൊളിങ്കോങ്ങിൽ താമസമുണ്ട്. മൂന്നാം ദിവസം കാലത്തു മാത്രമേ തിരിച്ചുപോകാൻ തുടങ്ങുകയുള്ളൂ. കാലാവസ്ഥ പ്രതികൂലമാണെങ്കിൽ ഒരു ദിവസംകൂടി ഇവിടെ തങ്ങും. മഴയ്ക്കു ശക്തി കുറഞ്ഞെങ്കിലും മൈനസ്സിൽ താഴെ നിൽക്കുന്ന താപനില സഹിക്കാൻ പറ്റാത്ത വിധത്തിലായി. ഗ്യാസ് വിളക്കിന്റെ വെളിച്ചത്തിൽ രാത്രിഭക്ഷണം മെസ്സ് കൂടാരത്തിൽ നിന്നുകൊണ്ട് കഴിച്ചു. റോട്ടിയും കിഴങ്ങുകറിയും പച്ചിലത്തോരനും ആയിരുന്നു വിഭവങ്ങൾ. സംഘാംഗങ്ങൾ കൊണ്ടുവന്നിരുന്ന അച്ചാറുകളും വിളമ്പി. കനത്ത മഞ്ഞും ചാറിച്ചാറിപ്പെയ്യുന്ന മഴയുംകാരണം ചുറ്റുപാടുകൾ ഒന്നും വ്യക്തമല്ല. പ്രാർഥിച്ചശേഷം കിടക്കസ്സഞ്ചിയിൽ അഭയം തേടുമ്പോൾ മനസ്സുനിറയെ ആദികൈലാസമായിരുന്നു.

# 14

## ആദികൈലാസത്തിൽ

അഞ്ചുമണിക്ക് ഉണർന്നെഴുന്നേറ്റ് പുറത്തുവന്നു നോക്കിയപ്പോൾ കനത്ത മൂടൽമഞ്ഞായതിനാൽ ചുറ്റുപാടുകൾ വ്യക്തമല്ല. അടുക്കളയുടെ വരാന്തയിൽ വലിയൊരു അലൂമിനിയം വട്ടകയിൽ വെള്ളം ചൂടായി കിടക്കുന്നുണ്ട്. വലിയ വിറകുമുട്ടികൾ രാത്രിയിൽത്തന്നെ അടുപ്പിൽ തിരുകിവച്ചിരിക്കണം. ചൂടുവെള്ളമില്ലെങ്കിൽ ഇവിടെ ജീവിതം അസാധ്യമാണ്. അടുക്കളപ്പണിക്കാർ ആരും ഉണർന്നിട്ടില്ല. ദേഹശുദ്ധി വരുത്തുന്നതിനും പല്ലുതേപ്പിനും മറ്റു പ്രാഥമികാവശ്യത്തിനുമായി ഒരു ബക്കറ്റ് വെള്ളമെടുത്തശേഷം ഞാൻ കുളിമുറിയിൽ കടന്നു. ഫൈബർഷീറ്റുകൊണ്ടുണ്ടാക്കിയ റെഡിമെയ്ഡ് കക്കൂസും കുളിമുറിയും, രണ്ടുവീതം, ക്യാമ്പിൽനിന്ന് ഒരു ഫർലോങ് ദൂരത്തായി നിർമിച്ചിട്ടുണ്ട്.

അഞ്ചേമുക്കാൽ മണികഴിഞ്ഞപ്പോൾ പാചകക്കാർ ഉണർന്നു. സംഘാംഗങ്ങൾ ആരും ഉണർന്നിട്ടില്ലാത്തതിനാൽ ഞാൻ അടുക്കളയുടെ അടുപ്പിന്നരികിൽ കൂനിക്കൂടി ഇരുന്നു. കഠിനമായ തണുപ്പിന് അതോടെ ശമനമായി. ജോലിക്കാരോട് പലതും ചോദിച്ചറിയാനും ഈ സമയം വിനിയോഗിച്ചു. കട്ടൻചായ മൊത്തിക്കൊണ്ട് ഞാൻ വിവരണങ്ങൾ ശ്രദ്ധിച്ചിരുന്നു.

ക്യാമ്പിൽനിന്ന് തെക്കുപടിഞ്ഞാറു ലക്ഷ്യത്തിൽ അര കിലോമീറ്റർ നടന്നാൽ ആദികൈലാസം കാണാം. കഴിഞ്ഞ ദിവസം മുഴുവനും ഈ പർവതശൃംഗം കനത്ത മഞ്ഞിൽ മൂടി നിൽക്കുകയായിരുന്നു. രണ്ടുമണിക്കുശേഷം ക്യാമ്പിൽ എത്തിച്ചേർന്ന സംഘാംഗങ്ങൾ നാലു മണിയോടെ അവിടേക്ക് പോയെങ്കിലും നിരാശയോടെ മടങ്ങി. ആദികൈലാസത്തിന്റെ തൊട്ടുമുൻപിൽ എത്തിച്ചേരാൻ പിന്നെയും രണ്ടുകിലോമീറ്റർ നടക്കണം. അപകടം പതിയിരിക്കുന്ന കനത്ത ഹിമാനിയാണ് ആ ഭാഗത്തൊക്കെ. ആദികൈലാസത്തിൽനിന്ന് ഉദ്ഭവിക്കുന്ന പ്രവാഹം പരന്നൊഴുകി കുന്തീനദിയായിത്തീരുന്നു. ദുറാ ചുരത്തിൽനിന്ന് ഉദ്ഭവിക്കുന്ന കുടിനദി, പാർവതിതാളിൽക്കൂടി വടക്കോട്ട് ഒഴുകി ഫൂൽകി വാറിൽവച്ചാണ് കുന്തീനദിയിൽ ലയിക്കുന്നത്. മംഗ്സ ദുറാ, ലാംപിയ ദുറാ എന്നീ ചുരങ്ങൾ വഴി തിബത്തിലേക്കു കടക്കാം. അവിടെ കാവൽ നിൽക്കുന്ന നമ്മുടെ പട്ടാളക്കാർ, കാലാവസ്ഥ അനുകൂലമാണെങ്കിൽ മാത്രം, ചുരം കടക്കുവാൻ തീർഥാടകർക്ക് അനുമതി നൽകും. അത്യന്തം അപകടം പതിയിരിക്കുന്ന ഒരു ശ്രമമാണിത്. ജൊളിങ്കൊങ്ങിൽനിന്ന് ലാംപിയ ചുരത്തിന്റെ ഇടതുഭാഗത്തുകൂടി പന്ത്രണ്ട് കിലോമീറ്റർ നട

ന്നാൽ ബെഡാങ്ങിൽ എത്താം. അവിടെനിന്ന് ദുഗ്ടു, സെല, നിയു വഴി അൻപത് കിലോമീറ്ററോളം നടന്നാൽ തവാഘട്ടിൽ എത്തിച്ചേരാം. ദുഗ്ടു, സെല, നിയു എന്നിവിടങ്ങളിൽ ഭോട്ടിയ വർഗത്തിൽപ്പെട്ട ഗ്രാമീണർ താമസമുണ്ട്. ഈ വഴിയിലൂടെ തവാഘട്ടിൽനിന്ന് ധാർച്ചുലയിലെത്തിച്ചേരാൻ കിലോമീറ്റർ വളരെ കുറവുണ്ടെങ്കിലും ശ്വാസം നിലച്ചുപോകുന്ന കയറ്റങ്ങളും, അതികഠിനമായ കാലാവസ്ഥയും കാരണം ഈ വഴി ഉപയോഗിക്കാറില്ല. എന്നിട്ടും, അവിടെയും ഗ്രാമീണർ ജീവിക്കുന്നുണ്ടെന്നറിഞ്ഞപ്പോൾ അദ്ഭുതം തോന്നി. ആദികൈലാസയാത്ര ഗുൻജിയിൽക്കൂടി ഇത്രയധികം കിലോമീറ്റർ വളഞ്ഞു സഞ്ചരിക്കുന്നതിന്റെ പ്രധാനകാരണങ്ങൾ, ഓം ദർശനവും, വ്യാസമുനിയുടെ സഞ്ചാരപഥവും, കുന്തീദേവിയുടെയും പാണ്ഡവമാരുടെയും പുരാണപ്രസിദ്ധമായ പശ്ചാത്തലവും, ഗ്രാമങ്ങളും കൃഷിയിടങ്ങളും കാളി-കുടി-കുന്തി നദികളും, മനംമയക്കുന്ന അതിമനോഹരമായ ഹിമാലയപർവതനിരകളും തീർഥാടകർക്ക് അനുഭവവേദ്യമാക്കിക്കൊടുക്കുന്നതിനു വേണ്ടിയാണ്.

ഏഴുമണി കഴിഞ്ഞപ്പോൾ സമതലങ്ങളിലെ മൂടൽമഞ്ഞ് അകന്നുമാറിത്തുടങ്ങി. പർവതശൃംഗങ്ങൾ, പക്ഷേ, മൂടിക്കെട്ടിനിന്നു. ഉദയസൂര്യന്റെ രശ്മികൾ കൂടുതൽ തെളിമയോടെയാണ് അനുനിമിഷം പുറത്തുവരുന്നതെന്നും അധികം താമസിക്കാതെ അന്തരീക്ഷം പ്രസന്നമാകുമെന്നും പ്രായം ചെന്ന ഒരു പാചകക്കാരൻ അറിയിച്ചു. ക്യാമ്പുകൾ ഉണർന്നു കഴിഞ്ഞിരുന്നതിനാൽ അതിന്റെ തിരക്കും ബഹളവും എല്ലായിടത്തും അനുഭവപ്പെട്ടു. ചൂടുവെള്ളത്തിനും ടോയ്‌ലറ്റിനും നീണ്ട നിരയായപ്പോൾ, മറ്റുചിലർ പല്ലുതേപ്പും ചായകുടിയും ക്യാമ്പിന്റെ മുറ്റത്തുള്ള ചെറിയ പാറക്കൂട്ടങ്ങളുടെ മുകളിൽ ഇരുന്ന് നിർവഹിച്ചു. പരിക്കുപറ്റിയ സ്ത്രീയെ ഗുൻജിയിൽ എത്തിക്കാനുള്ള ശ്രമവും ഇതിനിടയിൽ നടക്കുന്നുണ്ടായിരുന്നു.

പ്രാതൽ കഴിഞ്ഞപ്പോൾ അന്തരീക്ഷം തെളിഞ്ഞു. ഹിമാവൃതമായ ശൃംഗങ്ങളിന്മേൽ സൂര്യരശ്മികൾ തട്ടി പ്രതിഫലിച്ചപ്പോൾ ജൊളിങ്കോങ്ങും പരിസരവും കണ്ണഞ്ചിപ്പിക്കുന്ന പ്രകാശത്തിൽ വെട്ടിത്തിളങ്ങി. ദേവഭൂമിപോലെ തോന്നിച്ച ഈ ഭൂപ്രദേശം മാസ്മരസൗന്ദര്യത്താൽ മുങ്ങിക്കുളിച്ചു നിന്നപ്പോൾ ആ രമണീയതയിൽ മയങ്ങി ഏറെനേരം നിന്നുപോയി. വിശ്വശിൽപ്പിയുടെ വിദഗ്ധകരങ്ങൾകൊണ്ടു ചെത്തിമിനുക്കിയ ഇതുപോലൊരു സ്വർഗഭൂമി ഹിമാലയത്തിൽ വേറെ ഉണ്ടെന്നു തോന്നുന്നില്ല. വൃത്താകാരത്തിലുള്ള ഒരു സ്റ്റേഡിയംപോലെ ചുറ്റും ഹിമപർവതങ്ങൾ നിലകൊള്ളുന്നു; അതിന്റെ നടുവിൽ പച്ചപ്പരവതാനി വിരിച്ചപോലെ വിശാലമായ മൈതാനവും. മൈതാനത്തിലേക്കു താഴ്ന്നിറങ്ങിക്കിടക്കുന്ന പർവതങ്ങളുടെ പകുതിയോളം ഭാഗങ്ങളിലും പച്ചപ്പുല്ല് നിറഞ്ഞുനില്ക്കുന്ന ദൃശ്യം ചാരുതയാർന്നതാണ്. അതുകഴിഞ്ഞാൽ തൂവെള്ളമഞ്ഞും. വിശാലമായ മൈതാനത്തിന്റെ ഓരോ മൂക്കിലും മൂലയിലും വിവിധ വർണങ്ങളാൽ വിരിഞ്ഞുനിൽക്കുന്ന പുഷ്പപ്രപഞ്ചമാണ്. ഹിമശൃംഗങ്ങൾക്കു പിന്നിൽ ആകാശം നീലക്കർട്ടൻ പിടിപ്പിച്ചതുപോലെ ചുറ്റും നിലകൊണ്ടപ്പോൾ, വെള്ളിക്കൊലുസുകൾപോലെ വെൺമേഘം അതിന് അനുയോജ്യമായ കര തുന്നിച്ചേർത്തുകൊടുത്തു. എവിടേക്കു നോക്കിയാലും മാസ്മരസൗന്ദര്യം മാത്രം!

ആദികൈലാസത്തിനടുത്തേക്ക് ഞങ്ങൾ കൊച്ചുസംഘങ്ങളായി നീങ്ങി. കുതിരക്കാരുടെ താവളത്തിനടുത്തെത്തിയപ്പോൾ ഞാൻ നിന്നു. ജൊളിങ്കോങ്ങിലുള്ള ഒരേ ഒരു ഡാബയും ഇവിടെയാണ്. ഡാബയോടു ചേർന്നു വലിച്ചുകെട്ടിയ തുറന്ന കൂടാരത്തിലാണ് കുതിരക്കാർ അന്തിയുറങ്ങുന്നത്. അവർക്കു ഭക്ഷണവും ഡാബയിൽനിന്നാണ്. രാവിലെ മുതൽ ചീട്ടുകളിയിൽ മുഴുകിയിരുന്ന കുതിരക്കാർ കളി മതിയാക്കി ഒരോരുത്തരുടെ കൂടെ കൂടി. അവർ നയിച്ച വഴിയിലൂടെ ഞങ്ങൾ പിൻതുടർന്നു. പുല്ല് മൂടിക്കിടക്കുകയാണെങ്കിലും പല സ്ഥലത്തും ചതുപ്പായതിനാൽ ചതിക്കുഴികൾ ധാരാളമുണ്ട്.

ദൂരെനിന്നുതന്നെ ആദികൈലാസത്തെ ദർശിച്ചപ്പോൾ എല്ലാവരും കൈകൂപ്പിനിന്നു. ചിലർ സാഷ്ടാംഗം നമസ്കരിച്ചുകിടന്നു. പഞ്ചാക്ഷരി മന്ത്രധ്വനികൾ ആ അന്തരീക്ഷത്തിൽ മുഴങ്ങി. ചിരാതുകൾ തെളിയിച്ച് ഭജനയ്ക്കും പൂജയ്ക്കുമുള്ള തയ്യാറെടുപ്പുകൾ സ്ത്രീകളുടെ നേതൃത്വത്തിൽ ആരംഭിച്ചു. വേദപണ്ഡിതനായ ധർമേന്ദ്രകുമാർ ദീക്ഷിത് മുഖ്യ പൂജാരിയായി. അദ്ദേഹത്തെ സഹായിക്കാൻ എല്ലാവരുംകൂടി എന്നെ നിയോഗിച്ചു. തണുത്തു മരവിച്ച നദീജലത്തിൽ കുളിച്ചശേഷം ഞങ്ങൾ പൂജയ്ക്കുള്ള ഒരുക്കങ്ങൾ ആരംഭിച്ചു. ചാണകം മെഴുകി വൃത്തിയാക്കിയ തറയിൽ കളം വരച്ച്, പരമശിവനേയും പാർവതീദേവിയേയും സാങ്കൽപ്പിച്ചുകൊണ്ട് പ്രതിഷ്ഠനടത്തിയശേഷം ഗണപതി പൂജയോടെ ചടങ്ങുകൾ ആരംഭിച്ചു.

തണുപ്പുകൊണ്ട് മരവിച്ച അന്തരീക്ഷമായതിനാൽ ഹ്രസ്വമായ വിധത്തിൽ മാത്രമാണ് പൂജ ചെയ്തത്. ആദികൈലാസത്തിൽനിന്നൊഴുകിവരുന്ന പരിശുദ്ധജലംകൊണ്ട് അഭിഷേകം നടത്തിയശേഷം നിവേദ്യങ്ങൾ അർപ്പിച്ച് പൂജ അവസാനിപ്പിച്ചു. പ്രസാദവിതരണത്തിനുശേഷം സ്ത്രീകളുടെ നേതൃത്വത്തിൽ ഭജന ആരംഭിച്ചു.

പാചകക്കാർ കൊണ്ടുവന്ന ചൂടുള്ള ചായ ഈരണ്ടു കപ്പുവീതം കഴിച്ചശേഷം, ലെയ്സൺ ഓഫിസറും ഗൈഡും ചേർന്ന് ഞങ്ങൾക്ക് ചില നിർദേശങ്ങൾ വിവരിച്ചുതന്നു. ആദികൈലാസത്തിന്റെ തൊട്ടുമുന്നിലേക്കു പോകുക എന്നത് അത്യന്തം അപകടം പതിയിരിക്കുന്ന ഒരു പ്രയത്നമാണ്. സിൻല ചുരത്തിന്റെ ഇടതുഭാഗത്തുകൂടിയുള്ള ഈ വഴി ആദികൈലാസത്തിന്റെ തൊട്ടുമുൻപിൽ അവസാനിക്കുന്നു. തിരിച്ച്, വലതുവശത്തുകൂടെ കുത്തനെ താഴേക്കിറങ്ങിയാൽ ബെഡാങ് ഗ്രാമത്തിലേക്കുള്ള നീണ്ട പാതയാണ്. തികഞ്ഞ ശാരീരികക്ഷമതയും നിശ്ചയദാർഢ്യവും സർവോപരി ഈശ്വരാനുഗ്രഹവും ഒത്തുവരുന്നവർക്കേ ഇതു സാധ്യമാകൂ. കാൽനടയാത്രക്കാരിൽപ്പെട്ട അഡ്വക്കറ്റ് സ്വയം പിൻമാറിയതിനാൽ ബാക്കി നാലുപേരും, ചാർട്ടേഡ് അക്കൗണ്ടന്റ് ഫൈനൽ പരീക്ഷയ്ക്ക് തയ്യാറെടുക്കുന്ന ചൈതന്യ എന്ന ചെറുപ്പക്കാരനും മാത്രമാണ് ഈ കടുത്ത യാത്രയ്ക്ക് നിയോഗിക്കപ്പെട്ടത്. മറ്റാർക്കെങ്കിലും താൽപ്പര്യമുണ്ടോ എന്ന് ലെയ്സൺ ഓഫീസർ തിരക്കിയെങ്കിലും ഒരാളും തയ്യാറായില്ല. കാലാവസ്ഥ തികച്ചും അനുകൂലമായതിനാൽ ഉടനെ പുറപ്പെടാനും തീരുമാനമായി.

കഴിഞ്ഞ ഒരാഴ്ചക്കാലം, ഈ പ്രദേശത്തേക്കൊന്നും അടുക്കാൻ പറ്റാത്ത വിധത്തിൽ ആദികൈലാസം കൊടുംമഞ്ഞിൽ മൂടപ്പെട്ടുകിടക്കുകയായിരുന്നു. യാത്ര നാളത്തേക്കു മാറ്റിവച്ചാൽ പിന്നെയൊരവസരം കിട്ടിയെന്നുവരില്ല. അവസരം ലഭിക്കുമ്പോൾ അത് ഉപയോഗപ്പെടുത്തുക എന്നതാണ് മനുഷ്യധർമം. ആചാര്യവചനവും അതാണ്.

[1]"ന കശ്ചിദപി ജാനാതി കിം കസ്യ ശ്വോ ഭവിഷ്യതി
അതഃ ശ്വഃ കരണീയാനി കുര്യാദദ്യൈവ ബുദ്ധിമാൻ."

അതിശ്രേഷ്ഠമായ 'പ്രദോഷ' ദിവസമായിരുന്നു അന്ന് (2006 ജൂൺ 9 വെള്ളിയാഴ്ച). ശിവപ്രീതികരമായ ശുഭദിനത്തിൽ ആദികൈലാസത്തിൽ എത്തിച്ചേരുക എന്നത് മനുഷ്യജന്മസാക്ഷാൽക്കാരമാണെന്ന് എനിക്കു തോന്നി. പാചകക്കാർ തയ്യാറാക്കിത്തന്ന ലഘുവായ ഉച്ചഭക്ഷണം തോൾസഞ്ചിയിൽ തിരുകി, മറ്റ് അത്യാവശ്യസാധനങ്ങളുമെടുത്ത് ഞങ്ങൾ യാത്ര ആരംഭിച്ചു. ഞങ്ങളുടെ പോർട്ടർമാരെയും ഗൈഡുകളെയും മാറ്റിനിർത്തി, ഈ പ്രദേശത്തെക്കുറിച്ച് ഗഹനമായ അറിവുള്ള ഡാബക്കാരൻ പദംസിങ് കുടിയാളിനെ വഴികാട്ടിയായി കൂടെക്കൊണ്ടുപോയി. എന്നെ വിട്ടുപിരിയുന്നതിൽ രാജുവിന് വിഷമമുള്ളതുപോലെ തോന്നി. എല്ലാവരും ഞങ്ങൾക്ക് യാത്രാമംഗളം നേർന്നു.

ജൊളിങ്കോങ്ങിന്റെ തെക്കുപടിഞ്ഞാറേ മൂലയിലാണ് ആർച്ചുപോലെ വളഞ്ഞ് ആദികൈലാസപർവതനിരകൾ നിലകൊള്ളുന്നത്. പടിഞ്ഞാറു ഭാഗത്തുനിന്ന് തെക്കോട്ടു നീണ്ടു വളഞ്ഞു കിടക്കുന്ന പർവതനിരയും തെക്കോട്ടു നീങ്ങിക്കിടക്കുന്ന പർവതവും യോജിക്കുന്ന മധ്യഭാഗത്താണ് 21,000 അടി ഉയരത്തിൽ ആദികൈലാസം നിൽക്കുന്നത്. മുക്കാൽ കിലോമീറ്ററോളം വീതിയുണ്ട് പർവതത്തിന്. കനത്തതോതിൽ മഞ്ഞുമൂടിക്കിടക്കുകയാണ് ഇവിടം മുഴുവനും. ആദികൈലാസത്തിന്റെ ഗാംഭീര്യം എടുത്തുപറയത്തക്കരീതിയിൽ മഹത്ത്വമേറിയതാണ്. ഒരു കുടപോലെ കാണുന്ന മുകൾഭാഗം മേഘക്കൂട്ടങ്ങൾക്കിടയിൽമുട്ടി മറഞ്ഞുനിൽക്കുന്നു. ഇരുവശത്തുമുള്ള പർവതനിരകളിൽ ഇതുപോലെ കനത്തതോതിൽ മഞ്ഞ് ഇല്ല. ആദികൈലാസത്തിന് നിരവധി എടുപ്പുകൾ കാണാനുണ്ട്. ഓരോ ദിശയിലേക്കും അതങ്ങനെ നീണ്ടുകിടക്കുന്നു. ഇത്രമാത്രം വൈവിധ്യമുള്ള ഒരു മഹാപർവതം ഹിമാലയനിരകളിൽ വേറെ ഉണ്ടെന്നു തോന്നുന്നില്ല. കാണുംതോറും അനുഭൂതി നിമിഷം പ്രതി വർധിച്ചുവരുന്ന ഒരു വികാരം.

ആദികൈലാസത്തിൽനിന്ന് ഉദ്ഭവിക്കുന്ന പ്രവാഹത്തിന് അപാരമായ വീതിയുണ്ട്. മുട്ടിനു താഴെ മാത്രം വെള്ളമുള്ളതിനാൽ നദിയ്ക്കടിയിലെ വർണക്കല്ലുകൾ തിളങ്ങിക്കാണാം. കഴിഞ്ഞ ആഴ്ചവരെ ഇവിടെയെല്ലാം പത്തടിയോളം ഉയരത്തിൽ വെള്ളമുണ്ടായിരുന്നു എന്നാണ് പദംസിങ് പറഞ്ഞത്. മഴ കനക്കുമ്പോൾ കാളീനദിയിലെ ജലവിതാനം ക്രമാതീതമായി ഉയരുന്നതിന്റെ മുഖ്യഹേതു ഇവിടെനിന്നുള്ള കുത്തൊഴുക്കാണ്. നദീതീര

---

1. നാളെ എന്തു സംഭവിക്കുമെന്ന് ഒരാൾക്കും അറിയില്ല. അതുകൊണ്ട് ബുദ്ധിയുള്ളവർ നാളെ ചെയ്യേണ്ടത് ഇന്നുതന്നെ ചെയ്യുക.

ത്തിനോടുചേർന്ന് ഞങ്ങൾ ബഹുദൂരം നടന്നു. കുത്തനെ നിൽക്കുന്ന ഹിമാനിയുടെ അടിവാരത്തിലെത്തിയപ്പോൾ കുറച്ചുസമയം വിശ്രമിച്ചു. നദിയിലെ ശുദ്ധജലവും ഗ്ലൂക്കോസും ബിസ്കറ്റുമൊക്കെ കഴിച്ച് ഉത്സാഹം വീണ്ടെടുത്തു.

തുടർന്നുള്ള യാത്രയിൽ മുഴുവനും കയറ്റങ്ങളാണ്. ഹിമാനികളുടെ ഭാഗമായതിനാൽ ഓരോ അടിയും സൂക്ഷിച്ചു വയ്ക്കണമെന്ന് പദംസിങ് മുന്നറിയിപ്പുതന്നു. പാറപോലെ ഉറച്ച ഹിമാനിയുടെ മുകൾഭാഗം മുഴുവനും അര അടിയോളം കനത്തിൽ പുതുമഞ്ഞ് വീണുകിടക്കുന്നുണ്ട്. അതുകൊണ്ടു തന്നെ ചവിട്ടുമ്പോൾ തെന്നിപ്പോകാതിരിക്കാൻ പരമാവധി ശ്രദ്ധിച്ചു. കാലാവസ്ഥ തെളിഞ്ഞുനിന്നു. ഹിമക്കൊടുമുടികളുടെ ഭാഗത്തുനിന്നു വീശിയടിക്കുന്ന കാറ്റും ദുർബലമായിക്കൊണ്ടിരുന്നു. ചൈതന്യയുടെ കൈവശമുണ്ടായിരുന്ന ചെറിയ ഇലക്ട്രോണിക് ഉപകരണത്തിൽ താപനില മൈനസ് പതിനെട്ട് എന്നു കാണിച്ചു; ഉയരം 18,000 നു മുകളിലും. ഓക്സിജന്റെ കുറവ് അനുഭവപ്പെട്ടുതുടങ്ങി. ഗ്ലൂക്കോസും വെള്ളവും കഴിക്കാനായി പത്തുമിനിറ്റോളം നിന്നു വിശ്രമിക്കുമ്പോൾ ഞാൻ പിന്തിരിഞ്ഞുനോക്കി. അങ്ങു ദൂരെ മൈതാനത്തിൽ സംഘാംഗങ്ങൾ വിവിധ വർണങ്ങളിലുള്ള ചെറിയ പുള്ളിക്കുത്തുകൾപോലെ കാണപ്പെട്ടു. അവരുടെ ആരവം വിദൂരതയിൽനിന്നു അലയടിച്ചു കാതിൽ പതിച്ചപ്പോൾ ഞങ്ങൾ എല്ലാവരും തിരിഞ്ഞുനോക്കി. ദൂരദർശിനിയിൽക്കൂടി അവരെ നിരീക്ഷിച്ച ചൈതന്യ, അവരെല്ലാം കൈലാസ പർവതത്തിലേക്കു നോക്കി, വന്ദിച്ച്, ആർത്തുവിളിക്കുകയാണ് എന്നറിയിച്ചു. ഞങ്ങളും തല ഉയർത്തി മുകളിലേക്കു നോക്കി.

മേഘക്കൂട്ടത്തിന്റെ ഇടയിൽ ഒളിഞ്ഞുകിടക്കുകയായിരുന്ന ഇടതുഭാഗത്തെ ശൃംഗം മറനീക്കി പുറത്തുവന്നിരിക്കുന്നു. യോഗനിദ്രയിൽ എന്നപോലെ മലർന്നു കണ്ണടച്ചു കിടക്കുന്ന ഒരു ദിവ്യരൂപം വജ്രപ്പൊടിപോലെ തിളങ്ങുന്ന മഞ്ഞിൽ രൂപപ്പെട്ടുകിടക്കുന്നു! ഉയർന്നു നിൽക്കുന്ന മൂക്കും ചതുരാകൃതിയിലുള്ള, ലക്ഷണമൊത്ത, താടിയെല്ലും പ്രത്യേകം ശ്രദ്ധേയമാണ്. മഹത്തായ ഒരു ദിവ്യദർശനം!

വർധിച്ച ഉൽസാഹത്തോടെ ഞങ്ങൾ മുന്നോട്ടു കയറി. താഴെനിന്നു വീക്ഷിച്ചപ്പോൾ തോന്നിയപോലെ തികച്ചും ചെങ്കുത്തായ കയറ്റങ്ങളല്ല മുകളിലോട്ടു ചെല്ലുന്തോറും എന്ന് ആ ഭാഗങ്ങളിൽ എത്തിയപ്പോൾ ബോധ്യമായി. പ്രാണവായുവിന്റെ കുറവും അതികഠിനമായ തണുപ്പും വർധിച്ചുവന്നു. കനത്ത മഞ്ഞിൽക്കൂടി നടക്കുമ്പോൾ ട്രക്കിങ് ഷൂസിന്റെ മുകൾഭാഗത്ത് മഞ്ഞ് കുമിഞ്ഞുകൂടിയതിനാൽ മരവിക്കുന്നപോലെ തോന്നി. ഹിമക്കാറ്റടിച്ചാൽ യാത്ര അവസാനിപ്പിച്ച് മടങ്ങിപ്പോരേണ്ടിവരും എന്നറിയാമായിരുന്നതിനാൽ ഞങ്ങൾ കഴിയാവുന്നത്ര വേഗത്തിൽ മുന്നോട്ടു നീങ്ങി. താഴെ, നദിയുടെ ഉദ്ഭവസ്ഥാനം അഗാധമായ താഴ്വരയിലാണ്. ഹിമാനിയുടെ അടിയിൽനിന്നും വലിയ മഞ്ഞുകട്ടകൾ അടർന്നുവീണ് നദിയിൽക്കൂടി ഒഴുകുന്നതുകണ്ടു. ക്ഷീണിച്ച് അവശരായെങ്കിലും സർവശക്തിയും സംഭരിച്ച് ഞങ്ങൾ ആദി കൈലാസത്തിന്റെ തൊട്ടടുത്ത് എത്തി.

ഉയരമുള്ള ഒരു മഞ്ഞുതിട്ടയുടെ മുകളിലാണ് ഞങ്ങൾ നിൽക്കുന്നത്.

പത്തടിയോളം താഴെ അതിമനോഹരമായ ഒരു തടാകം. നീലവൈഡൂര്യം മഞ്ഞിൽ പതിച്ചുവച്ചപോലെ നിശ്ചലമായി അത് കിടക്കുന്നു. നീലനിറം പോലെ തോന്നിച്ച തടാകത്തിലെ ജലത്തിൽ മഞ്ഞുകട്ടകൾ പൊങ്ങിക്കിട ക്കുന്നുണ്ട്; മനോജ്ഞമായ നീലവൈഡൂര്യകണ്ഠാഭരണത്തിനു മുകളിൽ പവിഴമുത്തുമാലപോലെ. തടാകത്തിന്റെ അക്കരെയായി, അമ്പതടിയോളം ദൂരെ, മഞ്ഞിൽത്തീർത്ത ഒരു ഹിമപ്രപഞ്ചം; അതാണ് ആദികൈലാസം! വടക്കോട്ട് അഭിമുഖമായിട്ടാണ് ആദികൈലാസം നിലകൊള്ളുന്നത്. പരിമി തമായ ആ സ്ഥലത്ത് ഒതുങ്ങിക്കൂടി ഞങ്ങൾ എല്ലാവരും സാഷ്ടാംഗം നമ സ്കരിച്ചു. പദംസിങ്ങിന്റെ ഉച്ചത്തിലുള്ള നാമജപം അവിടെ അലയടിച്ച്, അല കളായി കെട്ടടങ്ങി. ഉച്ചരിക്കുന്ന ഓരോ വാക്കും പ്രതിധ്വനിച്ച് മുകളിലേക്ക് അലകളായി മറഞ്ഞുപോകുന്ന അനുഭവം ഞങ്ങളെയൊക്കെ വിസ്മയഭരി തരാക്കി. പലതവണ ഞങ്ങൾ ഇതു പരീക്ഷിച്ചുനോക്കി. സ്തോത്രങ്ങൾ ചൊല്ലുമ്പോഴും വേദമന്ത്രങ്ങൾ ഉരുവിടുമ്പോഴും ഇതേ അനുഭവം ഉണ്ടായി. നാദബ്രഹ്മം പരബ്രഹ്മപരമേശ്വരനിൽ ലയിക്കുകയാണോ?

കാലാവസ്ഥയിൽ വരുന്ന ചെറിയ വ്യതിയാനങ്ങൾപോലും പദംസിങ്ങിനു കാണാപാഠമാണ്. അതുകൊണ്ട്, കഴിയാവുന്നത്രയും സമയം ഇവിടെ തങ്ങു വാൻ ഞങ്ങൾ തീരുമാനിച്ചു. സമയം പന്ത്രണ്ടുമണി കഴിഞ്ഞിരുന്നു. കൂട്ടു കാരെല്ലാം ഉച്ചഭക്ഷണം കഴിക്കാൻ തയ്യാറെടുത്തപ്പോൾ ഞാൻ അതൊഴി വാക്കി മെഡിറ്റേഷൻ ചെയ്യാൻ തീരുമാനിച്ചു. ഷൂസ് അഴിച്ചുവച്ച് തോൾബാഗ് ഇരിപ്പിടമാക്കിവച്ച് ആദികൈലാസത്തിന്റെ മുൻപിൽ ധ്യാനത്തിന് ഇരുന്നു. തലങ്ങളിൽനിന്ന് തലങ്ങളിലേക്കുള്ള മാറ്റങ്ങൾ സാധാരണ സാധ്യമാകുന്ന തിനേക്കാൾ വേഗത്തിലായിരുന്നു. ഇത്തരം ചുറ്റുപാടായതിനാൽ, ഉപബോ ധമനസ്സിനെ തീർത്തും ഒഴിവാക്കുന്ന രീതിയല്ല ഉപയോഗിച്ചത്. നീലനിറ ത്തിൽനിന്നു 'നീലേശ്വരി'ലേക്കും അവിടെനിന്നു 'നീലമുത്തി"(Blue Pearl)ലേക്കും മനസ്സ് വഴുതിപ്പോയത് ഉപബോധമനസ്സിൽ അടയാളം തന്നി ട്ടായിരുന്നു. 'നീലേശ്വരി' കഴിഞ്ഞുവരുന്ന 'നീലദേവത'യിൽ(നീലമുത്ത്) നിന്നാണ് 'ബിന്ദു'വിൽ എത്തുക. ഒരു കടുകുമണിയോളം മാത്രം വലിപ്പ മുള്ള ബിന്ദുവിന്റെ പ്രകാശം അഭൗമമാണ്. മെഡിറ്റേഷൻ ഗാഢമായതോടെ അനിർവചനീയമായ പ്രകാശധാരയാൽ ബിന്ദു ജ്വലിച്ചു, വിളങ്ങി, നില കൊണ്ടു. ബിന്ദു ക്രമേണ ഉപാസനാരൂപത്തെ പ്രാപിച്ചപ്പോൾ ആന്തരികശ്രവ ണേന്ദ്രിയത്തിൽ (Inner Ear) സംഗീതത്തിന്റെ ധ്വനി കേട്ടു. വീണക്കമ്പിയുടെ തന്ത്രികളിൽനിന്ന് ഉയരുന്ന മാസ്മര സംഗീതധ്വനിയോടാണ് ഇതിനു സാമ്യം. ഇടത്തെ ചെവിയിലാണ് ഇത് അനുഭവപ്പെട്ടത്. ദൈവീകമായ ഈ സംഗീത ധ്വനി ചിദാകാശത്തിൽനിന്നാണ് (Space of Consciousness) സാധകന്റെ അബോധമനസ്സിൽ അലയടിക്കുന്നത്.

കൂട്ടുകാർ പലപ്പോഴും തട്ടിവിളിച്ചു എന്നു പറഞ്ഞെങ്കിലും ഞാൻ ധ്യാന ത്തിൽനിന്ന് ഉണർന്നത് ഒരുമണി കഴിഞ്ഞപ്പോഴാണ്. മരവിച്ച തണുപ്പിലും എന്റെ ശരീരം വിയർത്തു. സമയം ഉച്ചകഴിഞ്ഞതിനാൽ ഇനിയും മലമുക ളിൽ തങ്ങുന്നത് അപകടമാണെന്നു പദംസിങ് പറഞ്ഞപ്പോൾ ഞങ്ങൾ മട

ങ്ങിപ്പോരാൻ തയ്യാറായി. ആദികൈലാസത്തെ മതിവരുവോളം നോക്കിക്കൊണ്ട്, വന്ദിച്ച്, സാഷ്ടാംഗനമസ്കാരം വീണ്ടും നടത്തി ഞങ്ങൾ തിരിച്ചു നടന്നു. അളകനന്ദനദിയുടെ ഉദ്ഭവം ഈ തടാകത്തിന്റെ അടിയിലുള്ള ഹിമാനികളിൽനിന്നാണ് എന്നുപറയുന്നു. ആ പരിശുദ്ധജലം ഒരു കവിൾ കുടിക്കണമെന്നു അതിയായി മോഹിച്ചുവെങ്കിലും, തടാകത്തെ തൊട്ട് അശുദ്ധമാക്കരുതെന്നാണ് വിശ്വാസം എന്നു പദംസിങ് പറഞ്ഞപ്പോൾ ഞങ്ങൾ ആ ശ്രമം ഉപേക്ഷിച്ചു.

മൂന്നരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ക്യാമ്പിൽ എത്തി. 'പ്രദോഷ'മായതിനാൽ സന്ധ്യ കഴിഞ്ഞശേഷം ഭക്ഷണംകഴിച്ചാൽ മതിയെന്ന് ഞാൻ മുൻപേ തീരുമാനിച്ചിരുന്നു. യാത്രാക്ഷീണം തീർക്കുവാനായി മൈതാനത്തിലെ പുൽത്തകിടിയിൽ വെറുതെ മലർന്നുകിടന്നു. പോക്കുവെയിലിന്റെ പൊൻപ്രഭയിൽ ജൊളിങ്കോങ് വെട്ടിത്തിളങ്ങി. എന്തൊക്കെ വർണങ്ങളാണ് പശ്ചിമാകാശത്ത് ചാലിച്ചു ചാർത്തിയിരിക്കുന്നത്! ഒരു ചിത്രകാരന്റെയും കരവിരുതിൽ ഇതുപോലൊരു വർണസമന്വയം സാധ്യമല്ലെന്നുറപ്പാണ്. വിവിധ വർണങ്ങളിലുള്ള വെൺകൊറ്റക്കുടകൾപോലെ ചുറ്റുമുള്ള ഹിമശൃംഗങ്ങൾ നിറങ്ങളിൽ ആറാടിനിന്നപ്പോൾ അന്തരീക്ഷം വലിയൊരു കുടപോലെ അതിനു മകുടംചാർത്തി നിലകൊണ്ടു. പ്രകൃതി... അതെ... പ്രകൃതി തന്നെയാണ് എല്ലാമെല്ലാം. അതുതന്നെയാണ് ബ്രഹ്മം. അതുതന്നെയാണ് ഈശ്വരൻ.

[1]"പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദീ ഉഭാവപി
വികാരാംശ്ച ഗുണാംശ്ചൈവ വിദ്ധി പ്രകൃതിസംഭവാൻ"

ഭജനയും ആരതിയും കഴിഞ്ഞ്, രാത്രി എട്ടുമണിയോടെ അത്താഴം കഴിച്ചു. റോട്ടിയും കിഴങ്ങുകറിയും വെണ്ടയ്ക്കാത്തോരനും ഏറെ സ്വാദിഷ്ഠമായി തോന്നി. ഏഴുമണിക്കു തന്നെ ആരംഭിച്ചിരുന്ന മഞ്ഞുവീഴ്ച ഒൻപത് മണിയായപ്പോൾ ശക്തമായി. മരവിക്കുന്ന തണുപ്പിൽനിന്നു രക്ഷനേടാനും ശാന്തമായൊരു നിദ്രയ്ക്കും വേണ്ടി, പ്രാർഥിച്ചശേഷം, കിടക്കസ്സഞ്ചിയിൽ അഭയം തേടുമ്പോൾ കണ്ണുകളിൽ ഉറക്കംതളംകെട്ടിനിന്നു.

1. പ്രകൃതിയും പുരുഷനും രണ്ടും അനാദികളാണെന്നറിഞ്ഞാലും. ദേഹേന്ദ്രിയാദി വികാരങ്ങളും സുഖദുഃഖമോഹാദികളും പ്രകൃതിയിൽനിന്ന് ഉണ്ടായവയാണ് എന്നറിഞ്ഞാലും.- ഭഗവദ്ഗീത 13-19.

# 15
# പാർവതീസരസ്സ്

അഞ്ചുമണിക്ക് എഴുന്നേറ്റ് പുറത്തുവന്നപ്പോൾ മഴപോലെ മഞ്ഞു വീഴുന്നതാണ് കണ്ടത്. കൂടാരത്തിന്റെ ഫൈബർഷീറ്റുകളുടെ പുറത്തും മൈതാനത്തിലും ഒരടിയോളം കനത്തിൽ മഞ്ഞുവീണിട്ടുണ്ട്. മഞ്ഞുവീഴ്ച ശമിക്കുന്നതുവരെ വിശ്രമിക്കാം എന്നുകരുതി വീണ്ടും മൂടിപ്പുതച്ചു കിടന്നു.

വളരെ സുപ്രധാനമായ ഒരു യാത്രയാണ് അന്ന് നടത്താനുള്ളത്. അതിനുവേണ്ടതായ എല്ലാ ക്രമീകരണങ്ങളും തലേദിവസംതന്നെ ചെയ്തു കഴിഞ്ഞിട്ടുണ്ട്. കാലാവസ്ഥ അനുകൂലമായാൽ, എട്ടുമണിക്ക് പാർവതീതാൽ സന്ദർശനത്തിനു പുറപ്പെടും. ജോളിങ്കോങ്ങിൽനിന്ന് മൂന്നുകിലോമീറ്റർ ദൂരമുണ്ട് ഈ തടാകത്തിലേക്ക്. കാഠിന്യമേറിയ ഒരു പാതയാണ് ഇത്. കഴുതപ്പുറത്തു യാത്ര ചെയ്യാം. പാർവതീസരസ്സിൽ കുളിച്ച്, അവിടെയുള്ള കൊച്ചു ക്ഷേത്രത്തിൽ സ്വയം പൂജകൾ നടത്തി തീർഥാടകർക്ക് സായൂജ്യമടയാം. പിതൃക്കൾക്ക് ബലിയർപ്പിക്കലും ചെയ്യാം. അവിടെനിന്ന് അതിദുഷ്കരമായ ലാംപിയ, മങ്സ ചുരങ്ങളിലേക്ക് (Lampia Dhura & Mangsa Dhura) യാത്ര ചെയ്യാൻ ഞങ്ങൾ അഞ്ചുപേർക്ക് പ്രത്യേകം അനുവാദം വാങ്ങിച്ചിട്ടുണ്ട്. കൊടുംമഞ്ഞാൽ മൂടപ്പെട്ടുകിടക്കുന്ന ഈ ചുരങ്ങളിൽ ഇന്ത്യൻ സൈനികർ കാവലുണ്ട്. ഈ ചുരത്തിൽക്കൂടി തിബറ്റിലേക്ക് കടക്കാം. ചൈനയുടെ നിയന്ത്രണത്തിലാണ് ഈ ഭാഗങ്ങൾ.

എട്ടു മണിക്ക് പ്രാതൽ കഴിച്ചശേഷം സംഘം യാത്രതിരിച്ചു. മഞ്ഞുവീഴ്ച മാറിയെങ്കിലും തെളിഞ്ഞ സൂര്യകിരണങ്ങൾ പുറത്തുവന്നില്ല. താപനില മൈനസ് നാലു ഡിഗ്രി വരെയായി. മൂടിക്കെട്ടിയ അന്തരീക്ഷമല്ലാത്തതിനാൽ, കാലാവസ്ഥ ക്രമേണ അനുകൂലമാകും എന്നായിരുന്നു കുതിരക്കാരുടെ വിലയിരുത്തൽ. ആദികൈലാസത്തിന്റെ നേരെ വിപരീതദിശയിലേക്ക് വടക്കോട്ടാണ് ഞങ്ങളുടെ യാത്ര. മഞ്ഞുമൂടിയ മൈതാനത്തെ കുറുകെ കടന്ന്, കുത്തനെനിൽക്കുന്ന പർവതത്തിന്റെ ഓരത്തുകൂടി ഞാനും രാജുവും നടന്നു. പർവതത്തിന്റെ ഉച്ചിയിൽനിന്ന് കുത്തനെ താഴോട്ടിറങ്ങി വീണ്ടും കയറ്റം കയറി. പർവതപാർശ്വങ്ങളിൽ, കൂമ്പിനിൽക്കുന്ന പൂമൊട്ടുകൾ വിടരാൻ വെമ്പിനിൽക്കുന്ന കാഴ്ച ചേതോഹരമാണ്. ഓരോ താഴ്‌വരയിലും വ്യത്യസ്ത നിറങ്ങൾ. സൂര്യപ്രകാശമേറ്റ് പൂക്കൾ വിരിയുമ്പോൾ ആ വർണകാന്തി എത്ര ആസ്വാദ്യകരമായിരിക്കും എന്നോർത്തപ്പോൾ ആഹ്ളാദം തോന്നി. തണുപ്പ് വല്ലാതെ വർധിച്ചു തുടങ്ങി. മുന്നിൽ, ദൂരെ കാണുന്ന ഹിമപർവതനിരകളിൽനിന്ന് വീശുന്ന കാറ്റാണ് വർധിച്ച തണുപ്പിനു കാരണം. ചെങ്കുത്തായ ഒരു കയറ്റം കയറുന്നതിനു മുൻപ് അഞ്ചു മിനിറ്റ് സമയം അടിവാരത്തിൽ വിശ്രമിച്ചു. പിന്നെ, വളരെ സാവകാശം നടന്ന് മുകളിൽ എത്തി.

പാർവതീസരസ്സും പരിസരവും ദൂരെ കിടക്കുന്നത് കാണുമ്പോൾ ചാരുതയാർന്ന ഒരു പെയിന്റിങ്ങ്പോലെ തോന്നും. വെള്ളിപ്പുതപ്പുകൊണ്ടു മൂടിയിട്ടപോലെ കിടക്കുന്ന ഹിമപർവതനിരകളുടെ താഴെ വിശാലമായ സരസ്സ്. സരസ്സിനു തൊട്ടടുത്തു കിടക്കുന്ന മേടുകൾ പച്ചപ്പരവതാനിപോലെ തോന്നും. ആകാശത്തിന്റെ 'ബ്ലൂ മൂൺ' നിറം തടാകത്തിൽ പ്രതിഫലിച്ചു കിടന്നു. തടാകത്തിന്റെ ചുറ്റും കിടക്കുന്ന വർണക്കല്ലുകളുടെ നിര, തടാകത്തിനു കര തുന്നിപ്പിടിപ്പിച്ചപോലെ തോന്നും. വലതുവശത്തെ മേടിന്റെ ഉച്ചിയിൽ ഒരു കൊച്ചുക്ഷേത്രവും. ദൃശ്യവിരുന്ന് ഇവിടെ പൂർണമാകുന്നു. എത്ര കണ്ടാലും മതിവരാത്ത അവസ്മരണീയമായ ചിത്രം.

ഒരു കിലോമീറ്ററോളം നിരപ്പിൽക്കൂടി നടന്ന് ഞങ്ങൾ തടാകത്തിന്റെ അടുത്തെത്തിയപ്പോൾ സമയം ഒൻപതര കഴിഞ്ഞു. സംഘാംഗങ്ങളിൽ ചിലർ പൂജയ്ക്കുള്ള തയ്യാറെടുപ്പിലാണ്. പാർവതീസരസ്സിന് അഞ്ചു കിലോമീറ്റർ വിസ്തൃതിയുണ്ട്. മിക്ക ഭാഗത്തും മുട്ടിനു താഴെ വെള്ളമേയുള്ളൂ. ആദികൈലാസത്തിന്റെ പിൻഭാഗത്തുനിന്നും ഒലിച്ചുവരുന്ന പ്രവാഹം ആറുകിലോമീറ്ററോളം മഞ്ഞുമലകൾക്കിടയിൽക്കൂടി ചുറ്റിക്കറങ്ങി ഒഴുകിയാണ് പാർവതീസരസ്സിൽ വന്നുചേരുന്നത്. അതുകൊണ്ടുതന്നെ മരവിച്ചുപോകുന്ന തണുപ്പാണ് ജലത്തിന്. തടാകത്തിന്റെ വലത്തേ അറ്റത്താണ് ക്ഷേത്രം. ക്ഷേത്രത്തിനു സമാന്തരമായി ഇടത്തെ അറ്റത്ത്, തടാകത്തിലെ അധികജലം ഒഴുകി താഴേക്കു പതിക്കുന്ന അഗാധമായ ഒരു കയം ഉണ്ട്. സംഘാംഗങ്ങൾ അവിടെ കൂട്ടംചേർന്നു നിൽക്കുന്നതു കണ്ടപ്പോൾ ഞാൻ അങ്ങോട്ടു ചെന്നു. അദ്ഭുതകരമായ ഒരു ദൃശ്യമാണ് അവിടെയുള്ള കയത്തിൽ കണ്ടത്. നാലര കിലോമീറ്റർ ദൂരെക്കിടക്കുന്ന ആദികൈലാസത്തിന്റെ പൂർണ രൂപം കയത്തിലെ തെളിഞ്ഞ ജലത്തിൽ പ്രതിഫലിച്ചു കിടക്കുന്നു! മറ്റു പർവതങ്ങളുടെയൊന്നും രൂപങ്ങൾ കാണുന്നുമില്ല. കയത്തിന്റെ കരയിൽ നിന്നു മേലോട്ടു നോക്കുമ്പോൾ മാത്രമേ, നഗ്നനേത്രങ്ങൾകൊണ്ട്, ആദികൈലാസത്തിന്റെ രൂപം നമുക്കു കാണാൻ കഴിയൂ. സ്ഥലം മാറിനിന്നു നോക്കിയാൽ പർവതശൃംഗം കാണുകയുമില്ല. ഇതിൽ എന്തോ നിഗൂഢത ഉണ്ടെന്നെനിക്കു തോന്നി. കയത്തിനോടു തൊട്ട്, നേരെ മുകളിൽ ഒരു ഇടത്തരം മല മാത്രമേയുള്ളൂ. ഈ മലയാണ് കൈലാസശൃംഗത്തെ, മറ്റു ഭാഗങ്ങളിൽനിന്നു നോക്കുമ്പോൾ മറയ്ക്കുന്നത്. പക്ഷേ കയത്തിന്റെ വടക്കുവശത്തു നിന്നാൽ കൈലാസശൃംഗം നേരിൽ കാണുകയും ചെയ്യും; ഒപ്പം, കയത്തിലേക്കു നോക്കിയാൽ ശൃംഗത്തിന്റെ രൂപം അടിത്തട്ടിലും കാണാം. കൈലാസശൃംഗത്തിന്റെ നേരെ മുകളിൽ, വളരെ ഉയരത്തിൽ, കനത്ത മൂടൽമഞ്ഞ് കെട്ടിനിൽക്കുന്നുണ്ട്. ആകാശത്തിന്റെ ഉന്നതിയിൽ നിലകൊള്ളുന്ന ഈ ഘനീഭവിച്ച മൂടൽമഞ്ഞിന്മേൽ ശൃംഗത്തിന്റെ ഛായ പതിയുമ്പോൾ, അത് അവിടെനിന്നും പ്രതിഫലിച്ച് കയത്തിൽ പതിക്കുകയാണോ? എന്തായാലും ഒരു കാര്യം തീർച്ചയാണ്; കൈലാസശൃംഗവും ഈ കയവും തമ്മിൽ എന്തോ നിഗൂഢതയാൽ ബന്ധിപ്പിക്കപ്പെട്ടിട്ടുണ്ട്.

സതീദേവിയും പിന്നീട് പാർവതീദേവിയും നീരാടിയത് ഈ സരസ്സിലാണ് എന്നു വിശ്വസിക്കപ്പെടുന്നു. ഇവരുടെ ദേഹത്തിലെ അഴുക്ക് കുമിഞ്ഞുകൂടി കയത്തിന്റെ അടിത്തട്ടിൽ, കറുത്ത ചെളിപോലെ, കിടക്കുന്നുണ്ടെന്നും വിശ്വാ

സമുണ്ട്. കയത്തിന്റെ കരയിലെ മണ്ണ് പ്രസാദമായി കൊണ്ടുപോകാൻ മിക്ക വരും കയ്യിലെടുക്കുകയും ചെയ്തു. എനിക്കുവേണ്ടി രാജു ഇളക്കിയെടുത്ത മണ്ണ് ഞാൻ തൽക്കാലം വേണ്ടെന്നുവച്ചു. പിന്നീടാകാം എന്നു പറയുകയും ചെയ്തു. തീർച്ചയായും എന്റെ മനസ്സിൽ മറ്റൊരു ഉദ്ദേശ്യമുണ്ടായിരുന്നു.

തടാകത്തിൽ മുങ്ങിക്കുളിച്ച്, അതിനെ നടന്നു പ്രദക്ഷിണംവച്ച് ക്ഷേത്ര ത്തിൽ പ്രാർഥിച്ചശേഷമാണ് ചുരത്തിലേക്കുള്ള യാത്ര തുടങ്ങുക. ഞങ്ങ ളുടെ വഴികാട്ടി ഇവിടെയും പദംസിങ് ആയിരുന്നു. പട്രോളിങ് നടത്തുന്ന പട്ടാളക്കാർ വന്നാൽ അവരുടെകൂടെ യാത്ര തിരിക്കാം എന്നു കരുതിയാണ് ഞങ്ങൾ സമയം നീട്ടിക്കൊണ്ടുപോയത്. പന്ത്രണ്ടു മണി കഴിഞ്ഞപ്പോൾ ഞങ്ങൾ പ്രദക്ഷിണം പൂർത്തിയാക്കി ക്ഷേത്രത്തിൽ എത്തി. ധർമേന്ദ്രകു മാർ ദീക്ഷിത്തിന്റെ നേതൃത്വത്തിൽ നടന്ന ഹോമങ്ങളും പൂജകളും ഇതിനി ടയിൽ പൂർത്തിയാക്കിയിരുന്നു. ക്ഷേത്രത്തിലെ ശിവ-പാർവതി വിഗ്രഹത്തെ തൊട്ടുവന്ദിച്ചശേഷം ഹോമകുണ്ഡത്തിലെ അഗ്നിയിലും തൊട്ടു വന്ദിച്ചു. ഞങ്ങളുടെ പോർട്ടർമാർ ഒഴികെ, മറ്റുള്ളവർ മടക്കയാത്രയ്ക്കു തയ്യാറായ പ്പോൾ ഞങ്ങൾ ലാംപിയ-മങ്സ ചുരത്തിലേക്ക് യാത്ര തിരിച്ചു.

പട്ടാളക്കാരുടെ റോന്തുസംഘത്തെ വഴിയിൽ കണ്ടുമുട്ടാം എന്ന ആശ യോടെ ഞങ്ങൾ നടന്നു. ഏതാനും അടി മുന്നോട്ടു നടന്ന പദംസിങ് പെട്ടെന്ന് നിന്നു. ഇടതു കൈപ്പത്തികൊണ്ട് കണ്ണിനു മറപിടിച്ച് ആകാശത്തേക്ക് നാലു പാടും നോക്കിയ അദ്ദേഹത്തിന്റെ മുഖത്ത് അതൃപ്തിയുടെ ഭാവമാണ് കണ്ടത്. തുടങ്ങിവച്ച യാത്ര ഉടനെ നിർത്തിയപ്പോൾ അത് ദുശ്ശകുനമാണെന്ന് എന്റെ മനസ്സ് സൂചന തന്നു. മേഘക്കൂട്ടങ്ങളുടെ ധൃതിയിലുള്ള നീക്കവും അതുവരെ തെളിഞ്ഞു നിന്ന സൂര്യകിരണങ്ങളുടെ മങ്ങലും ശുഭലക്ഷണ മല്ല എന്നു പദംസിങ് അറിയിച്ചു. പർവതങ്ങളുടെ മുകൾഭാഗത്തെ മഞ്ഞിനു ഇരുണ്ടനിറം വന്നു കഴിഞ്ഞതായും അദ്ദേഹം ചൂണ്ടിക്കാട്ടി. കാലാവസ്ഥയിൽ പ്രകടമായ മാറ്റങ്ങൾ ഉടനെ സംഭവിക്കുമെന്നും അദ്ദേഹം പ്രവചിച്ചു.

പറ്റാവുന്നത്ര മുന്നോട്ടുപോകുക എന്ന ഭൂരിപക്ഷ തീരുമാനപ്രകാരം യാത്ര തുടർന്നു. നിറയെ മഞ്ഞുവീണുകിടക്കുന്ന പർവതസാനുക്കളിൽക്കൂടി ഞങ്ങൾ അടിവച്ചടിവച്ച് നടന്നു. സാധാരണ ഉപയോഗിക്കുന്നതിൽനിന്നു വ്യത്യസ്തമായി, എളുപ്പമായ ഒരു പാതയാണ് പദംസിങ് തിരഞ്ഞെടുത്തത്. കയറ്റം കാഠിനമായതിനാൽ ഈ വഴി കൂടുതൽ ദുർഘടമായിത്തോന്നി. ഉയ രങ്ങളിലേക്കു എത്തുന്തോറും പ്രാണവായുവിന്റെ കുറവ് കൂറേശ്ശെയായി അനു ഭവപ്പെട്ടു. ഇടയ്ക്കെല്ലാം നിന്ന് ബിസ്കറ്റും പാനീയങ്ങളും കഴിച്ച് ക്ഷീണമ കറ്റി ഞങ്ങൾ ഏറെ ദൂരം മുന്നോട്ടുപോയി.

അതുവരെ മൂടിക്കെട്ടിനിന്ന അന്തരീക്ഷം കൂടുതൽ ഇരുണ്ടു തുടങ്ങി. ഹിമ ധൂളികൾ ഉയർത്തിക്കൊണ്ട് ശക്തമായ കാറ്റ് വീശാൻ തുടങ്ങിയപ്പോൾ ഞങ്ങൾ യാത്ര നിർത്തി. പ്രകാശം തീരെ മങ്ങിപ്പോയതിനാൽ കാഴ്ചശക്തി ദുർബലമായി. ദൂരെനിന്നു പട്ടാളക്കാർ വരുന്നുണ്ടെന്നു പദംസിങ് പറഞ്ഞ പ്പോൾ ആശ്വാസം തോന്നി. പതിനഞ്ചു മിനിറ്റു കഴിഞ്ഞപ്പോഴാണ് അവർ ഞങ്ങളുടെ അടുത്തെത്തിയത്. യാത്ര തുടരുന്നത് അപകടമാണെന്നും ചുര ത്തിലേക്കു കടക്കുവാനുള്ള ചെറിയ പാലത്തിൽ മഞ്ഞ്‌വീണ് മൂടിത്തുടങ്ങി

എന്നും അവർ അറിയിച്ചു. ഉയരംകൊണ്ടും മഞ്ഞുവീഴ്ചയുടെ കനംകൊണ്ടും കൈലാസ്-മാനസസരസ്സ് യാത്രയിലെ ലിപുലേഖ് ചുരത്തിന്റെ ഏഴയലത്തു പോലും ഈ ചുരങ്ങൾ വരില്ല എന്നും അവർ കൂട്ടിച്ചേർത്തു. തീർഥാടകരിൽ ലിപുലേഖ് ചുരം കടന്നത് ഞാൻ മാത്രമായിരുന്നതിനാൽ മറ്റുള്ളവർക്ക് അതിന്റെ തീക്ഷ്ണത അത്ര ബോധ്യമായില്ല എന്നു തോന്നി. കാലാവസ്ഥ കൂടുതൽ രൂക്ഷമാകുന്നതിനു മുൻപ് മടങ്ങിപ്പോകുന്നതാണ് ഉത്തമം എന്നു തീരുമാനിച്ച് പട്ടാളക്കാരോടൊപ്പം ഞങ്ങളും തിരിച്ചുപോന്നു.

മൂന്നുമണി കഴിഞ്ഞപ്പോൾ ഞങ്ങൾ പാർവതീ-സരസ്സിൽ തിരിച്ചെത്തി. കൂട്ടുകാരെല്ലാം ക്ഷേത്രത്തിന്റെ ചെറിയ വരാന്തയിൽ വിശ്രമിച്ചപ്പോൾ ഞാൻ രാജുവിനെയുംകൂട്ടി തടാകത്തിലെ കയത്തിനടുത്തേക്ക് നടന്നു. ആദികൈലാസശൃംഗം മൂടൽമഞ്ഞിൽ മൂടപ്പെട്ടുകിടക്കുകയാണ്. കയത്തിൽ, ആ ഭാവത്തിൽ അതു രൂപപ്പെട്ടുകിടക്കുന്നുണ്ട്. രാവിലെ കയം കണ്ടപ്പോൾത്തന്നെ അതിൽ മുങ്ങി നിവരണം എന്നൊരുതോന്നൽ മനസ്സിൽ ഉണ്ടായി. എന്തു പ്രചോദനംകൊണ്ടാണ് അതുണ്ടായതെന്ന് അറിയില്ല. കയത്തിന്റെ അടിയിൽ സതീദേവിയുടെയും പാർവതീദേവിയുടെയും ദേഹത്തിലെ അഴുക്ക് അടിഞ്ഞുകൂടി കിടക്കുന്നുണ്ടെന്ന വിശ്വാസം ഗൈഡ് പറഞ്ഞപ്പോൾ കയത്തിൽ മുങ്ങണമെന്ന് ആഗ്രഹം ഇരട്ടിച്ചു. ചുരത്തിലേക്കു നടക്കുമ്പോഴും തിരിച്ചുവരുമ്പോഴും ഇതുന്നെയാണ് പ്രധാനമായും ചിന്തിച്ചത്.

പത്തു മിനിറ്റോളം, കയത്തിനെ ശ്രദ്ധിച്ചുകൊണ്ട് ഞാൻ നിന്നു. പിന്നെ, അതിന്റെ പല ഭാഗങ്ങളിലും കൈമുക്കി നോക്കി. വിരൽ മരവിച്ചുപോകുന്നത്രയും തണുപ്പ് തോന്നിയില്ല. എന്നാലും കിടുകിടാ വിറയ്ക്കുന്ന അന്തരീക്ഷത്തിലെ തണുപ്പും കയത്തിലെ തണുപ്പും ഒന്നിക്കുമ്പോൾ അപകടസാധ്യതയുണ്ടെന്ന് തോന്നി. കൂടുതൽ ചിന്തിക്കാൻ നിൽക്കാതെ തോൾബാഗിൽ ഭദ്രമായി സൂക്ഷിച്ചിരുന്ന ഗുരുവായൂരപ്പന്റെ ദിവ്യപ്രസാദവും, കൂടെ കരുതിയിരുന്ന കൂവളത്തിന്റെ ഇലകളും പുറത്തെടുത്തു. ഗുരുവായൂർ ക്ഷേത്രത്തിലെ മേൽശാന്തിമാരായിരുന്ന താമറ്റൂർ കേശവൻ നമ്പൂതിരിപ്പാടും അനുജൻ ദാമോദരൻ നമ്പൂതിരിപ്പാടും അനുഗ്രഹിച്ചു നൽകിയ ശ്രീഗുരുവായൂരപ്പന്റെ മുഖത്തുചാർത്തിയ ദിവ്യചന്ദനം ഒരു നിധിപോലെ ഞാൻ ബാഗിൽ സൂക്ഷിച്ചിരുന്നു. ആപൽശങ്ക മനസ്സിൽ തോന്നുമ്പോളെല്ലാം പ്രസാദത്തിൽ സ്പർശിക്കാറുണ്ട്. അതെനിക്കു നൽകിയ ഉത്തേജനം ആവാച്യമായിരുന്നു. കൂവളകത്തിന്റെ ഇലകൾ ഒരുപാട് പ്രാർഥനകൾ ഏറ്റുവാങ്ങിയതാണ്. മഹാവിഷ്ണുവിനെയും ശ്രീപരമേശ്വരനെയും പ്രതിനിധാനം ചെയ്യുന്ന, ഇതിൽപ്പരം ശ്രേഷ്ഠമായ മറ്റെന്തു പ്രസാദമാണ് ദേവിമാർക്ക് സമർപ്പിക്കുക?

വിഷ്ണു-ശിവ-ദേവീ സ്തോത്രങ്ങൾ ഉരുവിട്ടുകൊണ്ട് പ്രസാദവും കൂവളകത്തിന്റെ ഇലകളും കയത്തിൽ അർപ്പിച്ചു. കയത്തിലെ തെളിഞ്ഞ ജലത്തിൽ ഗുരുവായൂരപ്പന്റെ മുഖകമലത്തിലെ ചന്ദനക്കൂട്ട് സുവർണരാശി നിറത്തിൽ അലിഞ്ഞുചേർന്നു... കൂവളകത്തിന്റെ ഇലകൾ വട്ടം കറങ്ങി ഒഴുകി നടന്നു. ഞാൻ പ്രതീക്ഷയോടെ രാജേന്ദ്രസിങ് നേഗിയുടെ മുഖത്തേക്കു ഇമവെട്ടാതെ നോക്കി. എന്റെ ഉദ്ദേശ്യം മനസ്സിലാക്കിയ രാജു വസ്ത്രങ്ങൾ ഓരോന്നായി അഴിച്ചുവച്ചു. നിക്കർ മാത്രം ധരിച്ചുകൊണ്ട്, കൈലാസനാഥനെ വന്ദിച്ച്

ഞങ്ങൾ കയത്തിലേക്ക് ചാടി. മരവിക്കുന്ന തണുപ്പ് തോന്നിയെങ്കിലും ക്ഷണത്തിൽ കയത്തിന്റെ അടിയിൽ തൊട്ടു. ചേറുപോലെയുള്ള മണ്ണ് ഒരു കൈ നിറയെവാരിയെടുത്ത് ഞങ്ങൾ മേലോട്ട് പൊന്തി. പ്രജ്ഞ ശരിയായ വിധത്തിൽ ഉണ്ടായിരുന്നില്ലെങ്കിലും എന്തൊക്കെയോ രൂപങ്ങൾ മനസ്സിൽ മിന്നിമറഞ്ഞു. കൈലാസശൃംഗത്തിലേക്കു നോക്കി വന്ദിച്ചശേഷം ക്ഷണത്തിൽ കരയ്ക്കു കയറി.

ഹോമകുണ്ഡത്തിന്റെയടുത്ത് തീ കാഞ്ഞുകൊണ്ടിരുന്ന സുഹൃത്തുക്കളുടെ അടുത്തേക്ക് ഞങ്ങൾ ക്ഷണത്തിൽ എത്തിച്ചേർന്നു. അസ്ഥി തുളയ്ക്കുന്നതുപോലെ ആഞ്ഞുകുത്തുന്ന തണുപ്പിന് അതോടെ ആശ്വാസമായി. അന്തരീക്ഷം കൂടുതൽ ഇരുണ്ടു. അസ്തമയസൂര്യന്റെ ദിശപോലും നിർണയിക്കാൻ സാധിച്ചില്ല. കാലാവസ്ഥ കൂടുതൽ മോശമായാൽ മടക്കയാത്രയ്ക്ക് ബുദ്ധിമുട്ടാകുമെന്നു തോന്നിയതിനാൽ ഞങ്ങൾ യാത്ര തിരിച്ചു. നിശ്ചിത യാത്രാപഥത്തിൽനിന്നു അര കിലോമീറ്ററോളം വ്യതിചലിച്ച്, വളഞ്ഞ വഴിയിലൂടെയാണ് ഞങ്ങൾ യാത്ര ചെയ്തത്. ഈ വഴിയുടെ ഇടതുഭാഗത്ത് വറ്റി വരണ്ടുപോയ വിശാലമായ ഒരു തടാകമുണ്ട്. തടാകത്തിന്റെ ആകൃതി വ്യക്തമായി ഇപ്പോഴും കാണാം. ഇത്രയും ജലസമൃദ്ധിയുടെയും ഹിമപർവതങ്ങളുടെയും മധ്യേ കിടന്നിട്ടും തടാകം ജലരഹിതമായിപ്പോയത് എന്താണാവോ? പുരാണപ്രധാനമായ എന്തെങ്കിലും സംഭവം ഇതിന്റെ പിന്നിൽ ഉണ്ടാകാം.

അഞ്ചരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ക്യാമ്പിൽ എത്തിച്ചേർന്നു. മഞ്ഞു വീഴ്ച അതിശക്തമായതിനാൽ അവസാനത്തെ അരകിലോമീറ്റർ തപ്പിത്തടഞ്ഞാണ് നടന്നത്. മൂളിപ്പറക്കുന്ന കാറ്റും തുടങ്ങിക്കഴിഞ്ഞിരുന്നു. സന്ധ്യാവന്ദനത്തിനുശേഷം ക്യാമ്പിൽ വിശ്രമിക്കുമ്പോഴാണ് ഹിമക്കാറ്റിന്റെ തീക്ഷ്ണത അതിശക്തമായത്. വല്ലാത്ത ആരവത്തോടെ വീശിയടിച്ച അവലാൻഷ് (Avalanche) ഹിമധൂളികളും ഹിമക്കട്ടകളും അന്തരീക്ഷത്തിൽ ഉയർത്തുന്ന കാഴ്ച നടുക്കത്തോടെയാണ് ജനൽപ്പാളികൾക്കിടയിൽക്കൂടി വീക്ഷിച്ചത്. ഇടവിട്ടിടവിട്ട് വീശിയടിച്ച കാറ്റ് കൂടുതൽ കരുത്താർജിക്കുന്നതാണ് കണ്ടത്. കുടി ഗ്രാമത്തിൽ രണ്ടാഴ്ചമുൻപ് ഇതേപോലെ വീശിയടിച്ച കാറ്റാണ് ടൂറിസം വകുപ്പിന്റെ മൂന്നു കൂടാരങ്ങൾ തകർത്തു കളഞ്ഞത്. അവിടെ ആളൊഴിഞ്ഞ കൂടാരമായിരുന്നുവെങ്കിൽ, ഇവിടെ മറിച്ചാണ് സ്ഥിതി. മഞ്ഞുഭൂമിയിൽ ദുരന്തങ്ങൾ സംഭവിക്കാൻ ഏതാനും നിമിഷങ്ങൾ മാത്രം മതി. എവിടെയൊക്കെയോ ഹിമശൃംഗങ്ങൾ തകർന്നു വീഴുന്നതുപോലെ ഭയാനകമായ ശബ്ദങ്ങൾ ജൊളിങ്കോങ്ങിൽ അലയടിച്ചു. കൂട്ടംകൂടിയിരുന്ന്, വേദമന്ത്രങ്ങളും സ്തോത്രങ്ങളും ഉരുവിട്ട് ഞങ്ങൾ ഓരോ സെക്കൻഡും തള്ളിനീക്കി. ഒൻപതു മണി കഴിഞ്ഞപ്പോൾ കാറ്റിന്റെ ശക്തി കുറഞ്ഞു. ഈ തക്കം നോക്കി ഞങ്ങൾ പെട്ടെന്ന് ഭക്ഷണം കഴിച്ചു. കാറ്റിന്റെ ശക്തി കുറഞ്ഞപ്പോൾ മഴ തുടങ്ങി. മഞ്ഞുകഷ്ണങ്ങൾ വന്നിടിച്ച് കൂടാരത്തിന്റെ ഫൈബർഷീറ്റുകൾ പല സ്ഥലത്തും പൊട്ടിയതിനാൽ ചോർച്ചയും തുടങ്ങി. സെല്ലോടേപ്പ് ഒട്ടിച്ച് ചോർച്ച ഒരുവിധം പരിഹരിച്ചശേഷം എല്ലാവരും കിടന്നു. പ്രാർഥിച്ചശേഷം കിടക്കസ്സഞ്ചിയിൽ അഭയം തേടുമ്പോൾ ക്ഷീണംകൊണ്ട് കണ്ണുകൾ അടഞ്ഞു തുടങ്ങിയിരുന്നു.

# 16

## ആദികൈലാസം-പൗർണമിരാവിൽ

അഞ്ചുമണിക്ക് എഴുന്നേറ്റ് കൂടാരത്തിന്റെ വാതിൽ തുറന്ന് പുറത്തേക്കു നോക്കിയപ്പോൾ മനസ്സൊന്നു കുളിർത്തു. നേരിയ മൂടൽ മഞ്ഞുണ്ടെങ്കിലും പ്രഭാതകിരണങ്ങൾ ജൊളിങ്കോംഗിൽ സ്വർണപ്രഭ വാരിവിതറി. ദൂരെയുള്ള ഹിമശൃംഗങ്ങളുടെ മധ്യഭാഗത്ത്, അർധവൃത്താകൃതിയിൽ സൂര്യൻ ഉദിച്ചുയരുന്നത് നോക്കി നിന്നപ്പോൾ കണ്ണഞ്ചിപ്പോയി. ഉദയം അതിമനോഹരമായിരുന്നെങ്കിലും ഗുൻജിയിലെ സൂര്യോദയത്തിന്റെ അവാച്യമായ ചാരുത മറ്റൊരു ദിക്കിലും ഞാൻ കണ്ടിട്ടില്ല.

പാചകക്കാർ അവർക്കുവേണ്ടി തയ്യാറാക്കിയ ചായയിൽനിന്ന് ഒരു കപ്പ് എനിക്കു തന്നപ്പോൾ അതു കുടിച്ചുകൊണ്ട് മുറ്റത്തെ പാറക്കെട്ടിൽ ഇരുന്നു. പൗർണമിദിവസം (ജൂൺ 11 ഞായർ) കാലാവസ്ഥ തികച്ചും അനുകൂലമായി മാറിയതിൽ സന്തോഷം തോന്നി. അന്നുകൂടി ഇവിടെ താമസം ഉള്ളതിനാൽ പൗർണമിദിവസം ആദികൈലാസത്തെ രാത്രിയിൽ ദർശിക്കുവാൻ സാധിക്കുക എന്നത് മറ്റൊരു സാക്ഷാൽക്കാരംതന്നെയാണ്. കാലാവസ്ഥ അന്നു മുഴുവൻ അനുകൂലമായിരിക്കുമെന്ന് പാചകക്കാർ പറഞ്ഞപ്പോൾ സന്തോഷം ഇരട്ടിയായി. തലേദിവസം രാത്രിയിൽ സംഭവിച്ചതുപോലെയുള്ള ഒരു താണ്ഡവം നടന്നാൽ പുറത്തിറങ്ങാൻപോലും സാധിക്കാതെ കൂടാരത്തിനുള്ളിൽ പേടിച്ചു കഴിച്ചുകൂട്ടേണ്ടിവരുമെന്ന അവസ്ഥ ദയനീയമാണ്. അങ്ങനെ സംഭവിക്കരുതേ എന്ന പ്രാർഥനയോടെ പ്രഭാതപരിപാടികളുമായി മുൻപോട്ടു പോയി.

പ്രാതലിനു മുൻപായി ആദികൈലാസത്തിന്റെ മുന്നിലുള്ള മൈതാനത്ത് ധ്യാനത്തിൽ ഇരിക്കാം എന്നു കരുതി ഞാൻ അങ്ങോട്ടു നടന്നു. പദംസിങ്ങിന്റെ ഡാബയുടെ അടുത്തെത്തിയപ്പോൾ ഒരു നിമിഷം നിന്നു. കട്ടിയുള്ള ഇരട്ടക്കമ്പിളിപ്പുതപ്പുകൊണ്ട് ആസകലം മൂടിപ്പുതച്ച് കുതിരക്കാരും പോർട്ടർമാരും വെറും മൈതാനത്ത് ഗാഢനിദ്രയിലാണ്ടു കിടക്കുന്നു. കഴിഞ്ഞ രാത്രിയിലെ ഹിമക്കാറ്റ്, മേൽക്കൂരയായി കെട്ടിയ ടാർപോളിൻഷീറ്റിനെ ഛിന്നഭിന്നമാക്കിക്കളഞ്ഞതിനാലാണ് ഇവർക്ക് വെറും നിലത്ത് ഉറങ്ങേണ്ടി വന്നത്. പദംസിങ്ങിന്റെ ഡാബയുടെ മേൽക്കൂരയുടെ ഒരു ഭാഗവും കാറ്റ് പൊക്കിക്കൊണ്ടുപോയതായി കണ്ടു. കുതിരക്കൂട്ടങ്ങൾ യാതൊന്നും സംഭവിച്ചില്ല എന്ന ഭാവത്തോടെ ഉത്സാഹത്തോടെ മേയുന്നു.

ഡാബയുടെ വരാന്തയിലെ പെട്ടിപ്പുറത്ത് സുഖനിദ്രയിലാണ്ടു കിടന്നിരുന്ന

പദംസിങ് പുതപ്പുമാറ്റി തല ഉയർത്തി നോക്കുന്നതു കണ്ടപ്പോൾ ഞാൻ അദ്ദേഹത്തിന്റെ അടുത്തേക്കു ചെന്നു. ബദ്ധപ്പാടോടെ എഴുന്നേറ്റിരുന്ന അദ്ദേഹം കൈലാസപതിയുടെ നാമത്തിൽ എന്നെ അഭിവാദ്യം ചെയ്തു. ഞാനും അദ്ദേഹത്തെ, അതേ നാമത്തിൽ, പ്രത്യഭിവാദ്യം പറഞ്ഞു. കഴിഞ്ഞ രാത്രിയിലെ രൂക്ഷമായ കാലാവസ്ഥയെക്കുറിച്ച് ഞാൻ സൂചിപ്പിച്ചപ്പോൾ അത് ശരാശരിക്കു താഴെയും ഹ്രസ്വവുമാണെന്നായിരുന്നു പദംസിങ്ങിന്റെ വിലയിരുത്തൽ.

രണ്ടാഴ്ചമുൻപ് വീശിയടിച്ച അവലാൻഷ് മൈതാനത്തിൽ കൊണ്ടുവന്നിട്ട വലിയ ഹിമക്കട്ടകൾ അടുത്ത മൂന്നു ദിവസംകൊണ്ടാണ് ഉരുകിത്തീർന്നതെന്ന് അദ്ദേഹം വിസ്തരിച്ചപ്പോൾ ഞാൻ നടുങ്ങിപ്പോയി. അവലാൻഷിന്റെ താണ്ഡവം രണ്ടു ദിവസം നീണ്ടുനിന്നപ്പോൾ താനും കുടുംബവും തലനാരിഴയ്ക്കാണ് രക്ഷപ്പെട്ടതെന്നും അദ്ദേഹം തുടർന്നറിയിച്ചു. പത്തു മിനിറ്റ് കാത്തിരുന്നാൽ കടുപ്പത്തിലൊരു ചായ ഉണ്ടാക്കിത്തരാം എന്ന് അദ്ദേഹം ഭവ്യതയോടെ അറിയിച്ചപ്പോൾ ഞാൻ സ്നേഹപൂർവം അത് നിരസിച്ചു. ധ്യാനത്തിനുശേഷം ഉച്ചകഴിഞ്ഞാൽ എനിക്കൊഴിവാണെന്നും ലയ്സൺ ഓഫിസർ അനുവദിച്ചാൽ കൈലാസത്തിലെ പൗർണമിരാവ് കണ്ടാസ്വദിക്കാൻ, സന്ധ്യകഴിഞ്ഞ് ഡാബയിൽ തങ്ങാമെന്നും ഞാൻ അറിയിച്ചപ്പോൾ അദ്ദേഹം സന്തോഷംകൊണ്ട് മതിമറന്നപോലെ തലകുനിച്ചു വീണ്ടും വീണ്ടും വണങ്ങി. തനിക്ക് ആദികൈലാസത്തിൽ അത്യപൂർവമായ ചില അവിസ്മരണീയാനുഭവങ്ങൾ ഉണ്ടായിട്ടുണ്ടെന്ന് പാർവതീസരസ്സിലേക്കുള്ള യാത്രാമധ്യേ പദംസിങ് എന്നോട് പറഞ്ഞിരുന്നു. ഞാനൊരു എഴുത്തുകാരനാണ് എന്ന് അദ്ദേഹം രാജുവിൽനിന്ന് മനസ്സിലാക്കിയിരുന്നു. പദംസിങ്ങിനോടു യാത്ര പറഞ്ഞ് ഞാൻ മൈതാനത്തിന്റെ അറ്റത്തേക്കു നടന്നു. ആദികൈലാസപർവതനിര ദൃശ്യമാണെങ്കിലും അതിന്റെ ഉന്നതശൃംഗം മേഘക്കൂട്ടങ്ങൾക്കിടയിൽ ഒളിഞ്ഞു കിടക്കുകയാണ്. യോഗനിദ്രയിൽ കിടക്കുന്ന ആ ദിവ്യരൂപം ഒരിക്കൽക്കൂടി കാണുവാൻ എന്റെ മനസ്സ് വെമ്പി. ചമ്രം പടിഞ്ഞിരുന്ന്, മനസ്സിനെ ഏകാഗ്രമാക്കിയശേഷം, ഞാൻ ധ്യാനത്തിലേക്ക് വഴുതിവീണു.....

ധ്യാനമെന്ന തപോനിഷ്ഠയിൽക്കൂടിയാണ് മനസ്സിനു ഏകാഗ്രത സിദ്ധിക്കുന്നത്. യോഗപരമായ ധ്യാനത്തിന്റെ അനുഭൂതിയിൽ ദിവ്യമായ ജ്യോതിസ്സുകൾ ഭ്രൂമധ്യത്തിൽ പ്രകാശിക്കുന്നതായി അനുഭവപ്പെടാറുണ്ട്. അതോടുകൂടി ദിവ്യമായ നാദങ്ങളും ആന്തരികശ്രവണേന്ദ്രിയത്തിൽനിന്ന് ഉത്ഭവിക്കുന്നതായി അനുഭവപ്പെടും. മനസ്സ് അതിവിശാലമാണ്. ധ്യാനത്തിൽക്കൂടി ജ്ഞാനമുദിക്കുമ്പോൾ, ബാഹ്യമായും ആഭ്യന്തരമായും ബ്രഹ്മസ്വരൂപത്തിന്റെ അനുഭവം സിദ്ധിക്കുന്നു. ജ്ഞാനത്തിന്റെയും ഭക്തിയുടെയും ലക്ഷ്യം സർവാത്മഭാവവും ആനന്ദവുമാണ്. ആനന്ദം ആത്മാവിന്റെ സ്വരൂപമാണ്.

നാലുമണിക്കൂറിനുശേഷം ഉണർന്നപ്പോൾ സമയം പതിനൊന്നുമണി കഴിഞ്ഞിരുന്നു. ആദികൈലാസം വജ്രശോഭയിൽ വെട്ടിത്തിളങ്ങിനിൽക്കുന്നു. യോഗനിദ്രയിൽ കിടക്കുന്ന മുഖത്തിന്റെ കാന്തി അനിർവചനീയമാണ്! അതിന് കൂടുതൽ മിഴിവ് വന്നതുപോലെ തോന്നി. ശൃംഗത്തിലെ മഞ്ഞുവരകൾക്ക്

വജ്രത്തേക്കാൾ തിളക്കം.

ടൂറിസം മെസ്സിൽനിന്ന് രാജു പൊതിഞ്ഞുകൊണ്ടുവന്ന പ്രാതൽ അവിടെയിരുന്ന് രുചിയോടെ കഴിച്ചു. പൂരിക്കും കിഴങ്ങുകറിക്കും പ്രത്യേകം ആസ്വാദ്യത തോന്നി. ഒരു സ്റ്റീൽ ഗ്ലാസ് നിറയെ ചായയും കഴിച്ചപ്പോൾ തൃപ്തിയായി. എന്നെ തനിയെ വിടാൻ പറഞ്ഞ് ഞാൻ രാജുവിനെ ഒഴിവാക്കി. ഇന്ദ്രിയാനുഭൂതി ലഭിച്ചപ്പോൾ നാഡീവ്യൂഹങ്ങളും അഴഞ്ഞു. മനസ്സ് തലങ്ങളിൽനിന്ന് തലങ്ങളിലേക്ക് വ്യഹരിച്ചപ്പോൾ പുൽത്തകിടിയിൽ കണ്ണടച്ചു മലർന്ന്, കിടന്നു...

ദക്ഷപ്രജാപതിയുടെ അതിസുന്ദരിയായ ഓമനപ്പുത്രി സതീദേവി, വിവാഹാനന്തരം ഭർത്താവായ ശ്രീപരമേശ്വരനുമൊന്നിച്ച് ആദികൈലാസത്തിൽ എത്തി. അപ്സരസ്സുകളും, യക്ഷ-കിന്നര-ഗന്ധർവ സ്ത്രീകളും ചേർന്ന് ആചാരാനുഷ്ഠാനങ്ങളോടെ ദേവിയെ വരവേറ്റു. ദേവനർത്തകിമാർ മോഹിപ്പിക്കുന്ന മെയ്‌വഴക്കത്തോടെ നൃത്തമാടിയപ്പോൾ കിന്നരന്മാർ വാദ്യഘോഷങ്ങൾ മുഴക്കി. നീണ്ടുനിന്ന ആഘോഷങ്ങൾക്കുശേഷം എല്ലാവരും അരങ്ങൊഴിഞ്ഞപ്പോൾ, ദമ്പതികൾ അവരുടെ സ്വകാര്യലോകത്തേക്കു പിൻവാങ്ങി. മോഹിച്ച പുരുഷനെ സ്വന്തമായി കിട്ടുകയെന്നത് ഒരു സ്ത്രീയെ സംബന്ധിച്ചിടത്തോളം സ്വപ്നസാക്ഷാൽക്കാരമാണ്. സതീദേവിക്ക് ഒന്നിന്റെയും കുറവില്ലാതെ, ശിവന്റെ ഭൂതഗണങ്ങൾ അവരെ പരിചരിച്ചു.

ആദികൈലാസം ദേവവനമായ ചൈത്രരഥംപോലെ തിളങ്ങിനിന്നു. വസന്തശ്രീയണിഞ്ഞ്, വസന്തപുഷ്പാഭരണങ്ങൾ ചാർത്തിയ കാനനത്തിലെ വൃക്ഷലതാദികൾ അവിടെങ്ങും പരത്തിയത് മനംമയക്കുന്ന മാസ്മരഗന്ധമാണ്. "മാന്തളിരുകൾ ഭക്ഷിച്ച് കണ്ഠം ലോലമാക്കിയ ആൺകുയിലുകൾ നാദബ്രഹ്മമുയർത്തി.' മാദകഗന്ധവാഹിയായ മന്ദമാരുതന്റെ തലോടൽ ഏറ്റുവാങ്ങി, താമരപ്പൊയ്കകളും നീർച്ചാലുകളും പുഷ്പപ്രപഞ്ചവും തേന്മാവിൻ കൂട്ടങ്ങളും തെളിഞ്ഞ നീലാകാശവും കണ്ട് മതിമറന്ന സതീദേവി, ആ സ്വർഗഭൂമിയിൽ ഉല്ലസിച്ചു നടന്നു. 'തേന്മാവിന്റെ പൂന്തേനാകുന്ന മദ്യം കുടിച്ചു മദിച്ച ആൺകുയിൽ പ്രേമത്തോടും ഹർഷത്തോടും കൂടി പ്രിയപ്പെട്ട പിടയെ ചുംബിക്കുന്നതും ചെന്താമരപ്പൂവിൽ ഇരുന്ന് ഇണയ്ക്ക് പ്രീതിതോന്നുമാറ് മൂളുന്ന വണ്ടിനേയും' കണ്ട സതീദേവി അവയോടു കിന്നാരം ചോദിച്ചു.

"പുംസ്കോകിലശ്ചൂതരസാസവേന
മത്തഃ പ്രിയാം ചുംബതി രാഗഹൃഷ്ടഃ
കൂജദ്വിരേഫോഽപ്യയമംബുജസ്ഥഃ
പ്രിയം പ്രിയായാഃ പ്രകരോതി ചാടു." (ഋതുസംഹാരം- കാളിദാസൻ)

അന്നൊരിക്കൽ, പ്രിയതമന്റെ മടിയിൽ തലവച്ച് മലർന്നുകിടക്കുമ്പോൾ ഹിമശൃംഗങ്ങളുടെ മറപറ്റി പുഷ്പകവിമാനം മന്ദമന്ദം ഒഴുകിപ്പോകുന്നത് ദേവിയുടെ ശ്രദ്ധയിൽപ്പെട്ടു. വിമാനത്തിന്റെ യാത്ര എങ്ങോട്ടാണെന്ന് സതീദേവി

---

1 ചൂതാങ്കുരാസ്വാദകഷായകണ്ഠഃ,
പുംസ്കോകിലോ യന്മധുരം ചുകൂജ- കാളിദാസൻ- കുമാരസംഭവം.

ആരാഞ്ഞപ്പോൾ, എല്ലാമറിയുന്ന ശ്രീപരമേശ്വരൻ മൗനം പൂണ്ടിരുന്നു. ദേവി നിർബന്ധിച്ചപ്പോൾ അദ്ദേഹം കാര്യങ്ങൾ തുറന്നു പറയുകയു ചെയ്തു. പ്രജാപതികളുടെ കൂട്ടത്തിൽ ഒന്നാം സ്ഥാനം ബ്രഹ്മാവിൽനിന്നും ലഭിച്ചിരുന്നതിനാൽ ദക്ഷന്റെ ഗർവ് വല്ലാതെ വർധിച്ചിരിക്കുന്നു. തനിക്ക് യജ്ഞഭാഗം നൽകാതെ അപമാനിക്കാൻ വേണ്ടിയാണ് യജ്ഞത്തിനു ക്ഷണിക്കാത്തത്. തന്റെ വിലക്ക് വകവയ്ക്കാതെ യാഗത്തിനു പോയാൽ ദേവിയും അപമാനിതയാകും. അച്ഛനേയും അമ്മയേയും സഹോദരികളേയും കാണാൻ തനിക്ക് അതിയായ ആഗ്രഹമുണ്ടെന്നും ബൃഹസ്പതിയജ്ഞം നടക്കുന്ന ജന്മഭൂമി സന്ദർശിക്കുക എന്നത് ഏതൊരാളിന്റെയും സ്വപ്നമാണെന്നും സതീദേവി വാദിച്ചപ്പോൾ പരമശിവൻ വീണ്ടും വിലക്കി. തന്നെ പ്രജാപതികളുടെ സഭയിൽവച്ച് അപമാനിച്ച ദക്ഷൻ തന്റെ ശത്രുവാണെന്നും, തന്നെ അനുസരിക്കാതിരുന്നാൽ അത് ശുഭാവഹമാവില്ലെന്നും അത് ദേവിയുടെ മരണത്തിനു തന്നെ ഹേതുവാകുമെന്നും പരമശിവൻ മുന്നറിയിപ്പുനൽകി. ഭർത്താവിന്റെ ഹിതത്തിനു വിപരീതമായി സതീദേവി യാഗത്തിനു പോകാൻ തീരുമാനിച്ചു. ഏകാകിനിയായി യാത്ര പുറപ്പെട്ട പ്രിയതമയെ സഹായിക്കാനായി പരമശിവൻ പാർഷദന്മാരെയും ഭൂതഗണങ്ങളെയും കൂട്ടിന് അയച്ചു.

പാവം! സതീദേവി; അവർ ഒരിക്കലും അറിഞ്ഞിരുന്നില്ല അത് അവരുടെ അവസാന യാത്രയാണെന്ന്. എല്ലാം അറിയുന്ന പരമശിവന്, തന്റെ പ്രിയപത്നിയുടെ ആത്മഹൂതി മുൻകൂട്ടി കാണാൻ കഴിഞ്ഞില്ല എന്നു കരുതാമോ? ഒരിക്കലും ഇല്ല. യാഗശാലയിൽവച്ച് സ്വപിതാവിനാൽ ക്രൂരമായി അപമാനിക്കപ്പെട്ട ദേവി, യോഗവിദ്യകൊണ്ടാണ് സ്വശരീരം ദഹിപ്പിച്ചത്. ത്രിലോകങ്ങൾ അറിയുന്ന ശിവന് സതീദേവിയെ നിഷ്പ്രയാസം രക്ഷിക്കാമായിരുന്നു. എന്തുകൊണ്ട് അതു ചെയ്തില്ല? പുരാണങ്ങൾ, ഒരിക്കലും പൊളിയല്ല. സതീദേവിയുടെ ആത്മഹൂതിക്കും തുടർന്നുള്ള പുനർജന്മത്തിനും തക്കതായ കാരണമുണ്ട്. സതി എന്നാൽ സത്യസ്വരൂപമായ ബ്രഹ്മത്തെ അനുസരിക്കുന്നവൾ എന്നാണ് അർഥം; സത്യത്തെ അനുസരിക്കുന്നവളാണ് സതി. നിർവൈരനും ശാന്തമൂർത്തിയും ആത്മാരാമനുമായ ശ്രീമഹാദേവൻ സർവചരാചരങ്ങളുടെയും ഗുരുവാണ് ('കസ്തം ചരചരാഗുരും നിർവൈരംശാന്തവിഗ്രഹം'). അർധനാരീശ്വരസങ്കൽപ്പത്തിലുള്ള ഒരു വധുവിനെയാണ് സാക്ഷാൽ പരമശിവനു വേണ്ടത്. അവൾ ജഗൽ സവിത്രിയാകണം;

"യാ കാപി ലോക ജനനീ പ്രഥിതാ ഭവാനീ
യാ സർവമംഗലയുതാ ച ശുഭാ മൃഡാനീ
താം ചണ്ഡികാം ഹതഖലാ മധുനാ സുരാമീ
താം കാളികാം ഭഗവതീം ശിരസാ നമാമി."

എന്ന സങ്കൽപ്പത്തിലുള്ള വിശ്വേശ്വരിയായിരിക്കണം.

സതീദേവിക്ക് ഒരിക്കലും അത്തരത്തിലുള്ള ഒരു പത്നിയായി ഉയരുവാൻ കഴിയുകയില്ല. സാധാരണ സ്ത്രീ മാത്രമായ സതിക്ക്, 'സ്ത്രീ സ്വഭാവം കൊണ്ട് അങ്ങയെ ശരിക്ക് അറിയാൻ എനിക്കു കഴിവില്ല.' ('തഥാപ്യഹം യോഷിദ- തത്ത്വവിച്ച') എന്ന ബോധം നല്ലപോലെ ഉണ്ടായിരുന്നു. തന്റെ

ജ്ഞാനം ശ്രവണമൂലകം മാത്രമാണ്. അത് ഇനിയും അർഥഗോചരമായിട്ടില്ല. ദൃഢമാകാത്ത ജ്ഞാനത്തിന്റെ ശക്തി ക്രമേണ ക്ഷയിക്കും എന്നു സതി കുറ്റബോധത്തോടെ സമ്മതിക്കുന്നുണ്ട്. ജ്ഞാനത്തിനു അജ്ഞാനത്തോട് വിരോധമുണ്ടാകും. അജ്ഞാനത്തിന് വിരോധശൂന്യതയോട് ബന്ധവുമുണ്ട്. സ്വതന്ത്രമല്ലാത്ത അവിദ്യ സ്വാതന്ത്ര്യം ആഗ്രഹിക്കുന്നുവെന്ന് ഉറപ്പാണല്ലോ. അവിദ്യയ്ക്ക് ബ്രഹ്മത്തോട് യഥാർഥ ബന്ധം ഉണ്ടാകില്ല. അതുകൊണ്ട് കാര്യബ്രഹ്മമായതും ശങ്കരരൂപിയായ ജ്ഞാനത്തോടുകൂടിയതുമായ ശ്രീമഹാദേവനോടും ദൃഢബന്ധം ഉണ്ടാവുക സാധ്യമല്ല. പരസ്പരവിരുദ്ധമായ രണ്ടു ധർമങ്ങൾക്ക് ഒന്നിച്ചുചേരുക ഒരിക്കലും സാധ്യമല്ല. സതീദേവിയുടെ വൃത്തി, സംസാരത്തിലെ ബന്ധുമിത്രാദികളോടുള്ള ദൃഢമായബന്ധത്താൽ ആബദ്ധമായിരുന്നു എന്നു സാരം.

ആർഷസംസ്കാരത്തിന്റെ അമരഗീതങ്ങളായ വേദങ്ങളിൽ ഉദ്ഘോഷിക്കുന്നതുപോലെയുള്ള ഒരു സാധാരണ ധർമപത്നി മാത്രമായിരുന്നു സതീദേവി.

"അഘോരചക്ഷുരപതിഘ്ന്യേധി
ശിവാപശുഭ്യസ്സുമാനാസ്സുവർചാഃ
വീരസൂർദേവകാമാസ്യോനാ
ശംനോബവദ്വിപദേശഞ്ചതുഷ്പദേ."

(സ്നേഹാർദ്രചക്ഷുസ്സ് ആയി ഭവിക്കണം. സ്നേഹാർദ്ര ദൃഷ്ടിയാവുക, ഭർത്താവിന് ദ്രോഹകരിയാവരുത്, അനുകൂലയാവണം. പ്രാണികൾക്കു മുഴുവൻ ഹിതകരിയാവുക. സുമനസ്വിനിയും തേജസ്വിനിയുമാവുക. സൽസന്താനങ്ങളെ പ്രസവിക്കുക. ദേവന്മാർക്ക് ഇഷ്ടപ്പെട്ടവളാകണം; ദേവന്മാരെ ഇഷ്ടപ്പെടുന്നവളാകണം; ദേവകാര്യങ്ങളിൽ തൽപ്പരയാവണം. സർവഥാ സുഖകരിയാവുക. മനുഷ്യർക്കും നാൽക്കാലികൾക്കും ശാന്തിക്കായി ഭവിക്കുക.)1

സതീദേവിയെ അഗ്നിക്ക് സമർപ്പിച്ചശേഷം അവരെ പാർവതിയായി പുനഃസൃഷ്ടിച്ച് വീണ്ടും പരമശിവന്റെ ധർമപത്നിയാക്കി മാറ്റിയത് കാലം ആണ്. കാലചക്രത്തിന്റെ ഗതിയിൽ എല്ലാം മാറിമറയുന്നു; വീണ്ടും പുനർജനിക്കുന്നു. പരമശിവൻ ക്രിയാകുണ്ഡലീനിയോഗശാസ്ത്രം പാർവതീദേവിക്ക് ഉപദേശിച്ചുകൊടുക്കുമ്പോൾ, അതേറ്റുവാങ്ങാൻ തക്കവണ്ണം അവർ ശക്തിസ്വരൂപിണിയായി മാറിക്കഴിഞ്ഞിരുന്നു എന്നാണ് വാസ്തവം. ലോകാനുഗ്രഹത്തിനുവേണ്ടി അർധനാരീശ്വരസങ്കൽപ്പം അങ്ങനെ ആവിർഭവിച്ചു.

രാജു തട്ടി വിളിച്ചപ്പോഴാണ് മയക്കത്തിൽനിന്ന് ഉണർന്നത്. സമയം ഒരു മണി കഴിഞ്ഞിരുന്നു. കൂട്ടുകാർ ഉച്ചഭക്ഷണം കഴിഞ്ഞ് വിശ്രമത്തിലാണ്. സ്ത്രീകളും പുരുഷന്മാരും അടങ്ങുന്ന ഒരു സംഘം രാവിലെത്തന്നെ കുടി

---

1. വേദങ്ങളിൽ ഭാര്യ, പത്നി, സഹധർമിണി തുടങ്ങിയ പദങ്ങൾ സാമാന്യമായി ഉപയോഗിച്ചു കാണുന്നില്ല. പകരം, ജായാ-ജനിത്രീ-വീരസു തുടങ്ങിയ വാക്കുകളാണ് ഉപയോഗിച്ചു കാണുന്നത്. ഭാര്യ എന്നാൽ ഭരിക്കപ്പെടേണ്ടവൾ, ഭരിക്കപ്പെടുന്നവൾ (-"ഭർത്തും യോഗ്യാ, ഭർത്തും ശക്യാ) എന്നൊക്കെയാണ് അർഥം. ഭാര്യാപദം എന്നാൽ ആശ്രിതത്വം ആണ്. ലോകഭാഷകളിൽ സംസ്കൃതത്തിന് മാത്രമാണ് ഭാര്യ എന്ന പദത്തിനു നിർവചനം കൊടുത്തിട്ടുള്ളത്.)

ഗ്രാമത്തിലേക്ക് യാത്ര തിരിച്ചിരുന്നു. ഇത്രയും ഉയർന്ന പ്രതലത്തിൽ, മൈനസ് താപനിലയിൽ, തങ്ങിയതു കാരണം പലർക്കും ദേഹാസ്വാസ്ഥ്യങ്ങൾ കണ്ടുതുടങ്ങിയിരുന്നു. കഴിഞ്ഞ രാത്രിയിലെ ഹിമക്കാറ്റും മറ്റു കോലാഹലങ്ങളും പലരെയും ഭയവിഹ്വലരാക്കി മാറ്റി. ഒരു രാത്രികൂടി ജോളിങ്കോങ്ങിൽ താമസിക്കാൻ അവർ തയ്യാറാകാത്തതിന്റെ കാരണവും അതായിരുന്നു. രോട്ടിയും വെള്ളക്കടലക്കറിയും അച്ചാറും കൂട്ടി ഉച്ചഭക്ഷണം കഴിച്ചശേഷം ഒന്നു വിശ്രമിക്കാനായി ഞാനും കിടന്നു.

രണ്ടരമണി കഴിഞ്ഞപ്പോൾ അടുക്കളയിൽപ്പോയി കടുപ്പത്തിലൊരു ചായ കുടിച്ചു. നല്ല തെളിഞ്ഞ സൂര്യപ്രകാശത്തിൽ ജോളിംഗ്കോങ്ങും പരിസരങ്ങളും തിളങ്ങിനിന്നുവെങ്കിലും തണുപ്പ് അതികഠിനംതന്നെയായിരുന്നു. ലെയ്സൺ ഓഫിസറുടെ കൂടാരത്തിൽപ്പോയി അദ്ദേഹത്തെക്കണ്ട് അന്നു രാത്രിയിലെ ക്രമീകണങ്ങളെക്കുറിച്ച് ചർച്ച ചെയ്തു. കാലാവസ്ഥ ചതിക്കില്ലായെങ്കിൽ രാത്രി ഭക്ഷണത്തിനുശേഷം, മൈതാനത്തിൽ സൗകര്യപ്രദമായി ഒരിടത്ത് ഒത്തുകൂടി പൗർണമിരാവിന്റെ ഭംഗി ആസ്വദിക്കാമെന്ന് അദ്ദേഹം പറഞ്ഞു. പദംസിങ്ങിന്റെ ഡാബയിൽ ഒരു രാത്രി കഴിച്ചുകൂട്ടുവാനാണ് എനിക്ക് താൽപര്യമെന്ന് ഞാൻ അറിയിച്ചപ്പോൾ പ്രകാശ്ചന്ദ്ര ചന്ദോള സസന്തോഷം അനുമതി തന്നു. എന്റെ രചനയ്ക്കാവശ്യമായ എല്ലാവിധ സഹായങ്ങളും യാത്രയുടെ തുടക്കം മുതൽക്കേ അദ്ദേഹം അനുവദിച്ചിരുന്നു.

ആദികൈലാസത്തിലെ മറ്റൊരു കാഴ്ചയാണ് പാണ്ഡവപർവതനിരകൾ. ഉച്ചയ്ക്കുശേഷമുള്ള സഞ്ചാരം അങ്ങോട്ടേക്കാവാം എന്നു കരുതി ഞാനും രാജുവും നടന്നു. ജലവിതാനം വളരെക്കുറവുള്ള ഒരു ഭാഗത്തുകൂടി ഞങ്ങൾ നദിയുടെ അക്കരയ്ക്കു കടന്നു. ആദികൈലാസത്തിന്റെ അതേ നിരയിൽത്തന്നെയാണ്, തെക്കുഭാഗത്ത്, പാണ്ഡവപർവതവും. ഈ പർവതം കഴിഞ്ഞ് കഷ്ടി അര കിലോമീറ്റർ കഴിഞ്ഞാൽ അർധവൃത്താകൃതിയിലുള്ള ആദികൈലാസപർവതനിര തുടങ്ങുകയായി. പച്ചപ്പുല്ല് നിറഞ്ഞ മേടുകളിന്മേൽക്കൂടി നടന്ന് പാണ്ഡവപർവതത്തിന്റെ അടിവാരത്തെത്തിയപ്പോൾ തണുപ്പ് വല്ലാതെ വർധിച്ചു. അഞ്ചു പർവതശൃംഗങ്ങൾ, ഒരേനിരയിൽ, ഉയർന്ന്, ഗോപുരംപോലെ നിലകൊള്ളുന്നതാണ് പാണ്ഡവപർവതം. ഇതിനു താഴെയായി നിരവധി ചെറിയ മലകൾ ഉണ്ട്. പാണ്ഡവപർവതത്തിൽ മാത്രമാണ് മഞ്ഞുള്ളത്. ബാക്കി എല്ലായിടത്തും മഞ്ഞ് ഒഴിഞ്ഞുകിടക്കുകയാണ്. തെക്കേ അറ്റത്തായി ഒരിടത്തരം മേടിന്റെ മുകളിലായി ചെറിയൊരു ക്ഷേത്രമുണ്ട്. ക്ഷേത്രത്തിനു തൊട്ടുതാഴെ വലിയൊരു ഗുഹാമുഖം കാണാം. ക്ഷേത്രത്തിലേക്കു കയറുന്നതിനുമുമ്പായി ഗുഹാമുഖം വിശദമായി നോക്കി പഠിച്ചു. പ്രകൃത്യാ രൂപപ്പെട്ടുകിടക്കുന്നതാണ് ഈ വലിയ ഗുഹ. ഉൾഭാഗത്തെ കനത്ത ഇരുട്ടും ചെറിയ പാറകളും കാരണം ഗുഹ അടഞ്ഞുകിടക്കുന്നതുപോലെ തോന്നും. മാനസസരസ്സിലേക്കും അതിന്റെ അടുത്തു കിടക്കുന്ന കൈലാസത്തിലേയ്ക്കും ഈ ഗുഹാമാർഗം ഉപയോഗപ്പെടുത്തിയിരുന്നതായി വിശ്വസിക്കുന്നു. പാതാൾഭുവനേശ്വറിലെ പാതാളലോകത്തിൽ കണ്ട ഗുഹാമാർഗത്തിനും ആദികൈലാസത്തിലെ ഈ ഗുഹയ്ക്കും അടിയിൽ മറ്റൊരു പാതാ

ഉലോകം സ്ഥിതിചെയ്തിരുന്നുവെന്നും വിശ്വാസമുണ്ട്.

ക്ഷേത്രം നിന്നിരുന്ന സ്ഥലത്ത് അവശേഷിച്ചിട്ടുള്ളത് തകർന്നുകിടക്കുന്ന ഭിത്തികളും ചില എടുപ്പുകളും മാത്രമാണ്. അന്ന്, പാണ്ഡവന്മാർ നിർമിച്ചതാണ് ഈ ക്ഷേത്രം എന്നാണ് കരുതുന്നത്. കെട്ടുകൾക്കും അതിന്റെ കല്ലുകൾക്കും നൂറുകണക്കിനുവർഷത്തെ പഴക്കം തോന്നിക്കും. ക്ഷേത്രത്തിന്റെ ആകൃതിയിൽ ടിൻഷീറ്റുകൊണ്ട് മേഞ്ഞ്, സംരക്ഷിച്ചുനിർത്തിയിരിക്കുന്നത് പുരാവസ്തുവകുപ്പാണ് എന്നു തോന്നുന്നു. ഇവിടെ നിൽക്കുമ്പോൾ അനിർവചനീയമായ ഒരനുഭൂതി ഉടലെടുക്കുന്നതായി അനുഭവപ്പെട്ടു. മനസ്സിനു വല്ലാത്ത തുടിപ്പും സിരകൾക്കാകെ പ്രത്യേക ഉത്തേജനവും. രാജുവിനെ താഴെ നിർത്തി, ഞാൻ ക്ഷേത്രത്തിന്റെ തൊട്ടടുത്തുള്ള ചെറിയ മലയുടെ മുകളിലേക്കു കയറി.

മലമുകളിൽ നിന്നു നോക്കുമ്പോൾ ജൊളിങ്കോങ്ങും പരിസരവും അതിമനോഹരമാണ്. തൊട്ടുതാഴെയുള്ള നദിയിലെ ജലനിരപ്പു കഴിഞ്ഞാൽ അതിവിസ്തൃതമായ പച്ചപ്പുൽമൈതാനം. മൈതാനത്തിനു കോട്ട കെട്ടിയപോലെ ഹിമപർവതങ്ങൾ. പോക്കുവെയിലിന്റെ തങ്കരശ്മികൾ തട്ടി പർവതശൃംഗങ്ങൾ അഗ്നിപോലെ തിളങ്ങുന്നു. തൊറിഞ്ഞു, കൂട്ടമായി നിൽക്കുന്ന വെൺമേഘങ്ങളും അതിന്റെ പശ്ചാത്തലത്തിൽ നീലാകാശവും പോക്കുവെയിലിന്റെ അഗ്നിപ്രഭയും ഒന്നിക്കുമ്പോൾ ആ സമന്വയം ഒരു ദേവലോകം പോലെ വശ്യമാണ്. കണ്ണടച്ച്, കൈ മാറത്ത് പിണച്ചുവച്ച്, നിരപ്പിൽ മലർന്നു കിടന്നപ്പോൾ മനസ്സ് വീണ്ടും ചിന്തകളിലേക്ക് വഴുതിപ്പോയി...

ദക്ഷയാഗത്തിന്റെ ഉദ്വേഗപൂർണമായ അവസാന രംഗം. സതീദേവിയുടെ കത്തിക്കരിവാളിച്ച മൃതദേഹവുമേന്തി പരമശിവൻ താണ്ഡവനൃത്തമാടി. ഓരോ ചുവടുവെപ്പിലും ഭൂഗോളം ഞെട്ടിവിറച്ചു. കോപംകൊണ്ട് കലിതുള്ളിയ മഹാദേവന്റെ തൃക്കണ്ണിൽനിന്നു ഭസ്മീകരണശക്തിയുള്ള അഗ്നി പുറത്തേക്കു വമിച്ചു. മൂന്നു ലോകങ്ങളും അപകടത്തിലാവുമെന്ന സ്ഥിതിയായി. മഹാവിഷ്ണുവിന്റെയും ബ്രഹ്മാവിന്റെയും സാന്ത്വനവാക്കുകൾ വിലപോകുന്നില്ല. ദേവിയുടെ മൃതദേഹം കാണുന്നതുകൊണ്ടാണ് കലി അടങ്ങാത്തതെന്ന് മഹാവിഷ്ണു കണ്ടറിഞ്ഞു. തന്റെ സുദർശനചക്രമെടുത്ത് സതിയുടെ മൃതദേഹം അൻപത്തൊന്ന് കഷണമാക്കി അദ്ദേഹം മുറിച്ചു. ഓരോ ഭാഗവും വ്യത്യസ്ത ദിശകളിലേക്കു തെറിപ്പിക്കുകയും ചെയ്തു. ഈ അൻപത്തൊന്ന് സ്ഥലങ്ങളും ദേവിയുടെ ശക്തിപീഠങ്ങളായി ഹിമാലയഭാഗങ്ങളിൽ ഇന്നും ആരാധിച്ചുവരുന്നു.

മഹാദേവന്റെ കലി അടങ്ങിയതിനെത്തുടർന്ന് ദക്ഷയാഗം ശുഭമായി കലാശിച്ചു. ഭേദബുദ്ധികൊണ്ടു നശിച്ചുപോയ യജ്ഞത്തെ, ആടിന്റെ തല വെട്ടിവച്ചു ജീവൻ തിരിച്ചുകിട്ടിയ, ദക്ഷൻ പൂർത്തിയാക്കി. അഘോരതപസ്സുകൊണ്ട് തന്റെ ദുഃഖത്തിൽനിന്നു മുക്തി നേടുവാൻ ശ്രീപരമേശ്വരൻ ആദികൈലാസത്തിൽവന്നു. ചൈതന്യത്തെ ചൈതന്യംകൊണ്ട് ഊട്ടി ഉറപ്പിക്കാനായിരുന്നു, ദക്ഷിണാമൂർത്തി സങ്കൽപ്പത്തിലുള്ള ഈ ഘോരതപസ്സ്. ഈ ഭാവത്തിലുള്ള ശിവനെ ആരാധിക്കുമ്പോൾ അഭീഷ്ടലബ്ധി കൈവരുന്നത് ഈ

ചൈതന്യസ്ഫുരണമാണെന്ന് വിശ്വസിക്കുന്നു.

ഹിമവാന്റെയും മേനയുടെയും മകളായി, സതീദേവി പുനർജന്മമെടുത്ത്, പാർവതി ജനിച്ചതും ഇക്കാലത്താണ്. കഴിഞ്ഞ ജന്മത്തിൽ യഥാർഥമായ ഭഗവത്സ്വരൂപം മനസ്സിലാക്കാൻ കഴിയാതിരുന്ന അവർ രണ്ടാമത്തെ ജന്മത്തിൽ നിഷ്ഠ വേണ്ടതുപോലെ ആചരിച്ചു. ഉദയംകൊണ്ട അമ്പിളിക്കലപോലെ അനുദിനം വളർന്നുവന്ന പാർവതി ബന്ധുജനങ്ങൾക്കൊക്കെ പ്രിയങ്കരിയായിരുന്നു. ബാല്യംമുതൽക്കേ ശ്രീ പരമേശ്വരനെ ധ്യാനിച്ചു തപസ്സാരംഭിച്ച മകളോട് അമ്മ, 'ഉ മാ' (തപസ്സ് അരുതേ) എന്നു പറഞ്ഞു വിലക്കിയപ്പോൾ പാർവതിക്ക് ഉമാ എന്ന നാമധേയവും ലഭിച്ചു.

എല്ലാവിധ നിഷ്ഠകളോടുംകൂടി പാർവതി, ശ്രീപരമേശ്വരനെ പരിചരിച്ചു. പക്ഷേ, വർഷങ്ങൾ ഏറെക്കഴിഞ്ഞിട്ടും ദേവൻ പ്രസാദിച്ചില്ല. കടുത്ത ബ്രഹ്മചര്യാവ്രതത്തിൽ അചഞ്ചലമായ മനസ്സോടെ അന്ധകാരത്തിന്നപ്പുറം നിലകൊള്ളുന്ന പരമമായ ജ്യോതിസ്സായി അദ്ദേഹം തപസ്സിൽ മുഴുകി. ഈ സമയത്താണ്, ബ്രഹ്മാവ് നൽകിയ വരത്താൽ ഉഗ്രനായിത്തീർന്ന താരകൻ എന്ന മഹാസുരൻ ഒരു ധൂമകേതുവിനെപ്പോലെ ലോകങ്ങളെ നശിപ്പിക്കാനായി ഇറങ്ങിത്തിരിച്ചത്. ദേവേന്ദ്രന്റെ ആവലാതി പ്രകാരം, ബ്രഹ്മാവുതന്നെ താരകാസുരനെ നശിപ്പിക്കാനുള്ള ഉപായവും പറഞ്ഞുകൊടുത്തു. പാർവതീപരമേശ്വരന്മാർ ഒന്നിച്ചാൽ ആ വീര്യത്തിൽനിന്നു ഭൂജാതനാകുന്ന ഉണ്ണി ഈ അസുരനെ വധിക്കും. പാർവതിയുടെ രൂപംകൊണ്ട് ശിവന്റെ മനസ്സിനെ, കാന്തം ഇരുമ്പിനെയെന്നപോലെ ആകർഷിപ്പിക്കുക. ഈ ചുമതല സ്തുത്യർഹമായി നിർവഹിക്കുന്നിനുവേണ്ടി ദേവേന്ദ്രൻ തന്റെ സഹായിയായ കാമദേവനെ ചുമതലപ്പെടുത്തി.

കാമദേവൻ ഭാര്യയായ രതിയോടൊപ്പം ഹിമാലയത്തിലേക്കു യാത്ര തിരിച്ചു. തന്റെ ആത്മമിത്രമായ വസന്തവും കൂട്ടിന്നുണ്ടായിരുന്നു. ശിവന്റെ ഘോരതപസ്സുമൂലം ചൈത്രരഥംപോലെ മനോഹരമായിരുന്ന കാനനം, വർഷങ്ങളായി നിശ്ചലമായിരുന്നു. വൃക്ഷ-സസ്യ-ലതാദികളും ജന്തുക്കളും പരമദേവന്റെ തപസ്സിനു ഭംഗമുണ്ടാക്കാത്തവിധം കരുതലോടെയാണ് ജീവിച്ചത്. കാമദേവൻ മലരമ്പ് എയ്യാനായി വനത്തിൽ പ്രവേശിച്ചയുടനെ പ്രകൃതി ഇളകിമറിഞ്ഞു. വസന്തൻ തന്റെ കഴിവുകൾ ചാതുര്യത്തോടെ പ്രയോഗിച്ചപ്പോൾ വനജീവിതമാകെ കോൾമയിർകൊണ്ടു. മഹാകവി കാളിദാസൻ (കുമാരസംഭവത്തിൽ) കാനനത്തിന്റെ ആ തുടിപ്പുകൾ ഒരു വാങ്മയച്ചിത്രംപോലെ ആവിഷ്കരിക്കുന്നത് ചേതോഹരമാണ്. 'പെട്ടെന്ന് അശോകവൃക്ഷം അടിമുതൽക്കുതന്നെ തളിരുകളോടുകൂടിയ പുഷ്പങ്ങൾ ആവിഷ്കരിച്ചു.'-

"അസൂത സദ്യഃ കുസുമാന്യശോകഃ
സ്കന്ധാൽ പ്രഭൃത്യേവ സപല്ലവാനി."

മാവിൻ തളിരുകൾ ബാലാരുണ കോമളമായ ചെഞ്ചായമണിഞ്ഞുനിന്നു. മാനുകൾ, ഇല കൊഴിയുമ്പോൾ മർമരശബ്ദമുണ്ടാക്കുന്ന കാനനവീഥികളിലൂടെ ഓടിമറഞ്ഞു. ഇണചേർന്ന എല്ലാ ജീവികളും പരമകാഷ്ഠയെ പ്രാപിച്ച പ്രേമഭാവത്തെ പ്രവൃത്തികൊണ്ടു വെളിപ്പെടുത്തി. 'ഗാനാലാപങ്ങൾക്കി

ടയ്ക്കു വിയർപ്പുതുള്ളികളാൽ അൽപ്പാൽപ്പം കുതിർന്ന പത്തിക്കീറ്റോ¹ടുകൂടിയതും മധുപാനത്താൽ ചുവന്ന കണ്ണുകൾകൊണ്ടു ശോഭിക്കുന്നതുമായ പ്രിയതമയുടെ മുഖത്തെ കിംപുരുഷൻ ചുംബിച്ചു-'

"ഗീതാന്തരേഷു ശ്രമവാരിലേശൈഃ
കിഞ്ചിത്സമുച്ഛ്വാസിതപത്രലേഖം
പുഷ്പാസവാഘൂർണിതനേത്രശോഭി
പ്രിയാമുഖം കിംപുരുഷശ്ചുചുംബ."

'വണ്ട് പ്രിയതമയെ അനുവർത്തിച്ചുകൊണ്ട് ഒരേ പുഷ്പപാത്രത്തിൽനിന്നു മധുനുകർന്നു. കൃഷ്ണസാരമൃഗം, സ്പർശസുഖം നിമിത്തം കണ്ണടച്ചു നിൽക്കുന്ന മാൻപേടയെ കൊമ്പുകൊണ്ടു മെല്ലെ ചൊറിഞ്ഞുകൊടുത്തു.'-

"മധു ദ്വിരേഫഃ കുസുമൈകപാത്രേ
പപൗ പ്രിയാം സ്വാമനുവർത്തമാനഃ
ശൃംഗേണ ച സ്പർശനിമീലിതാക്ഷീം
മൃഗീമകണ്ഡൂയത കൃഷ്ണസാരഃ."

'പിടിയാന താമരപ്പൂമ്പൊടിയുടെ മണമുള്ള ജലം കവിൾക്കൊണ്ടു പ്രേമത്തോടുകൂടി കൊമ്പനാനയ്ക്കു പകർന്നുകൊടുത്തു. ചക്രവാകപ്പക്ഷി പകുതി കടിച്ച താമരവളയം തന്റെ പ്രിയതമയ്ക്കു സല്ക്കരിച്ചു'-

"ദദൗ രസാൽ പങ്കജരേണുഗന്ധി
ഗജായ ഗണ്ഡൂഷജലം കരേണുഃ
അർദ്ധോപഭുക്തേന ബിസേന ജായാം
സംഭാവയാമാസ രഥാംഗനാമാ."

ദേവന്മാർ പുഷ്പവൃഷ്ടി നടത്തിയപ്പോൾ അപ്സരഃസ്ത്രീകൾ തംബുരു മീട്ടി ഗാനാലാപം തുടങ്ങി. പ്രാണവായുക്കളെ അടക്കിനിർത്തുക നിമിത്തം, മഴ പെയ്യാൻ തിടുക്കപ്പെടാതെ നിൽക്കുന്ന കാർമേഘംപോലെയും തിരകളടങ്ങി നിൽക്കുന്ന സമുദ്രംപോലെയും കാറ്റേൽക്കാതെ അനങ്ങാതെ കത്തുന്ന ദീപശിഖപോലെയും, ഭഗവാൻ ശ്രീശങ്കരൻ സമാധിയിൽ ഉറച്ചിരുന്നു. ഇന്ദ്രിയനിഗ്രഹമാണ് യഥാർഥത്തിലുള്ള ശൗചം (ശൗചമിന്ദ്രിയനിഗ്രഹഃ). 'ആത്മേശ്വരന്മാരുടെ സമാധിക്കു ഭംഗം വരുത്തുവാൻ ഒരിക്കലും വിഘ്നങ്ങൾ ശക്തങ്ങളാകയില്ല'-

"ആത്മേശ്വരാണാം ന ഹി ജാതു വിഘ്നാഃ
സമാധിഭേദപ്രഭവോ ഭവന്തി."

മുക്കണ്ണന്റെ ജ്വലിക്കുന്ന തേജസ്സുകണ്ട് ഭയന്നുപോയ കാമദേവൻ മലരമ്പ് എയ്യാൻ തക്കം പാർത്ത് പതുങ്ങി നിൽക്കുമ്പോഴാണ് രണ്ടു വനദേവതമാരുടെ അകമ്പടിയോടെ പാർവതീദേവി വരുന്നത് കണ്ടത്. പത്മരാഗത്തെ തോൽപ്പിക്കുന്ന അശോകപുഷ്പങ്ങൾ, കാഞ്ചനശോഭയെ വെല്ലുന്ന കൊന്ന

1. പത്തിക്കീറ്റ്- സ്ത്രീകൾ സുഗന്ധവസ്തുക്കൾ ചേർന്ന ഒരുതരം കുറിക്കൂട്ടുകൊണ്ടു ചെയ്യുന്ന അലങ്കാരം.

പ്പൂക്കൾ, മുത്തുമാലപോലെയുള്ള കരിനൊച്ചിപ്പൂക്കൾ, എന്നിങ്ങനെ വസന്ത പുഷ്പങ്ങൾകൊണ്ടുള്ള ആഭരണങ്ങൾ അണിഞ്ഞാണ് ദേവി മന്ദം മന്ദം നടന്നുവന്നത്. വൃക്ഷത്തിൽ പടർന്നുകയറിയ വള്ളിപ്പടർപ്പുകൾ കനത്ത പൂങ്കുലകൾ ഏന്തിനിൽക്കുമ്പോൾ ഭാരം സഹിക്കാനാവാതെ കുനിഞ്ഞുപോകുന്നത് സ്വാഭാവികമാണല്ലോ. അൽപ്പം കുസൃതിയുണ്ടെങ്കിലും, കാളിദാസന്റെ വർണന മോഹിപ്പിക്കുന്ന വിധത്തിലാണ്.

[1]"ആവർജിതാ കിഞ്ചിദിവ സ്തനാഭ്യാം
വാസോ വസാനാ തരുണാർക്കരാഗം
സുജാതപുഷ്പസ്തബകാവനമ്രാ
സഞ്ചാരിണീ പല്ലവിനീ ലതേവ.'

വസന്താരംഭത്തിലെ പുഷ്പങ്ങളെ ശിവന്റെ തൃപ്പാദങ്ങളിൽ, ഉമ നമസ്കാരപൂർവം അർപ്പിച്ചു. മന്ദാകിനിനദിയിലെ താമരയുടെ കുരുക്കൾകൊണ്ടുണ്ടാക്കിയ മാലയും തപസ്വിയായ ശിവന് അവർ സമർപ്പിച്ചു. ചന്ദ്രോദയം ആരംഭിക്കുമ്പോൾ സമുദ്രമെന്നപോലെ, പരമശിവന്റെ മനസ്സ് അൽപമൊന്നു ചലിച്ച മുഹൂർത്തം നോക്കി കാമദേവൻ സമ്മോഹനമെന്നു നാമമുള്ള അമോഘമായ അസ്ത്രം തൊടുത്തുവിട്ടു....

പാർവതീ-പരമേശ്വരന്മാരുടെ വിവാഹത്തെക്കുറിച്ച് വ്യാസമുനി വിസ്തരിക്കുന്നതോർക്കാൻ രസമുണ്ട്. സപ്തർഷികളാണ് വിവാഹമുഹൂർത്തം കുറിച്ചുകൊടുക്കുന്നത്. ഉത്തരായണത്തിൽ, മീനമാസത്തിൽ, ഉത്രം നക്ഷത്രത്തിൽ ഏഴാം ഭാവം ശുദ്ധമായിരിക്കുന്ന ചന്ദ്രാബലം, താരാബലം മുതലായവയോടുകൂടിയ അതിമഹത്ത്വമായ ശുഭമുഹൂർത്തമുണ്ടെന്നും വിവാഹമഹോത്സവം അന്നുതന്നെ നടത്തണമെന്നു നിർദ്ദേശിക്കുകയും ചെയ്തു-

'ശ്വോ മുഹൂർത്തശ്ശുഭോ/ത്യന്തം
ഫൽഗുന്യോരുത്തരാഖ്യയോഃ
രാശൗ ജാമിത്രസംശുദ്ധേ
ദേയാ ദേവായ പാർവതീ.' (സ്കാ.പു- സംഭവകാണ്ഡം)

ദേവലോകത്തിലെ ശിൽപ്പികളിൽ അഗ്രഗണ്യനായ ത്വഷ്ടാവിനെ (വിശ്വകർമാവ്)യാണ് അത്യാകർഷകമായ വിവാഹമണ്ഡപം നിർമിക്കുന്നതിനു ഹിമവാൻ ചുമതലപ്പെടുത്തിയത്.

[2]'തതഃപ്രീതമനാശ്ശിൽപീ
വിശ്വകർമാ/ത്ര സംഭ്രമാത്
ചകാര മണ്ഡപം ക്ഷിപ്രം
മനസാ മണിപേശലം.' (സ്കാ.പു- സംഭവകാണ്ഡം)

---

1. സ്തനഭാരത്താൽ അൽപം കുനിയുകയും ബാലാർക്കനെപ്പോലെ തുടുപ്പുള്ള പട്ടുവസ്ത്രം ധരിക്കുകയും ചെയ്തിരുന്നതിനാൽ കനത്ത പൂങ്കുലകളാൽ ചാഞ്ഞു തളിരുകളാൽ അലംകൃതയായി നടന്നുവരുന്ന വള്ളിയെപ്പോലെയായിരുന്ന പാർവ്വതി.
2. ഉടനെ ശില്പിയായ വിശ്വകർമ്മാവ് സന്തോഷത്തോടുകൂടി മനസ്സുകൊണ്ട് മനോഹരമായൊരു മണിമണ്ഡപമുണ്ടാക്കി.

വിശ്വകർമാവ് നിർമിച്ചുകൊടുത്ത അതികമനീയമായ വിവാഹമണ്ഡപത്തിനു ലക്ഷം യോജനനീളവും ലക്ഷംയോജന വീതിയും ഉണ്ടായിരുന്നു. രത്നഖചിതമായ ശിൽപ്പകലകളാൽ അലംകൃതമായിരുന്നു മണ്ഡപം. ചില സ്ഥലത്ത് ശുദ്ധജലം ഒഴുകുന്നുവോ എന്നു തോന്നുമ്പോൾ, മറ്റൊരിടത്ത് കടൽ തിരമാലകൾ കരയിൽ വന്നലയ്ക്കുന്നതുപോലെയാണ്. നീർച്ചാലുകളും തടാകങ്ങളും താമരപ്പൊയ്കകളും പച്ചപ്പുൽമേടുകളും നിറഞ്ഞ വിശാലമായ മൈതാനത്ത് പലതരത്തിലുള്ള സ്തംഭങ്ങൾ, സ്തൂപികൾ, വിവിധ വർണങ്ങളിലുള്ള ചെറുമണ്ഡപങ്ങൾ, മുത്തുമണികളാലും പവിഴത്തോരണങ്ങളാലും അലങ്കരിച്ച കവാടങ്ങൾ എന്നിവയും അതിവിദഗ്ധമായി സമന്വയിപ്പിച്ചിരിക്കുന്നു.

വൃക്ഷങ്ങൾ വരിവരിയായി നിൽക്കുന്നതുപോലുള്ള ചുറ്റുമതിലുകളും കൂടിയാകുമ്പോൾ അതിവിചിത്രവും മനോജ്ഞവുമായ ഒരു മണ്ഡപമായാണ് അനുഭവപ്പെടുക.

ഋഷിപത്നികൾ, ദേവന്മാരുടെ പത്നികൾ, അദിതി, ദിതി, സ്വാഹാദേവി, സുപർണി, സുരസ, അനസൂയ, അരുന്ധതീദേവി, രാജപത്നിമാർ എന്നിവരൊക്കെക്കൂടിയാണ് ആ ദിവസം പാർവതിയെ അണിയിച്ചൊരുക്കിയത്. ഉദയസൂര്യന് അഭിമുഖമായി മംഗളകരമായ ഗീതങ്ങൾ ചൊല്ലിക്കൊണ്ട് ശിരസ്സിൽ എണ്ണ തേപ്പിച്ചു. മംഗളസൂചകമായ കൊമ്പ് മുതലായ വാദ്യങ്ങൾ മുഴങ്ങിയപ്പോൾ ഉമയെ സ്നാനം ചെയ്യിച്ചു. അതിനുശേഷം കലശങ്ങളിൽ നിറച്ച പുണ്യതീർഥങ്ങൾകൊണ്ട് ലോകനായികയെ അഭിഷേകം ചെയ്തു. കനത്ത കേശഭാരം പരിശുദ്ധമായ വസ്ത്രത്താൽ ഒതുക്കിക്കെട്ടി, മേന്മയേറിയ പട്ടുവസ്ത്രം ദേവിയെ ഉടുപ്പിച്ചു. പാർവതിയുടെ കരങ്ങളിലും പാദങ്ങളിലും മൈലാഞ്ചി തേച്ചശേഷം നവരത്നങ്ങൾ പതിച്ച കാൽച്ചിലമ്പുകളും പാദസരങ്ങളും അണിയിച്ചു. തങ്ക ഒഡ്യാണവും നിരവധി വൈരവൈഡൂര്യാദി രത്നങ്ങൾ നിറഞ്ഞ ആഭരണങ്ങളും അണിയിച്ചശേഷം, കർണങ്ങളിൽ തോട, കുണ്ഡലം എന്നിവയും ചാർത്തി. നാസികയിൽ ജ്വലിക്കുന്നതുപോലെയുള്ള മൂക്കുത്തിയും കരങ്ങളിൽ നവരത്നങ്ങൾ പതിച്ച വളകളും അണിയിച്ചുകഴിഞ്ഞ് ശിരസ്സിൽ ചെമ്പകപുഷ്പഹാരങ്ങൾ ചൂടിയപ്പോൾ അഭൗമമായ സൗന്ദര്യത്താൽ ഉമ വെട്ടിത്തിളങ്ങി. മുഖകാന്തിയെ കൂടുതൽ മംഗളമാക്കി ശോഭിപ്പിക്കുന്ന സിന്ദൂരതിലകം നെറ്റിയിൽ ചാർത്തി, കരിങ്കുവളപ്പൂക്കൾപോലെ അഴകേന്തിയ കണ്ണുകളിൽ വാലിട്ടുകണ്ണെഴുതിച്ചുകഴിഞ്ഞപ്പോൾ പാർവതീദേവിയുടെ സൗന്ദര്യം പതിന്മടങ്ങ് വർധിച്ചു...

[1]"ക്ഷീരോദവേലേവ സഫേനപുഞ്ജാ
പര്യാപ്തചന്ദ്രേവ ശരത്ത്രിയാമാ
നവം നവക്ഷൗമനിവാസിനീ സാ
ഭൂയോ ബഭൗ ദർപണമാദധാനാ."

1. പുതിയ വെൺപട്ടുടുത്ത് പുത്തൻ കണ്ണാടിയുമെടുത്തപ്പോൾ അവൾ, നുരക്കൂട്ടം ചേർന്ന പാൽക്കടൽക്കരപോലെയും പൂർണചന്ദ്രനോടുകൂടിയ ശരൽക്കാലരാത്രിപോലെയും വളരെയധികം ശോഭിച്ചു. (കുമാരസംഭവം, 7–26)

എഴുന്നേറ്റിരുന്ന്, കുറച്ചുസമയംകൂടി കാളിദാസന്റെ കുമാരസംഭവത്തിലെ ലാസ്യത്തിൽ ലയിച്ചിരുന്നു. പൊയ്പ്പോയ ഏതോ യുഗത്തിൽ ഇവിടെ എന്തൊക്കെയോ നടന്നിട്ടുണ്ട്. ഈ മഞ്ഞുഭൂമിയിലെ ഓരോ അണുവിലും അന്നത്തെ നിഴൽപ്പാടുകൾ പതിഞ്ഞു കിടപ്പുണ്ടാകും. കാലത്തിനുപോലും മായ്ച്ചുകളയാനാവാത്തവിധം അതൊക്കെ വീണ്ടും മനുഷ്യമനസ്സുകളിൽസ്ഥാനം പിടിക്കുന്നു.

ആറുമണി കഴിഞ്ഞപ്പോൾ അടുക്കളയിൽപ്പോയി ഒരു കപ്പ് ചൂടുള്ള തക്കാളിസൂപ്പ് കുടിച്ചു. വൈകുന്നേരത്തെ ഭക്ഷണത്തിന് ഞാനുണ്ടാകില്ലായെന്നും രാത്രി പദംസിങ്ങിന്റെ ഡാബയിൽനിന്നു ഭക്ഷണം കഴിച്ച്, പൂർണചന്ദ്രനെ കണ്ട്, വളരെ വൈകി മാത്രമേ തിരിച്ചുവരികയുള്ളൂ എന്നും പ്രധാനപാചകക്കാരനായ രൂപ് ബഹാദൂർഥാപ്പയോട് ഞാൻ പറഞ്ഞു. രൂപ് ബഹാദൂർ ടൂറിസം വകുപ്പിന്റെ പ്രധാന പാചകക്കാരിൽ ഒരാളാണ്. ഗുൻജിയിൽവച്ചുതന്നെ ഞാൻ ഇദ്ദേഹവുമായി അടുത്ത സൗഹൃദം പുലർത്തിത്തുടങ്ങിയിരുന്നു. ഭക്ഷണം കഴിച്ചശേഷം എച്ചിൽപാത്രങ്ങൾ സ്വയം കഴുകുന്നതു കണ്ടപ്പോഴാണ് അദ്ദേഹം എന്റെയടുക്കൽ വന്ന് പാത്രങ്ങൾ താനും സഹായികളും ചേർന്നു കഴുകിക്കോളാമെന്നു വിനയപൂർവം അറിയിച്ചത്. എച്ചിൽപ്പാത്രങ്ങൾ സ്വയം കഴുകിവൃത്തിയാക്കുന്നതാണ് ഉചിതമെന്നും ഈ ശീലം പരമാവധി നടപ്പിലാക്കാൻ ശ്രമിക്കാറുണ്ടെന്നും ഗുൻജിയിൽവച്ച് ഞാൻ രൂപ്ബഹാദൂറിനോട് പറഞ്ഞിരുന്നു. പാചകജോലിക്കാർ എന്നോട് സൗഹൃദം കാണിച്ചു തുടങ്ങിയത് ഇതിനുശേഷമായിരുന്നു. കുളിമുറിയും കക്കൂസും വൃത്തിയാക്കലും, വസ്ത്രങ്ങൾ കഴുകിയെടുക്കുന്നതും സ്വയം ചെയ്യുന്നതാണ് ഉത്തമം എന്ന വിശ്വാസക്കാരൻ കൂടിയാണ് ഞാൻ.

സംഘത്തിൽപ്പെട്ട നാലുപേർക്ക് കടുത്ത പനിയും തലവേദനയുമായി കിടപ്പിലാണ്. അവരെ ഒന്നിച്ച് ഒരു കൂടാരത്തിൽ പാർപ്പിച്ചിരിക്കുകയാണ്. ഇത്തരം ലക്ഷണങ്ങൾ കണ്ടു തുടങ്ങിയാൽ എല്ലാവർക്കും ഭയമാണ്. ഗുൻജി ക്യാമ്പിൽവച്ച് രണ്ടുപേർക്ക് മഞ്ഞപ്പിത്തം ബാധിച്ചു എന്നറിഞ്ഞതിനുശേഷം മുൻകരുതലുകൾ എടുക്കുന്നതും അതുകൊണ്ടാണ്. പൗർണമി കണ്ടാസ്വദിക്കുവാൻ ആരും ആദികൈലാസത്തിലേക്കു വരുന്നില്ലെന്നും ക്യാമ്പിന്റെ മുറ്റത്തുനിന്നുകൊണ്ട് കുറച്ചുനേരം വീക്ഷിക്കാനാണ് തീരുമാനമെന്നും ലെയ്സൺ ഓഫിസർ വെളിപ്പെടുത്തി. എല്ലാവരോടും യാത്ര പറഞ്ഞ് ഞാൻ ഡാബ ലക്ഷ്യമാക്കി നടന്നു.

ഡാബയിലേക്ക് എത്താറായപ്പോൾ കുതിരക്കാരും പോർട്ടർമാരും ചീട്ടുകളി മതിയാക്കി എഴുന്നേൽക്കുന്നതു കണ്ടു. പണം വച്ചുള്ള ചീട്ടുകളി ഉത്തമമായ ജീവിതരീതിയല്ലെന്നും അത് നാശത്തിലേക്കുള്ള ചുവടുവയ്പ്പാണെന്നും കുതിരക്കാരെ ഒരിക്കൽ ഞാൻ ഉപദേശിച്ചിരുന്നു. ഉച്ചയ്ക്കുശേഷം, പാണ്ഡവപർവതത്തിലേക്കു നടക്കുമ്പോൾ രാജുവിനോടും ഈ ദുശ്ശീലത്തെക്കുറിച്ച് സംസാരിച്ചിരുന്നു. കുതിരക്കാരുടെ ചൗക്കാളത്തിൽ അവരോടൊപ്പം ഞാനും ഇരുന്നു. അവരുടെ വിശേഷങ്ങൾ ചോദിച്ചറിഞ്ഞ് കുറച്ചുനേരം സംസാരിച്ചിരുന്നു.

ചീട്ടുകളിയും മദ്യപാനവും ഉണ്ടെങ്കിലും ഇവരൊക്കെ തികഞ്ഞ നിഷ്ക ളങ്കരാണ്. സീസൺ സമയത്ത് ലഭിക്കുന്ന ഈ വരുമാനംകൊണ്ടുവേണം ഇവർക്ക് ജീവിക്കാൻ. സീസൺ കഴിഞ്ഞാൽപ്പിന്നെ മഞ്ഞുകാലമായി. ഈ സമയത്ത് അടുത്ത നഗരങ്ങളിലേക്ക് ഇവർ ചേക്കേറും. ഹോട്ടൽ ജോലിയോ കൂലിപ്പണിയോ ചെയ്ത് പകൽസമയം തള്ളിനീക്കുന്ന ഇവർ രാത്രിയായാൽ സിനിമാശാലകളിൽ അഭയം തേടുന്നു. ഹിന്ദി സിനിമകൾ ഇവർക്കെന്നും ഹരമാണ്; അതിലെ ഗാനങ്ങളും. ഒരു സിനിമതന്നെ നിരവധി തവണ കാണും. വാടകയ്ക്കെടുത്ത ഒരു കൊച്ചുമുറിയിൽ എല്ലാവരും തിങ്ങിക്കിടന്ന് രാത്രി യിലെ ബാക്കിസമയം ഉറങ്ങും. നേരം വെളുത്താൽ വീണ്ടും പണിയെടുക്കാൻ പോകും. നാട്ടിൽ ലഭിക്കാത്ത മുന്തിയ ഇനം മദ്യം കഴിച്ചും വില കൂടിയ സിഗരറ്റ് പുകച്ചും ഇവർ വരുമാനം മുഴുവനും ചെലവഴിക്കുന്നു. മഞ്ഞുകാ ലത്ത് സ്വന്തം ഗ്രാമത്തിൽ തങ്ങുന്നത് വളരെ വിഷമമാണ് പുതിയ തലമുറ ക്കാർക്ക്. എത്ര മാസങ്ങളാണ് അടച്ചിട്ട ഒരു കൊച്ചുവീട്ടിൽ കഴിഞ്ഞുകൂടുക.

മഞ്ഞുകാലം അവസാനിക്കുന്ന സമയമടുക്കുമ്പോൾ മിക്കവരും തിരിച്ചു പോരും. ചിലരൊക്കെ, മെച്ചപ്പെട്ട ജോലി ലഭിച്ചാൽ, പട്ടണത്തിൽ തങ്ങും. തിരിച്ചുവന്ന് കുറച്ചുകാലം സ്വന്തം കൃഷിഭൂമികളിൽ അധ്വാനിക്കും. അപ്പോ ഴേക്കും തീർഥയാത്രാ സീസൺ ആരംഭിക്കുകയായി. ഇവരുടെ ജീവിതചക്ര ത്തിന്റെ തിരിച്ചിൽ ഇങ്ങനെയാണ്. കോവർക്കഴുത, കുതിര, യാക്ക്, എന്നീ മൃഗങ്ങളെ ഇവർ ജീവനുതുല്യം സ്നേഹിക്കുന്നു. സ്വന്തം ഭക്ഷണത്തിനു ബുദ്ധിമുട്ടാണെങ്കിൽപ്പോലും, മൃഗങ്ങളെ ഒരിക്കലും പട്ടിണിക്കിടില്ല. ഏതു കൂട്ടത്തിൽ നിന്നാലും സ്വന്തം യജമാനന്റെ ചൂളമടി മൃഗങ്ങൾ തിരിച്ചറിയും. ഇവയുടെ പേരുകളും രസാവഹമാണ്: മുന്ന, ഗോവിന്ദ്, നിർധര, പേട്പാൽ, ബസന്തി, മോത്തി, ബിന്ദു, ഹീര, ശ്യാമ, ഗൗരി, ഗംഗ, യമുന, കൃഷ്ണ, താര, രാധ തുടങ്ങിയ നാടൻ പേരുകളും അമരീഷ്പുരി, ഡാനി, ഹീറോ, അമി താബ് തുടങ്ങിയ ആധുനിക പേരുകളിലും മൃഗങ്ങൾ വിളിക്കപ്പെടുന്നു.

ആദികൈലാസത്തെ നമിച്ച് സന്ധ്യാവന്ദനം നടത്തിയശേഷം ഡാബയിൽ വിശ്രമിച്ചു. പദംസിങ് കുടിയാളും കുടുംബവും ഭവ്യതയോടെ എന്നെ പരിച രിച്ചു. രാത്രി ഭക്ഷണത്തിനു എന്തൊക്കെ വിഭവങ്ങൾ വേണമെന്ന് അദ്ദേഹം ചോദിച്ചപ്പോൾ രോട്ടിയും സബ്ജിയും മാത്രം മതിയെന്ന് ഞാൻ നിർബന്ധ പൂർവം പറഞ്ഞു. കട്ടൻചായയും ഉരുളക്കിഴങ്ങ് ചിപ്സും കഴിച്ചുകൊണ്ട് ഞങ്ങൾ സംസാരിച്ച് സമയം നീക്കി. കാലാവസ്ഥ പ്രസന്നമായി നിന്നതു കൊണ്ട് പൂർണചന്ദ്രനെ കാണുവാൻ കഴിയുമെന്ന് ഏതാണ്ട് ഉറപ്പായിരുന്നു. പകൽ വെളിച്ചം ബാക്കിയുണ്ടെങ്കിലും നിലാവിന്റെ ശോഭ കണ്ടുതുടങ്ങി. തണുപ്പ്, പക്ഷേ, അസഹനീയമായിരുന്നു. പദംസിങ് അടുപ്പ് ആളിക്കത്തിച്ച് ഇരിപ്പിടം അതിന്നടുത്തേക്ക് മാറ്റിയിട്ടപ്പോൾ വലിയ ആശ്വാസം തോന്നി. ആദി കൈലാസത്തിൽ അനുഭവപ്പെട്ട അവിസ്മരണീയമായ ആ അനുഭവം വിസ്ത രിച്ചു പറയുവാൻ ഞാൻ അദ്ദേഹത്തോട് അഭ്യർഥിച്ചു. സത്യസന്ധമായ രീതി യിൽവേണം ഇത്തരം ആത്മീയാനുഭൂതികൾ വെളിപ്പെടുത്തുവാൻ എന്നും ഞാൻ പദംസിങ്ങിനോട് പ്രത്യേകം നിർദേശിച്ചു. കൈലാസപർവതഭാഗ

ത്തേക്കു നോക്കി വണങ്ങിയശേഷം, സത്യം ചെയ്ത്, അദ്ദേഹം ആ അനുഭവം വിശദീകരിച്ചു.

പത്തുവർഷത്തെ പഴക്കമുണ്ട് പദംസിങ്ങിന്റെ അനുഭവത്തിന്. കുടിഗ്രാമത്തിലെ ഒരു കർഷക കുടുംബത്തിലാണ് ജനനം. കാർഷികവിളകൾ ധാർച്ചുലയിലേക്ക് കുതിരപ്പുറത്ത് കൊണ്ടുപോകുന്ന പണിയാണ് ചെറുപ്പംമുതൽ ചെയ്തുവന്നത്. തണുപ്പിൽനിന്ന് ആശ്വാസം നേടുവാൻ മാത്രമായി ഉപയോഗിച്ചിരുന്ന വാറ്റ്മദ്യം, ക്രമേണ എല്ലായ്പ്പോഴും കഴിക്കുന്ന ഒരു പാനീയമായി മാറി. വരുമാനം മുഴുവനും അത്തരത്തിൽ ചോർന്നുപോയി. കുടുംബസ്ഥനായി മാറിയപ്പോഴും ഇതേ നില തുടർന്നു. കുടിച്ചു ലക്കുകെട്ട് തെരുവിൽ എവിടെയെങ്കിലും മയങ്ങിക്കിടക്കുക എന്നതായി അവസ്ഥ. ലാംപിയ, മംഗ്സ ചുരങ്ങളിൽ കാവൽനിൽക്കുകയും പട്രോളിങ് നടത്തുകയും ചെയ്യുന്ന പട്ടാളക്കാർക്കുവേണ്ടി ജൊളിങ്കോങ്ങിൽ ഒരു ഡാബ നടത്തുവാനുള്ള അവകാശം സൈനിക ഓഫിസർമാർ മുഖേന നേടിയെടുത്തത് പദംസിങ്ങിന്റെ അച്ഛനായിരുന്നു. അച്ഛൻ മകനെ നിർബന്ധപൂർവം അവിടേക്കയച്ചു. ഭാര്യയും പ്രായപൂർത്തിയായ മക്കളും കൂടെപ്പോയി. അച്ഛന്, ഡാബയിൽനിന്നുള്ള വരുമാനത്തിനേക്കാൾ കൂടുതൽ നോട്ടം ഈ ഭാഗങ്ങളിലെ സമൃദ്ധമായ പുൽമേടുകളായിരുന്നു. ആറുമാസത്തോളം ആട്ടിൻപറ്റത്തിനും കഴുതകൾക്കും ഇഷ്ടംപോലെ ആഹരിക്കാനുള്ള തീറ്റ ഈ ഭാഗങ്ങളിൽ സുലഭമാണ്. പട്ടാളക്കാർക്കു പുറമേ സേല, ദുങ്ടു, ബെഡാങ് ഭാഗത്തുകൂടി മലകയറ്റത്തിനു വരുന്ന സാഹസികർക്കും ഒറ്റപ്പെട്ട സംന്യാസിമാർക്കും ഈ ഡാബ പ്രയോജനപ്പെട്ടു. ദിവസേന പട്ടാളക്കാരുമായി ഇടപഴകേണ്ടി വന്നപ്പോൾ മദ്യപാനം നിയന്ത്രിക്കേണ്ടി വന്നു. തുടക്കത്തിൽ, ഈ നിയന്ത്രണം പലവിധ ശാരീരികപ്രശ്നങ്ങൾ ഉണ്ടാക്കിയെങ്കിലും ക്രമേണ നിയന്ത്രണാധീനമായി. കേന്ദ്രസർക്കാരും സ്റ്റേറ്റ്സർക്കാരും കൂടി സഹകരിച്ച് ടൂറിസം വകുപ്പ് ആദികൈലാസത്തിലേക്കു തീർഥയാത്ര സംഘടിപ്പിക്കാൻ ശ്രമിക്കുന്നുണ്ടെന്ന വിവരമറിഞ്ഞപ്പോൾ പദംസിങ്ങിനും ഉത്സാഹമായി. പക്ഷേ, അതു യാഥാർഥ്യമാകാൻ വർഷങ്ങൾ വേണ്ടിവന്നു. അന്നൊരിക്കൽ, ഇതേപോലെ, പൗർണമി ദിവസമായിരുന്നു. ആറുമണിയോടെ ഒരു സംഘം പട്ടാളക്കാർ വന്ന് ഭക്ഷണം കഴിച്ച് ചുരത്തിലേക്കു പോയി. മറ്റതിഥികൾ ആരുമില്ലാത്തതിനാൽ പദംസിങ്ങും കുടുംബവും നേരത്തെ ഉറങ്ങാൻ കിടന്നു. അക്കാലത്തു പുതുതായി വാങ്ങിയിരുന്ന ഒരു ഡസൻ യാക്ക് മൃഗങ്ങളെ ഭദ്രമായി കെട്ടിയിട്ടശേഷം, ആട്ടിൻപറ്റത്തേയും കഴുതകളേയും ഡാബയുടെ ചുറ്റുവട്ടത്ത് ഒരു പ്ലാസ്റ്റിക് വടത്തിനുള്ളിൽ ഒതുക്കി നിർത്തിയശേഷമാണ് പദംസിങ് കിടന്നത്. തന്റെ വിശ്വസ്തരായ പട്ടികളും മൃഗങ്ങളുടെ മേൽനോട്ടം നടത്തിക്കൊണ്ട് അടുത്തുണ്ടായിരുന്നു. പതിവുപോലെ ഒരു ഗ്ലാസ് മദ്യവും കുടിച്ചു. ഭക്തിയുണ്ടെങ്കിലും, മറ്റു മലമ്പ്രദേശത്തുകാരുടെപോലെ അമിതമായ ഭക്തിയൊന്നും പദംസിങ് ചെറുപ്പം മുതൽക്കേ ശീലിച്ചിരുന്നില്ല. അന്നത്തെ കച്ചവടത്തിന്റെ കണക്ക് മൊത്തത്തിൽ മനസ്സിൽ ഒന്നുകണക്കാക്കിയശേഷം പദംസിങ് ഉറക്കത്തിലേക്ക് വഴുതിവീണു. പിന്നീടു നടന്ന അമ്പരപ്പിക്കുന്ന സംഭവങ്ങൾ വിസ്തരിക്കുമ്പോൾ അദ്ദേഹം പലപ്പോഴും വിതുമ്പി.

പദംസിങ് ഉറക്കത്തിൽനിന്ന് ഉണരുന്നത് എന്തൊക്കെയോ ശബ്ദകോലാഹലങ്ങൾ കേട്ടുകൊണ്ടാണ്. സ്ഥലകാലബോധം വീണ്ടെടുക്കാൻ കുറച്ചു സമയം വേണ്ടിവന്നു. തംബുരു മീട്ടുന്ന നാദവും ചിലങ്കകളുടെ കിലുക്കവും കുറേനേരം തുടർച്ചയായി കേട്ടപ്പോൾ അതെവിടെനിന്നാണ് എന്നറിയാൻ ജിജ്ഞാസയായി. ചുരത്തിൽ കാവൽ നിൽക്കുന്ന പട്ടാളക്കാരാവും ഇതു ചെയ്യുന്നതെന്നായിരുന്നു ആദ്യം ധരിച്ചത്. പക്ഷേ, മണികിലുക്കംപോലെയുള്ള ചിരികളും തുടർന്ന് സ്ത്രീ-പുരുഷശബ്ദങ്ങളും കേട്ടുതുടങ്ങിയപ്പോൾ പദംസിങ് എഴുന്നേറ്റിരുന്നു. തന്റെ ചുറ്റുവട്ടത്ത് താനറിയാതെ ഇതൊക്കെ ആരു നടത്തുന്നു? തന്റെ ഡാബയുടെ തൊട്ടടുത്താണ് ഇതൊക്കെ നടക്കുന്നതും. പദംസിങ് ഡാബയുടെ വാതിൽ തുറന്ന് പുറത്തുകടന്നു. പകൽവെളിച്ചംപോലെ ചന്ദ്രപ്രകാശം പരന്നുകിടക്കുന്നു. തന്റെ ഓമനമൃഗങ്ങൾ ചത്തപോലെ തല ചായ്ച്ചുകിടന്ന് ഉറങ്ങുന്നതു കണ്ടപ്പോൾ അദ്ദേഹം അമ്പരന്നുപോയി. മൃഗങ്ങൾ സാധാരണയായി അങ്ങനെ ചെരിഞ്ഞുകിടന്ന് ഉറങ്ങാറില്ലല്ലോ. പട്ടികളേയും അടുത്തൊന്നും കണ്ടതുമില്ല. ചിലങ്കകളുടെ, താളത്തിനൊപ്പിച്ച കിലുക്കങ്ങളും തമ്പുരുവിന്റെ ധ്വനിയും ഗാനാലാപനവും വ്യക്തമായി കേട്ടപ്പോൾ അതിന്റെ ഉറവിടം ആദികൈലാസത്തിൽനിന്നാണെന്നു ബോധ്യമായി. വർധിച്ച ഉദ്വേഗത്തോടെ അദ്ദേഹം ഏതാനും അടികൾ മുന്നോട്ടുവച്ചു. ഒറ്റനോട്ടത്തിൽ പതിഞ്ഞ ദൃശ്യമേ ഓർക്കാൻ കഴിഞ്ഞുള്ളു. പിന്നീടൊന്നും ഓർമയില്ല.

ആദികൈലാസം ഉജ്ജ്വലപ്രഭയിൽ വെട്ടിത്തിളങ്ങിനിൽക്കുന്നു. സ്ത്രീകളും പുരുഷന്മാരും ചേർന്ന് സംഘനൃത്തം ചെയ്യുന്നു! വർണകാന്തിയോടെ മിന്നുന്ന വസ്ത്രങ്ങൾ; ദേവന്മാരെപ്പോലെയുള്ള പുരുഷരൂപങ്ങൾ! ദേവസ്ത്രീകളെപ്പോലെയുള്ള അംഗനമാർ! മനംമയക്കുന്ന നാദബ്രഹ്മത്തിന്റെ ഒലികൾ... പദംസിങ് പിന്നൊന്നും ഓർക്കുന്നില്ല.

നേരം പുലർന്ന് ആറു മണി കഴിഞ്ഞപ്പോൾ പദംസിങ്ങിന്റെ ഭാര്യ പതിവുജോലികൾ തുടങ്ങി. ചായയ്ക്ക് വെള്ളംവച്ചുകഴിഞ്ഞാണ് ഭർത്താവിനെ തിരക്കി അവർ പുറത്തു പോയത്. മൈതാനത്ത് മലർന്നുകിടക്കുന്ന പദംസിങ്ങിനു ബോധമില്ലെന്ന് അവർ അറിയുന്നത് കുറച്ചു വൈകിയാണ്. അലമുറയിട്ടു കരഞ്ഞ് അവർ മക്കളെ ഉണർത്തി. അദ്ദേഹത്തിന്റെ ശരീരം മരവിച്ചപോലെയായിക്കഴിഞ്ഞിരുന്നുവെങ്കിലും ശ്വാസോച്ഛ്വാസം നേരിയ തോതിൽ ഉണ്ടായിരുന്നു. ചൂടുവെള്ളംകൊണ്ടു ദേഹത്ത് ഉഴിഞ്ഞും തിരുമ്മിയും മക്കൾ പദംസിങ്ങിനെ പരിചരിച്ചുകൊണ്ടിരുന്നപ്പോൾ ഒരു സംഘം പട്ടാളക്കാർ അതുവഴി വന്നു. അവർ ഉടനെത്തന്നെ പദംസിങ്ങിന്റെ വായിലേയ്ക്ക് ബ്രാൻഡി ഇറ്റിറ്റായി ഒഴിച്ചുകൊടുത്തു. പിന്നെ ഏതാനും ഗുളികകളും ചാലിച്ചുകൊടുത്തു. കൈകാലുകൾ മടക്കിയും നിവർത്തിയും കുറച്ചുസമയം വ്യായാമം ചെയ്യിച്ചപ്പോൾ പദംസിങ് ഉണർന്നെഴുന്നേറ്റിരുന്നു. പട്ടാളക്കാരോട് സംഭവങ്ങൾ വിശദമായി പറയുകയും ചെയ്തു.

പദംസിങ് കറകളഞ്ഞ ശിവഭക്തനായി മാറി. ആദികൈലാസത്തിന്റെ തൊട്ടടുത്ത് നിരവധി തവണ പോയിട്ടുണ്ട്. അവിടെ ചമ്രംപടിഞ്ഞിരുന്ന് ഏറെനേരം ധ്യാനിച്ചിരിക്കുക അക്കാലത്ത് ഒരു പതിവായിരുന്നു. ആ മഹാശക്തി

യിൽ അഗാധമായ വിശ്വാസം ഉടലെടുത്തുകഴിഞ്ഞു. എല്ലാം 'അവിടത്തേയ്ക്ക്' അർപ്പിച്ചിരിക്കുകയാണിപ്പോൾ. ജീവിതത്തിലും ജീവിതക്രമത്തിലും വലിയ മാറ്റങ്ങൾ ഉണ്ടായി. അഭിമാനിക്കത്തക്ക വിധമുള്ള സമ്പാദ്യം ഇപ്പോഴുണ്ട്. മഞ്ഞുകാലത്തുമാത്രം സ്വൽപ്പം മദ്യം കഴിക്കും. പൗർണമിദിവസങ്ങളിൽ കുടിഗ്രാമത്തിലേക്ക് താമസം മാറ്റുകയാണ് ചെയ്യാറ്. വളരെക്കാലത്തിനുശേഷം ഇന്നാണ് ഇവിടെ തങ്ങുന്നത്. എല്ലാ പൗർണമിരാവിലും ഇവിടെ അദ്ഭുതങ്ങൾ സംഭവിച്ചുകൊള്ളണമെന്നില്ല. അന്ന് അതു സംഭവിച്ച ദിവസം ഏതോ ശുഭമുഹൂർത്തം ഉണ്ടായിരുന്നിരിക്കണം. ആദികൈലാസത്തിന്റെ മറുഭാഗത്തുകിടക്കുന്ന ബെഡോങ് ഗ്രാമത്തിലെ സുഹൃത്തുക്കൾ ആണ് ഈ അഭിപ്രായം പ്രകടിപ്പിച്ചത്. അവർക്കും ഒരിക്കൽ ഇതേപോലൊരു ദിവ്യാനുഭവം ഉണ്ടായിട്ടുണ്ട്.

അന്നത്തെ സംഭവം കഴിഞ്ഞ് പിറ്റേ ദിവസമാണ് പദംസിങ് തന്റെ അരുമ മൃഗങ്ങളെ ശ്രദ്ധിച്ചത്. യാക്കുമൃഗങ്ങളെ കെട്ടിയിട്ടിരുന്ന സ്ഥലം ഉഴുതുമറിച്ച പോലെ കിടന്നു. ഏന്തോ കണ്ടു ഭയന്നപോലെ, തുറിച്ച കണ്ണുകളോടെ, ചെവി ഉയർത്തിപ്പിടിച്ചാണ് ഏതാനും ദിവസം അവ കഴിഞ്ഞത്. തീറ്റയും വെള്ളവും തൊട്ടതേയില്ല. ഭയന്ന്, മുക്രയിട്ട് നിലത്തു താഡനം ഏൽപ്പിച്ചതുമൂലമായിരുന്നു നിലം ഉഴുതുമറിച്ചതുപോലെകിടക്കാൻ കാരണം. ആട്ടിൻപറ്റവും ഇതേപോലെയാണ് പ്രതികരിച്ചത്.

പദംസിങ്ങിന്റെ സാമാന്യം ദീർഘമായ വിവരണത്തിനുശേഷം ഞാൻ ഏറെനേരം ചിന്താധീനനായി ഇരുന്നുപോയി. ദേവന്മാരും അപ്സരസ്സുകളും ഭൂമിയിലേക്കിറങ്ങി വന്നു എന്നതിനേക്കാൾ 'ഷാൻഗ്രില' (അല്ലെങ്കിൽ സിദ്ധാശ്രമം)യിൽനിന്നുള്ള യോഗികളും യോഗിനികളും ആദികൈലാസത്തിൽ സമ്മേളിച്ചു എന്നതിനാണ് യുക്തി എന്നെനിക്കു തോന്നി. ഗ്രാമീണരുടെ ഒരു വിഭ്രാന്തിയെന്നു കരുതി ഇതിനെ അവഗണിക്കുന്നത് ഒട്ടും ശരിയല്ല. മാനസസരസ്സിന്റെ തീരത്തു വസിക്കുന്ന ബുദ്ധസംന്യാസിമാരും അവിടെ തമ്പടിച്ചു താമസിക്കുന്ന ഗോത്രവർഗക്കാരും ഏകദേശം ഇതേരൂപത്തിൽ അനുഭവപ്പെട്ട ഒരു സംഭവം എന്നോടു വിവരിച്ചിരുന്നു.[1] അന്നത്തെ കൈലാസ് മാനസസരസ്സു യാത്രയിൽ, ഗോത്രവർഗക്കാരെയും ഗ്രാമീണരെയും മറ്റു തിബത്തൻ നിവാസികളെയും കണ്ട് ഈ വിഷയത്തെക്കുറിച്ച് കൂടുതൽ അറിവുകൾ നേടാൻ ഞാൻ ശ്രമിച്ചിരുന്നു. അപ്സരസ്സുകളുടെ നീരാട്ടിനെക്കുറിച്ച് അവരെല്ലാം ഒരേ അഭിപ്രായത്തിൽ ഉറച്ചുനിന്നു. മൃഗങ്ങൾക്കു സംഭവിക്കുന്ന ബോധക്കേടും നായ്ക്കളുടെ മോങ്ങുന്ന ശബ്ദവും അവർക്ക് ഒരിക്കലും മറക്കാനാവാത്ത അനുഭവമാണ്. 'ഷാൻഗ്രില'യുടെ സ്ഥാനം കൈലാസ്-മാനസസരസ്സിനും ആദികൈലാസത്തിനും ഇടയ്ക്കുള്ള ഒരു നിഗൂഢഭൂമിയാണെന്നു സങ്കൽപ്പിക്കുമ്പോൾ അവിടെനിന്നുള്ള യോഗിനിമാർ മാനസസരസ്സിൽ നീരാടാൻ വരുന്നു എന്നു കരുതുന്നതിൽ തെറ്റില്ല. അതുപോലെ, ആദികൈലാസത്തിലും ഒരു ശുഭമുഹൂർത്തത്തിൽ അവർ സമ്മേളിച്ചു എന്നു കരുതുന്നതിൽ അതിശയോക്തി ഇല്ല.

---

1. 'ഉത്തരഖണ്ഡിലൂടെ-കൈലാസ് മാനസസരസ്സ് യാത്ര' എന്ന പുസ്തകത്തിലെ അധ്യായം 12, പേജ് 135 നോക്കുക.

മറന്നുപോയ ഏതെങ്കിലും വിശദാംശങ്ങൾ ഓർമിച്ചെടുക്കുവാൻ കഴിയുമോ എന്നാരാഞ്ഞുകൊണ്ട് പദംസിങ്ങിനെയും ഭാര്യയെയും ഞാൻ മാറി മാറി ചോദ്യം ചെയ്തുനോക്കി. പദംസിങ്ങിനു മറ്റൊന്നും ഓർമയില്ലെന്നു വ്യക്തമാക്കിയപ്പോൾ അദ്ദേഹത്തിന്റെ ഭാര്യ പട്ടികളുടെ മോങ്ങലിനെക്കുറിച്ചു സൂചിപ്പിച്ചു. എന്റെ അന്വേഷണത്തിന്റെ ഉദ്ദേശ്യവും അതുതന്നെയായിരുന്നു. രാത്രിസമയത്ത് അമാനുഷരൂപികളെ കാണുവാനും, അവയെ കാണുമ്പോൾ ക്രൗര്യഭാവം വെടിഞ്ഞ് ഭയവിഹ്വലതയോടെ മോങ്ങുന്നതും ശ്വാനവർഗത്തിന്റെ മാത്രം പ്രത്യേകതയാണ്. ഒരു പട്ടി അത്തരത്തിൽ മോങ്ങിയാൽ ആ ചുറ്റുവട്ടത്ത് ഒരു അദൃശ്യരൂപി ഉണ്ടെന്നു ന്യായമായിട്ടും ഊഹിക്കാം. പുരാതനകാലങ്ങളിൽ ഒരുതരം ദിവ്യദൃഷ്ടി മനുഷ്യരിൽ സാമാന്യമായി വ്യാപരിച്ചിരുന്നു. അത്തരം ദൃഷ്ടി ഇന്നും ചില മൃഗങ്ങളിൽ കാണപ്പെടുന്നുണ്ട്. ശ്വാനവർഗത്തിനു ഈ സിദ്ധിയുള്ളതുകൊണ്ടാണ് പുരാതനകാലം മുതൽക്കേ ഈ മൃഗങ്ങൾ മനുഷ്യരുടെ രക്ഷകനായി, സന്തതസഹചാരിയായി സഹവർത്തിച്ചുതുടങ്ങിയത്. പട്ടികളുടെ ഈ 'സിഗ്നൽ' കേൾക്കുമ്പോഴാണ് മറ്റു വളർത്തുമൃഗങ്ങൾ ഭയത്തോടെ പ്രതികരിക്കുന്നത്. അല്ലാതെ, അവയ്ക്ക് ശ്വാനവർഗത്തിന്റേതുപോലെയുള്ള സിദ്ധിയൊന്നുമില്ല. ഉറക്കത്തിനിടയിൽ എപ്പോഴോ ഒന്നുണർന്നപ്പോൾ തങ്ങളുടെ പട്ടികൾ ദയനീയമായി മോങ്ങുന്നത് താൻ വ്യക്തമായി കേട്ടുവെന്ന് പദംസിങ്ങിന്റെ ഭാര്യ പറഞ്ഞപ്പോൾ, ആദികൈലാസത്തിൽ സംഭവിച്ചത് ശരിയാണെന്ന് ബോധ്യമായി.

എട്ടുമണി കഴിഞ്ഞപ്പോൾ ഭക്ഷണം വിളമ്പി. റോട്ടിയും കിഴങ്ങുകറിയും പച്ചില സബ്ജിയും ശുദ്ധമായ നെയ്യിൽ ഉണ്ടാക്കിയെടുത്തതു കാരണം അത്യപൂർവമായ രുചി അനുഭവപ്പെട്ടു. നെയ്യ് ചേർക്കാത്ത റോട്ടി മാത്രമേ ഞാൻ കഴിക്കാറുള്ളൂവെങ്കിലും അതിന്റെ ഹൃദ്യമായ മണം കാരണം പതിവു തെറ്റിക്കേണ്ടി വന്നു. ഞങ്ങൾക്കുശേഷം കുതിരക്കാരും പോർട്ടർമാരും ഭക്ഷണം കഴിച്ചു. അതിരൂക്ഷമായ തണുപ്പ് അനുഭവപ്പെട്ടതിനാൽ പന്ത്രണ്ടുമണിവരെ ഉറങ്ങുവാൻ ഞങ്ങൾ തീരുമാനിച്ചു. പദംസിങ് വിളിച്ചുണർത്തും എന്ന ധാരണയോടെ എല്ലാവരും ഉറങ്ങാൻ കിടന്നു. തന്റെ പെട്ടിപ്പുറത്ത് സൗകര്യപ്രദമായ ഒരു കിടപ്പിടം എനിക്ക് ഒരുക്കിത്തന്നശേഷം പദംസിങ് താഴെ കിടന്നു. നന്നായി പ്രാർഥിച്ചശേഷം മൂടിപ്പുതച്ചു കിടക്കുമ്പോൾ മനസ്സുനിറയെ ഉദിച്ചു നിൽക്കുന്ന പൂർണചന്ദ്രനായിരുന്നു.

പദംസിങ് വിളിച്ചുണർത്തിയപ്പോൾ സമയം പന്ത്രണ്ടുമണി കഴിഞ്ഞിരുന്നു. കട്ടിയേറിയ കമ്പിളികൊണ്ട് ആസകലം മൂടിപ്പുതച്ച് ഞങ്ങൾ പുറത്തേക്കു നടന്നു. കുതിരക്കാരെ ഉണർത്താൻ പദംസിങ് ശ്രമിച്ചുകൊണ്ടിരുന്നപ്പോൾ ഞാൻ മൃഗങ്ങളെ ശ്രദ്ധിക്കുകയായിരുന്നു. കണ്ണടച്ച്, അയവിറക്കിക്കൊണ്ട്, അവയെല്ലാം ശാന്തനിദ്രയിലാണ്. ശ്വാനന്മാർ വാലാട്ടിക്കൊണ്ട് ഞങ്ങളുടെ അടുത്ത് ചുറ്റിപ്പറ്റി നിന്നു. പൗർണമിദിനത്തിൽ എവിടെയും അമാനുഷസാന്നിധ്യങ്ങൾ ഇല്ലെന്ന് ഉറപ്പായി.

ആദികൈലാസത്തെ ലക്ഷ്യംവച്ച് ഞങ്ങൾ മുന്നോട്ടു നടന്നു. നദീതീരത്തുനിന്ന് അകന്ന്, സൗകര്യപ്രദമായ പുൽമേടുകളിൽ, ഓരോരുത്തരും ഉപ

വിഷ്ടരായി. കൂട്ടത്തിൽ കുറച്ചുദൂരെയാണ് ഞാൻ ഇരിപ്പിടം കണ്ടെത്തിയത്. സദാ സംസാരിച്ചുകൊണ്ടിരിക്കുന്ന കുതിരക്കാരുടെ കൂടെയിരുന്നാൽ ഏകാന്തത നഷ്ടപ്പെടുമെന്നു കരുതിയതിനാലാണ് ഒറ്റക്കിരിക്കാൻ തീരുമാനിച്ചത്. ജൊളിങ്കോങ്ങ് മുല്ലപ്പൂപോലെയുള്ള പൂനിലാവിൽ ആറാടി നിൽക്കുകയാണ്. ഹിമപർവതങ്ങളുടെ നടുവിലായി പാതിരാചന്ദ്രൻ ശാന്തഭാവത്തോടെ നിലകൊള്ളുന്നു. ചന്ദ്രബിംബത്തിന്റെ വലുപ്പം ഭൂമിയിലെ ഓരോ അണുവിനെയും പ്രകാശപൂരിതമാക്കുന്നു. പഞ്ഞിക്കായകൾ പൊട്ടിച്ചിതറിയപോലെ, ഹിമശൃംഗങ്ങളിൽനിന്ന് പൊഴിയുന്ന മഞ്ഞുകീറുകൾ ചന്ദ്രകിരണങ്ങളേറ്റ് വെട്ടിത്തിളങ്ങുമ്പോൾ അത് ഒരായിരം മിന്നാമിനുങ്ങുകളുടെ പ്രകാശബിന്ദുക്കൾപോലെ തോന്നി. ഹിമഭൂമി നിശ്ചലമാണ്. രൂക്ഷമായ തണുപ്പുണ്ടെങ്കിലും മഞ്ഞുഭൂമിയുടെ വശ്യസൗന്ദര്യത്തിൽ ലയിച്ചിരിക്കുമ്പോൾ അതൊട്ടും അനുഭവപ്പെട്ടില്ല. ചലിക്കുന്ന കർട്ടൻപോലെ, ചന്ദ്രബിംബത്തിന്റെ മുന്നിൽക്കൂടി ശുഭ്രമേഘക്കൂട്ടങ്ങൾ ഒഴുകിമാറിപ്പോകുമ്പോഴും പ്രകാശത്തിനു ഭംഗം വരുന്നില്ല. പൂത്തിരി കത്തിച്ചിതറിയപോലെ ആകാശം നിറയെ നക്ഷത്രങ്ങളാണ്. കൈലാസത്തിന്റെ നേരെ മുകളിൽ ജ്വലിച്ചുനിൽക്കുന്ന നക്ഷത്രത്തിനു അസാമാന്യ തിളക്കമുണ്ട്. വലുപ്പവും വളരെ കൂടുതലാണ്. ജൊളിങ്കോങ്ങിനു മുകളിൽ കുടപോലെ നിലകൊള്ളുന്ന ശുഭ്രാകാശവും അതിനു ചുറ്റും ഹിമശൃംഗങ്ങളെക്കൊണ്ടു കിന്നരിവച്ച അലങ്കാരാദികളും അതിന്റെയുള്ളിൽ വജ്രംപോലെ ശോഭിക്കുന്ന താരകക്കൂട്ടങ്ങളും അവർക്കു റാണിയായി പ്രകാശം ചൊരിഞ്ഞുകൊണ്ടു പുഞ്ചിരിച്ചു നിൽക്കുന്ന അമ്പിളിയും വിസ്മയകരമായ ഒരു ദൃശ്യവിരുന്നാണ് ഒരുക്കിവച്ചത്. പൂനിലാവിന്റെ കിരണങ്ങളേറ്റ് മിന്നിത്തിളങ്ങുന്ന മഞ്ഞിൻകണങ്ങൾ, വിണ്ണിലുള്ള താരകളെനോക്കി മണ്ണിലേക്കു ഇറങ്ങിവരൂ എന്നാണോ ചിമ്മിച്ചിമ്മി ചോദിക്കുന്നത്? എല്ലാറ്റിനും മൂകസാക്ഷിയായി, അചഞ്ചലനായി 'യഥാ പ്രഹ്ളാദനാച്ചന്ദ്രഃ'[1] എന്ന ഭാവത്തോടെ രാകേന്ദു[2] പാലൊളിപ്പൂനിലാവ് ചൊരിഞ്ഞുകൊണ്ട് തിളങ്ങി നിൽക്കുന്നു. വിണ്ണിലെ രാജാവ് ചന്ദ്രൻതന്നെയാണ്. 'രാജാ പ്രകൃതിരഞ്ജനാൽ' എന്നാണല്ലോ പറയാറ് (പ്രജകളെ രഞ്ജിപ്പിക്കുന്നവൻ, രാജാവ്).

കൈലാസം ഒരദ്ഭുത പ്രതിഭാസംതന്നെയാണ്. തിബത്തിലെ കൈലാസത്തിനും ജോളിങ്കോങ്ങിലെ കൈലാസത്തിനും പ്രഥമദൃഷ്ട്യാ വ്യത്യാസമുണ്ട്. തിബത്തിലേത് ഒരു 'റിയാക്ടറി'ന്റെ ആകൃതിയിൽ മേഘക്കൂട്ടങ്ങളെ തൊട്ടുനിൽക്കുമ്പോൾ, ഇവിടെ അതൊരു വിസ്തൃതമായ ഹിമപ്രപഞ്ചം പോലെ 'ആർച്ചു'രൂപത്തിൽ കിടക്കുന്നു. തിബത്തിലെ കൈലാസത്തിന്റെ പിൻഭാഗത്തും ഇതേപോലൊരു എടുപ്പ് കിടക്കുന്നുണ്ട്. ആദികൈലാസത്തിന്റെ ഇടത്തേയറ്റത്തുള്ള ഉന്നതശൃംഗം മേഘക്കൂട്ടത്തിൽ ഒളിച്ചുനിൽക്കുമ്പോൾ, ബാക്കി ഭാഗങ്ങൾ ആ ഉയരത്തിലല്ല കിടക്കുന്നത്. ആദികൈലാസം സദാസമയവും കൊടുംമഞ്ഞിൽ മൂടിക്കിടക്കുമ്പോൾ, മറ്റേ കൈലാസം വ്യത്യസ്തവർണങ്ങളിൽ ആറാടി നിൽക്കുന്നു. അഗ്നിപോലെ, സ്വർണത്തിൽ മുക്കിയെടുത്തപോലെ, ശിവലിംഗംപോലെ, ഭാഗികമായി മഞ്ഞുമൂടിയപോലെ,

---

1. ആഹ്ളാദിപ്പിക്കുകയാൽ ചന്ദ്രൻ എന്ന പേര്. 2. രാക + ഇന്ദു = രാകേന്ദു. രാകേന്ദു = വെളുത്തവാവിൽ ഉദിക്കുന്ന പൂർണ്ണചന്ദ്രൻ (രാകാ= വെളുത്തവാവ്: 'പൂർണ്ണേ രാകാ നിശാകരേ'– അമരം

കൊടുംമഞ്ഞിൽ മൂടിയപോലെ ആ ദിവ്യാദ്ഭുതം കാണാം. കാഞ്ചനശോഭ യാൽ മിന്നിത്തിളങ്ങുന്ന ആ രൂപം ഒരു വിസ്മയംതന്നെയാണ്. അത്തരത്തി ലുള്ള വർണപ്പകിട്ടുകൾ ആദികൈലാസത്തിൽ ദൃശ്യമല്ല.

കൈലാസങ്ങളുടെ ശിലാഘടനയിൽ, പക്ഷേ, ഏകീകൃതരൂപമുണ്ട്. ആദി കൈലാസത്തിന്റെ മഞ്ഞുമൂടാതെ കിടക്കുന്ന ഒരു ചെറിയ ചെരുവിൽ ദൂര ദർശനിയുപയോഗിച്ചു നോക്കിയപ്പോൾ 'സിമന്റഡ് ഗ്രാവൽ' പോലെയുള്ള ശിലാപടലങ്ങളാണെന്നു ബോധ്യമായി. യുഗങ്ങളായി അനുഭവപ്പെട്ട മർദ ത്തിൽ ചെറിയ ഉരുളൻ പാറക്കല്ലുകൾ ഇടചേർന്നു രൂപാന്തരം പ്രാപിച്ച മിശ്രി തസമുച്ചയത്താൽ നിർമിതമാണ് കൈലാസഭിത്തികൾ. ദശലക്ഷക്കണക്കിനു സാളഗ്രാമങ്ങൾ അടുക്കായി വച്ചതാകാം ഈ ഉരുളൻ പാറക്കല്ലുകൾ എന്നും വാദമുണ്ട്. കൈലാസഭിത്തികളുടെ കാലപ്പഴക്കം Eocene (ഭൗമോപരിതല ത്തിൽ ലാവ തണുത്തുറഞ്ഞ് ശിലകളായി രൂപപ്പെട്ട യുഗം) കാലഘട്ടത്തേ ക്കാൾ, അതായത് 5,50.00,000 വർഷങ്ങൾ, ഒട്ടും കുറവല്ല എന്നും കണക്കാ ക്കപ്പെടുന്നു. സാളഗ്രാമം Tethys എന്ന ജുറാസിക് കാലഘട്ടത്തിൽ സമുദ്ര ത്തിന്നടിയിൽ കണ്ടുവന്നിരുന്ന ചുരുൾപോലെയുള്ള അശ്മകങ്ങളാണ്. ഇവയ്ക്ക് ജീവനുണ്ടായിരുന്നു. ആധുനികശാസത്രം വ്യാഖ്യാനിക്കുന്നതിനു മുൻപുതന്നെ ഭാരതീയർക്ക് അശ്മകങ്ങളെക്കുറിച്ച് (Fossil) ജ്ഞാനമുണ്ടാ യിരുന്നു. മഹാവിഷ്ണുവിന്റെ പ്രതിരൂപമായി സാളഗ്രാമത്തെ നമ്മൾ ആരാ ധിച്ചുവരുന്നു. 1940-ൽ സ്വാമി പ്രണവാനന്ദജി കുടി ഗ്രാമത്തിൽനിന്നു ഉത്തമ വർഗത്തിൽപ്പെട്ട സാളഗ്രാമങ്ങൾ ധാരാളം ശേഖരിച്ചു. ബനാറസ് ഹിന്ദു സർവ കലാശാലയ്ക്കുവേണ്ടി ഗവേഷണം നടത്താനായിരുന്നു സ്വാമിജി ഈ പ്രയ ത്നത്തിൽ മുഴുകിയത്. പ്രണവാനന്ദ്ജിസ്വാമികൾക്ക് ഡോക്ടറേറ്റ് നൽകി യൂണിവേഴ്സിറ്റി ആദരിക്കുകയും ചെയ്തു. കുടിഗ്രാമത്തിനു പുറമേ ടിങ്കർ, ലിപു, ധർമ, കങ്കർ-ബിങ്കർ, നീതി എന്നീ ചുരങ്ങളുടെ കനത്ത മഞ്ഞിന്നടി യിലും ലക്ഷക്കണക്കിനു സാളഗ്രാമങ്ങൾ കുമിഞ്ഞുകൂടിക്കിടക്കുന്നുണ്ടെന്നും സ്വാമിജി കണ്ടെത്തുകയുണ്ടായി.

ചിന്തകളിൽ മുഴുകി ഇരുന്നുപോയ ഞാൻ പദംസിങ്ങിനെ ശ്രദ്ധിച്ചത് വളരെ നേരം കഴിഞ്ഞാണ്. ഇരുന്നുകൊണ്ട് ഉറക്കം തൂങ്ങുകയായിരുന്ന അദ്ദേ ഹത്തോട് ഡാബയിലേക്കു മടങ്ങിപ്പൊയ്ക്കൊള്ളാൻ ഞാൻ നിർദ്ദേശിച്ചു. കുതിരക്കാരെല്ലാം അതിനുമുൻപേത്തന്നെ സ്ഥലം വിട്ടിരുന്നു. തീറ്റ കൊടുത്ത് ഇണക്കിയിരുന്ന പദംസിങ്ങിന്റെ നായയെ ഞാൻ കൂട്ടിനായി കൂടെനിർത്തി. എന്റെ തൊട്ടടുത്തായി കാവൽക്കിടന്ന് ആ സാധു മൃഗം നന്ദി പ്രകടിപ്പിച്ചു. പദംസിങ് പോയപ്പോൾ വീണ്ടും ചിന്തകളിലേക്ക് വഴുതിവീണു.

സാളഗ്രാമത്തെപ്പറ്റി ചിന്തിച്ചുകൊണ്ട് ഞാൻ സമയം തള്ളിനീക്കി.... "ഫോസിലുകളെക്കുറിച്ചുള്ള പഠനം സാളഗ്രാമത്തിന്റെ ഉദ്ഭവചരിത്രത്തി ലേക്കു വെളിച്ചം വീശുന്നുണ്ട്. എല്ലുകൾ കല്ലിക്കുകവഴി പാറകളിൽ ജീവി കളുടെ പ്രതിരൂപങ്ങൾ പതിയുന്നു. അത്തരത്തിലുള്ള അർധത്രിമാന ചിത്ര ങ്ങളാണ് ഫോസിലുകൾ. ക്രിസ്തുവിനുമുൻപ് ആറാംനൂറ്റാണ്ടിൽ ജീവിച്ചി രുന്ന കൊളൊഫോണിലെ (ഗ്രീസ്) ദാർശനികനായ സിനോഫാനസ് മലമു കളിൽ കക്കകളുടെ ഫോസിലുകൾ കണ്ടെത്തുകയും ആ മലകൾ ഒരു

കാലത്ത് സമുദ്രത്തിന്നടിയിൽ ആയിരുന്നിരിക്കണമെന്ന് അനുമാനിക്കുകയും ചെയ്തു. ഫോസിലുകളെപ്പറ്റിയുള്ള ശാസ്ത്രീയപഠനത്തിനു കളമൊരുക്കിയത് വില്യം സ്മിത്ത് എന്ന ഇംഗ്ലീഷുകാരനായിരുന്നു. 1791-ൽ ഭൂമി സർവെചെയ്തു കൊണ്ടിരിക്കുന്നതിനിടയ്ക്ക് തോടുകൾ കുഴിച്ചപ്പോൾ അതിനായി വെട്ടിമുറിക്കപ്പെടുന്ന പാറകൾ തികച്ചും വ്യത്യസ്തങ്ങളായ പല അടരുകളിലായാണ് കിടക്കുന്നതെന്നും ഓരോ അടരിലും അതിന്റെ തനിമയാർന്ന ഫോസിലുകൾ ഉണ്ടെന്നും അദ്ദേഹം കണ്ടുപിടിച്ചു. ഓരോ പാറയടരും ഓരോ ജിയോളജീയ കാലഘട്ടത്തേയാണ് കുറിക്കുന്നത്. അങ്ങനെ ഫോസിലുകളെ കാലഘട്ടമനുസരിച്ച് ക്രമീകരിക്കാൻ ഒരു മാർഗം കിട്ടി. 'സ്ട്രാറ്റിഗ്രഫി' എന്ന പുതിയ ശാസ്ത്രരേഖ അങ്ങനെ രൂപംകൊണ്ടു. 1965-ൽ അമേരിക്കൻ പുരാജീവി വിജ്ഞാനീയൻ എൽസൊ സ്റ്റൈറൻബർഗ് ബർഗൂൺ, ഇലക്ട്രോൺ മൈക്രോസ്കോപ്പിന്റെ സഹായത്തോടെ മുന്നൂറുകോടി കൊല്ലം പഴക്കമുള്ള ബാക്ടീരിയകളുടെ ഫോസിലുകൾ കണ്ടെത്തി. അങ്ങനെ ജീവന്റേതായ നീണ്ട ഒരു കാലഘട്ടമുണ്ടെന്ന് തെളിഞ്ഞു."[1]

നമ്മുടെ പുരാണങ്ങളിൽ സാളഗ്രാമത്തെപ്പറ്റി വിശദമായി പ്രതിപാദിക്കുന്നുണ്ട്. സാളഗ്രാമം ഉത്തമമായ രീതിയിൽ പൂജിയ്ക്കപ്പെടേണ്ട ശിലയാണ്. സാളഗ്രാമം (Shaligram- Ammonite Stone) എന്ന ഈശ്വരാംശമായ ശില ധാതുവർഗങ്ങളുടെ ഒരു മിശ്രിതരൂപമാണ്. ഇതിനു ജീവനുണ്ട്. ജീവനില്ലാത്ത സാളഗ്രാമങ്ങളാണ് പൂജയ്ക്ക് ഉത്തമം. ജീവാംശം നിലനിൽക്കുന്ന സാളഗ്രാമങ്ങൾ പൂജാമുറിയിൽവച്ചാൽ അത് ചലിക്കുന്നതായി അനുഭവപ്പെടും. ഇങ്ങനെയുള്ള സാളഗ്രാമങ്ങൾ ചെറിയ വെള്ളിപ്പാത്രങ്ങളിൽ ജലം നിറച്ച് അതിൽ സൂക്ഷിക്കണം. ജീവനുണ്ടെങ്കിലും ഇല്ലെങ്കിലും ജലാഭിഷേകം സാളഗ്രാമശിലകൾക്ക് അത്യാവശ്യമാണ്. പത്തൊൻപത് തരത്തിലുള്ള സാളഗ്രാമങ്ങളെപ്പറ്റി ഭാഗവതത്തിൽ പറയുന്നുണ്ട്. മഹാവിഷ്ണുവിന്റെ അംശാവതാരമായ ഈ ദിവ്യശിലകൾ ഉത്തമമായ രീതിയിൽ പൂജിക്കപ്പെടുന്നില്ലായെങ്കിൽ സൗഭാഗ്യങ്ങൾക്കുപകരം ദൗർഭാഗ്യങ്ങളാണ് അനുഭവപ്പെടുക.

[2]'കാമാസക്തോ/ഥവാ ക്രുദ്ധഃ
സാളഗ്രാമശിലാർച്ചനാൽ
ഭക്ത്യാ വാ യദി വാ/ഭക്ത്യാ
കലൗ മുക്തിമവാപ്നുയാൽ
വൈവസ്വതഭയം നാസ്തി
തഥാ ച കലികാലജം'- എന്നു സ്കാന്ദപുരാണത്തിൽ പറയുന്നു.

സാളഗ്രാമത്തിന്റെ ഉദ്ഭവത്തെക്കുറിച്ചും സ്കാന്ദപുരാണത്തിൽ വിസ്തരിക്കുന്നുണ്ട്. പണ്ട് ദേവാസുരന്മാർ പാലാഴി കടഞ്ഞ സമയം അതിൽനിന്ന്

1. ജീവരേഖ - ഡോ.എം.പി.പരമേശ്വരൻ.

2. കാമാസക്തനാവട്ടെ, കോപാക്രാന്തനാകട്ടെ, ഭക്തിയോടു കൂടിയോ, അല്ലാതെയോ സാളഗ്രാമത്തെ പൂജിച്ചാൽ, കലിയുഗത്തിൽ മോക്ഷത്തെ പ്രാപിയ്ക്കും. കലിയുഗത്തിലുണ്ടാകുന്ന മൃത്യുഭയവും ഇല്ലാതാവും.

ഉദ്ഭവിച്ച അമൃതകുംഭത്തെ അസുരന്മാർ തട്ടിക്കൊണ്ടുപോയി. ആ അമൃതിനെ ദേവന്മാർക്ക് നൽകുന്നതിനുവേണ്ടി മോഹിനീവേഷം ധരിച്ച്, മഹാവിഷ്ണു അസുരന്മാരെ മായയിൽ അകപ്പെടുത്തി. മോഹിനിയുടെ അതിമനോഹരമായ രൂപസൗന്ദര്യം കണ്ട് ഭ്രമിച്ചുപോയ മഹാദേവന് അവളുമായി രമിക്കുന്നതിനു ആഗ്രഹം തോന്നി. ശിവ-വൈഷ്ണവ ചൈതന്യങ്ങൾ ഒന്നിച്ചപ്പോൾ ജനിച്ച പുത്രനാണ് ധർമശാസ്താ അല്ലെങ്കിൽ ഹരിഹരപുത്രൻ. ധർമം നശിക്കുമ്പോൾ ധർമത്തെ കാത്തുരക്ഷിക്കാൻ ശ്രീപരമേശ്വരൻ പുത്രനോട് നിർദേശിച്ചു. ഒരിക്കലും, എവിടേയും തോൽവി സംഭവിക്കുകയില്ലെന്നും പുത്രനെ അനുഗ്രഹിച്ചു. ഹരിഹരപുത്രനായി അവതരിച്ച ധർമശാസ്താവാണ് മഹിഷീമർദനത്തിനുവേണ്ടി 'മണികണ്ഠൻ' എന്ന പേരിൽ അവതരിച്ചത്.

"ഏവം തയോഃസുജാതത്വാൽ ശാസ്താഽപി ച തഥാഽഭവത്
ഹരേർ ഹരസ്യാപി തഥാ പുത്രത്വമിതി ഭാവിതം.'
(സ്കാ.പു.-ആസുരകാണ്ഡം)

മോഹിനിയുടെ ഛർദി 'കണ്ടകി' (ഗണ്ഡകി) എന്ന നദിയായിത്തീർന്നു. ഈ നദിയിൽ 'വജ്രദന്തം' എന്ന ഒരുതരം പ്രാണികൾ ഉദ്ഭവിച്ചു. ഈ ജലജന്തുക്കൾ ഉറപ്പേറിയ ഒരുതരം കളിമണ്ണുകൊണ്ട് കൂടുണ്ടാക്കി നദീതീരത്തു വസിച്ചുപോന്നു. നദീപ്രവാഹം വർധിക്കുമ്പോൾ കളിമണ്ണ് കൂട്ടിനുള്ളിലെ പ്രാണികൾ നശിച്ചുപോകുന്നു. പക്ഷേ, ഉറപ്പേറിയ അവയുടെ കൂടുകൾ നദിയിൽ താണ് ഒലിച്ചുപോകും. കൂടുകളുടെ നടുവിൽ അൽപ്പം സ്വർണം ഉണ്ടാകും. അല്ലെങ്കിൽ ശ്രേഷ്ഠമായ ചിഹ്നങ്ങൾ കാണപ്പെടും. ഈ പ്രാണിക്കൂടുകൾ വിഷ്ണുവിന്റെ ഛർദിയിൽനിന്ന് ഉദ്ഭവിക്കുക കാരണം, സാളഗ്രാമത്തെ വിഷ്ണുവിന്റെ അംശാവതാരമായി ഭാരതീയർ ആരാധിച്ചുവരുന്നു. ശ്രീപരമേശ്വരനും സാളഗ്രാമത്തിന്റെ ഉദ്ഭവചരിത്രത്തിൽ പങ്കുള്ളതിനാൽ, പരമശിവന്റെ പ്രീതിക്കായി ചെയ്യുന്ന 'ശിവപൂജ'യിലും സാളഗ്രാമത്തെ പൂജിച്ചു വരുന്നു. 'ആദിത്യമംബികാംവിഷ്ണുംഗണനാഥംമഹേശ്വരം' എന്ന പ്രമാണമനുസരിച്ചുള്ള പഞ്ചായതനപൂജയിലും സാളഗ്രാമത്തെ മഹാവിഷ്ണുവായി സങ്കൽപ്പിച്ചിട്ടാണ് പൂജിക്കുന്നത്. ഓരോ സാളഗ്രാമത്തിനും ഒരു ദ്വാരമുണ്ടായിരിക്കും. ആ ദ്വാരത്തിലൂടെ സൂക്ഷിച്ചുനോക്കിയാൽ ചക്രംപോലെ ഒരു സർപ്പിളരേഖ (Forked Line) കാണാം. ഇത് സുദർശനചക്രമായി കരുതപ്പെടുന്നു. ഈ സർപ്പിളരേഖയുടെ എണ്ണവും സ്വഭാവവും അനുസരിച്ച് ഒരു സാളഗ്രാമം ദശാവതാരത്തിൽ ഏതിനെയാണ് സൂചിപ്പിക്കുന്നതെന്ന് ജ്ഞാനികൾ തീർച്ചപ്പെടുത്തും. ഒരു നെല്ലിക്കയോളമോ അതിൽ കുറച്ചോ വലുപ്പമുള്ള സാളഗ്രാമങ്ങൾ ഉത്തമവർഗത്തിൽപ്പെട്ടതാണ്.

സാളഗ്രാമത്തെയും ശ്രീചക്രത്തെയും പൂജിച്ചാൽ മുക്തി ഉറപ്പാണ് എന്നു

---

1. - ഇപ്രകാരം അവർക്കിരുവർക്കും (ഹരിഹരൻമാർക്ക്) സുജാതത്വം മൂലം ശാസ്താവ് ഭുജാതനായി. ഹരനും ഹരിയ്ക്കും പുത്രത്വമുണ്ടായി.

പത്മപുരാണത്തിലും പറയുന്നു.[1]

പൂർണേന്ദുനിലാവിൽ ആറാടി നിൽക്കുന്ന ആദികൈലാസത്തെ ഞാൻ മതിവരുവോളം നോക്കി ഇരുന്നു. നിലാവിൽ മുങ്ങിനിൽക്കുന്ന തിബത്തിലെ കൈലാസത്തിന്റെ ഭംഗി വീണ്ടും വീണ്ടും ഞാൻ ഓർത്തുനോക്കി. ലിംഗരൂപത്തിൽ രൂപപ്പെട്ടുനിൽക്കുന്ന ആ കൈലാസത്തിന്റെ അടിഭാഗത്തെ ബ്രഹ്മഭാഗമെന്നാണ് അറിയപ്പെടുന്നത്. ഈ ഭാഗം ബ്രഹ്മാവിനെ പ്രതിനിധാനം ചെയ്യുന്നു. വിഷ്ണുഭാഗ എന്ന മധ്യഭാഗം മഹാവിഷ്ണുവിനേയും, രുദ്രഭാഗ എന്ന അഗ്രഭാഗം പരമശിവനേയും പ്രതിനിധാനം ചെയ്യുന്നു. രുദ്രഭാഗത്ത് സമാന്തരമായ മൂന്ന് വരകളുണ്ട്. 'ത്രിപുണ്ട്' എന്നാണ് ഇതറിയപ്പെടുന്നത്. മൂന്നു ലോകങ്ങൾക്കും മൂന്നു ഗുണങ്ങൾക്കും അധിപരായ, എന്നാൽ, അവയാൽ ഒന്നുകൊണ്ടും ബന്ധിതരല്ലാത്ത ത്രിമൂർത്തികളെയാണ് ഇതുകൊണ്ട് അർഥമാക്കുന്നത്.

കൈലാസത്തിന്റെ നാലു മുഖങ്ങളും സ്ഫടികം, പവിഴം, തങ്കം, ഇന്ദ്രനീലം എന്നിവയാൽ നിർമിതമാണെന്നു സ്മൃതികൾ. കൈലാസങ്ങൾ പഞ്ചാക്ഷരിയാണ്. അഞ്ചുമുഖങ്ങളുള്ള ഇവയുടെ അഞ്ചാമത്തെ മുഖം അഗോചരമാണ്. ശക്തിതത്ത്വങ്ങളിലധിഷ്ഠിതമായ പൂർവമുഖം 'ആനന്ദം' (Bliss) എന്ന പ്രപഞ്ചതത്ത്വത്തെ പ്രതിനിധാനം ചെയ്യുന്നു. ഇതിന്റെ മൂർത്തിദേവൻ മഹാദേവനാണ്. ധ്യാനത്തിന്റേതായ ദക്ഷിണമുഖം പ്രപഞ്ചതത്ത്വമായ 'ബുദ്ധി'യുടെ പ്രതീകമാണ്. ഭൈരവനാണ് ഇതിന്റെ ആരാധനാമൂർത്തി. 'ഇച്ഛ' തത്ത്വത്തിലധിഷ്ഠിതമായ പശ്ചിമമുഖം 'അഹങ്കാരം' എന്ന പ്രാപഞ്ചികതത്ത്വത്തെ ഉൾക്കൊള്ളുന്നു. നന്ദിയാണ് ഇതിന്റെ പ്രതിഷ്ഠാരൂപം. 'സദ്വിദ്യാ'തത്ത്വങ്ങളെ പ്രകാശിപ്പിക്കുന്ന ഉത്തരമുഖം 'മാനസ' എന്ന പ്രാപഞ്ചികതത്ത്വത്തെ പ്രതിനിധാനം ചെയ്യുന്നു. 'ഉമ'യാണ് ഇതിന്റെ അധിദേവത. ദിനരാത്രങ്ങളനുഭവപ്പെടാത്ത അഞ്ചാമത്തെ മുഖം തികച്ചും അദൃശ്യമാണ്. പരമശിവൻ ഉദാത്താത്മാവും പാർവതി പരിശുദ്ധചിത്തവുമാണ്. ശിവൻ ശുദ്ധമായ അന്തർജ്ഞാനമാണ്; യാഥാർഥ്യം, നിത്യത, നിർഗുണ അല്ലെങ്കിൽ അരൂപി എന്നിവയാകുന്നു. ശക്തിമായ എന്ന മിഥ്യാരൂപശക്തി മനസ്സും ശരീരവുമായി പ്രത്യക്ഷപ്പെടുമ്പോൾ സനാതനമായ അന്തർജ്ഞാനം സദ്ഗുണശക്തിയായി രൂപംകൊള്ളുന്നു. ശക്തിമായയെ പാർവതി, കാളി, ഉമ, ദുർഗ, ഷോഡസി, ഭവാനി, ത്രിപുരസുന്ദരി, വേദമാതാ തുടങ്ങി എണ്ണമറ്റ പേരുകളിൽ അറിയപ്പെടുന്നു.[2] പരമശിവൻ ആപേക്ഷികമാണ്; ശക്തി ഊർജദായിനിയും. വേദജ്ഞാനത്തിന്റെയും ബുദ്ധിയുടെയും പ്രാപഞ്ചികഐക്യത്തിന്റെയും രക്ഷകർത്താവാണ് ശിവൻ. ജനനമരണങ്ങൾ എന്ന പാപചക്ര

---

1. 'സാളഗ്രാമോദ്ഭവം ചക്രം
   ചക്രം ദ്വാരവതീഭവം
   ഉഭയോഃപൂജനം യത്ര
   മുക്തിസ്തത്ര ന സംശയഃ'

2. ലളിതാസഹസ്രനാമം പരിശോധിക്കുക.

ത്തിൽനിന്ന് മോചിപ്പിക്കുന്ന മോക്ഷദായകനാണ് ശിവൻ. കൈലാസങ്ങൾ ശിവന്റെ ഉദാത്താവിഷ്കാരമാണ്. മഹാദേവനെക്കുറിച്ചുള്ള ചിന്തപോലും അവിദ്യയുടെയും അജ്ഞാനത്തിന്റെയും മൂടുപടം നീക്കലും ദുരിതാഹ്ളാദങ്ങളുള്ള ഈ ലൗകികലോകബന്ധനത്തിൽനിന്നുള്ള മോചനവുമാണ്. ത്രിപുരാന്തകനായ ഇന്ദുചൂഡന്റെ ഓരോ ചുവടുവയ്പ്പും ഈ പ്രപഞ്ചതാളത്തിന്റെ ധ്വനിയാണ്.

മൂന്നുമണി കഴിഞ്ഞപ്പോൾ ഞാൻ എഴുന്നേറ്റു. മഞ്ഞുവീഴ്ച ഇതിനകം വർധിച്ചിരുന്നു. പാറ്റൽമഴപോലെ മഞ്ഞുപെയ്തിരുന്നുവെങ്കിലും നിലാവിന്റെ പ്രകാശധാരയിൽ ഒട്ടും കുറവുണ്ടായില്ല. മൈതാനത്തിന്റെ അറ്റത്ത് ചെറിയൊരു തടാകം പാർവതീസരസ്സിലേക്കു പോകുമ്പോൾ കണ്ടിരുന്നു. നിലാവിൽ, താമര വിടർന്നുനിൽക്കുന്നത് കണ്ടാസ്വദിക്കണമെന്ന് അപ്പോൾ മനസ്സിൽ കുറിച്ചിടുകയും ചെയ്തു. ഞാൻ നടന്നുതുടങ്ങിയപ്പോൾ നായയും കൂടെ വന്നു. രണ്ടുദിവസം തീറ്റ കൊടുത്തപ്പോഴേക്കും ആ സാധുമൃഗം എന്നോട് ഇണങ്ങിക്കഴിഞ്ഞിരുന്നു. സ്നേഹിച്ചാൽ അതുപോലെ തിരിച്ചു സ്നേഹിക്കുന്നതും യജമാനന്റെ ജീവൻ രക്ഷിക്കാൻ സ്വന്തം ജീവൻവരെ ബലിയർപ്പിക്കുന്നതും ശ്വാനവർഗത്തിന്റെ മാത്രം പ്രത്യേകതയാണ്. വിജനമായ മൈതാനത്തിൽക്കൂടി ഉദ്ദേശം അര കി.മീറ്റർ നടന്നുകഴിഞ്ഞപ്പോൾ നായ പെട്ടെന്നു നിന്നു. മുരണ്ടുകൊണ്ട് ഇടതുഭാഗത്തേക്കു നോക്കി അവൻ നിന്നപ്പോൾ ഞാനും നിന്നു. നായ മുരണ്ടത് എന്തോ ജീവിയെ കണ്ടിട്ടാണെന്നു തീർച്ച. അല്ലാതെ മറ്റു സംശയങ്ങൾക്കൊന്നും ഇടയില്ല. ചെറിയൊരു പുൽച്ചാടിയെപ്പോലും വ്യക്തമായി കാണാവുന്ന പൂനിലാവിന്റെ പ്രകാശത്തിൽ, ഞാൻ ആ ഭാഗത്തേക്കു സൂക്ഷിച്ചുനോക്കി. പുൽമേടിന്റെ ഇടയിൽ ഉയർന്നു നിൽക്കുന്ന മൺതിട്ടയിലെ ദ്വാരത്തിൽനിന്നു പ്രകാശിക്കുന്ന കണ്ണുകൾ കണ്ടപ്പോൾ അത് വലിയ ഒരു തുരപ്പനെലി(Mole) ആണെന്നു ബോധ്യമായി. കാട്ടുമുയലിനേക്കാൾ വലുപ്പമുള്ള ഇവ മണ്ണിന്റെ അടിയിൽ വളരെ ആഴത്തിൽ മാളങ്ങൾ ഉണ്ടാക്കുന്നു. ആറോ ഏഴോ മാസം ജീവിക്കാൻ വേണ്ടതായ ധാന്യങ്ങളും മറ്റു ഭക്ഷ്യവസ്തുക്കളും ഇവ മാളത്തിൽ കരുതിവയ്ക്കുന്നു. നവംബർമാസം കഴിഞ്ഞാൽ ഈ ഭാഗം മുഴുവനും പത്തടിയോളം കനത്തിൽ മഞ്ഞു വന്നുമൂടുമ്പോൾ ഇവ മാളത്തിൽ കഴിഞ്ഞുകൂടുന്നു. മഞ്ഞുമലകളിൽ മാളങ്ങളുണ്ടാക്കി ജീവിക്കുന്ന മറ്റൊരുതരം മഞ്ഞ എലികളും ഈ ഭാഗങ്ങളിൽ ഉണ്ട്. മഞ്ഞുകാലം മുഴുവനും ഭക്ഷണം കഴിക്കാതെ ഇവ ശിശിരനിദ്ര (Hibernation)യിൽ കഴിയുന്നു. പ്രകൃതിയിലെ ഓരോ ജീവിക്കും അവയുടേതായ സുരക്ഷിതത്വം പ്രകൃതിതന്നെ ഒരുക്കിക്കൊടുക്കുന്നു.

ചതുപ്പുനിലത്തിനോടു ചേർന്നുകിടക്കുന്ന തടാകം ചെറിയതാണ്. പുഷ്ടിയും വലുപ്പവും കൂടുതലുള്ള ചെന്താമരപ്പൂക്കൾ ചന്ദ്രബിംബത്തെ നോക്കി പുഞ്ചിരിക്കുന്ന കാഴ്ച ഹൃദയഹാരിയാണ്. വിണ്ണിലെ ചന്ദ്രബിംബം തടാകത്തിലും ഇറങ്ങിക്കിടക്കുന്നു! ഏതൊരു മനസ്സും ഉല്ലാസത്തിമിർപ്പിൽ പൂത്തിരി കത്തിച്ചപോലെ, പൊട്ടിത്തരിച്ചുപോകും. തടാകത്തിലേക്കു നോക്കു

മ്പോൾ പൂർണേന്ദുവിനോ ഭംഗി, അതോ താമരയ്ക്കോ? വിണ്ണിലേക്കു നോക്കുമ്പോൾ രാകേന്ദുവിനെ വെല്ലാൻ വേറെ എന്തുണ്ട്? കാളിദാസന്റെ ഭാവന എത്ര വശ്യസുന്ദരമാണ്.

[1]"ചന്ദ്രം ഗതാ പത്മഗുണാൻ ന ഭുംക്തേ
പത്മാശ്രിതാ ചാന്ദ്രമസീമഭിഖ്യാം.'

ബ്രാഹ്മമുഹൂർത്തം എത്തിക്കഴിഞ്ഞു. ഡാബയിലേക്കു തിരിച്ചു നടക്കുമ്പോൾ ഓർത്തുനോക്കി; പൂർണേന്ദുവിനോ ഭംഗി അതോ അതിന്റെ മോഹിപ്പിക്കുന്ന പൂനിലാവിനോ? വിണ്ണിനോ ഭംഗി അതോ താരാജാലത്തിനോ? ഹിമശൃംഗങ്ങളുടെ ധവളാഭയോ അതോ പച്ചപ്പുൽമൈതാനത്തിന്റെ മനോഹാരിതയോ മെച്ചം? അതോ, ഹിമകണങ്ങളാൽ മുത്തുമാല ചാർത്തി നിൽക്കുന്ന ചെന്താമരപ്പൂവിനോ ഭംഗി? സാദൃശ്യത്താൽ ഉളവാകുന്ന വിഭ്രമംകൊണ്ട് അതോ ഇതോ എന്നു സംശയിച്ചുപോകുന്ന 'സസന്ദേഹം' എന്ന അലങ്കാരവിശേഷമുള്ള ഇരയിമ്മൻതമ്പിയുടെ വരികൾ മൂളിക്കൊണ്ട് ഞാൻ സാവധാനത്തിൽ നടന്നു....

ഓമനത്തിങ്കൾകിടാവോ- നല്ല
കോമളത്താമരപ്പൂവോ
പൂവിൽ നിറഞ്ഞ മധുവോ- നല്ല
പൂർണേന്ദു തന്റെ നിലാവോ'.

---

1. അമ്പിളിയെ പ്രാപിച്ചപ്പോൾ താമരയുടെ ഗുണങ്ങൾ ലഭിക്കുന്നില്ല. താമരയിൽ ചെന്നപ്പോൾ അമ്പിളിയുടെ തിളക്കം കിട്ടുന്നില്ല. (കുമാരസംഭവം 1-42)

# 17

## മടക്കയാത്ര

രണ്ടുമണിക്കൂർ മാത്രമേ ഉറങ്ങാൻ കഴിഞ്ഞുള്ളൂവെങ്കിലും, എന്തുകൊണ്ടോ, യാത്രാക്ഷീണം ഒട്ടും തോന്നിയില്ല. സംഘത്തിലെ പകുതിയിലധികം പേർ രണ്ടുഘട്ടങ്ങളിലായി മടങ്ങിപ്പോയിക്കഴിഞ്ഞതിനാൽ ലെയ്സൺ ഓഫീസർക്ക് വേവലാതിയുള്ളതുപോലെ തോന്നി. അവരൊക്കെ ഭദ്രമായി അതതു ക്യാമ്പുകളിൽ തിരിച്ചെത്തിയിട്ടുണ്ടോ എന്നറിയാൻ യാതൊരു മാർഗവും ഇല്ലായിരുന്നു.

കൃത്യം ഏഴുമണിയ്ക്ക് സംഘം യാത്ര തുടങ്ങി. പ്രാതലും ഉച്ചഭക്ഷണവും പൊതിഞ്ഞു കരുതിയിരുന്നു. പാചകക്കാർക്കും അവരുടെ സഹായികൾക്കും പണം ഉപഹാരമായി നൽകി, നന്ദി പ്രകടിപ്പിച്ച്, ഞങ്ങൾ യാത്ര ചോദിച്ചു. പദംസിങ്ങും ഞങ്ങളെ യാത്രയാക്കാൻ എത്തി. ആദികൈലാസത്തിലേക്കു നോക്കി വണങ്ങി ഞാൻ പ്രാർഥിച്ചു-

[1]"ലോകാനുഗ്രഹഹേതർഥം
സ്ഥിരോ ഭവ സുഖായ നഃ
സാന്നിദ്ധ്യം ച തഥാ ദേവ
പ്രത്യഹം പരിവർധയ."

നടന്നു യാത്രചെയ്യാൻ ലെയ്സൺ ഓഫീസറും അഡ്വക്കെറ്റും മഹാജനും തയ്യാറായതിനാൽ എനിയ്ക്കും രാജുവിനും കൂട്ടിനാരെങ്കിലും ഉണ്ടാകുമെന്ന് ഉറപ്പായിരുന്നു. കുതിരക്കാരും സെറ്റും മുമ്പേ പോയിക്കഴിഞ്ഞതിനാൽ അവരെ കുടിയിൽ വച്ചേ ഇനി കാണുകയുള്ളൂ.

കാലാവസ്ഥ ഒട്ടും പ്രസന്നമായിരുന്നില്ല. ഇരുണ്ടുമൂടിക്കെട്ടിയ അന്തരീക്ഷവും തണുത്തകാറ്റും തലേദിവസത്തേതിൽനിന്നും തികച്ചും വിഭിന്നമായിരുന്നു. നൂലുപോലെ മഞ്ഞുപൊഴിഞ്ഞുകൊണ്ടിരുന്നതിനാൽ ദൃശ്യശക്തി തുലോം പരിമിതമായിരുന്നു. മടക്കയാത്രയിൽ ഭൂരിഭാഗവും ഇറക്കങ്ങളായതിനാൽ ക്ലേശം തോന്നില്ല. മഴ ഏതു നിമിഷവും പെയ്തേക്കാമെന്നു തോന്നി. ഫൂൽ കി വാറിൽ എത്തിയപ്പോൾ പ്രാതൽ കഴിയ്ക്കാനായി യാത്ര നിർത്തി. പ്രേംസിങ്ങ് എന്ന ആട്ടിടയനെക്കുറിച്ചുള്ള ചിന്തകൾ അന്നേരം എന്റെ ഓർമയിൽ എത്തി. ആ കൊച്ചുബാലനേയും അവന്റെ ആട്ടിൻപറ്റത്തേയും നോക്കി

---

1. അല്ലയോ ദേവ! സമസ്തലേകത്തെ അനുഗ്രഹിയ്ക്കാൻ വേണ്ടി സാന്നിധ്യം സുസ്ഥിരമാക്കിയാലും. അതുപോലെ അടിയങ്ങൾക്കു ശ്രേയസ്സിനുവേണ്ടിയും നിന്തിരുവടി അനുദിനം പരിശോഭിച്ചാലും- തന്ത്രസമുച്ചയം.

എന്റെ കണ്ണുകൾ ആ പ്രദേശമാകെ അലഞ്ഞെങ്കിലും അവന്റെ പൊടിപോലും കണ്ടില്ല. വിദൂരമായ ഏതെങ്കിലും മലയിടുക്കിൽ ആട്ടിൻപറ്റത്തെ തീറ്റി പ്രേംസിങ്ങ് കാവൽ നില്ക്കുന്നുണ്ടാകും. ഭക്ഷണം കഴിയ്ക്കുന്നതിന്നിടയിൽ കൂട്ടുകാരോട് ഞാൻ അവനെക്കുറിച്ചു പറഞ്ഞുകൊടുത്തു. എന്റെ വിവരണം കൂട്ടുകാരുടെ ഹൃദയത്തെ സ്പർശിച്ചുവെന്നു വ്യക്തം. മഹാജന്റെ കണ്ണു കൾ നിറഞ്ഞു; അഡ്വക്കെറ്റ് ഭക്ഷണം കഴിക്കുന്നതു നിർത്തി ചിന്താധീന നായി ഇരുന്നു.

ദുഃഖമുണ്ടാകുമ്പോൾ അതിനു പരിഹാരം കാണാൻ ശ്രമിക്കാതെ അതിനെ സഹിക്കുന്നവനാണ് മുമുക്ഷു എന്ന ഭഗവദ്ഗീതാ വചനത്തെ ഉദ്ധ രിച്ച് ഞാൻ കൂട്ടുകാരെ ശാന്തരാക്കാൻ ശ്രമിച്ചു.

[1]"മാത്രാസ്പർശാസ്തു കൗന്തേയ
ശീതോഷ്ണസുഖദുഃഖദാഃ
ആഗമാപായിനോ നിത്യാ-
സ്താംസ്തിതിക്ഷസ്വ ഭാരത."

നീരുറവകളിലെ പരിശുദ്ധജലം മതിവരുവോളം കുടിച്ച്, ഞങ്ങൾ യാത്ര തുടർന്നു. മഴ പെയ്യുമെന്നുറപ്പായപ്പോൾ തള്ളിനില്ക്കുന്ന ഒരു പാറക്കെട്ടിന്ന ടിയിൽ അഭയം തേടി. ആടുകളുടെ വിശ്രമസങ്കേതമായതിനാൽ ഒരടിയോളം കനത്തിൽ ആ പ്രദേശമാകെ ആട്ടിൻകാട്ടം നിറഞ്ഞുകിടന്നിരുന്നു. പാചക ത്തിനും തീ കായുന്നതിനുംവേണ്ടി ഒരുക്കിയിട്ടിരുന്ന കല്ലുകളുടെ മുകളിൽ ഞങ്ങൾ ഇരിപ്പിടം ഉറപ്പിച്ചു. മഴ കനത്തതോടെ വീശിയടിക്കുന്ന കാറ്റും തുടങ്ങി. കുന്നിൻചെരുവുകളിലെ ഭൂർജവൃക്ഷങ്ങൾ മഴയെ സ്വാഗതം ചെയ്യാ നെന്നോണം കാറ്റത്ത് തിമിർത്താടിയപ്പോൾ അവയുടെ സന്തോഷത്തിൽ ഞാനും പങ്കുചേർന്നു. പ്രകൃതിയുടെ വരദാനമാണ് മഴ. യഥാകാലം മഴ പെയ്താൽ മാത്രമേ ഭൂമി സസ്യസമൃദ്ധമാകുകയുള്ളൂ.

"കാലേ വർഷതു പർജന്യഃ
പൃഥിവീ സസ്യശാലിനീ."

അരമണിക്കൂർ പെയ്തപ്പോൾ മഴയുടെ ശക്തി കുറഞ്ഞു. സമതലങ്ങളിൽ കുറവായെങ്കിലും ചുറ്റുപാടുമുള്ള ഹിമശൃംഗങ്ങളിൽ കനത്തമഴ തുടരുക യാണെന്നു കുന്തീനദിയിലെ ക്രമാതീതമായ ജലനിരപ്പു കണ്ടപ്പോൾ ബോധ്യ മായി. നദീതീരത്തുകൂടിയുള്ള കുത്തനെയുള്ള ഇറക്കങ്ങൾ മഴമൂലം തെന്നി ത്തുടങ്ങിയപ്പോൾ യാത്ര ദുരിതപൂർണമായി. ഉച്ചഭക്ഷണം പെട്ടെന്നു കഴിച്ച്, വിശ്രമിയ്ക്കാതെ, യാത്ര തുടർന്നു. യാത്രയ്ക്കിടയിൽ വിശാലമായൊരു മൈതാനഭാഗത്ത് കൂടാരം കെട്ടി വസിച്ചിരുന്ന ഒരു സംഘം സംന്യാസിമാരെ കണ്ടപ്പോൾ ഞങ്ങൾ യാത്ര നിർത്തി. കൂടാരത്തിനടുത്തേയ്ക്കു ചെന്ന് അവ

1. ഹേ അർജുനാ, നിത്യസുഖത്തെ ഇച്ഛിക്കുന്ന മുമുക്ഷു പ്രാരബ്ധവശാൽ വന്നിട്ടുള്ള സുഖദുഃ ഖാദികളെ അവശ്യം സഹിക്കേണ്ടതാകുന്നു. അപ്രകാരം സഹിക്കുന്നവനു മാത്രമേ ശ്രവ ണാനുദിജന്യമായ ജ്ഞാനവും തൽഫലവും സിദ്ധിയ്ക്കപ്പെടുന്നുള്ളൂ. അതിനാൽ വന്നു കൊണ്ടും പോയിക്കൊണ്ടുമിരിയ്ക്കുന്ന സുഖദുഃഖങ്ങളെ നീ സഹിച്ചാലും. പ്രാപ്തമായിരി ക്കുന്ന ദുഃഖത്തിനു പരിഹാരത്തെ ചിന്തിക്കാതെ, അതിനെ സഹിയ്ക്കുന്നതാണ് ഉത്തമധർമം.

രോട് കുറച്ചുനേരം സംസാരിച്ചു. ഞങ്ങൾ ആദികൈലാസത്തിലും പാർവതീസരസ്സിലും പോയി ദർശനം കഴിച്ച് തിരിച്ചുവരുന്നവരാണെന്ന് അറിഞ്ഞപ്പോൾ, ആറുപേരടങ്ങുന്ന ആ സംന്യാസിസംഘത്തിന്റെ തലവനെന്നു തോന്നിച്ച ഒരു മധ്യവയ്സകൻ ആരോടെന്നില്ലാതെ തട്ടിക്കയറി. ധാർച്ചുലയിലെ അഡീഷണൽ ജില്ലാ മജിസ്ട്രേറ്റിന്റെ അനുമതിപത്രം പോക്കറ്റിൽനിന്നെടുത്ത് ക്രോധത്തോടെ നിലത്തെറിഞ്ഞശേഷം അദ്ദേഹം മേലധികാരികളെ അസഭ്യവർഷംകൊണ്ടു അഭിഷേകം നടത്തി. അനുമതിപത്രം ഉണ്ടായിട്ടും പട്ടാള ഓഫീസർമാർ ആദികൈലാസത്തിന്റെ രണ്ടു കി.മീറ്റർ മുമ്പുള്ള ആർമി ഓഫീസ്വരെ പോകാൻ മാത്രമേ പാടുള്ളൂ എന്ന് കർശന നിർദ്ദേശം നൽകിയെന്നും ഇതെന്തു നീതിയാണെന്നും അദ്ദേഹം വിറച്ചുകൊണ്ടു തുള്ളിക്കല്പിച്ചു. ഭാരതഭൂമിയുടെ ആധ്യാത്മിക ചൈതന്യത്തിന്റെ ഒരു മകുടോദാഹരണമാണ് ആദികൈലാസമെന്നും അവിടം സന്ദർശിക്കാൻ ഭാരതീയരെ അനുവദിയ്ക്കില്ലെങ്കിൽ ഇവർക്കൊക്കെ ഈ സംസ്കാരത്തോട് എന്തു പ്രതിബദ്ധതയാണുള്ളതെന്നും അദ്ദേഹം ചോദിച്ചു. സ്വാമിജിക്ക് ഉത്തരാഞ്ചൽ സംസ്ഥാനത്തിന്റെ ടൂറിസം വകുപ്പുമായി ബന്ധപ്പെട്ടാൽ ഈ യാത്ര സുഗമമായി നടത്താവുന്നതാണല്ലോ എന്ന അഡ്വക്കെറ്റിന്റെ നിർദ്ദേശത്തിനു എങ്ങനെ യാത്ര ചെയ്യണമെന്നു തീരുമാനിയ്ക്കുന്നത് തന്റെ മൗലികാവകാശമാണെന്നും അഡ്വക്കെറ്റ് ഇക്കാര്യത്തിൽ ഇടപെടേണ്ടായെന്നും സ്വാമിജി താക്കീതു നൽകി.

സ്വാമിജി വലിച്ചെറിഞ്ഞ അനുമതിപത്രം നിലത്തുനിന്നെടുത്ത് ഞാൻ വായിച്ചുനോക്കി. സംഭാഷണം ശ്രദ്ധിച്ചുകൊണ്ട്, സംന്യാസിമാരെ ഞാൻ നിരീക്ഷിച്ചു. താടിയും നീട്ടിയ മുടിയും കാഷായവസ്ത്രവും രുദ്രാക്ഷമാലയും ജപപടവും ഒക്കെയുണ്ടെങ്കിലും അതൊക്കെ ഒരു മറ മാത്രമാണെന്നു തോന്നി. തടിച്ചുകൊഴുത്ത ശരീരവും കുംഭവയറും സ്വർണച്ചെയിനുള്ള വാച്ചും സ്വർണഫ്രെയിമുള്ള കണ്ണടയും സ്വർണം കെട്ടിയ രുദ്രാക്ഷവും വളരെ വില കൂടിയ വിദേശ നിർമിത കമ്പിളിവസ്ത്രങ്ങളും മഴക്കോട്ടും ഷൂസും ഒരിക്കലും ഉത്തമസംന്യാസിമാരുടെ ലക്ഷണങ്ങളല്ലതന്നെ. സംഭാഷണത്തിലെ ക്രോധം, പുച്ഛഭാവം ഇതൊന്നും ഇവർക്കു ഭൂഷണമല്ല. പണം കുന്നുകൂട്ടി സമ്പാദിയ്ക്കാനും ലൗകിക വിഷയങ്ങളിൽ ആസക്തരാവാനുമാണ് ഇന്ന് സംന്യാസിമാർക്ക് ഏറെ താല്പര്യം. ഹിന്ദുമതത്തിനു സംഭവിക്കുന്ന അധഃപതനത്തിനും മുഖ്യഹേതു ഇത്തരക്കാരുടെ പ്രവർത്തനങ്ങളാണ്. ഉത്തമസംന്യാസിമാർ ധാരാളമുണ്ടെങ്കിലും മറുഭാഗത്തിനാണ് മുൻതൂക്കം കാണുന്നത്. സംന്യാസിമാർക്ക് എന്തിനാണ് അമിതമായ ധനം? ധനം സ്വയം വന്നുചേരുന്നതാണെങ്കിൽ, അതൊക്കെ അർഹമായ കരങ്ങളിൽ എത്തിച്ച് സായൂജ്യമടയുകയാണ് ഇവർ ചെയ്യേണ്ടത്. "ശതഹസ്ത സമാഹര സഹസ്രഹസ്ത സംകിര"[1] എന്നാണ് അഥർവവേദത്തിൽ പറയുന്നത്. സാധാരണക്കാരെ ആധ്യാത്മികമായും സാമ്പത്തികമായും വിദ്യാഭ്യാസപരമായും ഉയർത്തിക്കൊ

1. നൂറുകൈകൊണ്ടു സമ്പാദിക്കുക, ആയിരം കൈകൊണ്ടു ദാനം ചെയ്യുക.
"മാ ഗൃധഃ" - അധികം ആഗ്രഹിക്കരുത് എന്നു ഉപനിഷത്തിലും പറയുന്നു.

ണ്ടുവരികയാണ് ഉത്തമസംന്യാസിമാരോ സംന്യാസിസംഘങ്ങളോ ചെയ്യേണ്ടത്.

അനുമതിപത്രം തിരിച്ചുകൊടുത്ത് അദ്ദേഹത്തെ വണങ്ങിയശേഷം ഞാൻ പറഞ്ഞു-

"എ.ഡി.എം.ന്റെ ഉത്തരവിലെ അവസാനഭാഗം സ്വാമിജി ശ്രദ്ധിച്ചില്ലെന്നു തോന്നുന്നു- സബ്ജക്റ്റ് റ്റു ദി ഫൈനൽ അപ്രൂവൽ ഓഫ് ഐ.ടി.ബി.പി. ആന്റ് ഇന്ത്യൻ ആർമി ഒഫീഷ്യൽസ്. ദൂരെ, ഓഫീസിൽ ഇരുന്ന് അനുമതി പത്രത്തിൽ ഒപ്പിടുന്ന മജിസ്ട്രേറ്റിനു ഇവിടത്തെ സ്ഥിതിഗതികളുടെ ഗുരുതരസ്വഭാവം അറിയണമെന്നില്ല. അതുകൊണ്ട് അവസാന അനുമതി തരേണ്ടത് ആർമിക്കാരാണ്. തന്ത്രപ്രധാനമായ അതിർത്തിപ്രദേശങ്ങളിലൂടെ സഞ്ചരിയ്ക്കുമ്പോൾ വളരെയധികം മുൻകരുതലുകൾ ആവശ്യമാണ്. ഒരു സാധാരണ പൗരൻ ആദ്യം ചിന്തിയ്ക്കേണ്ടത് തന്റെ രാഷ്ട്രത്തിന്റെ ഭദ്രതയും സുരക്ഷിതത്വവുമാണ്. അതു കഴിഞ്ഞേ ബാക്കിയെല്ലാം ഉള്ളൂ. ചൈനാ അതിർത്തി ഒരു വിളിപ്പാടകലെയാണെന്നു സ്വാമിജിയ്ക്കറിയാമല്ലോ. അങ്ങയുടെ അസഭ്യവർഷം അതിരുകടന്നതായിപ്പോയി എന്നറിയിക്കുന്നതിൽ ഖേദമുണ്ട്. ഓം നമഃശിവായ."

അധ്വക്കെറ്റിനോടു പ്രതികരിച്ചപോലെ സ്വാമിജി എന്നോടു കയർത്തില്ല. ഗൗരവംപൂണ്ട തുറിച്ച കണ്ണുകളോടെ അദ്ദേഹം എന്നെ ശ്രദ്ധിച്ചു. നടന്നു നീങ്ങുമ്പോൾ ഇത്തരക്കാരെക്കുറിച്ചുള്ള ശ്രീശങ്കരാചാര്യരുടെ വിലയിരുത്തൽ ഓർത്തുപോയി-

[1]"ജടിലോ മുണ്ഡീ ലുഞ്ചിതകേശഃ
കാഷായാംബരബഹുകൃതവേഷഃ
പശ്യന്നപി ച ന പശ്യതി മൂഢ
ഉദരനിമിത്തം ബഹുകൃതവേഷഃ"

രണ്ടുമണി കഴിഞ്ഞപ്പോൾ അന്തരീക്ഷം തെളിഞ്ഞുവെങ്കിലും ക്രമേണ വീണ്ടും പഴയതുപോലെയായി. ദുഷ്കരമായ വഴികൾ പിന്നിട്ട്, മൂന്നുമണിയായപ്പോൾ ഞങ്ങൾ കുടി ഗ്രാമത്തിൽ എത്തിച്ചേർന്നു. ചൂടുള്ള ചായ സാവകാശം കുടിച്ച് കുറച്ചുനേരം കൂടാരത്തിൽ വിശ്രമിച്ചു. സ്ത്രീകളടങ്ങുന്ന ഒരു സംഘം അതിരാവിലെ ഗുൻജിയിലേക്കു പോയിക്കഴിഞ്ഞതിനാൽ കൂടാരത്തിൽ വേണ്ടത്ര സ്ഥലം ഒഴിവുണ്ടായിരുന്നു. തിരിച്ചുവരുമ്പോൾ തന്നെ വന്നു കാണണമെന്നു കാക്കി പ്രത്യേകം നിർദ്ദേശിച്ചിരുന്നു. ലെയ്സൺ ഓഫീസറുടെ അനുമതിയോടെ ഞാൻ കാക്കിയുടെ വസതി ലക്ഷ്യമാക്കി നടന്നു. ആർമിയുടെ ഓഫീസിൽ എന്റെ അനുമതി പത്രം കാണിച്ചശേഷം, അവരുമായി കുറച്ചുനേരം സംസാരിച്ചു. സംന്യാസിമാർക്ക് ആദികൈലാസത്തിലേയ്ക്കു അനുമതി നിഷേധിക്കുന്നത് എന്തുകൊണ്ടാണെന്നു ഞാൻ തിരക്കിയപ്പോൾ ഓഫീസർ കൃത്യമായി മറുപടി പറഞ്ഞു.

---

1. മുടി ജട പിടിച്ചും മുണ്ഡനം ചെയ്തും ലുഞ്ചനം ചെയ്തും (ചിരയ്ക്കപ്പെട്ട) കാഷായ വസ്ത്രം ധരിച്ചും പലതരം വേഷം. കണ്ടാലും കാണാത്ത മൂഢന്റെ വയറ്റുപ്പിഴപ്പിനുള്ളതാണീ വിവിധവേഷങ്ങൾ.

-സംന്യാസിമാർ അത്ര നിഷ്കളങ്കരൊന്നുമല്ല. ധാർച്ചുലയിൽ എ.ഡി. എം.ന്റെ ഓഫീസിൽ ബഹളമുണ്ടാക്കുമ്പോൾ, ശല്യം ഒഴിവാക്കാനായി അവർ അനുമതി പത്രം കൊടുക്കുന്നു. പക്ഷെ, ഞങ്ങളുടെ അന്തിമ അനുവാദം വേണമെന്ന നിബന്ധനയോടെയാണ് ഇതു കൊടുക്കുന്നത്. ആദികൈലാസത്തിൽവച്ച് പല സംഘങ്ങളും അപ്രത്യക്ഷമാകുന്നു. ഇവിടെയുള്ള ചുരങ്ങൾവഴി ഇവർ ചൈനയിലേയ്ക്കു ഒളിച്ചുകടക്കുന്നു. അനധികൃതമായി, കൈലാസത്തിലേയ്ക്കും മാനസസരസ്സിലേയ്ക്കും ഇവർ പോകുന്നു. പല സംഘങ്ങളും ചൈനക്കാരുടെ തടവിലായിട്ടുണ്ട്. മാസങ്ങൾ കഴിഞ്ഞാണ് ഞങ്ങൾ വിവരം അറിയുന്നത്. ഇത് നിരവധി പ്രശ്നങ്ങൾ ഉണ്ടാക്കുന്നു. കഞ്ചാവും മറ്റു ലഹരി വസ്തുക്കളും കണ്ടെടുത്താൽ സംഗതി ഗുരുതരമാണ്. ഇതുകൊണ്ടൊക്കെയാണ് കർശനമായ നിയന്ത്രണങ്ങൾ ഏർപ്പെടുത്തുന്നത്.

എന്നെ കണ്ടയുടനെ കാക്കിയുടെ പരിചാരിക ബസന്തി ഓടി അടുത്തു വന്നു. കുശലാന്വേഷണങ്ങൾക്കുശേഷം അവർ എന്നെ കാക്കിയുടെ മുറിയിലേയ്ക്കു കൊണ്ടുപോയി. കാക്കിയെ സാഷ്ടാംഗം നമസ്കരിച്ചശേഷം ഞാൻ ആദികൈലാസത്തിലെ വിശേഷങ്ങൾ അവരെ കേൾപ്പിച്ചു. പദംസിങ്ങ് കുടിയാളിനു പൗർണമിരാവിൽ ആദികൈലാസത്തിലുണ്ടായ ദിവ്യാനുഭവത്തെക്കുറിച്ച് കാക്കിയോടു ചോദിച്ചപ്പോൾ അതൊരു ഒറ്റപ്പെട്ട സംഭവമല്ലെന്നു അവർ പറഞ്ഞു. എത്രയോ നൂറ്റാണ്ടുകളായി ഹിമാലയത്തിൽ ഇത്തരം സംഭവങ്ങൾ നടക്കുന്നുണ്ട്. തിരുപ്പിറവി സമയത്ത് മാലാഖമാർ പ്രത്യക്ഷപ്പെട്ട പോലെ, അപ്സരസ്സുകളും യോഗിനിമാരും മറ്റു ഗഗനചാരികളും ഹിമാലയമെന്ന ദിവ്യഭൂമിയിൽ പ്രത്യക്ഷപ്പെടാറുണ്ടെന്നു കാക്കി സ്ഥിരീകരിച്ചു. പ്രദോഷവ്രതം അനുഷ്ഠിച്ച് പൗർണമിരാവിൽ ആദികൈലാസത്തെ ദർശിച്ചതും, പാർവതീസരസ്സിൽ മുങ്ങി പ്രസാദം ശേഖരിച്ചതും, സരസ്സിനെ നടന്നു പ്രദക്ഷിണം വച്ചതും, ആദികൈലാസത്തിന്റെ തൊട്ടടുത്തുവരെ പോയതും ഈശ്വരാധീനം ധാരാളമുള്ളതുകൊണ്ടാണ് സ്വാധിച്ചതെന്നു കാക്കി വ്യക്തമാക്കി. ഈ ദിവ്യാനുഭൂതി സ്വന്തം നാട്ടിലെ ജനങ്ങൾക്കു പകർന്നുകൊടുക്കുവാൻ സാധിയ്ക്കട്ടെയെന്നും അതുവഴി അവർക്കും ശ്രേയസ്സുണ്ടാകട്ടെയെന്നും കാക്കി ആശീർവദിച്ചു. ഈ ജന്മത്തിൽ വീണ്ടുമൊരു സമാഗമം സാധ്യമാവില്ലെന്നും, ഈശ്വരേച്ഛ അനുകൂലമാണെങ്കിൽ അടുത്ത ജന്മത്തിൽ പൂർവാധികം കാന്തിയോടെ എന്നെ കാണാൻ ഇടവരട്ടെയെന്നും കാക്കി ശുഭാപ്തിവിശ്വാസം പ്രകടിപ്പിച്ചു. അന്നത്തെ രാത്രിയിലെ ദീർഘമായ സംഭാഷണത്തിലെ പ്രസക്തഭാഗങ്ങൾ അതിന്റെ തനിമയോടെ എന്റെ ഗ്രന്ഥത്തിൽ ആവിഷ്കരിക്കണമെന്നും, യോഗനിദ്രയിൽ താൻ ഇരുന്നപ്പോൾ അനുഭവപ്പെട്ട ദൃശ്യങ്ങൾ അതേപടി പകർത്തണമെന്നും കാക്കി അഭ്യർഥിച്ചു. മടക്കയാത്രയിൽ കുടിഗ്രാമത്തിൽനിന്ന് കുറച്ചുദൂരം മുന്നോട്ടുപോയാൽ പർവതമുകളിലുള്ള ഭൂർജവൃക്ഷവനത്തിൽനിന്ന് ആ ദിവ്യവൃക്ഷത്തിന്റെ തൊലി ശേഖരിച്ചു നാട്ടിൽ കൊണ്ടുപോകാനും കാക്കി നിർദ്ദേശിച്ചു. ചായയും പലഹാരവും കഴിച്ചശേഷം, ഒരിയ്ക്കൽക്കൂടി കാക്കിയെ നമസ്കരിച്ച്, അനുഗ്രഹം വാങ്ങി, ഞാൻ ക്യാമ്പിലേയ്ക്കു മടങ്ങി.

ഗുരുതരമായ പ്രശ്നങ്ങൾ ഒന്നുമില്ലാതെ ആദികൈലാസദർശനം സാധിച്ചതിന്റെ ആഹ്ലാദം ക്യാമ്പിൽ പ്രകടമായി. ഭക്ഷണത്തിനുശേഷം സേമിയാ പായസവും വിളമ്പി. ചാറ്റൽ മഴയും ചീറിയടിക്കുന്ന കാറ്റും അസഹനീയമായപ്പോൾ ഞങ്ങൾ കിടക്കസ്സഞ്ചിയെ ശരണം പ്രാപിച്ചു. പ്രാർഥിച്ചശേഷം, സുഖനിദ്ര കാംക്ഷിച്ചു കിടന്നപ്പോൾ ഉറങ്ങിപ്പോയത് അറിഞ്ഞതേയില്ല.

## II

നാലര മണിയ്ക്കെഴുന്നേറ്റ് പുറത്തുവന്നപ്പോൾ കുടിഗ്രാമം ശാന്തമായിരുന്നു. ഉദയത്തിനുള്ള തയ്യാറെടുപ്പോടെ കിഴക്കൻ ചക്രവാളം പ്രഭാപൂരിതമായി. ചെങ്കതിർരശ്മികളുടെ വർണപ്പകിട്ട് ദൃശ്യമാക്കിക്കൊണ്ട് ഉദയബിംബം മെല്ലെമെല്ലെ പുറത്തുവന്നു. ചുറ്റുപാടുമുള്ള ഹിമപർവതനിരകൾ ചെഞ്ചായത്തിൽ ആറാടി നിന്നു. മനോഹരമായ സുപ്രഭാതം!

ഭൂർജവൃക്ഷക്കാട്ടിലേയ്ക്കുള്ള യാത്രയെപ്പറ്റി ലെയ്സൺ ഓഫീസറോട് സംസാരിച്ച് അനുമതി വാങ്ങി. ഞങ്ങളുടെ സഹായത്തിനായി മുകേഷ്കുമാർ എന്നൊരു കുതിരക്കാരനേയും അദ്ദേഹം ഏർപാടാക്കിത്തന്നു. തദ്ദേശീയനായ മുകേഷ്കുമാറിനു മുകളിലെ വനത്തിലേയ്ക്കുള്ള മാർഗം വ്യക്തമായിട്ടറിയാമായിരുന്നു. ലെയ്സൺ ഓഫീസറും സംഘവും കുതിരപ്പുറത്ത് യാത്ര ചെയ്യാൻ തീരുമാനിച്ചു. പ്രാതൽ പൊതിഞ്ഞു തോൾബാഗിൽവച്ച്, സുഹൃത്തുക്കളോടും, പാചകക്കാരോടും, ഗ്രാമീണരോടും, യാത്ര പറഞ്ഞ് ഞാൻ കൂട്ടുകാരുടെ കൂടെ നടന്നു.

കുടിഗ്രാമത്തിൽനിന്ന് രണ്ടുകിലോമീറ്റർ നടന്നശേഷം ഞങ്ങൾ വനമേഖലയുടെ അടിവാരത്ത് എത്തി. ഒഴുക്കു കുറഞ്ഞ, വീതിയേറിയ ഒരു ഭാഗത്തുകൂടി കുന്തീനദിയുടെ അക്കരെ കടന്നശേഷം കുറച്ചുസമയം വിശ്രമിച്ചു. പാറക്കെട്ടുകളുടെ ഇടയിൽക്കൂടിയുള്ള കയറ്റം കുത്തനെയാണെന്നും ചുവടൊന്നു പിഴച്ചാൽ നദിയുടെ ഏതെങ്കിലും അഗാധമായ കയത്തിലേയ്ക്കാവും ചെന്നു പതിയ്ക്കുകയെന്നും അതുകൊണ്ടു വളരെ സൂക്ഷിയ്ക്കണമെന്നും മുകേഷ്കുമാർ മുന്നറിയിപ്പുതന്നു. മലകയറ്റക്കാരുടെ (Trekkers) കൂടെ നിരവധി തവണ, അവരുടെ സഹായിയായി, താൻ ഈ വഴിയെ നടന്നുകയറിയിട്ടുണ്ടെന്നും ഇരുപതിനായിരം അടിയോളം മുകളിലെത്തുമ്പോൾ പ്രാണവായുവിന്റെ കുറവ് അനുഭവപ്പെടുമെന്നും അദ്ദേഹം അറിയിച്ചു. മഞ്ഞ് ഒഴിയാത്ത സമയമായതിനാൽ പകുതിദൂരം കഴിഞ്ഞാൽ കനത്ത മഞ്ഞിൽക്കൂടിയാകും യാത്രയെന്നും മുകേഷ്കുമാർ തുടർന്നറിയിച്ചു.

കയറ്റം അതികഠിനംതന്നെയായിരുന്നു. ഒറ്റപ്പാറകൾ (Monolith) ധാരാളമുള്ള സ്ഥലമായതിനാൽ അതിന്റെ പള്ളയിൽക്കൂടി ചുറ്റിക്കറങ്ങി ഞങ്ങൾ കയറി. കുതിരപ്പുറത്ത് ലഗ്ഗേജ് കെട്ടിവയ്ക്കാൻ ഉപയോഗിക്കുന്ന പ്ലാസ്റ്റിക് വടം മുകേഷ്കുമാറിന്റെ കൈവശമുണ്ടായിരുന്നതിനാൽ, എനിയ്ക്കത് വളരെ പ്രയോജനപ്പെട്ടു. ചെങ്കുത്തായ കയറ്റങ്ങൾ കയറിയശേഷം കൂട്ടുകാർ വടം താഴേയ്ക്ക് എറിഞ്ഞുതരുമ്പോൾ അതിൽ പിടിച്ച് ഞാൻ മുകളിലേക്കു കയറി. ദുർഘടമായ നിരവധി കയറ്റങ്ങൾ കയറി പകുതി വഴി എത്തിയപ്പോൾ, പിന്നെ

മഞ്ഞുഭൂമിയുടെ തുടക്കമായി. കയറ്റങ്ങൾ കയറുമ്പോൾ ഷൂസ് മുഴുവനായും മഞ്ഞിൽ പൂഴ്ന്നുപോകുന്നത് പ്രശ്നമായിത്തുടങ്ങി. കാലുകളിലേയ്ക്ക് രക്തപ്രവാഹം കുറയുന്നതാണ് ഏറ്റവും വലിയ ഭീഷണി. വിശപ്പ് സഹിയ്ക്കവയ്യാതായപ്പോൾ പ്രാതൽ കഴിയ്ക്കാനായി ഒരു പാറയിടുക്കിൽ അഭയം തേടി. ഗ്ലൂക്കോസ് കലക്കിയ വെള്ളം കുടിച്ചശേഷം പൂരിയും കിഴങ്ങുകറിയും സാവകാശം കഴിച്ചു. ഭക്ഷണത്തിനുശേഷം ഷൂസ് അഴിച്ച് ഞാൻ പാദങ്ങൾ പരിശോധിച്ചു. തൊലി ചുക്കിച്ചുളിഞ്ഞപോലെ കാണപ്പെട്ടുവെങ്കിലും അപകടശങ്ക തോന്നിയില്ല.

ഞങ്ങൾ സഞ്ചരിയ്ക്കുന്ന മേഖലയിലെ ഭൂർജവൃക്ഷങ്ങൾക്ക് 50 ഇഞ്ചുവരെ മാത്രമേ വണ്ണമുള്ളൂ. മുകളിലോട്ടു ചെല്ലുമ്പോൾ 100 ഇഞ്ചിനു മുകളിൽ വണ്ണമുള്ള കൂറ്റൻ വൃക്ഷങ്ങൾ കാണാമെന്ന് മുകേഷ്കുമാർ പറഞ്ഞു. നൂറ്റിയമ്പതെങ്കിലും ഇഞ്ചു വണ്ണമുള്ള വൃക്ഷങ്ങളുടെ തൊലിയാണ് എഴുതാൻ ഉപയോഗിക്കുക. ഇത് എത്ര വലിയ സൈസിലും മുറിച്ചെടുക്കുകയും ചെയ്യാം. മരങ്ങളുടെ ഇടയിൽക്കൂടിയുള്ള മഞ്ഞുഭൂമിയിൽക്കൂടി നടന്നു കയറി ഞങ്ങൾ ബഹുദൂരം മുന്നോട്ടുപോയി. നിബിഢമായ വനമായതിനാൽ സൂര്യരശ്മികൾ ഒട്ടുംതന്നെ താഴേയ്ക്ക് എത്തിനോക്കുന്നില്ല. ഇരുളടഞ്ഞപോലെയാണ് ഈ ഭാഗം മുഴുവനും. പല സ്ഥലത്തും മഞ്ഞിനു മുകളിൽ ഇലകൾ വീണു മൂടിക്കിടക്കുന്നതിനാൽ തെന്നിവീഴുവാൻ സാധ്യതയുണ്ട്. ഓരോ അടിയും സൂക്ഷിച്ചുവച്ച് നടന്നതിനാൽ അത്തരം അപകടം ഒഴിവായി.

വനഭൂമിയുടെ മുകളിൽ എത്തിയപ്പോൾ ക്ഷീണംകൊണ്ട് അവശനായിപ്പോയി. രാജുവും ക്ഷീണിച്ചുപോയെങ്കിലും മുകേഷ്കുമാറിന് അതൊട്ടും ഉണ്ടെന്നു തോന്നിയില്ല. പ്രാണവായുവിന്റെ കുറവ് തോന്നിയെങ്കിലും ശ്വാസം കിട്ടാത്തതുപോലെയുള്ള ബുദ്ധിമുട്ട് അനുഭവപ്പെട്ടില്ല. മഞ്ഞുമൂടാത്ത ഒറ്റപ്പാറകളിന്മേൽ മലർന്നുകിടന്നുകൊണ്ട് ഞങ്ങൾ കുറച്ചനേരം വിശ്രമിച്ചു. മഞ്ഞുപുലികൾ ധാരാളമുള്ള സ്ഥലങ്ങളാണ് ഈ പ്രദേശമെന്നു മുകേഷ്കുമാർ മുന്നറിയിപ്പു തന്നിരുന്നതിനാൽ ചുറ്റുപാടിലെ ഓരോ ചലനവും ഞാൻ ശ്രദ്ധിച്ചിരുന്നു. ഇരുളടഞ്ഞ പ്രദേശമായതിനാലും മഞ്ഞുഭൂമിയിൽക്കൂടി നടക്കുമ്പോൾ ശബ്ദം ഒട്ടും പുറത്തുവരില്ല എന്നതിനാലും പരമാവധി ശ്രദ്ധിച്ചിട്ടാണ് മുകളിൽ കഴിച്ചുകൂട്ടിയത്. ഇടവിട്ട് വീശിയിരുന്ന കാറ്റിൽ വൃക്ഷത്തലപ്പുകൾ ആടിയുലയുമ്പോൾ മാത്രമേ സൂര്യപ്രകാശം താഴേയ്ക്ക് എത്തിനോക്കിയുള്ളൂ. കാറ്റ് ഒഴിഞ്ഞുനില്ക്കുമ്പോൾ പിന്നെ കനത്ത നിശ്ശബ്ദതയാണ്. ഈ നിശ്ശബ്ദത വല്ലാത്തൊരു പിരിമുറുക്കമാണ് മനസ്സിൽ ഉളവാക്കിയത്.

ഭൂർജവൃക്ഷങ്ങളെ നമിച്ച്, തൊട്ടുതലോടി, ഭക്ത്യാദരവോടെ നോക്കി ഏറെനേരം മുകളിൽ ചെലവഴിച്ചു. ആർഷസംസ്കാരത്തിന്റെ കിടയറ്റ സാഹിത്യസൃഷ്ടികൾ ലോകത്തിനു മുമ്പിൽ വെളിവാക്കപ്പെട്ടത് ഈ പരിപാവനമായ വൃക്ഷത്തിന്റെ തൊലിയിലൂടെയാണ്. ഇതിനേക്കാൾ മഹത്തരമായ ഒരു നിയോഗം വേറെ എന്തുണ്ട്? ഒരു ജന്മം സഫലമാകാനും സുകൃതപൂരിതമാകാനും ഈ വൃക്ഷങ്ങൾക്കു യോഗമുണ്ടായല്ലോ എന്നോർത്തപ്പോൾ അതീവ സന്തോഷം തോന്നി. നല്ലപോലെ മൂപ്പെത്തിയ ഒരു മരത്തിൽനിന്ന് തൊലി

അടർത്തിയെടുക്കാൻ കൂട്ടുകാർ ഒരുക്കം തുടങ്ങി. വൃക്ഷത്തിന്റെ തടിയിൽ പൊതിഞ്ഞുകെട്ടി നിർത്തിയതുപോലെയാണ് തൊലി രൂപപ്പെട്ടുകിടക്കുന്നത്. നിരവധി അടുക്കുകൾ അടങ്ങിയ ഈ തൊലി ഒരു ആവരണംപോലെ തായ്ത്തടിയെ സംരക്ഷിയ്ക്കുന്നു. നല്ല ഉറപ്പുള്ള മരമാണ് ഭൂർജ്. ഇതിന്റെ തടി ഗൃഹോപകരണങ്ങളുടെ നിർമാണത്തിനു ഉത്തമമാണ്. ഒരു ദിനപത്ര ത്തിന്റെ വലിപ്പത്തിൽ കത്തികൊണ്ട് വരഞ്ഞ്, വലിയൊരു കഷണം മുകേ ഷ്കുമാർ അടർത്തിയെടുത്തു. തുണിപോലെ മടക്കുകയോ, ചുരുട്ടിക്കൂട്ടു കയോ ചെയ്താലും തൊലിയ്ക്ക് ഒരു കോട്ടവും സംഭവിയ്ക്കില്ല. രണ്ടു പുറത്തും എഴുതാവുന്ന വിധത്തിൽ, മിനുസമേറിയതാണ് ഇതിന്റ പ്രതലം. പച്ചപ്പ് മാറാത്ത, ഒരു പ്രത്യേക മൂപ്പെത്തിയ, തൊലിയാണ് പുരാണകാലഘ ട്ടത്തിൽ എഴുതുവാൻ ഉപയോഗിച്ചിരുന്നത്. നാരായം കൊണ്ടോ കൂർത്ത മുന യുള്ള മറ്റേതെങ്കിലും ഉപകരണം കൊണ്ടോ ഇതിൽ എഴുതുമ്പോൾ പന യോലയിൽ എഴുതിയതുപോലെ വ്യക്തമായി തെളിഞ്ഞുകിടക്കും. നല്ല പോലെ ഉണങ്ങിയ തൊലിയിൽ മഷികൊണ്ടോ ബോൾപെൻ കൊണ്ടോ എഴു തിയാലും കടലാസ്സിൽ എഴുതിയപോലെ തെളിഞ്ഞുകിടക്കും. ആശ്രമങ്ങൾ, പർണശാലകൾ, കുടിലുകൾ എന്നിവ മേയാനും, ഉടുക്കാനും പുതയ്ക്കാനും നിലത്തുവിരിയ്ക്കാനും ഈ ശ്രേഷ്ഠമായ തൊലി പുരാണകാലഘട്ടങ്ങളിൽ സർവസാധാരണമായി ഉപയോഗിച്ചിരുന്നു. മഹത്തായ ഒരു ജനതയുടെ കലാ-സാഹിത്യ-സംസ്കാരിക-സാമൂഹിക രംഗങ്ങളിൽ ഇത്രയ്ക്കധികം സ്വാധീനം ചെലുത്തിയ മറ്റൊരുവസ്തുവും വേറെ ഉണ്ടെന്നു തോന്നുന്നില്ല. വേദ-പുരാണ -ഇതിഹാസ-കാവ്യങ്ങളിലും ഭൂർജ് എന്ന സദ്‌വൃക്ഷത്തെ പരാമർശിച്ചിട്ടുണ്ട്. "ശിവന്റെ ഭൂതഗണങ്ങൾ, പുന്നപ്പു ശിരസ്സിൽ ചൂടി മിനുസമുള്ള ഭൂർജവൃ ക്ഷത്താലുടുത്ത് മനയോല അരച്ചുപൂശി കൻമദഗന്ധമുള്ള പാറപ്പുറങ്ങളിൽ ഇരിപ്പായി" എന്നു കുമാരസംഭവത്തിൽ കാളിദാസൻ വർണിക്കുന്നുണ്ട്.

"ഗണാ നമേരുപ്രസവാവതംസാ
ഭൂർജത്വചഃ സ്പർശവതീർവസാനാഃ
മനഃശിലാ വിച്ഛരുരിതാ നിഷേദുഃ
ശൈലേയഗന്ധേഷു ശിലാതലേഷു."

അന്തരീക്ഷത്തിന്റെ ലക്ഷണങ്ങൾ ശുഭമല്ലായെന്നും ഹിമശൃംഗങ്ങളിലെ നിറംമാറ്റവും വീശിയടിക്കുന്ന തണുത്ത കാറ്റും അതിന്റെ ലക്ഷണങ്ങളാ ണെന്നും മുകേഷ്കുമാർ അഭിപ്രായപ്പെട്ടപ്പോൾ ഞങ്ങൾ താഴേയ്ക്ക് ഇറങ്ങി. തുടർച്ചയായി, മണിക്കൂറുകളോളം, മഞ്ഞിൽ പൂഴ്ന്നുപോയതുമൂലം പാദ ങ്ങൾക്കു വല്ലാത്ത കടച്ചിൽ തോന്നിയതിനാൽ സ്വതന്ത്രമായി നടക്കുവാനുള്ള സ്വാതന്ത്ര്യം നഷ്ടപ്പെട്ടതുപോലെയായി. സമതലത്തിൽ എത്തിയപ്പോൾ ഷൂസ് അഴിച്ച് രാജു കുറച്ചുനേരം ഉഴിഞ്ഞുതന്നുവെങ്കിലും കടച്ചിലും വേദ നയും കുറയാൻ 'ജസ്ഗൊ' എന്ന വേദന സംഹാരി സ്പ്രേ ചെയ്യേണ്ടിവന്നു.

അതുവരെ തെളിഞ്ഞുനിന്നിരുന്ന അന്തരീക്ഷം ക്രമേണ ഇരുണ്ടുതുടങ്ങി. ഉച്ചഭക്ഷണത്തിനുമുമ്പ് നാംഫ ഗ്രാമത്തിൽ എത്തിച്ചേരണമെന്ന നിശ്ചയ ത്തോടെ ഞങ്ങൾ വേഗത്തിൽ നടന്നു. ദുർഘടമായ കയറ്റങ്ങളും ഇറക്ക

ങ്ങളും പിന്നിട്ട് ബഹുദൂരം മുന്നോട്ടുപോയി. കാലാവസ്ഥ അനുനിമിഷം വഷളായിക്കൊണ്ടിരുന്നു. ചീറിയടിക്കുന്ന ഹിമക്കാറ്റ് ശ്വാസോച്ഛ്വാസത്തിനുപോലും ബുദ്ധിമുട്ടുണ്ടാക്കി. മഴമേഘങ്ങൾ ഭീതിജനകമായ രൂപത്തിൽ ഉരുണ്ടുകൂടി നിന്നപ്പോൾ നട്ടുച്ചയ്ക്കും ഇരുളടഞ്ഞ പ്രതീതിയായി. ഏതു നിമിഷത്തിലും മഴ കോരിച്ചൊരിയുമെന്നുറപ്പായപ്പോൾ ഞങ്ങൾ മഴക്കോട്ടും മറ്റും ധരിച്ച് സുസജ്ജരായി. കരിങ്കൽ മലകളുടെ പള്ളയിൽക്കൂടിയുള്ള വളരെ വീതികുറഞ്ഞ കയറ്റങ്ങളും ഇറക്കങ്ങളും തരണം ചെയ്യുമ്പോൾ വീശിയടിക്കുന്ന കാറ്റ്, അഗാധമായ ഗർത്തങ്ങളിലേയ്ക്കു ഞങ്ങളെ തൂത്തെറിഞ്ഞേയ്ക്കുമോ എന്നു ഭയപ്പെട്ടു.

വിശാലമായ സമതലപ്രദേശത്തേയ്ക്കു എത്തിയപ്പോൾ മഴ ആർത്തിരമ്പി വന്നെത്തി. ശക്തമായ മഴയാണു പെയ്തത്. ചുറ്റുപാടുമുള്ള പർവതനിരകളിൽനിന്ന് വെള്ളം കുത്തിയൊലിച്ചു പാഞ്ഞുവന്നപ്പോൾ കണങ്കാൽവരെ വെള്ളം നിറഞ്ഞു. വെള്ളത്തിൽക്കൂടിയുള്ള നടത്തംമൂലം ഷൂസിൽ വെള്ളം കയറി നിറഞ്ഞപ്പോൾ നടത്തം വളരെ ബുദ്ധിമുട്ടിലായിപ്പോയി. മഴവെള്ളത്തിനു മരവിച്ചപോലെയുള്ള തണുപ്പുണ്ടായിരുന്നതിനാൽ പാദങ്ങളുടെ മരവിപ്പ് വർധിച്ചു. ഒരു മണിക്കൂറിലധികം നടന്നുകഴിഞ്ഞപ്പോഴാണ് ഞങ്ങൾ നാംഫയിലെ വിശ്രമകേന്ദ്രത്തിൽ എത്തിച്ചേർന്നത്. ഷൂസ് അടുപ്പിന്റെ അരികിൽ ഉണക്കാനായിവച്ചശേഷം ഞങ്ങളും അതിന്നരികിൽ പറ്റിക്കൂടി. എന്റെ പാദങ്ങളുടെ വേദനയെപ്പറ്റി അറിഞ്ഞ ഡാബക്കാരൻ ഒരു നാടൻ ലേപനം തന്നപ്പോൾ അതും പുരട്ടി ഉഴിഞ്ഞുകൊണ്ട് കുറച്ചധികംനേരം വിശ്രമിച്ചു.

മഴ തോരാതെ വർഷിയ്ക്കുകയാണെന്നു കണ്ടപ്പോൾ ഞങ്ങൾ ഭാവി പരിപാടികൾ ചർച്ചചെയ്തു. മഴ നിലയ്ക്കുന്നില്ലെങ്കിൽ പാദങ്ങളുടെ ക്ലേശത മൂലം യാത്ര ബുദ്ധിമുട്ടാകും. സമയം രണ്ടുമണിയോടടുക്കുന്നു. പകുതിദൂരം ഇനിയും ബാക്കിയാണ്. 10.കി.മീറ്ററോളം ദൂരം വേദന സഹിച്ച് യാത്ര ചെയ്യാൻ, കോരിച്ചൊരിയുന്ന മഴയത്ത്, തികച്ചും ബുദ്ധിമുട്ടുതന്നെയാണ്. എന്തായാലും, ഭക്ഷണം കഴിഞ്ഞശേഷം ഒരു തീരുമാനമെടുക്കാം എന്നു നിശ്ചയിച്ചു. ചൂടോടെയുള്ള രോട്ടിയും കിഴങ്ങുകറിയും സാവധാനം കഴിയ്ക്കുമ്പോൾ, ഞാൻ ചിന്തിച്ചത് ഹിമാലയത്തിലെ അദ്ഭുതകരമായ കാലാവസ്ഥാവ്യതിയാനത്തെക്കുറിച്ചാണ്. മെയ്-ജൂൺ മാസങ്ങളിൽ ഭദ്രമായ കാലാവസ്ഥയാണ് സാധാരണ പതിവ്. കഴിഞ്ഞ മുപ്പതുവർഷത്തിനുള്ളിൽ ഇതേപോലൊരു അതിവർഷം ഉണ്ടായിട്ടില്ല എന്നാണു കുടിയിലെ ഗ്രാമീണരും പറഞ്ഞത്. പത്തു ദിവസം ഒഴിഞ്ഞുനിന്നശേഷം മഴ വീണ്ടും കോരിച്ചൊരിയാനുള്ള ഭാവമാണ് കാണുന്നത്. അതോ, ഒറ്റപ്പെട്ട ഒരു മഴയോടെ ഒഴിഞ്ഞുപോകുമോ? ഗ്രാമീണരുടെ സ്ഥിതിയാണ് ഏറെ കഷ്ടം. കനത്ത മഴയ്ക്കുശേഷം, കുത്തിയൊലിച്ചുപോയ കൃഷിയിടങ്ങൾ മണ്ണിട്ടു നികത്തി കേടുപാടുകൾ തീർത്ത് ശരിപ്പെടുത്തി വരുന്നതിനിടയ്ക്കാണ് മറ്റൊരു കനത്ത വൃഷ്ടി. ഇവരുടെ എല്ലാ പ്രതീക്ഷകളും ഈ കൃഷിഭൂമികളിലാണ്. അതു താളം തെറ്റുമ്പോൾ, തകിടം മറിയുന്നത് അവരുടെ ജീവിതമാർഗമാണ്.

ചോർന്നൊലിയ്ക്കുന്നതും ഒട്ടും ഉറപ്പില്ലാത്തതുമായ ഒരു ഡാബയിൽ

രാത്രി കഴിച്ചുകൂട്ടുന്നതിനേക്കാൾ ഭേദം സാവധാനം നടന്ന് അടുത്ത ഗ്രാമത്തിൽ തങ്ങുന്നതാകും എന്നു മുകേഷ്കുമാർ അഭിപ്രായപ്പെട്ടപ്പോൾ അതു ശരിയാണെന്നു എനിയ്ക്കും തോന്നി. ഡാബയിൽ സ്ഥലസൗകര്യം വളരെ കമ്മിയുമാണ്. രണ്ടാമത്തെ ഡാബയുടെ മേൽക്കൂര പകുതിയോളം കാറ്റു പൊക്കി മറിച്ചിട്ടതിനാൽ അതിലെ കുടുംബാംഗങ്ങളും ഈയൊരു ഡാബയിലാണ് രാത്രി കഴിച്ചുകൂട്ടുന്നത്. വരുന്നതുവരട്ടെയെന്നു കരുതി ഞങ്ങൾ യാത്ര തുടർന്നു.

മരുന്ന് ഒരിയ്ക്കൽക്കൂടി സ്പ്രേ ചെയ്തശേഷമാണ് ഷൂസ് ധരിച്ചത്. കനത്ത മഴ ഇതിനിടയ്ക്കു മിതമായി മാറിയത് ആശ്വാസമായി. ചെളിനിറഞ്ഞ സമതലത്തിലൂടെയും അതുകഴിഞ്ഞ് നദീതീരത്തുകൂടിയുള്ള ചെങ്കുത്തായ ഇറക്കങ്ങളിൽക്കൂടിയും ഒരു മണിക്കൂറിലധികം നടന്നപ്പോൾ പാദങ്ങളുടെ വേദന വീണ്ടും രൂക്ഷമായി. വഴുക്കാതിരിക്കാൻ, വിരലുകൾ ഷൂസിന്നുള്ളിൽ അമർത്തിപ്പിടിച്ചതുമൂലമുണ്ടായ അമിതക്ലേശമാണ് വേദന വീണ്ടും തുടങ്ങാൻ ഹേതുവായത്. അടുത്തഗ്രാമത്തിൽ എത്തിച്ചേരാനുള്ള വെമ്പൽ മനസ്സിൽ സദാസമയവും അലയടിച്ചിരുന്നുവെങ്കിലും കാലുകളുടെ ചലനം തീർത്തും മന്ദഗതിയിലായിവരുന്നതാണ് കണ്ടത്. മഴ നിലച്ചപോലെയാണെങ്കിലും അന്തരീക്ഷം മൂടിക്കെട്ടിത്തന്നെ നിന്നു. നാഭി ഗ്രാമത്തിന്റെ ഉദ്ദേശം മൂന്നു കി.മീറ്റർ അകലെവച്ച്, യാത്ര തുടരാനാകാതെ ഞാൻ ഒരു പാറപ്പുറത്ത് ഇരിപ്പുറപ്പിച്ചു. ഇനിയും നടന്നാൽ വഴിയിൽ വീഴുമെന്ന് കൂട്ടുകാരെ അറിയിയ്ക്കുകയും ചെയ്തു. ഉദ്ദേശം രണ്ടു ഫർലോങ്ങ് ദൂരെ നദീതീരത്തുനിന്ന് ഉള്ളിലോട്ടു മാറി ഒരു ഇടത്തരം ഗുഹയുണ്ടെന്നും അവിടെ രാത്രി താമസിച്ച് പിറ്റേന്നു യാത്ര തുടരാമെന്നും മുകേഷ്കുമാർ പറഞ്ഞപ്പോൾ, രാജുവിന്റെ തോളിൽ ഞണ്ടിപ്പിടിച്ച് വളരെ ബുദ്ധിമുട്ടി അതുവരെ എത്തിച്ചേർന്നു.

നദിയുടെ ഇടത്തുഭാഗത്ത് പാറക്കെട്ടുകൾനിറഞ്ഞ ഒരു സമതലത്തിലാണ് ഗുഹ സ്ഥിതിചെയ്യുന്നത്. പ്രവേശനദ്വാരം ചെറുതാണ്. ഇരുന്നു നിരങ്ങി വേണം ഗുഹയ്ക്കകത്തേക്കു കടക്കാൻ. ആട്ടിടയൻമാരുടെ താവളമാണ് ഇതെന്നും, പലപ്പോഴും താൻ കൂട്ടുകാരോടൊപ്പം ഗുഹയ്ക്കകത്ത് കഴിച്ചുകൂട്ടിയിട്ടുണ്ടെന്നും മുകേഷ്കുമാർ പറഞ്ഞു. ഗുഹയ്ക്കു മുന്നിലുള്ള പാറപ്പുറത്ത് കാലുനീട്ടി ഇരിപ്പുറപ്പിച്ച്, അടുത്ത പരിപാടികളെക്കുറിച്ച് കൂട്ടുകാരോട് ചർച്ചചെയ്തു. ഞങ്ങളെ കാണാതായാൽ ക്യാമ്പിൽ പരിഭ്രാന്തി ഉണ്ടാകും. ഐ.ടി.ബി.പിക്കാരോട് വിവരം റിപ്പോർട്ടു ചെയ്താൽ അവരുടെ പട്രോളിങ്ങ് സംഘം അന്വേഷിച്ചുവരാനും സാധ്യതയുണ്ട്. അത്തരമൊരു പ്രതിസന്ധി ഒഴിവാക്കുകയാണ് ഉത്തമം. കൂട്ടുകാരിൽ ആരെങ്കിലും ഒരാൾ ഗുൻജിയിൽ ചെന്നു വിവരങ്ങൾ ധരിപ്പിയ്ക്കുകയാണ് ഏക പോംവഴി. സമയം നാലു മണി കഴിഞ്ഞതിനാൽ, നാഭിഗ്രാമത്തിനുശേഷം വരുന്ന വനമേഖലയിൽക്കൂടി രാജുവിനെ അയയ്ക്കുന്നത് ഒട്ടും ബുദ്ധിയല്ല. ഈ പ്രദേശത്തെക്കുറിച്ച് ഒട്ടും പരിചയമില്ലാത്ത രാജുവിനേക്കാൾ എന്തുകൊണ്ടും ഭേദം, ഈ മേഖലയിലെ ഓരോ സ്പന്ദനവും അറിയുന്ന, മുകേഷ്കുമാറിനെ അയയ്ക്കുന്നതാണ്. അദ്ദേഹം ഗുൻജിയിൽ എത്തി വിവരം അറിയിക്കാമെന്നു സമ്മതിക്കുകയും ചെയ്തു.

ഗുഹയിൽ അന്തിയുറങ്ങുന്നതുകൊണ്ട് ഒട്ടും ഭയപ്പെടാനില്ലെന്നും വന്യമൃഗങ്ങൾ ഈ ഭാഗത്ത് അപൂർവമാണെന്നും മുകേഷ്കുമാർ ധൈര്യം തന്നു. തന്റെ ഭാണ്ഡക്കെട്ടിൽനിന്ന് ചിമ്മിണി വിളക്കും കമ്പിളിയും ചെറിയൊരു അലുമിനിയം കലവും അദ്ദേഹം ഞങ്ങൾക്കു തന്നു. അരക്കിലോയോളം ആട്ടയും ഭാണ്ഡത്തിൽ അവശേഷിച്ചിരുന്ന ഏതാനും ഉരുളക്കിഴങ്ങും സബോളയുംകൂടി ഞങ്ങളെ ഏൽപ്പിച്ചശേഷം ശുഭാശംസകൾ നേർന്ന് അദ്ദേഹം യാത്രയായി. ഒരു കുതിരക്കാരന്റെ ഭാണ്ഡത്തിൽ ഇത്തരം കരുതൽ വസ്തുക്കൾ സൂക്ഷിക്കുന്നത് പ്രതിസന്ധികളെ തരണം ചെയ്യാനാണ്.

മഴ തത്കാലം നിലച്ചുവെങ്കിലും അന്തരീക്ഷം മേഘാവൃതമായിത്തന്നെ നിലകൊണ്ടു. ദൂരെ, ചക്രവാളത്തിൽ ഇടയ്ക്കെല്ലാം ഇടിമിന്നുന്നതു കണ്ടു. ചെറിയ മരച്ചില്ലകൾകൊണ്ട് രാജു ഗുഹാന്തർഭാഗം വൃത്തിയാക്കുന്ന പണിയിൽ ഏർപ്പെട്ടിരിക്കയാണ്. ഓന്തിന്റെ ആകൃതിയിലാണെങ്കിലും അതിന്റെ ഇരട്ടി വലിപ്പത്തിലുള്ള രണ്ടു ജീവികളെ ഗുഹയിൽനിന്നു പുറത്തേയ്ക്ക് ചാടിച്ച് രാജു ഓടിച്ചുവിടുന്നത് ഞാൻ കൗതുകത്തോടെ നോക്കിയിരുന്നു. 'ചിപ്കലി' എന്ന പ്രാദേശികനാമത്തിൽ അറിയപ്പെടുന്ന ഈ ജീവികൾ നിരുപദ്രവകാരികളാണ്. യാത്രാമധ്യേ ശേഖരിച്ചിരുന്ന 'പാമാധൂപ്' എന്ന ഇടത്തരം വൃക്ഷത്തിന്റെ ഉണങ്ങിയ കമ്പുകളും ഇലയും ഗുഹയ്ക്കകത്ത് കത്തിച്ചപ്പോൾ അഷ്ടഗന്ധം പുകയ്ക്കുന്നതുപോലെ സുഗന്ധവാഹിനിയായ ഹൃദ്യഗന്ധം അവിടെയാകെ തളംകെട്ടിനിന്നു. ചുറ്റുവട്ടത്തുള്ള കുറ്റിക്കാടുകളിൽ തപ്പിനടന്ന് രാജു ഒരു കെട്ട് ഉണക്കവിറക് സംഘടിപ്പിച്ചു. മഴ നനഞ്ഞാലും വിറക് കത്താൻ വിഷമമുണ്ടാകില്ലെന്നു അദ്ദേഹം തനിയെ പറയുന്നത് കേട്ടു. നദിയിൽനിന്നു വെള്ളമെടുത്ത് ഉരുളക്കിഴങ്ങ് വേവിക്കാനും ആട്ട കുഴയ്ക്കാനുള്ള ശ്രമങ്ങൾ രാജു ആരംഭിച്ചപ്പോൾ ഞാൻ പാറപ്പുറത്ത് ഇരുന്ന് ഓരോ ചിന്തകളിൽ മുഴുകി സമയം നീക്കി.

സോക്സ് ഊരിവച്ച് ഞാൻ പാദങ്ങൾ സൂക്ഷ്മമായി പരിശോധിച്ചു. നഖങ്ങൾ എല്ലാം നേരിയ നീലനിറമായിക്കഴിഞ്ഞിരിക്കുന്നു. വരും ദിവസങ്ങളിൽ ഇതെല്ലാം കറുപ്പുനിറമായി മാറിക്കഴിയും. പാദങ്ങളിലേക്കുള്ള രക്തസഞ്ചാരം കുറയുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്. കെട്ടുപോയ നഖങ്ങൾ അടർന്നുപോകുന്ന ഘട്ടം വരുമ്പോൾ വേദന രൂക്ഷമായിത്തീരും. ഗുൻജിയിൽ എത്തിയ ഉടനെ അടിയന്തിരമായി വൈദ്യസഹായം തേടണം. സ്നോഫ്രോസ്റ്റ്-ഗാൻഗ്രെയിൻ (Snow Frost-Gangrene) എന്നീ രോഗങ്ങൾ ഹിമാലയയാത്രകളിൽ പിടിപെടുന്ന ഭീതിജനകമായ അസുഖങ്ങളാണ്. ഉയർന്നപ്രതലങ്ങളിൽ മാത്രം കണ്ടുവരുന്ന ഒരു രോഗമാണ് ഇത്. കനത്ത മഞ്ഞുഭൂമികളിൽ പാറിനടക്കുന്ന രോഗാണുക്കൾ ആരെ, എങ്ങനെ ബാധിക്കുന്നുവെന്നു പറയാൻ കഴിയുകയില്ല. ഹിമാനികളുടെ (Glaciers) മീതെക്കൂടി നടക്കുമ്പോഴും ഇത്തരം രോഗാണുക്കളുടെ ആക്രമണം പ്രതീക്ഷിക്കാം. തീപ്പൊള്ളൽ ഏറ്റപോലെ വിങ്ങുന്ന വേദന പാദങ്ങളിൽനിന്നു സന്ധികളിലേയ്ക്കു വളരെപ്പെട്ടെന്നു വ്യാപിയ്ക്കുന്നതോടെ രോഗം രൂക്ഷമാകുന്നു. മൂത്രം രക്തനിറമാകുന്നതാണ് അടുത്ത ഘട്ടം. ചൂടുവെള്ളത്തിൽ കൈകാ

ലുകൾ മുക്കിപ്പിടിക്കുക, ഡെറ്റോൾ കലക്കി പുരട്ടുക, ജസ്ഗോ സ്പ്രേ ചെയ്യുക എന്നീ പ്രഥമശുശ്രൂഷകൾക്കുശേഷം എത്രയും പെട്ടെന്നു രോഗി മലമുകളിൽനിന്നു സമതലത്തിൽ എത്തി വിദഗ്ധവൈദ്യസഹായം തേടണം. സ്നോഫ്രോസ്റ്റാണോ, താത്കാലികമായി രക്തയോട്ടം നിലയ്ക്കുന്നതാണോ അസുഖം എന്നു തിരിച്ചറിയാൻ യാത്രാപരിചയം ഉള്ളവർക്കോ അല്ലെങ്കിൽ ഡോക്ടർമാർക്കോ മാത്രമേ കഴിയൂ. 2006 ൽ കേദാരധാമത്തിലേയ്ക്കു യാത്ര നടത്തിയ തൃശൂർ സ്വദേശിയായ, 50 വയസ്സുള്ള, അരോഗദൃഢഗാത്രനായ ഒരു തീർഥാടകൻ ഗാൻഗ്രയിൻ രോഗം ബാധിച്ച് കാലുകൾ മുട്ടിനുമുകളിൽവച്ചും കൈകൾ കൈപ്പത്തിയ്ക്കു താഴെവച്ചും മുറിച്ചുകളയേണ്ടി വന്ന ദാരുണ സംഭവം ഈ രോഗത്തിന്റെ ഭീകരാവസ്ഥയിലേയ്ക്കു വിരൽ ചൂണ്ടുന്നു.

വെള്ളം തിളച്ചപ്പോൾ കുറച്ചെടുത്ത് കൈകാലുകളിൽ മാസേജ് ചെയ്തു. ഡാബക്കാരന്റെ ലേപനം കാലിൽ പുരട്ടി കുറച്ചുനേരം ഉഴിഞ്ഞു. ബാൻഡേജ് തുണികൊണ്ടു നഖത്തിന്മേൽ മിതമായി വരിഞ്ഞുകെട്ടിയശേഷം ഷൂസ് ധരിച്ചു നടക്കുവാൻ കഴിയും എന്നെനിയ്ക്കു തോന്നി. മരുന്നും സ്പ്രേ ചെയ്യണം. പാദങ്ങളെ മാർദ്ദവമായി ഉഴിയുമ്പോൾ ഞാൻ പലതും ചിന്തിച്ചു പോയി. ഒരു മാസത്തോളമായി, കല്ലിലും മുള്ളിലും മഞ്ഞിലും കയറ്റിറക്കങ്ങളിലും, എന്നെ വഹിച്ചുകൊണ്ട് ഈ പാദങ്ങൾ നിസ്തുലസേവനം അനുഷ്ഠിക്കുന്നു. ഒരു ചുവടെങ്കിലും പിഴച്ചിരുന്നെങ്കിൽ ഏതോ അഗാധമായ താഴ്വരയിൽ ഞാൻ അന്ത്യവിശ്രമം കൊണ്ടേനെ. ഹിമാലയത്തിലെ എത്രയെത്ര ലക്ഷ്യങ്ങളിലേക്ക് എന്നെ ഭദ്രമായി എത്തിയ്ക്കുന്നതിൽ ഈ പാദങ്ങൾ വഹിച്ച പങ്ക് എത്ര മഹത്തരമാണ്. ആചാര്യന്മാരുടേയും ഗുരുക്കൻമാരുടേയും പാദങ്ങൾ നമ്മളൊക്കെ തൊട്ടു വന്ദിക്കാറുണ്ട്. പക്ഷെ, ആദ്യം തൊട്ടു വന്ദിക്കേണ്ടത് സ്വന്തം പാദങ്ങളെയല്ലേ എന്നെനിയ്ക്കു തോന്നിപ്പോയി. പുലർച്ചെ ഉണർന്നെഴുന്നേല്ക്കുമ്പോൾ പ്രാർഥനയ്ക്കുശേഷം, പാദങ്ങൾ തൊട്ടുവന്ദിക്കണമെന്ന ഒരു തീരുമാനം ഞാൻ മനസ്സിൽ കുറിച്ചിട്ടു.

നദീതീരത്തുപോയി സന്ധ്യാവന്ദനം കഴിച്ചു വന്നപ്പോൾ സമയം 7 മണി കഴിഞ്ഞു. അന്തരീക്ഷം മൂടിക്കെട്ടിത്തന്നെ നിലകൊണ്ടു. തണുത്ത കാറ്റ് വീശിത്തുടങ്ങിയപ്പോൾ ദേഹം വിറക്കാൻ തുടങ്ങി. മഞ്ഞുവീഴ്ച, പക്ഷെ, ശക്തമായ വിധത്തിൽ ഉണ്ടായില്ല. മഞ്ഞുഭൂമിയിൽനിന്നു ഏറെ ദൂരം പുറകോട്ടു പോന്നതിനാലാകാം അങ്ങനെ സംഭവിച്ചത്. രാത്രിയിൽ ശക്തമായ മഴ പെയ്തേക്കാൻ സാദ്ധ്യതയുണ്ടെന്നും തോന്നി. രാജുവിന്റെ പാചകം അവസാനിച്ചപ്പോൾ ഞങ്ങൾ ഗുഹക്കകത്തേയ്ക്ക് കടക്കാൻ തയ്യാറായി. ഉരുളക്കിഴങ്ങും സബോളയും കൂട്ടി വേവിച്ച കറിയും, കയ്യിൽവച്ച് തട്ടിത്തട്ടി പരത്തിയെടുത്ത് കനലിൽ ചുട്ടെടുത്ത രോട്ടിയും രാത്രി ഭക്ഷണമായി ലഭിക്കുന്നത്, ഈ ചുറ്റുപാടിൽ, ഒരു സൗഭാഗ്യമാണെന്നു തോന്നി. കൈവശം കരുതിയിരുന്ന ഭക്ഷ്യവസ്തുക്കളെല്ലാം തീർന്നുപോയതുകൊണ്ട് വിശപ്പ് രൂക്ഷമായിത്തുടങ്ങിയിരുന്നു.

മെയ്വഴക്കമുള്ള ഒരഭ്യാസിയ്ക്കു മാത്രമേ ഗുഹക്കകത്തേയ്ക്കു കയറി

പ്പറ്റാൻ കഴിയൂ. പ്രവേശനദ്വാരം ഇടുങ്ങിയതായതിനാൽ ദേഹം അതനുസരിച്ചു വളച്ചുകൊടുക്കാൻ കഴിയണം. നീളത്തിൽ കിടക്കുന്ന ഉൾഭാഗത്ത് ഉയരം കുറവായതിനാൽ തല മുട്ടാതെ ശ്രദ്ധിക്കണം. മൂന്നുപേർക്കെങ്കിലും സുഖമായി കഴിഞ്ഞുകൂടാനുള്ള സൗകര്യം ഉള്ളിലുണ്ട്. വിളക്ക് ഗുഹാമുഖത്തിന്റെ അടുത്തായി കത്തിച്ചുവച്ചശേഷം മുകേഷ്കുമാറിന്റെ കമ്പിളി നിലത്ത് വിരിച്ചു. രാജുവിന്റെ കമ്പിളി രണ്ടുപേർക്കും കൂടി പുതയ്ക്കാനും കരുതിവച്ചു. ടോർച്ച് പ്രകാശിപ്പിച്ചുകൊണ്ട് ഗുഹയുടെ ഓരോ മുക്കും മൂലയും വിശദമായി പരിശോധിയ്ക്കാനും ഞാൻ മറന്നില്ല. വർധിച്ച തണുപ്പാണ് അകത്ത് അനുഭവപ്പെട്ടത്. പുറത്തേക്കു നോക്കുമ്പോൾ നദിയുടെ അങ്ങേക്കരയിലുള്ള പർവതഭാഗങ്ങളും വൃക്ഷത്തലപ്പുകളും വ്യക്തമായി കാണാം.

സന്ധ്യ മയങ്ങിയതോടെ കാറ്റിനു ശക്തി വർധിച്ചു. ഇടിമിന്നലിന്റെ പ്രകാശം ഇടവിട്ടിടവിട്ട് മിന്നിത്തുടങ്ങിയപ്പോൾ മഴ അടുത്തെത്തിക്കഴിഞ്ഞുവെന്നു ബോധ്യമായി. ആർത്തലച്ച് ഇരമ്പിയെത്തിയ മഴ തകർത്തുപെയ്തപ്പോൾ, പെട്ടെന്നു അന്ധകാരം വ്യാപിച്ചപോലെയായി. വിളക്ക് കെട്ടുപോയതിനാൽ ഗുഹക്കകത്ത് കനത്ത ഇരുട്ടായി. മഴയുടെ താളം ആസ്വദിച്ചുകൊണ്ട് മൂടിപ്പുതച്ച് ഇരുന്നപ്പോൾ കണ്ണുകളിൽ ഉറക്കം തളംകെട്ടി നിന്നു. വിശപ്പ് മൂർധന്യത്തിലെത്തിക്കഴിഞ്ഞിരുന്നുവെങ്കിലും മഴ ശമിയ്ക്കുന്നതുവരെ കാത്തിരിയ്ക്കാൻ തീരുമാനിച്ചു. അരമണിക്കൂറിലധികം ശക്തമായി പെയ്തുകഴിഞ്ഞപ്പോൾ മഴയ്ക്ക് കനം കുറഞ്ഞു. കുറച്ചു സമയംകൂടി മിതമായി പെയ്തശേഷം നിലയ്ക്കുകയും ചെയ്തു. വിളക്ക് വീണ്ടും കത്തിച്ചുവച്ച് ഞങ്ങൾ ഭക്ഷണം കഴിച്ചു. എണ്ണയും മസാലപ്പൊടികളും ചേർക്കാത്ത കറിയ്ക്കും കനലിൽ ചുട്ടെടുത്ത റോട്ടിയ്ക്കും പ്രത്യേക രുചി അനുഭവപ്പെട്ടു.. വിശപ്പുണ്ടായാൽ രുചി തനിയെ വന്നുകൊള്ളും എന്നതാണ് അനുഭവം.

നിലാവ് ഉദിച്ചുയർന്നുകഴിഞ്ഞു. ഗുഹാമുഖത്തിൽക്കൂടി കുനിഞ്ഞുനോക്കിയപ്പോൾ കണ്ട ഒരു തുണ്ട് ആകാശത്തിൽ, നിലാവെളിച്ചത്തിൽ വെട്ടിത്തിളങ്ങി നില്ക്കുന്ന നക്ഷത്രങ്ങൾ മണിമുത്തുകൾപോലെ ശോഭിച്ചു. നദിയുടെ ഒഴുക്കിന്റെ ആരവത്തോടൊപ്പം രാത്രിജീവികളും തങ്ങളുടെ സംഗീതം ആരംഭിച്ചുകഴിഞ്ഞു. പ്രാർഥിച്ചശേഷം മൂടിപ്പുതച്ചുകിടന്നപ്പോൾ ഹിമാലയസാനുക്കളിൽ ധന്യമായ ഒരു ദിവസംകൂടി പിന്നിട്ടതിന്റെ ഹൃദ്യമായ ഓർമകൾ മനസ്സിൽ പൂത്തുനിന്നു.

## III

ഗാഢനിദ്രയിൽനിന്നുണർന്ന് സമയം നോക്കിയപ്പോൾ മണി ഒന്നേമുക്കാൽ. മൂത്രവിസർജനത്തിനുള്ള തിടുക്കം വല്ലാതെ തോന്നിയതിനാലാകാം ഉണർന്നത്. ഗുഹക്കു പുറത്തുവന്നു നോക്കിയപ്പോൾ നിലാവിനു മങ്ങലുണ്ട്. മഴക്കാറുകൾ കൂട്ടംകൂടി നില്ക്കുകയാണ്. നക്ഷത്രങ്ങളുടെ തിളക്കവും മങ്ങിപ്പോയിരിക്കുന്നു. രാത്രിയിൽ വീണ്ടും കനത്ത മഴ പെയ്തതിന്റെ ലക്ഷണങ്ങൾ ചുറ്റും കണ്ടു. നദീതടത്തിൽ മൂത്രമൊഴിക്കുന്നത് ഉചിതമല്ലെന്നു തോന്നിയതിനാൽ, എതിർവശത്തുള്ള കുറ്റിക്കാട്ടിലേയ്ക്കു നടന്നു. കുറ്റിച്ചെടികളും

ചെറിയ വള്ളിപ്പടർപ്പുകളും ഇടത്തരം വലിപ്പമുള്ള പൈൻമരങ്ങളും ഇടകലർന്നു കിടക്കുന്ന ഈ പ്രദേശത്തിന്റെ മധ്യഭാഗം ഏതാണ്ടു വിജനമാണ്. തെങ്ങിൻ തോപ്പുകളിലെ ചെറിയ മൺകൂമ്പാരങ്ങൾപോലെ അവിടവിടെയായി മണ്ണ് പൊങ്ങി നില്ക്കുന്നതു കണ്ടപ്പോൾ ടോർച്ചു തെളിയിച്ച് സൂക്ഷ്മമായി നിരീക്ഷിച്ചു. ചാരാവശിഷ്ടങ്ങൾ മൺകൂനയുടെ ചുറ്റും കണ്ടപ്പോൾ അതൊരു ശ്മശാനമാണെന്നു ഏതാണ്ട് തീർച്ചയാക്കി. നദീതടം ഈ ഭാഗത്ത് വളരെ വിശാലമാണ്. ഇത്തരം സ്ഥലങ്ങളാണ് ശ്മശാനത്തിനു അനുയോജ്യം. ഞാൻ നില്ക്കുന്നതും ഒരു മൺകൂനയുടെ സമീപത്താണെന്നു കണ്ടത് കുറച്ചുകഴിഞ്ഞപ്പോഴാണ്. ഒന്നു ഞെട്ടിപ്പോയെങ്കിലും മനോധൈര്യം വീണ്ടെടുത്ത് ഒഴിഞ്ഞുമാറി നിന്നു. നദിയുടെ ഒഴുക്കിന്റെ നേരിയ ശബ്ദമൊഴികെ, ആ ചുറ്റുപാടിൽ കനത്ത നിശ്ശബ്ദതയാണു തളംകെട്ടി നിന്നത്. ഒരു രാത്രിജീവിപോലും ശബ്ദിച്ചില്ല. 'ശ്മശാനമൂകത' എന്ന പ്രയോഗം പ്രത്യക്ഷത്തിൽ അനുഭവപ്പെട്ടത് ഇവിടെവച്ചാണ്. ഒഴിഞ്ഞൊരു സ്ഥലത്തുവച്ച് മൂത്രശങ്ക തീർത്തശേഷം നദിയിൽനിന്നു വെള്ളമെടുത്തു മുഖം കഴുകിയപ്പോൾ വല്ലാത്ത ആശ്വാസംതോന്നി.

വീണ്ടും കിടന്നെങ്കിലും നിദ്രാദേവി കനിഞ്ഞില്ല. ഓരോ ചിന്തകളിൽ മുഴുകി കണ്ണടച്ച് അങ്ങനെ കിടന്നു. ശ്മശാനത്തിൽ എത്തിപ്പെട്ടതുകൊണ്ടൊന്നും മനസ്സിന് ഒരു ചാഞ്ചാട്ടവും ഉണ്ടായില്ല എന്നതാണ് സത്യം. മരണം ഒരു നിത്യസത്യമാണ്. ആ പരമാർഥത്തെ ഉൾക്കൊള്ളാൻ കഴിയുന്ന ഒരു മാനസികാവസ്ഥയിലേയ്ക്കു എത്തിച്ചേരുക എന്നതാണ് മനുഷ്യധർമം. ഒരിയ്ക്കൽ, കാശിയിലെ ഹരിശ്ചന്ദ്രഘട്ടിലെ ശ്മശാനത്തിൽ രാവിലെ ആറുമണി മുതൽ രാത്രി 10 മണിവരെ ഒരേ ഇരുപ്പ് ഇരുന്നത് ഓർത്തുനോക്കി. ഒരേസമയം പതിനെട്ടു ചിതകളാണ് അന്നവിടെ കത്തിക്കൊണ്ടിരുന്നത്. ഓരോ അഞ്ചുമിനിറ്റിലും ഒരു ശവശരീരം വീതം എത്തിക്കൊണ്ടിരുന്നു. കിന്നരിവച്ച പട്ടുവസ്ത്രങ്ങളിൽ പൊതിഞ്ഞ്, പുഷ്പഹാരങ്ങൾ ചാർത്തി, താളവാദ്യങ്ങളോടെ മൃതദേഹങ്ങൾ കൊണ്ടുവരുമ്പോൾ ആ അന്ത്യയാത്രയ്ക്ക് അകമ്പടിയായി വരുന്ന ബന്ധുജനങ്ങളുടെ ഉച്ചത്തിലുള്ള കരച്ചിൽ അവിടമാകെ പ്രതിധ്വനിയ്ക്കും. എല്ലാവിധ ഉടയാടകളോടുമൊപ്പം, ഗംഗാനദിയിൽ മൃതദേഹം മുക്കിയശേഷം ചിതയിലേയ്ക്കു വയ്ക്കുന്നു. ഈ പ്രക്രിയ നിരന്തരം, ഇടതടവില്ലാതെ, നടന്നുകൊണ്ടിരിക്കുന്നു. മരവിച്ച മുഖമുള്ള ശ്മശാനപാലകർ മുളവടികൊണ്ടു, ഒരു പാചകവിദഗ്ധന്റെ ലാഘവത്തോടെ, ഓരോ ചിതയിലും തങ്ങളുടെ പ്രവൃത്തികൾ ഏകാഗ്രതയോടെ നിർവഹിക്കുന്നുണ്ട്. ആ പ്രദേശമാകെ നിറഞ്ഞുനില്ക്കുന്നത് പച്ചമാംസം കത്തിയമരുന്ന രൂക്ഷഗന്ധമാണ്. മാംസം വെന്തെരിയുന്ന മണം നുകർന്നുകൊണ്ട് തെരുവുനായ്ക്കളും, കത്താതെ കിടക്കുന്ന പുഷ്പഹാരങ്ങളും ദർഭപ്പുല്ലും കടിച്ചെടുക്കാൻ തക്കം പാർത്തുനില്ക്കുന്ന പശുക്കളും ശ്മശാനത്തിന്റെ ചുറ്റും കറങ്ങിത്തിരിയുന്നു. കാശിയിൽ ദഹിപ്പിക്കുന്ന മൃതദേഹങ്ങൾ ചിതയിൽവച്ച് ഒന്നു കരിച്ചശേഷം ഗംഗാനദിയിൽ വലിച്ചെറിയുകയാണ് പതിവ് എന്ന പ്രചരണം ഒട്ടും ശരിയല്ല. ചിലപ്പോൾ ബന്ധുക്കളുടെ ആവശ്യപ്രകാരം കത്തിക്കരിഞ്ഞ മൃതദേഹത്തിന്റെ ഒരു ചെറിയ ഭാഗം ഗംഗയിൽ ഒഴുക്കാറുണ്ട്. സാധാരണ

യായി ഓരോ മൃതദേഹവും കത്തിയമർന്ന് അവസാനിച്ചശേഷം മാത്രമേ മറ്റൊന്ന് അതിൽ വയ്ക്കുകയുള്ളൂ. മാത്രമല്ല, ബന്ധുക്കൾക്ക് ചിതാവശിഷ്ടങ്ങൾ മൺകലത്തിൽ പകർന്നുകൊടുക്കുകയും ചെയ്യുന്നുണ്ട്. പക്ഷെ, കുട്ടികളുടെ മൃതദേഹങ്ങൾ ദഹിപ്പിക്കാറില്ല. പ്ലാസ്റ്റിക്ചാക്കിൽ പൊതിഞ്ഞുകെട്ടി, വഞ്ചിയിൽവച്ച്, നദീമധ്യത്തിലേയ്ക്കു കൊണ്ടുപോയി അവിടെ മുക്കിത്താഴ്ത്തുന്നു. മൃതദേഹം പൊന്തിവരാതിരിയ്ക്കാൻ കനമുള്ള കല്ലും കൂടെ വയ്ക്കും. ചിലപ്പോഴൊക്കെ അശ്രദ്ധമൂലമോ, മറ്റു പാകപ്പിഴകൾകൊണ്ടോ കല്ല് ഊർന്നുപോകുമ്പോൾ മൃതദേഹം മുകളിലേയ്ക്കു പൊന്തിവരുന്നു. ഗംഗാനദിയിലൂടെ തോണിയിൽ ഉല്ലാസയാത്ര ചെയ്യുമ്പോൾ ഇത്തരം മൃതദേഹങ്ങൾ, മത്സ്യങ്ങൾ ഭക്ഷിച്ച് വികൃതമായ രൂപത്തിൽ, നദിയിൽ ഒഴുകിനടക്കുന്നത് കാണാം. മൃതദേഹം കരയ്ക്കടിയുമ്പോൾ നദീതീരത്ത് അലഞ്ഞുനടക്കുന്ന നായ്ക്കളും ഇത് യഥേഷ്ടം ഭക്ഷിയ്ക്കുന്നു. മനുഷ്യമാംസം സ്ഥിരമായി ഭക്ഷിയ്ക്കുന്ന നായ്ക്കൾ രോമം മുഴുവനും കൊഴിഞ്ഞുപോയി, പുഴുത്ത് ചത്തുപോകാറാണ് പതിവ്.

തോൾബാഗിൽ കരുതിയിരുന്ന ശുദ്ധജലം ഓരോ കവിൾ ഇടയ്ക്കെല്ലാം കുടിച്ചതല്ലാതെ ഭക്ഷണമൊന്നും കഴിച്ചില്ല. അഗ്നിജ്വാലകളും പുകയുമേറ്റ് മുഖം വിങ്ങിത്തുടങ്ങിയപ്പോഴും അവിടെ ചടഞ്ഞുകൂടിയിരുന്നു. ഉലകം കീഴടക്കാൻ വെമ്പുന്ന മനുഷ്യന്റെ അവസ്ഥയാണ്, അവസാനം ആറടി മണ്ണിൽ ഒതുങ്ങുകയെന്നത്. ഗോപുരങ്ങളും മണിമാളികകളും സ്വർണക്കൂമ്പാരങ്ങളും നോട്ടുകെട്ടുകളും ലൗകിക സുഖ-ആഡംബരാദികളും മറ്റും എവിടെപ്പോയി? മൃത്യുവിന്റെയൊപ്പം ഇവയൊന്നും കൂടെ വന്നില്ല. കരഞ്ഞുകൊണ്ടു ജനിയ്ക്കുന്നു, മറ്റുള്ളവരെ കരയിപ്പിച്ച് ഒറ്റയ്ക്കു പോകുന്നു. [1]"സുഖദുഃഖങ്ങളും ലാഭനഷ്ടങ്ങളും ജയപരാജയങ്ങളുമെല്ലാം ഒരുപോലെയാണ്" എന്ന ചിന്ത ജീവിച്ചിരിയ്ക്കുമ്പോൾതന്നെ പ്രാവർത്തികമാക്കിയാലെ മോക്ഷമാർഗം തുറന്നുകിട്ടുകയുള്ളൂ. ശ്മശാനജോലിക്കാർ ഇടയ്ക്കെല്ലാം മാറുമ്പോൾ, പുതിയ സെറ്റ് രംഗത്ത് എത്തും. നല്ലപോലെ മദ്യപിച്ചിട്ടാണ് ഇക്കൂട്ടർ ഈ ജോലിക്കു വരുന്നത്. പത്തുമണിയ്ക്കു മുമ്പായിത്തന്നെ മൃതദേഹങ്ങളുടെ വരവ് നിലച്ചിരുന്നു. തിരിച്ചുപോരാനായി എഴുന്നേറ്റപ്പോൾ ഒരുത്തൻ വന്ന് മാതാജി വിളിക്കുന്നുണ്ടെന്നു പറഞ്ഞു. ശ്മശാനത്തിന്റെ തൊട്ടുമുകളിൽ സ്ഥിതിചെയ്യുന്ന കോൺക്രീറ്റ് ഷെഡ്ഡിലേയ്ക്കു ചെന്നപ്പോൾ ഉഗ്രരൂപിണിയായ ഒരു മധ്യവയസ്കയെയാണ് കണ്ടത്. ജട പിടിച്ച മുടി പിരിച്ച് ഉച്ചിയിൽ കെട്ടിവച്ചിട്ടുണ്ട്. തനി കറുത്ത നിറമായതിനാൽ നെറ്റിയിൽ പൂശിയ ഭസ്മം തെളിഞ്ഞുകാണാം. കുങ്കുമവും ചന്ദനവും നെറ്റിയിൽ ചാർത്തിയിട്ടുണ്ട്. കല്ലുമാലകളും രുദ്രാക്ഷമാലകളും വേണ്ടതിലധികം ധരിച്ചിട്ടുണ്ട്. വസ്ത്രങ്ങളും അതുപോലെതന്നെ. ഇരുമ്പുകൊണ്ടു നിർമിച്ച വലിയൊരു ത്രിശൂലം കുത്തിപ്പിടിച്ചുകൊണ്ടാണ് അവരുടെ നില്പ്. തടിച്ചുകൊഴുത്ത ദേഹപ്രകൃതിയുള്ള അവരുടെ ചിറിയിൽക്കൂടി മുറുക്കാന്റെ കടുംചുവപ്പുള്ള കൊഴുത്ത നീര് ഒലിച്ചിറങ്ങിവരുന്നു. വിജനമായ ഒരു സ്ഥലത്തുവച്ച് ഈ മാതാജിയെ കണ്ടാൽ

1. "സുഖദുഃഖേ സമേ കൃത്വാ ലാഭാലാഭൗ ജയാജയൗ"- ഭഗവദ്ഗീത

ബോധംകെട്ടുവീണുപോകുമെന്ന് തീർച്ച. എന്നെ രൂക്ഷമായി തുറിച്ചുനോക്കിക്കൊണ്ട് പരുപരുത്ത ശബ്ദത്തിൽ അവർ ചോദിച്ചു.

"നീ എന്താണ് ശ്മശാനത്തിൽ ഇത്രയും നേരമായി ചെയ്തുകൊണ്ടിരുന്നത്? നീ എന്താ, വല്ല ജാസൂസോ(സി.ഐ.ഡി) മറ്റോ ആണോ? വേലത്തരമൊന്നും എന്റെയടുത്തു വേണ്ടാ. സത്യം പറയ്."

അരോഗദൃഢഗാത്രരായ, എന്തിനും തയ്യാറായപോലെ നിലകൊള്ളുന്ന, അവരുടെ അംഗരക്ഷകന്മാരേയും മാതാജിയുടെ അരയിൽ തിരുകിയിരിക്കുന്ന നീളമുള്ള കത്തിയും ഒരു നിമിഷം ഞാൻ ശ്രദ്ധിച്ചു. ആരംഭത്തിൽത്തന്നെ ഇവരെ മയപ്പെടുത്തിയില്ലെങ്കിൽ സംഗതി മോശമാകുമെന്ന് എനിയ്ക്കുറപ്പായി. മാതാജിയെ വണങ്ങിയശേഷം ഒട്ടും ഭയമില്ലാതെ ഞാൻ മറുപടി പറഞ്ഞു:-

"മാതാജി, അങ്ങ് ഈ ചുടലയുടെ അധിപയാണ്. പരമശിവന്റെ ചുടലനൃത്തത്തെ അനുസ്മരിപ്പിയ്ക്കുന്ന വേഷവിധാനമാണ് അങ്ങയുടെ. 'അവിടത്തെ' അനുഗ്രഹം താങ്കൾക്ക് ധാരാളമുണ്ടെന്ന് കരുതുന്നു. ശ്രീ പരമേശ്വരന്റെ ആസ്ഥാനമായ കൈലാസത്തിൽ എത്തി, അവിടെ നടന്നു പ്രദക്ഷിണം നിർവഹിച്ച ഒരു സഞ്ചാരിയാണ് ഞാൻ. മഹാഭാരതചരിത്രത്തിലെ യക്ഷ-യുധിഷ്ഠിര സംവാദം അങ്ങ് വായിച്ചിരിയ്ക്കുമല്ലോ? മരണത്തെ നേരിൽകണ്ട് സ്വന്തം അഹങ്കാരത്തെ ശമിപ്പിക്കുവാനും, അത് മനുഷ്യജീവിതത്തിന്റെ ഒരു ഭാഗം മാത്രമാണെന്നും ബോധ്യപ്പെട്ടു സംതൃപ്തനാകാനും ശ്രമിക്കുകയായിരുന്നു ഞാൻ. മറ്റൊരു ദുരുദ്ദേശ്യവുമില്ല."

അവരുടെ മുഖം പ്രസന്നമായി. ത്രിശൂലം എന്റെ നെഞ്ചോടു ചേർത്തുവച്ച്, തല കുനിച്ച് അവർ എന്നെ വണങ്ങി. ഹരിശ്ചന്ദ്രഘട്ടിലെ ക്ഷേത്രത്തിന്റെ അധിപയായ ഒരു മധ്യവയസ്കയുടെ മുറിയിലേയ്ക്ക് അവർ എന്നെ ആനയിച്ചു. അവർ സത്ക്കരിച്ച ചായയും മധുരപലഹാരങ്ങളും കഴിച്ചുകൊണ്ട് കുറച്ചധികം നേരം അവരുമായി സംസാരിച്ച് ഇരുന്നു.

രാജാ ഹരിശ്ചന്ദ്രന്റെ കാലത്തോളം പഴക്കമുണ്ട് കാശിയിലെ ഈ ശ്മശാനത്തിന്. ഹരിശ്ചന്ദ്രന്റെ കാലശേഷം ആ പരമ്പരയിൽപെട്ടവർ മാത്രമാണ് ഈ ശ്മശാനം സംരക്ഷിച്ചു നിലനിർത്തിവരുന്നത്. ഡോം ചൗധരി വർഗക്കാരാണ് ഇവർ. ശ്മശാനത്തിലേക്കു ആവശ്യമായ വിറക് നല്കുന്നതിനുള്ള അവകാശം യാദവ കുലത്തിൽപെട്ട കുടുംബക്കാർക്കാണ്. അന്ന് ഹരിശ്ചന്ദ്ര രാജാവ് വസിച്ചിരുന്ന മൺകുടിലും, അതിനുശേഷം ഓരോ കാലഘട്ടത്തിൽ നിർമിച്ച മറ്റു കുടിലുകളും ഇന്നും ശ്മശാനത്തിന്റെ മുകൾഭാഗത്ത് കാണാം. രേഖകളുമായി കൊണ്ടുവരുന്ന മൃതദേഹത്തിന് ശ്മശാനകവാടത്തിലുള്ള ഓഫീസിൽ ഫീസ് അടച്ചശേഷം മാത്രമേ ചിതയിൽ വയ്ക്കാൻ അനുവദിയ്ക്കുകയുള്ളൂ. രാജാഹരിശ്ചന്ദ്രന്റെ കാലത്തേത് എന്നു വിശ്വസിയ്ക്കുന്ന, ഒരു കരിങ്കൽ തൊട്ടിയിൽ സൂക്ഷിച്ചിട്ടുള്ള, പരമപവിത്രമായ അഗ്നിയിൽനിന്നു ഓരോ കനൽക്കട്ട മൃതദേഹത്തോടൊപ്പം ശ്മശാനത്തിലേയ്ക്കു കൊടുക്കുന്നു. ഈ അഗ്നിയിൽനിന്നാണ് ചിത ജ്വലിപ്പിയ്ക്കുന്നത്. എല്ലാ ദിവസവും, ഓരോ ചിതയിൽനിന്നും കനൽക്കട്ടകൾ ശേഖരിച്ച് അത് കൽത്തൊട്ടിയിൽ

നിക്ഷേപിയ്ക്കും. അങ്ങിനെ ആ പരിക്രമണം തുടർന്നുകൊണ്ടിരിയ്ക്കുന്നു. മരിച്ചുകഴിഞ്ഞാലും വിവേചനം അവസാനിക്കുന്നില്ല. ഇതേ നിരയിൽത്തന്നെയാണ്, കുറച്ചുദൂരെ, സമ്പന്നരുടേയും ആഢ്യന്മാരുടേയും ശ്മശാനമായ മണികർണികാഘട്ട്. പക്ഷെ, രാജാ ഹരിശ്ചന്ദ്രന്റെ പവിത്രമായ പാരമ്പര്യമുള്ള ഹരിശ്ചന്ദ്രഘട്ടിലേക്കാണ് സാധാരക്കാരുടെ മൃതദേഹങ്ങൾ അന്തിമവിധി പൂർത്തീകരിയ്ക്കാൻ എത്തുന്നത്. സാമൂഹ്യദ്രോഹികളുടെ വിളയാട്ടം ശ്മശാനത്തിലും പ്രകടമാകുന്നു എന്നതാണ് ഇവിടത്തെ ഏറ്റവും വലിയ പ്രശ്നം. കൊലചെയ്യപ്പെട്ട മൃതദേഹങ്ങൾ കൃത്രിമരേഖകളുണ്ടാക്കി ഇവിടെ എത്തിച്ച് ദഹിപ്പിയ്ക്കുന്നു. ഇതിനു തുമ്പുണ്ടാക്കാൻ പോലീസ് രംഗത്തെത്തുമ്പോൾ പ്രശ്നം രൂക്ഷമാകുന്നു. ഇത്തരം കള്ളക്കളിയിൽ പല ഉന്നതന്മാർക്കും പങ്കുണ്ടെന്നാണ് ഇവർ പറയുന്നത്. എന്തിനേയും നേരിടാൻ കെല്പുള്ള ഒരു സംഘത്തെ ഇവർ കൂടെ നിർത്തുന്നതും ഇതുകൊണ്ടൊക്കെയാണ്.

ഹരിശ്ചന്ദ്രഘട്ടിലെ അമ്പലം വളരെ ചെറുതാണെങ്കിലും, കാശിയിലെ രണ്ടാമത്തെ അതിപുരാതന ക്ഷേത്രമെന്ന ഖ്യാതി ഇതിനുണ്ട്. ഒന്നാമത്തെ ക്ഷേത്രം കാശിവിശ്വനാഥന്റേതുതന്നെ. വസിഷ്ഠമുനിയുടെ പരമ്പരയാണെന്നവകാശപ്പെടുന്ന ബ്രാഹ്മണകുടുംബത്തിനാണ് ക്ഷേത്രത്തിന്റെ അവകാശം. ശ്രീമതി. പൂനം പാണ്ഡെയാണ് ഇപ്പോഴത്തെ അധിപ. അവരുടെ ഭർത്താവായ ശങ്കർപാണ്ഡെയാണ് മുഖ്യപൂജാരി. സതിയുഗത്തിലാണ് ഈ ക്ഷേത്രത്തിന്റെ നിർമാണം നടന്നതെന്ന് ഇവർ പറയുന്നു. 'ശ്രീസത്യവാദി മഹാരാജഹരിശ്ചന്ദ്രമന്ദിർഘട്ട്' എന്നാണ് ക്ഷേത്രത്തിന്റെ പേര്. നിത്യപൂജയിക്കുപോലും വകയില്ലാതെ തങ്ങൾ ബുദ്ധിമുട്ടുകയാണെന്നു ശ്രീമതി. പൂനം ആവലാതിപ്പെട്ടപ്പോൾ എനിയ്ക്ക് അദ്ഭുതം തോന്നി. ഇത്രയേറെ പഴക്കമുള്ള ക്ഷേത്രമായിട്ടുപോലും ആരും തിരിഞ്ഞുനോക്കുന്നില്ല എന്നാണ് അവരുടെ പരാതി. ബീർബാബുവിന്റെ പരമ്പരയിൽപ്പെട്ട ശൂദ്രന്മാരായിരുന്നു ആദ്യകാലത്ത് ശ്മശാനസൂക്ഷിപ്പുകാർ. രാജാഹരിശ്ചന്ദ്രന്റെ പരിവേഷം ശ്മശാനത്തിനു പുതിയൊരു വഴിത്താര തുറന്നുകൊടുത്തു. ഇന്ന് അവർ പണം കൊയ്യുകയാണ്. മൃതദേഹം കൊണ്ടുവരുന്നവരാരും അമ്പലത്തിലേക്കു ഒന്നും സംഭാവന ചെയ്യുന്നില്ല. ഗംഗാനദിയിൽ വെള്ളം പൊങ്ങുമ്പോൾ ഈ കൊച്ചു ക്ഷേത്രം വെള്ളത്തിന്നടിയിലാകും. രണ്ടുമാസത്തോളം വെള്ളത്തിൽ മുങ്ങിക്കിടക്കുന്ന ക്ഷേത്രം പിന്നീട് വൃത്തിയാക്കിയെടുക്കാൻ നല്ലൊരു സംഖ്യ ചെലവാകും. സർക്കാരിന് നിരവധി നിവേദനങ്ങൾ നല്കിയെങ്കിലും ഒന്നും ഫലപ്രാപ്തിയിൽ എത്തിയില്ല. കൂനിന്മേൽ കുരു എന്നപോലെ ക്ഷേത്രത്തിനു തൊട്ടുമുന്നിൽ വൈദ്യുതശ്മശാനം സ്ഥാപിച്ചതോടെ ഭക്തജനങ്ങളുടെ വരവ് ഏതാണ്ട് നിലച്ചപോലെയായി.

മഹാഭാരതത്തിലെ യക്ഷ-യുധിഷ്ഠിര സംവാദം എന്താണെന്നു അറിയാൻ മാതാജിയുടെ കൂടെ ഉണ്ടായിരുന്നവർ ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ ഞാനതു ഹ്രസ്വമായി അവരെ കേൾപ്പിച്ചു. വനവാസകാലത്ത് ഒരിയ്ക്കൽ, ദാഹജലം അന്വേഷിച്ചുപോയ സഹോദരന്മാരെ കാണാതായപ്പോൾ ധർമപുത്രർ അവരെ കണ്ടെത്താൻ സ്വയം ഇറങ്ങിത്തിരിച്ചു. വനമധ്യത്തിലെ വിശാലമായൊരു തടാകത്തിന്റെ കരയിൽ അനുജന്മാർ നാലുപേരും മരിച്ചുകിടക്കുന്നതു കണ്ട

പ്പോൾ മഹാരാജാവിന്റെ ഹൃദയം തേങ്ങിപ്പോയി. തന്റെ വിലക്കു ലംഘിച്ച് തടാകത്തിലെ ജലം കോരിയെടുക്കാൻ ശ്രമിച്ചതിനാലാണ് താൻ അവരെ ശപിച്ചുകൊന്നതെന്ന് തടാകക്കരയിൽ അദൃശ്യനായി നിന്നുകൊണ്ട് ഒരു യക്ഷൻ, യുധിഷ്ഠിര മഹാരാജാവിനെ അറിയിച്ചു. തന്റെ ചോദ്യങ്ങൾക്കു ശരിയായ ഉത്തരം നല്കിയാൽ നാലുപേരേയും ജീവിപ്പിയ്ക്കാമെന്നും ദിവ്യമായ ആയുധങ്ങൾ തന്ന് അനുഗ്രഹിയ്ക്കാമെന്നും യക്ഷൻ തുടർന്നു പറഞ്ഞു. ഇതു കേവലമൊരു യക്ഷനല്ലായെന്നും വേഷം മാറി തങ്ങളെ പരീക്ഷിയ്ക്കാനായി എത്തിയ ഒരു ദേവനാണെന്നും ബുദ്ധിമാനായ യുധിഷ്ഠിരൻ ഊഹിച്ചു. പ്രധാന ചോദ്യങ്ങളും ഉപചോദ്യങ്ങളുമടക്കം നൂറ്റി ഇരുപതിൽപ്പരം ചോദ്യങ്ങൾക്കാണ് യുധിഷ്ഠിരൻ പെട്ടെന്നു ഉത്തരം കൊടുക്കുന്നത്. മഹാഭാരതത്തിലെ, വിശ്വപ്രസിദ്ധമായ യക്ഷ-യുധിഷ്ഠിര സംവാദത്തിന്റെ പശ്ചാത്തലം ഇതാണ്. ഈ നവീനയുഗത്തിൽ ഏറെ പ്രയോഗത്തിലുള്ള ലോജിക്കൽ ആപ്റ്റിറ്റ്യൂഡ് (Logical Aptitude) അഥവാ ഇന്റലിജൻസ് കോഷ്യന്റ് (Intelligence Quotient-IQ) എന്ന ധിഷണായുക്തിയെ പരീക്ഷിയ്ക്കുന്നതിന്റെ ആരംഭം ഈ യക്ഷ-യുധിഷ്ഠിര സംവാദത്തിൽ നിന്നാണെന്നു കരുതാം. കലാ-സാഹിത്യ-സാമൂഹ്യ-സാംസ്കാരിക-ശാസ്ത്ര-വേദാന്തത്തിൽ ഊന്നിയുള്ള ചോദ്യങ്ങളുടെ അവസാനഭാഗങ്ങൾ ഏറെ ശ്രദ്ധേയമാണ്. ഈ ലോകത്തിലെ ഏറ്റവും വലിയ ആശ്ചര്യം എന്താണെന്ന യക്ഷന്റെ ചോദ്യത്തിനു ധർമപുത്രർ ഉടനടി ഉത്തരം നൽകി-

[1]"അഹന്യഹനി ഭൂതാനി ഗച്ഛന്തീഹ യമാലയം
ശേഷാഃ സ്ഥാവരമിച്ഛന്തി കിമാശ്ചര്യമതഃപരം".

അനുനിമിഷം ജീവജാലങ്ങൾ മരിക്കുന്നതു കാണുന്നവനും വിചാരിക്കുന്നത് താൻ ഈ ഭൂമിയിൽ സ്ഥിരതാമസമാണെന്നാണ്. എന്തൊക്കെ സ്വപ്നങ്ങളാണ് മനുഷ്യന്. സ്ഥാവരജംഗമസ്വത്തുക്കൾ കൂടുതൽ ആർജിയ്ക്കുവാനും, മക്കളുടെ വിവാഹം എങ്ങിനെയൊക്കെ നടത്തണമെന്നും, എന്തൊക്കെ മറ്റു കാര്യങ്ങൾ ചെയ്യാനുണ്ടെന്നും, പത്തുകൊല്ലം കഴിഞ്ഞാൽ ലഭിയ്ക്കുന്ന സ്ഥിരനിക്ഷേപത്തിന്റെ പലിശ എത്രയാണെന്നുംവരെ മനുഷ്യൻ ചിന്തിയ്ക്കുന്നു. അടുത്ത ഒരു മിനിറ്റിനുള്ളിൽ എന്തു സംഭവിയ്ക്കുമെന്നു ഒരു ഉറപ്പും ഇല്ലാത്ത മനുഷ്യജീവിതം, എല്ലാവരും മറക്കുന്നു! ഇവിടെയാരും സ്ഥിരതാമസമാക്കാൻ വന്നവരല്ലെന്നും ഇവിടെനിന്നു പോയാൽ മറ്റൊന്നായി ആവിർഭവിച്ച് ഇവിടെത്തന്നെ മടങ്ങിവരേണ്ടവരാണെന്നുമുള്ള ബോധം ഓരോ മനുഷ്യനും ഉൾക്കൊള്ളാൻ കഴിഞ്ഞാൽ അവരുടെ പ്രവൃത്തികളിൽ ആധ്യാത്മിക സ്വഭാവം താനെ വന്നുകൊള്ളും. കൊടും ക്രൂരതകളും പൈശാചിക പ്രവൃത്തികളും മറ്റു ദുഷ്ചിന്തകളും ക്രമേണ മനുഷ്യരിൽനിന്ന് അകന്നു പോകും. സാക്ഷാത്ക്കാരത്തിലേയ്ക്കോ മോക്ഷത്തിലേയ്ക്കോ ഉള്ള പാത അങ്ങനെ തുറന്നുകിട്ടുന്നു.

---

1. "നാൾതോറും ജീവജാലങ്ങൾ കാലനൂർക്കു കടക്കുമേ
ശേഷംപേർ സ്ഥിരമെന്നോർക്കുമെന്താശ്ചര്യമിതിൽപ്പരം?"
(മഹാകവി കുഞ്ഞിക്കുട്ടൻ തമ്പുരാൻ - മഹാഭാരതം തർജമ)

ബ്രാഹ്മമുഹൂർത്തമായപ്പോൾ എഴുന്നേറ്റ് ഗുഹയിൽനിന്നു പുറത്തേക്കിറങ്ങി. പല്ലുതേപ്പും മറ്റും കഴിച്ചശേഷം കുന്തീനദിയിൽ മുങ്ങിക്കുളിച്ചപ്പോൾ തണുപ്പുകൊണ്ട് കിടുകിടാ വിറച്ചുപോയി. വിരലുകളിന്മേൽ തുണിചുറ്റി ഭദ്രമാക്കുന്നതിനിടയിൽ രാജുവിനെ വിളിച്ചുണർത്തി യാത്രയ്ക്കു തയ്യാറാകാൻ നിർദ്ദേശം നൽകി. നഖങ്ങളിലെ നീലനിറം കൂടുതൽ കടുത്തതായി മാറിയെങ്കിലും വേദന കുറഞ്ഞതായി തോന്നി. വേദന സംഹാരി ഗുളിക ഒരെണ്ണം കഴിച്ചശേഷം ആറുമണിയായപ്പോൾ ഞങ്ങൾ യാത്രയ്ക്ക് തുടക്കം കുറിച്ചു.

അന്തരീക്ഷം തെളിഞ്ഞല്ല കാണപ്പെട്ടത്. സൂര്യോദയവും, അതുകൊണ്ടു തന്നെ, ഒട്ടും മെച്ചമായില്ല. നാഭിഗ്രാമംവരെ അധികം ക്ലേശമില്ലാത്ത വഴിയായതിനാൽ ഞങ്ങൾ ഒരുവിധം വേഗത്തിൽ നടന്നു. പ്രഭാതഭക്ഷണം നാഭിയിൽവച്ച് കഴിയ്ക്കാമെന്നാണ് തീരുമാനിച്ചത്. പുലർകാലത്തെ കുളിരാർന്ന തെന്നലും വഴിയോരത്തെ കുമ്പിനില്ക്കുന്ന പച്ചപ്പും നടക്കാൻ ഉത്തേജനം നൽകി. കനത്തമഴമൂലം ഒന്നുരണ്ടിടത്ത് ചെറിയ തോതിൽ മലയിടിച്ചിൽ സംഭവിച്ചിരുന്നുവെങ്കിലും അത് യാത്രയ്ക്ക് തടസ്സമൊന്നും ഉണ്ടാക്കിയില്ല. ഒമ്പതുമണി കഴിഞ്ഞപ്പോൾ നാഭിയിൽ എത്തിച്ചേർന്നു.

ഗ്രാമീണരെ കണ്ടു സൗഹൃദം പുതുക്കാനും പ്രഭാതഭക്ഷണം കഴിയ്ക്കുന്നതിനുംവേണ്ടി അരമണിക്കൂർ നേരം ഗ്രാമത്തിൽ തങ്ങി. വേദവ്യാസ സ്മൃതി കവാടത്തിൽ പുഷ്പാർച്ചന നടത്തി നമസ്കരിച്ചശേഷം കാനനച്ഛായയിൽക്കൂടി സാവകാശം നടന്നു. തുടർച്ചയായ നടത്തംമൂലം പാദങ്ങൾക്കു വേദന വീണ്ടും തുടങ്ങിയപ്പോൾ പല സ്ഥലത്തും വിശ്രമിക്കേണ്ടിവന്നു. ഗ്രാമീണരുടെ കൃഷിയിടങ്ങളിൽ മഴ നാശനഷ്ടങ്ങൾ വരുത്തിയതായി കണ്ടു.

ഒന്നരമണി കഴിഞ്ഞപ്പോൾ ഞങ്ങൾ ഗുൻജിയിൽ എത്തി. ഉച്ചഭക്ഷണം കഴിക്കുകയായിരുന്ന കൂട്ടുകാരോടൊപ്പം ഞാനും കൂടി. സംഘത്തിൽപ്പെട്ട പത്തുപേർ മാത്രമേ ക്യാമ്പിൽ ഉണ്ടായിരുന്നുള്ളൂ. ബാക്കിയെല്ലാവരും അതിരാവിലെ ബുധിയിലേയ്ക്കു യാത്ര തിരിച്ചിരുന്നു. വൈദ്യസഹായത്തിനുവേണ്ടി, ഒട്ടും സമയം കളയാതെ, ഞാൻ ഐ.ടി.ബി.പി. ക്യാമ്പിലേക്കു പോയി. നഖങ്ങൾ അടർന്നുപോകുകതന്നെ ചെയ്യുമെങ്കിലും മറ്റു വേവലാതികൾ ഒന്നും വേണ്ടായെന്ന് ഡോക്ടർ സമാശ്വസിപ്പിച്ചു. പഴുപ്പുവരാതിരിയ്ക്കാൻ ആന്റിബയോട്ടിക് ഗുളികകളും കഴിക്കാൻ പറഞ്ഞു. പാദങ്ങൾ അണുനാശിനി ലായനിയിൽ കഴുകിത്തുടച്ചശേഷം ചന്ദ്രൻ മരുന്നുവച്ച് ഡ്രസ്സ് ചെയ്തുതന്നു. വിശ്രമം ആവശ്യമായതിനാൽ ഞാൻ ക്യാമ്പിലേയ്ക്കു മടങ്ങുകയും ചെയ്തു. പാലൊഴിച്ച ഗോതമ്പുകഞ്ഞിയും അച്ചാറും അത്താഴമായി കഴിച്ചശേഷം നേരത്തെ ഉറങ്ങാൻ കിടന്നു.

## IV

കനത്തമൂടൽമഞ്ഞുമൂലം ഗുൻജിയിലെ സൂര്യോദയം ദൃശ്യമായില്ല. ആറുമണി കഴിഞ്ഞപ്പോൾ ബുധിയിലേയ്ക്കുള്ള യാത്രയ്ക്ക് തുടക്കം കുറിച്ചു. പ്രാതൽ പൊതിഞ്ഞുതന്നത് കൈവശംവച്ചു. കാലിലെ പരിക്കു കാരണം കുതിരപ്പുറത്തു യാത്ര ചെയ്യാൻ ലെയ്സൺ ഓഫീസർ ഉപദേശിച്ചുവെങ്കിലും ഞാനത് ചെവിക്കൊണ്ടില്ല. നടന്നുതന്നെ യാത്ര പൂർത്തീകരിയ്ക്കണമെന്ന്

എനിയ്ക്കു അതിയായ ആഗ്രഹമുണ്ടായിരുന്നു. ഏതായാലും വലിയ ബുദ്ധി മുട്ടുകൂടാതെ വൈകുന്നേരം അഞ്ചുമണി കഴിഞ്ഞപ്പോൾ ബുധിയിൽ എത്തി. ഛാലേഖിലെ പുഷ്പപ്രപഞ്ചം വിരിഞ്ഞു തയ്യാറായിക്കഴിഞ്ഞിരുന്നതിനാൽ അത് മനസ്സിന് ഹൃദ്യമായൊരു വിരുന്നായി അനുഭവപ്പെട്ടു.

ബുധിയിലെ ഭ്രാന്തികളായ രണ്ടു സ്ത്രീകളെക്കുറിച്ച് ഞങ്ങൾ വിശദമായി കൂടിയാലോചിച്ചു. വിവസ്ത്രരായി വൃക്ഷച്ചുവട്ടിൽ അവർ കിടക്കുന്നത് കണ്ട പ്പോൾ വല്ലാത്ത ദുഃഖംതോന്നി. കുതിരക്കാരുടെ സഹായത്തോടെ ഗ്രാമത്ത ലവന്റെ വീട്ടിൽപ്പോയി ഞങ്ങൾ പ്രശ്നം ചർച്ചചെയ്തു. ഗ്രാമീണർ സംഘ ടിച്ച്, ഒരിയ്ക്കൽ ഇവരെ മംഗ്തിയിൽ കൊണ്ടുപോയി ചികിത്സിപ്പിച്ചുവെങ്കിലും ഒരുമാസം കഴിയുന്നതിനുമുമ്പ് രണ്ടുപേരും ബുധിയിൽ തിരിച്ചെത്തുകയാ ണുണ്ടായത്. നിർബന്ധിച്ചു കിടത്തി ചികിത്സിക്കാവുന്ന വാർഡുകൾ ഇവിടെ ലഭ്യമല്ല എന്നത് വലിയൊരു കുറവുതന്നെയാണ്. ജില്ലാ ആസ്ഥാനത്തു കൊണ്ടുചെന്നാൽ സംഗതി നടന്നേക്കാം. എന്തായാലും ഞങ്ങൾ പിരിവെ ടുത്തു സ്വരൂപിച്ച തുക ഗ്രാമത്തലവനെ ഏല്പിച്ച് ഇക്കാര്യത്തിൽ വേണ്ടത്ര ശ്രദ്ധ ചെലുത്തുവാൻ അഭ്യർഥിച്ചു. അദ്ദേഹം അതു സമ്മതിയ്ക്കുകയും ചെയ്തു. ഗൗരവ് മഹാജൻ ആവശ്യമായത്ര സംഖ്യ വീണ്ടും അയച്ചുകൊ ള്ളാമെന്നും ഉറപ്പു നല്കി.

7 മണി കഴിഞ്ഞപ്പോൾ മഴ തുടങ്ങി. ഒരു മണിക്കൂറോളം ശക്തമായി പെയ്തശേഷം നിലയ്ക്കുകയും ചെയ്തു. പക്ഷേ, കൊടുങ്കാറ്റുപോലെ തോന്നിച്ച ചുഴലിക്കാറ്റ് ആഞ്ഞുവീശിയപ്പോൾ എല്ലാവരും പരിഭ്രമിച്ചുപോയി. മലഞ്ചെരുവുകളിലെ വനത്തിൽനിന്ന് ഭാരമേറിയ വൃക്ഷശിഖരങ്ങൾ, ഒരു വിമാനം നിലത്തിറങ്ങുന്നതുപോലെ, ശക്തിയോടെ സമതലങ്ങളിലേയ്ക്കു ആർത്തുലച്ചു വീഴുന്നതു കണ്ടപ്പോൾ നടുങ്ങിപ്പോയി. അത്തരത്തിൽ ഒരെ ണ്ണമെങ്കിലും വന്നു പതിച്ചാൽ ഞങ്ങളുടെ ക്യാമ്പ് കൂടാരങ്ങൾ ഒന്നടങ്കം തകർന്നുപോകുമെന്നതു തീർച്ചയാണ്. എവിടെയൊക്കെയോ മലകൾ ഇടി ഞ്ഞുവീണ് കരിങ്കല്ലുകൾ പൊട്ടിത്തകരുന്ന ഹുങ്കാരശബ്ദങ്ങൾ ബുധിതാഴ്വര യിൽ നിരന്തരം മുഴങ്ങിക്കേട്ടു. കട്ടിലിൽ ഇരുന്ന് നാമം ജപിച്ച് ഞങ്ങൾ സമയം തള്ളിനീക്കി. അരമണിക്കൂറോളം, നീണ്ടുനിന്ന ഭീകരാന്തരീക്ഷത്തിന് അറു തിവന്നപ്പോൾ എല്ലാവരും സർവേശ്വരനെ, നമിച്ച്, സ്തുതിച്ചു. ബുധി മുതൽ മാല്പ വരെയുള്ള ഭാഗങ്ങൾ എപ്പോഴും പ്രശ്നാധിഷ്ഠിത പ്രദേശങ്ങളാണ്. ചുറ്റുപാടുമുള്ള മലകളിൽനിന്ന് ഗ്രാമീണർ കൂവിക്കൊണ്ട് നിരന്തരം അടയാ ളങ്ങൾ കൊടുക്കുന്നത് ശ്രദ്ധിച്ചപ്പോൾ എന്തോ അപകടം പിണഞ്ഞിരിയ്ക്കു മെന്നു തോന്നി. അങ്ങിനെയാണെങ്കിൽ പറ്റാവുന്ന തരത്തിൽ അവരെ സഹാ യിക്കേണ്ടത് ഓരോരുത്തരുടേയും കടമയാണ്. അടുക്കളയിൽപ്പോയി, പാച കക്കാരോട് വിവരം അന്വേഷിയ്ക്കാൻ ഞങ്ങൾ അഭ്യർഥിച്ചു. പക്ഷെ, തദ്ദേ ശിയരായ അവർ ഞങ്ങളെ ആശ്വസിപ്പിച്ചു. അപകടങ്ങൾ ഒന്നും സംഭവിച്ചി ട്ടില്ല എന്നു ഗ്രാമീണർ പരസ്പരം അറിയിയ്ക്കുന്നതാണ് ഇത്തരത്തിലുള്ള കൂവലിന്റെ നിഗൂഢാർഥമെന്നും പരിചയസമ്പന്നരായ അവർ വിശദീകരിച്ചു തന്നു.

ഒമ്പതുമണി കഴിഞ്ഞപ്പോൾ എല്ലാവരും ഒന്നിച്ചിരുന്ന് ആഹാരം കഴിച്ചു.

രാത്രിയിൽ മഴ വീണ്ടും പെയ്തേക്കാമെന്നായിരുന്നു തദ്ദേശിയരുടെ പ്രവചനം. പ്രാർഥിച്ചശേഷം കിടക്കസ്സഞ്ചിയിലേയ്ക്ക് കയറിക്കൂടുമ്പോൾ സുന്ദരമായൊരു സുപ്രഭാതമായിരുന്നു മനസ്സിൽ.

## V

പുലരിയുടെ പൊൻപ്രകാശം കിഴക്കേ ചക്രവാളത്തിൽ വർണകാന്തി വാരി വിതറിയപ്പോൾ സപ്തവർണങ്ങളാൽ ദീപ്തിപൂണ്ട, മനോജ്ഞമായ ഒരു കണ്ഠാഭരണംപോലെ, മാരിവില്ല് തെക്കു-കിഴക്കേ മൂലയിൽ ചന്തംചാർത്തി നിലകൊണ്ടു. നീലാംബരത്തിൽ ഇതുപോലെ ചാരുതയാർന്ന ഒരു ദൃശ്യം കവിഹൃദയങ്ങളെ കോൾമയിർ കൊള്ളിക്കും.

പ്രാതലിനുശേഷം ആറരമണി കഴിഞ്ഞപ്പോൾ യാത്ര തുടങ്ങി. വൃക്ഷച്ചുവട്ടിൽ ഭ്രാന്തികളിൽ ഒരുത്തിയെ മാത്രമേ കണ്ടുള്ളൂ. അവരുടെ രോഗശമനത്തിനായി പ്രാർഥിച്ചശേഷം ഞാൻ നടന്നു. കാലിന്റെ വേദന ഒരുവിധം ശമിച്ചിരുന്നതിനാൽ നടക്കാൻ പ്രയാസം തോന്നിയില്ല. വഴിയിൽ ഉടനീളം തടസ്സങ്ങളായിരുന്നു. കഴിഞ്ഞ രാത്രിയിലെ കനത്തമഴയും ചുഴലിക്കാറ്റുംമൂലം വൃക്ഷങ്ങൾ കടപുഴകി വീണും വൃക്ഷക്കൊമ്പുകൾ അടർന്നുവീണും മലയിടിഞ്ഞും ധാരാളം നാശനഷ്ടങ്ങൾ വരുത്തിയതായി കണ്ടു. ഐ.ടി.ബി.പി.യുടേയും കുമയൂൺ റജിമെന്റിലേയും പട്ടാളക്കാർ അത്യദ്ധ്വാനംചെയ്ത് നടന്നുപോകുവാനുള്ള മാർഗം ശരിയാക്കിത്തന്നു.

സാവകാശം നടന്ന് ഞാനും രാജുവും ലഖൻപൂരിൽ എത്തിയപ്പോൾ സമയം 12 മണി കഴിഞ്ഞിരുന്നു. സംഘത്തിലെ പത്തുപേരും അവിടെ വിശ്രമിയ്ക്കുന്നുണ്ടായിരുന്നു. റോട്ടിയും സബ്ജിയും ഉച്ചഭക്ഷണമായി കഴിച്ചശേഷം ഞങ്ങൾ ഒന്നിച്ചുയാത്ര തുടർന്നു. ലഖൻപൂരിൽനിന്ന് വഴി വൺ-വേയാണ്. 4440 പടവുകൾ കയറിയും ഇറങ്ങിയും ബിന്ദാക്കോട്ടി വരെ കിടക്കുന്ന അതിദുർഘടവും ഭീതിജനകവുമായ വഴി ഒഴിവാക്കി ഞങ്ങൾ കാളീനദീതീരത്തുകൂടി യാത്ര തുടർന്നു. കൈലാസ്-മാനസസരസ്സ് യാത്രയിലും മടക്കയാത്ര ഞാൻ ഈ വഴിയിൽക്കൂടിയാണ് അന്നു നടന്നത്. ബിന്ദാക്കോട്ടി വഴിയുള്ള യാത്രയിൽ പടവുകളാണ് പ്രശ്നമെങ്കിൽ, ഈ വഴിയിൽ നിരന്തരം നടക്കുന്ന മലയിടിച്ചിലാണ് ഗുരുതരമായ പ്രശ്നം. മുകളിൽനിന്ന് തുരുതുരാ ഉരുണ്ടുവരുന്ന വലിയ കല്ലുകൾ അതിസൂക്ഷ്മതയോടെ വീക്ഷിച്ചുവേണം ഒഴിഞ്ഞുമാറി നടക്കാൻ. കല്ലിന്റെ ദിശ, മുകളിൽനിന്നു വരുമ്പോൾത്തന്നെ നോക്കി പഠിയ്ക്കണം. രണ്ടര-മൂന്നു കിലോമീറ്റർ ദൂരം ഇത്തരത്തിലുള്ള വഴിയിലൂടെ നടന്നു മുന്നേറുക എന്നത് സാഹസം തന്നെയാണ്. കഷ്ടി രണ്ടടിയോളം മാത്രം വീതിയുള്ള നദീതീരത്തുകൂടിയാണ് ഈ യാത്ര എന്നുകൂടി ഓർക്കണം. കഴിഞ്ഞ ദിവസങ്ങളിലെ കനത്ത മഴമൂലം കാളീനദി സംഹാരരുദ്രയായിട്ടാണ് ഒഴുകുന്നത്. ആ ആരവം കാതുകളെ വിറകൊള്ളിയ്ക്കും. ഇടത്തരം ആനയുടെ വലിപ്പമുള്ള കല്ലുകൾപോലും നദിയിൽ പതിച്ചുകഴിഞ്ഞാൽ പുഷ്പംപോലെ ഒഴുകിപ്പോയി അപ്രത്യക്ഷമാകുന്ന കാഴ്ച ഭീതിജനകംതന്നെയാണ്. ലഖൻപൂർ-ബിന്ദാക്കോട്ടി- ജിപ്തി-ഗാല

വഴി മംഗ്തിയിൽ എത്തുന്നതിനേക്കാൾ എളുപ്പമാണ് കാളീനദീതീരത്തുകൂടി ഗർഭഗ്രാമം പിന്നിട്ട് മംഗ്തിയിൽ എത്തുന്നത്. ബുധി, ഗുൻജി, നാഭി, കുടി എന്നീ വിദൂരത്തിൽ സ്ഥിതിചെയ്യുന്ന ഗ്രാമങ്ങളിലേയ്ക്ക് ഈ വഴി ആരും ഉപയോഗപ്പെടുത്താറില്ല. മൃഗങ്ങളേയും ഈ വഴിയിൽക്കൂടി കൊണ്ടുപോകാറില്ല. കൈലാസ്- മാനസസരസ്സ്, ആദികൈലാസ് യാത്രകളിൽ ഏറ്റവും ഭീതിജനകമായ വഴിയാണ് ലഖൻപൂർ-ഗർഭ വഴി.

ഗർഭ ഗ്രാമത്തിൽനിന്ന് കുറച്ച് പച്ചരിച്ചോറും പരിപ്പുകറിയും കഴിച്ച്, വിശ്രമിച്ച് ക്ഷീണമകറ്റി ഞങ്ങൾ മംഗ്തിയിൽ എത്തിയപ്പോൾ 6 മണി കഴിഞ്ഞിരുന്നു. ഞങ്ങൾക്കു ഡിഡിഹട്ടിലേയ്ക്കു പോകാനുള്ള ചെറിയ ബസ്സ് അവിടെ കിടന്നിരുന്നു. പറഞ്ഞുറപ്പിച്ചിരുന്ന സർക്കാർ നിരക്കിനു പുറമെ നല്ലൊരു സംഖ്യ ഞാൻ രാജുവിന് കൊടുത്തു. പഠനാവശ്യത്തിനുവേണ്ടി പ്രത്യേകിച്ചൊരു തുക വേറെയും കൊടുത്തു. ഒരു മാസമോ അതിലധികമോ നീണ്ടുപോകുന്ന ഇത്തരം കഠിനമായ യാത്രകളിൽ തെറ്റുകളും കുറവുകളും ഏറ്റുപറഞ്ഞ്, മാപ്പാക്കാൻ അപേക്ഷിച്ച് പിരിഞ്ഞുപോകുന്ന ഒരു സ്വഭാവം പോർട്ടർമാർക്കും കുതിരക്കാർക്കുമിടയിൽ സാധാരണമാണ്. രാജു അതുപറഞ്ഞ് നമസ്കരിച്ചശേഷം എനിയ്ക്കൊരു ഉപഹാരം പൊതിഞ്ഞുതന്നപ്പോൾ ഞാൻ അദ്ഭുതപ്പെട്ടു. വെളുത്ത നിറത്തിലുള്ള ചെമ്മരിയാടിന്റെ മുഴുവൻ രൂപത്തിലുള്ള തോലായിരുന്നു അത്. അതികഠിനവും സാഹസികവുമായ ഒരു യാത്രയുടെ ഓർമയ്ക്കായി ഇതു സൂക്ഷിയ്ക്കുവാനും അതുവഴി തന്നെ ഓർക്കാനും രാജു അപേക്ഷിച്ചപ്പോൾ ആ കുട്ടി കരയുന്നുണ്ടായിരുന്നു. രാജുവിനെ ചേർത്തുനിർത്തി തലയിൽ കൈവച്ച് അനുഗ്രഹിച്ചശേഷം ഞാൻ ബസ്സിനടുത്തേയ്ക്ക് നടന്നു. ബസ്സിൽ കയറുന്നതിനു മുമ്പ് രാജു വീണ്ടും എന്റെ പാദങ്ങൾ തൊട്ടുവണങ്ങി...

"ജയ് കൈലാസ്പതി, ജയ് സതി മാ" വിളികൾ ബസ്സിനുള്ളിലും പുറത്തും അലയടിച്ചപ്പോൾ, ഡ്രൈവർ എഞ്ചിൻ പ്രവർത്തിപ്പിച്ചു. കുളിരാർന്ന കാലാവസ്ഥയിൽ, ഡിഡിഹട്ട് ലക്ഷ്യമാക്കി വാഹനം കുതിച്ചപ്പോൾ ഞാൻ ആലസ്യത്തോടെ സീറ്റിലേയ്ക്ക് ചാഞ്ഞു.

# 18
# നൈനിത്താളിൽ

അർധരാത്രി കഴിഞ്ഞ്, രണ്ടുമണിയോടെ, ഡിഡിഹട്ടിൽ എത്തുമ്പോൾ മിക്ക വരും ഗാഢനിദ്രയിലായിരുന്നു. വാഹനയാത്രയിൽ ഒരിക്കലും ഉറങ്ങുന്ന ശീലം പതിവില്ലാത്തതിനാൽ സഹയാത്രികരെ വിളിച്ചുണർത്തേണ്ട ചുമതല എന്റേ തായി. ഡിഡിഹട്ടിലെ സുഖമായ കാലാവസ്ഥയിൽ 9 മണിവരെ കിടന്നുറ ങ്ങിയപ്പോൾ ക്ഷീണത്തിനു ശമനം തോന്നി. കുളിച്ച്, പ്രാതൽ കഴിച്ചശേഷം ഞങ്ങൾ നൈനിത്താൾ ലക്ഷ്യമാക്കി യാത്ര തുടർന്നു. ഭാഗേശ്വർ-അൽമോ റ- ഭൊവാലി വഴിയായിരുന്നു യാത്ര. കുളിരാർന്ന അന്തരീക്ഷവും നയനാഭി രാമമായ പ്രകൃതിദൃശ്യങ്ങളും ഒന്നിച്ചപ്പോൾ യാത്ര സുഖകരമായി അനുഭ വപ്പെട്ടു. ഭൊവാലിയിൽ എത്തുന്നതിനുമുമ്പുള്ള സുയാൻസരി, കക്രിഘട്ട് എന്നീ പ്രദേശങ്ങളിലൂടെയുള്ള യാത്ര അവിസ്മരണീയമായിരുന്നു. ചായ സമയത്ത് വാഹനം കുറച്ചുസമയം നിർത്തിയപ്പോൾ പ്രകൃതിഭംഗി മതിവരു വോളം ആസ്വദിയ്ക്കുവാൻ സാധിച്ചു. കൈലാസ്-മാനസസരസ്സ് യാത്രാ സംഘത്തെ ഇവിടെവച്ച് സന്ധിയ്ക്കുകയും ചെയ്തു. താഴ്ന്നിറങ്ങിക്കിടക്കുന്ന മേടുകളും കുന്നിൻചെരുവുകളും അവയിൽ പുഷ്പിച്ചുനില്ക്കുന്ന വൃക്ഷ ങ്ങളും നോക്കെത്താത്ത ദൂരത്തോളം നീണ്ടുകിടക്കുന്നതു കാണുമ്പോൾ നിർവൃതിയുടെ പാരമ്യത്തിൽ എത്തിയതുപോലെ അനുഭവപ്പെടും. വിവിധ വർണങ്ങളിലുള്ള പൂക്കാവടികൾപോലെ ഓരോ താഴ്‌വരയിലും പൂത്തുല ഞ്ഞുനില്ക്കുന്ന വൃക്ഷങ്ങൾ, ഇളം തെന്നലിൽ പുഷ്പവൃഷ്ടി നടത്തുമ്പോൾ ദേവഭൂമിയിൽ ദേവന്മാർ പുഷ്പാർച്ചന നടത്തുകയാണോ എന്നു തോന്നി പ്പോകും. എങ്ങോട്ടു നോക്കിയാലും പൂമഴ മാത്രം! മലയാളക്കരയുടെ അന ശ്വരകവിയായ ചങ്ങമ്പുഴയുടെ ഇമ്പമാർന്ന വരികൾ മൂളിപ്പോകുന്നത് തികച്ചും സ്വാഭാവികം-

"എവിടെത്തിരിഞ്ഞൊന്നു നോക്കിയാലെ-
ന്തവിടെല്ലാം പൂത്ത മരങ്ങൾ മാത്രം;
ഒരു കൊച്ചുകാറ്റെങ്ങാൻ വന്നുപോയാൽ
തുരുതുരെപ്പൂമഴയായി പിന്നെ!"

നീണ്ട യാത്രക്കുശേഷം രാത്രി 10 മണി കഴിഞ്ഞപ്പോൾ ഞങ്ങൾ നൈനി ത്താളിൽ എത്തിച്ചേർന്നു. ആധുനികരീതിയിൽ പണികഴിപ്പിച്ച ടൂറിസം വകു പ്പിന്റെ ഹോട്ടലിൽ ഞങ്ങൾക്കുവേണ്ടി മുറികൾ തയ്യാറാക്കിവച്ചിരുന്നു. ഹോട്ട ലിന്റെ ബാൽക്കണിയിൽ നിന്നു നോക്കുമ്പോൾ നൈനിത്താൾ തടാകം ദീപ

പ്രഭയാൽ വെട്ടിത്തിളങ്ങിക്കിടക്കുന്ന ദൃശ്യം മനോഹരമാണ്. തടാകത്തിന്റെ ചുറ്റുമുള്ള മലമടക്കുകളിൽ നിറയെ കെട്ടിടസമുച്ചയങ്ങളാണ്. അവിടെ കത്തി നില്ക്കുന്ന ഓരോ വൈദ്യുതിവിളക്കിന്റേയും പ്രകാശം തടാകത്തിൽ പ്രതിഫലിച്ചു കിടക്കുമ്പോൾ അതുല്യമായ ഒരു ലക്ഷദീപംപോലെ തോന്നും. യാത്രാക്ഷീണംമൂലം ക്ഷണത്തിൽ ഭക്ഷണം കഴിച്ച് എല്ലാവരും ഉറങ്ങാൻ കിടന്നു.

ഒരു പകൽ മുഴുവനും നൈനിത്താളിൽ വിശ്രമം ഉണ്ടായിരുന്നതിനാൽ സംഘാംഗങ്ങൾ സ്വന്തം ഇഷ്ടത്തിനനുസരിച്ച് പരിപാടികൾ ആസൂത്രണം ചെയ്തു. തടാകത്തിൽ ബോട്ട് സവാരി ചെയ്യുന്നതിനും തടാകത്തിന്റെ ചുറ്റും വ്യാപിച്ചുകിടക്കുന്ന തിരക്കേറിയ വ്യാപാരകേന്ദ്രങ്ങളിൽ ഷോപ്പിങ്ങ് നടത്തുന്നതിനുംവേണ്ടി മിക്കവരും പോയപ്പോൾ ഞാൻ എന്റേതായ ചില ഉദ്ദേശ്യങ്ങളുമായി മുന്നോട്ടുപോയി. ആധുനികതയുടെ മുഖഭാവങ്ങളായ ബോട്ടുസവാരിയും ഷോപ്പിങ്ങും മറ്റും എനിയ്ക്കൊട്ടും താത്പര്യമില്ലാത്തതിനാൽ നൈനാദേവിയുടെ ക്ഷേത്രത്തിൽപ്പോയി പ്രാർഥിച്ചശേഷം ഞാൻ അയാർപട്ട എന്ന സ്ഥലം ലക്ഷ്യമാക്കി നടന്നു. തല്ലിതാൾ ഭാഗത്തുവച്ച് ചാന്ദ്റാം എന്നു പേരുള്ള ഒരു ഡ്രൈവറോട് ജിം കോർബറ്റ് സായ്പിന്റെ വസതിയിലേയ്ക്കുള്ള വഴി ചോദിച്ചപ്പോൾ അദ്ദേഹം സസന്തോഷം കൂടെ വരാം എന്നു സമ്മതിച്ചു.

ഇംഗ്ലീഷ് ഉപപാഠപുസ്തകത്തിൽ, "കുമയൂണിലെ നരഭോജികൾ" എന്ന ജിം കോർബറ്റിന്റെ വിഖ്യാതമായ ഗ്രന്ഥത്തിലെ ഒരധ്യായം പഠിച്ച കാലഘട്ടം മുതൽ അദ്ദേഹത്തോടുള്ള ഒരുതരം ഭ്രാന്തമായ ആരാധന എന്റെ മനസ്സിൽ ഉടലെടുത്തിരുന്നു. ഈ പുസ്തകത്തിന്റെ മലയാളം തർജമയും തുടർന്ന്, അദ്ദേഹത്തിന്റെ "രുദ്രപ്രയാഗിലെ നരഭോജിയായ പുള്ളിപ്പുലി", "ദി ടെമ്പിൾ ടൈഗർ ആന്റ് മോർ," "മൈ ഇന്ത്യ" എന്നീ പുസ്തകങ്ങളും വായിച്ചുഴിഞ്ഞപ്പോൾ ജിം കോർബറ്റ് എന്ന നാമം ഒരിയ്ക്കലും മായാത്ത വിധത്തിൽ എന്റെ ഹൃദയത്തിൽ പതിഞ്ഞുപോയി. ദുർഘടമായ യാത്രകളിൽ കണ്ണും കാതും സദാസമയവും തുറന്നിരിയ്ക്കണമെന്ന അടിസ്ഥാന തത്ത്വം ഞാൻ ആദ്യമായി ഉൾക്കൊണ്ടത് ഇദ്ദേഹത്തിന്റെ കൃതികളിൽക്കൂടിയാണ്. വനത്തിലൂടെയായാലും മഞ്ഞുഭൂമിയിലൂടെയായാലും ചുറ്റുപാടുകളിൽനിന്നുള്ള പല ശബ്ദങ്ങളും അടയാളങ്ങളും ഒരു യാത്രികനെ സംബന്ധിച്ചിടത്തോളം വളരെ നിർണായകമാണ്. ഘോരവനങ്ങളിൽക്കൂടി നടക്കുമ്പോൾ ശ്രദ്ധിയ്ക്കേണ്ട പല പ്രാഥമികപാഠങ്ങളും ഞാൻ സ്വായത്തമാക്കിയത് ജിം കോർബറ്റിന്റെ കൃതികളിൽനിന്നാണ്. വിജനമായ ഹിമഭൂമികളിൽക്കൂടി യാത്രചെയ്യുമ്പോഴും ഇത്തരം പാഠങ്ങൾ, പലപ്പോഴും എനിയ്ക്കു തുണയായിട്ടുണ്ട്. ഒരു നായാട്ടുവിദഗ്ധനായിട്ടാണ് അറിയപ്പെട്ടിരുന്നതെങ്കിലും, തികഞ്ഞ ജന്തുസ്നേഹിയും പ്രകൃതിസ്നേഹിയും ആയിരുന്നു ജിം കോർബറ്റ്. നിരാശ്രയരായ ഗ്രാമീണരേയും അവരുടെ വളർത്തുമൃഗങ്ങളേയും നിഷ്ഠൂരമായി കൊന്നൊടുക്കിയ നരഭോജികളെ മാത്രമാണ് ഇദ്ദേഹം തന്റെ റൈഫിളിന് ഇരയാക്കിയത്. ഇന്ത്യയിലെ ഗ്രാമീണരേയും ഗോത്രവർഗക്കാ

രേയും സർവ്വോപരി നമ്മുടെ വനാന്തരങ്ങളേയും അതിലെ പക്ഷിമൃഗാദികളേയും താൻ എത്രമാത്രം ഇഷ്ടപ്പെടുന്നു എന്നതിന്റെ ഉത്തമോദാഹരണമാണ് "മൈ ഇന്ത്യ" എന്ന അദ്ദേഹത്തിന്റെ സ്വന്തം അനുഭവക്കുറിപ്പ്. ജിം കോർബറ്റിന്റെ സ്മരണയ്ക്കായി നിലനിർത്തിയിട്ടുള്ള അദ്ദേഹത്തിന്റെ വസതി സന്ദർശിക്കണമെന്നത് വളരെക്കാലമായി ഞാൻ ആഗ്രഹിച്ചിരുന്ന ഒരു കാര്യമാണ്.

മരംകൊണ്ടു നിർമിച്ച പടി കടക്കുമ്പോൾ ആദ്യം ശ്രദ്ധയിൽപ്പെടുക വലിയ ഓക്ക് മരങ്ങളും തട്ടുതട്ടായി തിരിച്ച മനോഹരമായ പൂന്തോട്ടവുമാണ്. വൃക്ഷത്തലപ്പുകളുടെ ശീതളച്ഛായയിൽ 'ഗുർണൈ ഹൗസ്" ശാന്തമായി, ആഭിജാത്യത്തോടെ, നിലകൊള്ളുന്ന ദൃശ്യം ഹൃദ്യമാണ്. വരാന്തയും നാലുകിടപ്പുമുറികളും പഠനമുറിയും ഭോജനമുറിയും അടുക്കളയും അടങ്ങിയ ഈ ഗൃഹം ഒരു മ്യൂസിയമായി നിലനിർത്തിയിരിയ്ക്കുകയാണ്. ജിം കോർബറ്റ് സായ്പ്പിന്റെ നായാട്ടുകാലത്തെ ഓർമിപ്പിയ്ക്കുന്ന വിവിധ വസ്തുക്കൾ കലാചാരുതയോടെ ഇവിടെ സജ്ജീകരിച്ചിട്ടുണ്ട്. മീൻ പിടിക്കാനുള്ള ചൂണ്ടൽ, തകരംകൊണ്ടു സ്വയം നിർമിച്ച ബോട്ട്, നന്ദാദേവി വനത്തിലെ, 14,000 അടി ഉയർത്തിൽവച്ച് വെടിവച്ച, കാട്ടാടിന്റെ സ്റ്റഫ് ചെയ്ത രൂപം, ധിക്കാല വനത്തിൽവച്ച് വളരെ സാഹസികമായി കീഴ്പ്പെടുത്തിയ ഭീകരനായ കാട്ടാനയുടെ നാലര അടിയിലധികം നീളമുള്ള കൊമ്പ്, കടുവകളുടെ തലയോട്, ആഫ്രിക്കൻ ഗോത്രവർഗക്കാരുടെ ചെണ്ട, വിവിധതരം ഷെല്ലുകൾ എന്നിവ ഒരുഭാഗത്ത് കാണാം. പഠനമുറിയിൽ അദ്ദേഹം ഉപയോഗിച്ചിരുന്ന എഴുത്തുമേശ, കസേര, അലമാര എന്നിവ കഴിഞ്ഞാൽ ഒരു ഭാഗത്ത് അദ്ദേഹത്തിന്റെ പുസ്തകങ്ങൾ അടുക്കി വച്ചിട്ടുണ്ട്. 1887-ൽ വരച്ച നൈനിത്താൾ തടാകത്തിന്റെയും ചുറ്റുപാടുകളുടേയും ഭൂപടം പാറ്റ നക്കി കേടുവരുത്തിയ രൂപത്തിലാണ്. അദ്ദേഹത്തിനു കിട്ടിയ ട്രോഫികളും സ്വയം ഉപയോഗിച്ചിരുന്ന ഓടക്കുഴലും പിയാനൊയും ഒരുഭാഗത്ത് ഒതുക്കി വച്ചിട്ടുണ്ട്.

ടൈഗർ ജിം കോർബറ്റ് എന്നറിയപ്പെടുന്ന കേണൽ എഡ്വേർഡ് ജെയിംസ് കോർബറ്റ് എന്ന ഇംഗ്ലീഷുകാരൻ 1875 ജൂലായ് 25ന് നൈനിത്താളിൽ ജനിച്ചു. ദീർഘനാളത്തെ പട്ടാളസേവനത്തിനുശേഷം നൈനിത്താളിൽ സ്ഥിരതാമസമാക്കിയത് ഭാരതഭൂമിയോടുള്ള ഹൃദയംഗമമായ ആസക്തികൊണ്ടു മാത്രമാണ്. പാവപ്പെട്ട ഗ്രാമീണരെ ഉദ്ധരിയ്ക്കുന്നതിനുവേണ്ടി അദ്ദേഹം നടത്തിയ പ്രയത്നങ്ങൾ എക്കാലവും ഓർമിയ്ക്കപ്പെടും. ബഹുമുഖപ്രതിഭയായിരുന്ന ജിം കോർബറ്റ് എഴുത്തുകാരൻ, പക്ഷിനിരീക്ഷകൻ (Ornithologist) എന്നീ മേഖലകളിൽ ഏറെ ശോഭിച്ചു. ചിത്രകാരൻ, ഫോട്ടോഗ്രാഫർ എന്നീ രംഗങ്ങളിലും അദ്ദേഹം തിളങ്ങി. വിവിധതരം പക്ഷികളുടെ ശബ്ദങ്ങൾ അതേപോലെ അനുകരിയ്ക്കാനും അവ ചിലയ്ക്കുന്നതിന്റെ അർഥം മനസ്സിലാക്കാനും അദ്ദേഹത്തിനു കഴിയുമായിരുന്നു. കടുവയുടേയും മറ്റു മൃഗങ്ങളുടേയും ശബ്ദങ്ങൾ അതേപോലെ അനുകരിയ്ക്കാനും അദ്ദഹം പഠിച്ചിരുന്നു. അസാമാന്യമായ ധീരതയും, സർവ്വോപരി ഉന്നം തെറ്റാതെ റൈഫിൾ പ്രയോഗിയ്ക്കുവാനുള്ള കഴിവുമാണ് ജിം കോർബറ്റിനെ ഒരു തികഞ്ഞ നായാട്ടു

വിദഗ്ധനാക്കി മാറ്റിയത്. നൂറു കണക്കിനു ഗ്രാമീണരെ നിഷ്ഠൂരമായ കൊല ചെയ്ത 90 ൽ അധികം കടുവകളെ ജിം കോർബറ്റ് തന്റെ റൈഫിളിന് ഇരയാക്കിയിട്ടുണ്ട്. നൂറു കണക്കിനു ഗ്രാമീണരെ അദ്ദേഹം കടുവകളുടെ ആക്രമണത്തിൽനിന്നു രക്ഷിച്ചിട്ടുമുണ്ട്. അന്തസ്സും ആഭിജാത്യവും മുറ്റിനില്ക്കുന്ന ഈ സാധുമൃഗങ്ങൾ ഇന്ത്യൻ വനങ്ങളിൽനിന്ന് അപ്രത്യക്ഷമായിക്കൊണ്ടിരിയ്ക്കുകയാണെന്ന നഗ്നസത്യം ആദ്യമായി ചൂണ്ടിക്കാട്ടിയതും ജിം കോർബറ്റാണ്. മൃഗയാ വിനോദത്തിന് കാടുകളിലേയ്ക്കു നിരന്തരം ചെന്നുകയറുന്ന നാട്ടുരാജാക്കന്മാരും കടുവത്തോൽ കച്ചവടത്തിലൂടെ വൻലാഭം ലക്ഷ്യമാക്കുന്ന കാട്ടുകള്ളന്മാരും നമ്മുടെ വനങ്ങളുടെ അഭിമാനമായ, നിരുപദ്രവികളായ, കടുവകളെ കൊന്നൊടുക്കുന്നതു കണ്ടപ്പോഴാണ് ജിം കോർബറ്റ് ഹൃദയവേദനയോടെ പ്രതികരിച്ചത്. ഒരു കടുവയെപ്പോലും താൻ ഇനിയും വെടിവച്ചു കൊല്ലില്ല എന്ന ശപഥത്തോടെ ജിം കോർബറ്റ് തന്റെ മൂന്നു റൈഫിളുകളും രണ്ടു കൈത്തോക്കുകളും അജ്ഞാതമായ ഒരു സ്ഥലത്ത്, രണ്ടു സുഹൃത്തുക്കളുടെ സഹായത്തോടെ കുഴിച്ചുമൂടി, 'ശവസംസ്കാരം' നടത്തി! ഇദ്ദേഹത്തോടുള്ള ബഹുമാനസൂചകമായിട്ടാണ് രാംനഗർ പട്ടണത്തിനടുത്തുള്ള രാംഗംഗാ നാഷണൽ പാർക്കിനെ, കോർബറ്റ് നാഷണൽ പാർക്ക് എന്ന് 1957 ൽ പുനർനാമകരണം ചെയ്തത്.

1955-ഏപ്രിൽ 19-ാം തിയ്യതി കെനിയയിൽവച്ച് ജിം കോർബറ്റ് നിര്യാതനായി. ജിം കോർബറ്റ് സായ്പ്പിന്റെ വസതിയിൽ ഞാൻ രണ്ടുമണിക്കൂറിലധികം തങ്ങി. അദ്ദേഹത്തിന്റെ ശ്വാസനിശ്വാസങ്ങൾ തളംകെട്ടി നില്ക്കുന്ന മുറികളും, ആ രൂപം ഗൂഢമായി പതിഞ്ഞുകിടക്കുന്ന ചുമരുകളും നിരവധി തവണ കണ്ട് ഞാൻ നിർവൃതി പൂകി. ഇവിടത്തെ ഓരോ മണൽത്തരിയും അദ്ദേഹത്തിന്റെ പാദമുദ്രകൾ ഏറ്റുവാങ്ങിയവയാണ്. ജിം കോർബറ്റിനെ സ്മരിച്ചുകൊണ്ട് ആ മണ്ണിൽ തൊട്ടുവണങ്ങി തിരിച്ചുപോരുമ്പോൾ മനസ്സിനു വല്ലാത്ത ഭാരം തോന്നി.

ചാന്ദ്റാമിന് പണം കൊടുത്തു സന്തോഷിപ്പിച്ചശേഷം നൈനിത്താൾ തടാകത്തിന്റെ തിരക്കൊഴിഞ്ഞ ഒരു മൂലയിലേയ്ക്കു നടന്നു. ഒരു പെട്ടിക്കടയിൽനിന്ന് തണുത്ത ലെസ്സി വാങ്ങിക്കുടിച്ച് വൃക്ഷത്തണലിനു താഴെയുള്ള സിമന്റ് ബെഞ്ചിൽ മലർന്നു കിടന്നു. കുളിരാർന്ന കാലാവസ്ഥയും തടാകത്തെ തഴുകിയെത്തുന്ന ഇളംതെന്നലുമേറ്റ് മിഴികൾ പാതി അടഞ്ഞപ്പോൾ നൈനിത്താൾ തടാകത്തിന്റെ പുരാണചരിത്രം ഓർത്തുനോക്കി...

ദക്ഷയാഗത്തിന്റെ പുരാണപശ്ചാത്തലംതന്നെയാണ്, നൈനിത്താൾ തടാകത്തിന്റെ ഉദ്ഭവകാരണം. സതീദേവിയുടെ കണ്ണുകൾ വീണ സ്ഥലമാണ് പിന്നീട് നൈനിത്താൾ ആയി മാറിയത്. ദക്ഷപ്രജാപതിയുടെ അരുമയായ ഇളയമകൾ സതീദേവിയെ നൈനാ എന്ന ഓമനപ്പേരിലും വിളിച്ചിരുന്നു. പച്ചയോടൊപ്പം നീലിമയാർന്ന ജലത്തിന്റെ മനോഹരമായ നിറം സതീദേവിയുടെ കണ്ണുകളുടെ പ്രതിച്ഛായയാണെന്നു വിശ്വസിയ്ക്കുന്നു. സ്കാന്ദപുരാണം, മാനസഖാണ്ഡത്തിൽ, നൈനിത്താൾ തടാകത്തെ "ത്രൈറിഷി സരോവരം' എന്നു പരാമർശിച്ചു കാണുന്നു. അത്രി, പുലസ്ത്യൻ, പുലഹൻ എന്നീ ഋഷികൾ തീർഥയാത്രയ്ക്കിടക്ക് നൈനപർവതത്തിൽ വരുകയും ആ പ്രദേശ

ത്തൊന്നും ദാഹജലം കിട്ടാതെവന്നപ്പോൾ മാനസസരസ്സിനെ മനസ്സിൽ ധ്യാനിയ്ക്കുകയും ചെയ്തു. പർവതത്തിന്റെ അടിവാരത്ത് വിശാലമായ തടാകം കണ്ട ഋഷികൾ, അതു മാനസസരസ്സിൽനിന്നുള്ള അന്തർജലപ്രവാഹം കൊണ്ടു നിറഞ്ഞതാണെന്ന് ദിവ്യദൃഷ്ടികൊണ്ടു മനസ്സിലാക്കി. നൈനിത്താൾ തടാകം സന്ദർശിക്കുന്നവർക്ക്, മാനസസരസ്സ് തടാകം ദർശിക്കുന്നതിന്റെ മാഹാത്മ്യം സിദ്ധിക്കുമെന്നു പറയുന്നതും ഇതുകൊണ്ടാണ്.

നൈനിത്താളിലെ നൈനാദേവീക്ഷേത്രത്തിൽ, കുമയൂൺ ഭരിച്ചിരുന്ന ചാന്ദ് രാജവംശത്തിലെ നന്ദാദേവിയുടെ പ്രതിഷ്ഠകൂടി കാണാം. ചാന്ദ് രാജകുമാരിയുടെ സഹോദരിയായിരുന്നു നന്ദാ രാജകുമാരി. ഒരു കാട്ടുപോത്തിനാൽ കൊല്ലപ്പെട്ട രാജകുമാരിക്ക്, പിന്നീട്, ഒരു ദൈവിക പരിവേഷം സിദ്ധിച്ചതിന്റെ ഫലമായി ക്ഷേത്രത്തിൽ ഇടം നൽകുകയാണുണ്ടായത്.

അൽമോറയിലെ ഉൾക്കാടുകളിൽ നായാട്ടുനടത്തിക്കൊണ്ടിരുന്ന പി. ബാറോൻ[1] എന്ന ഇംഗ്ലീഷുകാരനാണ് 1839 ൽ, നൈനിത്താൾ തടാകം കണ്ടുപിടിച്ചത്. പക്ഷെ, അതിനു വളരെ മുമ്പുതന്നെ തോക്ധാർ നൂർസിങ്ങ് എന്നൊരു ജമീന്ദാർ, തദ്ദേശീയരായ ഗോത്രവർഗക്കാരുടെ സഹായത്തോടെ, ഈ തടാകം കണ്ടുപിടിയ്ക്കുകയും അതിന്റെ ഉടമസ്ഥാവകാശം ഉറപ്പിയ്ക്കുകയും ചെയ്തിരുന്നു. ഇംഗ്ലീഷുകാരുടെ മുഷ്ക്കിനു മുമ്പിൽ തോക്ധാർ കീഴടങ്ങുകയും ജെ.എച്ച്. ബാറ്റൺ എന്ന ജഡ്ജി തടാകം സർക്കാരിലേയ്ക്കു മുതൽ കൂട്ടുകയും കണ്ടുപിടുത്തത്തിന്റെ അവകാശം ബാറോണിനു നൽകുകയുമാണുണ്ടായത്. 5000ത്തോളം അടി നീളവും 1660 -ൽപ്പരം അടി വീതിയുമുള്ള ഈ തടാകം ഒറ്റ നോട്ടത്തിൽ വൃത്താകാരത്തിലുള്ള ഒരു നീല വൈഢൂര്യംപോലെ തോന്നും. നൈനിത്താളിനെ ഇന്നത്തെ രീതിയിൽ വികസിപ്പിച്ചതും ഇംഗ്ലീഷുകാരാണ്. തടാകത്തിനു ചുറ്റും വീതിയേറിയ പ്രദക്ഷിണവഴിയുണ്ടാക്കുകയും ചുറ്റുമുള്ള മലമടക്കുകളിൽ എലിസബത്തൻ ഗോത്തിക്ക് മാതൃകയിലുള്ള കെട്ടിടങ്ങൾ പണിയിയ്ക്കുകയും ചെയ്തു. 7000ത്തോളം അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന നൈനിത്താളിനു 11.73 ചതുരശ്ര കിലോമീറ്റർ മാത്രമേ വിസ്തീർണമുള്ളൂ. ഒരു സുഖവാസകേന്ദ്രം എന്നതിനുപുറമെ ബ്രിട്ടീഷ് സർക്കാരിന്റെ ഉഷ്ണകാല ഭരണകേന്ദ്രമായും നൈനിത്താളിനു സ്ഥാനം ലഭിച്ചു. 1880-ൽ ഉണ്ടായ അതിഭയങ്കരമായ മലയിടിച്ചിലിൽനിന്നും നൈനിത്താൾ ഉയർത്തെഴുന്നേറ്റതു ചരിത്രസംഭവമാണ്. കുമയൂണിലെ ഛരാകാത്തപർഗാനയിൽ ഉൾപ്പെട്ട പിത്തോരഗഢ്, അൽമോറ, നൈനിത്താൾ പ്രദേശത്ത് മൊത്തം 66 ശുദ്ധജല തടാകങ്ങളുണ്ട്. പ്രകൃതിസൗന്ദര്യം ഇത്രയ്ക്കധികം കനിഞ്ഞുകിട്ടിയ മറ്റൊരു ഭൂപ്രദേശവും ഭാരതഭൂഖണ്ഡത്തിൽ ഉണ്ടെന്നു തോന്നുന്നില്ല. മഞ്ഞുമൂടിയ ഹിമശൃംഗങ്ങൾക്കു താഴെ ദേവദാരു, ഓക്ക് തുടങ്ങിയ വൃക്ഷങ്ങളാൽ ചുറ്റപ്പെട്ടുകിടക്കുന്ന മലമ്പ്രദേശങ്ങളും, നീലച്ഛവി പ്രസരിക്കുന്ന അന്തരീക്ഷവും വിസ്തൃതമായ

---

1. 'PILGRIM' എന്ന തൂലികാനാമത്തിൽ 'ആഗ്ര-അക്ബർ' എന്ന യാത്രാവിവരണഗ്രന്ഥം എഴുതിയതും ഇദ്ദേഹമാണ്. നൈനിത്താളിനെക്കുറിച്ചുള്ള ധാരാളം പരാമർശങ്ങൾ ഈ ഗ്രന്ഥത്തിൽ ഉണ്ട്.

പുൽമേടുകളും, നീലാകാശം പ്രതിഫലിച്ചുകിടക്കുന്ന തടാകങ്ങളും, പാറക്കെട്ടുകളിൽ തട്ടി ചിന്നിച്ചിതറി കീഴോട്ടുപതിയ്ക്കുന്ന ജലപ്രവാഹങ്ങളും, പൂത്തുലഞ്ഞു നില്ക്കുന്ന പുഷ്പപ്രപഞ്ചവും, കുളിരാർന്ന കാലാവസ്ഥയും, സന്തുഷ്ടിയോടെ മേഞ്ഞു നടക്കുന്ന നാൽക്കാലിക്കൂട്ടങ്ങളും കുമയൂൺ എന്ന ഭൂപ്രദേശത്തെ സ്വർഗഭൂമിയ്ക്കു തുല്യമാക്കുന്നു. നക്ഷത്രക്കൂട്ടങ്ങൾക്കിടയിലെ മുഴുതിങ്കൾപോലെ, റാണിയായി, കുമയൂൺഹിമാലയം സസുഖം നിലകൊള്ളുന്നു...

രാത്രി 10 മണി കഴിഞ്ഞപ്പോൾ ഞങ്ങളുടെ സംഘം ദൽഹി ലക്ഷ്യമാക്കി യാത്രതിരിച്ചു. ഒരു യാത്ര ഇവിടെ അവസാനിയ്ക്കുകയാണ്; മറ്റൊന്ന് തുടങ്ങാൻ വേണ്ടി മാത്രം. ഒരു മാസത്തോളം നീണ്ടുപോയ, ആദികൈലാസത്തിലേയ്ക്കുള്ള കന്നിയാത്ര നിരവധി ദിവ്യാനുഭൂതികളാണ് എനിയ്ക്കു നേടിത്തന്നത്. ഹിമാലയത്തിലെ അതിനിഗൂഢമായ പല സമസ്യകൾക്കും വ്യക്തമായ ഉത്തരം കണ്ടെത്താൻ കഴിഞ്ഞുവെന്നുള്ളതാണ് ഈ യാത്രയിലെ നേട്ടം. ഹിമാലയയാത്രയിൽ, സഞ്ചാരിയും തീർഥാടകനും തമ്മിൽ ഗണ്യമായ അന്തരമുണ്ട്. തീർഥാടകൻ ഹിമാലയത്തിലേക്കു കാലെടുത്തുവയ്ക്കുമ്പോൾതന്നെ 'അഹം' അവസാനിയ്ക്കുന്നു. വേണ്ടത്ര മുൻകരുതലോടെ, ഉറച്ച വിശ്വാസത്തോടെ ആയിരിയ്ക്കണം ഹിമാലയത്തെ പ്രാപിക്കേണ്ടത്. ഹിമാലയയാത്രയ്ക്കൊരുങ്ങുന്ന തീർഥാടകൻ കഠിനവ്രതത്താൽ പ്രാപഞ്ചികശക്തിയോട് ഇണങ്ങി മനസ്സും ശരീരവും ഒരേപോലെ സജ്ജമാക്കി തയ്യാറാകണം. അപ്പോൾ മാത്രമേ അനുഭൂതികളുടെ ഉയർന്നതലങ്ങളിലേയ്ക്ക് ചെന്നെത്താൻ കഴിയൂ. നമുക്ക് അഗോചരങ്ങളായ സാന്നിധ്യങ്ങൾ ഇവിടെ നിശ്വസിയ്ക്കുന്നു. ഇവിടത്തെ അന്തരീക്ഷത്തിലുണ്ടാകുന്ന അഗോചരശക്തിയുടെ സ്പന്ദനങ്ങൾ ഏറ്റുവാങ്ങുമ്പോൾ മനുഷ്യൻ വിസ്മയ-ഭയചകിതനാകുന്നു.

കൈലാസപർവതത്തിന്റെ അടിഭാഗത്തും ഹിമാലയത്തിലെ കൊടുംമഞ്ഞാൽ മൂടപ്പെട്ടുകിടക്കുന്ന മറ്റു പല ഭാഗങ്ങളിലും, മാസങ്ങളോളം കൂടാരം കെട്ടി വസിച്ച കെറി മൊറാൻ എന്ന വിദേശി തന്റെ ദിവ്യാനുഭവങ്ങൾ "ദി സേക്രഡ് മൗണ്ടൻ ഓഫ് തിബത്ത്" എന്ന ഗ്രന്ഥത്തിൽ അസാമാന്യമായ മിഴിവോടെ പകർത്തിയിട്ടുണ്ട്.

"– ദേവസ്ത്രീകളുടെ ശരീരത്തിലണിഞ്ഞ കുറിക്കൂട്ടു കലങ്ങി ചെമ്പൊൻ നിറമാർന്നതും ലോകശുദ്ധീകരണത്തിനായി നാലുദിക്കിലേക്കും വെവ്വേറെ കൈവഴികളായൊഴുകുന്നതും ദിഗ്ഭേദമനുസരിച്ച് വ്യത്യസ്തനാമങ്ങളിൽ അറിയപ്പെടുന്നതും പാപനാശിനിയുമായ ഗംഗാനദിയുടെ ഉദ്ഭവം ഹിമാലയത്തിൽനിന്നാണ്. അളകനന്ദയുടെ തെക്കൻ കൈവഴി ഏഴുനദിയായിപ്പിരിഞ്ഞ് ദക്ഷിണസമുദ്രത്തിൽ ചെന്നുചേരുന്നു. ഒന്നു മൂന്നാവുക, പിന്നെ നാല്, നാല് വേർപിരിഞ്ഞ് ഏഴാവുക എന്നുള്ളത് ഒരു പ്രപഞ്ചനിയമമാണ്. സമഷ്ടിയിലെ ഈ ഗംഗതന്നെയാണ് മനുഷ്യദേവയോനി. ദേഹങ്ങളിലെ സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളിൽ വർത്തിയ്ക്കുന്ന മൂലാധാരാദിചക്രങ്ങളിലൂടെ ത്രിവിധരൂപത്തിൽ പ്രവഹിയ്ക്കുന്ന ഈശ്വരചൈതന്യം- ഹിമാലയത്തിന്റെ മഹത്വം-

മനസ്സിലാക്കാൻ ഒരു തീർഥാടകൻ ഈ മഹദ്പർവതത്തിന്റെ വൈവിധ്യങ്ങളായ രൂപവും ഭാവവും അനുഭവിച്ചറിയുകതന്നെ വേണം. അതാവട്ടെ, ഉദയത്തിലും അസ്തമയത്തിലും മധ്യാഹ്നത്തിലും അർധരാത്രിയിലും വെയിലിലും മഴയിലും ശൈത്യത്തിലും കൊടുങ്കാറ്റിലും ദൃശ്യമാകുന്ന അമ്പരപ്പിയ്ക്കുന്ന മാറ്റങ്ങൾ നമ്മെ ഉദാത്തതയിലേയ്ക്കു നയിയ്ക്കുന്നു. ആധുനികസിദ്ധാന്തങ്ങൾപോലും ഹിമാലയത്തിന്റെ അതിനിഗൂഢമായ യോഗാത്മകപരിവേഷം നിർണയിയ്ക്കുന്നതിൽ പരാജയപ്പെടുന്നു എന്നുള്ളത് ഒരു വസ്തുതയാണ്. യാദൃച്ഛികം എന്നു പറഞ്ഞ് എളുപ്പത്തിൽ തള്ളിക്കളയാവുന്നതല്ല ഇവിടത്തെ ഐതിഹ്യവും വസ്തുതയും തമ്മിലുള്ള മഹനീയമായ ഒത്തുചേരൽ."

"- സസ്യങ്ങൾ വായുവിൽനിന്നും വെള്ളത്തിൽനിന്നും അംഗാരത്തേയും പാക്യജനകത്തേയും വലിച്ചെടുത്തു ഭക്ഷിയ്ക്കുന്നു. മറ്റു സർവ ജീവജാലങ്ങൾക്കും ഭക്ഷണം സസ്യങ്ങളിലൂടെത്തന്നെ ലഭിയ്ക്കേണ്ടതായി വരുമ്പോൾ ഇന്നും ആധുനിക ശാസ്ത്രജ്ഞർക്ക് അമ്പരപ്പുളവാക്കുന്ന അദ്ഭുതസിദ്ധികളുള്ള യോഗികൾ വെറും വായുഭക്ഷണംകൊണ്ടു വളരെക്കാലമായി ഹിമാലയത്തിൽ വസിയ്ക്കുന്നു എന്നത് യാഥാർഥ്യമാണ്."

"- മനഃശ്ശാന്തി തേടിയെത്തുന്ന തീർഥാടകർക്ക് കാതോർത്താൽ ഹിമാലയത്തിൽ, കൈലാസത്തിൽ, ശാന്തിമന്ത്രമായ "ഓം" ശ്രവിയ്ക്കാവുന്നതാണ്."

"- രാമായണം, മഹാഭാരതം മുതലായ ഭാരതീയ ഇതിഹാസങ്ങളിലെ ചിരംജീവികളായ ഹനുമാന്റെയും വ്യാസമഹർഷിയുടേയും സാന്നിധ്യം ഇന്നും ഹിമാലയപ്രദേശങ്ങളിൽ പലർക്കും അനുഭവപ്പെടാറുണ്ട്."

"- ലക്ഷ്യസാക്ഷാത്കാരം സാദ്ധ്യമായില്ലെങ്കിലും ഒരു ഹിമാലയൻ തീർഥാടകന്റെ സഞ്ചാരപാതകൾപോലും അവന്റെ അന്തഃകരണത്തെ ശുദ്ധീകരിയ്ക്കുന്നു. സർവവും 'അവിടത്തേയ്ക്കു' സമർപ്പിച്ച്, 'അഹം' മനസ്സിൽനിന്നു തൂത്തുമാറ്റി യാത്ര ആരംഭിയ്ക്കുന്ന ഒരു തീർഥാടകന്റെ മുഖഭാവത്തിൽ ഇത്തരം ഒരു പരിണാമത്തിന്റെ ദീപ്തി പ്രകടമായിരിയ്ക്കും. അഗാധവും അഗോചരവുമായ ഒരാത്മീയസ്വാധീനം, ഒരു വിശിഷ്ട കാന്തികപ്രഭാവലയം, ഹിമാലയത്തെ മഹത്തായ ആത്മീയ തീർഥാടന കേന്ദ്രമാക്കി മാറ്റുന്നു. അത് ദേവസ്ഥാനം അഥവാ ദേവൻമാരുടെ ആവാസസ്ഥലം ആകുന്നു."

ഇനിയും കീഴടക്കപ്പെടാത്ത, ഹിമാലയത്തിലെ ഹിമഗിരിശൃംഗങ്ങളുടെ നിഗൂഢതാഴ്വരപ്രദേശങ്ങളിലൂടെ സഞ്ചരിച്ച് അവിടെ പുറംലോകവുമായി ഒട്ടും ബന്ധപ്പെടാതെ വസിയ്ക്കുന്ന ദിവ്യ ഋഷീശ്വരന്മാരുടെ സന്നിധിയിൽ ചെന്നെത്തിയ വിദേശസഞ്ചാരികൾ നിരവധിയുണ്ട്. ഇവർ പകർത്തിയ ദിവ്യാനുഭവക്കുറിപ്പുകൾ ലോകജനതയ്ക്ക് ഇന്നും ഒരു വിസ്മയമാണ്. ഇന്ത്യൻ പ്രധാനമന്ത്രിമാരിൽ ഏറ്റവും പ്രമുഖനും ബുദ്ധിജീവിയുമായ പണ്ഡിറ്റ് ജവഹർലാൽ നെഹ്റു, തന്റെ ആത്മകഥയിൽ, ആധുനികയുഗത്തിൽ പിടികിട്ടാത്ത രണ്ടുകാര്യങ്ങളെക്കുറിച്ച് പറയുന്നുണ്ട്. ഒന്ന്; മഞ്ഞുപുലികൾ നൃത്തം ചെയ്യുന്ന, യതികൾ വസിയ്ക്കുന്ന ഹിമാലയത്തിന്റെ അപ്രാപ്യമായ നിഗൂഢതയും, രണ്ട്; ആൽബർട്ട് ഐൻസ്റ്റിന്റെ ആപേക്ഷികാസിദ്ധാന്തവും. "യാതൊരുവൻ ഹിമാലയനിരകളെക്കുറിച്ച് ചിന്തിക്കുന്നുവോ അവൻ, അവയെ

നേരിൽ കാണുന്നില്ലെങ്കിൽപ്പോലും, കാശിദർശനാരാധനകൾ നടത്തുന്നവ നേക്കാൾ മഹാനാണ്. മഞ്ഞുതുള്ളികൾ പ്രഭാതകിരണങ്ങളാൽ എങ്ങനെ ഇല്ലാതാകുന്നുവോ, അതുപോലെ മാനവരാശിയുടെ പാപകർമങ്ങളും ഹിമാലയദർശനത്താൽ ഇല്ലാതാകുന്നു"- എന്നു സ്കാന്ദപുരാണത്തിൽ പറയുന്നു. ലോകത്തെവിടെയായാലും, ഹിമാലയമെന്ന നാമം ഉച്ചരിയ്ക്കുന്നതു കേട്ടാൽ ജനങ്ങൾ അതീവശ്രദ്ധാലുക്കളാവുന്നതും അത്യപൂർവമായ ഒരു ജിജ്ഞാസ അവരുടെ മുഖങ്ങളിൽ ഉടലെടുക്കുന്നതും കാണാം. ഹിമാലയത്തിന്റെ മഹത്വവും അതാണ്. [1]"ചക്രാരപംക്തിരിവ ഗച്ഛതി ഭാഗ്യപംക്തിഃ" എന്നു ഭാസൻ പറയുന്നുണ്ട്. കാലചക്രം തിരിയുമ്പോൾ മാറ്റം സ്വാഭാവികമാണ്. പക്ഷെ, കാലത്തിന് അതീതമായി ഹിമാലയം എന്ന നഗാധിരാജൻ അങ്ങു വടക്ക് ഇന്നും തല ഉയർത്തി നിലകൊള്ളുന്നു. അവിടത്തെ ഋഷികൾ, സഹസ്രാബ്ദങ്ങൾക്കുമുമ്പുതന്നെ, മനുഷ്യസാഹോദര്യം, ഭാരതീയ സംസ്കാരം അഥവാ ഭാരതീയ ചേതന തുടങ്ങിയ മഹനീയാദർശങ്ങളെ പ്രാവർത്തികമാക്കാനാണ് ലോക ജനതയോട് ആഹ്വാനം ചെയ്തത്. നമ്മുടെ ലക്ഷ്യവും അതുമാത്രമായിരിക്കട്ടെ.

"തേ അജ്യേഷ്ഠാ അകനിഷ്ഠാസഉദ്ഭി
ദോ/മദ്ധ്യമാസോ മഹസാവിവാവൃധുഃ
സുജാതാസോജനുഷാ പൃശ്നിമാതരോ
ദിവോമര്യാ ആനോ അച്ഛാജിഗാതന."

(ജനിച്ച നാടിനെ അമ്മയെപ്പോലെ കരുതി സ്നേഹിക്കുന്ന പാരമ്പര്യമാണ് ഭാരതീയരുടെ. ഭൂമി എന്റെ അമ്മയും ഞാൻ ഭൂമിയുടെ പുത്രനുമാണ്. അത്തരം മനഃസ്ഥിതിയുള്ളവർ സ്വർഗത്തിൽനിന്നു വന്ന് ജനിച്ചവർതന്നെ. ബാഹ്യവും ആഭ്യന്തരവുമായ ശത്രുക്കൾക്ക് അടിമപ്പെട്ടവർക്ക് ഈ ഉൽകൃഷ്ടബോധം ഉണ്ടാകില്ല. താഴ്ന്നവനെന്നോ വലിയവനെന്നോ ഇടനിലക്കാരനോ എന്ന ഭേദം നോക്കാതെ നാം എല്ലാം ഭാരതീയർ എന്ന ഭാവം പുലർത്താൻ കഴിയുമ്പോഴേ നാട് അഭിവൃദ്ധി പ്രാപിക്കൂ എന്ന് ഈ വേദമന്ത്രം ബോധ്യപ്പെടുത്തുന്നു. അധഃകൃതനെന്നോ സംവരണാവകാശിയെന്നോ ആരേയും മുദ്ര കുത്താതെ എല്ലാവർക്കും തുല്യാവകാശങ്ങളും തുല്യാവസരങ്ങളും പ്രദാനം ചെയ്യത്തക്ക രീതിയിൽ ദീനഹീനഭാവങ്ങളെ ദൂരീകരിക്കുമാറ് ഒരു ബോധോദയം ഉണ്ടാകണം എന്നുകൂടി ഈ വേദമന്ത്രം സ്നേഹരൂപേണ അനുശാസിക്കുന്നു.)

---

1. കാലചക്രം തിരിയുന്നത് ദൈവനിശ്ചയമാണ്.

അനുബന്ധം: - I

# ഭാരതം പാശ്ചാത്യരുടെ കാഴ്ചപ്പാടിൽ

- ഇതാണ് ശരിയായ ഇന്ത്യ! സ്വപ്നങ്ങളുടേയും സാഹസികതയുടേയും നാട്. അളവറ്റ സമ്പത്തിന്റെയും അങ്ങേയറ്റത്തെ ദാരിദ്ര്യത്തിന്റെയും നാട്. ഒരുവശത്ത് രാജകീയമായ പ്രൗഢി. മറുവശത്ത് ശോചനീയമായ പഴന്തുണിത്തുണ്ടുകൾ. കൊട്ടാരങ്ങൾക്കൊപ്പം കുടിലുകളും. കഠിനമായ ഭക്ഷണക്ഷാമവും മഹാമാരികളും, ജിന്നുകളും, രാക്ഷസന്മാരും, അലാവുദ്ദീന്റെ അദ്ഭുതവിളക്കുകളും, പുലികളും, ആനകളും, ഘോരസർപങ്ങളും, വനാന്തരങ്ങളും; ഒരു നൂറു നാട്ടുരാജ്യങ്ങൾ ഒന്നായിച്ചേർന്ന വലിയ രാഷ്ട്രം. നൂറോളം ഭാഷകൾ, ആയിരത്തോളം മതങ്ങൾ, മുപ്പത്തിമുക്കോടി ദൈവങ്ങൾ. മനുഷ്യവംശത്തിന്റെ കളിത്തൊട്ടിൽ. മനുഷ്യഭാഷ പിറന്നുവീണത് ഇവിടെയാണ്. ചരിത്രത്തിന്റെ അമ്മയാണ്. പുരാണങ്ങളുടെ മുത്തശ്ശിയാണ്. പാരമ്പര്യത്തിന്റെ മുതുമുത്തശ്ശിയാണ്. അവളുടെ ഇന്നലെകൾ, മറ്റു രാഷ്ട്രങ്ങളുടെ പഴംപുരാണങ്ങൾക്ക് സാക്ഷ്യം രേഖപ്പെടുത്തുന്നു. സൂര്യനുതാഴെ, ഈ ഭൂമിയിൽ യാതൊരു ഭേദഭാവനയും കൂടാതെ, നിറഞ്ഞ ഹൃദയത്തോടെ എന്നും വൈദേശികരെ സ്വാഗതം ചെയ്യുന്ന ഒരേയൊരു രാഷ്ട്രം! രാജകുമാരനായാലും, കർഷകനായാലും, പണ്ഡിതനായാലും, പാമരനായാലും, ജ്ഞാനിയായാലും, വിഡ്ഢിയായാലും, ധനികനായാലും, ദരിദ്രനായാലും, അടിമയായാലും, സ്വതന്ത്രനായാലും ഇവിടേക്കെന്നും സ്വാഗതം! എല്ലാവരും ഒരിയ്ക്കലെങ്കിലും വന്നു കാണാൻ മോഹിക്കുന്ന നാട്... ഒരിക്കൽ കണ്ടു കഴിഞ്ഞാലോ... ലോകത്തിലുള്ള മറ്റു കാഴ്ചകളൊക്കെ ഒത്തുചേർന്നു വിളിച്ചാലും ഒന്നു തിരിഞ്ഞുനോക്കാൻപോലും മനസ്സു വരികയുമില്ല.

*മാർക്ക് ട്വൈൻ (Mark Twain)*

- ഭഗവദ്ഗീത വായിച്ചതിനുശേഷം, ഈശ്വരൻ പ്രപഞ്ചത്തെ സൃഷ്ടിച്ചതെങ്ങനെയെന്ന് മനനം ചെയ്തുതുടങ്ങിയപ്പോളാണ് എനിക്കു ബോധ്യമായത്, മറ്റു സിദ്ധാന്തങ്ങളൊക്കെയുംതന്നെ എത്ര അർഥശൂന്യങ്ങളാണെന്ന്.

*ആൽബർട്ട് ഐൻസ്റ്റീൻ (Albert Einstein)*

- ക്വാണ്ടം ഫിസിക്സിലെ ചില സിദ്ധാന്തങ്ങൾ ശുദ്ധ അസംബന്ധമാണെന്ന് എനിയ്ക്കു തോന്നിയിരുന്നു. പക്ഷെ, ഭാരതീയ തത്ത്വചിന്തകളുമായി പരിചയപ്പെട്ടുകഴിഞ്ഞപ്പോൾ ആ സിദ്ധാന്തങ്ങളുടെയൊക്കെ സാരം പെട്ടെന്നെനിയ്ക്കു തെളിഞ്ഞു കിട്ടി.

*ഡബ്ളിയു.എസ്.ഹെയ്സൻബർഗ് (W.S.Heisenberg)-ജർമ്മൻ ഭൗതികശാസ്ത്രജ്ഞൻ.*

* അയ്യായിരം വർഷങ്ങൾക്കുമുമ്പുണ്ടായ വേദങ്ങളിൽ മനുഷ്യശരീരത്തെക്കുറിച്ച് വിശദമായി വിവരിക്കുന്നുണ്ട്. മനുഷ്യശരീരത്തിലെ നാഡീവ്യൂഹത്തെക്കുറിച്ച് ഇന്ന് നമുക്കുള്ള അറിവ് ആ വിവരണങ്ങളുമായി തികച്ചും ഒത്തുപോകുന്നതാണ്. വാസ്തവത്തിൽ അതു വായിക്കുമ്പോൾ നമ്മുടെ മനസ്സിൽ അറിയാതെ ഒരു ചോദ്യം ഉയരും. വേദങ്ങൾ യഥാർഥത്തിൽ മതപരമായ ഒരു ഗ്രന്ഥമാണോ, അതോ നാഡീവ്യൂഹത്തിനെക്കുറിച്ച് പ്രതിപാദിയ്ക്കുന്ന ശരീരശാസ്ത്രപരമായ ഒരു ഗ്രന്ഥമോ എന്ന്.

*റെലേ (Rele) -ജൂതസാഹിത്യകാരൻ*

* കുറച്ചുകൂടി മുമ്പോട്ടുപോയാൽ നല്ല വീതിയും ഭംഗിയുമുള്ള ഒരു തെരുവായി. വഴിയുടെ രണ്ടുഭാഗത്തും നിരനിരയായി നില്ക്കുന്ന ഒന്നാന്തരം വീടുകൾ. മുമ്പും ഇതുപോലെയുള്ള തെരുവുകളും വീടുകളും ഞാൻ വർണിച്ചിട്ടുണ്ടല്ലോ. ധനികരായ, യോഗ്യരായ കച്ചവടക്കാരുടെതാണ് ഈ വീടുകൾ. ഈ തെരുവിൽ ധാരാളം വണിക്കുകൾ താമസിക്കുന്നുണ്ട്. എല്ലാതരത്തിലുമുള്ള മുത്തും, പവിഴവും, മാണിക്യവും, വൈരവും, മരതകവും, തുണിത്തരങ്ങളും ഇവിടെ സുലഭമാണ്. ഭൂമിയിൽ ലഭ്യമായ ഏതൊരു വസ്തുവും ഇവിടെനിന്ന് നിങ്ങൾക്ക് ഇഷ്ടംപോലെ വാങ്ങാം.

*– ഡോമിൻഗോസ് പയസ്. (Domingos Paes) എ.ഡി. 1520-22-ൽ വിജയനഗരസാമ്രാജ്യത്തിലെ ഹംപി സന്ദർശിച്ച സഞ്ചാരി.*

* ഇന്ത്യയിൽ ഞാൻ കണ്ട ജനങ്ങൾ, ഈ ഭൂലോകത്ത് ജീവിക്കുന്നവരാണെങ്കിലും ഭൂമിയുമായി യാതൊരു ബന്ധവുമില്ലാത്തവർ. നഗരത്തിൽ താമസിക്കുന്നവരാണ്, പക്ഷെ നഗരവുമായി ഒട്ടിച്ചേരാത്തവർ. എല്ലാം സ്വന്തമായി ഉള്ളവർ, പക്ഷെ ഒന്നിന്റേയും ഉടമകളല്ലാത്തവർ.

*അപ്പോളൊനിയസ് ടയനിയൂസ് (Apolonius Tyanaeus.) ഗ്രീക്ക് ചിന്തകനും സഞ്ചാരിയും.*

* അതിർത്തിക്കപ്പുറത്തേക്ക് ഒരൊറ്റ സൈനികനെപ്പോലും പറഞ്ഞയക്കാതെ ഇരുപതു നൂറ്റാണ്ടുകളോളമായി ഇന്ത്യ ചൈനയെ സാംസ്കാരികമായി കീഴടക്കി ഭരിയ്ക്കുന്നു.

*ഹൂഷി (Hu Shih) (ഹൂഷി-അമേരിക്കയിലെ ചൈനീസ് സ്ഥാനപതിയായിരുന്നു.)*

•

* ഭാരതീയമായ ജീവിതശൈലി, സ്വാഭാവികമായതും തനിമയാർന്നതുമായ ഒരു ജീവിതരീതിയെക്കുറിച്ചുള്ള കാഴ്ചപ്പാട് നമുക്കു നല്കുന്നു. നമ്മളൊക്കെ കപടമായ പല മൂടുപടങ്ങൾകൊണ്ട് മുഖം മറയ്ക്കുന്നവരാണ്. പക്ഷെ, ഇന്ത്യയുടെ മുഖം അങ്ങനെയുള്ളതല്ല. ഭാരതമാതാവിന്റെ മുഖത്തെ മൃദുലഭാവങ്ങൾ, സൃഷ്ടികർത്താവിന്റെ സ്വന്തം വിരലടയാളങ്ങൾതന്നെയാണ്.

*ജോർജ് ബർണാഡ്ഷാ (George Bernard Shaw)*

- ഭാരതമാതാവ്, ഒരു നിലയ്ക്കു പറഞ്ഞാൽ നമ്മുടെ എല്ലാവരുടേയും മാതാവാണ്. ആധുനിക വിദ്യാർഥി ഇന്ത്യയെ മനസ്സിലാക്കാൻ തുടങ്ങിയത് ഈയിടെ മാത്രമാണ്. അതുമാത്രമല്ല, നേടിയ അറിവാണെങ്കിൽ തീരെ അപര്യാപ്തം. വാസ്തവത്തിൽ ആലോചിയ്ക്കുമ്പോൾ ഈ കാര്യത്തിൽ വളരെയധികം ലജ്ജ തോന്നേണ്ടതാണ്. ഇങ്ങനെയുള്ള ഇന്ത്യയെക്കുറിച്ചാണ് വിശാലബുദ്ധിയുള്ള പണ്ഡിതലോകം ഇപ്പോൾ ചിന്തിക്കാൻ തുടങ്ങിയിരിക്കുന്നത്. അവരുടെ മുമ്പിൽ ഇപ്പോൾ ഇന്ത്യ, ജ്ഞാനത്തിന്റെ സ്വന്തം ഭൂഖണ്ഡമായി ഉയർന്നുവന്നിരിയ്ക്കുന്നു. ഇന്നലെവരേയും അവരുടെ വിചാരം, സംസ്കാരം പാശ്ചാത്യനാടുകൾക്കുമാത്രം അവകാശപ്പെട്ടതൊന്നാണ് എന്നായിരുന്നു. പാശ്ചാത്യരുടെ അധിനിവേശത്തിനും, ധിക്കാരത്തിനും, കൊള്ളക്കും പകരമായി ഇന്ത്യയ്ക്കു നൽകാനുള്ളത് സഹിഷ്ണുതയുടേയും, പാകംവന്ന മനസ്സിനുമാത്രം സ്വന്തമായ സൗമ്യതയുടേയും, അതിമോഹങ്ങളൊന്നുമില്ലാത്ത ഹൃദയത്തിന്റെ ശാന്തമായ സംതൃപ്തിയുടേയും, എല്ലാം മനസ്സിലാക്കാൻ കഴിവുള്ള ബുദ്ധിയുടെ സ്വസ്ഥതയുടേയും, എല്ലാ ജീവജാലങ്ങളേയും ഒന്നായി കാണാനും സ്വാർഥത കൂടാതെ സ്നേഹിക്കാനുമുള്ള സന്നദ്ധതയുടേയും പാഠങ്ങളാണ്.

*വിൽ ഡ്യൂറന്റ് (Will Durant) - അമേരിക്കൻ ഫിലോസഫർ*

- മാനവരാശിയുടെ ആദ്യനാളുകൾ മുതൽ, ജീവിതത്തെക്കുറിച്ച് മനുഷ്യൻ സ്വപ്നങ്ങൾ നെയ്യാൻ തുടങ്ങിയ നാളുകൾ മുതൽ, അവന്റെ എല്ലാ സ്വപ്നങ്ങൾക്കും ഒരു സങ്കേതമായി അവൻ കണ്ടെത്തിയത്, ഈ ഭൂമുഖത്ത് ഭാരതത്തെ മാത്രമാണ്.

*റോമേൻ റോളണ്ട് (Romaine Rolland -ഫ്രഞ്ചു സാഹിത്യകാരൻ)*

- പാശ്ചാത്യരീതിയിൽ ആരംഭിച്ച ഒരു അധ്യായം ഭാരതീയശൈലിയിൽ അവസാനിക്കണം. കാലം ചെല്ലുംതോറും ഈയൊരു വാസ്തവം കൂടുതൽ കൂടുതൽ സ്പഷ്ടമായിക്കൊണ്ടിരിയ്ക്കുകയാണ്. അങ്ങനെയല്ലെങ്കിൽ മനുഷ്യരാശിയുടെ ആത്മനാശത്തിലേ അതു കലാശിക്കൂ. മാനവചരിത്രത്തിലെ അത്യധികം ആപത്കരമായ ഒരു കാലഘട്ടമാണിത്. പൗരാണികമായ ഭാരതീയശൈലി മാത്രമാണ് ഒരയൊരു മുക്തിമാർഗം. മനുഷ്യരാശിയ്ക്കു മുഴുവൻ ഒന്നുചേർന്നു വളരാനും ഒരേ കുടുംബമായി ജീവിക്കാനും വേണ്ടതായ ബുദ്ധിയും സന്മനസ്സും അതിൽ നമുക്കു കാണാം.

*ആർനോൾഡ് ജോസഫ് ടോയൻബി (ബ്രിട്ടീഷ് ചരിത്രകാരൻ)*

- ഭാരതത്തിലെ പുരാണങ്ങൾ, അതിഗംഭീരങ്ങളായ പ്രതീകങ്ങൾ, നൂറുകണക്കിന് ദേവീദേവന്മാർ, ഒരു പ്രാർഥനാചക്രം തിരിയ്ക്കുന്നതുപോലെ രാപകൽ നീണ്ടുനില്ക്കുന്ന പൂജാനുഷ്ഠാനങ്ങൾ. എല്ലാം ശരിയായ വിധത്തിൽ, ആഴത്തിൽ മനസ്സിലാക്കേണ്ടതുണ്ട്. ഹൈന്ദവ ബിംബങ്ങളെ, വെറും വിഗ്രഹാരാധനയുടെ ഭാഗമെന്ന് പറഞ്ഞ് തള്ളിക്കളയുന്നത്

വിഡ്ഢിത്തമാണ്. അതുപോലെത്തന്നെ ഹിന്ദുമതത്തിലെ വൈവിധ്യമാർന്ന ദൈവസങ്കല്പങ്ങൾ കേവലം ബഹുദൈവവിശ്വാസമാണെന്നും കരുതരുത്. വാസ്തവത്തിൽ അവയൊക്കെയും, ലൗകികജീവിതത്തിന്റെ ഭാരംപേറി കഴിയുന്ന മനുഷ്യാത്മാവിന് മേലോട്ട് പറന്നുയരുവാനുള്ള മാർഗങ്ങളാണ്. ഏകമായ ഒന്നിന് ഏകമായ ആ ഒന്നിലേയ്ക്ക് പറന്നുചെന്നെത്താനുള്ള വീഥികൾ.

ഗ്രാമങ്ങളിൽ, സാധാരണയുള്ള ഒരു ക്ഷേത്രത്തിലെ പുരോഹിതൻപോലും പലപ്പോഴും ശ്രീകോവിൽ തുറന്ന് പൂജാവിധികൾ ആരംഭിയ്ക്കുന്നത് ഈ പ്രാർഥന ചൊല്ലിക്കൊണ്ടാണ്.

“മനുഷ്യസഹജമായ പരിമിതികൾമൂലം ഞാൻ ചെയ്തുപോകുന്ന ഈ മൂന്ന് അപരാധങ്ങളെ, ഈശ്വരാ, അവിടുന്ന് പൊറുത്താലും. എല്ലായിടത്തും നിറഞ്ഞുനില്ക്കുന്ന അവിടുത്തെ, ഞാൻ ഈ ക്ഷേത്രത്തിനുള്ളിലാക്കി ആരാധിക്കുന്നു. അരൂപിയായ അവിടുത്തെ, ഒരു ബിംബത്തിൽ കണ്ട് ഞാൻ പൂജകൾ അർപിയ്ക്കുന്നു. എല്ലാ സ്തുതികൾക്കും അതീതനായ അവിടുത്തെ മുമ്പിൽ ഞാൻ പ്രാർഥനകളും വന്ദനങ്ങളും അർപ്പിയ്ക്കുന്നു.

ഈശ്വരാ! മനുഷ്യസഹജമായ അറിവുകേടുകൊണ്ട് ഞാൻ ചെയ്യുന്ന ഈ മൂന്നു തെറ്റുകളും അവിടന്നു ക്ഷമിച്ചാലും.

*ഹൂസ്റ്റൺ സ്മിത്ത് (Huston Smith- അമേരിക്കൻ പ്രൊഫസർ).*

- ഈ കൂട്ടത്തിൽ ഏറ്റവും സുന്ദരവും ശ്രേഷ്ഠമായതും പ്രപഞ്ചസൃഷ്ടിയുടെ ആരംഭത്തെ സൂചിപ്പിക്കുന്ന ഒരു വിഗ്രഹമാണ്. സൃഷ്ടിചക്രത്തിന്റെ തുടർച്ചയെ പ്രതിനിധാനം ചെയ്യുന്ന ഒരു ബിംബം. അത് പരമശിവന്റേതാണ്; മഹാദേവന്റേത്. പ്രപഞ്ചസൃഷ്ടിയുടെ പ്രതീകമായി നടനം ചെയ്യുമ്പോൾ അദ്ദേഹം നടരാജനാണ്. നൃത്തത്തിന്റെ, നടനത്തിന്റെ രാജാവ്. മുകളിലുള്ള വലതു കൈയ്യിൽ ഡമരു പിടിച്ചിരിക്കുന്നു; ചെറിയൊരു ചെണ്ട- അത് മുഴക്കുന്നത് സൃഷ്ടിയുടെ ധ്വനിയാണ്. മുകളിൽ, ഇടത്തെ കൈയിൽ അഗ്നിജ്വാലകളാണ്. ശതകോടി വർഷങ്ങൾക്കുശേഷം, പുതുതായി സൃഷ്ടിക്കപ്പെട്ട ഈ പ്രപഞ്ചം കത്തിച്ചാമ്പലാകുമെന്നതിന്റെ സൂചന. മനോഹരവും അതേസമയം അർഥപൂർണവുമായ ഈ ബിംബങ്ങൾ, ഭാവിയിൽ ജ്യോതിശാസ്ത്രത്തിൽ ഉണ്ടാകാൻ പോകുന്ന സംഭവവികാസങ്ങളിലേക്കുള്ള ചൂണ്ടുപലകകളാണ്.

*ഡോ. കാൾ സാഗൻ(Dr.Carl Sagan-അമേരിക്കൻ ആസ്ട്രോഫിസിസ്റ്റ്.)*

ലോകത്തിൽ ഇങ്ങനേയും ചില പ്രദേശങ്ങളുണ്ട്. ഒരു തവണ കണ്ടുകഴിഞ്ഞാൽ പിന്നെ, ഒരിക്കലും ആ ചിത്രം മനസ്സിൽനിന്നു മായുകയില്ല. എന്നെ സംബന്ധിച്ചിടത്തോളം ഇന്ത്യ അങ്ങനെയുള്ള ഒരു പ്രദേശമാണ്. ആദ്യമായി ഇന്ത്യ സന്ദർശിച്ചപ്പോൾ, വാസ്തവത്തിൽ ഞാൻ അദ്ഭുതസ്തബ്ധനായിപ്പോയി. ഈ രാജ്യത്തിന്റെ നിറവ്, ഹരിതാഭമായ സൗന്ദര്യം,

ആരേയും വിസ്മയിപ്പിക്കുന്ന ശില്പചാരുതി... സവിശേഷതയാർന്ന, സാന്ദ്രവും തീക്ഷ്ണവുമായ വർണങ്ങളും, ഗന്ധങ്ങളും, ശബ്ദങ്ങളും രുചികളുംകൊണ്ട് ഇന്ദ്രിയങ്ങളെ വീർപ്പുമുട്ടിക്കുവാനുള്ള കഴിവ്... എനിക്കു തോന്നിയത്, ഇത്രനാളും ഞാൻ ലോകത്തെ നോക്കിക്കണ്ടിരുന്നത് കറുപ്പും വെളുപ്പുമായ രണ്ടു നിറങ്ങളിലൂടെ മാത്രമായിരുന്നു. പക്ഷെ ഇന്ത്യയെ നേരിൽ കണ്ടപ്പോൾ, അതുവരെ കണ്ട കാഴ്ചകളെല്ലാം അപ്പാടെ വർണോജ്ജ്വലമായി. പുതിയൊരു മിഴിവോടെ എല്ലാം എന്റെ മുമ്പിൽ വീണ്ടും വിടർന്നു വരുന്ന ഒരു അനുഭൂതി.

*കീത്ത് ബെല്ലോസ് (Keith Bellows) വൈസ് പ്രസിഡന്റ് നാഷണൽ ജോഗ്രഫിക് സൊസൈറ്റി*

- സംഖ്യകളെ സംബന്ധിക്കുന്ന തനതായ, വ്യക്തമായ ഒരു കാഴ്ചപ്പാട് ലോകത്തിന് ആദ്യമായി നൽകിയത് ഇന്ത്യയാണ്. ഒന്നു തൊട്ട് പത്തുവരെയുള്ള അക്കങ്ങൾ, ഓരോന്നിനും സ്ഥാനമനുസരിച്ച് അതിന്റേതായ ഒരു മൂല്യം; കൂടാതെ, അതിന്റേതു മാത്രമായ പൂർണവും സ്ഥിരവുമായ ഒരു മൂല്യവും (absolute value). ഏറ്റവും പ്രധാനപ്പെട്ടതും, ആലോചനാപൂർണവുമായ ഒരാശയം തന്നെ! ഇന്ന് നമുക്കത് വളരെ ലളിതമായി തോന്നാം. അതുകൊണ്ടുതന്നെ അതർഹിക്കുന്ന ഗൗരവം ആ ആശയത്തിന് നമ്മൾ നൽകുന്നുമില്ല. ഗണിതത്തിന്റെ എല്ലാ പ്രക്രിയകളേയും അത് ഏറ്റവും ലളിതവും സുഗമവുമാക്കി തീർത്തു. സമൂഹത്തിന് പ്രയോജനകരമായ കണ്ടുപിടുത്തങ്ങളിൽ, അങ്ങനെ നമ്മുടെ ഗണിതശാസ്ത്രം പ്രഥമസ്ഥാനത്തിന് അർഹത നേടി. പ്രാചീനകാലത്തെ ഏറ്റവും പ്രസിദ്ധരായ രണ്ട് ഗണിതാചാര്യന്മാരായിരുന്നു ആർക്കമെഡിസും അപ്പോളോനിയസും. അവരുടെ ധിഷണാവൈഭവത്തെക്കൂടി കടത്തിവെട്ടുന്നതായിരുന്നു ഈ ഒരു കണ്ടുപിടുത്തം. അതുകൊണ്ടുതന്നെ നമ്മുടെ പൂർവികരുടെ അതിമഹത്തായ ഈ നേട്ടം നമ്മുടെ ശ്രദ്ധയും ആദരവും കൂടുതലായി അർഹിക്കുന്നു.

*പിയറി സിമോൻ ദ ലപ്ലെയ്സ് (Pierre Simon de Laplace -French mathematician & Philosopher)*

- ഇന്ത്യയുടെ മേലുള്ള ബ്രിട്ടീഷ് മേൽക്കോയ്മ ഒരുനാൾ നാമാവശേഷമാകും. അതുപോലെത്തന്നെ ബ്രിട്ടീഷ് സാമ്രാജ്യത്തിന് ശക്തിയും സമ്പത്തും പ്രദാനം ചെയ്തുകൊണ്ടിരുന്ന സ്രോതസ്സുകളെല്ലാംതന്നെ ഓർമയിൽനിന്ന് മറഞ്ഞുപോകും. അപ്പോഴും സ്മരണയിൽ തെളിഞ്ഞുമിന്നിക്കൊണ്ടിരിക്കും, അതിമഹത്തായ വേദാന്തദർശനങ്ങൾ ലോകത്തിനു കാഴ്ചവച്ച ഭാരതീയരായ ഈ ആചാര്യന്മാർ.

*(ലോർഡ് വാറൻ ഹേസ്റ്റിംഗ്സ് (Lord Warren Hastings– ബ്രിട്ടീഷ് ഇന്ത്യയിലെ ആദ്യത്തെ ഗവർണർ ജനറൽ)*

- പാശ്ചാത്യരായ നമ്മൾ ഇന്നെത്തിപ്പെട്ടിരിക്കുന്ന ഈ നാൽക്കവലയിൽ ക്രിസ്തുവിന് എത്രയോ നൂറ്റാണ്ടുകൾക്കു മുമ്പുതന്നെ ഇന്ത്യയിലെ ചിന്തകർ എത്തിക്കഴിഞ്ഞിരുന്നു.

*ഹെൻറിച്ച് സിമ്മർ (Heinrich Zimmer- ജർമ്മൻ ചരിത്രകാരനും, ഇൻഡോളജിസ്റ്റും).*

- ഇന്ത്യ ഏറെ പുറകിലാണ് എന്നത് നമ്മുടെ ഒരു വമ്പൻ തെറ്റിദ്ധാരണയാണ്. നമ്മൾ വളരെയധികം മുമ്പോട്ടുപോയിരിക്കുന്നു എന്നാണല്ലോ ഇതിനർത്ഥം. മുമ്പിലാണോ പുറകിലാണോ എന്നത് വാസ്തവത്തിൽ എന്തിനെയാണ് ആശ്രയിച്ചിരിക്കുന്നത്? പൊള്ളയായ കുറെ നേട്ടങ്ങളാണ് അതിന്റെ മാനദണ്ഡമെങ്കിൽ ഇന്ത്യക്ക് നമ്മുടെ സഹായം തീർച്ചയായും ആവശ്യമില്ല. ഇന്ത്യ മുറുകെ പിടിച്ചിരിക്കുന്നത് സാമർഥ്യത്തെയല്ല; നന്മയെയാണ്. അതാകട്ടെ, കറകളഞ്ഞ സംസ്കാരത്തിന്റെ ഹൃദയത്തോടു തൊട്ടുനില്ക്കുന്നതുമാണ്. നാക്കിൻ തുമ്പിൽത്തന്നെ അവസാനിക്കുന്ന വെറുമൊരു കുശലം പറച്ചിൽപോലെയാണ് സാമർഥ്യം. നൻമ അങ്ങനെയല്ല. എന്നും നിലനിൽക്കുന്ന സത്യമാണത്. ഈ പ്രപഞ്ചം മുഴുവൻ അത് പ്രതിദ്ധ്വനിക്കുന്നു. നമ്മൾ, പാശ്ചാത്യർ എപ്പോഴും തിരക്കിലാണ്. അർഥമില്ലാത്ത വാക്കുകൾപോലെ ഉപയോഗശൂന്യമാണ്. ആത്മാവിനെ കൂടാതെയുള്ള ശാസ്ത്രം എന്നു മനസ്സിലാക്കാൻ നമുക്ക് സാവകാശമില്ല. ഇന്ത്യയുടെ മഹത്ത്വം അവളുടെ വിനയത്തിലാണ്. അവളുടെ കരുത്ത് അതിന്റെ ദൗർബല്യത്തിലാണ്. ഇന്ത്യയുടെ ഗാംഭീര്യം, പൗരാണികത, ആരേയും വിസ്മയിപ്പിക്കുന്ന വിശാലത; ഭാരതത്തിന്റെ വാക്കുകൾ ശാന്തവും ആർദ്രവുമായ ഹൃദയങ്ങൾക്കുള്ളതാണ്. ഇന്ത്യയുടെ രാജകീയമായ പ്രൗഢി, അത് വാസ്തവംതന്നെയാണ്. ചരിത്രത്തിന്റെ ആദ്യനാളുകൾമുതൽതന്നെ ഇന്ത്യക്ക് അതുണ്ടായിരുന്നുതാനും. രജോചിതമായ, പ്രൗഢഗംഭീരമായൊരു മനസ്സ്!

ഇന്ത്യക്ക് അതിന്റേതുമാത്രമായ അനർഘമായ ഒരു നിധിയുണ്ട്. ഭൗതികവാദങ്ങളിൽ പാടെ മുഴുകി കഴിയുന്ന ലോകം അത് തിരിച്ചറിയുന്നില്ല. എന്നാലും ഒരു ദിവസം, അവളുടെ ചിന്തകളുടെ സൗരഭ്യം ജനഹൃദയങ്ങളിൽ എത്തിച്ചേരാതിരിക്കില്ല. ഇന്നത്തെ ലോകത്തിന്റെ പ്രത്യേകതയായ, എങ്ങോട്ടെന്നില്ലാത്ത ഈ പരക്കം പാച്ചിൽ ഏറെനാൾ തുടർന്നുകൊണ്ടുപോകാനാവില്ല. ജീവിതത്തിന്റെ യഥാർഥമായ സൗന്ദര്യവും പരിശുദ്ധിയും തൊട്ടറിയാനുള്ള ഹൃദയത്തിന്റെ വെമ്പൽ ഭാവിയുടെ കൈകൾ ഒതുക്കിപ്പിടിച്ചിട്ടുണ്ട്. ആ മുഹൂർത്തമാകുമ്പോൾ സ്നേഹപൂർണമായ കൈയുകൾ അവളുടെ സുരക്ഷയ്ക്കായി നീണ്ടുവരും.

*W.J.ഗ്രാന്റ്*

- ഏഷ്യയിലെ സാഹിത്യത്തിൽ അതിമഹത്തായ കവിതയുണ്ട്. അഗാധമായ ജ്ഞാനമുണ്ട്. സങ്കീർണമായ അധിഭൗതിക ദർശനമുണ്ട് (Meta-

physics). വളരെ മുമ്പുതന്നെ ഞാൻ ഇന്ത്യയിലെ പുരാതനഭാഷകൾ പഠിക്കുകയുണ്ടായി. അന്ന് എനിക്ക് കൂടുതൽ താത്പര്യം വേദാന്തചിന്തകളിലായിരുന്നു. കൂട്ടത്തിൽ ധാരാളം കാവ്യങ്ങളും ഞാൻ വായിക്കുകയുണ്ടായി. എന്റെ കവിതകളിൽ ഭാരതീയ ചിന്തകളുടേയും തത്ത്വബോധത്തിന്റെയും പ്രതിഫലനം കാണുന്നുണ്ട് എന്നെനിക്കറിയാം.

*ടി.എസ്.എലിയട്ട്. (T.S.Eliot- കവി, നാടകകൃത്ത്)*

* ഭാരതീയ മേധാശക്തിയുടെ വൈവിധ്യമാർന്ന ഭാവപ്രകടനങ്ങൾ; ഒപ്പം തന്നെ ഭാരതീയ സംസ്കാരത്തിന്റെ അടിസ്ഥാനപരമായ ഏകത്വം (unity). ഇതു രണ്ടും ചേർന്ന്, സാംസ്കാരിക പുരോഗതി നേടിയിട്ടുള്ള ലോകരാഷ്ട്രങ്ങൾക്കിടയിൽ ഇന്ത്യയ്ക്ക് പ്രഥമസ്ഥാനം നേടികൊടുത്തിരിക്കുന്നു. സ്വാഭാവികമായും, എന്നാൽ തനതായ സവിശേഷതകളോടുകൂടിയും വളർന്നുവന്ന ഭാരതീയസംസ്കാരത്തിന് മുപ്പതു ശതാബ്ദങ്ങളുടെയെങ്കിലും കാലപ്പഴക്കമുണ്ട്. തടസ്സങ്ങൾ കൂടാതെ, വളച്ചൊടിക്കലുകൾ കൂടാതെ കാലങ്ങളെ താണ്ടിയുള്ള അനസ്യൂതമായ വളർച്ച! വീർപ്പുമുട്ടിച്ച് കൊല്ലാൻ ഒരുങ്ങിവന്ന വിദേശശക്തികളുമായുള്ള നിരന്തര സമ്പർക്കം, അതിനിടയിലും ഇന്ത്യക്കു സാധിച്ചത് സ്വന്തം നിലയ്ക്കു മാറ്റമില്ലാതെത്തന്നെ അന്യസംസ്കാരങ്ങളെ ഉൾക്കൊള്ളാനും, തന്റേതാക്കി മാറ്റുവാനും, അങ്ങനെ സ്വയം കൂടുതൽ സമ്പന്നയാകാനും ആണ്. തന്റെ കൺമുമ്പിൽക്കൂടി ഒന്നിനു പുറകെ ഒന്നായി ഗ്രീക്കുകാരും, സ്കിത്തിയാനുകളും (Scythians), അഫ്ഗാൻകാരും കടന്നുപോകുന്നത് ഇന്ത്യ നോക്കി നിന്നു. അതേ നിർവികാരതയോടെയാണ് അത് ഇംഗ്ലീഷുകാരേയും കണ്ടത്. പുറമെ എന്തൊക്കെ സംഭവിച്ചാലും വിധി തനിക്കായി വെട്ടിയിട്ടുള്ള വീഥിയിലൂടെ നിർബാധം തന്റെ പ്രയാണം തുടരാമെന്ന ആത്മവിശ്വാസത്തോടെ.

*സിൽവെൻ ലെവി (Sylvain Levi -ഫ്രഞ്ച് ഒറിയന്റലിസ്റ്റ്.)*

* ഒരു കാര്യം ഇനിയും മനസ്സിലാക്കിയിട്ടില്ല. പൗരസ്ത്യരുടെ ഭൗതികലോകത്തെ നമ്മുടെ സാങ്കേതിക സാമർഥ്യംകൊണ്ട് നമ്മൾ കീഴ്മേൽ മറിക്കുന്നതിനിടയിൽ, അവർ അവരുടെ അധ്യാത്മികപ്രഭാവംകൊണ്ട് നമ്മുടെ ആത്മീയലോകത്തെ ആകെ ഉലയ്ക്കുകയാണ്. ഇന്ത്യയെ തികച്ചും ബാഹ്യമായി നമ്മൾ കീഴ്പ്പെടുത്തുന്നുണ്ടാകാം. പക്ഷെ, അതേ സമയം നമ്മളറിയാതെ അവർ നമ്മുടെ ഉള്ളിൽ പിടിമുറുക്കുകയാണ്.

*കാൾ ഗുസ്താവ് യുങ്ങ് (Carl Gustav Jung, സൈക്കോളജിസ്റ്റ്.)*

* മനുഷ്യമനസ്സ് ആവിഷ്കരിച്ചിട്ടുള്ള അധിഭൗതിക ശാസ്ത്രത്തിന്റെ (Metaphysics) ഏറ്റവും ഉത്കൃഷ്ടമായ ഭാവമാണ് ഭാരതീയവേദാന്തം.

*ആൽഫ്രെഡ് നോർത്ത് വൈറ്റ്ഹെഡ് (Alfred North Whitehead,*
*ബ്രിട്ടീഷ് ദാർശനികനും ഗണിതശാസ്ത്രജ്ഞനും.*

* ഭാരതീയ പ്രതിഭക്ക് അവ്യക്തമായതിനോട് പ്രത്യേകമായ ഒരു പ്രേമമുണ്ട്. അതേസമയം മൂർത്തമായ ബിംബങ്ങളെപ്രതി തീവ്രമായ ആവേശവും. ചിലപ്പോൾ അത് വളരെ നിറവാർന്നതാണ്. മറ്റു ചിലപ്പോൾ സാരശൂന്യമായി നീണ്ടുപോകുന്നതും. ഏറ്റവും യുക്തിഭദ്രവും, വ്യക്തവും, അകൃത്രിമവുമായ കലാരൂപങ്ങൾ അത് സൃഷ്ടിച്ചിട്ടുണ്ട്. പലപ്പോഴും അത് അവ്യക്തമാണ്. ഒപ്പംതന്നെ യാഥാർഥ്യബോധമുള്ളതും. ലൈംഗികതയുണ്ട്; ധിഷണാവൈഭവമുണ്ട്, അറിവിന്റെ അതിപ്രസരമുണ്ട്; ഉത്കൃഷ്ടവുമാണ്. രണ്ടറ്റങ്ങൾക്കിടയിലാണ് അത് നിലനില്ക്കുന്നത്. രണ്ടറ്റങ്ങളേയും അത് ഒരുപോലെ പുല്കുന്നു. ഭൂമിയിൽ അടിയുറപ്പിച്ചുനില്ക്കുന്നു. അതേസമയം അദൃശ്യമായ തലങ്ങളിലേക്ക് തലനീട്ടുകയും ചെയ്യുന്നു.

*ഒക്ടോവിയോ പാസ് (Octavio Paz) മെക്സിക്കൻ സാഹിത്യകാരൻ (നോബൽ സമ്മാനജേതാവ്)*

* സ്വന്തം സ്മരണ നിലനിർത്തുവാനായി പ്രാചീനകാലം മുതല്ക്കുതന്നെ ആളുകൾ വിലയേറിയ കല്ലുകളും, സ്വർണം, വെള്ളി, ചെമ്പ്, ഗ്രാനൈറ്റ്, ഓനിക്സ്, മാർബിൾ തുടങ്ങി കാലത്തിനു നശിപ്പിക്കാനാവാത്ത വിവിധ വസ്തുക്കളും ഉപയോഗിച്ചുവന്നിരുന്നു. എന്നാൽ, വൈദികകാലത്തെ ഋഷിമാർ ആ കൂട്ടത്തിൽ പെട്ടിരുന്നില്ല. അവരുടെ ശ്രദ്ധ തിരിഞ്ഞത് ഒട്ടും ഈടും ഉറപ്പും ഇല്ലെന്നു തോന്നിപ്പോകുന്ന മറ്റൊരു വസ്തുവിലേക്കായിരുന്നു... വാക്കിലേക്ക്, വേദമന്ത്രങ്ങളിലേക്ക്. മരുഭൂമിയിലെ മണൽക്കാറ്റ് പിരമിഡുകളെ കാർന്നുതിന്നുകൊണ്ടിരിക്കുന്നു. സ്വർണവും രത്നങ്ങളും കൊള്ളക്കാർ കൈക്കലാക്കി കഴിഞ്ഞു. എന്നാൽ, വേദങ്ങൾ ഇന്നും ചൊല്ലപ്പെട്ടുകൊണ്ടിരിക്കുന്നു. തലമുറകളുടെ, ഇടമുറിയാത്ത ശൃംഖലയിലൂടെ വേദങ്ങൾ ഇന്നും നിലനിൽക്കുന്നു. ഒരു വൻതിരപോലെ ഇന്നും അത് മനുഷ്യമനസ്സിലേക്ക് അലയടിച്ചെത്തുന്നു.

*ഡോ.ജീൻ ലിമി (Dr.Jean Lemee - ഫ്രെഞ്ച് എഴുത്തുകാരൻ.)*

* ക്ഷേത്രഗണിതവും ബീജഗണിതവും കണ്ടുപിടിച്ചതിനുപുറമെ മനുഷ്യഭാഷയുടെ പ്രണേതാക്കൾ. വേദാന്തത്തിന്റെ പിതാക്കൾ. ആദ്യമായി ധർമാധർമ വിചാരം നടത്തിയവർ. ശാരീരികമായും മാനസികവുമായ ശാസ്ത്രങ്ങളിൽ വൈദഗ്ദ്യം നേടിയവർ. ആധുനിക കാലത്തെ ഏറ്റവും പ്രശസ്തരായ ജന്തുശാസ്ത്രജ്ഞൻമാരും, ദൈവശാസ്ത്രജ്ഞന്മാരും അവരുടെ മുമ്പിൽ നിസ്സാരന്മാരായിപോകുന്നു. പുതിയ എന്തെങ്കിലും കണ്ടുപിടുത്തത്തെപറ്റി പറഞ്ഞുനോക്കൂ. അതിനു സമാനമായ ഒന്ന് ഇന്ത്യയുടെ ചരിത്രത്തിൽ കണ്ടുപിടിക്കാൻ അധികമൊന്നും തിരയേണ്ടിവരില്ല എന്ന് നമുക്ക് ഉറപ്പിച്ചു പറയാനാകും. നമ്മൾ ഇപ്പോൾ സയൻസിന്റെ അപൂർണമേഖലകളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുകയാണ്; വേദങ്ങളിൽ പറഞ്ഞുവച്ചിട്ടുള്ള ആശയങ്ങൾ, ആണവധ്രുവീകരണത്തെക്കുറിച്ചും (Nuclear Polarity), ഊർജകണികകളുടെ പരസ്പര ബന്ധത്തെ

ക്കുറിച്ചും, പരിണാമസിദ്ധാന്തത്തെക്കുറിച്ചും മറ്റും നമുക്കുള്ള അറിവു മായി ചേർത്തു വായിക്കാൻ ശ്രമപ്പെടുകയാണ്. ക്രിസ്തുവിനുമുമ്പ്, ഏതാണ്ട് പതിനായിരം വർഷംമുമ്പ് മനു രേഖപ്പെടുത്തിവച്ചിരിക്കുന്നത് നമുക്ക് വായിച്ചുനോക്കാം. നമ്മുടെ അഹങ്കാരത്തേയും, ഉത്കണ്ഠക ളെയും, നിസ്സഹായതകളെയും അത് പരിഹസിക്കുന്നു; "ജീവന്റെ ആദ്യത്തെ ബീജം ഉടലെടുത്തത് ജലവും താപവും ഒന്നു ചേർന്നിട്ടാണ്. ജലം നീരാവിയായി ആകാശത്തിലേക്കുയരുന്നു. സൂര്യനിൽനിന്ന് അത് മഴയായി താഴെക്കു പൊഴിയുന്നു. മഴയിൽനിന്നാണ് സസ്യജാലങ്ങളുണ്ടാ കുന്നത്. സസ്യങ്ങളിൽനിന്ന് ജീവജാലങ്ങളുണ്ടാകുന്നു."

*ലൂയി ഫ്രാൻകോയ്സ് ജാക്കോലിയറ്റ് (Louis Francois Jacolliot- ഫ്രഞ്ച് നയതന്ത്രജ്ഞൻ/എഴുത്തുകാരൻ.)*

- ഇസ്ലാമും ക്രിസ്തുമതവുമായി താരതമ്യപ്പെടുത്തുമ്പോൾ ഹിന്ദുമത ത്തിലെ സിദ്ധാന്തങ്ങൾ അസാധാരണമാംവിധം സ്വതന്ത്രമാണ്, വൈവി ധ്യമാർന്നതാണ്. ഹിന്ദുമതത്തിൽ ബിംബങ്ങളും രൂപങ്ങളും ധാരാളമായി കാണാം. ഹൈന്ദവചിന്തകൾ സൂക്ഷ്മമാണ്, യുക്തിയുക്തമാണ്, സനാ തനമാണ്. അതീന്ദ്രിയമായ ആശയങ്ങളെ കർശനമായ നിർവചനങ്ങളുടെ ചട്ടക്കൂട്ടിലിട്ട് വികൃതമാക്കാൻ യൂറോപ്പിലെ ദൈവശാസ്ത്രങ്ങൾക്കുള്ള പ്രവണത ഏതായാലും ഹൈന്ദവ സിദ്ധാന്തത്തിൽ നന്നേ കുറവാണ്. അസ്പഷ്ടമായതിനെ ഉപമകളിൽകൂടിയും രൂപകങ്ങളിൽകൂടിയും അത് സ്പഷ്ടമാക്കിത്തരുന്നു. ബ്രഹ്മത്തിന്റെ വിവിധ ഭാവങ്ങളെക്കുറിച്ചു വർണി ക്കുമ്പോൾ, പൊരുത്തക്കേടുകൾ സംഭവിക്കുന്നതിനെക്കുറിച്ച് അത് ആശ ങ്കപ്പെടുന്നില്ല. അതേസമയം ദൈവികതയെ യുക്തിചിന്തയുടെ പദപ്രയോ ഗങ്ങൾക്കുള്ളിൽ തളച്ചിടാനും ശ്രമിക്കുന്നില്ല.

*സർ ചാൾസ് എലിയട്ട് (Sir Charles Eliot- ബ്രിട്ടീഷ് നയതന്ത്രജ്ഞൻ.)*

- ഇന്ത്യ സ്വപ്നങ്ങളുടെ നാടാണ്. ഓരോ മനുഷ്യന്റെയും ആത്യന്തിക ലക്ഷ്യമായ പരമാനന്ദത്തെക്കുറിച്ച് അവർ എന്നും സ്വപ്നം കണ്ടിട്ടുണ്ട്. അതുകൊണ്ടുതന്നെ മറ്റേതൊരു രാഷ്ട്രത്തേക്കാൾ കൂടുതലായി ചരി ത്രത്തിൽ സർഗാത്മകമാകാനും ഇന്ത്യക്കു കഴിഞ്ഞു. വാസ്തവത്തിൽ അതിന്റെ ഫലമായി ഉണ്ടായതാണ് ആ നിറവും ഉണർവും. ... പുരാണ ങ്ങൾ, ഐതിഹ്യങ്ങൾ, മതം, വേദാന്തം, സംഗീതം, നൃത്തം, വൈവിധ്യ മാർന്ന ശില്പകലാരീതികൾ... അങ്ങനെ എല്ലാ മേഖലകളിലും സമൃദ്ധി... സമ്പന്നത!

***ജോർജ് വില്യം ഫ്രെഡറിക് ഹെഗെൽ (Georg Wilhelm Friedrich Hegel - ജർമ്മൻ ദാർശനികൻ.)***

- ...കഷ്ടം! അതിനു വിപരീതമായി നമ്മൾ എന്താണ് ചെയ്യുന്നത്? ശൂന്യ തയിൽനിന്നാണ് അവരെ സൃഷ്ടിച്ചിരിക്കുന്നത്. അതോർത്ത് അവരെ

ന്നെന്നും സന്തോഷവും കൃതജ്ഞതയുമുള്ളവരായിരിക്കണം. ഇതൊക്കെ ആ വേദാന്തികളെ പറഞ്ഞു മനസ്സിലാക്കാൻ സഹതാപപൂർവം നമ്മൾ ഇംഗ്ലീഷ് പാതിരിമാരേയും, പൊള്ളയായ വാചകകസർത്തുനടത്തുന്ന മത പ്രസംഗകരേയും ഇന്ത്യയിലേക്കയക്കുന്നു. വാസ്തവത്തിൽ വലിയൊരു പാറക്കല്ലിന്റെ നടുവിലേക്ക് വെടിവയ്ക്കുന്നതിന് തുല്യമാണിത്. നമ്മുടെ മതങ്ങളൊന്നുംതന്നെ ഇന്ത്യയിൽ വേരു പിടിക്കാൻ പോകുന്നില്ല. ഗലീലിയിൽ നടന്ന സംഭവങ്ങൾക്കൊന്നുംതന്നെ മാനവരാശിയുടെ ആ പൗരാണികജ്ഞാനത്തെ അട്ടിമറിക്കാനാവില്ല. മറിച്ച്, ഇന്ത്യയുടെ ബുദ്ധിവൈഭവം യൂറോപ്പിലേക്കൊഴുകിയെത്തും. അത് നമ്മുടെ അറിവിലും ചിന്തയിലും സാരമായ മാറ്റങ്ങൾക്ക് കാരണമാവുകയും ചെയ്യും.

*ആർതർ ഷോപെനോർ (Arthur Schopenhauer- ജർമൻ ദാർശനികൻ.)*

** പതിനാറാം നൂറ്റാണ്ടിൽ യൂറോപ്പിലെ നവോത്ഥാനത്തിനുമേൽ ഗ്രീസിനുണ്ടായിരുന്ന സ്വാധീനത്തിനേക്കാൾ ഒട്ടും കുറവല്ല സംസ്കൃതസാഹിത്യത്തിന് ഇന്നത്തെ കാലത്തിനുമേലുള്ള സ്വാധീനം എന്നാണ് എന്റെ പക്ഷം. ഒരു ദിവസം ഇനിയും ഭാരതീയമായ ജ്ഞാനസരിത്ത് യറോപ്പിലേക്ക് ഒഴുകിയെത്തും. അതോടെ നമ്മുടെ ചിന്തകൾ ആകെ മാറിമറയുകയും ചെയ്യും.

*(ആർതർ ഷോപെനോർ)*

* ഇത്രയും സങ്കീർണമായൊരു ഭൂതകാലത്തിലൂടെ മറ്റൊരു നാടും കടന്നുപോയിട്ടില്ല. അപ്പോഴും സമചിത്തത കൈവിടാതെ ഓരോന്നും ഉൾക്കൊള്ളാൻ അവർക്കു സാധിച്ചു. മറ്റേതൊരു രാജ്യത്തേക്കാളും കൂടുതലായി ഇവിടെ മതങ്ങൾ തഴച്ചുവളരുന്നു. മറ്റു രാജ്യങ്ങൾ ഏതെങ്കിലും ഒരു മതത്തിന്റെ കാല്ക്കൽ പൂർണമായും സമർപിക്കുകയാണ് ചെയ്യുന്നത്. എന്നാൽ ഇന്ത്യയിൽ അങ്ങനെയല്ല; എല്ലാ മതങ്ങൾക്കും ഇവിടെ ആഴത്തിൽ വേരൂന്നാൻ കഴിഞ്ഞിരിക്കുന്നു. എല്ലാ മതങ്ങൾക്കും വേണ്ടത്ര അംഗീകാരവും ലഭിച്ചിരിക്കുന്നു. യഥാർഥത്തിൽ ഇവിടത്തെ ജനങ്ങളെല്ലാംതന്നെ വിശ്വാസത്തിന്റെ ഏതെങ്കിലും ഒരു മാർഗം പിൻതുടരുന്നവരാണ്. അല്പമെങ്കിലും ദൈവവിശ്വാസമില്ലാത്ത, നേരിയതായിട്ടെങ്കിലും ആത്മീയചിന്ത വച്ചുപുലർത്താത്ത ഒരു ഭാരതീയനെ കണ്ടെത്തുക പ്രയാസമാണ്. ഇന്ത്യ അതുല്യയാണ്. അന്യാദൃശ്യയാണ്. നമുക്കെല്ലാം ഏറ്റവും മഹനീയമായ മാതൃകയാണ്.

*ജെഫ്റി മൂർഹൗസ് (Geoffrey Moorhouse - ബ്രിട്ടീഷ് ചരിത്രകാരൻ, എഴുത്തുകാരൻ)*



# Kumaon Mandal Vikas Nigam Ltd.

(Government of Uttaranchal)

103, 1st Floor, Indra Prakash, 21, Barakhamba Road, New Delhi-110001(INDIA)
Phone : 91-11-23712246, 23319835 Telefax : 91-11-41519366
E-mail : kmvnnewdelhi@yahoo.com
Regional Office : Hotel Janpath Room No -1, Janpath Road, New Delhi - 110001
Tel. : 91-11-23746431, 23364177 Telefax : 91-11-23746433

Ref No: ADKY/2006 — 25th July 06

**M.K. Ramachandran**
**Sree Ragam, TC -6/2849**
**Vadakkechira Road, Thrissur**
**Kerala-680020**

This is to certify that **M.K. Ramachandran** **has** successfully completed Chotta Kailash and OM Parvat Yatra 2006 conducted from May 2006 till September 2006.

Chotta Kailash and OM Parvat Yatra is conducted by Kumaon Mandal Vikas Nigam under Uttaranchal Tourism and is approved as a High Altitude Trekking expedition with Indian Mountaineering Foundation, Ref no : No3(IE)IMF/2006-Trek.

Indian Govt. Officials undergoing this Yatra are eligible for a special casual leave during the Yatra period of 17 days.

Regards

M.S. Joshi
**Public Relation Officer**


ശിവപ്രതിഷ്ഠ
മുകളിൽ സപ്തർഷി മണ്ഡലം


ബ്രഹ്മ- വിഷ്ണു- മഹേശ്വര സംഗമം
നടുവിൽ തീർത്ഥ കുണ്ഡം


ഭൂ വൈകുണ്ഠത്തിലേക്കുള്ള
ഗുഹാമാർഗം


ഗുഹയ്ക്കു മുകളിലെ വിതാനം


പാരിജാത വൃക്ഷം


ശിവജട

## പാതാളലോകത്തിലെ
# വിസ്മയങ്ങൾ


ഓം ദർശനദ്വാരം


ബ്രഹ്മസ്ഥലം


ശ്രീരാമനും ശ്രീകൃഷ്ണനും തപസ്സു ചെയ്ത സ്ഥലം

[illegible] ഗ്രാമത്തിലെ അമ്മയും കു[illegible]

ഗാലയിലെ കോളേജ് വിദ്യാർത്ഥിനികൾ





ഗാല ക്യാമ്പിൽ പ്രാർത്ഥന.
നീല – വെള്ള ഡ്രസ്സ് ധരിച്ച് ക്യാമറക്ക് അഭിമുഖമായി ഇരിക്കുന്നത് തരുൾ



ഗുഞ്ചിക്യാമ്പ്



മാൽപ



ബുധിക്യാമ്പ്







## മഞ്ഞു ഭൂമിയിലെ സൗന്ദര്യം





സർപ്പച്ചെടി



പാണ്ഡവ പർവതം ജൊളിങ്ങ്കോങ്ങിൽ



കുടി യാത്രക്കിടയിലെ വിശ്രമ കേന്ദ്രം


കുടി നദിയുടെ ഓരത്തുകൂടി


ജോളിങ്കോങ്ങിലേക്ക്

നാംഫ ഗ്രാമത്തിനുശേഷമുള്ള പാലം

ശ്രീ ശ്രീ സ്വാമി യുക്തേശ്വരൻ



സ്വാമി പരമഹംസ യോഗാനന്ദ



രാജു ഗുഹാകവാടത്തിൽ - മടക്കയാത്രയിൽ



കൂടി ഗ്രാമത്തിലെ കൃഷിപ്പണി



തിബത്തൻ യോഗ – തന്ത്രത്തിന്റെ 13 മൂർത്തികളുടെ (വജ്രഭൈരവ) സമന്വയം



[illegible] - Snowbite
ബാധ[illegible] പാദത്തിന്റെ ഒരു ചിത്രം

പ്രേംസിങ്ങ്യാക്കി– ഫൂൽകിവാറിലെ ആട്ടിടയബാലൻ



1960 - കാലഘട്ടത്തിൽ ബദരീനാഥിലെ നീലകണ്ഠപർവ്വതത്തിൽ
തപസ്സനുഷ്ഠിച്ച ശ്രീ സത്യസായി
ബാബ പർവതത്തിനു മുകളിലോട്ട് പൊങ്ങിയപ്പോൾ



ശ്രീ സത്യസായിബാബ സ്വാമിശിവാനന്ദയുടെ കൂടെ



സ്വാമി സുന്ദരാനന്ദ് - ഇന്ദ്രജിത് ആസനരൂപത്തിൽ



ശ്രീമതി സുവർണ മേനോൻ 21-ാം വയസ്സിൽ



കുടി ഗ്രാമം



ആദികൈലാസം





മുഖചിത്രം:
ആദികൈലാസം



പിൻചിത്രം:
ഓംപർവ്വതം

കറന്റ് ബുക്സ്
പ്രസിദ്ധീകരിച്ച
എം.കെ.രാമചന്ദ്രന്റെ
കൃതികൾ

**ഉത്തർഖണ്ഡിലൂടെ-കൈലാസ്**
**മാനസസരസ്സ് യാത്ര**
(2005-ലെ കേരള സാഹിത്യ
അക്കാദമി അവാർഡ്
ലഭിച്ച കൃതി)

**തപോഭൂമി ഉത്തരഖണ്ഡ്**

**ആദികൈലാസയാത്ര**



# ആദികൈലാസയാത്ര

## എം.കെ.രാമചന്ദ്രൻ

ഹിമാലയമെന്ന മഹാവിസ്മയം മനസ്സിലാക്കാൻ നാം ആദി കൈലാസത്തിലൂടെ കടന്നുപോകണമെന്നും ഈ പുസ്തകം നമ്മെ ഓർമ്മിപ്പിക്കുന്നു. വിശ്വപ്രകൃതിയുടെ അചഞ്ചലശൃംഗങ്ങളുടെയും മഹാനദികളുടെയും മുമ്പിൽ നാം മനുഷ്യർ എത്ര നിസ്സാരന്മാരാണെന്ന് രാമചന്ദ്രന്റെ ഗ്രന്ഥങ്ങൾ ഓർമ്മിപ്പിക്കുന്നു.

രാമചന്ദ്രന്റെ ഈ മൂന്നാം യാത്ര ഒരാധ്യാത്മികയാത്ര കൂടിയാണ്. വേദങ്ങളും പുരാണങ്ങളും മഹാകാവ്യങ്ങളും മുമ്പേ പോയ മഹായോഗികളുടെ ജ്ഞാനാന്വേഷണങ്ങളുമെല്ലാം ഗ്രന്ഥകാരന് വഴികാട്ടിക്കൊണ്ട് കൂടെയുണ്ട്.

-എം.ടി.വാസുദേവൻനായർ

ഉത്തർഖണ്ഡിലൂടെ-
കൈലാസ്സ് മാനസസ്സരസ്സ് യാത്ര,
തപോഭൂമി ഉത്തർഖണ്ഡ്
എന്നീ പുസ്തകങ്ങളുടെ രചയിതാവ്
എം.കെ. രാമചന്ദ്രന്റെ
മൂന്നാമത്തെ കൃതി

